# വീരവാണി



1

ആഗമാനന്ദ സ്വാമികൾ

ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# വീരവാണി

(ഒന്നാം ഭാഗം)

## ശ്രീ ആഗമാനന്ദസ്വാമികളുടെ
## പ്രസംഗ സമാഹാരം

## ഷഷ്ടിപൂർത്തിസ്മാരകം

പുതിയ സംസ്കരണം: ശ്രീ ഗണാനന്ദസ്വാമികൾ




ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം
പോസ്റ്റ്: കാലടി (പിൻ: 683574)
ഡിസ്ട്രിക്റ്റ്: എറണാകുളം.

# സമർപ്പണം



ഈ ഗ്രന്ഥം എന്റെ

പരാവിദ്യാഗുരുക്കന്മാരുടേയും

അപരാവിദ്യാഗുരുക്കന്മാരുടേയും

പാദങ്ങളിൽ

സാദരം സമർപ്പിക്കുന്നു.

—സ്വാമി ആഗമാനന്ദ

# അവതാരിക

പലസ്ഥലത്തും ആഗമാനന്ദസ്വാമികഠം ചെയ്ത പ്രസംഗ ങ്ങളുടെ സംഗ്രഹം പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിയതിൽനിന്നു് തെരഞ്ഞെടുത്ത ചിലതാണു് ഈ പുസ്തകത്തിൽ ചേർത്തിട്ടുള്ളതു്. പത്രങ്ങളുടെ റിപ്പോർട്ടിൽ ആശയങ്ങഠംതന്നെ തെററിദ്ധരിക്കത്തക്ക വണ്ണം സ്ഖലിതങ്ങഠം വന്നിട്ടുണ്ടു്. അവയുടെ ശുദ്ധമായ രൂപം ജനങ്ങളുടെ മുമ്പിൽ വയ്ക്കുന്നതു് പില്ക്കാലം ജനങ്ങഠം തെററായി വ്യാഖ്യാനിക്കാതിരിക്കാൻ ആവശ്യമാണെന്നു് സ്വാമികഠം ആഗ്രഹി ക്കുന്നതായി ഞങ്ങളെ അറിയിച്ചു. അതാണു് ഈ പുസ്തകത്തിൻെറ പ്രസിദ്ധീകരണത്തിനുള്ള ആവശ്യം നേരിട്ടതു്.

പ്രസംഗങ്ങഠം അതതുകാലത്തു് റിപ്പോർട്ടറന്മാരെ അയച്ചു തയ്യാറാക്കി പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിയ പത്രാധിപന്മാരോടും മാനേജരന്മാരോടും, ഈ പ്രസിദ്ധീകരണത്തിൻെറ രക്ഷാധികാര സ്ഥാനം സ്വീകരിക്കാമെന്നു് സദയം സമ്മതിച്ച കൊച്ചി മഹാരാ ജാവു് ശ്രീ പരീക്ഷിത്തു് തമ്പുരാൻ തിരുമനസ്സിനോടും, ചുരുങ്ങിയ സമയംകൊണ്ടു് അച്ചടിച്ചുതന്ന ബി. ബി. പ്രസ്സുകാരോടും ഉള്ള കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

എന്നു്

പ്രസാധകക്കമ്മററി

കാലടി.

പ്രഥമ പ്രകാശനം

25 – 8 – 1956.



**ശ്രീമദ് ആഗമാനന്ദ സ്വാമികൾ**

സ്ഥാപകാദ്ധ്യക്ഷൻ, ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി.

20-4-1936 — 17-4-1961

# FOREWORD

Swami Agamananda was a noted preacher of Vedanta, and was equally noted for the practice of its doctrine. As observed by the Holy Mother Sri Sarada Devi, an elephant without the tusk characteristic of the members of that species, may be good for doing the works to which it is usually put, but it cannot be useful in temple processions, unless it is a good tusker also. In the same way, a Vedantin who meditates and discriminates in a forest or a cave may be an ideal Vedantin in many respects, but if he is a master of all learning, a powerful speaker and an energetic traveller, he will be much more useful for a society that is eager to hear the doctrines of Vedanta from competent persons, who are learned in that philosophy and also live according to its doctrines. This will indeed be an appropirate description of Swami Agamananda whose works are embodied in these two volumes under the title 'Veeravani'.

He was a distinguished member of the Ramakrishna Order of Sannyasins. Besides, he was a great Sanskrit scholar, with an M.A. degree in Sanskrit from the Presidency College, Madras, where Mahamahopadhyaya Kuppuswamy Sastri was the Professor of Sanskrit. The Swami's Sanskrit scholarship can be seen in the lectures included in these two volumes. They abound in quotations from various Sanskrit texts, which are interspersed in the reports of the extempore Malayalam lectures delivered by him in different parts of Kerala — in educational institutions, in temples, and on occasions of the inauguration of religious conferences. They deal with a variety of subjects like the importance of Sanskrit study, the ideals of education, the need for religious instruction in Schools, the proper organisation of Hindu institutions, the practice of devotion, the importance of Sri Sankaracharya and his works, the teachings of Sri Ramakrishna and Swami Vivekananda, and a variety of other themes which are too many to mention in this short foreword. In fact a perusal of the headings of the contents of these two volumes will reveal the Swami's deep learning and vast acquaintance with the subjects relating to all sides of Indian culture. The reports

of these extempore lectures have been preserved by a painstaking collection of them by the Committee that published the first edition of these two volumes and by the present new edition of it by Swami Gananda. Swami Gananda was educated by Swami Agamananda and owes much to him. In fact Swami Gananda is responsible for developing the Sri Ramakrishna Advaita Ashram founded by Swami Agamananda at Kaladi, and he is now its President.

It will be relevant here to say something of Kaladi and why Swami Agamananda founded the Ashram there. Kaladi, the birth place of Sri Sankara, was there during all these centuries since the time of the Acharya, but was practically forgotten by all. Though the place was under the rule of Hindu Chieftains, none of them cared to do anything to keep up the memory of the association of Sri Sankara with that place. It was only after the well-known Sri Nrisimha Bharati Swamiji of Sringeri recognised the importance of renovating the place, got a large area assigned to him by the then Maharajah of Travancore, rediscovered there the places associated with the great Acharya, built a temple for Sri Sankara and one for Sri Saradambal and established a branch of the Sringeri Math there, that Kaladi again emerged as a place of importance in India, drawing many pilgrims from all parts of the country.

The next person to recognise the importance of Kaladi and do something to perpetuate the glory of that place was Swami Agamananda. After several years of pilgrimage in North India, he returned to the South, and as if by inspiration, he suddenly went to Kaladi, and in a humble way started the Ashrama with the designation, Advaita Ashrama. For, Advaita is the doctrine for which Sri Sankaracharya laboured all through his short life. He established by his Commentaries on the sacred texts that Advaita is the philosophy that the Vedas, especially the Upanishads, stand for. The Advaita Ashrama started by Swami Agamananda got affiliated afterwards with Sri Ramakrishna Math, Belur. The institution then came to be known as Sri Ramakrishna Advaita Ashrama. From a small campus left by Swami Agamananda, it has gradually expanded into a huge institution with several departments of work and a well-designed temple of Sri Ramakrishna. Publication of religious books is one of the important tasks in which the Ashrama is engaged, and

the present edition of the book 'Veeravani', embodying the reports of the speeches of Swami Agamananda, is one of the important publications that it has brought out. Most of these developments of the Advaita Ashrama at Kaladi are the result of the untiring efforts of Swami Gananánda who has been the President of this institution for the last twenty four years. Pilgrims from all over India, who come to pay homage to the great Sri Sankaracharya at Kaladi, generally come to Sri Ramakrishna Advaita Ashrama also. In this way, through this institution, where meditation and work are combined, these pilgrims come to understand that there is really no opposition between the practice of the doctrines of Advaita and the performance of works, contrary to the belief of many Advaitins. By the grace of the Supreme Being, the Ramakrishna Advaita Ashrama is bound to expand and grow from strength to greater strength.

SWAMY TAPASYANANDA
Vice-President,
Ramakrishna Math & Mission,
Belur Math.
President, Sri Ramakrishna Math,
Madras.

15—1—'91

# ആമുഖം

(മലയാള വിവർത്തനം)

ശ്രീ ആഗമാനന്ദസ്വാമികൾ വേദാന്തശാസ്ത്രത്തിന്റെ ഒരു പ്രസിദ്ധ പ്രചാരകനായിരുന്നു. അതുപോലെതന്നെ വേദാന്തസിദ്ധാന്തങ്ങളുടെ അനുഷ്ഠാനത്തിലും അദ്ദേഹം പ്രശസ്തി ആർജ്ജിച്ചിരുന്നു. ശ്രീ ശാരദാദേവി ഒരിക്കൽ പറയുകയുണ്ടായി: ''ഒരാന സാധാരണ ചെയ്യുന്ന ജോലികളെല്ലാം ചെയ്യാൻ കൊമ്പില്ലാത്ത പിടിയാനയായാലും മതി. പക്ഷേ ക്ഷേത്രോത്സവങ്ങളിൽ കൊമ്പനാനയേ ശോഭിക്കൂ'' എന്നു്. വിവേകവൈരാഗ്യാദികളോടെ വനത്തിലോ ഗുഹയിലോ ധ്യാനനിരതനായി കഴിയുന്ന ഒരു യോഗി പലവിധത്തിലും ഒരു ഉത്തമവേദാന്തിയായിരിക്കാം. പക്ഷേ അദ്ദേഹം, ഒരു പണ്ഡിതവര്യനും പ്രഗത്ഭ വാഗ്മിയും ഊർജ്ജസ്വലനായ സഞ്ചാരിയും പ്രചാരകനും കൂടിയായാൽ, ശാസ്ത്രത്തിൽ നിഷ്ണാതരും ആ ആദർശമനുസരിച്ചു് ജീവിക്കുന്നവരുമായ ആളുകളിൽനിന്നു് വേദാന്തതത്വങ്ങൾ ഗ്രഹിക്കാൻ ഉൽസുകരായ ജനസമൂഹത്തിനു് അദ്ദേഹം കൂടുതൽ ഉപകരിക്കും. ഇതുതന്നെയാണു് ആഗമാനന്ദസ്വാമികളുടെ യഥാർത്ഥചിത്രം. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളും ലേഖനങ്ങളുമാണു് ''വീരവാണി''യുടെ രണ്ടു വാല്യങ്ങളും ഉൾക്കൊള്ളുന്നതു്.

ശ്രീ ആഗമാനന്ദ സ്വാമികൾ ശ്രീരാമകൃഷ്ണസംഘത്തിലെ ഒരു വിശിഷ്ട സന്യാസിയായിരുന്നു. മാത്രമല്ല, അദ്ദേഹം ഒരു വലിയ സംസ്കൃത പണ്ഡിതനും കൂടിയായിരുന്നു. മഹാമഹോപാദ്ധ്യായ ശ്രീ കുപ്പുസ്വാമി ശാസ്ത്രികൾ പഠിപ്പിച്ചിരുന്ന മദ്രാസ് പ്രസിഡൻസി കോളേജിൽനിന്നാണു് ആഗമാനന്ദസ്വാമികൾ സംസ്കൃതഭാഷയിൽ എം. എ. ബിരുദം നേടിയതു്. വീരവാണിയിലെ പ്രഭാഷണങ്ങളിൽ അദ്ദേഹത്തിന്റെ സംസ്കൃതപാണ്ഡിത്യം തെളിഞ്ഞുകാണാം. വിദ്യാഭ്യാസകേന്ദ്രങ്ങൾ, ക്ഷേത്രങ്ങൾ, മതസമ്മേളനങ്ങൾ എന്നിങ്ങനെ കേരളത്തിലെ അനവധി സ്ഥലങ്ങളിൽ നടത്തിയിട്ടുള്ളതും മുൻകൂട്ടി തയ്യാറെടുപ്പൊന്നുമില്ലാതെ തത്സമയത്തു ചെയ്തിട്ടുള്ളതുമായ മലയാളപ്രഭാഷണങ്ങൾ ഉൾക്കൊള്ളുന്ന വീരവാണി വിവിധ സംസ്കൃത ഗ്രന്ഥങ്ങളിൽ നിന്നുള്ള ഉദ്ധരണികൾകൊണ്ടു് നിബിഡമാണെന്നു കാണാം. സംസ്കൃതപഠനത്തിന്റെ പ്രാധാന്യം, വിദ്യാഭ്യാസാദർശങ്ങൾ, വിദ്യാലയങ്ങളിൽ മതപരമായും ആത്മീയമായു

മുള്ള വിഷയങ്ങാംകൂടി പഠിപ്പിക്കുന്നതിൻെറ ആവശ്യകത, ഹിന്ദുമതസ്ഥാപനങ്ങളുടെ വേണ്ടവണ്ണമുള്ള പ്രവൎത്തനപദ്ധതികാം, ഭക്തിസാധന, ശ്രീശങ്കരാചാര്യസ്വാമികളുടേയും അദ്ദേഹത്തിൻെറ കൃതികളുടേയും പ്രാധാന്യം, ശ്രീരാമകൃഷ്ണദേവൻേറയും സ്വാമി വിവേകാനന്ദൻേറയും സന്ദേശങ്ങാം എന്നിവയും, ഈ ചെറുമുഖവുരയിൽ കൊള്ളിക്കാനാവാത്തവണ്ണം എണ്ണമററ മററനേകം വിഷയങ്ങളും വീരവാണിയിൽ കൈകാര്യം ചെയ്തിരിക്കുന്നു. വീരവാണിയുടെ വിഷയസൂചികമാത്രം നോക്കിയാൽതന്നെ ഭാരതീയ സംസ്കാരത്തെ പററിയുള്ള സ്വാമികളുടെ അതിവ്യാപകവും അഗാധവുമായ പരിജ്ഞാനം വ്യക്തമാകുന്നതാണ്. ഓരോ അവസരത്തിലും തത്സമയത്തെ പ്രചോദനഫലമായി പ്രവഹിച്ചിട്ടുള്ള പ്രഭാഷണങ്ങളുടെ റിപ്പോർട്ടുകളും മററു രേഖകളും വീരവാണിയുടെ ആദ്യപതിപ്പ് പ്രസിദ്ധീകരിച്ച കമ്മററിയും ഈ പുതിയ പതിപ്പിൻെറ പ്രസാധകനായ ശ്രീ ഗണാനന്ദസ്വാമിയും വളരെ ക്ലേശങ്ങാം സഹിച്ച് സൂക്ഷിച്ചിരുന്നവയാണ്. ആഗമാനന്ദസ്വാമികളുടെ കീഴിൽ വിദ്യാഭ്യാസം ചെയ്ത ഗണാനന്ദസ്വാമി പലതരത്തിലും ആഗമാനന്ദസ്വാമികളോട് കടപ്പെട്ടിട്ടുണ്ട്. ആഗമാനന്ദസ്വാമികളാൽ സ്ഥാപിതമായ ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൻെറ പുരോഗതിക്ക് അതിൻെറ ഇപ്പോഴത്തെ അദ്ധ്യക്ഷനായ ഗണാനന്ദസ്വാമിയുടെ അശ്രാന്ത പരിശ്രമമാണ് കാരണം.

കാലടിയേയും, ആഗമാനന്ദസ്വാമികാം ഈ ആശ്രമം അവിടെ സ്ഥാപിക്കാനുണ്ടായ കാരണത്തെയും പററി ചില കാര്യങ്ങാം ഇവിടെ പ്രസ്താവിക്കുന്നതു് പ്രസക്തമായിരിക്കും. ശ്രീ ശങ്കരാചാര്യസ്വാമികളുടെ ജന്മസ്ഥലമായ കാലടി, അദ്ദേഹത്തിൻെറ കാലശേഷം എത്രയോ നൂററാണ്ടുകളായി ഇവിടെ ഉണ്ടായിരുന്നു എന്നാൽ അതു് എല്ലാവരാലും വിസ്മരിക്കപ്പെട്ടിരുന്നു. ഹിന്ദു രാജകുടുംബങ്ങളുടെ ഭരണത്തിൻകീഴിലായിരുന്നു കാലടി എങ്കിലും അവരിൽ ആരുംതന്നെ ശ്രീശങ്കരസ്മരണയ്ക്കായി ആ പുണ്യസ്ഥലത്തു് ഒന്നും തന്നെ ചെയ്യാൻ മെനക്കെട്ടില്ല. മൈസൂർ ശൃംഗേരി മഠത്തിലെ ശ്രീ നൃസിംഹഭാരതി സ്വാമികാം, കാലടിയുടെ പ്രാധാന്യം മനസ്സിലാക്കി, ശ്രീശങ്കരൻെറ ജന്മവുമായി ബന്ധപ്പെട്ട സ്ഥലങ്ങാം അന്നത്തെ തിരുവിതാംകൂർ മഹാരാജാവിൻെറ സഹായത്തോടെ ഏറെടുത്തു്, ശൃംഗേരി മഠത്തിൻെറ ഒരു ശാഖയും ശ്രീശങ്കരൻേറയും ശ്രീ ശാരദാംബയുടേയും ക്ഷേത്രങ്ങളും സ്ഥാപിച്ചതോടെയാണ് കാലടിയുടെ മഹിമ ഭാരതത്തിലാകമാനം അറിയപ്പെടാനും അനവധി തീൎത്ഥയാത്രക്കാർ അവിടേയ്ക്കാകൎഷിക്കപ്പെടാനും തുടങ്ങിയതു്.

രണ്ടാമതായി കാലടിയുടെ വൈശിഷ്ട്യം മനസ്സിലാക്കാനും ആ പുണ്യഭൂമിയുടെ മാഹാത്മ്യത്തെ ചിരപ്രതിഷ്ഠിതമാക്കുവാൻ ചില തെല്ലാം ചെയ്യാനും പ്രയത്നിച്ചതു് ആഗമാനന്ദസ്വാമികളായിരുന്നു. അനേകവർഷങ്ങൾ ഉത്തരേന്ത്യയിലെ പുണ്യസ്ഥലങ്ങളിൽ കഴിച്ച ശേഷം അദ്ദേഹം ദക്ഷിണേന്ത്യയിലേയ്ക്കു മടങ്ങി. എന്തോ ദിവ്യ പ്രചോദനഫലമായിട്ടെന്നപോലെ അദ്ദേഹം നേരെ കാലടിയ്ക്കു പോയി, ''അദ്വൈതാശ്രമം'' എന്നപേരിൽ ഒരാശ്രമം സ്ഥാപിച്ചു. അദ്വൈതതത്ത്വം സ്ഥാപിക്കാനും പ്രചരിപ്പിക്കാനും ആയിരുന്നല്ലോ ശ്രീശങ്കരൻ തൻെറ ഹ്രസ്വമായ ജീവിതകാലം മുഴുവൻ വിനിയോഗിച്ചതു്. വേദങ്ങൾ പ്രത്യേകിച്ചു് ഉപനിഷത്തുകൾ പ്രതിപാദിക്കുന്ന തത്ത്വശാസ്ത്രം അദ്വൈതമാണെന്നു് ശ്രീശങ്കരൻ അദ്ദേഹത്തിൻെറ ലോകപ്രസിദ്ധമായ ഉപനിഷത്—ഭഗവത്ഗീതാ—ബ്രഹ്മസൂത്രഭാഷ്യങ്ങൾ മുഖേന സ്ഥാപിച്ചു.

ആഗമാനന്ദസ്വാമികൾ (1936—ൽ) സ്ഥാപിച്ച അദ്വൈതാശ്രമം പില്ക്കാലത്തു് (1941—ൽ) ബേലൂർ ശ്രീരാമകൃഷ്ണമഠത്തിൻെറ ശാഖയായി അംഗീകരിക്കപ്പെട്ടു് ''ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം'' എന്നപേരിൽ അറിയപ്പെടുന്നു.

ആഗമാനന്ദസ്വാമികൾ സമാധിയാകുമ്പോൾ ചെറുതായിരുന്ന ഈ ആശ്രമം ക്രമേണ വിവിധ പ്രവർത്തനങ്ങളും പല ഡിപ്പാർട്ടുമെൻറുകളും അടങ്ങിയ ഒരു വിപുലസ്ഥാപനമായി മാറിയിരിക്കുന്നു. നല്ലനിലയിൽ സംവിധാനം ചെയ്തിട്ടുള്ള ഒരു ശ്രീരാമകൃഷ്ണക്ഷേത്രവും ഇവിടെ നിർമ്മിതമായിട്ടുണ്ടു്.

ഈ ആശ്രമത്തിൻെറ പ്രവർത്തനങ്ങളിൽ പ്രാധാന്യമർഹിക്കുന്ന ഒന്നാണു് മതപരമായ പുസ്തകങ്ങളുടെ പ്രസിദ്ധീകരണം. അത്തരം പ്രസിദ്ധീകരണങ്ങളിൽവച്ചു് വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണു് ആഗമാനന്ദസ്വാമികളുടെ പ്രഭാഷണങ്ങൾ അടങ്ങിയ ''വീരവാണി''യുടെ ഈ പുതിയ പതിപ്പു്.

കാലടി ആശ്രമത്തിൻെറ ഇത്രയും വിപുലമായ വളർച്ചയ്ക്കു പിന്നിൽ കാണുന്നതു് കഴിഞ്ഞ ഇരുപത്തിനാലുവർഷമായി ആശ്രമാദ്ധ്യക്ഷനായിരിക്കുന്ന ഗണാനന്ദസ്വാമിയുടെ അശ്രാന്തപരിശ്രമമാണു്. ഭാരതത്തിൻെറ നാനാഭാഗങ്ങളിൽനിന്നും, അന്യരാജ്യങ്ങളിൽനിന്നും ശ്രീശങ്കരാചാര്യസ്വാമികളോടൊത്തു് ഭക്ത്യാദരങ്ങൾ അർപ്പിക്കാൻ കാലടിയിൽവരുന്ന തീർത്ഥാടകർ പ്രായേണ ശ്രീരാമകൃഷ്ണ അദ്വൈതാശ്രമവും സന്ദർശിക്കുന്നു. ധ്യാനവും കർമ്മവും സമന്വയിക്കുന്ന ഈ ആശ്രമത്തിൽക്കൂടി ഇവിടെ വരുന്ന തീർത്ഥാടകർക്കു്, ആളുകൾ സാധാ

രണ ധരിച്ചിരിക്കുന്നതുപോലെ, അദ്വൈതതത്ത്വാനുശീലനവും കർമ്മാനുഷ്ഠാനവും തമ്മിൽ വാസ്തവത്തിൽ വൈരുദ്ധ്യമൊന്നുമി ല്ലെന്നു് ബോദ്ധ്യപ്പെടുന്നു.

സർവ്വേശ്വരന്റെ അനുഗ്രഹംകൊണ്ടു് ശ്രീരാമകൃഷ്ണ അദ്വൈതാ ശ്രമം ഉത്തരോത്തരം അഭിവൃദ്ധി പ്രാപിക്കുമെന്നു് തീർച്ചയാണു്.

സ്വാമി തപസ്യാനന്ദ
വൈസ് പ്രസിഡണ്ടു്
രാമകൃഷ്ണമഠം & മിഷൻ
ബേലൂർ മഠം.
പ്രസിഡണ്ടു്,
ശ്രീരാമകൃഷ്ണമഠം, മൈലാപ്പൂർ,
മദ്രാസ്.

15–1–'91




RAMAKRISHNA MATH
Domalguda
Hyderabad 500029
27 June 1991

*An Appreciation*

I am glad to know that the lectures and writings of Swami Agamanandaji are being collected and published in two volumes under the title: *Viravani.*

Agamanandaji was a man of deep spiritual and cultural convictions and this was at the back of the dynamism of his life and its varied achievements. The Sri Ramakrishna Advaita Ashrama established by him in Kalady, through his deep love for Sankaracharya, and nourished by his own student and present Head, Swami Gananada, after his passing away, has helped to put that great but unknown birth place of a great techer on the map of India and the world. Located on the famous Purna river, the Ashrama premises have heavenly appearance and atmosphere. I have seen the early beginnings of the Ashrama during his time and watched its steady growth on the lines envisaged by him.

Apart from this institutional contribution, there is his literary contribution which now comes to us through this two-volume *Viravani.* He was a poweıful speaker, besides being a scholar in Malayalam, English and Sanskrit.

I hope the two volumes will have a wide circulation.

Sd/-

(Swami Ranganathananda)
Vice President,
Ramakrishna Math & Mission,
Belur Math.

# വീരവാണി ഒന്നാം വാള്യം രണ്ടാം പതിപ്പിൻെറ

# മുഖവുര

വീരവാണി ഒന്നും രണ്ടും ഭാഗങ്ങരം ശ്രീമദാഗമാനന്ദസ്വാമി കരം തന്നെ, തൻെറ അനേകശതം പ്രസംഗങ്ങളിൽ—രേഖപ്പെടുത്തി യിട്ടുള്ള ചുരുക്കം ചിലതിൽ നിന്നു് തെരഞ്ഞെടുത്ത ഏതാനും എണ്ണ ത്തിൻെറ സമാഹാരമാണു്.

സ്വാമികളുടെ ഷഷ്ടിപൂർത്തി 1956 ആഗസ്റ്റ് 26—ാംതീയതി ആഘോഷിക്കാൻ അദ്ദേഹത്തിൻെറ ആരാധകർ ഒരു കമ്മററി രൂപീ കരിച്ചു. മഹാമഹിമശ്രീ കൊച്ചി മഹാരാജാവ് രാമവർമ്മ പരീ ക്ഷിത്തു തമ്പുരാൻ അതിൻെറ രക്ഷാധികാരിയായിരുന്നു. ഷഷ്ടി പൂർത്തി സ്മാരകമായി ഒരു ഗ്രന്ഥം വേണമെന്നും, അതു് സ്വാമിക ളുടെ തന്നെ പ്രസംഗസമാഹാരമായാൽ മതിയെന്നും കമ്മററി തീച്ച പ്പെടുത്തി. അതനുസരിച്ചു് 1956 ആഗസ്റ്റ് 25നു്, അതതുകാലത്തു് കേരളത്തിലെ വിവിധ വർത്തമാനപ്പത്രങ്ങളിലും ആനുകാലിക പ്രസിദ്ധീകരണങ്ങളിലും കൂടി പ്രകാശിതമായിട്ടുള്ളതും അല്ലാത്ത തുമായ അമ്പത്തിരണ്ടു പ്രസംഗങ്ങരം ഉരംക്കൊള്ളുന്ന ഒന്നാംവാള്യം ഡമ്മി 500 പേജിൽ പ്രസിദ്ധപ്പെടുത്തി. (തുടന്നു് 1957 മേയ് 7-ാംതീയതി അത്രയും വലിപ്പമുള്ള രണ്ടാംവാള്യം ഷഷ്ടിപൂർത്തി ആഘോഷക്കമ്മററി തന്നെ പുറത്തിറക്കി.)

ആഗമാനന്ദസ്വാമികരംക്കു് മതപ്രസംഗം എന്നുള്ളതു് ഒരു കല മാത്രമല്ല അദ്ദേഹത്തിൻെറ ജീവിതശൈലിതന്നെയായിരുന്നു. വി ദ്യാർത്ഥിയായിരുന്ന കാലംതൊട്ടു്, നിഷ്കൃഷ്ടമായിട്ടു പറഞ്ഞാൽ 1916—ൽ ഇൻററർമീഡിയേററിനു പഠിക്കുമ്പോരം മുതൽ ചിട്ടയായിട്ടു തുടങ്ങിയതാണ് ഈ ചര്യ. 1961 മാർച്ചു് 31—ാംതിയതി അദ്ധ രാത്രിവരെ ആ നാദം ഇടതടവില്ലാതെ മുഴങ്ങിയിരുന്നു. (അന്നായി രുന്നു അദ്ദേഹം പങ്കെടുത്ത ഒടുവിലത്തെ പരിപാടി. ആലുവാ ശിവ രാത്രി മണൽപുറത്തു് ശ്രീ പട്ടംതാണുപിള്ള മുതലായവർ പങ്കെടുത്ത ദേവസ്വം കൺവൻഷൻ മീററിംഗായിരുന്നു അതു്. തിരുവനന്ത പുരത്തുനിന്നുള്ള അദ്ദേഹത്തിൻെറ വരവും പ്രതീക്ഷിച്ചു് ഉദ്ദേശം 500 ആളുകരം രാത്രി പന്ത്രണ്ടരമണിവരെ കാത്തിരുന്നു. അദ്ദേഹ ത്തിൻെറ പ്രസംഗത്തോടുകൂടിയാണ് മീററിംഗ് അവസാനിച്ചതു്.

അന്നു മുഴുവൻ സ്വാമിജിക്കു് ഉപവാസവുമായിരുന്നു. 31–ാംതിയതി രാത്രി 8 മണിക്കാണ് അദ്ദേഹം കാലടിയിൽ തിരിച്ചെത്തിയതു്. ഏപ്രിൽ 1–ാംതിയതി കാലത്തു് ആശ്രമത്തിന്റെ രജത ജൂബിലി ആഘോഷക്കമ്മിററി മീററിംഗിൽ പങ്കെടുത്ത ശേഷം പെരുമ്പാവൂർ മുതലായ സ്ഥലങ്ങളിൽ ജൂബിലി പിരിവു കഴിഞ്ഞു് രാത്രി എട്ടരയ്ക്കു് ആശ്രമത്തിൽ തിരിച്ചെത്തി. രണ്ടാംതിയതി കാലത്തു് വീണ്ടും പിരിവിനു പുറപ്പെട്ടു. ആലുവാ—മൂവാററുപുഴ വഴി തൊടുപുഴയ്ക്കുള്ള മാർഗ്ഗമദ്ധ്യേ ഹൃദയസ്തംഭനം അനുഭവപ്പെട്ടു. അടുത്തുള്ള ഒരാസ്പത്രിയിൽ പ്രവേശിപ്പിച്ചു. അവിടുന്നു് മൂവാററുപുഴ ഗവമ്മെൻറു് ആശുപത്രിയിലും പെരുമ്പാവൂർ റയോൺസ് ആശുപത്രിയിലും ചികിത്സയിലിരുന്നു. ഏപ്രിൽ 17–ാംതിയതി പകൽ 4 മണിക്കു് വിശ്രമമെന്തെന്നറിഞ്ഞിട്ടില്ലാത്ത അദ്ദേഹത്തിന്റെ ആത്മാവു് നിത്യശാന്തിയടഞ്ഞു).

1925 മാർച്ച് 31–ാംതിയതി അദ്ധ്യാപകവൃത്തിയിൽ നിന്നു പിരിഞ്ഞു് തിരുവല്ലാ ശ്രീരാമകൃഷ്ണാശ്രമത്തിൽ ചേർന്നു മുതൽ 1932 ജൂലൈമാസത്തിൽ ശ്രീരാമകൃഷ്ണമിഷന്റെ ആസ്ഥാനമായ ബേലൂർ മഠത്തിലേയ്ക്കു പോകുന്നതുവരെ ശ്രീമദ് നിർമ്മലാനന്ദസ്വാമികളുടെ കീഴിൽ കേരളത്തിലെ പല ആശ്രമങ്ങളിൽ താമസിച്ചു് സ്വാമികൾ പ്രവർത്തിച്ചിട്ടുണ്ടു്. ഉത്തരേന്ത്യൻ പര്യടനത്തിനു മുമ്പായി പുതുക്കാട്ട് ശ്രീരാമകൃഷ്ണാശ്രമം സ്ഥാപിച്ചു് കുറച്ചുകാലം അതു് നടത്തിയിരുന്നു.

മൂന്നുവർഷത്തെ ഇടവേളയ്ക്കുശേഷം അദ്ദേഹം കേരളക്കരയിൽ തിരിച്ചെത്തിയതു് 1935 നവംബർ 17–ാംതിയതി (1111 വൃശ്ചികം 1–ാംതിയതി) വൈക്കത്തഷ്ടമിയുടെ തലേദിവസമാണു്. അന്നു് അദ്ദേഹത്തിന്റെ വരവു പ്രതീക്ഷിച്ചുകൊണ്ടു്, വൈക്കത്തെ അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ ഒരു പ്രസംഗം ഏർപ്പാടുചെയ്തു് നോട്ടീസ് വിതരണം ചെയ്തിരുന്നു. ക്ഷേത്രദർശനം മാത്രം ഉദ്ദേശിച്ചു് അവിടെ എത്തിയ അദ്ദേഹത്തെ വലിയ ഒരു സദസ്സാണു് സ്വാഗതംചെയ്തതു്. അതായിരുന്നു അദ്ദേഹത്തിന്റെ പിന്നീടുള്ള 25 വർഷത്തെ നിരന്തരമായ പ്രവർത്തനങ്ങൾക്കും പ്രസംഗപരമ്പരകൾക്കും തുടക്കംകുറിച്ചതു്.

ഭാരതത്തിന്റെ നാനാഭാഗങ്ങളിലും, ലോകത്തിൽ പല ഇടങ്ങളിലും, ശ്രീരാമകൃഷ്ണശതാബ്ദി ആഘോഷിക്കുന്ന കാലഘട്ടമായിരുന്നു അതു്. കേരളത്തിലെ രാമകൃഷ്ണപ്രസ്ഥാനം ഒരു പരിവർത്തനത്തിനു വിധേയമായിരുന്ന കാലത്താണു് ആഗമാനന്ദസ്വാമികളുടെ തിരിച്ചുവരവു്. ഈ മൂന്നുവർഷത്തിനുള്ളിൽ അദ്ദേഹം ബേലൂർ മഠ

ത്തിൽ എത്തി ശ്രീരാമകൃഷ്ണദേവൻെറ ശിഷ്യന്മാരിൽ, അന്നു ജീവിച്ചിരുന്ന, ശ്രീമദ് ശിവാനന്ദസ്വാമി, അഭേദാനന്ദസ്വാമി, അഖണ്ഡാനന്ദസ്വാമി, വിജ്ഞാനാനന്ദസ്വാമി എന്നീ മഹാപുരുഷന്മാരുടെ സ്നേഹത്തിനും അനുഗ്രഹങ്ങരംക്കും പാത്രമായി. വിവേകാനന്ദസ്വാമികളുടെ ആദർശമനുസരിച്ചുള്ള രാമകൃഷ്ണമിഷൻ പ്രവൎത്തനങ്ങരം നേരിട്ടുകാണുന്നതിനും പ്രവൎത്തകരുമായി പരിചയപ്പെടാനും അദ്ദേഹത്തിനു് അവസരം കിട്ടി. ഉപനിഷത്തിലും, ഗീതയിലും, വിവേകചൂഡാമണി തുടങ്ങിയ ശങ്കരഗ്രന്ഥാവലിയിലും കൂടുതൽ അവഗാഹം നേടി, അവിടുന്നു് കാശിയിലെത്തി ന്യായം, വേദാന്തം, മീമാംസ തുടങ്ങിയ വിഷയങ്ങളിൽ ഉപരിപഠനം നടത്തി. ശ്രീശങ്കരപരമ്പരയിലെ പ്രമുഖ സന്യാസിമാരുമായി പരിചയപ്പെടാനും അവരുടെ സ്നേഹാദരങ്ങരം സമ്പാദിക്കാനും അവസരമുണ്ടായി. കാശിയിൽനിന്നു തിരിച്ചു് ബേലൂർ മഠത്തിലും അവിടുന്നു് മദ്രാസ് ശ്രീരാമകൃഷ്ണമഠത്തിലും വന്നു താമസിക്കുമ്പോഴാണു് കേരളത്തിലേയ്ക്കു തിരിച്ചുവരാൻ ആന്തരമായും ബാഹ്യമായും ഉള്ള പ്രചോദനം ലഭിച്ചതു്. പൂൎവ്വാശ്രമസംബന്ധമായ ചില ബാദ്ധ്യതകരം തീക്കാനുള്ള ആഹ്വാനം ബാഹ്യമായിട്ടും, ശ്രീരാമകൃഷ്ണ ജന്മശതാബ്ദിയോടനുബന്ധിച്ചു് ശ്രീരാമകൃഷ്ണ—വിവേകാനന്ദ സന്ദേശം കേരളത്തിൽ കൂടുതൽ ശക്തമായി പ്രചരിപ്പിക്കേണ്ടതിനെക്കുറിച്ചുള്ള ബോധം ആന്തരമായിട്ടും ഉള്ള പ്രചോദനമായിരുന്നു. അതോടുകൂടി ശ്രീശങ്കരസിദ്ധാന്തം അതിൻെറ പരിശുദ്ധമായ ഭാവത്തിൽ പ്രചരിപ്പിക്കേണ്ടതിൻെറ ആവശ്യത്തെപ്പററിയുള്ള ബോധവും അദ്ദേഹത്തിനു് കേരളത്തിലേയ്ക്കു് വരുന്നതിനു് പ്രേരകമായി. ഇതു രണ്ടും അന്നത്തെ കേരളത്തിലെ ആദ്ധ്യാത്മികവും സാമൂഹ്യവുമായ പുനരുദ്ധാരണത്തിനു് കൂടിയേ കഴിയൂ എന്നും അദ്ദേഹത്തിനു് അറിയാമായിരുന്നു.

ബാല്യംമുതൽ അധഃകൃതരോടും ഹരിജനങ്ങളോടും ഉള്ള അനുകമ്പ, അവക്കു ക്ഷേത്രപ്രവേശനവും, ആരാധനാസ്വാതന്ത്ര്യവും കൊടുക്കണമെന്നുമുള്ള ശ്രീരാമകൃഷ്ണമിഷൻെറ ഉദ്ബോധനം ഉരംക്കൊണ്ടു് 1932—ൽ താൻ സ്ഥാപിച്ച പുതുക്കാടു് ശ്രീരാമകൃഷ്ണാശ്രമത്തോടനുബന്ധിച്ചുള്ള ക്ഷേത്രത്തിൽ ഹരിജനങ്ങരംക്കു് പ്രവേശനം കൊടുത്ത ആ ധീരത, വൈക്കം സത്യാഗ്രഹത്തിനു മുമ്പു മുതലേ അധഃകൃതരുടെ ക്ഷേത്രപ്രവേശനത്തിനുവേണ്ടി മാമൂൽപ്രിയരായ നമ്പൂതിരിമാരോടു് വാദം നടത്തി സ്വമതം സ്ഥാപിച്ചിട്ടുള്ള ആ പാരമ്പര്യം ഇതെല്ലാം ശക്തിപൂൎവ്വം പ്രതിഫലിപ്പിക്കാൻ കഴിവുള്ള തൻെറ പ്രസംഗങ്ങളിൽ കൂടി തിരുവിതാംകൂർ മഹാരാജാവിൻെറ ക്ഷേത്രപ്രവേശനവിളംബരത്തിനു് പിൻബലം നൽകേണ്ടതും, ആക്കം

കൂട്ടേണ്ടതും ആണെന്നു് അദ്ദേഹം അറിഞ്ഞു. ഇതിനെല്ലാം തുടക്കമിട്ട ന്നതായിരുന്ന അദ്ദേഹത്തിൻെറ മുൻസൂചിപ്പിച്ച വൈക്കത്തെ പ്രസംഗം. ദേവസ്വം അധികാരികളുടെ സവിശേഷമായ ശ്രദ്ധയ്ക്കു് പാത്രീഭവിച്ച ആ പ്രസംഗം അന്നുമുതൽ വളരെ വഷങ്ങളിലേയ്ക്കു് നീണ്ടുനിന്ന ക്ഷേത്രോത്സവത്തോടനുബന്ധിച്ചുള്ള മതപ്രസംഗപരമ്പരയുടെ നാന്ദിയുമായിരുന്നു.

അതിനെത്തുടന്നു് 1936 ജനുവരി 24-ാംതിയതി പറവൂർ കണ്ണൻകുളങ്ങര ക്ഷേത്രത്തിൽ സ്വാമികൾ ചെയ്ത പ്രസംഗമാണു് പറയത്തു് ഗോവിന്ദമേനോനു്, സ്വാമികളെ കാലടിയ്ക്കു ക്ഷണിക്കുവാൻ പ്രേരണ നൽകിയതു്. അടുത്ത ദിവസം അദ്ദേഹം കാലടിയ്ക്കു വന്നു. കാലടി കവലയിൽ ഒരു പ്രസംഗംചെയ്തു. അതു ശ്രോതാക്കളേയും സംഘാടകരേയും ഒരുപോലെ തൃപ്തിപ്പെടുത്തി. കാലടിയിൽ ഒരു പുതിയ ചലനം സൃഷ്ടിക്കുന്നതായിരുന്നു ആ പ്രസംഗം. അന്നുതന്നെ മാണിക്കമംഗലത്തു് പറയത്തു മേനോൻെറ കുടുംബംവക ക്ഷേത്രത്തിലും ഒരു പ്രസംഗംചെയ്തു. കാലടിയിൽ ഒരാശ്രമം തുടങ്ങണമെന്നുള്ള ആഗ്രഹം പറയത്തു ഗോവിന്ദമേനോനും സ്വാമികളും പരസ്പരം അറിയിച്ചു. പിന്നെ താമസമുണ്ടായില്ല. കാലടിയിൽ ശ്രീശങ്കരക്ഷേത്രത്തിനുസമീപം പെരിയാറിൻെറ തീരത്തു് പറയത്തു കുടുംബംവക സ്ഥലത്തു് ഒരാശ്രമം തുടങ്ങാനുള്ള സാദ്ധ്യതകളെല്ലാം തെളിഞ്ഞു. 1936 ഏപ്രിൽ 20-ാംതിയതി ശ്രീശങ്കരജയന്തി ദിനത്തിൽ അദ്വൈതാശ്രമം സ്ഥാപിതമായി. തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമാധിപതി ശ്രീമദ് ത്യാഗീശാനന്ദസ്വാമികൾ ആഗമാനന്ദസ്വാമികൾക്കു് ആശ്രമസ്ഥാപനത്തിൽ സഹായിയായി പ്രവത്തിച്ചു. അഞ്ചുകൊല്ലത്തെ പരീക്ഷണഘട്ടം തരണംചെയ്തു് 1941-ൽ ആശ്രമം ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം എന്ന പേരിൽ ബേലൂർ ശ്രീരാമകൃഷ്ണ മഠത്തിൻെറ ശാഖയായിത്തീന്നു.

വൈക്കത്തെ പ്രസംഗം മുതൽ ആശ്രമസ്ഥാപനംവരേയും അതിനുശേഷം ദീർഘകാലത്തേയ്ക്കും അദ്ദേഹം ചെയ്തിട്ടുള്ള പ്രസംഗങ്ങളും, എടുത്തിട്ടുള്ള ക്ലാസ്സുകളും ആയിരക്കണക്കിനുണ്ടാകും. അവയിൽ പലതും 1000 മുതൽ 5000 വരെ ആളുകൾ പങ്കെടുത്തിട്ടുള്ള സമ്മേളനങ്ങളായിരുന്നുവെന്നു് അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ടു്. രണ്ടും മൂന്നും മണിക്കൂറുകൾ നീണ്ടുനില്ക്കാറുള്ള ആ പ്രസംഗങ്ങൾ ദൂരശ്രവണിയുടെ സഹായം കൂടാതെ എല്ലാവരേയും കേൾപ്പിക്കാനുള്ള അദ്ദേഹത്തിൻെറ കഴിവു് അത്ഭുതാവഹമായിരുന്നു.

എല്ലാ പ്രസംഗങ്ങളും, ക്ലാസ്സുകളുടെ നോട്ടും പ്രസിദ്ധംചെയ്യാൻ തക്കവണ്ണം രേഖപ്പെടുത്താൻ സ്വാമികൾക്കു് സാധിച്ചിട്ടില്ല. ഒരു

ദിവസം വിഭിന്ന സ്ഥലങ്ങളിൽ നാലും അഞ്ചും പ്രസംഗങ്ങാം വരെ ചെയ്യിട്ടുള്ളതായി അദ്ദേഹം ഡയറിയിൽ കുറിച്ചിട്ടുണ്ടു്. 1932 ജൂണിനു ശേഷം 1936 ആഗസ്റ്റ് 15 വരെയുള്ള ഡയറി കിട്ടാനില്ല. 16 മുതൽ തുടങ്ങുന്ന 1936—37 (മലയാളവർഷം 1112) ഒരുവർഷം 133 പ്രസംഗങ്ങാം ചെയ്യിട്ടുള്ളതായി രേഖപ്പെടുത്തിയിട്ടുണ്ടു്. ക്ലാസ്സുകാം വേറെയും. തുടർന്നുള്ള 25 കൊല്ലങ്ങളിൽ ചെയ്യിട്ടുള്ളതും അന്നത്തെ വർത്തമാനപ്പത്രങ്ങളിലും ആനുകാലിക പ്രസിദ്ധീകരണങ്ങളിലും കൂടി പ്രസിദ്ധം ചെയ്യിട്ടുള്ളതും ആയ പ്രസംഗങ്ങളിൽ ഏതാനും എണ്ണം മാത്രമാണു് 'വീരവാണി' രണ്ടു വാല്യങ്ങളായി അദ്ദേഹം പ്രസിദ്ധം ചെയ്തതു്. അതു രണ്ടും തീർന്നുപോയിട്ടു വർഷങ്ങളായി.

സ്വാമികാംക്കുശേഷം പ്രസിദ്ധീകരണശാഖയുടെ പ്രവർത്തനം കുറച്ചുകാലത്തേയ്ക്കു മന്ദീഭവിച്ചു. 1966—നു ശേഷം അതു വീണ്ടും പ്രവൃത്യുന്മുഖമായി. ഈ കാലഘട്ടത്തിൽ സ്വാമികാംതുടങ്ങിവച്ച ശങ്കരഗ്രന്ഥാവലിയുടെ പ്രസിദ്ധീകരണം തുടർന്നുകൊണ്ടിരുന്നു. 'വീരവാണി'യുടെ മൂന്നാംവാല്യവും 1974—ൽ പ്രസിദ്ധീകരിച്ചു. അതും ഇപ്പോാം തീർന്നിരിക്കുകയാണു്. പ്രസിദ്ധീകരണത്തിനു തയ്യാറായിട്ടുള്ള വളരെ പ്രസംഗങ്ങളും ലേഖനങ്ങളും ഇനിയും ഉണ്ടു്. ആശ്രമത്തിന്റെ ബഹുമുഖമായ പ്രവർത്തനങ്ങളിൽ ശ്രദ്ധപതിപ്പിക്കേണ്ടിയിരുന്നതുകൊണ്ടു് 'വീരവാണി' പുനഃപ്രകാശനം ചെയ്യാനോ തുടർന്നുള്ള വാല്യങ്ങാം പ്രസിദ്ധംചെയ്യാനോ സാധിച്ചില്ല. പ്രസിദ്ധീകരണ ചെലവിന്റെ വർദ്ധനവും ബൃഹത്തായ ഒരു സംരംഭത്തിനു തടസ്സമായിവന്നു. എന്നാൽ പ്രസിദ്ധം ചെയ്യിട്ടുള്ള വാല്യങ്ങളുടെ പുതിയ പതിപ്പിനുവേണ്ടി പലരും ഞങ്ങളെ സമീപിക്കയുണ്ടായി.

ഈ അവസരത്തിലാണു് ഇന്ത്യാ ഗവർമ്മെൻറിന്റെ മനുഷ്യവിഭവശേഷി മന്ത്രാലയത്തിന്റെ കീഴിലുള്ള വിദ്യാഭ്യാസവകുപ്പിലെ ഭാഷാവിഭാഗം പ്രാദേശിക ഭാഷകളിൽ 30 വർഷങ്ങാംക്കു് മുമ്പു് പ്രസിദ്ധം ചെയ്തതും ഈടുററതുമായ ഗ്രന്ഥങ്ങളുടെ പുനഃപ്രകാശനത്തിനു് ധനസഹായം നൽകുന്നു എന്നറിഞ്ഞതു്. അതനുസരിച്ചു് ഗവർമ്മെൻറിനെ സമീപിക്കയും, പ്രസിദ്ധീകരണ ചെലവിന്റെ 80 ശതമാനം സഹായധനം ലഭിക്കുമെന്നു് ഉറപ്പുകിട്ടുകയും ചെയ്തതനുസരിച്ചാണു് 'വീരവാണി' ഒന്നും രണ്ടും വാല്യങ്ങാം വീണ്ടും പ്രസിദ്ധം ചെയ്യാൻ ഞങ്ങാം തയ്യാറായിട്ടുള്ളതു്.

1922 മുതൽ 1955 വരെ ശ്രീ ആഗമാനന്ദസ്വാമികാം ചെയ്യിട്ടുള്ള പ്രസംഗങ്ങളിലും ലേഖനങ്ങളിലും നിന്നു് തെരഞ്ഞെടുക്കപ്പെട്ട 52 എണ്ണമാണു് ഈ ഒന്നാംവാല്യത്തിൽ ഉള്ളതു്. ഉള്ളടക്കം സ്വാമികാം തന്നെ ക്രമീകരിച്ചിട്ടുള്ളതാണു്. പ്രതിപാദിച്ചിട്ടുള്ള വിഷയ

ങ്ങൾ അനുക്രമമായി നോക്കിയാൽ പതിനൊന്നായി തരംതിരിക്കാം, ഒന്നു് സംസ്കൃതവിദ്യാഭ്യാസത്തിനു് ഊന്നൽകൊടുക്കുന്ന ഭാരതീയവിദ്യാഭ്യാസം, രണ്ടു് ശ്രീശാങ്കരവേദാന്തവും ഭാരതവും. മൂന്നു് ഹിന്ദുമതമാഹാത്മ്യവും സംഘടനയും ഗ്രന്ഥശാലകളും, നാലു് ഇന്നത്തെ ധർമ്മവും യജ്ഞവും, അഞ്ചു് ആയുർവ്വേദവൈശിഷ്ട്യവും അതിൻെറ ഭാവിയും, ആറു് ശ്രീകൃഷ്ണനും ഗീതാസന്ദേശവും ഭാവി ഭാരതവും, ഏഴു് തീണ്ടൽതൊടീലും ക്ഷേത്രപ്രവേശനവും ദേവസ്വം ഭരണവും, എട്ടു് മതവും ഭൗതികവാദവും രാജ്യതന്ത്രവും, ഒമ്പതു് ഭക്തിയും ഈശ്വരാനുഭൂതിയും, പത്തു് ശ്രീനാരായണഗുരുസ്വാമികൾ, പതിനൊന്നു് ശ്രീരാമകൃഷ്ണ-വിവേകാനന്ദ-മാതൃദേവീ സന്ദേശങ്ങളും അവരുടെ ജീവിതവും.

1922 മുതൽ സ്വാമിജിയുടെ പൊതുജീവിതത്തിലെ നീണ്ട 33 വർഷങ്ങൾക്കുള്ളിൽ ഭാരതത്തിൻെറ മത—രാഷ്ട്രീയ—സാമുദായിക അന്തരീക്ഷത്തിലുണ്ടായ മാററമനുസരിച്ചു് ജനങ്ങളിൽ പ്രബുദ്ധതയുണ്ടാക്കുന്ന ചിന്താസരണികൾ ധീരമായ വാക്കുകളിൽകൂടി പ്രവഹിച്ചിട്ടുള്ളതിനെയാണു് ഇങ്ങിനെ വിവിധവിഷയരൂപേണ വീരവാണിയിൽ ആവിഷ്കരിച്ചിട്ടുള്ളതു്.

എല്ലാ മതങ്ങളെയും അംഗീകരിക്കുന്നതും ആദരിക്കുന്നതും സനാതനധർമ്മത്തിൻെറ അടിസ്ഥാനത്തിൽ ഏകോപിപ്പിക്കുന്നതുമാണു് ശ്രീരാമകൃഷ്ണ—വിവേകാനന്ദമതം. അതിൽ സ്വാമികൾ പൂർണ്ണമായി വിശ്വസിച്ചു. അതിൽ ഇതര മതദ്വേഷത്തിനും മതം മാററത്തിനും സ്ഥാനമില്ല. ആധുനികകാലത്തു് ഹിന്ദുമതത്തിനു് നേരിടേണ്ടിവന്നിട്ടുള്ള എല്ലാ വെല്ലുവിളികളെയും അദ്ദേഹം ധീരമായി നേരിട്ടു് പരിഹാരം നിർദ്ദേശിച്ചു. സനാതനധർമ്മത്തിൻെറ അടിസ്ഥാനത്തിൽ വിദ്യാഭ്യാസ—മത—രാഷ്ട്രീയ—സാമുദായികതലങ്ങളിൽ മാററം വരുത്തുന്നതിനു് പര്യാപ്തമായ മാർഗ്ഗങ്ങളാണു് സ്വാമിജി നിർദ്ദേശിച്ചിട്ടുള്ളതു്. കണ്ണുമൂടി പഴയതിനെ എല്ലാം സ്വീകരിക്കുന്നതോ പുതിയതിനെ എല്ലാം തള്ളിക്കളയുന്നതോ ആയിരുന്നില്ല അദ്ദേഹത്തിൻെറ സമീപനം. മാററത്തിനു വിധേയമായ ധർമ്മങ്ങളും ആചാരങ്ങളും ശാശ്വതമൂല്യങ്ങൾക്കു് വഴിമാറിക്കൊടുക്കുന്നതും ശാശ്വതസത്യങ്ങൾക്കു് സർവ്വപ്രാധാന്യം കല്പിക്കുന്നതുമായ ഒരു സിദ്ധാന്തമാണു് ഭാരതത്തിൻേറതു്. അതറിഞ്ഞുകൊണ്ടു് ഉച്ചനീചത്വവും ജാതിവ്യത്യാസവും അശാസ്ത്രീയമാണെന്നു് ധീരമായി അദ്ദേഹം വാദിച്ചു. ഗീതയുടേയും ഉപനിഷത്തുകളുടേയും പ്രചാരത്തിൽകൂടിയും അതിൻെറ ആധുനിക വ്യാഖ്യാനമായ രാമകൃഷ്ണ—വിവേകാനന്ദസന്ദേശമനുസരിച്ചുള്ള ജീവിതത്തിൽകൂടിയും മാത്രമേ

ഒരു പ്രബുദ്ധഭാരതം കെട്ടിപ്പടുക്കാനാകു എന്നും അദ്ദേഹം ജനങ്ങളെ ഉദ്ബോധിപ്പിച്ചു. അതിനെ ഉരുക്കൊള്ളാൻ ജനങ്ങളെ ഓർമ്മിപ്പിക്കുന്നതാണ് വീരവാണിയിലെ വിഷയങ്ങൾ.

വീരവാണിയുടെ മാററുരച്ച് കാണിക്കുന്ന പ്രൗഢമായ അവതാരിക എഴുതിതന്നു് അനുഗ്രഹിച്ച ശ്രീരാമകൃഷ്ണ മിഷൻ വൈസ് പ്രസിഡണ്ട് ശ്രീമദ് തപസ്യാനന്ദ സ്വാമികളോടുള്ള കടപ്പാട് വിനയാദരപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു. അതുപോലെതന്നെ പ്രസിദ്ധീകരണത്തെ അനുമോദിച്ച് സന്ദേശം അയച്ചുതന്നിട്ടുള്ള ശ്രീരാമകൃഷ്ണമിഷൻ വൈസ്പ്രസിഡണ്ട് ശ്രീമദ് രംഗനാഥാനന്ദ സ്വാമികളോടും ഞങ്ങൾ അതീവ കടപ്പെട്ടിട്ടുണ്ട്. ഈ പ്രസിദ്ധീകരണം കഴിയുന്നത്ര കുററമററതാക്കിത്തീർക്കുന്നതിനു് സഹായിച്ചിട്ടുള്ള എഡിററർമാരോടും, ഇതിനു് ധനസഹായം ചെയ്തിട്ടുള്ള ഭാരത സർക്കാരിനോടും, അച്ചടിക്കു വേണ്ട നല്ല കടലാസ് സൗജന്യനിരക്കിൽ തന്നിട്ടുള്ള ഭദ്രാചലം പേപ്പർ ബോഡ് കമ്പനിയോടും, പ്രൂഫ് തിരുത്തുന്നതിനു് സഹായിച്ചിട്ടുള്ള ശ്രീ എസ്.ആർ.കെ. മേനോൻ അവർകളോടും, ഭംഗിയായി അച്ചടിച്ചുതന്ന മാതൃഭൂമി അച്ചടിശാലാ അധികൃതരോടും പ്രകാശകരുടെ ആത്മാർത്ഥവും നിസ്സീമവുമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

സർവ്വോപരി ഈശ്വരാനുഗ്രഹത്തിന്റെമുമ്പിൽ കുമ്പിട്ടുകൊണ്ട് വീരവാണിയുടെ പുനഃപ്രകാശനത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന ബഹുശതം സുഹൃത്തുക്കളുടേയും വായനക്കാരുടേയും കൈകളിൽ ഈ ഉപഹാരം സമർപ്പിക്കുന്നു.

കടലാസ്‌വിലയും അച്ചടിക്കൂലിയും ക്രമാതീതമായി വർദ്ധിച്ചിട്ടുള്ള ഈ കാലത്തു് സൗജന്യനിരക്കിൽ വിതരണം ചെയ്യപ്പെടുന്നതിനാൽ ധർമ്മസ്നേഹികളായ എല്ലാ കൈരളീസേവകരും ഈ ഗ്രന്ഥത്തെ സ്വായത്തമാക്കുമെന്നു" വിശ്വസിക്കുന്നു.

ശ്രീമദാഗമാനന്ദ സ്വാമികളോടുള്ള ആധമർണ്ണ്യത്തെ ചെറിയ തോതിലെങ്കിലും പ്രകാശിപ്പിക്കാൻ പ്രകാശകരുടെ പ്രതിനിധി എന്ന നിലയിൽ എനിക്കു സാധിച്ചതിൽ ചാരിതാർത്ഥ്യമുണ്ട്.

സ്വാമി ഗണാനന്ദ
പ്രസിഡണ്ട്
ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം
കാലടി.

ജൂലൈ 4, 1991.

# ശ്രീ ആഗമാനന്ദ സ്വാമികൾ

(ജീവചരിത്ര സംക്ഷേപം)

## – മൃഡാനന്ദ സ്വാമികൾ –

( ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം രജതജൂബിലി സോവനീറിൽനിന്ന്)

കേരളത്തിൽ സനാതനമതത്തെ സമുദ്ധരിക്കുവാനുള്ള പരിശ്രമങ്ങൾക്ക് നികത്താനാവാത്ത ഒരു വിടവാണ് ഏപ്രിൽ 17–ാംനു സംഭവിച്ചതു്. ആർഷസംസ്കാരത്തിന്റെ സമുദ്ധരണത്തിലല്ലാതെ ലോകത്തിനു് ശോഭനമായ ഒരു ഭാവിയുണ്ടാകുവാൻ പോകുന്നില്ലെന്നു് ആത്മാർത്ഥമായി വിശ്വസിച്ചിരുന്ന ആ ആദ്ധ്യാത്മികാചാര്യൻ എന്നെന്നേക്കുമായി കണ്ണടച്ചു. അര നൂററാണ്ടുകാലത്തോളമായി ലോകകല്യാണം മാത്രം ലക്ഷ്യമാക്കി ഉപനിഷന്മതവും ആർഷസിദ്ധാന്തങ്ങളും പ്രചരിപ്പിക്കുകമാത്രം ജീവിതവ്രതമായി സ്വീകരിച്ചിരുന്ന ആ ഋഷിവര്യൻ കാലയവനികക്കുള്ളിൽ മറഞ്ഞുപോയി. ശ്രീശങ്കരന്റെ അദ്വൈതസിദ്ധാന്തവും അതിനു് ആധുനീകരീതിയിൽ യുഗാവതാരപുരുഷന്മാരായ ശ്രീരാമകൃഷ്ണവിവേകാനന്ദന്മാർ നൽകിയിട്ടുള്ള വ്യാഖ്യാനവും അനുസരിക്കുക മാത്രമാണ് ലോകരക്ഷോപായമെന്നു് സധൈര്യം ഉദ്ഘോഷിച്ച ആ യഥാർത്ഥ തത്വജ്ഞൻ തന്റെ ജോലി അവസാനിച്ചതായി കണക്കാക്കിയിരിക്കുന്നു. അസ്പൃശ്യരും അനഭിഗമ്യരുമായി ഒരുക്കൂട്ടം ജനങ്ങൾ ഉള്ളേടത്തോളംകാലം, അനഭ്യസ്തവിദ്യരും അസംസ്കൃതരുമായി ഒരു ജനവിഭാഗം അവശേഷിക്കുന്നിടത്തോളംകാലം, സമുദായോന്നമനത്തിനോ. രാഷ്ട്രീയാഭിവൃദ്ധിക്കോവേണ്ടി പരിശ്രമിക്കുന്നതു വ്യർത്ഥമാണെന്നു മനസ്സിലാക്കി ഹരിജനോദ്ധാരണവും വിദ്യാഭ്യാസപ്രചരണവും ജീവിതലക്ഷ്യമായി സ്വീകരിച്ച കരുണാശാലിയായ ഒരു സമുദായസ്നേഹിയാണ് നമുക്കിന്നു നഷ്ടപ്പെട്ടിരിക്കുന്നതു്. അസാധാരണമായ പാണ്ഡിത്വംകൊണ്ടും അസാമാന്യമായ പ്രതിഭാവിലാസംകൊണ്ടും അന്യാദൃശമായ വാഗ്വിലാസംകൊണ്ടും കേരളത്തിൽഇങ്ങുനിന്നങ്ങോളം ഹിന്ദുക്കളെ മതപരമായി ഉദ്ബുദ്ധരാക്കിത്തീർത്ത ആ പ്രഗത്ഭമായ പ്രസംഗചാതുരി ഇനി നമുക്കനുഭവപ്പെടുകയില്ല. ലോകസേവനത്തിനു മാത്രമായി ജീവിതം ഉഴിഞ്ഞുവെച്ച് യാഥാസ്ഥിതികത്വത്തോട് സധീരം മല്ലടിച്ച് കാലാനുകൂലങ്ങളായ മാററങ്ങൾ ആചാരസമ്പ്രദായങ്ങളിലുണ്ടാക്കുവാൻവേണ്ടി പരിശ്രമിച്ച ആ സദ്വ്രത

ഹിതേതരനായ സന്ന്യാസിവര്യനെ ഓർമ്മയിലല്ലാതെ നമുക്കിനി കാണുക സാദ്ധ്യമല്ല. അധർമ്മം എവിടെകണ്ടാലും കാലദേശാദികളെയെല്ലാം അവഗണിച്ച് യാതൊരു സംശയവുംകൂടാതെ പ്രഭാഷണംകൊണ്ടും ലേഖനംകൊണ്ടും അതിനെ എതിർക്കുവാൻ മുന്നിലെത്തിയിരുന്ന അധൃഷ്യനായ ആ ധീരസേനാനിയുടെ സഹായം നമുക്കിനി കിട്ടുകയില്ല. ധർമ്മപ്രതിഷ്ഠാപനത്തിനും വേദാന്തപ്രചരണത്തിനും സമുദായസേവനത്തിനും മററും വേണ്ടിയുള്ള പരിശ്രമത്തിൽ വിശ്രമമെന്തെന്നറിഞ്ഞിട്ടില്ലാത്ത ആ യഥാർത്ഥ കർമ്മയോഗിയുടെ, കേരളത്തിൻെറ ആദ്ധ്യാത്മികവും സാംസ്കാരികവുമായ ചരിത്രത്തിൽ എന്നെന്നും മാഞ്ഞുപോകാത്ത വ്യക്തിമുദ്ര പതിപ്പിച്ച സംപൂജ്യനായ ആ യതിവര്യൻെറ, തിരോധാനം കേരളത്തിന് ഒരു തീരാനഷ്ടമാണ്.

## ജനനവും ബാല്യവും

കൊല്ലവർഷം 1072 ചിങ്ങം 13–ാംനു (1896 ആഗസ്റ്റ് 27) യാണ് സ്വാമിജി ഭൂജാതനായത്. കരുനാഗപ്പള്ളി പന്മനചോലയിൽ പുതുമനമഠത്തിൽ നാരായണര് പരമേശ്വരര് എന്ന മഹാത്മാവിൻേറയും, കരുനാഗപ്പള്ളി ചവറ വടശ്ശേരി മഠത്തിൽ ലക്ഷ്മീദേവി അന്തർജനത്തിൻേറയും ഓമന സന്താനമായിരുന്ന സ്വാമിജിയുടെ കുട്ടിക്കാലത്തെ പേര് കൃഷ്ണൻ എന്നായിരുന്നു. തൃശ്ശൂർ തെക്കേമഠം സ്വാമിയാരുടെ കാര്യസ്ഥനായിരുന്നു അച്ഛൻ. അതോടുകൂടി ക്ഷേത്രങ്ങളിൽ ശാന്തികൂടി നടത്തിയിരുന്നു. പൂജാദികളിൽ സ്വാമിജിക്കുണ്ടായിരുന്ന അഭിരുചിയും പ്രവീണതയും അങ്ങനെ അച്ഛനിൽനിന്ന് പരമ്പരയായി സിദ്ധിച്ചിട്ടുള്ളതാണ്. ബാല്യകാലത്ത് മററു കുട്ടികളെപ്പോലെ നിരർത്ഥകങ്ങളായ കളികളിൽ കൃഷ്ണൻ ഏർപ്പെട്ടിരുന്നില്ല. ദേവീദേവന്മാരുടെ പ്രതിമകൾ വെച്ചാരാധിക്കുക, അവരുടെ മുമ്പിലിരുന്നു ധ്യാനിക്കുക ഇതായിരുന്നു ഏററവും ഇഷ്ടപ്പെട്ട കളികൾ. കുട്ടിക്കാലംമുതല്ക്കേ വ്യക്തമായിക്കണ്ടിരുന്ന ബുദ്ധിശക്തിയും, കാര്യങ്ങൾ ശരിയായി മനസ്സിലാക്കുവാനുള്ള സാമർത്ഥ്യവും കൃഷ്ണനെ എല്ലാവരുടെയും സ്നേഹപാത്രമാക്കിത്തീർത്തു.

## വിദ്യാഭ്യാസം

അഞ്ചാം വയസ്സിൽ വിദ്യാഭ്യാസത്തിനുള്ള സമയമായപ്പോൾ കൊയ്പള്ളി ഇല്ലത്ത് കൃഷ്ണൻനമ്പൂതിരിയെയാണ് അതിനു ഭാരമേല്പിച്ചത്. ജ്യോതിഷം, വൈദ്യം, മന്ത്രശാസ്ത്രം എന്നിവയിൽ അതിവിദഗ്ദ്ധനാണെന്ന് സുപ്രസിദ്ധനായിരുന്ന കൃഷ്ണൻനമ്പൂതിരി. അദ്ദേഹത്തിൽനിന്ന് അക്ഷരാഭ്യാസവും ബാലപാഠങ്ങളും പഠിച്ചു.

അടുത്തു സ്കൂളുകളൊന്നുമില്ലാതിരുന്നതുകൊണ്ട് പിന്നെ എന്തുവേണമെന്ന് ആലോചനയായി. ദൂരദിക്കിലയച്ചു പഠിപ്പിക്കുവാൻ അച്ഛന്റെ സാമ്പത്തികസ്ഥിതി അനുവദിച്ചില്ല. അപ്പോഴാണ് മക്കളൊന്നുമില്ലാതിരുന്ന അദ്ദേഹത്തിന്റെ അമ്മാവൻ വടശ്ശേരി നാരായണൻ നമ്പ്യാതിരി അവിടെ വരുവാനിടയായത്. അദ്ദേഹം സ്വഗൃഹത്തിൽ താമസിപ്പിച്ച് കൃഷ്ണനെ ചവറ കൊററംകുളങ്ങരെ സ്കൂളിൽ പഠിപ്പിക്കാമെന്ന് സസന്തോഷം സമ്മതിച്ചു. എന്നാൽ രണ്ടുകൊല്ലത്തിലധികം അവിടെയും വിദ്യാഭ്യാസം തുടരുവാൻ സാധിച്ചില്ല. അപ്പോഴേക്കും അവിടെ ഇംഗ്ലീഷുഭാഷകൂടി പഠിപ്പിക്കുവാനുള്ള സൗകര്യങ്ങളേർപ്പെടുത്തി. തന്റെ മരുമകൻ മ്ലേഛഭാഷ പഠിച്ച് ഒന്നിനും കൊള്ളരുതാത്തവനായി ദുഷിച്ചുപോകുന്നത് അമ്മാവന് ഇഷ്ടമല്ലായിരുന്നു. അതുകൊണ്ട് സ്കൂളിൽനിന്നും മാററി സക്കാർ വൈദ്യൻ വെച്ചൂർ എൻ. രാമവാര്യരുടെ കീഴിൽ സംസ്കൃതം പഠിക്കുവാൻ ഏർപ്പാടുചെയ്തു. അവിടെവെച്ച് പൂർവ്വസമ്പ്രദായമനുസരിച്ച് സിദ്ധരൂപം, ശ്രീരാമോദന്തം, കൃഷ്ണവിലാസം ഇത്രയും പഠിച്ചു. അപ്പോഴേക്കും വൈദ്യൻ സ്ഥലംമാറിപ്പോയി. പകരം വന്നത് ഏവൂർ എൻ. വേലുപ്പിള്ളയാണ്. പഴയകാലത്തെ മലയാളം എഴുത്തുകാരിൽ പ്രസിദ്ധനായിരുന്ന അദ്ദേഹവും കൃഷ്ണനെ സംസ്കൃതം പഠിപ്പിക്കുന്നതിൽ പ്രത്യേകം ശ്രദ്ധ കാണിച്ചു. രഘുവംശം പഠിച്ച് സംസ്കൃതത്തിൽ ഒരുവിധം ഉപസ്ഥിതി നേടിയപ്പോഴേക്കും ചവറയിൽ ഇദംപ്രഥമമായി ഒരു മിഡിൽസ്കൂറം ആരംഭിച്ചു. ഇക്കാലത്തു് ഇംഗ്ലീഷ് പഠിക്കേണ്ടതിന്റെ ആവശ്യകതയേയും അതുകൊണ്ടുണ്ടാകാവുന്ന ഗുണങ്ങളേയുംപററി ശ്രീമാൻ വേലുപ്പിള്ള അമ്മാവനോട് വളരെ വിസ്തരിച്ചുപറഞ്ഞു. ആ ഉപദേശങ്ങളുടെ ഫലമായി ശ്രീ നാരായണൻ നമ്പ്യാതിരിയുടെ മനസ്സ് അല്പമൊന്നു മാറി. മരുമകനെ ഇംഗ്ലീഷ്സ്കൂളിൽ ചേക്കുവാൻ സമ്മതിച്ചു. അങ്ങനെ 1904 ഫിബ്രവരിയിൽ വീണ്ടും ഇംഗ്ലീഷ് സ്കൂളിനോടു തൊട്ടുള്ള മലയാളം പള്ളിക്കൂടത്തിൽ മൂന്നാം ക്ലാസ്സിൽ ചേർന്നു. എന്നാൽ ഇത് സംസ്കൃതപഠനത്തിൽ ഒരിക്കലും വിഘാതമായിരുന്നില്ല. ദിവസവും സംസ്കൃതം ക്ലാസ്സ് തുടർന്നുവന്നു.

1904 ഫിബ്രവരി 28-ാംനു- (1907 കുംഭം 16) ബ്രാഹ്മണാചാര പ്രകാരം ഉപനയനം നടത്തി. ഗായത്രി ഉപദേശവും വാങ്ങി കൃഷ്ണൻ ഒരു പുതിയ ജീവിതത്തിലേക്ക് പ്രവേശിച്ചു. എന്നാൽ അധികം താമസിയാതെതന്നെ, 1904 മാർച്ച് 25-ാംനു-യുണ്ടായ പിതൃമരണം അദ്ദേഹത്തിന്റെ മനസ്സിൽ വലിയൊരു ഇടിവ് ഉണ്ടാക്കിത്തീർത്തു. വിദ്യാഭ്യാസത്തിന് പല പ്രതിബന്ധങ്ങളും തുടർച്ച

യായി ഉണ്ടായിക്കൊണ്ടിരുന്നു. 1910—ൽ കൊല്ലം ഇംഗ്ലീഷ് ഹൈസ്കൂളിൽ പോയി ചേൎന്നവെങ്കിലും അവിടെ താമസിക്കുവാൻ വേണ്ടത്ര സൗകര്യം കിട്ടാതിരുന്നതുകൊണ്ടും തുടൎച്ചയായി ഉണ്ടായിക്കൊണ്ടിരുന്ന ശരീരാസ്വാസ്ഥ്യംകൊണ്ടും പരീക്ഷക്ക് എല്ലാ വിഷയങ്ങൾക്കും ചേരുവാൻ സാധിച്ചില്ല. എല്ലാ വിഷമങ്ങൾക്കും മകുടം ചാൎത്തുമാറു് 1911 ഏപ്രിൽ 11—ാംനു തന്റെ പ്രിയമാതാവും പരലോകം പ്രാപിച്ചു. ആ കാലത്തു് എല്ലാവരും വളരെയധികം ഭയപ്പെട്ടിരുന്ന മസൂരിയായിരുന്നു അമ്മയുടെ അവസാനത്തെ രോഗം. എന്നാൽ അമ്മയ്ക്കു കഷ്ടപ്പാടു വരുമ്പോൾ അവരെ സേവിക്കാതിരിക്കുന്നതു് വലിയൊരു കർത്തവ്യവിലോപമായി കരുതിയിരുന്ന കൃഷ്ണൻ അടുത്തിരുന്നു് അവരെ ശുശ്രൂഷിക്കുകയും തൽഫലമായി സ്വയം മസൂരിബാധിതനായിത്തീരുകയും ചെയ്തു. താമസിയാതെ സുഖക്കേടെല്ലാം ഭേദപ്പെട്ടുവെങ്കിലും യാഥാസ്ഥിതികസമ്പ്രദായമനുസരിച്ചു് പിതൃക്രിയാദികൾ ചെയ്യേണ്ടിയിരുന്നതുകൊണ്ടു് ആ കൊല്ലം സ്കൂളിൽപോകുവാൻ സാധിച്ചില്ല. എന്നാൽ ജിജ്ഞാസുവായ കൃഷ്ണൻ ഒരിക്കലും അലസനായിരുന്നില്ല. ജ്യോതിഷം പഠിക്കുവാൻ തനിക്കുണ്ടായിരുന്ന ആഗ്രഹം നിറവേററുവാൻ നല്ലൊരവസരം അദ്ദേഹം കണ്ടെത്തി. സംസ്കൃതത്തിൽ ശ്രീനാരായണഗുരുവിന്റെ സതീൎത്ഥ്യനായിരുന്ന ചവറമഠത്തിൽ കൃഷ്ണനാശാൻ നല്ലൊരു ജ്യോതിഷപണ്ഡിതനായിരുന്നു. അദ്ദേഹം അടുത്തുതന്നെ താമസവുമുണ്ടായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിന്റെ സഹായത്തോടുകൂടി ഒരുകൊല്ലംകൊണ്ടു് പഞ്ചബോധഗണിതം വശമാക്കി. ഒരുകൊല്ലത്തെ പഞ്ചാംഗവും ഗണിച്ചു. ഹോരയും പ്രശ്നമാൎഗ്ഗത്തിലെ പല പ്രധാന ഭാഗങ്ങളും അന്നു ഹൃദിസ്ഥമാക്കിയതു് ഒരിക്കലും അദ്ദേഹം മറന്നിരുന്നില്ല. ജ്യോതിഷത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന പരിപൂൎണ്ണവിശ്വാസം ജീവാവസാനംവരെയും നിലനിൎത്തിയിരുന്നു.

അക്കാലത്തു് ആലത്തൂർ ബ്രഹ്മാനന്ദ ശിവയോഗിയുടെ ഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റെ ശിഷ്യന്മാരുമായി പരിചയപ്പെടുവാൻ സംഗതിയാക്കി. ഭക്തിജ്ഞാനമാൎഗ്ഗങ്ങളെ തീരെ നിഷേധിച്ചുകൊണ്ടുള്ളതും രാജയോഗത്തിനുമാത്രം പ്രാധാന്യം കൊടുത്തുകൊണ്ടുള്ളതുമായ ശിവയോഗിയുടെ ആനന്ദമതം, അതുവരെ പൂജ, ജപം, മുതലായതു നിൎബ്ബന്ധപൂൎവ്വം അനുഷ്ഠിച്ചുവന്നിരുന്ന കൃഷ്ണൻനമ്പ്യാതിരിയുടെ വിശ്വാസങ്ങൾക്കു് വലിയൊരിളക്കം ഉണ്ടാക്കിത്തീൎത്തു. എങ്കിലും രാത്രികാലങ്ങളിൽ പതിവായി വീട്ടുകാരുടെ ആവശ്യപ്രകാരം ഭാഗവതം ദശമം വായിച്ചു വ്യാഖ്യാനിച്ചിരുന്നതുകൊണ്ടും പരിതഃസ്ഥിതികളുടെ സ്വാധീനംകൊണ്ടും വിശ്വാസത്തിനു് മുഴുവൻ ഇളക്കം

തട്ടിയില്ല. ആ കാലത്തു് 1912 ജൂൺ (1087 ഇടവം) മാസത്തിൽ താമസസൗകര്യം പ്രമാണിച്ചു് മാവേലിക്കര ഹൈസ്കൂളിൽ ചെന്നു ചേൎന്നു. അവിടെ വച്ചു് യാദൃച്ഛികമായി ശ്രീ വിവേകാനന്ദസ്വാമികളുടെ 'എന്റെ ആചാര്യദേവൻ' എന്ന പുസ്തകം വായിക്കാനിടയായി. അതോടുകൂടി ശ്രീരാമകൃഷ്ണപരമഹംസരുടെ അമാനുഷികമായ മാഹാത്മ്യവും വിവേകാനന്ദസ്വാമികളുടെ സ്വഭാവവൈശിഷ്ട്യവും നമ്പ്യാതിരിയുടെ ഹൃദയത്തെ വളരെയധികം സ്വാധീനപ്പെടുത്തി. ആനന്ദമതത്തിന്റെ അത്ഥമില്ലായ്മ നല്ലതുപോലെ അനുഭവപ്പെട്ടു. അന്നുമുതൽ അവസാനംവരെയും അദ്ദേഹം ആനന്ദമതത്തിന്റെ ശക്തിയേറിയ നിരൂപകനായിരുന്നു. അവിടെവച്ചുതന്നെ ശ്രീശങ്കരന്റെ 'സവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം' എന്ന പുസ്തകം പഠിക്കുവാനിടയായി. അതോടുകൂടി ശ്രീശങ്കരന്റെ സിദ്ധാന്തങ്ങളും അദ്ദേഹത്തെ ഹഠാദാകഷിച്ചു.

1915—വരെ മാവേലിക്കര ഹൈസ്കൂളിൽതന്നെ പഠനം തുടൎന്നു. അക്കാലത്തു് ശ്രീശങ്കരന്റെ പല പ്രകരണഗ്രന്ഥങ്ങളും വായിച്ചതിനുപുറമേ ശ്രീ വിവേകാനന്ദസ്വാമികളുടെ ജീവചരിത്രവും പ്രസംഗങ്ങളും വായിക്കുവാനിടയായി. അതോടുകൂടി സന്ന്യാസത്തോടുള്ള ബഹുമാനം വദ്ധിച്ചതിനുപുറമേ സ്വയം സന്ന്യാസിയാകാനുള്ള മോഹവും വളൎന്നുവന്നു. 1914-15 കൊല്ലങ്ങളിൽ സ്കൂൾ സമയമൊഴിച്ചു് മിക്ക സമയവും സ്വയം സന്ന്യാസിയാണെന്നു സങ്കല്പിച്ചു് കാഷായവസ്ത്രവും ധരിച്ചു് കൊററാർ കാവിലാണ് കഴിച്ചുകൂട്ടിയിരുന്നതു്. ജനങ്ങളുടെ ഇടയിൽ മതപരമായ ഉണവ്വുണ്ടാക്കിത്തീക്കുവാനുള്ള ആവേശം അന്നുതന്നെ നമ്പ്യാതിരിയിൽ പ്രത്യക്ഷമായി കണ്ടിരുന്നു. ഏതാനും സഹപാഠികളെ കൂട്ടിച്ചേത്തു് 'സനാതന വിദ്യാത്ഥിസംഘം' എന്നൊരു സംഘം സ്ഥാപിച്ചു് ഹിന്ദുയുവാക്കളെയെല്ലാം കൂട്ടിച്ചേത്ത് ഗീതാക്ലാസ്സും പ്രസംഗങ്ങളും മററും നടത്തിയിരുന്നു. 1913-ൽ ഹരിപ്പാട്ടുവച്ചു്, ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യനും കേരളത്തിലെ രാമകൃഷ്ണമിഷൻ പ്രവത്തനങ്ങളുടെ മുഖ്യനേതാവുമായ നിമ്മലാനന്ദസ്വാമികളുമായി കൂട്ടിമുട്ടിയതുമുതൽ തന്റെ പ്രവത്തനങ്ങൾക്കെല്ലാം ഒരു മാഗ്ഗദശനം സിദ്ധിച്ചതുപോലെയായി. 1914—ൽ നിർമ്മലാനന്ദസ്വാമികളെ വീണ്ടും ഹരിപ്പാട്ടുവെച്ചു് കാണുകയും ആദ്ധ്യാത്മികവിഷയങ്ങളെപ്പററി പല ചച്ചകളും നടത്തുകയുമുണ്ടായിട്ടുണ്ടു്.

## വിവാഹം

ആദ്ധ്യാത്മിക വിഷയങ്ങളിലേയ്ക്കു് കൃഷ്ണൻ നമ്പ്യാതിരിയുടെ മനസ്സിനുള്ള ചായ്‌വിനെപ്പററി രക്ഷിതാക്കന്മാർ അറിഞ്ഞുവശായി.

ശ്രീ നിർമ്മലാനന്ദസ്വാമികളോടു് അദ്ദേഹത്തിനുള്ള കൂട്ടുകെട്ടും സന്യാസത്തോടു് അദ്ദേഹത്തിനുള്ള ബഹുമാനവും മനസ്സിലാക്കിയ രക്ഷിതാക്കന്മാർ അദ്ദേഹത്തെ ലോകത്തോടു് ബന്ധിപ്പിക്കുവാൻവേണ്ടി വിവാഹബന്ധത്തിലേർപ്പെടുത്തുവാൻ ശ്രമിച്ചു. അതുകൊണ്ടു് തനിക്കു് കോട്ടംവരികയില്ലെന്നറിഞ്ഞു് കൃഷ്ണൻ നമ്പ്യാതിരി രക്ഷിതാക്കളുടെ ആജ്ഞയ്ക്കു് വശംവദനായി. അങ്ങനെ 1091 മേടത്തിൽ (1916 ഏപ്രിൽ) പത്തനംതിട്ട മൈലപ്ര ഊരകത്തില്ലത്തു് ലക്ഷ്മീദേവി എന്ന കുട്ടിയെ നമ്പ്യാതിരി വിധിപ്രകാരം പാണിഗ്രഹണം ചെയ്തു. എങ്കിലും അദ്ദേഹത്തിന്റെ പരിശുദ്ധ ജീവിതത്തിൽ യാതൊരു വിധത്തിലുള്ള കളങ്കവും ഉണ്ടാക്കുവാൻ അതു് പര്യാപ്തമായിട്ടില്ല.

## തിരുവനന്തപുരത്ത്

1916 ജൂൺ (1091 മിഥുനം) മാസത്തിൽ ഉപരിപഠനത്തിനായി തിരുവനന്തപുരം മഹാരാജാസ് കോളേജിൽ ചേർന്നു. അവിടെ ലൗകീക പഠനങ്ങളേക്കാളധികം ശ്രദ്ധിച്ചതു് മതഗ്രന്ഥപഠനത്തിനും മതപ്രചരണത്തിനുമാണു്. അവിടെ അന്നു നിലവിലുണ്ടായിരുന്ന വേദാന്ത സംഘത്തിൽ ഒരംഗമായിച്ചേർന്നു് ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ അദ്ദേഹം സജീവമായി പങ്കെടുത്തു. അക്കാലത്താണു് ശ്രീരാമകൃഷ്ണദേവന്റെ മാനസപുത്രനും ശ്രീരാമകൃഷ്ണമിഷന്റെ ഒന്നാമത്തെ പ്രസിഡന്റുമായ ശ്രീ ബ്രഹ്മാനന്ദസ്വാമികൾ തിരുവനന്തപുരം ആശ്രമത്തിന്റെ ശിലാസ്ഥാപനത്തിനുവേണ്ടി അവിടെ വന്നതു്. അന്നു് അദ്ദേഹവുമായി പരിചയപ്പെടാനെ സാധിച്ചുള്ളുവെങ്കിലും പിന്നീടു് അദ്ദേഹം കന്യാകുമാരിയിൽനിന്നു മടങ്ങി കൊല്ലത്തുവന്നു് പത്തുദിവസം വിശ്രമിച്ചപ്പോൾ അദ്ദേഹത്തിൽനിന്നു് മന്ത്രോപദേശം സിദ്ധിക്കുവാനുള്ള ഭാഗ്യവും കൃഷ്ണൻ നമ്പ്യാതിരിക്കുണ്ടായി. വായനയിൽ വളരെയധികം അഭിരുചിയുണ്ടായിരുന്ന അദ്ദേഹം തിരുവനന്തപുരത്തു് വിദ്യാർത്ഥിയായിരുന്ന കാലത്തുതന്നെ ശ്രീശങ്കരന്റെ എല്ലാ ഗ്രന്ഥങ്ങളും ശ്രീമഹാഭാരതവും വായിച്ചുതീർത്തു, തിരുവനന്തപുരത്തുള്ള താമസത്തിന്റെ അവസാനകാലത്തു് ഉദരരോഗം അദ്ദേഹത്തെ വല്ലാതെ കഷ്ടപ്പെടുത്തി. 1095–96 കൊല്ലങ്ങൾ വീട്ടിൽതന്നെ കഴിച്ചുകൂട്ടി. അക്കാലത്താണു് വിഗ്രഹാരാധനാനിഷേധഖണ്ഡനം, പുനർജ്ജന്മം മുതലായ പല പുസ്തകങ്ങളും ലേഖനങ്ങളും എഴുതിയതു്. അവിടേയും സാമുദായിക പ്രവർത്തനം അദ്ദേഹം വിട്ടുകളഞ്ഞില്ല. ബ്രാഹ്മണരെയെല്ലാം വിളിച്ചുകൂട്ടി 'മദ്ധ്യതിരുവിതാംകൂർ മലയാള ബ്രാഹ്മണസമാജം' സ്ഥാപിച്ചു് പ്രവൃത്തി തുടങ്ങി. ബ്രാഹ്മണർ മതപഠനം വിടാതെ കൃഷി

വ്യവസായാദികളിൽ അഭിവൃദ്ധിപ്പെടണമെന്നതായിരുന്നു സമാജത്തിൻെറ ലക്ഷ്യം. ആ കാലത്തു് കരുനാഗപ്പള്ളി ചവറ ഇംഗ്ലീഷ് സ്കൂളുകളിൽ അദ്ധ്യാപകനായും ജോലി നോക്കിയിട്ടുണ്ടു്.

## മദിരാശിയിൽ

1916—ൽ ഉപരിപഠനത്തിനായി മദിരാശിയിലേയ്ക്കുപോയി. അവിടെ പ്രസിഡൻസി കോളേജിൽ ഓണേഴ്സ് ക്ലാസ്സിൽചേൎന്നു. മൂന്നുകൊല്ലം അവിടെ പഠിച്ചു. വിക്ടോറിയ ഹോസ്റ്റലിലായിരുന്നു താമസം. അവിടെയും വിദ്യാൎത്ഥികളെ ചേൎത്തു് ശ്രീരാമകൃഷ്ണസേവാസംഘം രൂപീകരിച്ചു് അതിൻെറ ആഭിമുഖ്യത്തിൽ മതപരമായ ക്ലാസ്സുകൾ നടത്തിവന്നു. തിരുവനന്തപുരം ആശ്രമത്തിൻെറ മുൻ പ്രസിഡൻറും ഇപ്പോഴത്തെ ശ്രീരാമകൃഷ്ണമിഷൻ വൈസ് പ്രസിഡൻറുമായ ശ്രീ തപസ്യാനന്ദസ്വാമികൾ, തൃശ്ശിനാപ്പള്ളി ആശ്രമത്തിൻെറ പ്രസിഡൻറായിരുന്ന ശ്രീ ചിദ്ഭവാനന്ദസ്വാമികൾ, കോയമ്പത്തൂർ രാമകൃഷ്ണമിഷൻേറ സെക്രട്ടറിയും, തമിഴ്നാട്ടു് മുൻ മന്ത്രിയുമായിരുന്ന ശ്രീ അവിനാശിലിംഗം ചെട്ടിയാർ തുടങ്ങിയവർ അന്നത്തെ സഹപാഠികളായിരുന്നു. ശ്രീ ബ്രഹ്മാനന്ദസ്വാമികൾ അന്നു മദിരാശിയിൽ വിശ്രമിക്കുന്ന കാലമായിരുന്നു. ദിവസവും വൈകുന്നേരം മഠത്തിൽപോയി അദ്ദേഹത്തെ കാണുകയും ആദ്ധ്യാത്മിക തത്വങ്ങൾ ശ്രവിക്കുകയും ചെയ്തിരുന്നു. അന്നുതന്നെ മിഷനിൽ സന്യാസിയായി ചേരുവാൻ നമ്പ്യാതിരി തയ്യാറായെങ്കിലും എം. ഏ. പാസ്സായതിനുശേഷം വന്നാൽമതിയെന്നു പറഞ്ഞ് ഗുരുദേവൻ അതുമുടക്കുകയാണു് ചെയ്തതു്. ഹോസ്റ്റലിൽ താമസിക്കുമ്പോഴും പൂജാദികളിൽ അദ്ദേഹം വളരെ കൃത്യനിഷ്ഠ പരിപാലിച്ചിരുന്നു. അദ്ദേഹം അവിടെവെച്ചു് പൂജിച്ചിരുന്ന ശിവലിംഗം ഇന്നു് കാലടി ആശ്രമത്തിലെ പൂജാമുറിയിൽ കാണാവുന്നതാണു്.

## സന്യാസം

മദിരാശിയിൽനിന്നു് തിരിച്ചുവന്നു പരീക്ഷ പാസ്സായതായി അറിഞ്ഞ ഉടൻ തന്നെ സന്യസിക്കുവാൻ തീൎച്ചപ്പെടുത്തി. തിരുവനന്തപുരം ആശ്രമത്തിലേക്കുപോയി. എന്നാൽ അമ്മാവൻ അവിടെ വന്നു പല തടസ്സങ്ങളുമുണ്ടാക്കുകയാൽ മടങ്ങേണ്ടിവന്നു. ശരിയായി നോക്കാനാളില്ലാതിരുന്നതിനാൽ കുടുംബസ്വത്തുക്കൾ പലതും അന്യാധീനപ്പെട്ടുപോയിരുന്നു. അവയെല്ലാം വീണ്ടെടുത്തു്, നോക്കാൻ ഒരാളെ ഏല്പിച്ചു് പോകേണ്ടതായുണ്ടായിരുന്നു. അതിനു പരിശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ ആണു് 1100 ചിങ്ങത്തിൽ (1924 ആഗസ്റ്റ്) അപ്രതീക്ഷിതമായി അമ്മാവൻെറ മരണമുണ്ടായതു്.

വീട്ടുകാര്യങ്ങൾ നേരെയാക്കുവാൻ വേണ്ടി പരിശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ ഋഗ്വേദം എല്ലാവക്കും സുഗ്രഹമാക്കണമെന്നുള്ള അഭിപ്രായത്തോടുകൂടി ഭാരതനിധി എന്നപേരിൽ മാസികയായി ഋഗ്വേദത്തിൻെറ മലയാളവ്യാഖ്യാനം പ്രസിദ്ധപ്പെടുത്തി. പൊതുജനങ്ങളിൽനിന്നു് വേണ്ടത്ര പ്രോത്സാഹനം കിട്ടാതിരുന്നതുകൊണ്ടു് കുറച്ചു മാസങ്ങൾക്കുശേഷം അതു നിറുത്തിവെക്കേണ്ടിവന്നു. അക്കാലത്തു് ചെങ്ങന്നൂർ ഹൈസ്കൂളിൽ ഹെഡ്മാസ്റ്ററുടെ ഒഴിവുണ്ടെന്നു പറഞ്ഞു് മാനേജർ നമ്പ്യാതിരിയെ ക്ഷണിക്കുകയും അദ്ദേഹം ആ ക്ഷണം സ്വീകരിക്കുകയും ചെയ്തു. 1101-ൽ (1925 മാർച്ച്) വെക്കേഷൻ ആരംഭിച്ചതോടുകൂടി ആ ജോലി രാജികൊടുത്തു് കൃഷ്ണൻനമ്പ്യാതിരി നേരെ തിരുവല്ല ആശ്രമത്തിലേക്കു പോയി അവിടെ രാമകൃഷ്ണസംഘത്തിലെ ഒരംഗമായിച്ചേർന്നു. പിന്നീടു് ശ്രീ നിർമ്മലാനന്ദസ്വാമികളുടെ ആജ്ഞപ്രകാരം ഒററപ്പാലം ആശ്രമത്തിൽപോയി അവിടെ പ്രവൃത്തിചെയ്തുകൊണ്ടും ധ്യാനജപാദികളിലേർപ്പെട്ടുകൊണ്ടും കാലം കഴിച്ചു. 1928-ൽ ശ്രീ നിർമ്മലാനന്ദസ്വാമികളിൽനിന്നുതന്നെ ആഗമാനന്ദസ്വാമികൾ എന്ന പേരോടുകൂടി സന്യാസംസ്വീകരിച്ചു. സന്യാസത്തിനുശേഷം തൃശ്ശിവപേരൂരിന്നടുത്തുള്ള പുതുക്കാടു് എന്ന സ്ഥലത്തു് ആശ്രമം സ്ഥാപിക്കുവാനാണ് ശ്രീ നിർമ്മലാനന്ദസ്വാമികൾ ആജ്ഞാപിച്ചതു്. മൂന്നു കൊല്ലത്തെ ആശ്രാന്തപരിശ്രമം കൊണ്ടു് അവിടെ വലിയൊരു ആശ്രമം പണി തീർത്തു.

## വടക്കെ ഇന്ത്യയിൽ

പിന്നീടു് പ്രവൃത്തിയിൽനിന്നു് വിരമിച്ചു് ബാക്കിയുള്ള ആയുഷ്കാലം മുഴുവൻ കാശി, ഋഷികേശം മുതലായ പുണ്യതീർത്ഥങ്ങളിൽ കഴിച്ചുകൂട്ടാമെന്നുള്ള ഉദ്ദേശത്തോടുകൂടി സ്വാമികൾ വടക്കെ ഇന്ത്യയിലേക്കു പുറപ്പെട്ടു. വഴിക്കു് ഗുരുസ്ഥാനം സന്ദർശിക്കുവാനുള്ള മോഹത്താൽ ബേലൂർ മഠത്തിലെത്തിച്ചേർന്നു. അവിടെ വച്ചു് ശ്രീരാമകൃഷ്ണശിഷ്യന്മാരായ ശിവാനന്ദസ്വാമികൾ, അഭേദാനന്ദസ്വാമികൾ, അഖണ്ഡാനന്ദസ്വാമികൾ, വിജ്ഞാനന്ദസ്വാമികൾ എന്നിവരെ കാണുവാനും, അവരുടെ അനുഗ്രഹങ്ങൾക്കു് പാത്രമാകുവാനും ഉള്ള ഭാഗ്യം സിദ്ധിച്ചു. കുറച്ചുകാലം അവിടെ താമസിച്ചശേഷം സ്വാമികൾ നേരെ കാശിക്കുപുറപ്പെട്ടു. അവിടെവെച്ചു് വേദാന്തം, പ്രാചീനന്യായം, മീമാംസ മുതലായ ശാസ്ത്രങ്ങൾ വിധിയാംവണ്ണം പഠിച്ചു് തൻെറ പാണ്ഡിത്യത്തിനു് വളരെയധികം മുതൽക്കൂട്ടുകയും ഭാവിപ്രവൎത്തനങ്ങൾക്കു ബുദ്ധിപരമായി സ്വയം സന്നദ്ധനാകുകയും ചെയ്തു. അവിടെ പഠിച്ചുകൊണ്ടിരിക്കുമ്പോഴാണ് സ്വാമിജിക്കു് ഭയങ്കരമായ

ഉദരരോഗം പിടിപെട്ടതു്. തെക്കെ ഇന്ത്യയിലെ ഭക്ഷണവും പരിതഃസ്ഥിതിയുമാണ് അതിനുതക്ക ചികിത്സയെന്ന പറഞ്ഞ് ഡോക്ടർമാരെല്ലാം സ്വാമികളെ തെക്കോട്ടുതന്നെ മടങ്ങുവാൻ നിർബ്ബന്ധിച്ചു. ബേലൂർ മഠത്തിൻെറ അനുവാദത്തോടുകൂടി 1110—ൽ അവിടെനിന്നും മടങ്ങി മദിരാശി രാമകൃഷ്ണമഠത്തിൽവന്നു് കുറച്ചുകാലം താമസിച്ചു. അതോടുകൂടി ആരോഗ്യമെല്ലാം വീണ്ടുകിട്ടി.

## വീണ്ടും കേരളത്തിൽ

തൻെറ ജന്മദേശത്തെപ്പററിയുള്ള വിചാരം വീണ്ടും സ്വാമികളുടെ മനസ്സിലങ്കുരിച്ചു. പല ശക്തികളിൽനിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്ന ആഘാതങ്ങളിൽ പെട്ടു് ഹിന്ദുക്കളുടെ അനാസ്ഥ കാരണം കേരളത്തിൽ ഹിന്ദുമതം തന്നെ നാമാവിശേഷമായേക്കുമോ എന്നു സംശയിക്കേണ്ട ഒരു സമയമായിരുന്നു അതു്. സനാതനമതത്തിൻെറ സമുദ്ധരണത്തിനുവേണ്ടി രാമകൃഷ്ണമിഷൻ അതിൻെറ പ്രവർത്തനം ശക്തിപ്പെടുത്തേണ്ടതിൻെറ ആവശ്യകതയെപ്പററി അദ്ദേഹം ആലോചിച്ചുകൊണ്ടിരുന്നു. ലോകം മുഴുവൻ ആരാധിച്ചുവരുന്ന ശ്രീശങ്കരാചാര്യരുടെ ജന്മസ്ഥലമാകുവാനുള്ള ഭാഗ്യം കേരളത്തിനുണ്ടായിട്ടും കേരളം ആ അഭിമാനം സംരക്ഷിക്കുവാൻവേണ്ടി അദ്ദേഹത്തിൻെറ ജന്മസ്ഥലത്തു് ഒന്നും ചെയ്യിട്ടില്ലല്ലൊ എന്ന വിചാരവും ആ ശങ്കരഭക്തൻെറ മനസ്സിനെ അലട്ടിക്കൊണ്ടിരുന്നു, അതുകൊണ്ടു് സ്വാമികൾ കൊല്ലവർഷം 1111—ൽ കേരളത്തിലേക്കുതന്നെ മടങ്ങി. ഭാഗ്യവശാൽ വൈക്കത്തഷ്ടമിയുടെ തലേദിവസമാണ് (1—4—1111—17—11—1935) കേരളത്തിലെത്തിയതു്. സ്വാമിജിയുടെ വരവുപ്രതീക്ഷിച്ചു് അദ്ദേഹത്തിൻെറ ഒരു സുഹൃത്തു് അന്നു വയ്കിട്ടു് ഒരു മതപ്രഭാഷണം ഏർപ്പാടുചെയ്തിരുന്നു. അതുകഴിഞ്ഞ് പിറേറന്നു് അഷ്ടമി തൊഴുതു് വൈക്കത്തപ്പൻെറ അനുഗ്രഹത്തോടുകൂടി കേരളത്തിലെ പ്രവർത്തനം ആരംഭിക്കുകയും ചെയ്തു.

അന്നു് കേരളത്തിൽ മതസമ്മേളനങ്ങളോ മതപ്രസംഗങ്ങളോ യാതൊരു പ്രചാരവുമില്ലായിരുന്നു. ആദ്യമായി ഹിന്ദുമതസമ്മേളനങ്ങൾ സംഘടിപ്പിച്ചതും ക്ഷേത്രത്തിലെ ഉത്സവങ്ങളോടനുബന്ധിച്ചു് മതപ്രസംഗങ്ങൾ ആരംഭിച്ചതും സ്വാമികളായിരുന്നു. സരളങ്ങളും സാരഗർഭങ്ങളും ഉജ്വലങ്ങളുമായ പ്രസംഗങ്ങളെക്കൊണ്ടു് കേരളീയരുടെ ഇടയിൽ മതപരമായ ഒരു ഉണർവുണ്ടാക്കിത്തീർക്കുവാൻ സ്വാമികൾക്കു സാധിച്ചു. ആഗമാനന്ദസ്വാമികളുടെ പ്രസംഗമില്ലാത്ത ഒരു മതസമ്മേളനമോ ഉത്സവമോ അക്കാലത്തു ഉണ്ടായിരുന്നില്ലെന്നുതന്നെ പറയാം. അങ്ങനെ കേരളത്തിൻെറ ഒരററത്തുനിന്നു്

മറേറ അററത്തോളം ജനങ്ങളുടെ ഇടയിൽ ആശയും ആവേശവും ഉണ്ടാക്കിക്കൊണ്ടു് അദ്ദേഹം സഞ്ചരിച്ചു.

## ആശ്രമസ്ഥാപനം

ആദിശങ്കരൻെറ ജന്മസ്ഥാനം അജ്ഞാതവും അഗണ്യകോടിയിൽ തള്ളപ്പെട്ടതുമായി കിടക്കുന്നതിനു് എന്തെങ്കിലും പരിഹാരമുണ്ടാക്കണമെന്ന ഉദ്ദേശത്തോടുകൂടി അദ്ദേഹം കാലടിയിലെത്തി. അക്കാലത്തെ സുപ്രസിദ്ധ ജന്മിയും ഉദാരശീലനുമായ ശ്രീ. പറയത്തു ഗോവിന്ദമേനോനെകണ്ടു് കാര്യങ്ങളെല്ലാം ധരിപ്പിച്ചു. സ്വാമികളുടെ ആഗ്രഹത്തിൻെറ സാംഗത്യം മനസ്സിലാക്കിയ അദ്ദേഹം സകല സഹായങ്ങളും വാഗ്ദാനം ചെയ്യുകയും പെരിയാറിൻെറ കരയിൽ ശ്രീശങ്കരൻെറ ജന്മസ്ഥലത്തിനു് വളരെയടുത്തു് ഒന്നരഏക്കർ സ്ഥലവും ഒരു ചെറിയ കെട്ടിടവും ആശ്രമം സ്ഥാപിക്കുവാനായി വിട്ടുകൊടുക്കുകയും ചെയ്തു, 1111 മേടമാസത്തിൽ ശ്രീശങ്കരജയന്തിദിവസം തന്നെ ഭാവിയെപ്പററി ഒന്നും ആലോചിക്കാതെ സ്വാമികൾ ആശ്രമസ്ഥാപനവും നടത്തി. തൃശ്ശൂർ രാമകൃഷ്ണാശ്രമം പ്രസിഡണ്ടായിരുന്ന ശ്രീ ത്യാഗീശാനന്ദസ്വാമികളും ശ്രീ അപ്പൻതമ്പുരാനും മററും ആ സന്ദർഭത്തിൽ സ്വാമികളുടെ പരിശ്രമത്തെ അഭിനന്ദിച്ചുകൊണ്ടു് അവിടെയെത്തിയിരുന്നു. ആശ്രമം രാമകൃഷ്ണമിഷൻെറ മുൻകൂർ സമ്മതംകൂടാതെയാണു് ആരംഭിച്ചതെങ്കിലും ക്രമേണ മിഷൻ അതു് അംഗീകരിച്ചു. ആദ്യകാലത്തു് ആശ്രമം നടത്തിപ്പിനു് സ്വാമികൾ സാമ്പത്തികമായി അനുഭവിക്കേണ്ടിവന്നിട്ടുള്ള കഷ്ടപ്പാടുകൾ നിരവധിയാണു്. പുസ്തകങ്ങളെഴുതി ഉത്സവസ്ഥലങ്ങളിൽ കൊണ്ടുപോയി വിററും പ്രസംഗങ്ങൾ ചെയ്തും കിട്ടുന്ന പണംകൊണ്ടാണു് ആശ്രമത്തിലെ ചെലവുകളെല്ലാം നടത്തിയിരുന്നതു്. ഹരിജനോദ്ധാരണം ആദ്യംമുതൽക്കേ അദ്ദേഹത്തിൻെറ ശ്രദ്ധയെ സവിശേഷം ആകർഷിച്ചിട്ടുള്ള ഒരു വസ്തുതയാണു്. കാലടിയിലും പരിസരങ്ങളിലുമുള്ള ഹരിജനങ്ങൾക്കുവേണ്ടിയുള്ള സ്വാമിയുടെ സേവനങ്ങൾ ഇന്നും അവർ കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നുണ്ടു്. ഏററവും ചുരുങ്ങിയ നിലയിലാരംഭിച്ച അദ്വൈതാശ്രമം ഇന്നു് അനേകം ശാഖോപശാഖകളോടുകൂടിയ ഒരു മഹാസ്ഥാപനമായി വളർന്നിരിക്കുന്നു. ആശ്രമത്തിൻെറ തന്നെ ഒരു പ്രവർത്തനമായിരിക്കണം എന്ന ഉദ്ദേശത്തോടുകൂടിയാണു് ശ്രീ ശങ്കരാകോളേജും സ്വാമികൾ ആരംഭിച്ചതെങ്കിലും പിന്നീടു് അതിൻെറ ഭരണം ശൃംഗേരിമഠത്തിലേക്കു് ഏല്പിച്ചുകൊടുക്കേണ്ടിവരികയാണു് ചെയ്തതു്. കാലടിയെ കേന്ദ്രമാക്കിക്കൊണ്ടു് കേരളം മുഴുവൻ അദ്ദേഹത്തിൻെറ പ്രവർത്തനം തുടർന്നുപോന്നു. കേരളത്തിനു പുറത്തും പ്രസംഗങ്ങൾക്കായി പലപ്പോഴും അദ്ദേഹം പോകാറുണ്ടായിരുന്നു.

## സമാധി

ആശ്രമത്തിന്റെ ക്രമേണയുള്ള വളച്ച്യയിൽ വളരെ സംതൃപ്തി യോടുകൂടിയാണ് അദ്ദേഹം കഴിഞ്ഞിരുന്നതു്. കഴിഞ്ഞ 25കൊല്ലം കൊണ്ടുണ്ടായിട്ടുള്ള വളച്ച്യയെ കാണിക്കത്തക്കവണ്ണം സമുചിതമായ രീതിയിൽ ആശ്രമത്തിന്റെ രജതജൂബിലി കൊണ്ടാടണമെന്നദ്ദേഹം ആഗ്രഹിച്ചു. മററെല്ലാവരും അതനുസരിച്ച് പ്രവത്തിക്കാനും തയ്യാറായി. വിപുലമായ രീതിയിൽ ജൂബിലി കൊണ്ടാടാനുള്ള ഒരുക്കങ്ങളെല്ലാം ചെയ്തു. സാമ്പത്തികമായി ഉണ്ടാകാവുന്ന വിഷമങ്ങളെ തരണംചെയ്യാൻ സ്വാമിജിതന്നെ സ്വയം ഇറങ്ങി പുറപ്പെട്ടു. വാദ്ധക്യത്തിലും യുവത്വം തുളുമ്പുന്ന ആ മനസ്സിലുള്ള ആവേശം താങ്ങുവാനുള്ള കെല്പ് ശരീരത്തിനുണ്ടായിരുന്നില്ല. ജീവിതത്തിൽ വിശ്രമമെന്തെന്നറിഞ്ഞിട്ടില്ലാത്ത ആ വൃദ്ധശരീരം അല്പം വിശ്രമം കിട്ടുവാനായി വെമ്പൽകൊണ്ടു. ഏതൊരു സങ്കല്പത്തേയും യാഥാത്ഥ്യമാക്കിത്തീക്കുന്ന ആ സത്യസങ്കല്പന്റെ അവസാനത്തെ സങ്കല്പത്തെ യാഥാത്ഥ്യമാക്കിതീക്കുന്നതുവരെ കാത്തുനില്ക്കുവാൻ ആ ശരീരം സന്നദ്ധമായിരുന്നില്ല. ഏപ്രിൽ 2–ാംനു- രാവിലെ ജൂബിലിയാവശ്യത്തിലേക്കായി ആശ്രമബന്ധുക്കളെ കാണുവാനായി പുറപ്പെട്ട സ്വാമിജിക്കു്, വഴിക്കുവെച്ചുണ്ടായ ഹൃദയവേദനനിമിത്തം നേരിട്ടുപോകേണ്ടിവന്നതു് മൂവാററുപുഴ ആസ്പത്രിയിലേക്കായിരുന്നു. മൂന്നു ദിവസത്തെ ചികിത്സകൊണ്ടു് സുഖം പ്രാപിച്ച അദ്ദേഹം ഡോക്ടർമാരുടെ ഉപദേശമനുസരിച്ച് വിശ്രമമെടുക്കേണ്ടതിനു് കുറേക്കൂടി സൗകര്യമുള്ള പെരുമ്പാവൂർ റയോൺപുരം ആസ്പത്രിയിലേക്കു വന്നു. അവിടെവച്ച് പരിപൂണ്ണസുഖംപ്രാപിച്ച് ആരോഗ്യം വീണ്ടെടുത്ത അദ്ദേഹം ജൂബിലിക്കുവേണ്ട നിർദ്ദേശങ്ങളെല്ലാം നൽകുകയും, അത്യാവശ്യം വേണ്ടവക്കെല്ലാം സ്വയം എഴുത്തുകറം എഴുതുകയും ചെയ്തുകൊണ്ടിരുന്നു. ആസ്പത്രിവിട്ടു് മടങ്ങിപ്പോകുവാനുള്ള അനുജ്ഞയും ഡോക്ടർമാർ നൽകിക്കഴിഞ്ഞിരുന്നു. അങ്ങനെയിരിക്കെ 17–ാംനു- ഉച്ച കഴിഞ്ഞു് മൂന്നു മണിക്കു് മാറത്തു് അല്പം വേദനതോന്നിയെങ്കിലും ഉൽക്കണ്ഠക്കു് യാതൊരവകാശമുണ്ടായിരുന്നില്ല. 4 മണിക്കു് ഡോക്ടർമാക്കോ അടുത്തിരുന്നവക്കോ സംശയിക്കുവാൻകൂടി യാതൊരു സമയവും കൊടുക്കാതെ പെട്ടെന്നു് ആ ഹൃദയം നിന്നുപോയി. അറുപത്തിയഞ്ചുകൊല്ലമായി വിശ്രമമെന്തെന്നറിഞ്ഞിട്ടില്ലാത്ത ആ ജീവിതം നിത്യവിശ്രമം കൊള്ളുവാൻ തുടങ്ങി.

## ഉപസംഹാരം

കേരളത്തിലുണ്ടായിട്ടുള്ള ഏതൊരു ആദ്ധ്യാത്മികപ്രവത്തനത്തിനും ശ്രീ ആഗമാനന്ദസ്വാമികളിൽനിന്നു് വളരെയധികം

പ്രചോദനം സിദ്ധിച്ചിട്ടുണ്ട്. നല്ല കാര്യങ്ങൾ ചെയ്യുവാൻ ശ്രമിക്കുന്ന ഏതൊരു വ്യക്തിയേയും ഏതൊരു സംഘത്തേയും പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്യുന്നതിൽ അദ്ദേഹം പ്രത്യേകം ഔത്സുക്യം കാണിച്ചിരുന്നു. പ്രസംഗവേളകളിൽ പ്രത്യേകിച്ചും എന്തെങ്കിലും എതിപ്പുകളെ നേരിടേണ്ടിവരുമ്പോൾ ക്ഷാത്രവീര്യം മുഴുവൻ തെളിഞ്ഞുകണ്ടിരുന്ന പ്രതിവാദി ഭയങ്കരനായി പ്രത്യക്ഷപ്പെട്ടിരുന്നു, ആ ഉജ്വലവാഗ്മിയുടെ വാഗ്വിലാസം എത്രയെത്ര ഹൃദയങ്ങളെ മാററിത്തീർത്തിട്ടില്ല? ഓരോ പ്രസംഗവും ആ അന്തരീക്ഷത്തിൽ ലയിച്ച് വിസ്മൃതപ്രായമാകാനിടവരാതിരിക്കാൻവേണ്ടി ലേഖനരൂപത്തിലാക്കി പൊതുജനങ്ങൾക്കു വിതരണംചെയ്യുവാനും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. 'വീരവാണി' ഒന്നും രണ്ടും വാല്യങ്ങൾ അതിൻെറ ഫലമാണ് ഇനിയും അനേകം വാല്യങ്ങൾക്കുള്ള വിഷയം തയ്യാറാക്കിവച്ചിട്ടുള്ളത് പല പ്രതിബന്ധങ്ങളാലും പുറത്തിറക്കുവാൻ സാധിക്കാതെ പോയതു് ഇനിയും പരിഹരിക്കാവുന്നതേയുള്ളു.

ആദ്ധ്യാത്മികവിഷയങ്ങളെപ്പററി മററു പല പുസ്തകങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. ശ്രുതിസ്മൃതികളിൽ അദ്ദേഹത്തിനുണ്ടായിരുന്ന പാണ്ഡിത്യം അദ്ദേഹത്തെ ഹിന്ദുമതത്തിൻെറ പ്രാമാണികനായ ഒരു വക്താവാക്കിത്തീർത്തു. കേരളത്തിൻേറയും ഭാരതത്തിൻേറയും ശോഭനമായ ഭാവിക്കുള്ള മാർഗ്ഗങ്ങളെപ്പററിയും വിദ്യാഭ്യാസത്തെപ്പററിയും മററും ഉറച്ച ചില വിശ്വാസങ്ങളാണ് അദ്ദേഹത്തിനുണ്ടായിരുന്നതു്. പൗരാണികമായ ആർഷധർമ്മത്തോടും അദ്ദേഹത്തിനുണ്ടായിരുന്ന ബഹുമാനം പലപ്പോഴും ആളുകളുടെ ഇടയിൽ അദ്ദേഹം ഇതര മതവിദ്വേഷിയാണെന്ന് തെററിദ്ധാരണ ഉണ്ടാക്കുവാൻകൂടി പര്യാപ്തമാക്കിയിരുന്നു. ശ്രീരാമകൃഷ്ണദേവൻെറ ഒരു യഥാർത്ഥ അനുയായിയായിരുന്ന അദ്ദേഹത്തിന് ഹിന്ദുമതാചാര്യന്മാരോടുണ്ടായിരുന്നതിൽ ഒട്ടും കുറയാത്ത ഭക്ത്യാദരങ്ങൾ ഇതര മതങ്ങളിലെ ആചാര്യന്മാരോടുണ്ടായിരുന്നു. എന്നാൽ ആർഷധർമ്മത്തിൻെറ മേൽ ചളിവാരിയെറിയാനുള്ള ശ്രമം ഏതു മൂലയിൽനിന്നായാലും ഉടനെ അദ്ദേഹം അതിനെ എതിർക്കാതിരുന്നിട്ടില്ല. പ്രഗത്ഭനായ ആ പ്രവൃത്തിനിരതൻെറ പരിശ്രമത്തിൽ കേരളത്തിൽ ഇന്നുണ്ടായിട്ടുള്ള ഉണർവ്വ് ആരെയും പറഞ്ഞറിയിക്കേണ്ടതില്ലല്ലൊ.

നിസ്വാർത്ഥമായ പ്രവർത്തികളുടെ പശ്ചാത്തലത്തിൽ കെട്ടിപ്പടുത്തിട്ടുള്ള ആദർശനിഷ്ഠയോടുകൂടിയ ഇത്തരം മഹനീയ ജീവിതങ്ങളാണ് മററുള്ളവർക്ക് മാർഗ്ഗദർശകങ്ങളായിതീരേണ്ടതു്. ആ മാർഗ്ഗത്തെ പിന്തുടരുവാനും ആ മഹാത്മാവു തുടങ്ങിവെച്ച പ്രവൃത്തികളെ മുന്നോട്ടു കൊണ്ടുപോകുവാനും കേരളത്തിലെ യുവാക്കന്മാർ മുന്നോട്ടുവരട്ടെ! അതുകണ്ടു് ആ ആത്മാവ് നിർവൃതികൊള്ളട്ടെ!

# കേരളത്തിൻെറ ശ്രദ്ധാഞ്ജലി

(ശ്രീ ആഗമാനന്ദസ്വാമികളുടെ സമാധി (1961 ഏപ്രിൽ 17-ാംതിയതി) വാർത്തയറിഞ്ഞ് കേരളത്തിലെ ദിനപ്പത്രങ്ങളും വാരികകളും എഴുതിയ മുഖപ്രസംഗങ്ങളിലെ ഭാഗങ്ങളാണ് ചുവടെ ചേർക്കുന്നത്)

## മാതൃഭൂമി (കോഴിക്കോട്)

കേരളത്തിൽ മതം വിദ്യാഭ്യാസം സാമൂഹ്യസേവനം എന്നീ മണ്ഡലങ്ങളിൽ കഴിഞ്ഞ മുപ്പതോളം വർഷങ്ങളായി പ്രശസ്തസേവനം അനുഷ്ഠിച്ചുപോന്ന ഒരു വിശിഷ്ടവ്യക്തിയായിരുന്നു ശ്രീമദാഗമാനന്ദ സ്വാമികൾ. ജന്മസിദ്ധമായ വാഗ്വിലാസവും അഭ്യാസസിദ്ധമായ പാണ്ഡിത്യവും ശ്രീരാമകൃഷ്ണമിഷനുമായുള്ള ബന്ധത്തിൽനിന്നു കൈവന്ന സേവനസന്നദ്ധതയും കൂടിച്ചേർന്നപ്പോൾ സ്വാമികൾ ഒരു വ്യക്തിയെന്നതിലേറെ ഒരു സ്ഥാപനമായി പരിണമിച്ചു. ഹൈന്ദവ തത്വചിന്ത, പ്രത്യേകിച്ച് അദ്വൈതവേദാന്തം പ്രചരിപ്പിക്കുക എന്നതായിരുന്നു സ്വാമികളുടെ ജീവിതലക്ഷ്യം. ഈ ലക്ഷ്യസിദ്ധിക്കുവേണ്ടി നിസ്തന്ദ്രമായും ഏകതാനതയോടെയും അദ്ദേഹം നിരന്തരം പ്രവർത്തിച്ചു. കർമ്മശക്തിയുടെ ഒരു ഡൈനാമോ തന്നെയായിരുന്നു സ്വാമികൾ. അദ്ദേഹത്തിൻെറ ഉജ്വലപ്രഭാഷണങ്ങൾ കേൾക്കാത്തവർ കേരളത്തിൽ കുറവായിരിക്കും. താരതമ്യേന വിസ്തൃതമായി, തുലോം ദരിദ്രമായി യാതൊരു വികസനാഭിലാഷങ്ങളുമില്ലാതെ കിടന്നിരുന്ന കാലടി ഗ്രാമത്തെ പൂർണ്ണമായും പുനരുദ്ധരിച്ചതു് ഈ സന്യാസിയായിരുന്നു. ഇന്നു ശങ്കരാചാര്യരുടെ ജന്മസ്ഥലത്തിനു് ഇന്ത്യയിലെങ്ങും പ്രശസ്തിയുണ്ടു്. കൊല്ലംതോറും അനേകം തീർത്ഥയാത്രക്കാർ അവിടം സന്ദർശിക്കുന്നുമുണ്ടു്. സ്വാമികളുടെ പ്രയത്നഫലമായി പ്രാഥമികഘട്ടം മുതൽ കലാശാലാഘട്ടംവരെ അദ്ധ്യയനം ചെയ്യുന്നതിനുവേണ്ട വിദ്യാലയങ്ങളും പല സാമൂഹ്യസേവന സ്ഥാപനങ്ങളും കാലടിയിലുണ്ടായിട്ടുണ്ടു്. ദാനശീലത്തിനു് അത്രയൊന്നും പ്രശസ്തി നേടിയിട്ടില്ലാത്ത കേരളത്തിൽ മിക്കവാറും പരസഹായം കൂടാതെ, പലപ്പോഴും ശക്തിയേറിയ എതിർപ്പുകളോടു് മല്ലിട്ടുകൊണ്ടു്, ഈ സ്ഥാപനങ്ങളെല്ലാം കെട്ടിയെടുക്കുന്നതിനിടയിലും ഗ്രന്ഥനിർമ്മാണംകൊണ്ടു് നമ്മുടെ സാഹിത്യത്തിനു് ആഴവും അർത്ഥഗർഭതയും വർദ്ധിപ്പിക്കുന്നതിനു് അദ്ദേഹം സമയംകണ്ടു. സ്വാമികളുടെ നിര്യാണംകൊണ്ടുണ്ടായ വിടവു് ഏറെക്കാലത്തേയ്ക്കു് നികത്തപ്പെടുമെന്നു കരുതിക്കൂടാ.

## മലയാളമനോരമ (കോട്ടയം)

കഴിഞ്ഞ രണ്ടു വ്യാഴവട്ടക്കാലത്തിലധികമായി കേരളത്തിലെ ശ്രീരാമകൃഷ്ണമിഷൻ പ്രവർത്തനത്തിലും വേദാന്തമത പ്രചരണത്തിലും വ്യാപൃതനായിരുന്ന ആഗമാനന്ദസ്വാമികളുടെ ആകസ്മികമായ ദേഹവിയോഗം കേരളത്തിനു പൊതുവെ വലിയൊരു നഷ്ടമായിട്ടുണ്ട്. സ്വാമികളുടെ നിത്യസ്മാരകമായിത്തന്നെ വിരാജിക്കുന്ന കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിന്റെ രജതജൂബിലി സമാഘോഷിക്കുന്നതിനുള്ള സജ്ജീകരണങ്ങളെല്ലാം പൂർത്തിയായിരിക്കുമ്പോൾ ഈ വിയോഗം സംഭവിച്ചതു് കൂടുതൽ ഹൃദയാരുന്തുദമായിരിക്കുന്നു. എം. എ. ബിരുദം നേടിയശേഷം സന്യാസം സ്വീകരിച്ച ആ ബ്രാഹ്മണശ്രേഷ്ഠൻ സംസ്കൃതഭാഷാപാണ്ഡിത്യം നേടി. വ്യാകരണന്യായമീമാംസാദികളിലും ഉപനിഷത്തുകളിലും ആധികാരികമായഅവഗാഹംതന്നെ ആർജ്ജിച്ചിരുന്നു. ഏതെങ്കിലുമൊരു സന്യാസിമഠത്തിൽ ഒതുങ്ങിയിരുന്നു ധ്യാനനിരതനായി കഴിഞ്ഞുകൂടുന്നതിനേക്കാൾ ജനസമുദായത്തിന്റെ മദ്ധ്യത്തിലേക്കിറങ്ങിവന്നു് സാധാരണക്കാരിൽ ആദ്ധ്യാത്മികബോധം കൈവരുത്തുന്നതിനു പരിശ്രമിക്കുന്ന കർമ്മയോഗമാർഗ്ഗമാണ് അദ്ദേഹം അനുഷ്ഠിച്ചുപോന്നിരുന്നതു്. ആദിശങ്കരാചാര്യസ്വാമികളുടെ ജന്മസ്ഥലത്തിനടുത്തു്, പെരിയാറിന്റെ പ്രശാന്തമായ തീരത്തു് ഒരു എളിയ ആശ്രമവും അതോടനുബന്ധിച്ചു് ഗുരുകുല സമ്പ്രദായത്തിലുള്ള ഒരു സംസ്കൃതസ്കൂളും സ്വാമികൾ സ്ഥാപിച്ചതു് കഴിഞ്ഞ 25 വർഷത്തിനകം കേരളത്തിലെ പ്രഖ്യാതമായ ഒരാദ്ധ്യാത്മിക സങ്കേതമായി വളർന്നുകഴിഞ്ഞിട്ടുണ്ടു്. കാലടി ശ്രീശങ്കരാ കോളേജ് സ്ഥാപിക്കാൻ അദ്ദേഹം നടത്തിയ നിരന്തരശ്രമവും, സഫലമായി. ശ്രീരാമകൃഷ്ണമിഷന്റെ ആഭിമുഖ്യത്തിലുള്ള 'പ്രബുദ്ധകേരളം' മാസികയുടെ പത്രാധിപത്യംവഹിച്ചു്, അമൂല്യങ്ങളായ നിരവധി സംസ്കൃതഗ്രന്ഥങ്ങൾ മലയാളത്തിൽ പ്രസാധനം ചെയ്തും മതപ്രസംഗപരമ്പരകൾ നടത്തിയും കേരളത്തിൽ ആദ്ധ്യാത്മിക പ്രബുദ്ധത വളർത്തിക്കൊണ്ടുവന്നിരുന്ന സ്വാമികളുടെ വിയോഗംമൂലം ഉണ്ടായിട്ടുള്ള വിടവു് അത്രപെട്ടെന്നു് നികത്താവുന്നതല്ല. സ്വാമികളുടെ ആത്മാവിനു് നിത്യശാന്തി നേർന്നുകൊള്ളുന്നു.

## കേരളകൗമുദി (തിരുവനന്തപുരം)

കാലടിയിലെ ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിന്റേയും ശ്രീശങ്കരാ കോളേജിന്റേയും സ്ഥാപകനും, അവയുടെ ജീവനാഡിയും ആയിരുന്ന ആഗമാനന്ദസ്വാമികൾ. കേരളത്തിലെ ഹിന്ദുക്കളുടെ ആദ്ധ്യാത്മിക—സാംസ്കാരിക രംഗങ്ങളിൽ ഏററവുമധികം വ്യക്തി

മുദ്രപതിപ്പിച്ചിട്ടുള്ള അപൂർവ്വം ചില സന്യാസിമാരിൽ ഒരാളാണ് ശ്രീ ആഗമാനന്ദസ്വാമികൾ. എം. എ. പരീക്ഷ പാസ്സായശേഷം അദ്ദേഹം സ്വന്തം അഭ്യുന്നതിക്കായി പ്രയത്നിക്കുന്നതിനുപകരം, സന്യാസവൃത്തിയാണ് സ്വീകരിക്കാൻ ഇഷ്ടപ്പെട്ടത്. ശ്രീരാമകൃഷ്ണ മിഷനിലെ പ്രവർത്തകനായിരുന്ന ശേഷം അദ്ദേഹം 35 വർഷങ്ങൾക്ക മുമ്പ് കാലടി, തന്റെ പ്രവർത്തനകേന്ദ്രമാക്കുകയും, ഹിന്ദുക്കളുടെ സാംസ്കാരികവും ആദ്ധ്യാത്മികവുമായ വളർച്ചയ്ക്കാവശ്യമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുകയും ചെയ്തു. അദ്ദേഹത്തിന്റെ അശ്രാന്ത പരിശ്രമഫലമായി അദ്വൈതാശ്രമവും, ശ്രീശങ്കരാകോളേജും അല്ലാതെ വേറെയും അനേകം സ്ഥാപനങ്ങൾ ആ പ്രദേശത്ത് ഉയർന്ന് അഭിവൃദ്ധി പ്രാപിച്ചിട്ടുണ്ട്. ഒരു സന്യാസി, തത്വചിന്തകൻ, നിസ്വാർത്ഥനായ സാമൂഹ്യപ്രവർത്തകൻ എന്നീ നിലകളിൽ സ്വാമിജിക്ക് ഒരു പ്രമുഖസ്ഥാനം എന്നും ഉണ്ടായിരുന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ വേർപാടിൽ ഞങ്ങൾ ഖേദിക്കുകയും, അദ്ദേഹത്തിന്റെ ആത്മാവിനു് നിത്യശാന്തി നേരുകയും ചെയ്തുകൊള്ളുന്നു.

## ദേശബന്ധു (കോട്ടയം)

ശ്രീമദാഗമാനന്ദ സ്വാമികൾ സമാധിയടഞ്ഞിരിക്കുന്നു. ഈ തലമുറയിൽ ഇന്ത്യയിൽ അങ്ങോളമിങ്ങോളമുള്ള ഹിന്ദു മഹാപണ്ഡിതന്മാരിലും, കർമ്മയോഗികളിലും ഒരു പ്രമുഖൻതന്നെയായിരുന്നു സ്വാമികൾ. ദക്ഷിണഭാരതത്തിൽ, പ്രത്യേകിച്ചും കേരളത്തിൽ ആഗമാനന്ദസ്വാമികൾക്കൊപ്പം പാണ്ഡിത്യവും, പ്രതിഭയും, ത്യാഗവും സേവനശേഷിയുമുള്ള ഒരു സന്യാസി ശ്രേഷ്ഠൻ ആഗമാനന്ദ സ്വാമികൾ മാത്രമേ ഉണ്ടായിരുന്നുള്ളു. ബാല്യാൽ പ്രഭൃതി സംസ്കൃത ഭാഷാസാഹിത്യവും ഹിന്ദുധർമ്മവും പഠിക്കയും, പഠിപ്പിക്കയും, സ്വധർമ്മമനുഷ്ഠിക്കുകയും, അനുഷ്ഠിപ്പിക്കുകയും ചെയ്യുന്നതിൽ പൂർവ്വജന്മാർജ്ജിതമായ വാസനയും കൃത്യനിഷ്ഠയും, പ്രദർശിപ്പിച്ചുപോന്ന സ്മര്യപുരുഷൻ, ആഗമാനന്ദനെന്ന പേരിൽ സന്യാസം സ്വീകരിച്ച നിമിഷംമുതൽ, മഹാസമാധിക്ക് ഏതാനും മണിക്കൂറുകൾ മുമ്പുവരെ ''സ്വധർമ്മേ നിധനം ശ്രേയഃ — പരധർമ്മോ ഭയാവഹഃ'' എന്നുള്ള മുദ്രാവാക്യത്തെ മുറുകെപ്പിടിച്ചുകൊണ്ട്, കേരളത്തിൽ ഹിന്ദുധർമ്മത്തിന്റേയും സംസ്കൃതിയുടേയും നവോത്ഥാനത്തിനും പ്രചരണത്തിനുംവേണ്ടി നിർന്നിമിഷേനായി പ്രയത്നിക്കുകയായിരുന്നു. മഹത്തായ ആ ധർമ്മസംഗമത്തിന്റെ മൂർദ്ധന്യഘട്ടത്തിലെന്നോണം ആഗമാനന്ദ സ്വാമികൾ സമരാങ്കണത്തിൽ വച്ചു തന്നെ വീരമൃത്യു വരിക്കയാണ് ചെയ്തത്. കേരളത്തിലെ, അല്ല പൊതുവേ ഭാരതത്തിലെ

അപ്രതിഭടനായ ആ സന്യാസി യോദ്ധാവ്, അല്ലെങ്കിൽ യോദ്ധൃസന്യാസി അങ്ങനെ എത്രയും സമുചിതമായ വിധത്തിൽതന്നെ തൻെറ ജീവിതദൗത്യവും, ധർമ്മകർമ്മങ്ങളും, അവസാനിപ്പിച്ചിരിക്കയാണ്. അതിനാൽ സ്വാമിയുടെ മഹാസമാധിയെപ്പററി ദുഃഖിക്കുന്നതു് പരമാർത്ഥത്തിൽ അർത്ഥശൂന്യമായിരിക്കും എങ്കിലും സ്വാമികളുടെ സമാധിനിമിത്തം കേരളത്തിലെ ഹിന്ദുധർമ്മസംസ്കാരപ്രവർത്തനമണ്ഡലങ്ങളിൽ സംഭവിച്ചിരിക്കുന്ന അഗാധമായ വിടവുകളെപ്പററി ആലോചിക്കുമ്പോൾ സ്വധർമ്മാനുഭാവികൾ ദുഃഖാർത്തരാകാതെ തരമില്ല. ആ വിടവുകൾ അല്പമാത്രമായിട്ടാണെങ്കിലും നികത്താൻ വേണ്ട സിദ്ധിവിശേഷങ്ങളുള്ള ആരെയുംതന്നെ നാലുപാടും നോക്കിയിട്ടും തല്ക്കാലം കാണാനില്ല. സ്വാമികളുടെ മഹാസമാധിനിമിത്തമുള്ള നഷ്ടവും വേദനകളും അസഹ്യതരമാക്കാൻ അതു് കാരണമായിരിക്കുന്നു.

ധാർമ്മികവിചാരത്തിൻേറയും ചര്യകളുടേയും പാരമ്പര്യങ്ങളേറിയൊരു കുടുംബത്തിൽ ജാതനായ ആഗമാനന്ദസ്വാമികളുടെ വിദ്യാർത്ഥിജീവിതം തീവ്രമായ സ്വധർമ്മാഭിമാനവും പ്രോജ്വലമായ മേധാവിലാസവും കൊണ്ടു് സ്പന്ദിക്കുന്ന ഒരു യജ്ഞംതന്നെയായിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസത്തോടൊപ്പം അദ്ദേഹം സംസ്കൃതത്തിലും ഭാരതീയ ധർമ്മവിചാരങ്ങളിലും തീക്ഷ്ണമായ അഭിരുചിയും അഭിനിവേശവും പ്രദർശിപ്പിച്ചിരുന്നു. അങ്ങനെ ഉയർന്നതോതിൽ സർവ്വകലാശാലാ ബിരുദങ്ങൾ സമാർജ്ജിച്ച സ്വാമികൾക്കു് അന്നത്തെ പതിവനുസരിച്ചു് സാമാന്യം ഉയർന്നുവരുവാൻ പ്രയാസമേതുമുണ്ടായിരുന്നില്ല. പക്ഷേ ലൗകീകമായ താദൃശപ്രലോഭനങ്ങൾക്കെല്ലാം തികച്ചും അതീതനായിരുന്നു ആ മഹാത്മാവ്. യൂണിവേഴ്സിററി ബിരുദം നേടിയ ശേഷം അദ്ദേഹം ലൗകീകമായ പദവികളിലും നേട്ടങ്ങളിലുമുള്ള മോഹങ്ങളെല്ലാമുപേക്ഷിച്ചു്, ശ്രീരാമകൃഷ്ണ—വിവേകാനന്ദ പരമ്പരയിൽ ചേർന്നു് സന്യാസം സ്വീകരിക്കാൻ കാലമേറെ വേണ്ടിവന്നില്ല. തുടർന്നു് പാണ്ഡിത്യം അഗാധതരമാക്കുന്നതിനും ആദ്ധ്യാത്മിക വിദ്യാവൈഭവം സമാർജ്ജിക്കാനും വേണ്ടി സ്വാമികൾ ഉത്തരേന്ത്യയിൽ പലേടത്തായി കുറെ വർഷങ്ങൾ ചിലവാക്കി. ഇതിനിടയിലൊന്നും അദ്ദേഹം തൻെറ ജന്മനാടായ കേരളത്തെ മറന്നിരുന്നില്ല. ആദിശങ്കരൻെറ അവതാരംകൊണ്ടു ധന്യധന്യമായ കാലടിയെ ഉൾക്കൊള്ളുന്ന കേരളത്തെ ആഗമാനന്ദ സ്വാമികളെപ്പോലുള്ള ഒരു ഹിന്ദുധർമ്മധീരൻ എങ്ങനെയാണ് ഒരു നിമിഷനേരത്തേക്കെങ്കിലും മറക്കുക. അതുകൊണ്ടു് ഉത്തരേന്ത്യയിൽ ശ്രീരാമകൃഷ്ണ മിഷൻ മുഖേന കർമ്മശക്തിയും യോഗശക്തിയും പൂർത്തി

യാക്കിയശേഷം ആഗമാനന്ദസ്വാമികൾ കാലടിയിൽ തിരിച്ചെത്തി. അന്നുമുതൽ സമാധിദിവസംവരെയും കാലടിയെ കേന്ദ്രമാക്കിക്കൊണ്ടു് കേരളമൊട്ടുക്കു് ഹിന്ദുധർമ്മവും സംസ്കാരവും പ്രോജ്ജ്വലിപ്പിക്കുന്ന മഹായജ്ഞത്തിൽ ആമഗ്നനായിരുന്നു സ്വാമികൾ.

കാലടിയിൽ ഇന്നു കാണുന്ന ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, ശ്രീശങ്കരാ കോളേജ് ഉൾപ്പെടെയുള്ള അരഡസൻ വിദ്യാഭ്യാസ സ്ഥാപനങ്ങൾ, മത—സാംസ്കാരിക സ്ഥാപനങ്ങൾ, ആശുപത്രി, അനാഥശാല എന്നിവയെല്ലാം സ്വാമികളുടെ ധർമ്മാഭിമാനത്തിലും കർമ്മവൈഭവത്തിലുംനിന്നു് ഉടലെടുത്തതാണു്. ഹിന്ദുധർമ്മതത്വങ്ങൾ ഏററവും ശാസ്ത്രീയമായ വിധത്തിൽ പ്രചരിപ്പിക്കുകയായിരുന്നു സ്വാമികളുടെ പ്രവർത്തനലക്ഷ്യങ്ങളിൽ പ്രധാനം. ക്ഷേത്രോത്സവങ്ങളോടനുബന്ധിച്ചും അല്ലാതെയും ഇന്നു് കേരളത്തിൽ പ്രചാരത്തിലിരിക്കുന്ന മതപ്രസംഗപ്രസ്ഥാനം ഉദ്ഘാടനം ചെയ്തതും, ഏറെക്കാലം ഒററയ്ക്കു് മുമ്പോട്ടുകൊണ്ടുപോയതും സ്വാമികളാണു്. അന്നും, ഇന്നും, സ്വാമികൾക്കു് തുല്യമായ പാണ്ഡിത്യവും ആത്മാർത്ഥതയുമുള്ള വേറൊരു മതപ്രാസംഗികനും കേരളത്തിലുണ്ടായിട്ടില്ല. അനുഗൃഹീതമായ മേധാശക്തിയും, ഒരു പുരുഷായുസ്സിലെ പ്രയത്നംകൊണ്ടുപോലും വശത്താക്കാൻ സാദ്ധ്യമല്ലാത്ത സ്വാമികളുടെ ആ പാണ്ഡിത്യവും, ധർമ്മരതിയും, ത്യാഗവും, സേവനനിഷ്ഠയും ഇനി എന്നു് ആർക്കാണോ വശമാകാൻ പോകുന്നതു്? ഹിന്ദുധർമ്മത്തിന്റെ എല്ലാ ശാഖകളിലും ഓരോ മുക്കിലും കോണിലും പ്രകാശം ചൊരിയാൻ പര്യാപ്തമാണു് സ്വാമികളുടെ മതപ്രഭാഷണങ്ങൾ. ആയിരക്കണക്കിനുള്ള ആ പ്രസംഗങ്ങളിൽ കുറെയെണ്ണം 'വീരവാണി' എന്ന പേരിൽ വാല്യങ്ങളായി പ്രസിദ്ധീകരിച്ചിട്ടുള്ളതു് പണ്ഡിതന്മാർക്കും സാധാരണക്കാർക്കും ഒരുപോലെ ഗീതയും ബൈബിളുമായിരിക്കുന്നതാണു്. സ്വാമികളുടെ ബാക്കി പ്രസംഗങ്ങൾ കഴിയുന്നത്ര തേടിപ്പിടിച്ചു് പ്രസിദ്ധീകരിക്കുന്നതു് നല്ലതും, നമ്മുടെ ആവശ്യവും, കർത്തവ്യവുമാണു്.

ആരോഗ്യത്തേയും വിശ്രമത്തേയും ബലികഴിച്ചുകൊണ്ടു് മതപ്രഭാഷണങ്ങൾ വഴിയായുള്ള ധർമ്മപ്രചരണത്തിനിടയ്ക്കാണു് കാലടിയെ ഇന്നു് ഒരു അഖിലേന്ത്യാ ഹിന്ദുതീർത്ഥാടനകേന്ദ്രമാക്കി മാററിയിരിക്കുന്ന മഹത്തായ പ്രവർത്തനങ്ങൾ സ്വാമികൾ അവിടെ നടത്തുകയും സ്ഥാപനങ്ങൾ കെട്ടിപ്പടുക്കുകയും ചെയ്തതു് അതിലേയ്ക്കുവേണ്ടി സ്വാമികൾ അനുഭവിച്ച ബുദ്ധിമുട്ടുകളുടേയും കഷ്ടപ്പാടുകളുടേയും ത്യാഗങ്ങളുടേയും കഥകൾ പരമാർത്ഥത്തിൽ ഐതിഹാസികങ്ങളാണു്. മഹാപണ്ഡിതനും സാക്ഷാൽ സന്യാസിയുമായിരുന്ന

ആഗമാനന്ദസ്വാമികൾക്ക് തന്റെ ഉൽകൃഷ്ടമായ ആ സിദ്ധിവിശേഷങ്ങളും അദ്വിതീയമായ ത്യാഗവും സേവനാവേശവുമല്ലാതെ, അധികാരവും പണവും പ്രതാപവുമുള്ളവരെ സ്വാധീനിച്ച് കാര്യങ്ങൾ നേടുന്നതിന് മററു പലക്കുമുള്ള 'പ്രായോഗിക ബുദ്ധിയോ' കൗശലമോ ഉണ്ടായിരുന്നില്ല. അതിനാൽ, സ്വാമികൾ സമാരംഭിച്ച ഓരോ മഹാസ്ഥാപനത്തിൻേറയും പ്രസ്ഥാനത്തിൻേറയും വളച്ചയ്ക്കുവേണ്ടി അവിടത്തെ ജീവരക്തത്തിന്റെ തുള്ളികൾ തന്നെ സമപ്പിക്കേണ്ടി വന്നു. രാപകൽ ഭേദംകൂടാതെള്ള കഠിനാദ്ധ്വാനത്തിന്റെ ഫലമായി സ്വാമികളുടെ ആരോഗ്യം ക്ഷയിച്ചുപോന്നു. ഡോക്ടർമാർ വിശ്രമമുപദേശിച്ചു. പക്ഷേ 'സ്വധമ്മേനിധനം ശ്രേയം—പരധമ്മോ ഭയാവഹഃ' എന്നറിഞ്ഞ ആ സാക്ഷാൽ കമ്മയോഗിയുണ്ടോ വിശ്രമിക്കാൻ പോകുന്നു. കേരളത്തിലെ ഓരോ ഹിന്ദുഭവനാന്തർഭാഗങ്ങളിലും ഗീതയിലേയും ഉപനിഷത്തുകളിലേയും ഉൽകൃഷ്ടധമ്മങ്ങളുടെ അല്പമാത്രമായ പ്രകാശമെങ്കിലും എത്തിച്ചേരുന്നതുവരെ തനിക്ക് ഇടക്ക് വിശ്രമിക്കാനവകാശമില്ലെന്നായിരുന്നു സ്വാമികളുടെ മതവും ഉറച്ച നിലപാടും. ആ മഹാപുരുഷൻ അങ്ങനെ സ്വധമ്മത്തിനും സമുദായത്തിനും വേണ്ടി അനവരതം അത്യധ്വാനം തുടർന്നു പോന്നു. തീവ്രമായ ആ ധമ്മസംഗരത്തിനിടയിൽ പടക്കളത്തിൽ വച്ചുതന്നെ ആ സന്യാസി യോദ്ധാവ് വീരമൃത്യു വരിയ്ക്കുയും ചെയ്തു.

അതേ, ശ്രീമദാഗമാനന്ദ സ്വാമികൾ മഹാസമാധിയടഞ്ഞിരിക്കുന്നു. ആ മഹാപുരുഷന്റെ സമാധി നമുക്ക് ദുസ്സഹമായ വേദനയ്ക്ക് കാരണമാണെങ്കിലും സ്വാമികളുടെ ആശയാദശ്ങ്ങളും ലക്ഷ്യങ്ങളും പരിപാടികളും വിജയകരമായി മുമ്പോട്ട് കൊണ്ടുപോകുന്നതിനുവേണ്ടി വീതപ്രകാരം സഹകരിക്കുകയും പ്രവത്തിക്കുകയും ചെയ്യുകയായിരിക്കും, ആ ആചാര്യപാദത്തോട് നമുക്കു കാട്ടാവുന്ന ഏററവും വലിയ ഭക്ത്യാദരപ്രകടനങ്ങൾ. അതേ, ശ്രീമദാഗമാനന്ദ സ്വാമികളുടെ ഭൗതികകളേബരം എന്നേക്കുമായി നമ്മെ വിട്ടുപിരിഞ്ഞിരിക്കുന്നു. പക്ഷെ, സ്വാമികളുടെ ത്യാഗസുരഭിലവും സേവനദീപ്തവുമായ ജീവിതവും, കുളിരുകോരിയിടുന്ന ഉൽബോധനങ്ങളുമുണ്ട് നമുക്ക് എന്നുമെന്നും മാഗ്ഗദശ്നമരുളാൻ.

## കേസരി (കോഴിക്കോട്)

ശ്രീമദാഗമാനന്ദ സ്വാമികൾ സ്വകർമ്മശരീരം ത്യജിച്ചിരിക്കുന്നുവെന്ന വാത്ത ഞങ്ങളെയെന്നപോലെ 'കേസരി'ബന്ധുക്കളെയാകമാനം ദുഃഖാത്തരാക്കുന്നുണ്ട്. ഇത്തരം വിപൽസന്ധികളിൽ ഭഗവാന്റെ അലംഘനീയാജ്ഞയ്ക്ക് വഴങ്ങി നാം വേദന അനുഭവി

ക്കാൻ നിർബ്ബന്ധിതരാവുകയാണ്. കേവലം അധരാനുശോചനം പ്രകടിപ്പിച്ച് കൃതകൃത്യരാവാനുള്ള ഒരു സംഭവമല്ലിത്. ശ്രീമദാഗമാനന്ദസ്വാമികളെപ്പോലുള്ള ഒരു മഹാചാര്യന്റെ ദേഹവിയോഗത്തിൽ കേരളമെന്നല്ല ഭാരതം മുഴുവനും ദുഃഖിക്കുന്നു. ഭാരതഹൃദയം പിടയുന്നു. ആ പിടപിടപ്പിന്റെ ഭാവം പ്രകടിപ്പിക്കുവാനുള്ള ഹൃദയശുദ്ധിയും മനസ്സാന്നിദ്ധ്യവും ഇന്നത്തെ ഹിന്ദുസമുദായത്തിന്നെത്രത്തോളം അവശേഷിച്ചിട്ടുണ്ടെന്നറിവാനുള്ള ഒരു പരീക്ഷണസംഭവം കൂടിയാണിത്. ശ്രീ ആഗമാനന്ദസ്വാമിയും കഥാവശേഷനായിത്തീർന്നു:— അതെ, ഹിന്ദുസമുദായത്തെ ഉണർത്തിക്കൊണ്ടിരുന്ന ആ മഹാത്മാവിന്റെ ധർമ്മകാഹളം ഇനി കേൾക്കാനാവില്ല. പക്ഷെ, കേൾക്കാൻ കണ്ണും ഹൃദയവുമുള്ളവർക്ക് എന്നെന്നും കേൾക്കാവുന്ന വിധം നമ്മുടെ പൈതൃകസമ്പത്തിനു മുതൽക്കൂട്ടിത്തന്നിട്ടാണ് ആ പുണ്യചരിതൻ നമ്മെ വിട്ടുപോയത്. കാലടിയിലെ അദ്വൈതാശ്രമവും മററു സ്ഥാപനങ്ങളും ആ കർമ്മയോഗിയുടെ യശഃസ്തംഭങ്ങളാണെന്നതു് നിർവ്വിവാദമാണ്. എന്നാൽ അവയെക്കാൾ മഹത്വമാന്നതു് അദ്ദേഹത്തിന്റെ ജാജ്ജ്വല്യമാനമായ വ്യക്തിത്വമാണ് ഭൗതികസ്ഥാപനങ്ങൾക്കുപരിയായി നമ്മെ മാടിവിളിക്കുന്ന ആദർശനിഷ്ഠയാണതു്. ഏതു വിപരീത പരിസ്ഥിതികളിലും 'സത്യം' സത്യമാണെന്നു നട്ടെല്ലു വളക്കാതെ വിളിച്ചുപറയാൻ മടിക്കാത്ത ആ വ്യക്തിപ്രഭാവം—അതു് നമ്മുടെ പാവനപാരമ്പര്യത്തിന്റെ പൈതൃകഭാവമാണു്. ആശ്രമങ്ങളും സന്യാസിമാരും ഉണ്ടു്. ഇനിയുമുണ്ടാവാം. പക്ഷെ, യോഗേശ്വരന്റെ ദിവ്യപ്രഭാവവും വില്ലാളിവീരന്റെ കർമ്മകുശലതയും ചേർന്ന സന്യാസിമാർ എത്രപേരുണ്ടു്? ഇവിടെയാണ് നാം ശ്രീമദാഗമാനന്ദസ്വാമികളെ ദർശിക്കുന്നതു്.

ശ്രീശങ്കരന്റെ ജന്മഭൂമിയിലേയ്ക്കു് ലോകശ്രദ്ധ ആകർഷിക്കുകയും ഹൈന്ദവധർമ്മ ചൈതന്യത്തിന്റെ കാവൽഭടനെന്നവണ്ണം പ്രവർത്തിക്കുകയും ചെയ്തുകൊണ്ടിരുന്ന ആഷ്സംസ്കാരാചാര്യനാണ് നമുക്കു് നഷ്ടപ്പെട്ടിരിക്കുന്നതു്. വിശേഷിച്ചും നിർഭാഗ്യരായ കേരളത്തിലെ ഹിന്ദുജനതയ്ക്കു് നികത്താനാവാത്തൊരു വമ്പിച്ച ആഘാതമാണ് സ്വാമിജിയുടെ തിരോധാനം നിമിത്തം സംഭവിച്ചിരിക്കുന്നതു്. കഴിഞ്ഞ അഞ്ചു് ദശാബ്ദങ്ങളായി കേരളത്തിലുടനീളം ചുററി സഞ്ചരിച്ച് പ്രവർത്തിച്ചുകൊണ്ടിരുന്ന ഹൈന്ദവാചാര്യനെ ഹിന്ദുക്കൾ വേണ്ടവിധം കണ്ടറിഞ്ഞിട്ടില്ല. രാഷ്ട്രീയ പിത്തലാട്ടങ്ങളിൽ കറങ്ങിത്തിരിഞ്ഞു് സ്വയംകൃതാനർത്ഥങ്ങളുടെ കുരുക്കുകളിൽ

കുറഞ്ഞി ഞെളിയുന്നവക്ക് സൗകര്യവും സമയവും ഇല്ലപോലും. ഈ നന്ദികെട്ട സമുദായത്തിൻെറ പാപഭാരവും പേറിക്കൊണ്ടു് സ്വാമി അവസാനകാലത്തുപോലും ഭിക്ഷ യാചിച്ചു് നടക്കേണ്ടി വന്നു! വേദന നിറഞ്ഞ മിശ്രവികാരങ്ങരം അടിമപ്പെടുത്തുന്ന ഈ സന്ദർഭത്തിൽ ആ യതിവര്യൻെറ അന്തിമോപചാരങ്ങളെപ്പററിയോ അപദാനങ്ങളെ സംബന്ധിച്ചോ ഏതാനും വാക്കുകരം നിരത്തിവച്ചു് കൃതകൃത്യരാവാൻ ഞങ്ങരം ഒരുക്കമല്ല. ആഗമാനന്ദ സ്വാമികളുടെ ബന്ധവും വേർപാടും സന്തോഷത്തിന്നായാലും സന്താപത്തിന്നായാലും ഞങ്ങരംക്കത്രമാത്രം ഹൃദയസ്പൎശിയാണ്. ഒരു കാര്യംമാത്രം ഓൎമ്മിപ്പിച്ചുകൊള്ളട്ടെ:— ആഗമാനന്ദൻ ജനിച്ചതും, ജീവിച്ചതും, ദിവംഗതനായതും ഏതൊരു ആദൎശത്തിൻെറ അഭ്യുദയത്തിനും പുനഃ സ്ഥാപനത്തിനും ആയിരുന്നുവോ ആ 'സനാതനധൎമ്മം' പുലരാനും വളരാനും നാം ജീവിക്കുക.

ഓം ശാന്തിഃ! ശാന്തിഃ! ശാന്തിഃ!

## മലയാളി (തിരുവനന്തപുരം)

ശ്രീമദ് ആഗമാനന്ദ സ്വാമികരം കേരളത്തിലെ ഹൈന്ദവജനതയുടെ ആരാദ്ധ്യപുരുഷനായിരുന്നു. പാശ്ചാത്യവിദ്യാഭ്യാസത്തിൽ ഉന്നതമായ ബിരുദം സമ്പാദിച്ച അദ്ദേഹം സംസ്കൃത സാഹിത്യത്തിലെ അനർഘരത്നങ്ങരംക്ക് അവകാശിയുമായിരുന്നു. ഹൈന്ദവ സംസ്കാരത്തിൻെറ ഉത്ഥാനത്തിനും ഹൈന്ദവമതത്തിൻെറ ഉജ്ജീവനത്തിനും വേണ്ടി ഉഴിഞ്ഞുവച്ചതായിരുന്നു ആ മഹദ്ജീവിതം. ശ്രീരാമകൃഷ്ണദേവൻെറ ആശയങ്ങളുടെ പ്രചാരത്തിനായി ആ ജിഹ്വയും ആ തൂലികയും വിശ്രമരഹിതമായി പ്രവൎത്തിച്ചുപോന്നു. അദ്ദേഹം സ്ഥാപിച്ച ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം അഖിലഭാരതപ്രശസ്തി സമ്പാദിച്ചതു് അദ്ദേഹത്തിൻെറ ജീവിതകാലത്തുതന്നെ കാണുവാൻ കഴിഞ്ഞു. വിസ്മൃതനായ ശ്രീശങ്കരനെ അനുസ്മരിപ്പിച്ചത് ശ്രീമദാഗമാനന്ദസ്വാമിയാണ്. ഭാരതത്തിലെ ആധുനിക ബുദ്ധിജീവികളെ ശ്രീശങ്കരൻെറ ജന്മനാടിനെക്കുറിച്ചു് ഓൎമ്മിപ്പിച്ചതും മററാരുമല്ല. എന്നെന്നും ഭാവിഭാരതത്തിൻെറ ശ്രദ്ധാകേന്ദ്രമായി തീരത്തക്കവിധം ശ്രീശങ്കരൻെറ നാമാങ്കിതമായ ഒരു കലാലയം കാലടിയിൽ സ്ഥാപിക്കുവാനും ആ അദ്ധ്യാത്മപ്രഭാവനു് കഴിഞ്ഞു. ശ്രീമദാഗമാനന്ദസ്വാമികളുടെ വിയോഗം ഹൈന്ദവജനതയ്ക്കു് ഒരു തീരാനഷ്ടമാണ്. കേരളത്തിലെ സാംസ്കാരികമണ്ഡലത്തിനുണ്ടായ ഈ നഷ്ടം അപരിഹാര്യമാണ്.

**മലാളരാജ്യം (കൊല്ലം)**

ശ്രീമദാഗമാനന്ദസ്വാമികളുടെ ജനനം കരുനാഗപ്പള്ളിയിലുള്ള ഒരു നമ്പൂതിരി കുടുംബത്തിലാണെങ്കിലും അദ്ദേഹം സന്യസിച്ച് ഒടുവിലൊരു വിശ്വപൗരനായിത്തീൎന്ന മഹാനാണ്. ഹൈന്ദവ സംസ്കാരത്തോടും ഹൈന്ദവജീവിതത്തോടും ഇന്ത്യയോടും അതീവ ഭക്തനായിരുന്ന പരേതന്ന് സംസ്കൃതഭാഷാപ്രേമം ബാല്യകാലം മുതൽ കൂടുകൂട്ടിയായിരുന്നു. മദ്രാസ് പ്രസിഡൻസി കോളേജിലെ സംസ്കൃത പഠനവകുപ്പിന്റെ മേലദ്ധ്യക്ഷനായിരുന്ന യശ്ശഃശരീരൻ മഹാമഹോപാദ്ധ്യായ കുപ്പുസ്വാമി ശാസ്ത്രികളുടെഅടുക്കൽനിന്നു പഠിച്ചാണ് സ്വാമികൾ സംസ്കൃതത്തിൽ എം.ഏ. പാസ്സായത്. എം.ഏ. പാസ്സായശേഷം അല്പകാലം ചെങ്ങന്നൂരിൽ അദ്ധ്യാപകനായി കഴിച്ചുകൂട്ടിയെങ്കിലും ഏറെത്താമസിയാതെ അദ്ദേഹം സന്യസിച്ച് ആഗമാനന്ദൻ എന്ന പേരു് സ്വീകരിക്കുകയാണുണ്ടായതു്. പണ്ഡിതനും താർക്കികനും സ്വതന്ത്രചിന്തകനുമായിരുന്ന സ്വാമികൾ ഇവിടത്തെ ആദ്ധ്യാത്മികമണ്ഡലത്തിൽ ശോഭിച്ചുകൊണ്ടിരുന്ന ഒരു തേജഃപുഞ്ജമാണെന്നു പറയാം. ഹിന്ദുമതത്തിന്റെ സവിശേഷതകളെ വിശദീകരിച്ചുകൊണ്ടു് കേരളത്തിന്റെ എല്ലാ ഭാഗങ്ങളിലും ശ്രീമദാഗമാനന്ദസ്വാമികൾ സഞ്ചരിച്ചിട്ടുണ്ടു്. ഹിന്ദുമത തത്വങ്ങളെ വിശദീകരിക്കുകയും ഹിന്ദുസമുദായത്തെ ഉദ്ധരിക്കുകയുംചെയ്യുകയെന്നുള്ളതു് സ്വാമിജിയുടെ ജീവിതവ്രതമായിരുന്നു. ശ്രീമദാഗമാനന്ദസ്വാമികളെ വാദപ്രതിവാദത്തിൽ തോല്പിക്കുക എന്നുള്ളതു് അസാദ്ധ്യമായിരുന്നു. അദ്ദേഹത്തിന്റെ യുക്തിവാദസമന്വിതമായ പ്രഭാഷണത്തിന്റെ മുന്നേററം സമൎത്ഥനത്തിനും എതിരാളിയെ തകൎക്കുന്നതിനും തികച്ചും ഫലപ്രദമായിരുന്നു. കേരളത്തിലെ വാഗ്മികളുടെ കൂട്ടത്തിൽ ഗണനീയമായ ഒരു സ്ഥാനം സ്വാമികൾ നേരത്തെ ആൎജ്ജിച്ചുകഴിഞ്ഞിരുന്നു.

ആദ്ധ്യാത്മികവിദ്യയെ അടിസ്ഥാനപ്പെടുത്തിയുള്ളആഗമാനന്ദസ്വാമിയുടെ വിദ്യാഭ്യാസപ്രവൎത്തനമാണ് അദ്ദേഹത്തിന്റെ ശാശ്വതസ്മാരകമായി അവശേഷിക്കുന്നതു്. ഈ പ്രവൎത്തനത്തിനു് ലോകവിശ്രുതതത്വചിന്തകനായ ശ്രീ ശങ്കരന്റെ ജന്മദേശമായ കാലടി പ്രദേശം സ്വാമിജി തിരഞ്ഞെടുക്കുകയും ആദ്യമായി അവിടെ ഒരു ആശ്രമവും സ്കൂളും ഹരിജനോദ്ധാരണകേന്ദ്രവും സ്ഥാപിക്കയുംചെയ്തു. ശ്രീമദാഗമാനന്ദന്റെ പ്രവൎത്തനഫലമായി കാലടി കണ്ടാലറിയാ

ത്തവിധം വികസിക്കുകയും അവിടെ ഒരു കലാലയംതന്നെ ഉയൎന്നു വരികയും ചെയ്തു.

കാലടി ശ്രീ ശങ്കരകോളേജും അതോടനുബന്ധിച്ചുള്ള മററു സ്ഥാപനങ്ങളും ഈ സന്യാസിയുടെ ജീവിതത്തിൻെറ ഇഹലോക ത്തിലെ പുണ്യഫലങ്ങളാണ്. ഈ സ്ഥാപനങ്ങളെ ഇനിയും വികസിപ്പിക്കുകയും അവയെ ലക്ഷ്യപ്രാപ്തിയിൽ കൊണ്ടുചെന്നെത്തിക്കു കയുമാണ് സ്വാമിജിയോട് സ്നേഹവും ഭക്തിയുമുള്ള എല്ലാവരും ആ പുണ്യാത്മാവിൻെറ സ്മരണക്കുവേണ്ടി ചെയ്യേണ്ടതു്.

## കേരളജനത (തിരുവനന്തപുരം)

സ്വാമി ആഗമാനന്ദനെ കേൾക്കാത്ത കേരളീയരില്ല. ഒരു യഥാൎത്ഥ കൎമ്മയോഗി ആയിരുന്നു അദ്ദേഹം. സന്യാസംകൊണ്ടു സംഭരിച്ച ശക്തിയുമായി അദ്ദേഹം താവളമുറപ്പിച്ചതു കാലടിയി ലാണ്. ബുദ്ധനെപ്പോലെ ഇറങ്ങിത്തിരിച്ച അദ്ദേഹം ബുദ്ധമതത്തെ ഭാരതത്തിൽ നാമാവിശേഷമാക്കിയ ശ്രീ ശങ്കരാചാര്യരുടെ ഒരു ആരാധകനായി അദ്ദേഹം വളൎന്നു. ശങ്കരാചാര്യരുടെ ജന്മദേശത്തു തന്നെ ഒരു കൊച്ചു ആശ്രമം സ്ഥാപിച്ചു. വേണ്ടത്ര വിഭവങ്ങളോടു കൂടിയല്ല അദ്ദേഹം അത് തുടങ്ങിയതു്.

തികച്ചും എളിയൊരു തുടക്കമായിരുന്നു അതു്. പക്ഷെ അദ്ദേ ഹം അനുഷ്ഠിച്ച നിഷ്കാമകൎമ്മത്തിൻെറ ശക്തികൊണ്ടു് ആശ്രമം വളൎന്നു. കാലടിയും വളൎന്നു. ഒരു സ്കൂളുണ്ടായി. ഈയിടെ ഒരു കോ ളേജും. ആ കോളേജ് ഇപ്പോൾ ശങ്കരാചാര്യൻ സ്ഥാപിച്ച ശൃംഗേരി മഠം ഏറെറടുത്തു നടത്തുകയാണ്. ആഗമാനന്ദസ്വാമി ഇല്ലായിരു ന്നെങ്കിൽ ഈ സ്ഥാപനങ്ങളൊന്നും കാലടിയിൽ ഉണ്ടാകുമായിരു ന്നില്ല. ഇതിനേക്കാൾ വലിയ വലിയ സ്ഥാപനങ്ങൾ പടുത്തുയ ൎത്തിയ മഹാന്മാർ കേരളത്തിൽതന്നെയുണ്ടു്. പക്ഷെ അവരുടെ പരി ത:സ്ഥിതി സ്വാമിജിയുടേതിൽനിന്നു് ഭിന്നമായിരുന്നു. ഒരാശ്ര മവും ഒരു ഹൈസ്കൂളും, ഒരു കോളേജും നിൎമ്മിച്ച മഹാൻ എന്ന നില യിലല്ല കേരളം ശ്രീ ആഗമാനന്ദസ്വാമികളെ ബഹുമാനിക്കുന്നതു്. അദ്ദേഹത്തിൻെറ മഹത്വവും അതല്ല. ഹിന്ദുമതതത്വങ്ങൾക്കു് കേരള ത്തിൽ അടുത്തകാലത്തുണ്ടായ നവോത്ഥാനത്തിൽ വമ്പിച്ച പങ്കാണു് അദ്ദേഹത്തെ മഹാനായി ഉയൎത്തിയതു്. ആ മഹാബ്രാഹ്മണൻ സന്യാ സിയായ കാലംമുതൽ അയിത്തത്തിനു് എതിരായിരുന്നു. അനാ ചാരങ്ങളെ എതിൎക്കുകയും സദാചാരങ്ങളെ ഉയൎത്തിപ്പിടിക്കുകയും ചെയ്യുന്നതിൽ അദ്ദേഹം ഒരിക്കലും ക്ഷീണിച്ചിട്ടില്ല. സംസ്കൃതഭാഷ

യിലും ഹൈന്ദവതത്വശാസ്ത്രത്തിലും അദ്ദേഹത്തിനുണ്ടായിരുന്ന അവ ഗാഹം നിസ്തുലമാണ്. മതതത്വങ്ങൾക്ക് കാലാനുസൃതമായ വ്യാ ഖ്യാനം നൽകാൻ അദ്ദേഹത്തിനുള്ള സാമർത്ഥ്യം ഒന്നു പ്രത്യേകം തന്നെയായിരുന്നു. ഒരു ധർമ്മപ്രചാരകനായി അദ്ദേഹം നാടെങ്ങും നടന്നിരുന്നു. എതിർപ്പുകളും അപവാദങ്ങളും അദ്ദേഹത്തെ നിരാശ്ശ നാക്കിയില്ല. ഒരു സന്യാസിക്ക് അങ്ങനെ നിരാശനാകാൻ അധി കാരമില്ല; അവകാശമില്ല സ്വാമി ആഗമാനന്ദൻ ഒരു സന്യാസി ആയിരുന്നു. ലോകം വെറുത്ത സന്യാസി അല്ല. ലോകോദ്ധാര ണത്തിനായി ഉഴിഞ്ഞുവച്ച കർമ്മയോഗിയായ ഒരു സന്യാസി.



# ഉള്ളടക്കം



**വൈക്കം ശ്രീമഹാദേവക്ഷേത്രം**

17–11–1935–ൽ മതപ്രസംഗം നടത്തിയ ആൽത്തറയും ക്ഷേത്രഗോപുരവും കാണാം. ഇവിടംമുതലാണ് സ്വാമികളുടെ പ്രസംഗപരമ്പരകളുടെ തുടക്കം.

# വീരവാണി

## 1. സംസ്കൃത വിദ്യാഭ്യാസം *

എനിയ്ക്കു മലയാള സാഹിത്യത്തിലെ ഗ്രന്ഥങ്ങളുമായി വളരെ കുറച്ചേ പരിചയമുള്ളു. അതു എന്റെ കുററമല്ല. ജോലിത്തിരക്കു നിമിത്തം വായിയ്ക്കാൻ സമയം കിട്ടാറില്ല. ഒരു സന്യാസിയുടെ അത്യാവശ്യാനുഷ്ഠാനങ്ങൾക്കുതന്നെ സമയം പോരാതെയാണിരിക്കുന്നതു്. അതുകൊണ്ടു് മലയാളത്തിലെ ഇന്നത്തെ സാഹിത്യത്തെപ്പററി എനിയ്ക്കു അഭിപ്രായം പറയാൻ ശരിയായ അധികാരമുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. എങ്കിലും പ്രാസംഗികന്മാരിൽ ഒരാൾ പുരോഗമനസാഹിത്യത്തെപ്പററി പറഞ്ഞുകേട്ടതിൽ എനിയ്ക്കു തോന്നുന്ന അഭിപ്രായം ഞാൻ പറയുന്നു. പുരോഗമനസാഹിത്യമെന്നാൽ പുരോഗമനത്തിനായിട്ടുള്ള സാഹിത്യമെന്നോ പുരോഗമനത്തെക്കുറിക്കുന്ന സാഹിത്യമെന്നോ അൎത്ഥം ആയിരിക്കാം, ആ സാഹിത്യത്തെപ്പററി പറയുന്നവർ ഉദ്ദേശിക്കുന്നതു്. അങ്ങനെയാണെങ്കിൽ വാല്മീകിയുടെ രാമായണവും, കാളിദാസന്റെ ശാകുന്തളവും, തുളസീദാസന്റെ രാമായണവും, വ്യാസന്റെ മഹാഭാരതവും ഭാഗവതാദി പുരാണങ്ങളും പുരോഗമനസാഹിത്യത്തിൽ പെടുമെന്നു് ഞാൻ തീൎത്തുപറയുന്നു. ഇവയൊന്നും മനുഷ്യന്റെ പൃഷ്ഠഗമനത്തിനായിട്ടല്ല ഉണ്ടായിട്ടുള്ളതു്. സർവ്വോപരി ഋഗ്വേദവും ഉപനിഷത്തുകളും. വൈദികസാഹിത്യത്തിൽ ഒന്നാംതരം കവിത കാണാൻ കഴിയും. 'വാക്യം രസാത്മകം കാവ്യം' എന്ന ലക്ഷണം അനവധി വൈദികമന്ത്രങ്ങൾക്കു് ശരിയായി ചേരും. അലങ്കാരങ്ങളാണെങ്കിൽ വളരെ ഭംഗിയായി വേദങ്ങളിൽ പലദിക്കിലും പ്രയോഗിച്ചിട്ടുണ്ടു്. വൈദിക മന്ത്രങ്ങൾ വെറും ശുഷ്കങ്ങളാണെന്നു് ചിലർക്കു് തോന്നിയേക്കാം. അതു് അവയിലുള്ള സൗന്ദര്യം

---

* (1120 മീനം 14—ാംനു- കുമാരനെല്ലൂർ സംസ്കൃതസ്കൂൾ വാർഷികയോഗത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിന്റെ ചുരുക്കം.)

കാണാൻ ശക്തിയില്ലാത്തതുകൊണ്ടാണ്. സൗന്ദര്യം വെളിയിലല്ല ഇരിക്കുന്നത്. കാണുന്നയാളിന്റെ മനസ്സിലാണിരിക്കുന്നത്. രുചിയും അങ്ങിനെതന്നെ. എഴുപത്തഞ്ചുവയസ്സായ വല്യമ്മയിൽ എൺപതുവയസ്സായ ഒരു മൂപ്പീന്ന് സർവ്വാംഗസൗന്ദര്യം കണ്ടുവെന്നും സൗന്ദര്യം എവിടെയാണെന്നു ചോദിച്ച ജഡ്ജിയോട് ''എന്റെ കണ്ണെടുത്ത് അങ്ങയുടെ കണ്ണിൽവച്ചു നോക്കണം'' എന്ന് മറുപടി പറഞ്ഞെന്നും ഒരു കഥയുണ്ട്. സ്ത്രീകളിൽ പുരുഷന്മാർ എത്രയോ സൗന്ദര്യം കാണുന്നു; അവരുടെ സൗന്ദര്യത്തെപ്പററി കവികൾ എത്ര വർണ്ണിയ്ക്കുന്നു? എന്നാൽ ഈ ശ്ലോകം നോക്കുക:

''ശ്ലേഷ്മോദ്ഗാരി മുഖം സ്രവന്മല-
വതീ നാസാ ƒ ശ്രുമല്ലോചനം
സ്വേദസ്രാവി മലാഭിപൂർണ്ണമഭിതോ
ദുർഗ്ഗന്ധദുഷ്ടം വപുഃ
അന്യദ്വക്തുമശക്യമേവ മനസാ മന്തും
കചചിന്നാർഹതി
സ്ത്രീരൂപം കഥമീദൃശം സുമനസാം പാ—
ത്രീഭവേന്നേത്രയോഃ ?

സ്തനൗ മാംസഗ്രന്ഥീ കനകകലശാവിത്യുപമിതൗ
മുഖം ശ്ലേഷ്മാഗാരം തദപി ച ശശാങ്കേന തുലിതം
സ്രവന്മൂത്രക്ലിന്നം കരിവരശിരഃസ്പർദ്ധി ജഘനം
മുഹുർന്നിന്ദ്യം രൂപം കവിവരവിശേഷൈരുപമിതം.

എന്ന് മറെറാരു കവി പറയുന്നു. ഇതെല്ലാം പരമാർത്ഥമല്ലേ? എന്നാൽ ആ മട്ടിലാണോ സാധാരണ കവികൾ കാണുന്നത്? സൗന്ദര്യവീക്ഷണത്തിന്ന് ഒരു പൂർവ്വസങ്കല്പമോ വാസനയോ പുറകിൽ നിൽക്കുന്നുണ്ട്. വൈദികസാഹിത്യത്തിലെ സൗന്ദര്യവും കവിതയും കാണാൻ ആ മട്ടിൽ ഒന്നു പരിചയിക്കേണ്ടതുണ്ട്. ശ്രീശങ്കരന്റെ നിസർഗ്ഗസുന്ദരമായി പ്രവഹിയ്ക്കുന്ന കവിത എത്ര ഹൃദയാനന്ദദായകമാണ്. അതു വായിച്ച് ആസ്വദിക്കാൻ കഴിവില്ലാത്ത മനുഷ്യൻ ഭാഗ്യഹീനനാണ്. ഇവരെല്ലാം മനുഷ്യവർഗ്ഗത്തിന്റെ പുരോഗമനത്തിനുവേണ്ടി കവിത എഴുതിയവരാണ്. '' കവിഃ ക്രാന്തദർശനാത് '' എന്നാണ് നിർവ്വചനം. മനുഷ്യവർഗ്ഗത്തിന്റെ ദീർഘകാലമംഗളത്തിനും ശാന്തിയ്ക്കും സുഖത്തിനും ആവശ്യമായതെന്താണെന്നറിഞ്ഞ് അതിനെ ഹൃദയാവർജ്ജകമായ ഭാഷയിൽ പ്രതിപാദിക്കുന്നവരാണ് കവികളെന്നാണ് എന്റെ അഭിപ്രായം.

ഇങ്ങനെയുള്ള അനവധി കവികളെ ജനിപ്പിച്ചതാണ് സംസ്കൃത സാഹിത്യം. ഹിന്ദി, ബംഗാളി, മറാട്ടി മുതലായ പ്രാദേശിക ഭാഷകരം വളരെ വിശിഷ്ടങ്ങളാണ്. ഹിന്ദി, രാഷ്ട്രഭാഷ എന്ന നിലയിൽ ലോകവ്യവഹാരത്തിനു് ഇന്ത്യയിൽ എവിടെയും വളരെ സഹായിക്കും. ഹിന്ദിയിൽ പലേ നല്ല പുസ്തകങ്ങരം ഉണ്ട്. ബംഗാളിയിലും അതിനേക്കാരം നല്ലപുസ്തകങ്ങരം അനവധിയുണ്ട്. എന്നാൽ ഇവയെല്ലാം പ്രാദേശിക സംസ്കാരത്തെ പ്രതിനിധീകരിക്കുന്നു. ഈ ഭാഷകളിലെല്ലാമുള്ള അനേകായിരം വിശിഷ്ട ഗ്രന്ഥങ്ങളുടെ ഉത്പത്തിക്കു കാരണഭൂതമായി സംസ്കൃതം സ്ഥിതിചെയ്യുന്നു. പദങ്ങളെ അവയുടെ നിഷ്കൃഷ്ടാർത്ഥമറിഞ്ഞു പ്രയോഗിക്കാൻ സംസ്കൃതം സഹായിക്കുന്നു. ഇന്ത്യയിൽ സംസ്കൃതത്തോട് ബന്ധമില്ലാത്ത ഒരു ഭാഷയുമില്ല. തമിഴ് സ്വതന്ത്ര ഭാഷയാണെന്നു് ചില തമിഴർ പറയും; അതു് ദ്രാവിഡഭാഷയാണെന്നും സംസ്കൃതം ആര്യഭാഷയാണെന്നും തമിഴർ വാദിക്കും. എന്നാൽ തമിഴിലെ ഏററവും പ്രാചീന ഗ്രന്ഥങ്ങളിൽ കൂടിയും സംസ്കൃത പദപ്രയോഗം കാണുന്നുണ്ട്. ആ പദങ്ങളൊക്കെ സംസ്കൃതത്തിലേക്കു തമിഴിൽനിന്നെടുത്തതാണെന്നാണു് പിന്നീടുള്ള അവരുടെ വാദം. ശരിക്കു നോക്കുമ്പോരം ഈ പദങ്ങരം സംസ്കൃതത്തിൽനിന്നെടുത്തതല്ലാതെ തമിഴിൽനിന്നെടുത്തതല്ലെന്നും തെളിയുന്നതാണ്. ഈ ആര്യദ്രാവിഡ വഴക്കുതന്നെ നിരർത്ഥകമാണ്. രണ്ടു കൂട്ടരും ഒരേവർഗ്ഗത്തിൽപ്പെട്ടവരാണ്. ഇന്ത്യയിൽ രണ്ടോ മൂന്നോ വർഗ്ഗക്കാർ താമസിച്ചിരുന്നിരിക്കാം. അവർ പരസ്പരം സഹകരിച്ച് ഇന്നു് ഒന്നായിട്ടുണ്ട്. ഇനി അവരെ വേർതിരിക്കാനുള്ള ശ്രമം നിരർത്ഥകവുമാണ്. ദ്രാവിഡസംസ്കാരത്തിൻെറ അവശിഷ്ടങ്ങളാണെന്നു കരുതപ്പെടുന്ന അനവധി സംഗതികരം വൈദികങ്ങളാണെന്നു് ഇപ്പോരം തെളിയിച്ചുകഴിഞ്ഞിരിക്കുന്നു. കാളിയും വേദത്തിലെ അദിതിയും ഒന്നാണ്. അദിതിയുടെ പ്രതിനിധി നീലനിറമായ ആകാശമാണ്. ആദിത്യന്മാർ അദിതിയുടെ പുത്രന്മാരാണ്. വിഷ്ണു ആദിത്യനാണ്; അദിതിപുത്രനാണ്. കാളിക്കു് നീലനിറമാണ്; കാളി ആദ്യശക്തിയാണ്. ശക്തിയിൽ നിന്നാണു് ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ ഉത്പന്നരായതെന്നു പുരാണം പറയുന്നു. വിഷ്ണുവിൽനിന്നു ബ്രഹ്മാവും, ബ്രഹ്മാവിൽനിന്നു് രുദ്രനും ഉണ്ടായെന്നും പുരാണം പറയുന്നു. ഇപ്രകാരം അദിതിയിൽ നിന്നു് ത്രിമൂർത്തികളുണ്ടായി. ആദ്യശക്തിയായ കാളിയും അദിതിയും ഒന്നാണെന്നും അനന്തമാണെന്നും അനന്തത്തിൻെറ ഏററവും ഉൽകൃഷ്ട പ്രതിനിധി നീലാകാശമാണ് എന്നും നാം അറിയണം.

കാളി ശിവങ്കൽനിന്നുണ്ടായെന്നു മറെറാരു പക്ഷമുണ്ട്. ഇവിടെ ശിവൻ ബ്രഹ്മമാണ്; കാളി ശക്തിയാണ്. ബ്രഹ്മത്തിൽ അന്തർലീ

നമായിരിക്കുന്ന ശക്തി സൃഷ്ടികാലത്തു പ്രകടമായിത്തീർന്നുവെ ന്നർത്ഥം. ശിവൻെറമേൽ കാളി നൃത്തം ചെയ്യുന്നതായിട്ടാണ് ഇന്നും വടക്കേ ഇന്ത്യയിൽ അനേകം ക്ഷേത്രങ്ങളിലെ പ്രതിഷ്ഠ. ശിവൻ ആരാണ്? ദ്രാവിഡ ദേവനാണെന്നു ചിലർ പറയുന്നു. ഋഗ്വേദ ത്തിൽ പല സ്ഥലത്തും ശിവശബ്ദപ്രയോഗമുണ്ട്. ഋഗ്വേദം ദ്രാവി ഡന്മാരുടെ ഗ്രന്ഥമാണോ? 'ശിവ'എന്ന വാക്കു് സംസ്കൃതത്തി ലുള്ളതോ തമിഴിലുള്ളതോ? ഒന്നു് മറ്റൊന്നിൽനിന്നു് കടമെടുത്ത തെങ്കിൽ ഏതു് ഏതിൽനിന്നു്? യുക്തി എന്തു പറയുന്നു? ശിവൻെറ നിറമെന്തു്? അദ്ദേഹം കൈലാസാദ്രിനിഭനാണ്.

രാമായണം ആര്യന്മാരുടെ ദക്ഷിണഭാരതാക്രമണകഥയാണെ ന്നു് വ്യാഖ്യാനിക്കുന്ന ചിലരുണ്ട്. ഇവിടെ രാമൻ ആര്യനും രാവ ണൻ ദ്രാവിഡനുമാണെത്രേ. എന്നാൽ രാവണൻ ബ്രാഹ്മണനാ ണെന്നു് രാമായണത്തിൽ പറയുന്നു.

''ത്വം ബ്രാഹ്മണോ ƒസ്യുത്തമ-
വംശസംഭവഃ
പൗലസ്ത്യപുത്രോ ƒസി കുബേര-
ബാന്ധവഃ''

എന്നു് ഹനുമാൻ. രാവണൻ സാമവേദപണ്ഡിതനായിരുന്നു, സാമ വേദം ദ്രാവിഡരുടേതാണോ? രാവണൻ സംസ്കൃതഭാഷാപണ്ഡിത നായിരുന്നുവെന്നു് സുന്ദരകാണ്ഡത്തിലെ ഹനുമാൻെറ വാക്യത്തിൽ നിന്നു മനസ്സിലാകുന്നു. ''ഞാൻ സീതയോടു് സംസ്കൃതത്തിൽ സംസാരിച്ചാൽ രാവണനാണെന്നു് സീത വിചാരിച്ചേക്കാം'' എന്നു് ഹനുമാൻ ശങ്കിക്കുന്നു. സർവ്വോപരി രാവണവധംകൊണ്ടു് ശ്രീരാമനു് ബ്രഹ്മഹത്യയുണ്ടായെന്നും തൽപരിഹാരത്തിനായിട്ടാ ണ് രാമൻ, രാമേശ്വരപ്രതിഷ്ഠ നടത്തിയതെന്നും സൂതസംഹിത യിൽ പറയുന്നു. രാവണനുമുമ്പു് ലങ്ക ഭരിച്ചിരുന്നതു് കുബേരനാണ്. കുബേരൻ ദ്രാവിഡനോ ആര്യനോ? ഇങ്ങനെ പലതും ചിന്തിക്കാൻ ഉണ്ട്. ഇതെല്ലാം ചിന്തിക്കാൻ ഇന്ത്യയിൽ സംസ്കൃതം പഠിച്ച അനവധി ജനങ്ങളെ ആവശ്യമുണ്ട്. ഇന്ത്യയുടെ ചരിത്രം മാറിയെ ഴുതേണ്ടിയിരിക്കുന്നു. ദീർഘദർശികളായ മഹാകവികളുടെ ഗ്രന്ഥ ങ്ങളിൽ വിഹരിച്ചു് ലോകത്തിൻെറ പുരോഗമനത്തിനും ദീർഘ ശാന്തിയ്ക്കും ക്ഷേമത്തിനും അവശ്യമായ കവിത എഴുതാനും ഭാരതീയ സംസ്കാരത്തിൻെറ മാഹാത്മ്യം വെളിപ്പെടുത്താനും യഥാർത്ഥ ഭാര തചരിത്രം നിർമ്മിക്കാനും, ഭാരതീയൈക്യം സ്ഥാപിയ്ക്കാനും സംസ്കൃ തഭാഷ പഠിച്ച അനേകായിരം പേരെ വേണ്ടിയിരിക്കുന്നു.

ഭാരതീയസംസ്കാരം ഇന്നു് ആപത്തിൽ പെട്ടിരിക്കുന്നു. വിദേശീയസംസ്കാരം ഭാരതത്തെ വിഴുങ്ങുന്നു. ''ഭാരതീയരെയല്ല നമുക്കു് ഭയം, അവരുടെ സംസ്കാരത്തെയാണു്'' എന്നു് ജനറൽ സ്മട്സ് പറയുന്നു. ഭാരതീയസംസ്കാരം നാശംവരാതെ നില്ക്കയാണെങ്കിൽ ഭാരതത്തിന്റെ അടിമത്തം തീർച്ചയായും വിട്ടുപോകും. ഇന്ത്യ ഇന്നു് ഒരു നേഷനായി നിൽക്കുന്നതു് അതിന്റെ സംസ്കാരമഹിമകൊണ്ടാണു്. ഈ സംസ്കാരത്തെ നശിപ്പിക്കാൻ അനവധി ശ്രമങ്ങൾ അകത്തും പുറത്തും നടക്കുന്നു. ഇന്ത്യ ഒരുകാലത്തു് ഒരു നേഷനായിരുന്നില്ലെന്നും വെള്ളക്കാർ വന്നതിനുശേഷം മാത്രമാണു് ഒരു നേഷനായതെന്നും പാശ്ചാത്യചരിത്രകാരന്മാരും അവരുടെ അനുഗാമികളും പഠിപ്പിക്കുന്നു. ഇതു് ശുദ്ധമേ പൊളിയാണു്. ''ആസേതുഹിമാചലം'' ''ഹിമാദ്രിലങ്കാപുരിമദ്ധ്യവർത്തി'' എന്നെല്ലാമുള്ള പദങ്ങൾ അതിപ്രാചീനമാണു്. 'ഭാരതഖണ്ഡം' എന്ന പദംതന്നെ ഐക്യത്തെ കാണിക്കുന്നു. ശ്രീശങ്കരൻ ഇന്ത്യയുടെ നാലുഭാഗത്തും നാലു മഠം സ്ഥാപിച്ചതെന്തിനു്? ഒരു സന്യാസി—സമുദായഗുരുവാകേണ്ട ഒരു യഥാൎത്ഥ സന്യാസി—ഈ നാലു മഠങ്ങളും സന്ദർശിക്കണമെന്ന നിയമംവെച്ചതെന്തിനു്? സംസ്കാരംകൊണ്ടു് ഇന്ത്യയൊന്നാണു്. ഇന്ത്യയ്ക്കുശേഷം തലയുയർത്തിയ ബാബിലോണിയായും ഈജിപ്തും, ഗ്രീസും, റോമും നശിച്ചിട്ടും ഇന്ത്യ ഇന്നും ഒരു നേഷനെന്ന ബോധത്തോടുകൂടി നിലനിൽക്കുന്നതിനു് കാരണമാകുന്നതു് ഭാരതീയ സംസ്കാരൈക്യമാണു്. ഈ സംസ്കാരത്തെ നശിപ്പിക്കാൻ ശക്തിയായ ശ്രമം നടക്കുന്നു. ഇതിനെ രക്ഷിക്കുന്നതിനു് ഭാരതഭൂമി തന്റെ മാതൃഭൂമിയാണെന്നും താൻ വരത്തനല്ലെന്നും വിചാരിക്കുന്ന ഓരോരുത്തനും ശ്രമിക്കേണ്ടതാണു്. ഈ രക്ഷയ്ക്കു് ഭാരതീയസംസ്കാരം അടങ്ങിയിരിക്കുന്ന സംസ്കൃതഭാഷ പഠിക്കണം.

ഹിന്ദുക്കൾ സംസ്കൃതം പഠിക്കേണ്ടതു് അത്യാവശ്യമാണു്. ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളെല്ലാം മുഖ്യമായുള്ളതു് സംസ്കൃതത്തിലാണു്. മുമ്പു് പറഞ്ഞപോലെ തമിഴ് ഹിന്ദി മുതലായ ഭാഷകളിൽ കൂടി വെളിവായിട്ടുള്ള ആശയങ്ങളുടെയും ചുവടു് സംസ്കൃതഗ്രന്ഥങ്ങളിലാണു്. ഹിന്ദുവിന്റെ മതപരമായ ഭാഷതന്നെ സംസ്കൃതമാണു്. ''ഇവയെല്ലാം തർജ്ജിമചെയ്താൽ പോരെ?'' എന്നു ചിലർ ചോദിച്ചേക്കാം. തർജ്ജിമകൊണ്ടു് സംസ്കാരം (culture) കിട്ടുകയില്ലെന്നു അനവധി സംസ്കൃതഗ്രന്ഥങ്ങളുടെ ആശയം ഗ്രഹിച്ച ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നു. ക്രിസ്ത്യാനികൾ ഇന്നും ലത്തീനും, സുറിയാനിയും മതഭാഷയായി ഉപയോഗിക്കുന്നു. മഹമ്മദീയർ അറബി മതഭാഷയായി ഉപയോഗിക്കുന്നു. അത്രയുമല്ല അവരിൽ ചിലർ

അവരുടെ ഭാവിവിദ്യാഭ്യാസം ഇന്ത്യൻ സംസ്കാരത്തോട്ട് ബന്ധമില്ലാത്ത അറബിയിലായിരിക്കണമെന്നും ശഠിയ്ക്കുന്നു. ഈ അവസരത്തിൽ ഹിന്ദുക്കരം സംസ്കൃതം പഠിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനും ശ്രമിക്കാതിരിക്കുന്നതു് മഹാപാപമാണ്; ഹിന്ദുസമുദായത്തിന്റെ നാശത്തിനു് വഴിതെളിക്കുകയാണ്. ഹിന്ദുക്കളുടെ ഭാവി ശരിയാകണമെങ്കിൽ — നശിക്കാതിരിക്കണമെങ്കിൽ — ഹിന്ദുത്വം നിലനിൽക്കണമെങ്കിൽ—സംസ്കൃതം പഠിക്കണം; സംസ്കൃതഭാഷ പ്രചരിപ്പിക്കുന്നതിനു് യത്നിക്കണം. ഹിന്ദുക്കളുടെ ഭാവി അത്യാപത്തിൽ പെട്ടിരിക്കുന്നു എന്നു് ഞാൻ കാണുന്നു. അതിൽനിന്നും രക്ഷപ്പെടാനുള്ള ഏക മാർഗ്ഗം ഹിന്ദുക്കരം അവരുടെ കുട്ടികളെ ഭാരതീയ സംസ്കാരത്തോടുകൂടി വളർത്തുന്നതിലാണിരിക്കുന്നതു്. ഹിന്ദുക്കളുടെ ഭാവി ഇന്ത്യയുടെ ഭാവിയും ഇന്ത്യയുടെ ഭാവി ലോകത്തിന്റെ ഭാവിയുമാണെന്നറിയണം. എന്റെ ഈ വാക്കുകരം കവികല്പനകളല്ല. ഞാൻ കാണുന്നതു് നിങ്ങളോടു പറയുകയാണ്. ഹൈന്ദവസംസ്കാരത്തേയും ഹിന്ദുമതത്തേയും ഒരിക്കൽ രക്ഷിച്ച ശ്രീശങ്കരന്റെ പരമ്പരയിലെ ഒരു സന്യാസി — ഇന്നത്തെ ലോകത്തിന്നാവശ്യമായ ധർമ്മം പ്രചരിപ്പിച്ച ശ്രീ വിവേകാനന്ദസ്വാമികളുടെ ഒരു അനുഗാമി—എന്ന നിലയിൽ ഞാൻ നിങ്ങളോടു പറയുകയാണ്. ഹൈന്ദവധർമ്മത്തിന്റേയും ലോകത്തിന്റേയും രക്ഷയ്ക്കുവേണ്ടി ഉണരുന്ന പ്രവർത്തിപ്പിൻ.

ഈ വിദ്യാലയം കുമാരനെല്ലൂർദേവസ്വം ഏറ്റെടുത്തതിൽ ഞാൻ സന്തോഷിക്കുന്നു. വ്യക്തികളെ ആശ്രയിച്ചുനിൽക്കുന്ന സ്ഥാപനങ്ങരം അവരുടെ കാലശേഷം മിക്കവാറും നശിച്ചുപോകുന്നതായിട്ടാണ് നാം കാണുന്നതു്. ഹിന്ദുക്കരം വരുത്തുന്ന ഒരു വലിയ തെററ് അതാണ്. ചിലർ വളരെ കഷ്ടപ്പെട്ടു് പൊതുജനങ്ങളിൽ നിന്നും പണം പിരിച്ചു് അവരുടെ പേരിലോ പൊതുനാമത്തിലോ ഒരു സ്ഥാപനം ഏർപ്പെടുത്തി സ്വന്തം മേൽനോട്ടത്തിൽ നടത്തുന്നു. അവരുടെ കാലശേഷം അവരെപ്പോലെ ഉത്സാഹവും പിടിപ്പും ഉള്ളവരില്ലാത്തതുകൊണ്ടു് ആ സ്ഥാപനം നശിച്ചുപോകുന്നു. ഈ തെററു നിമിത്തം പൊതുജനങ്ങരംക്കു് ഹൈന്ദവസ്ഥാപനങ്ങളിൽ വിശ്വാസമില്ലാതായിത്തീരുന്നു. അതിനാൽ മേലാൽ ഹിന്ദുക്കരം ഏർപ്പെടുത്തുന്ന സ്ഥാപനങ്ങരം ഒരു സംഘടനയുടേയോ ധാരാളം സ്വത്തുള്ള ദേവസ്വങ്ങളുടേയോ മേൽനോട്ടത്തിലായിരിക്കണമെന്നാണ് എന്റെ അഭിപ്രായം. നമ്മുടെ ക്ഷേത്രങ്ങളധികവും നശിച്ചുപോയതു് അവയോടുചേർന്നു പൊതുജനോപകാരപ്രദങ്ങളായ സ്ഥാപനങ്ങരം ഇല്ലാത്തതുകൊണ്ടാണെന്നാണ് എന്റെ അഭിപ്രായം. വിശേഷിച്ചു്

വിദ്യാലയങ്ങരം. ക്രസ്ത്യാനികളും മുഹമ്മദീയരും അനേകകോടി രൂപാ മതം പ്രചരിപ്പിക്കാൻ ചെലവാക്കുമ്പോരം ഹിന്ദുക്കരം കോടിക്കണക്കിനു് രൂപാ വെടിക്കെട്ടിനു് ചെലവാക്കുന്നു. ഇതു് കലാപോഷണമാണത്രേ. കലകരം വേണ്ടെന്നു് ഞാൻ പറയുന്നില്ല. കുടുംബത്തിൽ പ്രസവവേദനയോ രോഗമോ ഉള്ളപ്പോഴാണോ വീണ വായിക്കുവാനുള്ള സമയമെന്നേ ഞാൻ ചോദിക്കുന്നുള്ളു. ഹിന്ദുക്കളുടെ ഭാവി അത്യാപത്തിൽ പെട്ടിരിക്കുന്നു. ഹൈന്ദവരായ അഗതികരംക്കു് കേറിക്കിടക്കാൻ സ്ഥലമില്ല. ഹൈന്ദവരായ അനാഥബാലന്മാക്കു് റോഡല്ലാതെ ഗതിയില്ല. ഹൈന്ദവ വിധവകരംക്കു് കുടിക്കാൻ കഞ്ഞിയില്ലാതെ അവർ ചാകുന്നു. ഹൈന്ദവസ്ത്രീകരം ആഹാരത്തിനു് നിവൃത്തിയില്ലായ്ക നിമിത്തം ചാരിത്രശുദ്ധി പണയംവയ്ക്കുന്ന പരിതസ്ഥിതി വന്നിരിക്കുന്നു. ഈ അത്യാപൽഘട്ടത്തിൽ പ്രധാനമായി ഹിന്ദുക്ഷേത്രങ്ങരം പണം ചെലവാക്കേണ്ടതു് കലാപോഷണത്തിനോ സാധുരക്ഷണത്തിനോ എന്നു ഞാൻ ചോദിക്കുന്നു.

ഹിന്ദുബാലന്മാർ വിമതസ്ഥരുടെ വിദ്യാലയങ്ങളിൽ നിന്നും രാമനും കൃഷ്ണനും നിന്ദ്യരാണെന്നു പഠിച്ചു് നിരീശ്വരന്മാരായിത്തീരുന്നു. ഹൈന്ദവസംസ്കാരത്തെ വെറുക്കുന്നു; മാതൃഭക്തിയും പിതൃഭക്തിയും വജ്ജിക്കുന്നു; ഋഷിമാരെ ശപിക്കുന്നു; പൂജാദികരം അന്ധവിശ്വാസങ്ങളായിക്കരുതുന്നു. അങ്ങനെ പഠിപ്പിക്കുന്ന വിദ്യാഭ്യാസം പ്രചരിപ്പിക്കാൻ അന്യമതസ്ഥർ സ്വകാര്യ സ്വത്തും പൊതുസ്വത്തും ലക്ഷക്കണക്കിനു് ചെലവാക്കുന്നു. അപ്പോരം ഹിന്ദുക്കളുടെ കത്തവ്യമെന്തു്? ഓരോ ക്ഷേത്രത്തോടും ചേർത്തു് ഓരോ സംസ്കൃതപാഠശാല സ്ഥാപിക്കാൻ ശ്രമിക്കണം; ഉച്ചപ്പട്ടിണിക്കാക്കു് ചോറുകൊടുക്കുവാൻ ക്ഷേത്രസ്വത്തു് വിനിയോഗിക്കണം; അഗതിമന്ദിരങ്ങളും അനാഥശാലകളും സ്ഥാപിക്കണം. കുമാരനെല്ലൂർ ക്ഷേത്രത്തിൽനിന്നു് ചെറിയ തോതിലെങ്കിലും ഉച്ചപ്പട്ടിണിക്കാക്കു് ആഹാരം കൊടുത്തുതുടങ്ങിയതിൽ ഞാൻ സന്തോഷിക്കുന്നു. മററു ക്ഷേത്രങ്ങളും ഇതുതന്നെ ചെയ്യണം. ആദ്യം കരക്ഷേത്രങ്ങരം ആരംഭിക്കണം. പിന്നീടുവേണം ഗവണ്മെൻറിനോടു് പറയാൻ.

ഈ രാജ്യത്തു് നമ്പൂരിമാർ ഭരിക്കുന്ന ക്ഷേത്രങ്ങരം വേറെയും പലതുണ്ടു്. നമ്പൂരിമാർ ഇതിൽ മുന്നോട്ടിറങ്ങി പ്രവത്തിക്കണം. വില്വമംഗലത്തു് സ്വാമിയാരേയും മേല്പത്തൂർ ഭട്ടതിരിയേയും പ്രഭാകരഭട്ടനേയും മററനേകം പണ്ഡിതന്മാരേയും പ്രവാചകന്മാരേയും ജനിപ്പിച്ച സമുദായമാണതു്. സവ്വോപരി വിശ്വവന്ദ്യനും ചിന്തകാഗ്രേസരനും ആയ ശ്രീശങ്കരനെ സൃഷ്ടിച്ച സമുദായമാണതു്.

കേരളവർമ്മ വലിയകോയിത്തമ്പുരാനും രാജരാജവർമ്മത്തമ്പുരാനും സ്വാതിതിരുനാളും എഴുത്തച്ഛനും കുഞ്ചൻനമ്പ്യാരും, ഇന്നു് വിസ്മൃതകോടിയിൽ തള്ളപ്പെട്ടിരിക്കുന്ന പത്മനാഭക്കുറുപ്പും നമ്പൂരിമാരോടു് രക്തബന്ധമുള്ളവരാണു്. നായർസമുദായം പരിഷ്കരിക്കേണ്ടതു് എങ്ങിനെയെന്നു ചോദിച്ചപ്പോഠം ''നായന്മാർ എല്ലാം നമ്പൂരിമാർ തന്നെ ആകയാൽ നമ്പൂരിമാരാണെന്നു് പ്രഖ്യാപനംചെയ്തു് ബ്രാഹ്മണസംസ്കാരം സ്വീകരിക്കുന്നതു് ശരിയായിരിക്കും'' എന്നു് സർ. സി. ശങ്കരൻനായരോടു് മദ്രാസിൽവച്ചു് ശ്രീ വിവേകാനന്ദസ്വാമികഠം പറഞ്ഞതായി ഒരു ലേഖനം ഞാൻ വായിച്ചിട്ടുണ്ടു്. ശ്രീശങ്കരൻ ജനിച്ച സമുദായത്തോടു് രക്തബന്ധമില്ലാത്ത ഒരു സമുദായവും ഇന്നു് കേരളത്തിലില്ലെന്നാണു് എന്റെ പക്ഷം. സംസ്കാരം കൊണ്ടു് കേരളമെല്ലാം ഒന്നുതന്നെ. അതിനാൽ കേരളീയരെല്ലാം ഒന്നാകെ സംസ്കൃതഭാഷയും തദ്വാരാ ഭാരതീയസംസ്കാരവും പ്രചരിപ്പിക്കുന്നതിനു് ശ്രമിക്കണം. നമ്പൂരിമാരും നായന്മാരും ശ്രമിക്കാൻ കടപ്പെട്ടിരിക്കുന്നു. ശ്രീനാരായണ ഗുരുസ്വാമികഠം അപാര സംസ്കൃതപ്രേമിയായിരുന്നു. അദ്ദേഹം സംസ്കൃതത്തിൽ അനേകം ഗ്രന്ഥങ്ങഠം എഴുതിയിട്ടുണ്ടു്. സംസ്കൃതപാഠശാലകഠം സ്ഥാപിച്ചിട്ടുണ്ടു്. അതിനാൽ എസ്.എൻ.ഡി.പി.യുടെയും സന്യാസിസംഘത്തിന്റെയും പ്രധാനകത്തവ്യം സംസ്കൃതപ്രചരണമാണു്. ഇന്നത്തെ കൃസ്ത്യാനികളിൽ ഭൂരിപക്ഷവും ഹിന്ദുക്കളായിരുന്നു. വളരെപ്പേർ നമ്പൂരിമാരായിരുന്നുവെന്നു് ഇന്നും അഭിമാനിക്കുന്നുണ്ടു്. അതിനാൽ ഭാരതീയസംസ്കാരം പ്രചരിപ്പിക്കുന്നതു് അവരുടേയും കത്തവ്യമാണു്. ആശാരി, ഗണകൻ തുടങ്ങിയ മററു സമുദായങ്ങളും സംസ്കൃതം പ്രചരിപ്പിക്കുന്നതിനു കടമപ്പെട്ടവരാണു്. ഹരിജനങ്ങഠം അവരുടെ ഉന്നതിക്കു് സംസ്കൃതം പഠിക്കണം.

നമ്പൂരിമാർ ശ്രീശങ്കരനെപ്പററി അഭിമാനിക്കാത്തതെന്തുകൊണ്ടെന്നറിയുന്നില്ല. നമ്പൂരിമാർ, അവരുടെ പൂർവ്വികന്മാർ അപരിഷ്കൃതന്മാരായിരുന്നു എന്നു് ഈയിടെ വിചാരിച്ചുവരുന്നതായിക്കാണുന്നു. ഇതു് ഇംഗ്ലീഷു് പള്ളിക്കൂടത്തിൽനിന്നും പഠിച്ചതാണു്. ഇംഗ്ലീഷുപള്ളിക്കൂടത്തിൽ ചെന്നാൽ പഠിക്കുന്നതു് ''അച്ഛൻ മടയൻ, മുത്തച്ഛൻ ഭ്രാന്തൻ'' എന്നാണെന്നു് ശ്രീ വിവേകാനന്ദസ്വാമികഠം (Future of India) 'ഇന്ത്യയുടെ ഭാവി' എന്ന പ്രസംഗത്തിൽ പറയുന്നു. ഇതുകൊണ്ടു് ഇംഗ്ലീഷ് പഠിക്കേണ്ട എന്നല്ല അത്ഥം. എന്നാൽ ഇപ്പോഴത്തെ പഠിത്തം തെററാണു്. നമ്പൂരിമാർ ഇടക്കാലത്തു് കുറെ മോശക്കാരായിത്തീന്നിരിക്കാം. ചിലർ അലസന്മാരും കമ്മബ്രഹ്മോഭയഭ്രഷ്ടന്മാരും ആയിത്തീന്നിരിക്കാം. എന്നാൽ അതു

കൊണ്ടു് മുമ്പുള്ളവരെല്ലാം മഠയന്മാരായിരുന്നുവെന്നു പറയുന്നതു ശരിയല്ല. ആ സമുദായത്തിൽ നാനാശാസ്ത്രവിദഗ്ദ്ധന്മാരും ലോകക്ഷേമകാംക്ഷികളുമായ അനവധി മഹാന്മാർ ഉണ്ടായിട്ടുണ്ടു്. അവരെപ്പററി നമ്പൂരിമാർ അഭിമാനിക്കതന്നെ വേണം. അവരുടെ ആദർശങ്ങളെ തുടൎന്നു് പ്രവൎത്തിക്കയാണു് വേണ്ടതു്. പഴയതുപറഞ്ഞു ഞെളിഞ്ഞു മടിയരാകണമെന്നല്ല ഞാൻ പറഞ്ഞതു്. പഴയതിൽ അഭിമാനിച്ചുകൊണ്ടു് മുന്നോട്ടുപോകാനാണു് ഞാൻ പറയുന്നതു്. മുമ്പുള്ളവർ പോയതിനേക്കാരം കൂടുതൽ മുന്നോട്ടുപോകാൻ വേണ്ടി നമ്പൂരിമാർ തീർച്ചയായും അവരുടെ പരമ്പരയിൽ അഭിമാനിക്കണം. ഓരോ സമുദായവും അഭിമാനിക്കണം. തെററുകളും കുറവുകളും ആൎക്കാണില്ലാതിരുന്നിട്ടുള്ളതു്? അവയെ പരിഹരിക്കുമാത്രം ചെയ്താൽ മതി. എന്നേസംബന്ധിച്ചിടത്തോളം ഞാൻ സന്യാസിയാണെങ്കിലും എന്റെ പരമ്പരയിൽ ഞാൻ അഭിമാനിക്കുന്നു. ഞാൻ (എന്റെ ശരീരം) ജനിച്ച സമുദായത്തിൽ ഞാൻ അഭിമാനംകൊള്ളുന്നു. അതു കാട്ടാളന്മാരുടെ വംശമാണെന്നു് ആരുപറഞ്ഞാലും ഞാൻ സമ്മതിക്കാൻ തയ്യാറില്ല. നിങ്ങളും നിങ്ങളുടെ പൂൎവ്വികന്മാർ തന്ന ദിവ്യനിധി ഉപയോഗപ്പെടുത്തി അതിനെ വർദ്ധിപ്പിച്ച് പ്രചരിപ്പിക്കാൻ ശ്രമിക്കണം. ഭാരതത്തിലെ എല്ലാ പ്രാദേശിക ഭാഷകളുടെയും മാതാവും ഭാരതീയ സംസ്കാരത്തെ അഖണ്ഡമായി പ്രകാശിപ്പിക്കാൻ സുശക്തവും ഭാരതീയൈക്യത്തിനുവേണ്ടി നിലകൊള്ളുന്നതുമായ സംസ്കൃതഭാഷ പ്രചരിപ്പിക്കുവാൻ ശ്രമിക്കുവിൻ!



---

(1120 മീനം 27-ാംനു- തിങ്കളാഴ്ചയിലെ — 1945 ഏപ്രിൽ 9 — മലയാളരാജ്യം ആഴ്ചപ്പതിപ്പിൽ പ്രസിദ്ധം ചെയ്തത്.)

# 2. ഈശ്വരഭക്തി *

ഹിന്ദുക്കരം ഒന്നാമതു് അറിയേണ്ടതു് 'ഈശ്വരൻ ഒന്നേയുള്ളു' എന്നാണ്. ഈശ്വരനെപ്പററി അറിയുന്നതു് ഈശ്വരഭക്തിക്കു് അത്യന്താപേക്ഷിതമാണല്ലോ. ദേവന്മാർ പലതുണ്ടെങ്കിലും ഈശ്വരൻ ഒന്നേയുള്ളു. ദേവന്മാർ സർവ്വവ്യാപികളല്ല; ഈശ്വരൻ സർവ്വവ്യാപിയാണ്. ഇതാണ് വ്യത്യാസം.

ബ്രഹ്മാവ്, വിഷ്ണു, ശിവൻ, ഗണപതി, സുബ്രഹ്മണ്യൻ, ശാസ്താവ് മുതലായ നാനാമൂർത്തികളെ, അവരെ സംബന്ധിച്ച പുരാണങ്ങളിൽ പറഞ്ഞിരിക്കുന്ന കഥകളെ അടിസ്ഥാനമാക്കി, സർവ്വേശ്വരബുദ്ധിയില്ലാതെ ഉപാസിക്കുന്നവരാണ് അധികമാളുകളും. അങ്ങനെ ഉപാസിക്കുന്നവരെ അല്പബുദ്ധികളെന്നു ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു.

അന്തവത്തു ഫലം തേഷാം തദ്ഭവത്യല്പമേധസാം.

അല്പബുദ്ധികളായ അവരുടെ ഉപാസനയുടെ ഫലം അവസാനമുള്ളതാണ്; അതായതു് പരിമിതമാണ് എന്നർത്ഥം. ഈ ഭാഗം വ്യാഖ്യാനിക്കുമ്പോരം ശ്രീശങ്കരാചാര്യർ, ''ഏവം സമാനേƒപ്യായാസേ മാം ഏവ ന പ്രപദ്യന്തേƒനന്തഫലായ, അഹോ ഖലു കഷ്ടം വർത്തന്തേ, ഇത്യനുക്രോശം ദർശയതി ഭഗവാൻ'' എന്നു പറയുന്നു. അതായതു് ''രണ്ടുജാതി ഭജനത്തിനും—ഈശ്വരഭജനത്തിനും ദേവതോപാസനത്തിനും — പ്രയത്നം തുല്യമാണെങ്കിലും അനന്തഫലത്തിനായിക്കൊണ്ടു് ജനങ്ങരം എന്നെത്തന്നെ ഉപാസിക്കുന്നില്ല. അഹോ കഷ്ടം! എന്നിങ്ങനെ ഭഗവാൻ കരുണയെ സൂചിപ്പിക്കുന്നു'' എന്നർത്ഥം. ഈശ്വരൻ സ്വയം അരൂപനും പരമാർത്ഥത്തിൽ ചിന്താതീതനുമാണ്. ആ സ്ഥിതിക്കു് ഈശ്വരനെ സേവിക്കുന്നതെങ്ങിനെയാണ്? ഈശ്വരനെ സേവിക്കുന്നതും ദേവതാരൂപങ്ങളിൽക്കൂടിത്തന്നെയാണ്. വ്യത്യാസം ദേവതോപാസനയിൽ ഭേദബുദ്ധിയുണ്ടെന്നും ഈശ്വരോപാസനയിൽ അതില്ലെന്നും ഉള്ളതാണ്. പരമാർത്ഥത്തിൽ ഈശ്വരൻ ഒന്ന്. അദ്ദേഹം ജീവന്മാരും ജഗത്തും ആയിത്തീർന്നിരിക്കുന്നു. ദേവന്മാരായിത്തീർന്നതും അദ്ദേഹംതന്നെയാണ്. അതിനാൽ ദേവതാരൂപങ്ങളിൽക്കൂടി ഈശ്വരനെ ഉപാസിക്കുന്നതു ശരിതന്നെയാണ്. എന്നാൽ ഈശ്വരൻ സർവ്വവ്യാപി, സർവ്വശക്തൻ,

* (1120 വൃശ്ചികം 21-ാംനു- വൈക്കത്തുവച്ചു ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.)

സർവ്വജ്ഞൻ ആണെന്നുള്ള ബുദ്ധി ഉപാസകനുണ്ടായിരിക്കണം. ദേവതോപാസകന്മാർ പലപ്പോഴും ഈ തത്വം മറന്നുകളയുന്നു. അതായതു് യാതൊരു ചൈതന്യമാണോ തൻെറ ഇഷ്ടദേവനായിരിക്കുന്നതു് അദ്ദേഹം തന്നെയാണ് പല ഭാവങ്ങളിൽ പലരുടേയും ഇഷ്ടദേവനായും ജീവനായും ജഗത്തായും ഇരിക്കുന്നതു്. ഈ ബോധം ഉണ്ടാകുന്നതോടുകൂടി ഉപാസകൻെറ മനോവൃത്തികൾ മാററമുണ്ടാകുന്നു. അതുനിമിത്തം അയാളുടെ ജീവിതം തന്നെ പാടെ മാറുന്നു. ഇതാണ് ഞാൻ ഇന്നു നിങ്ങളോടാവശ്യപ്പെടുന്നതു്.

ദേവതോപാസനയിൽനിന്നു് ഈശ്വരോപാസനയിലേയ്ക്കുയരുകയും സാമാന്യജനങ്ങളുടെ ബുദ്ധിയെ ഉയർത്തുകയുമാണ് ഹിന്ദുക്കളുടെ പ്രധാന ധർമ്മം. സാമാന്യജനങ്ങൾ ഇപ്പോഴും ഈശ്വരനെപ്പററി അറിഞ്ഞിട്ടില്ല. കൃസ്ത്യാനികളുടെയും മുസൽമാൻമാരുടേയും ഇടയിൽ ആദ്യം പഠിപ്പിക്കുന്ന പാഠം 'ഈശ്വരൻ ഏകനാണ്; അദ്വിതീയനാണ്'' എന്നാകുന്നു. ഹിന്ദുക്കളും അവരുടെ കുട്ടികളെ ഈ പാഠം പഠിപ്പിക്കണം.

അപ്പോൾ അവരിൽനിന്നൊരു ചോദ്യം വരാം. ''ഈശ്വരൻ ഒരുവനെങ്കിൽ ഈ ദേവന്മാരെല്ലാം എങ്ങനെ ഉണ്ടായി?'' എന്നു്. അതിനുത്തരം ഇവരെല്ലാം ഒരേ ഈശ്വരൻെറ വിഭൂതികളാണെന്നാണ്.

''ശ്രീശേശ—സേശഹരി—ശ്രുംഭജിദാംബികേയ—
വിഘ്നേശ—ഭൂതപതി നാമ വിഭിന്നമൂർത്തേഃ
വക്ഷ്യേ പരസ്യ പുരുഷസ്യ
യഥാവിധാനമർച്ചാവിധിം''

എന്നത്രേ തന്ത്രസമുച്ചയത്തിൽ പറയുന്നതു്. സമുച്ചയമാണ് കേരളത്തിലെ ഏററവും പ്രധാനപ്പെട്ട പൂജാഗ്രന്ഥം. ഇതേപ്പററിപ്പറയാൻ പൂജ കഴിക്കുന്നതിൻെറ നിയമങ്ങളുപദേശിക്കുന്ന ഈ ഗ്രന്ഥത്തേക്കാൾ പ്രാമണ്യം മറെറാന്നിനും ഇല്ല. ആ ഗ്രന്ഥത്തിൽതന്നെ ഇങ്ങനെ ഈശ്വരരഹസ്യം വെളിപ്പെടുത്തിയിട്ടുണ്ടു്. പ്രധാനമായിട്ടു് ഹിന്ദുക്കൾക്കുള്ളതു് ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരാണല്ലൊ. ഇവരെല്ലാം ഒരേ ഈശ്വരൻെറ അവസ്ഥാഭേദങ്ങളാണെന്നു കാളിദാസ കവിപോലും പറയുന്നു.

''തിസൃഭിസ്ത്വമവസ്ഥാഭിർമ്മഹിമാനമുദീരയൻ
പ്രളയസ്ഥിതിസർഗ്ഗാണാമേകഃ കാരണതാം ഗതഃ''

എന്നാണ് അദ്ദേഹം പറയുന്നതു്. മൂന്നവസ്ഥകളെക്കൊണ്ടു് തൻെറ മഹിമയെ പ്രകടമാക്കിക്കൊണ്ടു് ഒരേ ഒരാൾതന്നെ സൃഷ്ടിസ്ഥിതി

സംഹാരങ്ങാംക്കു് കാരണമായിത്തീർന്നിരിക്കുന്നു. ഒരേ ആംതന്നെ മൂന്നു ഭാവങ്ങളെ അവലംബിയ്ക്കുന്നതെങ്ങിനെയെന്നു് പിന്നേയും ചോദ്യം വരാം. ''ഏകോ$f$ഹം ബഹു സ്യാം പ്രജായേയ ഇതി'' എന്നാണു് സൃഷ്ടാവിന്റെ സൃഷ്ടിരഹസ്യമെന്നു് ഉപനിഷത്തുകളിൽ പറയുന്നു. ഈശ്വരൻ അംശംകൊണ്ടു് ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരായിരിയ്ക്കുന്നുവെന്നും ചിലർ പറയുന്നു. 'അംശംകൊണ്ടു്'' എന്നു കേട്ടിട്ടു് പിന്നെയും ചിലർ സംശയിക്കുന്നു. ''ഈശ്വരനു് അംശമുണ്ടോ'' എന്നു്—ഇതിനുത്തരം വേദാന്തികാം പറയുന്നതു്, ഈശ്വരൻ പലതായി തിരിയുകയല്ല; ഒരേ ഐന്ദ്രജാലികൻ തന്റെ ശക്തികൊണ്ടു് കാണികളുടെ കണ്ണിൽ പലതായി നിൽക്കുന്നതുപോലെ എന്നാണു്. ഇന്ദ്രജാലക്കാരൻ സ്വസത്തയ്ക്കു് ഹാനിവരുത്തിയിട്ടല്ല പലതായിത്തീരുന്നതു്. ഐന്ദ്രജാലികൻ വേറെ നിൽക്കുന്നു. അയാളുടെ വിഭൂതികൊണ്ടു് അനവധിയാളുണ്ടാകുന്നു. അവരിൽനിന്നു് ചിലപ്പോാം പുത്രപൗത്രന്മാരും ഉണ്ടാകുന്നു. ഇവരെല്ലാം ഐന്ദ്രജാലികനിൽനിന്നു് അന്യരോ ഐന്ദ്രജാലികനോടൊന്നായവരോ? ഇവരെല്ലാം ഉള്ളവരോ ഇല്ലാത്തവരോ? നാം കാണുന്നു. അതിനാൽ ഉള്ളവർ. പ്രത്യക്ഷമാണല്ലൊ ഏററവും വിശ്വാസ്യം. എന്നാൽ ഉപാദാനകാരണമെന്തു്? ഇല്ല. കാരണമില്ലാതെ കാര്യമുണ്ടോ? അതിനാൽ ഇല്ലാത്തവർ. ഇവർ ഐന്ദ്രജാലികന്റെ ശക്തിയിൽനിന്നു് ഉണ്ടായി. ഈ ഐന്ദ്രജാലികനും ശക്തിയും ഒന്നോ രണ്ടോ? ഇതിനെ പ്രകടമാക്കുന്നതിനുമുൻപ് ശക്തിയെവിടെയിരുന്നു? ഐന്ദ്രജാലികനിൽ. പ്രകടമാക്കിയപ്പോാം തന്നിൽനിന്നു് അന്യമായോ? ഇല്ല. വാസ്തവത്തിൽ ഐന്ദ്രജാലികനിൽ നിന്നന്യമായി എന്തുണ്ടായി? ഒന്നും ഇല്ല. ഇതുതന്നെ ഈശ്വരന്റേയും നില. അതിനാൽ ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരും അവരിൽനിന്നുണ്ടായ ദേവീദേവന്മാരും ഈശ്വരനിൽ നിന്നന്യരല്ല.

ദേവീമാഹാത്മ്യം പത്താമദ്ധ്യായത്തിൽ സുംഭനിസുംഭന്മാരും ദേവിയുമായുള്ള യുദ്ധത്തിൽ നിസുംഭൻ മരിച്ചു് സുംഭൻ തനിച്ചാകുമ്പോാം അയാാം ദേവിയോടു പറയുന്നു,

''ബലാവലേപാത് ദുഷ്ടേ ത്വം മാ ദുർഗ്ഗേ ഗർവമാവഹ
അന്യാസാം ബലമാശ്രിത്യ യുദ്ധ്യസേ ചാതിമാനിനി!''

അതിനു ദേവി പറയുന്നു:—

ഏകൈവാഹം ജഗത്യത്ര ദ്വിതീയാ കാ മമാപരാ
പശ്യൈതാ ദുഷ്ട! മയ്യേവ വിശന്ത്യോ മദ്വിഭൂതയഃ

''ഈ ലോകത്തു് ഞാൻ ഒരുവളേ ഉള്ളു. എന്നിൽനിന്നന്യയാ

യിട്ട് രണ്ടാമതാരുണ്ട്? ദുഷ്ടാ! എന്റെ ഈ വിഭൂതികളെല്ലാം എന്നിൽത്തന്നെ തിരിച്ചുമടങ്ങുന്നതു് നീ കണ്ടുകൊൾക'' എന്നു്.

തതസ്സമസ്താസ്താ ദേവ്യോ ബ്രഹ്മാണീപ്രമുഖാ ലയം
തസ്യാ ദേവ്യാസ്തനൗ ജഗ്മുരേകൈവാസീത്തദാംബികാ.

(അനന്തരം ബ്രഹ്മാണി തുടങ്ങിയ ആ ദേവികൾ ആ ദേവിയുടെ ശരീരത്തിൽ ലയിച്ചു. അപ്പോൾ അംബിക ഏകയായിത്തന്നെ ഭവിച്ചു.) ദേവി പറയുന്നു:

അഹം വിഭൂത്യാ ബഹുഭീരിഹ രൂപൈര്യദാ സ്ഥിതാ
തത്സംഹൃതം മയൈകൈവ തിഷ്ഠാമ്യാജൗ സ്ഥിരോ ഭവ!

''ഞാൻ വിഭൂതികൊണ്ടു് പല രൂപങ്ങളോടുകൂടി സ്ഥിതിചെയ്തിരുന്നു. അതു ഞാൻ ഇതാ സംഹരിച്ചു. ഇപ്പോൾ ഞാൻ ഏകയായിത്തന്നെ യുദ്ധക്കളത്തിൽ നിൽക്കുന്നു. നീ യുദ്ധത്തിൽ സ്ഥിരനായി നിൽക്കു''.

ഈ ഭാഗം വളരെ അർത്ഥവത്താണ്. ബ്രഹ്മാവിൽനിന്നും വിഷ്ണുവിൽനിന്നും മററുമുണ്ടായ ബ്രഹ്മാണ്യാദിദേവികൾ മഹാദേവിയിൽ ലയിക്കുന്നു. ഇതാണ് സത്യം. എല്ലാം ശക്തിയിൽ ലയിക്കുന്നു. ശക്തിയിൽനിന്നുണ്ടാകുന്നു. ശക്തി ഈശ്വരങ്കൽ ഇരിക്കുന്നു. മററുള്ളവരുടെ ശക്തിയും ഈശ്വരശക്തിതന്നെ. യാതൊരു ഈശ്വരൻ ജീവജഗത്തുക്കളായി സ്ഥിതി ചെയ്യുന്നുവോ അദ്ദേഹംതന്നെ നാനാ ദേവീദേവന്മാർ. അദ്ദേഹം ഏകൻ; അദ്വിതീയൻ.

അദ്ദേഹത്തോടുള്ള ഭക്തിയാണ് ഈശ്വരഭക്തി. ഭക്തി എന്നാൽ എന്തു്? സ്നേഹം. വെറും സ്നേഹം. നമ്മിൽ വളരെ ആളുകൾ കുറച്ചു സമയം നാമം ജപിയ്ക്കുയോ ക്ഷേത്രത്തിൽചെന്നു തൊഴുകയോ ചെയ്യുന്നതുകൊണ്ടു് ഭക്തന്മാരാണെന്നഭിമാനിക്കുന്നു. ഭക്തിയെന്നതു് സ്നേഹമാണ്. സ്നേഹത്തിന്റെ ലക്ഷണമെന്തു്?

''ദർശനേ സ്പർശനേ വാപി ശ്രവണേ ഭാഷണേ ƒപി വാ
യത്ര ദ്രവത്യന്തരംഗം സ സ്നേഹ ഇതി കഥ്യതേ''

ആരെ കാണുകയോ തൊടുകയോ ആരു സംസാരിക്കുന്നതു കേൾക്കുകയോ ആരോടു സംസാരിക്കുകയോ ചെയ്യുമ്പോൾ മനസ്സു അലിയുന്നുവോ ആ ആളിൽ നമുക്കു് സ്നേഹമുണ്ടെന്നു പറയാം. കാണാത്തപ്പോൾ കാണാൻ തീവ്രമായ അഭിലാഷമുണ്ടായിരിക്കയും ചെയ്യും. ഈശ്വരനെ കാണാൻ നമ്മിൽ എത്രപേർ ആഗ്രഹിക്കുന്നു? പ്രായേണ ലക്ഷത്തിലൊരുവനുണ്ടോ, എന്നു സംശയം. ഈശ്വരാരാധനയ്ക്കുള്ള ക്ഷേത്രത്തിൽ വരുമ്പോഴും നാം വിചാരിക്കുന്നതെന്തിനെക്കുറിച്ചാണ്? ഭാര്യയേയോ, കുട്ടികളേയോ, വസ്തുക്കളേയോ, കേസിനേയോ

മറേറാ ആണ്. നാം പ്രാൎത്ഥിക്കുന്നതെന്തിനുവേണ്ടിയാണ്? പണവും, കീൎത്തിയും, കേസുവിജയവും, പുത്രലാഭവും ഉണ്ടാകാൻ. അപ്പോഠം നമ്മുടെ സ്നേഹം എവിടെയിരിക്കുന്നു? ഇതിലെല്ലാം. ഈശ്വരങ്കലല്ല; പരമപ്രേമരൂപനായി പരമകാരുണികനായി ചിദ്ഘനനായ ഭഗവാനെ സ്നേഹിക്കാത്ത നാം ഭക്തന്മാരാണോ? ഒരിക്കലുമല്ല.

പുരാണങ്ങളിൽ, ഭക്തിയുണ്ടായാൽ മുക്തി കൈവരുമെന്നുകേട്ട് നാം യമനിയമങ്ങളെ പരിപാലിക്കാൻ ശ്രദ്ധിക്കാറില്ല. ''ഈശ്വരൻ സൎവ്വവ്യാപിയാണ്. ഭക്തിയുണ്ടായാൽ മുക്തിയും ഉണ്ട്. പിന്നെ നിയമങ്ങളെല്ലാം എന്തിന്?'' എന്നാണ് പലരുടേയും ചോദ്യം. ഭക്തിയുണ്ടായാൽ പിന്നെ നിയമങ്ങളാവശ്യമില്ല. ശരിതന്നെ. വീട്ടിൽപോലും ഈശ്വരചിന്തയല്ലാതെ മററു ചിന്തയില്ലാത്തവനാണ് ഭക്തൻ. എന്നാൽ ഭക്തിയാക്കുണ്ട്? അതിനാൽ നമുക്കില്ലെന്നു് ഞാൻ തെളിയിച്ചുകഴിഞ്ഞു. നമുക്കു് ക്ഷേത്രത്തിലും ലോകചിന്തയും ഗൃഹചിന്തയുമാണ്. എല്ലാ സമയവും ഈശ്വരചിന്ത ചെയ്യുന്നവനാണ് ഭക്തൻ. ഈശ്വരചിന്തയ്ക്കായി നീക്കിവെയ്ക്കുന്ന വ്രതദിവസങ്ങളിലുംകൂടി ലോകകാര്യങ്ങളാലോചിക്കുന്നവരാണ് നാം. അതുകൊണ്ടു് നാം നിയമപരിപാലനത്തിന്നതീതരാണെന്നു പറയുന്നതു് തെററാണ്.

ഭക്തിയുണ്ടാകുന്നതുവരെ നാം എന്തുചെയ്യണം? അഹിംസ, സത്യം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നിവയെ ശീലിക്കണം. വാക്കു്, മനസ്സു്, ശരീരം എന്നിവയെക്കൊണ്ടു് സകല ജീവിയ്ക്കും സദാകാലവും നന്മയെ ആഗ്രഹിക്കുന്നതു് അഹിംസ. ഒന്നിനെയും കൊല്ലാതിരിക്കുന്നതു് അഹിംസയെന്നു് ചിലർ പറയുന്നു. ഇതു് ആൎക്കും സാദ്ധ്യമല്ല. ഇതനുസരിച്ചു് വയറിളക്കാൻ മരുന്നുകുടിച്ചാൽ അതു് ഹിംസയാകും. ടൈഫോയിഡ്, കാളറാ മുതലായ സാംക്രമികരോഗങ്ങഠംക്കു കാരണമായ അണുക്കളെ നശിപ്പിക്കാൻ മരുന്നുകുടിച്ചാൽ അതും ഹിംസയാകും. ആ തരം അഹിംസ ആൎക്കും സാദ്ധ്യമല്ല. മതമെന്നതു് സ്വപ്നത്തിൽ ഇരിക്കാനുള്ളതല്ല. അതു് പ്രായോഗികമായിരിക്കണം. സത്യമില്ലാത്തവനു് സത്യസ്വരൂപനെ സമീപിക്കാൻ സാധിക്കുകയില്ല. ബ്രഹ്മചര്യം വളരെ പ്രധാനമാണ്. ഉപസ്ഥേന്ദ്രിയത്തിൽക്കൂടി പ്രവഹിക്കുന്ന മനസ്സിനു് ഭഗവാനിലേയ്ക്കു പ്രവഹിക്കാൻ സാദ്ധ്യമല്ല. ഒരിക്കലും മടിയനാകാതിരിക്കുക എന്നതാണ് അപരിഗ്രഹം. എപ്പോഴും വേല ചെയ്യണം.

''കുരു കൎമ്മൈവ തസ്മാത്ത്വം'' ''കൎമ്മ ജ്യായോ ഹ്യകൎമ്മണഃ''
(അതുകൊണ്ടു് നീ കൎമ്മംതന്നെ ചെയ്യണം. കൎമ്മം ചെയ്യാതെ മടി

യനായിരിക്കുന്നതിനേക്കാൾ വളരെ ഉൽകൃഷ്ടമാണ് കർമ്മം) എന്നു ഭഗവാൻ ഗീതയിൽ പറയുന്നു. ഹിന്ദുക്കൾ എന്തുചെയ്യുന്നു? തൊഴിലെടുക്കാതെ വല്ലവരും തരുന്ന ചോറുണ്ടുകൊണ്ട് കുറെ ശബ്ദങ്ങൾ ഉണ്ടാക്കി നടന്നാൽ ഭക്തന്മാരായെന്നു വിചാരിക്കുന്നു! ഗൃഹസ്ഥനു് അന്യന്റെ ചോറ് വേലയെടുക്കാതുണ്ണാൻ ശാസ്ത്രവിധിയില്ല. സന്യാസിക്കും ബ്രഹ്മചാരിക്കും മാത്രമാണ് ഭിക്ഷയ്ക്കധികാരം. സന്യാസിയെന്നാൽ ചുവന്ന മുണ്ടുടുത്തവനെന്നർത്ഥമില്ല. അനേകായിരം ചെറുപ്പക്കാർ വിഭവസമൃദ്ധമായ പ്രകൃതിദേവിയനുഗ്രഹിച്ച ഈ രാജ്യത്തു് ഭക്തന്മാരാണെന്നു പറഞ്ഞ് വേലയെടുക്കാതെ പരാന്നം ഭക്ഷിച്ച് ജീവിക്കുന്നതു കാണുമ്പോൾ ഇവിടുത്തെ ധർമ്മക്ഷയം എന്നെ വല്ലാതെ വ്യാകുലനാക്കുന്നു.

നമ്മുടെ രാജ്യത്തു് ഭൂസ്വത്തുക്കളിൽ അധികഭാഗം ഇന്നാരു കൃഷി ചെയ്യുന്നു? ഇവിടുത്തെ കച്ചവടം പ്രധാനമായി ആരുടെ കയ്യിൽ? വ്യവസായങ്ങൾ ആരുടെ കയ്യിൽ? ധർമ്മസ്ഥാപനങ്ങൾ നടത്തുന്നതാര്? അവയ്ക്ക് പണം കൊടുക്കുന്നതാര്? ഹിന്ദുക്കളാണോ? അഹോ! ധർമ്മക്ഷയം ഹിന്ദുമതം ഇതല്ല പഠിപ്പിയ്ക്കുന്നതു്. ഇതല്ല ഈശ്വരഭക്തി. ഈശ്വരഭക്തൻ നിവൃത്തിയുണ്ടെങ്കിൽ മറ്റുള്ളവന്റെ ചോറുണ്ടു ജീവിയ്ക്കാൻ ആഗ്രഹിക്കയില്ല. മുക്തിയുണ്ടാകണമെങ്കിൽ നല്ലവണ്ണം വേലചെയ്യണം.

നിയമങ്ങളും പരിപാലിക്കണം. ശുചിത്വം വളരെ ആവശ്യമാണ്. ശൗചം അഥവാ ശുദ്ധി അഞ്ചു വിധമുണ്ട്.

''മനഃശൗചം കർമ്മശൗചം കുലശൗചം ച ഭാരത!
ശരീരശൗചം വാക്ശൗചം ശൗചം പഞ്ചവിധം സ്മൃതം''

എന്നു ഭാരതത്തിൽ പറയുന്നു. ശരീരശുദ്ധി, വാക്ശുദ്ധി, മനഃശുദ്ധി, കർമ്മശുദ്ധി, കുലശുദ്ധി എന്നിവയാണവ. എന്നാൽ ഇന്നു് ഹിന്ദുക്കൾ ക്ഷേത്രപരിസരങ്ങളിൽപോലും ആഭാസവാക്കുകളുപയോഗിക്കാൻ മടിയ്ക്കുന്നില്ലെന്നുള്ളതു് എത്ര കഷ്ടമാണ്. വാക്കു് ശുദ്ധമായിരിക്കണം. ശരീരം വൃത്തിയാക്കിവെയ്ക്കണം. മനസ്സിൽ ചീത്ത വിചാരങ്ങൾ വരാതിരിക്കണം. വന്നാൽ അവയെ അടിച്ചു പുറത്താക്കണം. ഏതു പ്രവൃത്തി ചെയ്താലും വൃത്തിയായി ചെയ്യണം. തന്റെ കുടുംബം മുഴുവൻ ശുദ്ധിയോടുകൂടി ജീവിക്കുന്നതിൽ നിഷ്കർഷിക്കണം. തപസ്സാണ് അടുത്തതു്. എന്തും തിന്നും, എന്തും കുടിച്ചും നടക്കുന്നവൻ ഭക്തനല്ല; *ഭക്തപ്രിയനാണ്. ശാപ്പാട്ടുരാമൻ. നാക്കിനെ അടക്കണം. ഭക്തിപരങ്ങളായ ഗ്രന്ഥങ്ങൾ പരാ

* ഭക്തമെന്ന പദത്തിന് ചോറെന്നുമർത്ഥമുണ്ട്.

യണം ചെയ്യുകയും ഈ ലോകം മുഴുവൻ ഈശ്വരൻേറതാണെന്നുറപ്പിച്ച് ആത്മസമപ്പ്ണം ചെയ്യുകയും മനസ്സിനെ ഏതു പരിതഃസ്ഥിതിയിലും സാമ്യാവസ്ഥയിൽ വച്ചുകൊണ്ടിരിക്കാൻ ശ്രമിക്കയും വേണം. ഇതെല്ലാം വളരെ കാലം ചെയ്യാതെ, നിഷ്കഷ്യോടുകൂടി ചെയ്യാതെ, ഭക്തിയുണ്ടാകയില്ല. യഥാത്ഥഭക്തി നിങ്ങറംക്കുണ്ടാകട്ടെ!



(1944 ഡിസംബർ 18—ാംനു — 1120 ധനു 4—ാംനു — യിലെ മലയാളരാജ്യം ആഴ്ചപ്പതിപ്പിൽ പ്രസിദ്ധം ചെയ്തത്.

# 3. വേദാന്തം *

## ഇന്നത്തെ വിഷമപ്രശ്നത്തിനു പരിഹാരം

വേദാന്തമെന്നാൽ ആക്കും മനസ്സിലാകാത്തതു് എന്നു ചിലർ ധരിച്ചുവച്ചിട്ടുണ്ടു്. ഇതു ശരിയല്ല. വേദങ്ങളാണു് ഹിന്ദുക്കളുടെ മുഖ്യപ്രമാണഗ്രന്ഥങ്ങൾ. വേദങ്ങളുടെ സാരമായി സാധാരണ വേദങ്ങളുടെ ഒടുവിൽ കാണുന്ന ഉപനിഷത്തുക്കളെയാണു് വേദാന്തമെന്നു പറയുന്നതു്. ''വേദാന്തോ നാമ ഉപനിഷത് പ്രമാണം തദുപകാരീണി ശാരീരികസൂത്രാദീനി ച'' എന്നു് ആചാര്യന്മാർ നിവ്വചനം ചെയ്യുന്നു. അതായതു് വേദാന്തമെന്നാൽ മുഖ്യമായി ഉപനിഷത്തുകൾ പഠിപ്പിക്കുന്ന തത്ത്വം. അതിനനുകൂലമായി നിൽക്കുന്ന ബ്രഹ്മസൂത്രം മുതലായവയുടെ ഉപദേശവും വേദാന്തത്തിൽ ഉൾപ്പെടും. അക്കൂട്ടത്തിൽ ഗീതയും പെടുന്നു. വേദാന്തപദത്തിനു് മറെറാരത്ഥമുണ്ടു്. വേദമെന്നാൽ ജ്ഞാനം. വേദാന്തമെന്നാൽ ജ്ഞാനത്തിന്റെ അവസാനം. സവ്വവിധ ജ്ഞാനങ്ങളും എവിടെ ചെന്നു് അവസാനിക്കുന്നുവോ, ഏതു ജ്ഞാനം ലഭിച്ചാൽ പിന്നൊന്നും അറിയേണ്ടതായിട്ടില്ലയോ അതാണു് വേദാന്തം. ഈ നില എത്തുന്നതിനുള്ള വഴിയും ഈ നിലയുടെ സ്വഭാവവും പ്രതിപാദിക്കുന്ന ഗ്രന്ഥത്തിനും ലക്ഷണയാ വേദാന്തമെന്നു പേരുണ്ടു്. വേദാന്തിയുടെ ദൃഷ്ടിയിൽ ബൈബിളും ഖുറാനും പിടകങ്ങളും ഈ അത്ഥത്തിൽ വേദാന്തത്തിലുൾപ്പെടും. എന്നാൽ ഇവിടെയും, ഉപനിഷത്തുക്കളാണു് ഈ നിലയെ സ്പഷ്ടമായി പ്രതിപാദിക്കുന്നതെന്നുള്ളതുകൊണ്ടു് വേദാന്തശബ്ദം മുഖ്യമായി ഉപനിഷദ്വാചിയാണെന്നു് പറയാം.

വേദാന്തം ഇന്നത്തെ പ്രശ്നങ്ങൾക്കു് പരിഹാരമുണ്ടാക്കുമെന്നു പറഞ്ഞാൽ ചിരിക്കുന്നവരാണു് ഇന്നത്തെ ചെറുപ്പക്കാരിൽ വളരെ പേരെന്നെനിക്കറിയാം. ഇവരുടെ ദൃഷ്ടിയിൽ മതം അലൗകികമായ പരലോക സാധന മാത്രം പഠിപ്പിക്കുന്നതിനുള്ളതാണു്. എന്നാൽ മതപരമായി ഗവേഷണം ചെയ്തിട്ടുള്ള ഞങ്ങളുടെ അഭിപ്രായത്തിൽ മതം ഇഹപരലോകങ്ങൾക്കു രണ്ടിനും സാധനമാകുന്നു. വേദാന്തം ഐ

---

* (28 കുംഭം 1120—ൽ മണ്ടയ്ക്കാട്ടു് ചെയ്ത പ്രസംഗത്തിന്റെ സാരം)

ഹികപ്രശ്നങ്ങൾക്ക് എങ്ങനെ പരിഹാരമുണ്ടാക്കുമെന്ന് ചിന്തിക്കുന്നതിനാണ് എൻെറ ശ്രമം.

ഐഹികപ്രശ്നങ്ങൾ ഓരോരുവൻെറ ദൃഷ്ട്യാ ഓരോന്നാണ്. എൻെറ ദൃഷ്ട്യാ കാണുന്ന പ്രധാന ഐഹികപ്രശ്നങ്ങൾക്ക് വേദാന്തം പരിഹാരം തരുമെന്ന് ഞാൻ കാണുന്നു. ആ പ്രശ്നങ്ങളിൽ ചിലതിനെ ഇവിടെ ഉന്നയിക്കുന്നു. ലോകമൊട്ടാകെ എടുക്കുമ്പോൾ ഇന്ത്യയുടെ നില ഇന്ന് ഒന്നു പ്രത്യേകമാണ്. അതുകൊണ്ട് പ്രശ്നങ്ങളെ രണ്ടായി തരംതിരിക്കുന്നു. ഒന്ന് ഭാരതീയപ്രശ്നം; മറ്റൊന്ന് സാർവ്വലൗകികപ്രശ്നം. ഭാരതത്തെ സംബന്ധിച്ച പ്രശ്നങ്ങൾ പ്രധാനമായി നാലാണ്. ഒന്നാമത്ത് ഇന്ത്യ നാൾക്കുനാൾ സാമ്പത്തികമായി അധഃപതിച്ചുവരുന്നു എന്നുള്ളത്. രണ്ടാമത്ത് ഇന്ത്യാക്കാർ തമ്മിൽ യോജിക്കുന്നതിന് തടസ്സമായി നില്ക്കുന്ന മതവഴക്ക്, മൂന്നാമത്ത് ഹിന്ദുക്കൾ തമ്മിൽ യോജിക്കുന്നതിന് തടസ്സമായി നില്ക്കുന്ന ജാതിവഴക്ക്. ഹിന്ദുവും ക്രിസ്ത്യനും തമ്മിൽ യോജിച്ചാലും, ഹിന്ദുവും മുസൽമാനും തമ്മിൽ യോജിച്ചാലും ഉയൎന്ന ഹിന്ദുവും താഴ്ന്ന ഹിന്ദുവും (ജനകീയഭാഷ ഞാൻ ഉപയോഗിക്കുകയാണ്, ക്ഷമിക്കണം) തമ്മിൽ ചില ദിക്കുകളിൽ യോജിക്കുകയില്ല. നാലാമത്ത് ഭാരതീയ സംസ്കാരത്തെ വിദേശീയ സംസ്കാരം അടിമപ്പെടുത്തുന്നത്.

സാർവ്വലൗകികപ്രശ്നത്തിൽ ഏററവും മുന്നിട്ടുനില്ക്കുന്ന ഒന്ന് വർണ്ണസ്പർദ്ധ അഥവാ വർഗ്ഗസ്പർദ്ധ, (race prejudice or colour prejudice). മറെറാന്ന നേഷനും നേഷനും തമ്മിലുള്ള സ്പർദ്ധ; ചില നേഷനുകൾക്ക് മററു ചില നേഷനെ അടിമയാക്കിവച്ചുകൊണ്ടിരിക്കണമെന്നുള്ള വിചാരം. ഇനിയൊന്നു ധനവാനും ദരിദ്രനും തമ്മിലുള്ള മത്സരം, ഇവയ്ക്കെല്ലാം വേദാന്തം എങ്ങനെ പരിഹാരമുണ്ടാക്കുന്നുവെന്നാണ് ഞാൻ ഇന്നു പറയാൻ പോകുന്നത്.

വേദാന്തത്തിന് പ്രധാനമായി ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്ന് മൂന്നു ശാഖകളുണ്ട്. ദ്വൈതം പറയുന്നത് നിത്യന്മാരായ ജീവന്മാർ സ്വകർമ്മാനുസരണം നാനാവിധ ശരീരം ഗ്രഹിച്ച് ഭഗവൽപ്രാപ്തിപര്യന്തം ഈ ലോകത്ത് വിഹരിക്കുന്നുവെന്നും ജീവൻെറ മുഖ്യധർമ്മം ഈശ്വരങ്കൽ പ്രേമവും ഇതരജീവന്മാരിൽ ദയയും വച്ചുപുലർത്തേണ്ടതാണെന്നും ഭഗവദനുഗ്രഹലാഭത്തിനുവേണ്ടി ശരീരാഹന്ത വയ്ക്കരുതെന്നുമാണ്. വിശിഷ്ടാദ്വൈതമതം പറയുന്നത് ഈശ്വരൻതന്നെ ജഗത്തും ജീവനുമായി വിഹരിക്കുന്നുവെന്നും ഓരോ ജീവനും ഈശ്വരനാകുന്ന മഹാഗ്നിയുടെ സ്ഫുലിംഗമാണെന്നും ശരീരം ധാർമ്മികകർമ്മമാകുന്ന ലീലകൊണ്ട് ഭഗവാനെ പ്രാപിക്കുവാനുള്ള ഉപകരണമാണെന്നുമാണ്. അദ്വൈതി പറയുന്നത് ബ്രഹ്മം

തന്നെ മായകൊണ്ടു് ജീവനായും ജഗത്തായും പ്രതിഭാസിയ്ക്കുയാ ണെന്നും പരമാർത്ഥത്തിൽ എല്ലാം ഈശ്വരമയമാണെന്നും ഈശ്വരൻ തന്നെയായ ജീവൻ സ്വസ്വരൂപം മറന്നതുകൊണ്ടു് ദുഃഖം അനുഭവി ക്കുന്നുവെന്നും താനുംപ്പെടെയുള്ള സകലവും ഈശ്വരാത്മകമായി കാ ണുന്നതാണു് ലക്ഷ്യമെന്നുമാണു്. അദ്വൈതി പാരമാർത്ഥികം, വ്യാ വഹാരികം എന്ന രണ്ടവസ്ഥകളേയും അംഗീകരിക്കുന്നു. ഇതിൽ ഏതുപക്ഷം അംഗീകരിച്ചാലും വേദാന്തം പഠിപ്പിക്കുന്നതു് മനുഷ്യൻ പരമാർത്ഥത്തിൽ ദേഹമല്ലെന്നും ആത്മാവാണെന്നും ആത്മാക്കൾ വർണ്ണവർഗ്ഗപരിമിതികൾക്കതീതന്മാരാണെന്നും എല്ലാം ഒന്നുതന്നെ യോ, ഒന്നിന്റെ അംശമോ, ഒന്നിനോടു ബന്ധപ്പെട്ടതോ ആണെന്നു മാകുന്നു. ആത്മാക്കളുടെ താൽക്കാലിക വാസഗൃഹങ്ങൾ മാത്രമാണു് ശരീരങ്ങൾ. ശരീരങ്ങൾ ഓരോ ദേശത്തു് ഓരോ കാലത്തു് ഓരോ കർമ്മത്തിന്റെ ഫലം അനുഭവിക്കാൻ ഉൽപന്നങ്ങളാകുന്നവയാണു്. ഈ സിദ്ധാന്തമനുസരിച്ചു് ഒരാത്മാവു് വാസ്തവത്തിൽ ഇംഗ്ലീഷുകാ രനുമല്ല, അമേരിയ്ക്കാക്കാരനുമല്ല, ജപ്പാൻകാരനുമല്ല, ജർമ്മൻകാരനു മല്ല, ഇൻഡ്യാക്കാരനുമല്ല, ആത്മാവു് വെള്ളക്കാരനുമല്ല, മഞ്ഞനിറ ക്കാരനുമല്ല, കറുപ്പനുമല്ല. ഈ ലോകത്തു് ജീവാത്മാക്കൾ കുറച്ചു കാലം വിഹരിക്കമാത്രമാണു് ചെയ്യുന്നതു്.

ഈ ലോകം നമ്മുടെ സ്ഥിരവാസസ്ഥാനമല്ല. നാമെല്ലാം ഇവി ടുന്നു് പോകേണ്ടവരാണു്. ഇന്നത്തെ ഇംഗ്ലീഷുകാരൻ നാളെ റഷ്യാ ക്കാരനാകാം. ഇന്നത്തെ റഷ്യാക്കാരൻ നാളെ ജപ്പാൻകാരൻ ആകാം. ഇന്നത്തെ ജർമ്മൻകാരൻ നാളെ ഇംഗ്ലീഷുകാരനാകാം. ഇന്നു പാവ ങ്ങളെ മർദ്ദിക്കുന്ന മുതലാളി നാളത്തെ ഭിക്ഷക്കാരനാകാം. ഇന്നത്തെ ചക്രവർത്തി നാളത്തെ കൂലിക്കാരനാകാം. ഇന്നത്തെ ബ്രാഹ്മണൻ നാളത്തെ പറയനാകാം. ഇങ്ങിനെയിരിക്കെ വർഗ്ഗീയസ്പർദ്ധയ്ക്കു് സ്ഥാനമെവിടെ? ദേശീയസ്പർദ്ധയ്ക്കു് സ്ഥാനമെവിടെ? ജാതി സ്പർദ്ധയ്ക്കു് സ്ഥാനമെവിടെ? 'ഈ സ്പർദ്ധകളുടേയും ദ്വേഷങ്ങളുടേയും അർത്ഥമെന്തു്?' എന്നാണു് വേദാന്തം ചോദിക്കുന്നതു്.

'യസ്തു സർവ്വാണി ഭൂതാനി ആത്മന്യേവാനുപശ്യതി
സർവ്വഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ'

(എല്ലാ ജീവികളേയും ആത്മാവിലും ആത്മാവിനെ എല്ലാ ജീവികളിലും കാണുന്നവൻ ഒന്നിനെയും നിന്ദിക്കുന്നില്ല, വെറുക്കു ന്നില്ല) എന്നു് വേദാന്തം പറയുന്നു. എല്ലാം ഈശ്വരമയമായി കാണാനാണു് വേദാന്തം പഠിപ്പിക്കുന്നതു്. ആരെങ്കിലും അന്യനെ വെറുക്കുന്നെങ്കിൽ ആ അന്യൻ താൻതന്നെയാകയാൽ അയാൾ തന്നെ ത്തന്നെ വെറുക്കുകയാണെന്നു വേദാന്തം പഠിപ്പിക്കുന്നു. എല്ലാം

ഈശ്വരമയമാണെന്നും, ജാതിവർണ്ണവർഗ്ഗഭേദാതീതമായ ആത്മാവാണ് താനെന്നും ഉള്ള ചിന്ത എല്ലാവർഗ്ഗീയസ്പർദ്ധകളെയും നശിപ്പിക്കും. അടുത്ത യുദ്ധം അത്യാസന്നമെന്ന ചിലർ ഇപ്പോഠംതന്നെ പ്രവചിച്ചു തുടങ്ങിയിരിക്കുന്നു. ഇനിയൊരു യുദ്ധമുണ്ടാകാതിരിക്കാൻ വേദാന്തത്തിൻെറ മഹത്തായ ഈ സന്ദേശം ലോകത്തിനത്യാവശ്യമായിരിക്കുന്നു.

ഈ മഹാസന്ദേശം ലോകത്തിന് വിതരണം ചെയ്യേണ്ട ഇൻഡ്യയുടെ സ്ഥിതിയെന്ത്? ജാതികലഹം, മതകലഹം, ദാരിദ്ര്യം, അടിമത്വം എന്നു ഞാൻ പറഞ്ഞുകഴിഞ്ഞു. ഇതിൽനിന്നുള്ള രക്ഷോപായമെന്ത്? അതും വേദാന്തസന്ദേശപ്രചരണംതന്നെ. വേദാന്തം ഇന്നു കാണുന്ന ജാതിയെ ആദരിക്കുന്നില്ല.

''ചാതുർവർണ്യം മയാ സൃഷ്ടം ഗുണകർമ്മവിഭാഗശഃ''

എന്നാണ് ഗീത. വർണ്ണവിഭാഗം ഗുണത്തെ അനുസരിച്ചാണ്; ജന്മത്തെ അനുസരിച്ചല്ല; അച്ഛനമ്മമാരുടെ പേരു് ചോദിച്ചല്ല. ''സാത്വികൻ ബ്രാഹ്മണൻ; സത്വവും രജസ്സും കലർന്നവൻ ക്ഷത്രിയൻ; അധികമായ രജസ്സും സ്വല്പം തമസ്സും കലന്നവൻ വൈശ്യൻ; അധികം തമസ്സും സ്വല്പം രജസ്സും ചേന്നവൻ ശൂദ്രൻ'' എന്നാണ് ഭാഷ്യകാരൻ പറയുന്നതു്. ഇപ്രകാരമുള്ള വർണ്ണവിഭാഗം ദോഷത്തെ ചെയ്യുന്നില്ല. ജീവദയാപരന്മാരും, ജന്തുഹിംസാരതന്മാരും തുല്യന്മാരാകയില്ല. മദ്യപ്രിയനും മധുമാംസനിവൃത്തനും തുല്യനില കല്പിക്കുന്ന സമുദായം സദാചാരത്തിൽ വളരെ ഉയരുകയില്ല. ഇതറിഞ്ഞിട്ടാണ് ഋഷിമാർ എല്ലാവരും ബ്രാഹ്മണരാകാൻവേണ്ടി വർണ്ണവ്യവസ്ഥ ചെയ്തതു്. അതിൽ തെററില്ല, ഇന്നത്തെ ജാതിയതല്ല. വർണ്ണവ്യവസ്ഥയിൽപോലും ഉയന്നവൻ താഴ്ന്നവനെ വെറുക്കാൻ പറയുന്നില്ല. താഴ്ന്നവനെ ഉയത്താൻ ഉപദേശിക്കുന്നു; സ്നേഹിക്കാൻ പഠിപ്പിക്കുന്നു. താഴ്ന്നവൻ ഉയന്നവനെ കണ്ടുപഠിച്ച് ഉയന്ന് തുല്യനിലയിലെത്തി സമനാകാൻ ആജ്ഞാപിക്കുന്നു. ഏതായാലും സർവ്വ ജീവികളോടും സ്നേഹം ഉപദേശിക്കുന്ന വേദാന്തം ജാതിവഴക്കിന്നിടം കൊടുക്കുന്നില്ല; ഹിന്ദുക്കഠംതമ്മിൽ യോജിക്കുന്നതിന്നു തടസ്സമായി നിൽക്കുന്നില്ല. ഇന്നത്തെ ബ്രാഹ്മണൻ താഴ്ന്നവനെ സ്നേഹിച്ചില്ലെങ്കിൽ—അയാളുടെ അഭ്യുന്നതിക്കുവേണ്ടി പ്രയത്നിച്ചില്ലെങ്കിൽ—അവനിലിരിക്കുന്ന ഈശ്വരചൈതന്യത്തെ ഉദ്ദീപിപ്പിക്കുന്നതിന്നു ശ്രമിച്ചില്ലെങ്കിൽ—സ്വധർമ്മം നിർവ്വഹിയ്ക്കായ്കകൊണ്ടു് നാളെ പറയനായി പോകുമെന്ന് വേദാന്തം പഠിപ്പിക്കുന്നു. അത്രമാത്രമല്ല, പറയനെ ഈശ്വരനായി ഭാവനചെയ്തു് അവനിലിരിക്കുന്ന ആത്മചൈതന്യത്തെ സേവാബുദ്ധിയോടുകൂടി ഉയത്തണമെന്നും വേദാന്തം

പഠിപ്പിക്കുന്നു. ഇങ്ങനെ വേദാന്തം ജാതിവഴക്കിനു പരിഹാരം നൽകുന്നു.

മതവഴക്കിനുള്ള പരിഹാരവും വേദാന്തം നൽകുന്നു. ഇന്നു് ലോകത്തുള്ള എല്ലാ മതങ്ങളുടേയും മുഖ്യതത്ത്വങ്ങൾ വേദാന്തത്തിലുണ്ടു്. അവ പരസ്പര വൈരുദ്ധ്യം കൂടാതെ വേദാന്തമതത്തിൽ കൂട്ടിയിണക്കപ്പെട്ടിരിക്കുന്നു. മതവഴക്കിനു് കാരണക്കാർ ഹിന്ദുക്കളാണെന്നാണു് എന്റെ അഭിപ്രായം. ഹിന്ദുക്കൾ യഥാർത്ഥ ഹിന്ദുമതം—വേദാന്തമതം—മനസ്സിലാക്കുന്ന ദിവസം മതവഴക്കവസാനിക്കും. ഹിന്ദുമത തത്വങ്ങൾ ഇതര മതതത്ത്വങ്ങൾക്കു് വിരുദ്ധങ്ങളല്ലെന്നു കാണിച്ചുകൊടുക്കേണ്ട ചുമതല ഹിന്ദുക്കൾക്കുള്ളതാണു്. അന്യമതക്കാർ അവരുടെ മതം പഠിക്കുന്നു. ഹിന്ദുക്കൾ പഠിക്കുന്നില്ല. ഹിന്ദുക്കൾ അവരുടെ മതത്തിന്റെ തത്ത്വങ്ങൾ മനസ്സിലാക്കി, അവരുടെ മതത്തിന്റെ തത്ത്വങ്ങൾ ഇതരമതത്തിന്റെ തത്ത്വങ്ങളോടു് എങ്ങനെ യോജിപ്പായിരിക്കുന്നു എന്നു കാണിക്കുന്ന ദിവസം — വേദാന്തതത്ത്വങ്ങൾതന്നെ എങ്ങനെ ഖുറാനിലും ബൈബിളിലും കാണുന്നു എന്നു ഹിന്ദുക്കൾ ചൂണ്ടിക്കാണിക്കുന്ന ദിവസം—ഇന്ത്യയിലെ മതകലഹം തീരും. വേദാന്തം എല്ലാ മതാചാര്യന്മാരേയും ബഹുമാനിക്കാൻ പഠിപ്പിക്കുന്നു എന്നും ഓർമ്മിക്കണം.

ഇനി ഇവിടത്തെ ദാരിദ്ര്യമാണു്. ദാരിദ്ര്യത്തിന്റെ ഒരു കാരണം ധനവാന്മാർ വേദാന്തതത്ത്വമറിഞ്ഞു് ജീവിക്കാത്തതാണു്. ധനവാന്മാർ വിചാരിക്കുന്നതു് ഭൂലോകത്തിലെ സുഖമെല്ലാം അനുഭവിച്ചുകൊള്ളാൻ ഈശ്വരൻ അവർക്കു് ധനം കൊടുത്തിരിക്കുന്നുവെന്നാണു്. ''ത്യാഗായ സംഭൃതാർത്ഥാനാം'' എന്നു കാളിദാസനും. ''ദേയം ദീനജനായ ച വിത്തം'' എന്നു് വേദാന്തഗുരു ശ്രീശങ്കരനും പറയുന്നു. പണത്തിന്റെ ട്രസ്റ്റികൾ മാത്രമാണവർ. പണം പാവങ്ങൾക്കു കൊടുക്കാനുള്ളതാണു്. അനവധിയാളുകൾ പാവങ്ങൾ പട്ടിണി കിടക്കുമ്പോൾ ഭോഗൈശ്വര്യപ്രസക്തന്മാരായി കഴിയുന്നു. അത്രയുമല്ല; സ്വർണ്ണം കെട്ടി വയ്ക്കുകയും ചെയ്യുന്നു. ഇതു ധർമ്മമല്ല. വേദാന്തം പഠിപ്പിക്കുന്നതു് ഇവരുടെ അടുത്ത ജന്മം ഭയങ്കരമാണെന്നാണു്. മരണകാലത്തു് ഇതെല്ലാം വിട്ടുപോകുമ്പോഴുള്ള ദുഃഖവും ഇവർ ഓർക്കുന്നില്ല. മരിക്കുമ്പോൾ ഇതൊന്നും കൂടെ വരികയില്ല. ഇവർക്കു് മനഃശാന്തിയുണ്ടോ എന്നു ഞാൻ ചോദിക്കുന്നു. ''പുത്രാദപി ധനഭാജാം ഭീതിഃ'' എന്നു് ശ്രീശങ്കരൻ പറയുന്നു. അനാഡംബര ജീവിതമാണു് വേദാന്തം പഠിപ്പിക്കുന്നതു്. ദരിദ്രനേയും രോഗിയേയും ഈശ്വരനായി സേവിക്കാൻ വേദാന്തം പഠിപ്പിക്കുന്നു.

ഇന്ത്യയുടെ ധനം കോടിക്കണക്കിനു് വിദേശത്തേയ്ക്കു പോകുന്നതു് ദാരിദ്ര്യത്തിനു മറെറാരു കാരണമാണു്. ധനികന്മാർ അവ

ങ്ങടെ വിദേശീയാഡംബരഭ്രാന്തു് നിറുത്താമെങ്കിൽ ഇതിനു കുറച്ചു പരിഹാരം വരുമെന്നാണു് എന്റെ അഭിപ്രായം. വിദേശീയ സംസ്കാരത്തിനു് നാം അടിമകളായിത്തീരുന്നതു് ദാരിദ്ര്യകാരണമാണല്ലോ. വസ്ത്രത്തിലും ഭക്ഷണത്തിലും വേഷത്തിലും നാം വിദേശികളെ അനുകരിക്കുന്നു. നാം ഭക്ഷണപ്രിയന്മാരായിത്തീൎന്നിരിക്കുന്നു. വിദേശീയാനുകരണഭ്രാന്തനായ ഒരുവൻ മൂന്നുപേരുടെ തീററി തിന്നുന്നുണ്ടു്.

''അത്യാഹാരമനാഹാരം നിത്യം യോഗീ വിവൎജ്ജയേത്'' എന്നും,

''നാത്യശ്നതസ്തു യോഗോ ഽസ്തി ന ചൈകാന്തമനശ്നതഃ''

എന്നും വേദാന്തസിദ്ധാന്തമാണു്. മാദകദ്രവ്യങ്ങൾ വഴിയായി വളരെ ധനം ഇന്ത്യയിൽനിന്നു പുറത്തുപോകുന്നു. വേദാന്തതത്വാനുഷ്ഠാനം ഇതിനെ തടയുന്നു.

ഇന്ത്യയുടെ രാഷ്ട്രീയസ്വാതന്ത്ര്യം വരാതെ ഈ ദോഷങ്ങൾക്കു പരിഹാരം വരികയില്ലെന്നു് നിങ്ങൾ പറയുമായിരിക്കാം. ഞാനും അതിനോടു് കുറെ യോജിക്കുന്നു. എന്നാൽ വേദാന്തം അതിനും സഹായിയാണു്. നിങ്ങൾ ആട്ടിൻകുട്ടികളല്ലെന്നും സിംഹക്കുട്ടികളാണെന്നും കണ്ടവരുടെ പടിക്കൽ തെണ്ടി അവരുടെ ധൎമ്മക്കഞ്ഞി കൊണ്ടു് ജീവിക്കാനുള്ളവരല്ലെന്നും വേദാന്തം നിങ്ങളെ പഠിപ്പിക്കുന്നു.

ഇന്ത്യയ്ക്കു മഹത്തായ ഒരു സന്ദേശമുണ്ടു്. ആ സന്ദേശം ലോകത്തിനത്യാവശ്യമായിരിക്കുന്നു. ആ സന്ദേശം വഹിച്ചുംകൊണ്ടു് നിങ്ങൾ ലോകത്തേയ്ക്കിറങ്ങുക. അപ്പോൾ യൂറോപ്പുതന്നെ നിങ്ങളെ എങ്ങനെ ആദരിയ്ക്കുമെന്നും സഹായിയ്ക്കുമെന്നും നിങ്ങൾക്കു കാണാം.

വേദാന്തം നമ്മെ സൎവ്വശക്തന്മാരാക്കുന്നു. വേദാന്തം നമുക്കു് സ്വാതന്ത്ര്യം തരുന്നു; അഭയം തരുന്നു; ശാന്തി തരുന്നു; വേദാന്തം നമ്മെ മരണത്തിൽനിന്നു് അമൃതത്വത്തിലേയ്ക്കു നയിക്കുന്നു. വേദാന്തം ലോകത്തിനു ശാന്തി നൽകുന്നു; രാഗദ്വേഷകലുഷിതമായി കഷ്ടപ്പെടുന്ന മനസ്സിനു് നിത്യസുഖം നൽകുന്നു. വേദാന്തം പഠിപ്പിൻ! അനുഷ്ഠിപ്പിൻ! പ്രചരിപ്പിക്കിൻ! ഇൻഡ്യയിൽ മാത്രമല്ല, ഭൂലോകം മുഴുവൻ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



[ശ്രീചിത്രയുഗത്തിൽ 1120 മീനം 2–ാംതീയതി (1945 മാൎച്ച് 15–ാംതീയതി വ്യാഴാഴ്ച പ്രസിദ്ധപ്പെടുത്തിയതു്.]

# 4. ശ്രീശങ്കരൻെറ സന്ദേശം *

ഇന്നു ശങ്കരജയന്തി ആഘോഷത്തിൻെറ ഒന്നാംദിവസമാണ്. വൈശാഖത്തിലെ പഞ്ചമിയിലാണ് ഭഗവാൻ ശ്രീശങ്കരൻ അവതരിച്ചതു്. അതുകൊണ്ടാണ് ഇന്നു് ശ്രീശങ്കരനെപ്പററിത്തന്നെ പറയണമെന്നു തീർച്ചയാക്കിയതു്. കേരളത്തിൽ ജനിച്ച ഭഗവാൻ ശ്രീശങ്കരനെ ലോകം മുഴുവൻ ആദരിക്കുന്നു; ആരാധിക്കുന്നു. അദ്ദേഹത്തെ മലയാളികഠം അത്ര ആദരിക്കുന്നില്ല. ഇതു് മററു ദേശക്കാരുടെ കണ്ണിൽ വളരെ ലജ്ജാവഹമായ ഒരു സംഗതിയാണ്. ആ നാട്ടുകാർ അതു പറഞ്ഞ് എന്നെ മലയാളിയായതുകൊണ്ടു് അധിക്ഷേപിക്കുക തന്നെ ചെയ്തു. അതുകൊണ്ടു് ശ്രീശങ്കരനെപ്പററി ശരിയായ ഒരു ബോധം മലയാളികളുടെ ഇടയിൽ ഉണ്ടാക്കണമെന്നുള്ള വിചാരമാണ് വടക്കേ ഇന്ത്യയിൽ ജീവിതശേഷം കഴിക്കണമെന്നുദ്ദേശിച്ച് മൂന്നു കൊല്ലംമുമ്പ് കാശിയിലെത്തി അവിടെ താമസിച്ചിരുന്ന എന്നെ വീണ്ടും മലയാളത്തേക്കു് മുഖ്യമായി കൊണ്ടുവന്നതു്.

ശ്രീശങ്കരനെ ഈശ്വരാവതാരമായി പുരാണങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടു്. എഴുത്തച്ഛൻ ഗന്ധർവ്വാവതാരമാണെന്നു നമ്മുടെ നാട്ടിൽ ഒരു വിശ്വാസമുണ്ടല്ലോ. ഇതുപോലെ ചിലരെ അനന്തൻെറ അവതാരമാണെന്നും മററു ചിലരെ ദേവന്മാരുടെ അവതാരമാണെന്നും ഹിന്ദുക്കഠം വിശ്വസിച്ചുവരുന്നു. സിദ്ധാന്തകൗമുദീകർത്താവായ ഭട്ടോജിദീക്ഷിതർപോലും ഏതോ ഒരു മഹർഷിയുടെ അവതാരമാണെന്നു പുരാണങ്ങളിൽ പറഞ്ഞിട്ടുണ്ടു്. എന്നാൽ ശ്രീശങ്കരൻ അക്കൂട്ടത്തിലല്ല. അദ്ദേഹം ഈശ്വരൻെറ അവതാരംതന്നെയാണെന്നാണ് എൻെറ വിശ്വാസം. ഈശ്വരാവതാരത്തെപ്പററിയുള്ള എൻെറ അഭിപ്രായം ഞാൻ വെളിവാക്കാം. സർവ്വവ്യാപിയും സർവ്വാത്മാവും സർവ്വാന്തര്യാമിയുമായ ഈശ്വരൻ എങ്ങനെ പ്രത്യേക ശരീരത്തിൽ അവതരിക്കുമെന്നു് ചിലർ ചോദിക്കുന്നു. ''ഈശ്വരൻ സർവ്വശക്തനാകയാൽ അദ്ദേഹത്തിനെന്തുകൊണ്ടു് അവതരിച്ചുകൂടാ?'' എന്നു് ഭക്തന്മാർ പകരം ചോദിക്കുന്നു. സർവ്വാത്മാവും സർവ്വാന്തര്യാമിയും പര

---

* 1120 മേടം 30-ാംതീയതി തിരുവനന്തപുരം ശ്രീചിത്ര ഹിന്ദുമത ഗ്രന്ഥശാലയിൽവച്ച് ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.)

മാത്മസ്വരൂപിയും സർവ്വവ്യാപിയുമായ ഈശ്വരന് + ''പാദോ ƒസ്യ വിശ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി'' എന്ന് പുരുഷസൂക്തത്തിൽ പറഞ്ഞതുപോലെ ജഗത്താകാമെങ്കിൽ എന്തുകൊണ്ടവതരിച്ചുകൂടാ എന്നു മററു ചിലർ ചോദിയ്ക്കുന്നു. ഏതായാലും ഇതൊരു ഈശ്വരരഹസ്യമാണ്; നമുക്കു മനസ്സിലാകാത്തതാണ്. ''തത്സ്വരൂപത്തിനുണ്ടോ ജനനാദികളെന്നു തത്സ്വരൂപത്തെ അറിഞ്ഞവനേ അറിയാവൂ'' എന്ന് തുഞ്ചത്താചാര്യൻ പറഞ്ഞതേ നമുക്കും പറയാൻ കഴിയൂ.

എന്നാൽ എനിയ്ക്കു മനസ്സിലായിട്ടുള്ളതും മററുള്ളവർക്കു മനസ്സിലാകാൻ പ്രയാസമില്ലെന്നു തോന്നുന്നതുമായ മറെറാരു ഭാവമുണ്ട്. ഒരു മണൽക്കാട്ടിൽ അനവധി ആളുകൾ എങ്ങനെയോ അകപ്പെട്ടുപോയി. അവർ അവിടെ വിശപ്പും ദാഹവുംകൊണ്ട് വലയുന്നു. പുറത്തു വരാനുള്ള വഴിയും അറിയുന്നില്ല. എല്ലാവരും വിശപ്പും ദാഹവും തീർക്കാനുള്ള ഉൽക്കണ്ഠനിമിത്തം പരിഭ്രമിച്ച് ഓടിനടക്കുന്നു. അപ്പോൾ അവരുടെ കൂട്ടത്തിൽ ഒരാൾ ഒരു മതിൽക്കെട്ടു കണ്ടെത്തി. വളരെ കഷ്ടപ്പെട്ട്, ഉന്തിനിൽക്കുന്ന കല്ലുകളിൽ ചവിട്ടിയും മററും അയാൾ ആ മതിലിൻെറ മുകളിൽ കയറി അകത്തേയ്ക്കു എത്തിനോക്കി. അതിനുള്ളിൽ അനവധി നല്ല ഫലവൃക്ഷങ്ങളും തേനരുവിയും മററും കണ്ടു. സന്തോഷസാഗരനിമഗ്നനായി കൈകൊട്ടിക്കൊണ്ട് അയാൾ അകത്തേയ്ക്കു ചാടി വിശപ്പും ദാഹവും തീർത്തു വിശ്രമിച്ചു. പിന്നെ ഒരാൾ, മുമ്പു ചാടിയ ആളെക്കണ്ട് പിറകെ ചാടി. വേറൊരാൾ അടുത്തു നിന്ന മറെറാരാളെ കൂട്ടിക്കൊണ്ട് അകത്തേയ്ക്കു ചാടി. ഇങ്ങനെ പലരും ചെയ്തു. അക്കൂട്ടത്തിലൊരാൾക്ക് മതിലിൻെറ മുകളിലെത്തിയപ്പോൾ താഴെക്കിടക്കുന്നവരോട് അനുകമ്പ വർദ്ധിച്ച്, അവരെക്കൂടി വിളിച്ച് ഉദ്യാനത്തിലെ വിശേഷങ്ങൾ മനസ്സിലാക്കിക്കൊണ്ടുപോകണമെന്നു തീർച്ചയാക്കി താഴെ ഇറങ്ങിവന്ന് അവരോടു അങ്ങനെ വിവരം പറയുന്നു. തൻെറ വാക്കിൽ വിശ്വസിക്കുന്നവരെയെല്ലാം മണൽക്കാട്ടിലെ ക്ലേശത്തിൽനിന്നും രക്ഷിച്ചുകൊണ്ടുപോകുകയും ചെയ്യുന്നു. അനവധിയാളുകൾ അയാൾ നിമിത്തം ക്ലേശത്തിൽനിന്നും കരകയറുന്നു. ഉദ്യാനത്തിലെ സ്ഥിതികൾ കണ്ട് മതിലിൻെറ മുകളിലെത്തിയ ഉടൻ ചാടിയവർ സിദ്ധന്മാർ. അനേകായിരം പേരെ താഴെ ഇറങ്ങിവന്ന് കൂട്ടിക്കൊണ്ടുപോകുന്നയാൾ അവതാരപുരുഷൻ. ഇങ്ങനെ ശ്രീരാമ

+ ഇദ്ദേഹത്തിൻെറ പാദം (നാലിൽ ഒന്ന്) സകല ഭൂതങ്ങളും ആയിരിക്കുന്നു. ഇദ്ദേഹത്തിൻെറ മൂന്നു പാദം (മുക്കാൽ ഭാഗം) വികാരരഹിതമായി ദ്യോവിൽ വർത്തിക്കുന്നു.

കൃഷ്ണദേവൻ പറഞ്ഞിട്ടുണ്ട്. ''അവതരിക്കുക'' എന്ന വാക്കിനു് ഇറങ്ങുക എന്നത്ഥവുമുണ്ടു്. ബ്രഹ്മാനുഭൂതി ലഭിച്ചശേഷം ആ നിലയിൽനിന്നു് അന്യരെക്കൂടി ഉദ്ധരിക്കുവാൻവേണ്ടി താഴെ ഇറങ്ങിവരുന്നയാാം അവതാരപുരുഷൻ. അയാാം എങ്ങനെ ഈശ്വരാവതാരമാകുമെന്ന ചോദ്യമുണ്ടാകാം. ''ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി'' എന്നു ശ്രുതിയുണ്ടു്. ബ്രഹ്മത്തെ അറിഞ്ഞവൻ ബ്രഹ്മംതന്നെയാണു്.

ഉപനിഷത്തുക്കളിൽ ദ്വൈതവും വിശിഷ്ടാദ്വൈതവും അദ്വൈതവും ഉണ്ടു്. അദ്വൈതംതന്നെ സ്പഷ്ടമായി പ്രതിപാദിക്കുന്ന അനവധി വാക്യങ്ങളുണ്ടു്. ദ്വൈതികാം എത്രതന്നെ ശ്രമിച്ചാലും ഇവ നിഷ്പക്ഷദൃഷ്ടികളുടെ കണ്ണിൽ ദ്വൈതപരങ്ങളാക്കാൻ സാധിക്കുയില്ല. + ''ബ്രഹ്മൈവേദമമൃതം പുരസ്താത്....''എന്നുംമററുമുള്ള വാക്യങ്ങാം അക്കൂട്ടത്തിലുള്ളവയാണു്. ആ വാക്യങ്ങാം വച്ചുനോക്കിയാൽ ബ്രഹ്മത്തിൽനിന്നു ഭിന്നമായി മറെറാന്നുമില്ല. എല്ലാം ബ്രഹ്മമായതുകൊണ്ടു ബ്രഹ്മവിത്തും ബ്രഹ്മമാകുന്നു. ബ്രഹ്മഭിന്നമായൊന്നുണ്ടെന്നുപറഞ്ഞാൽ ''അനന്തത്വഹാനി'' മുതലായ ദോഷങ്ങാം ഉണ്ടാകുമെന്നു് ശ്രീശങ്കരൻ''സത്യം യദി സ്യാജ്ജഗദേതദാത്മനാ അനന്തത്വ–ഹാനിർനിഗമാപ്രമാണതാ'' എന്ന ശ്ലോകത്തിൽ വെളിവാക്കുന്നു. എല്ലാം ബ്രഹ്മംതന്നെയാണെങ്കിലും അജ്ഞനായ ജീവൻ താൻ ബ്രഹ്മഭിന്നനാണെന്നു തെററിദ്ധരിക്കുന്നു. ജ്ഞാനിയായ ജീവൻ ബ്രഹ്മവുമായുള്ള തൻെറ അഭേദത്വത്തെ അനുഭവപ്പെടുത്തുന്നു. ഈ അനുഭൂതി വന്ന ജീവൻ ഈശ്വരൻ അഥവാ സഗുണബ്രഹ്മംതന്നെ. അങ്ങനെയുള്ളവരിൽ ചിലർ ആ അവസ്ഥയിൽനിന്നു് സംസാരത്തിൽ കിടന്നുഴലുന്ന മററു ജീവന്മാരെ ഉദ്ധരിക്കാനായി ആ ജീവന്മാരുടെ നിലയിലേക്കിറങ്ങിവരുന്നു. ബ്രഹ്മാഭിന്നത്വാനുഭൂതി നിമിത്തം അവർ ബ്രഹ്മംതന്നെയാണെങ്കിലും താഴെയിറങ്ങി വരുന്നതിനാൽ അവതാരങ്ങളാകുന്നു. വേദാന്തസൂത്രത്തിൽ ഇവരെ ആധികാരികപുരുഷന്മാർ എന്നു പറയുന്നു. പുരാണപ്രസിദ്ധങ്ങളായ അവതാരങ്ങളിൽ അദ്വിതീയസ്ഥാനമലങ്കരിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണൻെറ പൂവ്വജന്മങ്ങളെപ്പററി മഹാഭാരതത്തിൽ,

''അബ്ഭക്ഷോ വായുഭക്ഷശ്ച യത്രസായംഗൃഹോ മുനിഃ
വ്യചരസ്ത്വം പുരാ പൂവ്വം പവ്വതേ ഗന്ധമാദനേ''

എന്നും മററും വണ്ണിച്ചിട്ടുണ്ടു്. ശ്രീബുദ്ധനെ ഒരവതാരപുരുഷനായിട്ടു് ഹിന്ദുപുരാണങ്ങാം സമ്മതിക്കുന്നു. എന്നാൽ അദ്ദേഹത്തിൻെറ പൂവ്വ

---

+ ഈ വികാരരഹിതമായ ബ്രഹ്മംതന്നെ മുമ്പിലും പുറകിലും വലത്തും ഇടത്തും താഴേയും മുകളിലും വ്യാപിച്ചിരിക്കുന്നു. ഈ വിശ്വം ബ്രഹ്മംതന്നെ. ഈ ബ്രഹ്മം ഏററവും ഉൽകൃഷ്ടമാകുന്നു.

ജന്മങ്ങളെപ്പററി ബുദ്ധമതഗ്രന്ഥങ്ങരം പ്രസ്താവിക്കുന്നു. ഇതിൽനിന്നു് ബ്രഹ്മാഭിന്നതചാനുഭൂതി ലഭിച്ച ജീവൻ ഏതോ കാരണവശാൽ ലോകോദ്ധാരണത്തിനായിട്ടു് താഴെ വരുന്ന അവസരത്തിൽ ആ ജീവനെ ആണു് അവതാരമെന്നുപറയുന്നതെന്നു സിദ്ധിക്കുന്നു. ഈ വരവു തനിയ്ക്കധീനമല്ല. ബ്രഹ്മജ്ഞനു് ഇച്ഛയില്ല. അദ്ദേഹം നിരീഹനാണു്. ബ്രഹ്മജ്ഞൻ തിരിച്ചുവരുന്നതു വാസനകൊണ്ടല്ല. എന്തെന്നാൽ ബ്രഹ്മജ്ഞൻ നിർവ്വാസനനാണു്. പിന്നെ തിരിച്ചുവരാൻ കാരണമെന്തു്? എനിക്കുതോന്നുന്നതിപ്രകാരമാണു്. ലോകത്തിലെ ഓരോ മനസ്സും സർവ്വവ്യാപകമായ മനസ്സിന്റെ അംശമാണു്; സർവ്വവ്യാപകമായ മനസ്സിനോടു ബന്ധപ്പെട്ടതുമാണു്. പരമസത്യാനുഭൂതിക്കു മാർഗ്ഗം കാണിച്ചുതരുന്ന പരമാചാര്യന്റെ ദർശനത്തിനും ഭഗവദ്ഗുണപൂർണ്ണ, നിത്യശുദ്ധബുദ്ധതചാദിപൂർണ്ണപുരുഷവീക്ഷണത്തിനു കൊതിച്ചും സത്യമറിയാനുള്ള തൃഷ്ണനിമിത്തവും വ്യാകുലരാകുന്ന ഭക്തന്മാരുടെ ഹൃദയങ്ങളിൽനിന്നു പുറപ്പെടുന്ന നിരന്തരപ്രാർത്ഥന സർവ്വവ്യാപകമായ (cosmic mind) മഹത്തിനെ സ്പർശിക്കുന്നതിന്റെ ഫലമായിട്ടു് ബ്രഹ്മസാക്ഷാത്ക്കാരം ലഭിക്കുന്ന അനവധി ജീവന്മാരിൽ ഒരുവൻ താഴേയ്ക്കു വരുന്നുവെന്നാണു് എന്റെ അഭിപ്രായം.

ഇങ്ങനെയുള്ള അവതാരപുരുഷന്മാരിൽ തെക്കേ ഇൻഡ്യയിൽ ഒരാളെ ഉണ്ടായിട്ടുള്ളു എന്നാണറിയുന്നതു്. വിശേഷിച്ചും കേരളത്തിൽ. പട്ടണത്താർ, തായുമാനവർ, അപ്പർ, സുന്ദരർ, ആഝവാർമാർ മുതലായവരെല്ലാം ദിവ്യന്മാരാണു്. മേല്പത്തൂർ ഭട്ടതിരി, വില്വമംഗലത്തു സ്വാമിയാർ മുതലായവരെല്ലാം പരമാരാദ്ധ്യരാണു്. ആധുനികകാലത്തും കേരളത്തിനും ദക്ഷിണഭാരതത്തിനും വളരെ മഹാത്മാക്കളെ ജനിപ്പിക്കാൻ കഴിഞ്ഞിട്ടുണ്ടു്. എന്നാൽ അവരാരും ശ്രീശങ്കരന്റെ നിലയിൽ എത്തിയതായിട്ടറിയുന്നില്ല. അദ്ദേഹം നിർവ്വികല്പസമാധിയിൽ ബ്രഹ്മതചാനുഭൂതി ലഭിച്ച ജീവന്മുക്തനായിരുന്നെന്നുള്ളതിനു തെളിവുണ്ടു്. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങരം ഒന്നാമത്തെ തെളിവാണു്. അതിൽ താൻ സിദ്ധനാണെന്നു് ഡംഭോടുകൂടി വിളിച്ചുപറയുകയല്ല അദ്ദേഹം ചെയ്യുന്നതു്. പ്രതിപാദനത്തിനിടയ്ക്കു ആശയം വന്നുചേരുകയാണു്. സാധനപഞ്ചകത്തിലെ,

1. ''പൂർണ്ണാത്മാ സുസമീക്ഷ്യതാം ജഗദിദം തദ്ബാധിതം ദൃശ്യതാം''
എന്നും, മനീഷാപഞ്ചകത്തിലെ

---

1. എങ്ങും നിറഞ്ഞ ആത്മാവിനെ നല്ലവണ്ണം വേണ്ടപോലെ കാണുക. ഈ ജഗത്ത് അതിനാൽ ബാധിക്കപ്പെട്ടതായും നിരാകരിക്കപ്പെട്ടതായും കാണുക.

2. ''യത്സൗഖ്യാംബുധിലേശലേശതഇമേ ശക്രാദയോ നിർവൃതാ
യച്ചിത്തേ നിതരാം പ്രശാന്തകലനേ ലബ്ധ്വാ മുനിർന്നിവൃതഃ
യസ്മിന്ന നിത്യസുഖാംബുധൗ ഗലിതധീർബ്രഹ്മൈവ ന ബ്രഹ്മവിത്''
എന്നും വിവേകചൂഡാമണിയിലെ,

''വാചാ വക്തുമശക്യമേവ മനസാ മന്തും ന വാ ശക്യതേ
സ്വാനന്ദാമൃതപൂരപൂരിതപരബ്രഹ്മാംബുധേർവൈഭവം''

എന്നും, അപരോക്ഷാനുഭൂതിയിലെ,

''വൃത്തിമേകാം ജഹത്യേനാം ബ്രഹ്മാഖ്യാം പാവനീം പരാം
വൃഥൈവ തേ തു ജീവന്തി പശുഭിശ്ച സമാഃ നരാഃ''

എന്നും ബ്രഹ്മസൂത്രത്തിലെ ''അനുഭവാവസാനത്വാത്''
എന്നും മററുമുള്ള അനവധി വാക്യങ്ങളും തെളിവുകളാണ്. ഇതെല്ലാം കേവലം കവിതയാണെന്നു വിചാരിച്ചാൽതന്നെയും പത്തൊമ്പതാം നൂററാണ്ടിൽ, ശ്രീശങ്കരന്റെ കാലംകഴിഞ്ഞ് ആയിരംവഷത്തിനു ശേഷം നിർവ്വികല്പസമാധി സിദ്ധിച്ച ഒരു തോതാപുരിസ്വാമി ശങ്കര പരമ്പരയായുണ്ടായിരുന്നെന്നുള്ളത് ശ്രീശങ്കരൻ അനുഭവസ്ഥനായിരുന്നെന്നുള്ളതിനു് അനിഷേധ്യമായ ഒരു തെളിവാണ്. ഈ തോതാപുരിയിൽനിന്നാണ് ശ്രീരാമകൃഷ്ണദേവൻ സന്ന്യാസം സ്വീകരിക്കുന്നതും നിർവ്വികല്പസമാധി അനുഭവപ്പെടുന്നതും. ഉത്തമാധികാരിയായ ശ്രീരാമകൃഷ്ണദേവന്റെ അദ്വൈതസാധനയുടെ ആരംഭത്തിൽത്തന്നെയുള്ള നിർവ്വികല്പസമാധ്യനുഭൂതി കണ്ടിട്ട് അത്ഭുതപരതന്ത്രനായ തോതാപുരി പറയുന്നു; ''നാല്പതുവഷംകൊണ്ട് ഞാൻ സാധിച്ചതു് ഇയാൾ ഇത്രവേഗം സാധിച്ചല്ലോ'' എന്ന്. അപ്പോഴാണ് നാല്പതു വഷംകൊണ്ടെങ്കിലും നിർവ്വികല്പസമാധി സാധിച്ച ഒരു തോതാപുരി ഉണ്ടെന്നു പുറത്തുവരുന്നത്.

''ബഹൂനാം ജന്മനാമന്തേ ജ്ഞാനവാന്മാം പ്രപദ്യതേ''

എന്നാണ് ഗീതാകത്താവു പറയുന്നത്. ശ്രീരാമകൃഷ്ണദേവനാണ് ശ്രീശങ്കരന്റെ മഹിമ വെളിവാക്കുന്നത്. ശ്രീരാമകൃഷ്ണദേവന്റെ മഹിമ വെളിവാക്കുന്നതോ? വിവേകാനന്ദസ്വാമികൾ; സവ്വകലാവല്ലഭൻ. അതുകൊണ്ട് ശ്രീശങ്കരൻ നിർവ്വികല്പസമാധി സാധിച്ച് ദേഹാത്മബോധത്തിനതീതനായിത്തീർന്ന ഒരു ദിവ്യപുരുഷനാണെന്നു തീർച്ചതന്നെ.

---

2. യാതൊരുവന്റെ സൗഖ്യമാകുന്ന കടലിലെ ലേശലേശംകൊണ്ട് ഈ ഇന്ദ്രാദികൾ സുഖികളായിരിക്കുന്നുവോ ഏററവും പ്രശാന്തകലനമായ ചിത്തത്തിൽ യാതൊന്നിനെ ലഭിച്ചിട്ട് മുനി നിർവ്വാണസുഖമനുഭവിക്കുന്നുവോ യാതൊരു നിത്യസുഖക്കടലിൽ മനസ്സു ലയിച്ചിട്ട് ഒരുവൻ ബ്രഹ്മജ്ഞനല്ല, ബ്രഹ്മമായിത്തന്നെ തീരുന്നുവോ.

ഇപ്രകാരമൊരാളെ ലഭിച്ച കേരളം ധന്യംതന്നെ. ശ്രീശങ്കരനെ മറന്നതും തെററിദ്ധരിച്ചതുമാണ് കേരളത്തിനു പററിയ ദോഷം. ശ്രീശങ്കരന്റെ സന്ദേശം വിസ്തരിച്ചുപറയാൻ ഇപ്പോഠം സമയമില്ല. എന്റെ മുൻ പ്രാസംഗികൻ സംസ്കൃത പ്രൊഫസർ രാമസ്വാമി ശാസ്ത്രികഠം ചിലതെല്ലാം പറഞ്ഞുകഴിഞ്ഞു. സമയച്ചുരുക്കത്താൽ ഒന്നു രണ്ടുകാര്യം മാത്രം ഞാനും പറയാം. മഹാന്മാർ അവരുടെ പ്രസംഗങ്ങളും പുസ്തകങ്ങളുംകൊണ്ടു മാത്രമല്ല സന്ദേശം നൽകുന്നതു്. സ്വജീവിതംകൊണ്ടും കൂടിയാണ്. ശ്രീരാമകൃഷ്ണദേവൻ, വിവേകാനന്ദസ്വാമികഠം, മഹാത്മജി, തിലകൻ മുതലായവർ ഇക്കൂട്ടത്തിൽപ്പെട്ടവരാണ്. ശ്രീശങ്കരന്റെയും നില അതുതന്നെ. ശ്രീശങ്കരൻ ഒരു സന്യാസിയായിരുന്നു. അദ്ദേഹം ബാല്യത്തിൽതന്നെ സന്യസിച്ചു. അദ്ദേഹത്തിനു് ധാരാളം സ്വത്തുണ്ടായിരുന്നു എന്നുള്ളതിനു് ഇന്നും കാലടിയിൽ തെക്കേമഠം സ്വാമിയാക്കു് കരംകൊടുക്കുന്നതായി എത്ര ഏക്കർ സ്ഥലമുണ്ടെന്നു നോക്കിയാലറിയാം. കുടുംബത്തിൽ വേറെ ധാരാളം ആളുണ്ടായിട്ടു സന്യസിച്ചതുമല്ല. അദ്ദേഹം ഏകപുത്രനായിരുന്നു. സന്യാസത്തിന്റെ ഉദ്ദേശം അദ്ദേഹം,

(3) ''ശ്രദ്ധാഭക്തിമതീം സതീം ഗുണവതീം
പുത്രാൻ ശ്രുതാൻ സമ്മതാൻ
അക്ഷയ്യം വസുധാനഭോഗവിഭ—
വൈഃ ശ്രീസുന്ദരം മന്ദിരം
സർവ്വം നശ്വരമിത്യവേത്യ കവയഃ ശ്രു—
ത്യുക്തിഭിര്യുക്തിഭിഃ
സന്യസ്യന്ത്യപരേ തു തത് സുഖമിതി
ഭ്രാമ്യന്തി ദുഖാർണ്ണവേ''

എന്നു വെളിപ്പെടുത്തിയിട്ടുണ്ടു്. നമ്മുടെ നാട്ടിലെ സന്യാസിമാർ ഇതാലോചിച്ചാൽ നന്നു്.

(4) ''വിരക്തഃ സന്ന്യസേദ്ധീമാൻ സുരക്തസ്തു ഗൃഹേ വസേത്''

എന്നാണാചാര്യമതം. ഈ അവസരത്തിൽ സന്യാസിയെപ്പററി രണ്ടുവാക്കു പറഞ്ഞുകൊള്ളട്ടെ. സന്യാസിമാർ കൃസ്ത്യാനികളുടെ പാ

---

(3) ശ്രദ്ധയും ഭക്തിയുമുള്ള ഗുണവതിയും പതിവ്രതയുമായ ഭാര്യയേയും ശാസ്ത്രജ്ഞന്മാരും ജനസമ്മതന്മാരുമായ പുത്രന്മാരേയും സർവ്വൈശ്വര്യങ്ങളും നിറഞ്ഞ ശ്രീസുന്ദരമായ ഗൃഹവും ''ഇതെല്ലാം നശ്വരം'' എന്നു ശ്രുതിവാക്യങ്ങളും യുക്തികളുംകൊണ്ടറിഞ്ഞിട്ട് വിവേകികഠം സന്യസിക്കുന്നു. മററുള്ളവർ ഇതെല്ലാം സുഖമെന്നുകരുതി ദുഃഖസാഗരത്തിൽ കിടന്നുഴലുന്നു.

(4) വിരക്തനായ ബുദ്ധിമാൻ സന്യസിക്കണം. രാഗമുള്ളവൻ വീട്ടിൽ വസിക്കണം.

തിരിമാരെപോലെയോ ബിഷപ്പന്മാരെപോലെയോ ആണെന്നു വിചാരിയ്ക്കുന്ന ചിലരുണ്ടു്. ഇതു തെററാണു്. അതെല്ലാം ഓരോ സ്ഥാനമാണു്. അവർ പുരോഹിതന്മാരാണു്. എന്നാൽ സന്യാസം മനസ്സിൻെറ ഒരവസ്ഥയാണു്. പ്രപഞ്ചവിരക്തൻ സന്യസിയ്ക്കുന്നു. സന്യാസിയായിരിക്കുക എന്നതു് ഒരു തൊഴിലല്ല. ആശ്രമം ഏതവസ്ഥയിലും വിരക്തിവന്നാൽ സന്യസിയ്ക്കാമെന്നാണു് ശാസ്ത്രവിധി. സന്യാസി അനുസന്ധാനം ചെയ്യുന്നതു് താൻ ബ്രഹ്മമാണെന്നാണു്. അതിനാൽ സന്യാസി നാരായണൻ തന്നെയാണെന്നു ശാസ്ത്രങ്ങൾ പറയുന്നു. ഇപ്രകാരമൊരു സന്യാസിയായിരുന്നു ശ്രീശങ്കരൻ.

ശങ്കരൻെറ അഭിപ്രായം സന്യാസിയ്ക്കു മാത്രമേ പരമസായൂജ്യം അഥവാ സദ്യോമുക്തി ലഭിക്കയുള്ളുവെന്നാണു്. അതിനുള്ള കാരണങ്ങൾ അദ്ദേഹം പറയുന്നുണ്ടു്.

''തേഷാമസൗ വിരജോ ബ്രഹ്മലോകോ ന യേഷു ജിഹ്മമനൃതം ന മായാ'' എന്ന ഉപനിഷന്മന്ത്രം വ്യാഖ്യാനിക്കുന്നിടത്തു്, ''യഥാ ഗൃഹസ്ഥാനാമനേകവിരുദ്ധസംവ്യവഹാരപ്രയോജനവത്ത്വാജ്ജിഹ്മം കൗടില്യം വക്രഭാവോഽവശ്യംഭാവി തഥാ ന യേഷു ജിഹ്മം'' എന്നും മററും പറയുന്നു. ഗൃഹസ്ഥന്മാക്കു് ജിഹ്മവും, അനൃതവും, മായയും പ്രായേണ കൂടാതെ കഴിയുകയില്ല എന്നതാണു് ഒരു ഹേതു. മറെറാരു ദിക്കിൽ സത്യവും സഹിംസയും, ബ്രഹ്മചര്യവും പൂർണ്ണഭാവത്തിൽ സന്യാസിക്കേ ഉണ്ടായിരിക്കു എന്നുള്ളതും ഹേതുവായി പറയുന്നു. എന്നാൽ ഇതുകൊണ്ടു് ശങ്കരൻ സങ്കുചിതബുദ്ധിയാണെന്നുവരുന്നില്ല. ഗീതയിലെ ''അനാശ്രിതഃ കമ്മഫലം'' എന്ന ശ്ലോകം വ്യാഖ്യാനിക്കുന്നിടത്തു് ഫലേഛ കൂടാതെ കമ്മം ചെയ്യുന്ന ഗൃഹസ്ഥനേയും സന്യാസിയായി കരുതാമെന്നു് അദ്ദേഹം അഭിപ്രായപ്പെടുന്നു. ഭഗവാൻ ശ്രീകൃഷ്ണൻെറ ക്ഷാത്രകമ്മചേഷ്ടിതം അദ്ദേഹത്തിനു് ബാധകമല്ലെന്നും അതുപോലെ ജീവിക്കുന്ന ഗൃഹസ്ഥൻെറ ഗാർഹസ്ഥ്യം മോക്ഷത്തിനു് പ്രതിബന്ധമല്ലെന്നും ഗീതാഭാഷ്യത്തിൽ അദ്ദേഹം പറയുന്നുണ്ടു്. അദ്ദേഹത്തിൻെറ മതപ്രകാരം സന്യാസിമാർ രണ്ടുതരം. വെളിയിലും അകത്തും സന്യാസിമാരായവർ ഒരുതരം. വെളിയിൽ ഗൃഹസ്ഥന്മാരെങ്കിലും അകത്തു സന്യാസിമാരായവർ മറെറാരു തരം. ÷ ഈ രണ്ടു കൂട്ടരും സന്യാസിമാരാണു്. രണ്ടുപേരും മുക്തിയ്ക്കുവകാശികളാണു്. സന്യാസിമാക്കേ മോക്ഷമുള്ളുവെന്നു് അദ്ദേഹത്തിനു പക്ഷമുണ്ടു്. ''ന കമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ'' എന്നാണല്ലൊ ശ്രുതിയും.

÷ ''അനാശ്രിതഃ കർമ്മഫലം'' എന്ന ഗീതാശ്ലോകത്തിൻെറ ഭാഷ്യം നോക്കുക.

അദ്ദേഹം മോക്ഷത്തിനുള്ള ഉപായം * സർവ്വകർമ്മസന്യാസപൂർവ്വകമായ ആത്മജ്ഞാനനിഷ്ഠയാണെന്നു സമർത്ഥിക്കുന്നു. എന്നാൽ ഇതുകൊണ്ടു് എല്ലാവരും ഒന്നും ചെയ്യാതിരിക്കണമെന്നല്ല അദ്ദേഹം ഉപദേശിക്കുന്നതു്. കർമ്മം ചെയ്യാതിരിക്കാൻ ദേഹാഭിമാനമുള്ളവനു് ഒരിക്കലും സാദ്ധ്യമല്ല. അതിനാൽ അദ്ദേഹം പറയുന്നതു് വിവേകം കൊണ്ടു് ദേഹാഭിമാനം വിട്ടുമാറുന്നതുവരെ കർമ്മം ചെയ്യണമെന്നാണു്. കർമ്മമൊരിക്കലും പരമലക്ഷ്യമാകയില്ല. ശാന്തിയാണു് പരമലക്ഷ്യമെങ്കിൽ ശാന്തി വിശ്രാന്തി കൂടാതെ എങ്ങനെ ഉണ്ടാകും? വിശ്രാന്തിയും മാനസവ്യാപാരവും കൂടി എങ്ങനെ ഒന്നിച്ചിരിക്കും? മാനസവ്യാപാരം കൂടാതെ കായികവ്യാപാരം എങ്ങനെ നടക്കും? ശാന്തിയില്ലാത്തവനു് സുഖമെവിടെ? സകല കർമ്മങ്ങളുടേയും പരമലക്ഷ്യം സുഖമാണല്ലോ. ഈ മാതിരിയിലുള്ള ചിന്താസരണിയാണു് അദ്ദേഹം ലോകത്തിനു പ്രദാനം ചെയ്യുന്നതു്. എന്നാൽ മനസ്സുകൊണ്ടു് ഇന്ദ്രിയാർത്ഥങ്ങളിൽ നിരന്തരം വ്യാപരിച്ചുകൊണ്ടു് ശരീരത്തെ നിഷ്ക്രിയമാക്കിവയ്ക്കുന്നതുകൊണ്ടു് യാതൊരു ഫലവുമില്ല. മനസ്സു് ഇന്ദ്രിയാർത്ഥങ്ങളിൽ വ്യാപരിക്കാതാകണമെങ്കിൽ അതു് വിരക്തമാകണം. വിരക്തമാകണമെങ്കിൽ ശുദ്ധമാകണം. ശുദ്ധമാകണമെങ്കിൽ നിഷ്കാമകർമ്മം ചെയ്യണം. അതിനാൽ സാധാരണ മനുഷ്യനു് വിരക്തിപര്യന്തം കർമ്മം ആവശ്യമാണു്. ''ന കർമ്മണാമനാരംഭാത്'' എന്ന ഗീതാശ്ലോകത്തിന്റെ ഭാഷ്യത്തിൽ ഈ ആശയം അദ്ദേഹം സ്പഷ്ടമാക്കിയിട്ടുണ്ടു്. അതിനു പുറമെ,

> ''കർമ്മഭിഃ സംസ്കൃതാ ഹി വിശുദ്ധാത്മാനഃ
> ശക്നുവന്ത്യാത്മാനമുപനിഷത്പ്രകാശി-
> തമപ്രതിബന്ധേന വേദിതും........ഏവം
> കാമ്യവർജ്ജിതം നിത്യം കർമ്മജാതം
> സർവ്വമാത്മജ്ഞാനോത്പത്തിദ്വാരേണ
> മോക്ഷസാധനത്വം പ്രതിപദ്യതേ''*

എന്നു് ബൃഹദാരണ്യകഭാഷ്യത്തിലും പറയുന്നു. മനുഷ്യൻ കർമ്മമൊന്നും ചെയ്യാതെ മടിയനായിരിക്കാൻ പഠിപ്പിച്ചയാളാണു് ശങ്ക

---

* ''തൽ ച സർവ്വകർമ്മസന്യാസപൂർവ്വകാൽ ആത്മജ്ഞാനനിഷ്ഠാരൂപാദ് ധർമ്മാദ്ഭവതി'' ഗീതാഭാഷ്യം—ഉപക്രമം.

* കർമ്മങ്ങളാൽ സംസ്കാരം സിദ്ധിച്ചു വിശുദ്ധമാനസന്മാരായി തീർന്നിട്ടേ ഉപനിഷൽപ്രകാശിതമായ ആത്മാവിനെ തടസ്സം കൂടാതെ അറിയാൻ ശക്തന്മാരാകയുള്ളുവല്ലോ···· അതിനാൽ ഇങ്ങനെ കാമ്യമൊഴിഞ്ഞ നിത്യകർമ്മങ്ങളെല്ലാം ആത്മജ്ഞാനോൽപത്തി വഴിയായി മോക്ഷത്തിന്നു സാധനമായിത്തീരുന്നു.

രൻ എന്നു ചിലർ തെററിദ്ധരിച്ചിരിക്കുന്നു. അദ്ദേഹം മുപ്പത്തിരണ്ടു വഷത്തെ ജീവിതത്തിൽ ചെയ്തേടത്തോളം കമ്മം ലോകത്തിനുവേണ്ടി ചെയ്ത ആളുകഠം എത്രയുണ്ടു്? സ്വജീവിതംകൊണ്ടദ്ദേഹം പഠിപ്പിച്ചതു് മനുഷ്യൻ ഒരു നിമിഷംപോലും മടിയനായിരിക്കരുതെന്നാണ്. ലോകം മിത്ഥ്യയാണെന്നും മായയാണെന്നും പഠിപ്പിച്ചു് അദ്ദേഹം ഇന്ത്യയെ അധഃപതിപ്പിച്ചു എന്നു പറയുന്ന ചിലരുണ്ടു്. ലോകം മിഥ്യയാണെന്നും മായയാണെന്നും പഠിപ്പിച്ചു എന്നതു് സത്യമാണ്. ലോകത്തിലെ നാമരൂപങ്ങഠം പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുമ്പോഠം അവ സത്യമാണെന്നു് — പരമാത്ഥികസത്തയുള്ളവയാണെന്നു് — ആക്ക് പറയാൻ കഴിയും? മായ എന്ന പദത്തിന്റെ അത്ഥം ഇല്ലാത്തതെന്നല്ല. ''സദസദ്ഭ്യാം അനിവ്വചനീയം'' എന്നാണ്. ഉണ്ടെങ്കിലും ഇല്ലാത്തതും ഇല്ലാത്തതെങ്കിലും ഉള്ളതുമാണ്. എന്നാൽ, പന്നഗത്തിനു് ആധാരമായിരിക്കുന്ന രജ്ജുപോലെ ജഗത്തിനെല്ലാം ആധാരമായി ബ്രഹ്മമിരിക്കുന്നുവെന്നും ബ്രഹ്മമാണ് ജഗത്തായും ജീവനായും ഇരിക്കുന്നതെന്നും അതിനാൽ ഒന്നിനേയും വെറുക്കരുതെന്നും എല്ലാം താനാണെന്നും അതിനാൽ എല്ലാററിനേയും സ്നേഹിക്കണമെന്നും മനുഷ്യൻ ''സവ്വഭൂതഹിതേരത''നായിരിക്കണമെന്നും പഠിപ്പിച്ച ആചാര്യനാണദ്ദേഹം. ശ്രീബുദ്ധൻ സവ്വഭൂതദയ ഉപദേശിച്ചെങ്കിലും അദ്ദേഹത്തിന്റെ മതത്തെ ശൂന്യവാദമാക്കിയും ക്ഷണികവിജ്ഞാനമാക്കിയും ശിഷ്യന്മാർ വ്യാഖ്യാനിച്ചു ഭാരതത്തെ തമസ്സിലേയ്ക്കു മുക്കിയപ്പോഠം അതിനെ ഉദ്ധരിക്കാൻ ഓരോ ജീവനും വാസ്തവത്തിൽ ബ്രഹ്മംതന്നെയാണെന്നും *''ഇദം ജഗച്ച സകലം ചിന്മാത്രവിസ്താരിതം'' എന്നും പഠിപ്പിച്ച ഗുരുവാണദ്ദേഹം.

പ്രമാണത്രയത്തിനു് അദ്ദേഹം ഒരുപോലെ പ്രാധാന്യം കൊടുക്കുന്നു. എങ്കിലും അദ്ദേഹം ഓരോന്നിനേയും അതാതിന്റെ മര്യാദയ്ക്കു നിത്തുന്നു. ഇക്കാലത്തു് വളരെ യുക്തിവാദികളെ നാം കാണുന്നു. എന്നാൽ യുക്തിക്കൊരതിരുണ്ടെന്നു് അവരറിയുന്നില്ല. വ്യാപ്തിജ്ഞാനമാണ് അനുമാനഹേതു. വ്യാപ്തിജ്ഞാനമാകട്ടെ പ്രത്യക്ഷത്തിലേ ഉണ്ടാകൂ. അത്യന്തം അപ്രത്യക്ഷമായ വസ്തുവിൽ വ്യാപ്തിക്കു പ്രവേശമില്ല. വ്യാപ്തിജ്ഞാനമില്ലാത്തിടത്തു് യുക്തി എന്തുചെയ്യും? തനിക്കു വ്യാപ്തിജ്ഞാനമുണ്ടാകാത്തിടത്തു് മറെറാരാഠംക്കു വ്യാപ്തിജ്ഞാനമുണ്ടായിക്കൂടെന്നുമില്ല. പ്രത്യക്ഷജ്ഞാനത്തിനു് മരുമരീച്യാദികളിൽ ഭ്രമംവരികയുമുണ്ടാകാം. അതിനാൽ അനുമാനവും പ്രത്യക്ഷവും പോര; ശ്രുതിയും ആവശ്യമാണ്. എന്നാൽ പ്രത്യക്ഷവിരുദ്ധമായ ശ്രുതിയേയും അദ്ദേഹം അംഗീകരിക്കുന്നില്ല.

---

* ഈ ലോകമെല്ലാം ശുദ്ധചൈതന്യത്തിന്റെ വിസ്താരമാണ്.

** ''താർകികോ ഹി അനാഗമജ്ഞഃ സ്വബുദ്ധിപരികല്പിതം യത്കിഞ്ചിദേവ കല്പയതി. അത ഏവ ച യേയമാഗമപ്രഭൃതാ മതിഃ താർക്കികാദന്യേനൈവാഗമാഭിജ്ഞേനൈവാചാര്യേണ പ്രോക്താ സതീ സുജ്ഞാനായ ഭവതി.'' എന്നു കഠോപനിഷദ്ഭാഷ്യത്തിലും,

''താർക്കികൈസ്തു പരിത്യക്താഗമബലൈരസ്തിനാസ്തികർത്താ f കർത്തേത്യാദിവിരുദ്ധം ബഹു തർക്കയദ്ഭിരാകുലീകൃതഃ ശാസ്ത്രാർത്ഥഃ തേ നാർത്ഥനിശ്ചയോ ദുർല്ലഭഃ'' എന്നു ബൃഹദാരണ്യകഭാഷ്യത്തിലും പറയുന്ന ആചാര്യൻ തന്നെ *''ന ഹി ശ്രുതിശതമപി ശീതോ f ഗ്നിരപ്രകാശോ വാ ഇതി ബ്രൂയാത് പ്രാമാണ്യമുപൈതി'' എന്നു ഗീതാഭാഷ്യത്തിലും ''ന ച സ (ബ്രഹ്മാത്മദർശീ) നിയോക്തും ശക്യതേകേനചിത് ആമ്നായസ്യാപി തത്പ്രഭവത്വാത്'' എന്നു് ഐതരേയഭാഷ്യത്തിലും പറയുന്നു. ഇങ്ങനെ ശ്രീശങ്കരൻ അനുഭവവാദിയും, ശ്രുതിവാദിയും എന്നാൽ യുക്തിവാദിയുമാണ്. ''സ്വാനുഭൂത്യനുസാരേണ തർക്യതാം മാ കുതർക്യതാം'' (തന്റെ അനുഭവത്തിനനുസരിച്ചു തർക്കിക്കൂ. കുതർക്കമരുതു്) എന്നദ്ദേഹം പറയുന്നു. അദ്ദേഹത്തിന്റെ ബുദ്ധിബലം അപാരമെന്നു് പാൾ ഡ്യൂസൻ മുതലായ വെള്ളക്കാർകൂടി സമ്മതിച്ചിട്ടുണ്ടു്. അദ്ദേഹം ശ്രുതിയുടെ പ്രാമാണ്യത്തെ യുക്തികൊണ്ടു് സമർത്ഥിച്ചിട്ടുണ്ടു്. ഉപദേശസാഹസ്രി മുതലായ ഗ്രന്ഥങ്ങളിൽ ആത്മസത്തയെ യുക്തിവിചാരം ചെയ്തു സമർത്ഥിച്ചിട്ടുണ്ടു്.

അദ്ദേഹത്തിന്റെ മതം സദാചാരനിഷ്ഠയിൽ അടിയുറച്ചതാണ്. അഹിംസയും സത്യവും ബ്രഹ്മചര്യവുമാണ് അതിന്റെ ജീവൻ. മദ്യമാംസാദിഭക്ഷണത്തെ സൂത്രഭാഷ്യത്തിൽ അദ്ദേഹം നിരോധിച്ചിട്ടുണ്ടു്. ശ്രുതിയ്ക്കു യോജിച്ചതും യുക്തിവിചാരത്തിനിടംകൊടുക്കുന്നതും അനുഭവത്തിൽ എത്തിക്കുന്നതുമാണ് അദ്ദേഹത്തിന്റെ മതം. ആ മതം വേദാന്തമാണ്. വേദാന്തമാണിന്നു ലോകരക്ഷയ്ക്കാവശ്യമെന്നു് ആധുനിക ശങ്കരനായ ശ്രീവിവേകാനന്ദസ്വാമികൾ പറയുന്നു. സ്വാമികളുടെ പ്രസംഗങ്ങളിൽ വ്യാപിച്ചുനിൽക്കുന്നതു് ശ്രീശ

---

** ആഗമം അറിയാൻ പാടില്ലാത്ത താർക്കികൻ തന്റെ ബുദ്ധികൊണ്ടു് കൽപിച്ചിട്ടുള്ള വല്ലതുമാണ് പറയുന്നത്. അതിനാൽ ആഗമത്തിൽനിന്നുണ്ടാകുന്ന ഈ ആത്മജ്ഞാനം താർക്കികനല്ലാത്ത ആഗമാഭിജ്ഞനായ ആചാര്യൻ ഉപദേശിച്ചുതന്നെങ്കിൽ മാത്രമേ ശരിയായ അനുഭവജ്ഞാനത്തിനായി ഭവിക്കുന്നുള്ളു.

* നൂറു വേദം ഒന്നിച്ചു്, തീ തണുത്തതോ പ്രകാശമില്ലാത്തതോ ആണെന്നു പറഞ്ഞാലും അതു പ്രമാണമാകയില്ല.

ങ്കരന്റെ മതമാണ്. യൂറോപ്പഖണ്ഡം അമ്പതുവഷത്തിനകം പൊടിഞ്ഞുതകരാതിരിക്കണമെങ്കിൽ വേദാന്തസന്ദേശം യൂറോപ്പ സ്വീകരിക്കണമെന്ന് സ്വാമിജി നാല്പത്തെട്ടുവഷംമുമ്പു ആജ്ഞാപിച്ചിട്ടുണ്ട്. ഇന്ത്യയുടെ രാഷ്ട്രീയമോചനത്തിനുതന്നെയും ഇവിടെ വേദാന്തപ്രചരണം ചെയ്യുകയാണ് ആദ്യമായി വേണ്ടതെന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്. സ്വാമിജിയുടെ വാക്കുകളെ ആദരിക്കാത്തതുകൊണ്ടാണ് നാമിന്നും അടിമത്തത്തിൽ കിടക്കുന്നതു്. ഈ കാലഘട്ടത്തിൽ ശ്രീശങ്കരന്റെ ജന്മദിനം രാജ്യമൊട്ടാകെ കൊണ്ടാടാനും ശ്രീശങ്കരന്റെ ഗ്രന്ഥങ്ങൾ പഠിക്കാനും സംസ്കൃതം അറിയാൻപാടില്ലാത്തവക്കുവേണ്ടി അവ തജ്ജമചെയ്തു് പ്രസിദ്ധപ്പെടുത്താനും, അങ്ങനെ പ്രസിദ്ധപ്പെടുത്തുന്ന ശങ്കരഗ്രന്ഥങ്ങളെ സംസ്കൃതാനഭിജ്ഞന്മാർ വായിക്കാനും നിവ്യ്യാജം ശ്രമിക്കേണ്ടതാണ്. ശ്രീശങ്കരന്റെ ജന്മദിനമാഘോഷിക്കുക എന്നുപറഞ്ഞാൽ കുറെ വെടിക്കെട്ടുകൂട്ടി നടത്തുകയെന്നല്ല അത്ഥം. ശ്രീശങ്കരൻ വന്നതു് ധമ്മസംസ്ഥാപനത്തിനാണ്—വെടിമരുന്നു നശിപ്പിക്കാനല്ല. ശ്രീശങ്കരന്റെ ജന്മദിനം രാജ്യമൊട്ടാകെ കൊണ്ടാടുകയും അധമ്മം ക്ഷയിയ്ക്കുകയും ശ്രുതിയുക്ത്യനുഭവസമ്മതവും നാസ്തികവാദത്തെ വെല്ലാൻ ശക്തവുമായ വേദാന്തമതം പ്രചരിപ്പിച്ച് അന്ധവിശ്വാസവും അനാചാരവും ഇല്ലാതാകയും ചെയ്യുന്നതിനു് പരമകാരുണികൻ അനുഗ്രഹിക്കട്ടെ!



(1120 ഇടവം 8-ാംനു- (1945 മേയ് 21-ാംനു-) ലെ മലയാളരാജ്യം ആഴ്ചപ്പതിപ്പിൽനിന്ന്.)

# 5. ശാങ്കരവേദാന്തത്തിന്റെ പ്രായോഗികവശം

ഇൻഡ്യയിൽ തത്വശാസ്ത്രം ഒരു സിദ്ധാന്തമോ ബുദ്ധിപരമായ വീക്ഷണമോ അല്ല. തത്വശാസ്ത്രത്തിനു് എപ്പോഴും ഒരു പ്രായോഗിക വശമുണ്ടു്. അതുകൊണ്ടാണു് അതു് ഒരു പ്രായോഗികമതമായി അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. അക്കൂട്ടത്തിൽ ശ്രീശങ്കരന്റെ തത്വശാസ്ത്രവും ഒരു മതമാണു്. ഇതു് ആലോചിക്കാതെ, ശ്രീശങ്കരൻ അദ്വൈതത്തെ ബുദ്ധിപരമായി മാത്രമേ സമീപിച്ചിട്ടുള്ളു എന്നും, മററു ചില അർവ്വാചീനന്മാരാണു് അദ്വൈതം പ്രയോഗത്തിൽ കൊണ്ടുവന്നിട്ടുള്ളതെന്നും ചിലർ പറയാറുണ്ടു്. ഇതു ശരിയല്ല. ഉപായത്തിലും ഉപേയത്തിലും അദ്വൈതം പ്രായോഗികമാണെന്നു ശ്രീശങ്കരൻ തെളിയിച്ചിട്ടുണ്ടു്.

വേദാന്തത്തിനു് പ്രധാനമായി മൂന്നു വിഭാഗമുണ്ടു്. അവ ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നിവയാണു്. ഇവയ്ക്കോരോന്നിനും രാമദ്വൈതം, കൃഷ്ണദ്വൈതം, ശിവദ്വൈതം, വൈഷ്ണവവിശിഷ്ടാദ്വൈതം ശൈവവിശിഷ്ടാദ്വൈതം, ശുദ്ധാദ്വൈതം, അനുഭവാദ്വൈതം തുടങ്ങി പല ശാഖകളും ഉണ്ടു്. ഇക്കൂട്ടത്തിൽ കേരളത്തിനു് അഭിമാനഭൂതനായി, അനാത്മവാദമായും നിരീശ്വരവാദമായും മാറിയ ബൗദ്ധജൈനമതങ്ങളിൽ നിന്നും ശാക്ത, കാപാലിക, ഗാണപത്യാദിമതാഭാസങ്ങളിൽനിന്നും ഭാരതത്തെ രക്ഷിച്ച ശ്രീശങ്കരന്റെ മതം മായാവാദയുക്തമായ അദ്വൈതമാണു്. അതിന്റെ ഉപദേശസാരത്തെ മഹാന്മാർ ഇപ്രകാരം സംഗ്രഹിച്ചിരിക്കുന്നു.

പരം സദ് ബ്രഹ്മൈവ അസദിദമഖിലം ജീവനിലയം
ജഗത് സ്വീയാഽവിദ്യാവിലസിതമിദം ചാനുഭവതി
വിനഷ്ടായാം യസ്യാം സ്വപരവിഷയാദ്വൈതകലയാ
സ്വകീയാമാപ്നോതി പ്രകൃതിമിതി ചാദ്വൈതപദവീ.

ആശയം:— പരമാർത്ഥത്തിലുള്ള വസ്തു ബ്രഹ്മം മാത്രമാണു്. ജീവന്മാരുടെ നിവാസമായ ഈ ജഗത്തു് എല്ലാം പ്രത്യേകസത്ത ഇല്ലാത്തതാണു്. ഇക്കാണുന്ന ജഗത്തു് ഒരുവന്റെ അവിദ്യയുടെ വിലാസം അഥവാ വിസ്താരമായി അനുഭവപ്പെടുന്നതാണു്. താനും ബ്രഹ്മവും ഒന്നാണെന്നുള്ള അദ്വൈതജ്ഞാനംകൊണ്ടു് അവിദ്യ നശിച്ചാൽ

ഒരുവൻ തന്റെ സാക്ഷാൽ പ്രകൃതിയായ ബ്രഹ്മഭാവത്തിൽ പ്രതിഷ്ഠിതനാകുന്നു.

ആചാര്യസ്വാമികളും സനത്സുജാതീയഭാഷ്യത്തിന്റെ ഉപക്രമത്തിൽ സ്വമതം മുഴുവൻ ഒററ വാചകത്തിൽ പറഞ്ഞിട്ടുണ്ട്.

''സ്വതശ്ചിത്സദാനന്ദാദ്വിതീയബ്രഹ്മസ്വരൂപോ ƒപ്യാത്മാ സ്വാശ്രയയാ സ്വവിഷയയാ അവിദ്യയാ സ്വാനുഭവഗമ്യയാ സാഭാസയാ സ്വാഭാവികചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മഭാവാത് പ്രച്യുതഃ അനാത്മനി ദേഹാദാവാത്മഭാവമാപന്നഃ അപ്രാപ്താശേഷപുരുഷാർത്ഥഃ പ്രാപ്താശേഷാനർത്ഥഃ അവിദ്യാകർമ്മപരികല്പിതൈരേവ സാധനൈരിഷ്ടപ്രാപ്തിമനിഷ്ടപരിഹൃതിം ചാകാംക്ഷൻ ലൗകികവൈദികസാധനൈരനുഷ്ഠിതൈരപി പരമപുരുഷാർത്ഥം മോക്ഷാഖ്യം അലഭമാനഃ മകരാദിഭിരിവ രാഗദ്വേഷാദിഭിരിതസ്തത ആകൃഷ്യമാണഃ സുരനരതിര്യഗാദിപ്രഭേദഭിന്നാസു നാനായോനിഷു പരിവർത്തമാനോ മുഹ്യമാനഃ സംസരൻ കഥഞ്ചിത് പുണ്യവശാദ്വേദോദിതേന ഈശ്വരാർത്ഥകർമ്മാനുഷ്ഠാനേനാപഗതരാഗാദിമലഃ അനിത്യാദിദോഷദർശനേനോല്പന്നേഹാമുത്രഫലഭോഗവിരാഗഃ വേദാന്തേഭ്യഃ പ്രതീയമാനം ബ്രഹ്മാത്മഭാവം ബുഭുത്സുഃ വേദോദിതശമദമാദിസാധനസമ്പന്നഃ ബ്രഹ്മവിദമാചാര്യമുപേത്യ ആചാര്യാനുസാരേണ വേദാന്തശ്രവണാദിനാ 'അഹം ബ്രഹ്മാസ്മി' ഇതി ബ്രഹ്മാത്മതത്ത്വമവഗമ്യ നിവൃത്താജ്ഞാനതത്കാര്യഃ ബ്രഹ്മരൂപോ ƒവതിഷ്ഠതേ ഇതീയം വേദാന്താനാം മര്യാദാ.''

ഇതാണ് ആചാര്യപാദരുടെ വാക്യം. ആദ്യത്തെ ശ്ലോകത്തിലെ 'ഇദം ചാനുഭവതി' (ഇതനുഭവിക്കുന്നു) എന്ന വാക്യംതന്നെ അദ്വൈതം അനുഭൂതിയെ ലക്ഷ്യമാക്കിയുള്ളതാണെന്നു തെളിയിക്കുന്നു. ''ബ്രഹ്മരൂപോ ƒവതിഷ്ഠതേ'' (ബ്രഹ്മരൂപനായി സ്ഥിതിചെയ്യുന്നു) എന്നും പറയുന്നുണ്ടല്ലോ. ''അനുഭവാവസാനത്വാത് ഭൂതവസ്തുവിഷയത്വാച്ച ബ്രഹ്മജ്ഞാനസ്യ'' എന്ന് ബ്രഹ്മസൂത്രഭാഷ്യത്തിലും പറഞ്ഞിട്ടുണ്ട്.

''നിർദ്വൈതോ ƒസ്മ്യഹമസ്മി നിർമ്മലചിദാ—
കാശോസ്മി പൂർണ്ണോ ƒസ്മ്യഹം;
നിർദ്ദേഹോ ƒസ്മി നിരിന്ദ്രിയോ ƒസ്മി നിതരാം
നിഷ്പ്രാണവർഗ്ഗോ ƒസ്മ്യഹം;
നിർമ്മുക്താശുഭമാനസോ ƒസ്മി വിഗള—
ദ്വിജ്ഞാനകോശോ ƒസ്മ്യഹം;
നിർമ്മായോ ƒസ്മി നിരന്തരോ ƒസ്മി വിപുല—
പ്രൗഢപ്രകാശോ ƒസ്മ്യഹം.''

എന്നാണ് ആ അനുഭവത്തിന്റെ സ്വരൂപമെന്നു പ്രൗഢാനുഭൂതിയെന്ന ഗ്രന്ഥത്തിൽ ആചാര്യപാദർ പറയുന്നു. അദ്വൈതം അനുഭവത്തിൽ ആക്കിയവർ എങ്ങിനെയിരിക്കുമെന്നും വേദാന്തം പ്രതിപാദിക്കുന്നുണ്ട്.

''നിസ്തുതിർന്നിർന്നമസ്കാരോ നിഃസ്വധാകാര ഏവ ച
ചലാചലനികേതശ്ച യതിർയാദൃച്ഛികോ ഭവേത്.

തത്ത്വമാദ്ധ്യാത്മികം ദൃഷ്ട്വാ തത്ത്വം ദൃഷ്ട്വാ തു ബാഹ്യതഃ
തത്ത്വീഭൂതസ്തദാരാമഃ തത്ത്വാദപ്രച്യുതോ ഭവേത്.''

അയാൾക്ക് സ്തുതിയില്ല, നമസ്കാരമില്ല, സ്വധയില്ല. (ആരെയും പൂജിക്കുന്നില്ല എന്നർത്ഥം). അയാൾ അധികസമയവും ദേഹബോധമില്ലാത്ത ആത്മനിഷ്ഠൻ, ചില സമയത്തുമാത്രം യദൃച്ഛയാ ദേഹബോധമുണ്ടാകുന്നവൻ, യദൃച്ഛാലാഭസന്തുഷ്ടൻ ആയിരിക്കും. ആത്മസ്വരൂപം അനുഭവപ്പെട്ടതിയിട്ട് ആ ആത്മാവുതന്നെ വെളിയിൽ കാണുന്ന സർവ്വവുമെന്നും കണ്ടിട്ട് താൻ ആത്മാവെന്ന ബോധത്തോടുകൂടി ആത്മാവിൽതന്നെ, ബാഹ്യവസ്തുക്കളുടെ ഒന്നിന്റെയും ആശ്രയം ഇല്ലാതെ സുഖിച്ചുകൊണ്ട് എപ്പോഴും ആത്മനിഷ്ഠനായിരിക്കും.

മനുഷ്യന്റെ സകല പ്രവൃത്തികളുടേയും ഉദ്ദേശ്യം സുഖമാണ്; നിത്യസുഖമാണ്; ദുഃഖലേശമേൽക്കാത്ത സുഖമാണ്. അതു് രാഗ-ദ്വേഷകാമക്രോധഭയാധീനർക്ക് ഒരിക്കലും ലഭ്യമല്ല. അനിത്യങ്ങളായ ഇന്ദ്രിയാർത്ഥങ്ങളുടെ പുറകേ ഓടുന്നവർ രാഗദ്വേഷാദികൾക്ക് അധീനരാണ്. അനിത്യങ്ങളിൽ ഭ്രമിച്ച് അലയുന്നവർക്ക് ഒരിക്കലും നിത്യസുഖമോ നിത്യശാന്തിയോ ലഭിക്കുന്നതല്ല. ഈ കാര്യം ശ്രുതി തെളിച്ചുപറയുന്നു.

(1) ''തമാത്മസ്ഥം യേഽനുപശ്യന്തി ധീരാഃ
തേഷാം സുഖം ശാശ്വതം നേതരേഷാം''

(2) ''തമാത്മസ്ഥം യേഽനുപശ്യന്തി ധീരാ
തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം''

(കഠോപനിഷത്)

---

(1) തന്നിൽ ഇരിക്കുന്ന അവനെ യാവ ചില ധീരന്മാർ പ്രത്യക്ഷമായി അനുഭവിക്കുന്നുവോ അവർക്ക് നിത്യമായ സുഖം ഉണ്ടാകുന്നു. മററുള്ളവർക്കില്ല.

(2) തന്നിൽ ഇരിക്കുന്ന അവനെ യാവ ചില ധീരന്മാർ സാക്ഷാൽക്കരിക്കുന്നുവോ അവർക്ക് നിത്യശാന്തിയുണ്ട്. മററുള്ളവർക്കില്ല.

(3) ''ആപൂര്യമാണം അചലപ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വത്
തദ്വത് കാമാ യം പ്രവിശന്തി സർവ്വേ
സ ശാന്തിമാപ്നോതി ന കാമകാമീ''

എന്നു ഗീതയും പറയുന്നു.

ഗീതയിലേയും ശ്രുതിയിലേയും ''നേതരേഷാം'' ''ന കാമകാമീ'' മററുള്ളവക്കു നിത്യശാന്തിയില്ല; നിത്യസുഖമില്ല. കാമങ്ങളെ കാമിക്കുന്നവനു് ശാന്തി കിട്ടുന്നില്ല.) എന്നീ വാക്യങ്ങൾ പ്രത്യേകം ശ്രദ്ധേയങ്ങളാണ്. രാഗദ്വേഷകാമക്രോധാദികളെ ജയിക്കുന്നതാണ് മതത്തിൻെറ സന്ദേശവും പ്രയോജനവും. ഇവയെ ജയിച്ച് മനുഷ്യനു് എങ്ങിനെ നിത്യശാന്തിയിലും നിത്യസുഖത്തിലും പ്രതിഷ്ഠിതനാകാൻ കഴിയുമെന്നു പഠിപ്പിക്കാനാണ് വേദാന്തമെന്നു ശ്രീശങ്കരൻ ഉറപ്പിച്ചുറപ്പിച്ചു പറയുന്നു. മുമ്പുദ്ധരിച്ച സനത്സുജാതീയ ഭാഷ്യത്തിലെ ''അപ്രാപ്താശേഷപുരുഷാത്ഥഃ പ്രാപ്താശേഷാനത്ഥഃ'' മുതലായ പ്രയോഗങ്ങൾ നോക്കുക.

''അസ്യാനത്ഥഹേതോഃ പ്രഹാണായ ആത്മൈകത്വവിദ്യാപ്രതിപത്തയേ സർവ്വേ വേദാന്താ ആരഭ്യന്തേ'' (ഈ അനത്ഥഹേതു ഒഴിവാക്കുന്നതിന്നാവശ്യമായ, ആത്മാവ് ഒന്നേയുള്ളവെന്ന ജ്ഞാനം ഉളവാക്കി ഉറപ്പിക്കുന്നതിനാണ് സകല വേദാന്തങ്ങളും ആരംഭിക്കുന്നതു്) എന്നു് ബ്രഹ്മസൂത്രഭാഷ്യത്തിലും ശങ്കരൻ പറയുന്നു.

ദുഃഖനിവൃത്തി ആത്മജ്ഞാനംകൊണ്ടു മാത്രമേ ഉണ്ടാവുകയുള്ളവെന്നാണ് ശ്രീശങ്കരൻേറയും ശ്രുതിയുടേയും മതം.

''തരതി ശോകമാത്മവിത്'' എന്നു ഛാന്ദോഗ്യത്തിലും ''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വം അനുപശ്യതഃ?'' എന്നു് ഈശാവാസ്യോപനിഷത്തിലും പറയുന്നു. (''ആത്മജ്ഞാനി ദുഃഖത്തെ കടക്കുന്നു—എല്ലാം ഒന്നെന്നു് തുടന്നു കണ്ടുകൊണ്ടിരിക്കുന്നവനു് മോഹമെവിടെ? ദുഃഖമെവിടെ?'')

''ദ്വിതീയാത്വൈ ഭയം ഭവതി'' (രണ്ടുണ്ടെങ്കിൽ ഭയവും തീച്ചയാണ്) എന്നു ബൃഹദാരണ്യകം

''ഒന്നായനിന്നെയിഹ രണ്ടെന്നു കണ്ടളവി-
ലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ''

---

(3) നിറഞ്ഞിരിക്കുന്നതും സ്ഥിരമായിരിക്കുന്നതും ആയ സമുദ്രത്തിൽ ജലപ്രവാഹങ്ങൾ അഥവാ നദികൾ എപ്രകാരമാണ് പ്രവേശിക്കുന്നത് അതുപോലെ ചലനമൊന്നും ഉണ്ടാക്കാതെ യാതൊരു ബ്രഹ്മനിഷ്ഠനെയാണ് സകല വിഷയങ്ങളും പ്രാപിക്കുന്നത് അവൻ ശാന്തിയെ പ്രാപിക്കുന്നു. വിഷയങ്ങളെ ഇഛിക്കുന്നവൻ പ്രാപിക്കുന്നില്ല.

എന്നു് എഴുത്തച്ഛനും പറയുന്നു. പരമാൎത്ഥവസ്തു ഒന്നാണെന്നും അതു പലതായി കാണുന്നതു്, പലതായി കാണുന്ന പദാൎത്ഥങ്ങളുടെ അടിയിൽ സ്ഥിതിചെയ്യുന്ന ഏകത്തിന്റെ ബോധം ഇല്ലാത്തതുകൊണ്ടാണെന്നും — ഈ ബോധം ഇല്ലായ്മയെയാണു് അവിദ്യാ അജ്ഞാനം എന്നെല്ലാം പറയുന്നതു് — ആ അദ്വൈതജ്ഞാനം ഈ ശരീരത്തിലിരിക്കുമ്പോഴുംതന്നെ സാധിക്കാമെന്നും അതു് ഒരിക്കൽ സാധിച്ചാൽ പിന്നെ അതെന്നും നിലനില്ക്കുമെന്നുമാണു് ശാങ്കരമതം. ഇതു് പ്രായോഗികമല്ലയോ? ഇനി ആത്മജ്ഞാനം, ബ്രഹ്മജ്ഞാനമെന്നെല്ലാം പറയുന്ന ഏകത്വജ്ഞാനത്തിനുള്ള ഉപായം ശങ്കരൻ പറയുന്നു.

''ശമദമാദിസംസ്കൃതം മന ആത്മദൎശനേ കരണം'' (ശമം, ദമം മുതലായവയാൽ സംസ്കരിക്കപ്പെട്ട മനസ്സാണു് ആത്മദൎശനത്തിനുള്ള കരണം—ഉപകരണം) എന്നു്.

ʃ വീതരാഗഭയക്രോധൈർ മുനിഭിർ വേദപാരഗൈഃ
നിർവികല്പോഹ്യയം ദൃഷ്ടഃ പ്രപഞ്ചോപശമോ ʃ ദ്വയഃ

ഇവിടെ ''ദൃഷ്ടഃ'' എന്ന പദം പ്രധാനമാണു്. രാഗം, ഭയം, ക്രോധം എന്നിവ പോയവരാണു് ആത്മാവിനെ കാണുന്നതു്. ''അപഗതരാഗാദിമലഃ ശമദമാദിസാധനസമ്പന്നഃ'' എന്നു് സനൽസുജാതീയ ഭാഷ്യത്തിലും പറഞ്ഞിട്ടുണ്ടല്ലോ. രാഗാദിമലങ്ങൾ നീക്കാനുള്ള വഴിയെന്തു്? ''വേദോദിതേന ഈശ്വരാൎത്ഥകൎമ്മാനുഷ്ഠാനേന'' എന്നത്രേ. വേദവിഹിതമായ കൎമ്മം ഈശ്വരാൎപ്പണബുദ്ധിയോടുകൂടി ചെയ്യുകതന്നെ. ''പ്രവൃത്തിലക്ഷണോ ധൎമ്മഃ....ഈശ്വരാൎപ്പണബുദ്ധ്യാ അനുഷ്ഠീയമാനഃ സത്വശുദ്ധയേ ഭവതി ഫലാഭിസന്ധിവൎജ്ജിതഃ'' (പ്രവൃത്തിധൎമ്മം ഈശ്വരാൎപ്പണബുദ്ധിയോടുകൂടി ഫലേച്ഛകൂടാതെ അനുഷ്ഠിച്ചാൽ അതു് ചിത്തശുദ്ധിയ്ക്കു കാരണമായിത്തീരുന്നു.) ''കൎമ്മജന്യാം ചിത്തശുദ്ധിമന്തരേണ സന്യാസ ഏവ ന സംഭവതി, യഥാ കഥഞ്ചിദൌത്സുക്യമാത്രേണ കൃതോ ʃ പി ന ഫലപര്യവസായി'' (കൎമ്മത്തിൽനിന്നുണ്ടാകുന്ന ചിത്തശുദ്ധികൂടാതെ സന്യാസമേ ഉണ്ടാകയില്ല. വല്ലപാടും വെറും ഔത്സുക്യംകൊണ്ടു് സന്യസിച്ചാലും അതു ഫലത്തിൽചെന്നവസാനിക്കുകയില്ല.) എന്നു് ശ്രീശങ്കരാനുഗാമിയായ മധുസൂദനസരസ്വതി പറയുന്നു. കൎമ്മം ചെയ്യണം—അതു് ഫലേച്ഛകൂടാതെ ഈശ്വരാൎപ്പണബുദ്ധിയോടുകൂടി ചെയ്യണം. അപ്പോൾ മനഃശുദ്ധി ഉണ്ടാകും. ശുദ്ധമായ മനസ്സു്

ʃ രാഗം, ഭയം, ക്രോധം എന്നിവ നീങ്ങിയവരും വേദതത്വത്തെ അറിയുന്നവരും ആയ മുനികളാൽ (മനനശീലന്മാരാൽ) യാതൊരു വികല്പവുമില്ലാത്തതും പ്രപഞ്ചം (പ്രപഞ്ചവ്യാപാരം) ശമിച്ചിട്ടുള്ളതും ആയ ഈ, രണ്ടാമതൊന്നില്ലാത്ത, പരമാർത്ഥവസ്തു കാണപ്പെട്ടിട്ടുണ്ടു്—തീർച്ച.

രാഗദ്വേഷരഹിതവും ശമദമാദിയുക്തവും ആകും. ശമദമാദിയുക്തമായ മനസ്സ് അന്തർമുഖമാക്കിയാൽ ആത്മദശ്നമുണ്ടാകും. ആത്മദശ്നമുണ്ടായാൽ ആ ആത്മാവിനാൽ സർവ്വവും പൂണ്ണമെന്നും സർവ്വവും ആത്മാവെന്നും ആത്മാവിൽനിന്ന് അന്യമായി ഒന്നുമില്ലെന്നും കാണാം. എല്ലാം ആത്മാവെന്നുകണ്ടാൽ പിന്നെ രാഗദ്വേഷങ്ങളുടെ ബീജവുംകൂടി നശിക്കും. കാരണം നശിക്കുന്നതുകൊണ്ട് കാര്യം നശിക്കുമെന്നുള്ള നിയമപ്രകാരം പിന്നെ ദുഃഖമേ ഉണ്ടാകുകയില്ല. ഇതാണ് ശാങ്കരവേദാന്തം. ഇതിൽ അപ്രായോഗികമെന്തുള്ളൂ?

അദ്വൈതിയായ ശങ്കരൻ സ്വമതപക്ഷപാതിയായിരുന്നെന്ന ചിലർ പറയുന്നു. എല്ലാം ആത്മാവായിക്കണ്ട അദ്ദേഹത്തിന് സ്വജനപരജനഭേദമുണ്ടായിരുന്നെന്ന പറയുന്നതിൽ എന്തത്ഥമാണുള്ളത്?

''ജാതിനീതികുലഗോത്രദൂരഗം
നാമരൂപഗുണദോഷവജ്ജിതം
ദേശകാലവിഷയാതിവത്തി യദ്
ബ്രഹ്മ തത്ത്വമസി ഭാവയാത്മനി''.

എന്ന് ശിഷ്യന സാധന ഉപദേശിച്ച ശങ്കരൻ ജാതിബുദ്ധിക്ക് അധീനനായിരുന്നുവെന്ന് വരുമോ?

''എല്ലാത്തരം നിന്ദയും തന്നിൽനിന്നന്യമായി ദൃഷിച്ച മററൊന്നിനെ കാണുന്നവനാണുണ്ടാകുന്നത്. അത്യന്തവിശുദ്ധമായ ആത്മാവിനെത്തന്നെ എല്ലായിടത്തും എപ്പോഴും കാണുന്നവന്ന് നിന്ദയ്ക്കു കാരണമായ മററൊരു വസ്തുവില്ലെന്ന സിദ്ധമാണല്ലോ'' എന്നദ്ദേഹം ഈശാവാസ്യ ഭാഷ്യത്തിൽ പറയുന്നതു നോക്കുക.

(1) ''ന മൃത്യുന്ന ശങ്കാ ന മേ ജാതിഭേദഃ
പിതാ നൈവ മേ നൈവ മാതാ ച ജന്മ''.

എന്ന് സന്യാസത്തിനു ചെന്നപ്പോഠം ''നീ ആര്?'' എന്ന ചോദിച്ച ഗുരുവിനോട് ബാല്യത്തിൽത്തന്നെ പറഞ്ഞ ശങ്കരന് ജാതി പക്ഷപാതിത്വം കല്പിക്കുന്നതു ശരിയോ?

(2) ''ന സാംഖ്യം ന ശൈവം ന തത് പാഞ്ചരാത്രം
ന ജൈനം ന മീമാംസകാദേർമതം വാ;
വിശിഷ്ടാനുഭൂത്യാ വിശുദ്ധാത്മകത്വാ—
ത്തദേകോഽവശിഷ്ടഃ ശിവഃ കോവലോഽഹം''.

---

(1) എനിക്ക് മരണമില്ല; ശങ്കയില്ല; ജാതിഭേദമില്ല. എനിക്ക് അച്ഛനില്ല; അമ്മയില്ല; ജന്മവുമില്ല.

(2) സാംഖ്യമല്ല; ശൈവമല്ല; പാഞ്ചരാത്രമല്ല; ജൈനമല്ല; മററു മീമാംസകന്മാർ മുതലായവരുടേയും മതമല്ല. വിശിഷ്ടാനുഭവംകൊണ്ട് വിശുദ്ധാത്മാവായിത്തീർന്നിരിക്കുന്നതു നിമിത്തം അദ്വതീയനായി കേവലനായ ശിവനായി ഞാൻ അവശേഷിച്ചിരിക്കുന്നു.

എന്നെഴുതിയ ശങ്കരൻ ഒരു പ്രത്യേക മതത്തിൽപെട്ടവനോ മതപക്ഷപാതിയോ ആണെന്ന പറയുന്നതു് ശരിയോ? സൂത്രഭാഷ്യത്തിൽ അപശൂദ്രാധികരണഭാഷ്യം എഴുതിയ അദ്ദേഹംതന്നെയാണു് വിധുരാധികരണത്തിനും ഭാഷ്യം എഴുതീട്ടുള്ളതെന്നും ഓർക്കണം. ശൂദ്രന വേദാധികാരം ഇല്ലെന്ന അദ്ദേഹം പറഞ്ഞുവെന്നുള്ളതിനു് ചില തെളിവുകരം ചിലർ ഹാജരാക്കുന്നു. ഇതു് പ്രക്ഷിപ്തമോ എന്ന തന്നെ ശങ്കിക്കേണ്ടതുണ്ടു്. അല്ലെങ്കിൽതന്നെയെന്തു്? ''രജ ഉപസർജനതമഃപ്രധാനസ്യ ശൂദ്രസ്യ ശുശ്രൂഷാ ഏവ കർമ്മ'' എന്നാണു് അദ്ദേഹം ഗീതാഭാഷ്യത്തിൽ പറയുന്നതു്. രജോഗുണാംശമുള്ള തമഃപ്രധാനനായ ശൂദ്രനു് ശുശ്രൂഷ മാത്രമെ പാടുള്ളുവെന്നു് പറഞ്ഞതിൽ നിന്നു് നാം എന്താണു് മനസ്സിലാക്കേണ്ടതു്? ശ്രീശങ്കരൻ പറയുന്ന ശൂദ്രൻ ആരു്? ജന്മംകൊണ്ടു് അദ്ദേഹം ശൂദ്രത്വം എവിടെയെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ ഇവിടെ ഇങ്ങിനെ പറഞ്ഞതിനും സമാധാനം പറയണമല്ലൊ?

* ''സത്യം ദാനം ക്ഷമാ ശീലം ആനൃശംസ്യം തപോ ഘൃണാ
ദൃശ്യന്തേ യത്ര രാജേന്ദ്ര! സ ബ്രാഹ്മണ ഇതി സ്മൃതഃ''

എന്ന മഹാഭാരതവാക്യം അദ്ദേഹത്തിനു് അപരിചിതമെന്നു വിചാരിക്കാനും തരമില്ലല്ലൊ. അതുകൊണ്ടു് അദ്ദേഹത്തിൽ ആരോപിക്കുന്ന ജാതിപക്ഷപാതിത്വം അർത്ഥശൂന്യമാകുന്നു. ശാങ്കരമതം ഏതായാലും ജാതിബുദ്ധിയേയോ മതദ്വേഷത്തേയോ ഉളവാക്കുന്നില്ല. ''രാഗദ്വേഷാദിദോഷാനാസ്പദത്വാത് ആത്മൈകത്വബുദ്ധിരേവ സമ്യഗ്ദർശനം'' എന്നു് ശ്രീശങ്കരൻ അദ്വൈതം ഇതര മതങ്ങളേക്കാരം എന്തുകൊണ്ടു് ശ്രേഷ്ഠമെന്നു് സമർത്ഥിക്കുന്നു. ആത്മാവു് ഒന്നു് എന്ന ബുദ്ധിയുള്ളവനു് രാഗദ്വേഷാദിദോഷങ്ങരം ഉണ്ടാകയില്ല എന്നതാണു് ശങ്കരൻ പറയുന്ന കാരണം. ''കപിലകണാദബുദ്ധാർഹതാദിമതങ്ങരം താന്താങ്ങളുടെ പക്ഷം മാത്രം ശരിയെന്നു പറഞ്ഞ് പ്രതിപക്ഷികളെ ദ്വേഷിക്കവേ, ഈ വൈദികദർശനം, എല്ലാം താൻതന്നെയെന്നു പഠിപ്പിക്കയാൽ വെറുപ്പിനു സ്ഥാനം കൊടുക്കുന്നില്ല. സ്വന്തം കൈകാലുകരം തമ്മിൽ ചിലപ്പോരം മുട്ടിയാലും പരസ്പരം ദ്വേഷമുണ്ടാകാറില്ലല്ലോ'' എന്നും അദ്ദേഹം മാണ്ഡൂക്യകാരികാഭാഷ്യത്തിൽ പറയുന്നു. ഇപ്രകാരമുള്ള അദ്വൈതം മതകലഹത്തേയും ജാതികലഹത്തേയും രാഷ്ട്രകലഹത്തേയും ഇല്ലാതാക്കി ത്യാഗത്തിലാണു് സുഖമെന്നു പഠിപ്പിച്ചുകൊണ്ടു് വ്യക്തികളുടേയും സംഘങ്ങ

* സത്യം, ദാനം, ക്ഷമ, സത്സ്വഭാവം, ക്രൂരതയില്ലായ്മ, തപസ്സ്, ദയ എന്നിവ ആരിൽ കാണുന്നുവോ അയാരം ബ്രാഹ്മണനെന്നറിയപ്പെടുന്നു.

ളുടേയും അശാന്തിയെ നശിപ്പിച്ചു് നിത്യാനന്ദം നൽകുന്നതിനായി സ്ഥിതി ചെയ്യുന്നു.

ആ മതം ഭാരതഖണ്ഡത്തിൽ ഉറപ്പിച്ച മഹാചാര്യൻെറ അനുഗാമികൾ മാത്രമാണു് അതിനു ശേഷമുണ്ടായിട്ടുള്ള എല്ലാ അദ്വൈതികളും. ''വേദാന്തമതത്തിൽ നിർവ്വികല്പസമാധിയിൽ മാത്രമേ പ്രതിബന്ധരഹിതമായ അദ്വൈതബ്രഹ്മസാക്ഷാത്കാരം സിദ്ധിക്കുകയുള്ളു. (ശൈവ) സിദ്ധാന്തമതത്തിൽ സമാധിദശയിൽ എന്നപോലെ വ്യുത്ഥാനദശയിലും ജ്ഞാനികൾക്കു അദ്വൈതാനുഭൂതിയുണ്ടാകും'' എന്നു് ഈയിടെ ചിലർ പറയുന്നുണ്ടു്.

** ''ദേഹാഭിമാനേ ഗളിതേ വിജ്ഞാതേ പരമാത്മനി
യത്ര യത്ര മനോ യാതി തത്ര തത്ര സമാധയഃ''

എന്ന ശാങ്കരവേദാന്തപ്രമാണം അറിയാത്തവരാണു് ഇപ്രകാരം പ്രസ്താവിക്കുന്നതെന്നു പറയേണ്ടിയിരിക്കുന്നു. ''തത്ത്വം ദൃഷ്ട്വാ ച ബാഹ്യതഃ'' എന്നു ശങ്കരൻെറ പരമഗുരുതന്നെ പറഞ്ഞിട്ടുള്ളതു മുമ്പു സൂചിപ്പിച്ചല്ലൊ? സർപ്പത്തെ ഒരിക്കൽ രജ്ജുവാണെന്നറിഞ്ഞവനു് പിന്നെ സർപ്പഭയമില്ല. വെള്ളിയെന്നു ധരിച്ചു് മുത്തുച്ചിപ്പി എടുക്കാൻ പോകുന്നവനു് അതു മുത്തുച്ചിപ്പിയാണു് വെള്ളിയല്ല എന്നറിഞ്ഞാൽ പിന്നെ അതെടുക്കാൻ ഇച്ഛ ഉണ്ടാകുകയില്ല. അതിനാൽ ജ്ഞാനിക്കു് കണ്ണടച്ചിരുന്നാലും തുറന്നിരുന്നാലും എല്ലാ അവസ്ഥയിലും എല്ലാം ബ്രഹ്മമാണു്. അദ്ദേഹം പിന്നെ മറെറാന്നും കാണുന്നില്ല. അദ്ദേഹം സർവ്വവും താനെന്നറിഞ്ഞു് എല്ലാററിനേയും സ്നേഹിക്കുന്നു. ആ ജ്ഞാനിയുടെ ലക്ഷണമാണു് ഗീതയിലെ പന്ത്രണ്ടാം അദ്ധ്യായത്തിൽ ഉത്തമഭക്തലക്ഷണമായി പറഞ്ഞിട്ടുള്ളതു്. ഗീതയിൽ ജ്ഞാനിയേയും ഭക്തനായിട്ടാണല്ലൊ പറഞ്ഞിട്ടുള്ളതു്. ഇങ്ങനെയുള്ള മഹാമതത്തിൻെറ ആചാര്യനായ ശങ്കരൻ കേരളത്തിലവതരിച്ചു. അദ്ദേഹത്തിൻെറ ജന്മദേശം ധന്യം— അദ്ദേഹത്തെ ആരാധിക്കുന്നവർ ധന്യർ. അദ്ദേഹത്തിൻെറ മതം അനുസരിക്കുന്നവർ ധന്യർ. അവക്കു് നിത്യശാന്തിയുണ്ടാകും. ലോകനിത്യശാന്തികാമന്മാർ ആ മതം പാലിക്കട്ടെ, അനുഷ്ഠിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യട്ടെ! സനാതനധർമ്മരക്ഷകനായ അദ്ദേഹത്തിൻെറ വിജയക്കൊടി വാനോളം ഉയരട്ടെ! ലോകം കൃതയുഗത്തിലെത്തും; രാമരാജ്യത്തിലെത്തും. എന്താണു് രാമരാജ്യം? രാമൻെറ പടംവച്ചു പൂജി

---

** ദേഹം താനെന്ന അഭിമാനം പോകയും പരമാത്മാവു് അനുഭവപ്പെടുത്തപ്പെടുകയും ചെയ്താൽ മനസ്സ് എവിടെയെവിടെ പോകുന്നുവോ അവിടെയവിടെയെല്ലാം സമാധിയാണു്.

ച്ചുകൊണ്ടു് തങ്ങരാം ചെയ്യുതെല്ലാം ശരിയെന്നു പറയുകയും അങ്ങനെ പറയാത്തവരെ കൊല്ലുകയും ജയിലിലാക്കകയും ചെയ്യുന്ന രാജ്യമല്ല.

ന പര്യദേവൻ വിധവാ ന ച വ്യാളകൃതം ഭയം
ന വ്യാധിജം ഭയം വാƒപി രാമേ രാജ്യം പ്രശാസതി
നിർദ്ദസ്യുരഭവല്ലോകോ നാനർത്ഥഃ കംചിദസ്പൃശത്.
ന ച സ്മ വൃദ്ധാ ബാലാനാം പ്രേതകാര്യാണി കർവതേ.
സർവം മുദിതമേവാസീത് സർവ്വോ ധർമ്മപരോƒഭവത്
രാമമേവാനുപശ്യന്തോ നാഭ്യഹിംസൻ പരസ്പരം
ആസൻ വർഷസഹസ്രാണി തഥാ പുത്രസഹസ്രിണഃ
നിരാമയാ വിശോകാശ്ച രാമേ രാജ്യം പ്രശാസതി.
നിത്യപുഷ്പാ നിത്യഫലാസ്തരവഃ സ്കന്ധവിസ്തൃതാഃ
കാലേ വർഷീ ച പർജന്യഃ സുഖസ്പർശശ്ച മാരുതഃ
ആസൻ പ്രജാ ധർമ്മരതാ രാമേ ശാസതി നാനൃതാഃ
സർവേ ലക്ഷണസമ്പന്നാഃ സർവേ ധർമ്മപരായണാഃ

വിധവകളുടെ നിലവിളിയില്ല, സർപ്പഭയമില്ല, രോഗഭയമില്ല, ശത്രുക്കളില്ല, ആക്കും അനർത്ഥമില്ല, ബാലമരണമില്ല, എല്ലാവരും എപ്പോഴും സന്തുഷ്ടന്മാർ, എല്ലാവരും ധർമ്മനിഷ്ഠന്മാർ, ജനങ്ങരാം പരസ്പരം ഹിംസിക്കകയില്ല, ആയുസ്സ് ആയിരം വർഷം. പുത്രന്മാർ ധാരാളം, ക്ലേശമില്ല, ദുഃഖമില്ല. വൃക്ഷങ്ങരാം തഴച്ചുകൊഴുത്തു് നിത്യം ഫലങ്ങളും പുഷ്പങ്ങളും നൽകുന്നു. യഥാകാലം മഴയുണ്ടു്. സുഖമായ കാററു്, ജനങ്ങരാം ധർമ്മതല്പരർ, കളവില്ല, എല്ലാവരും ലക്ഷണമൊത്തവർ, ഇങ്ങനെയുള്ള രാജ്യമാണു് രാമരാജ്യം. ആ രാമരാജ്യം ശ്രീശങ്കരവേദാന്തപ്രചരണത്താൽ കൈവരും. അതു നമുക്കു് നേരിട്ടു് കണ്ടു് അനുഭവിക്കാൻ ഇടവരട്ടെ!



---

1953-ലെ 'മലയാളരാജ്യം വിശേഷാൽപ്രതി'യിൽ പ്രസിദ്ധപ്പെടുത്തിയതു്.

# 6. ശ്രീശങ്കരനും ആർഷചിന്തകളും

ഭഗവാൻ ശ്രീശങ്കരൻ കേരളത്തിൽ ജനിച്ചിട്ട് ആയിരത്തില ധികം വഷം കഴിഞ്ഞു. കേരളത്തിൽ ജനിച്ചെങ്കിലും അദ്ദേഹ ത്തിൻെറ ജീവിതകാലത്തു് കേരളീയർ അദ്ദേഹത്തെ വേണ്ടതു പോലെ ബഹുമാനിക്കുകയോ, അദ്ദേഹത്തിൻെറ ഉപദേശമനുസരിച്ച് നടക്കുകയോ ചെയ്തില്ല. പിന്നീടും അതിനു ശ്രമിച്ചില്ല. ഇ തിൻെറ ശിക്ഷയാണ് കേരളത്തിലെ ഹിന്ദുക്കളുടെ അധഃപതനം. അദ്ദേഹത്തെപ്പോലെയുള്ള മററാരാളു കേരളത്തിലുണ്ടായിട്ടില്ലെന്നു തീർച്ചപറയാം. അഞ്ചുവയസ്സായപ്പോഴേയ്ക്കും അദ്ദേഹം കാവ്യപുരാ ണേതിഹാസങ്ങൾ എല്ലാം പഠിച്ചു. എട്ടുവയസ്സായപ്പോഴേക്കും വേദ ങ്ങളും ഉപനിഷത്തുകളും പഠിച്ചു. എട്ടാമത്തെ വയസ്സിൽ മനുഷ്യജന്മ ത്തിൻെറ പരമോദ്ദേശ്യവും സ്വാവതാരോദ്ദേശവും സാധിക്കുന്നതിനു് സന്യസിക്കാൻ തീച്ച്യാക്കി. അമ്മയോട് അനുവാദം വാങ്ങി പുറ പ്പെട്ടു് നമ്മദാതീരത്തു് ഗുഹാവാസിയായിരുന്ന ഗോവിന്ദഭഗവത് പാദരുടെ അടുത്തെത്തി. ഗുഹയുടെ വാതിൽ ബന്ധിച്ചിരുന്നു. താൻ പുറത്തുവന്നുനില്ക്കുന്ന വിവരം ശ്രീശങ്കരൻ അറിയിച്ചു. 'നീയാരു്?' എന്നു ഗോവിന്ദാചാര്യർ ചോദിച്ചു. ശ്രീശങ്കരൻ പറഞ്ഞ മറുപടി 'ഞാൻ മനസ്സല്ല; ബുദ്ധിയല്ല; അഹങ്കാരമല്ല; ചിത്തമല്ല; കണ്ണല്ല; മൂക്കല്ല; ചെവിയല്ല; നാക്കല്ല; പഞ്ചഭൂതമൊന്നുമല്ല. സച്ചിദാനന്ദ സ്വരൂപനായ ശിവനാണ് ഞാൻ'' എന്നാണ്. പറഞ്ഞതു് ആരു്? എട്ടുവയസ്സുള്ള കുട്ടി. അദ്ദേഹം അത്ഭുത കൃത്യങ്ങൾ പലതും അതിനു മുമ്പ് ചെയ്തിരുന്നു. ഉപനയനം കഴിഞ്ഞ് ഒരില്ലത്തു ഭിക്ഷയ്ക്കുപോ യി. അവിടെ അദ്ദേഹത്തിനു കൊടുക്കാൻ മറെറാന്നുമില്ലാഞ്ഞിട്ട് അവർ ഒരു നെല്ലിക്ക കൊടുത്തു. അപ്പോൾത്തന്നെ ഒരു സ്തോത്രമു ണ്ടാക്കി ചൊല്ലി സ്വർണ്ണനെല്ലിക്ക വർഷിപ്പിച്ച് ആ കുടും ബത്തെ അനുഗ്രഹിച്ചു. ആ ഇല്ലം ഇന്നും ഉണ്ട്. വാർദ്ധക്യം നിമി ത്തം ഏറെ നടന്നുപോകാൻ ശക്തിയില്ലാതിരുന്ന അമ്മയുടെ സൗക ര്യാർത്ഥം നദിയുടെ ഗതിമാററി. അതു് ഇന്നും കാലടിക്കടുത്തു കാണാൻ കഴിയും. സന്യാസത്തിന്നനുവാദം അമ്മ കൊടുക്കാ തിരുന്നപ്പോൾ ആ ചെറിയ കുട്ടി യോഗശക്തികൊണ്ട് ഒരു മുതലയെ സൃഷ്ടിച്ച് കാലിൽ കടിപ്പിച്ച് അമ്മയിൽനിന്നു അനു വാദം വാങ്ങി. അതു നടന്ന ആററുകടവ് ഇന്നുമുണ്ട്. അന്നത്തെ കേ രള ഭൂപാലനെ എട്ടുവയസ്സിനു മുമ്പേതന്നെ ഉപദേശം നൽകിയനുഗ്ര

ഹിച്ചു. ഇതെല്ലാം സാധാരണ മനുഷ്യനു കഴിയുമോ? ഗോവിന്ദഭഗവത്പാദരിൽനിന്നു സന്യാസം സ്വീകരിച്ച് മഹാവാക്യം ശ്രവിച്ച മാത്രയിൽതന്നെ ശങ്കരൻ നിർവ്വികല്പസമാധിലീനനായി. വ്യുത്ഥാനദശയിൽ എല്ലാം ബ്രഹ്മമെന്നുകണ്ട് ആനന്ദനിമഗ്നനായി പരിവ്രാജകനാകാൻ അദ്ദേഹം ആഗ്രഹിച്ചു. അപ്പോഠ ഗുരു തൻെറ അവതാരോദ്ദേശം ഓർമ്മിപ്പിച്ചു. പിന്നീട് ഭാഷ്യാദികഠ നിർമ്മിക്കുകയുണ്ടായി, പതിനാറുവയസ്സിനുമുമ്പ് രചിച്ചതാണ് അദ്ദേഹത്തിൻെറ മുഖ്യകൃതികഠ. പിന്നീട്, തീവണ്ടിയും, തീക്കപ്പലും, വിമാനവും, അച്ചടിയും, വർത്തമാനപ്പത്രവും, തപാലും, കമ്പിത്തപാലും ഇല്ലാതിരുന്ന അക്കാലത്തു്, കൊടുങ്കാററുപോലെ ചുററി സഞ്ചരിച്ച് ഇന്ത്യ മുഴുവനും സനാതനധർമ്മം സ്ഥാപിച്ചു.

''ഇന്ത്യയുടെ തെക്കെ അററത്തുള്ള കേരളത്തിൽ ജനിച്ച് എണ്ണമററ മഹാജനങ്ങളുമായി കണ്ടുമുട്ടി അവരോട് വാദിച്ച്, തർക്കിച്ച്, യുക്തിവാദംചെയ്ത്, തൻെറ സിദ്ധാന്തം ശരിയെന്ന് അവരെക്കൊണ്ട് സമ്മതിപ്പിച്ച്, തൻെറ മനോവികാരത്തിൻേറയും ഉഗ്രവീര്യത്തിൻേറയും ഒരംശം അവരിലേക്കു സംക്രമിപ്പിച്ചുകൊണ്ട് അദ്ദേഹം ഇടവിടാതെ ഇന്ത്യ മുഴുവൻ സഞ്ചരിച്ചു'' എന്നു ജവഹർലാൽ നെഹ്റു ആ ദിഗ്വിജയത്തെപ്പററി (Discovery of India) യിൽ പ്രസ്താവിക്കുന്നു. അദ്ദേഹത്തെപ്പററി മഹാത്മാഗാന്ധി പറയുന്നതു് ''യുക്തിവാദികളുടെ രാജാവ്'' എന്നാണ്. ''ശങ്കരൻെറ യുക്തിവാദത്തെ ജയിക്കാൻ തക്കവണ്ണം ലോകസാഹിത്യത്തിൽ ഒന്നുംതന്നെ ഉണ്ടെന്നു പറയാൻ പ്രയാസമാണ്'' എന്നും മഹാത്മജി പറയുന്നു. മുപ്പത്തിരണ്ടു വയസ്സിനകം തൻെറ ഉപദേശത്തിൻെറ മഹിമ അദ്ദേഹം ഇന്ത്യ മുഴുവൻ അനുഭവപ്പെടുത്തിക്കൊടുത്തു. ഭാരതഭൂമിയുടെ ദേശീയൈക്യം എന്നും നിലനിർത്തണമെന്ന് ആഗ്രഹിച്ച് ബോധപൂർവ്വം പ്രവർത്തിച്ച ആദ്യത്തെ മഹാപുരുഷനാണദ്ദേഹം.

ഭാഗ്യദോഷത്താൽ അദ്ദേഹത്തിൻെറ മതം കേരളത്തിൽ പ്രചരിച്ചില്ല. അതുകൊണ്ടാണ് ഇവിടെ ഹിന്ദുമതം അധഃപതിച്ചതു്. അദ്ദേഹത്തിൻെറ മതം പ്രചരിച്ചിരുന്നെങ്കിൽ ഇവിടെ മതകലഹം ഉണ്ടാകുമായിരുന്നില്ല. ഹിന്ദുക്കഠ ലക്ഷക്കണക്കായി വിദേശീയ മതങ്ങളെ* അവലംബിക്കുകയും ചെയ്യുമായിരുന്നില്ല. മനീഷാപഞ്ചകംവഴിയാണ് തീണ്ടൽ നിരർത്ഥകമാണെന്ന് അദ്ദേഹം നമ്മെ പഠിപ്പിച്ചതു്. വ്യാവഹാരികപ്രപഞ്ചത്തിൽ ചാതുർവർണ്ണ്യ

* വിദേശത്തുണ്ടായി അവിടുത്തെ സംസ്കാരം കലർന്ന മതങ്ങളെന്നർത്ഥം.

വ്യവസ്ഥ അദ്ദേഹം അംഗീകരിച്ചെങ്കിലും പരമാർത്ഥത്തിൽ ജാതി ഇല്ലെന്നാണ് അദ്ദേഹം പഠിപ്പിച്ചത്.

''ന മൃത്യുർന ശങ്കാ ന മേ ജാതിഭേദഃ'' (എനിക്കു മരണമില്ല; ശങ്കയില്ല; ജാതിഭേദവുമില്ല) എന്നദ്ദേഹം പറയുന്നു.

''ജാത്യാദീൻ സംപരിത്യജ്യ നിമിത്തം കർമ്മണാം ബുധഃ
കർമ്മഹേതുവിരുദ്ധം യത് സ്വരൂപം ശാസ്ത്രതഃ സ്മരേത്''

(ബുദ്ധിമാൻ കർമ്മങ്ങൾക്ക് കാരണമായ ജാതി മുതലായവയെ വെടിഞ്ഞ്, ശാസ്ത്രമനുസരിച്ച്, കർമ്മകാരണങ്ങളോട് പൊരുത്തമില്ലാത്തതായ ആത്മസ്വരൂപത്തെ സ്മരിക്കണം) എന്നദ്ദേഹം ഉപദേശസാഹസ്രിയിൽ പറയുന്നു. അദ്ദേഹത്തിന് മതവഴക്കമില്ല. ഏകമത സന്ദേശവാഹകനാണദ്ദേഹം.

''ന സാംഖ്യം ന ശൈവം ന തത് പാഞ്ചരാത്രം
ന ജൈനം ന മീമാംസകദേർമതം വാ
വിശിഷ്ടാനുഭൂത്യാ വിശുദ്ധാത്മകത്വാ–
ത്തദേകോഽവശിഷ്ടഃ ശിവഃ കേവലോഽഹം''

എന്നിങ്ങനെ അന്നുള്ള സാമ്പ്രദായികമതങ്ങളോടൊന്നും തനിക്ക് സംബന്ധമില്ലെന്നും അദ്ദേഹം പറയുന്നു. അദ്ദേഹത്തിനെ ആദരിക്കുന്ന ജനങ്ങൾ ലക്ഷക്കണക്കിന് യൂറോപ്പിലും അമേരിക്കയിലും ഉണ്ട്. അദ്ദേഹം പഠിപ്പിച്ചത് മനസ്സിനെ രാഗദ്വേഷങ്ങൾ അകന്നതാക്കുക എന്നതാണ്. അദ്ദേഹത്തിന്റെ ഉപദേശങ്ങളുടെ കാലാനുസൃതമായ വ്യാഖ്യാനമാണ് വിവേകാനന്ദസ്വാമികളുടെ പ്രസംഗങ്ങൾ.

''യസ്യാത്മബുദ്ധിഃ കുണപേ ത്രിധാതുകേ
സ്വധീഃ കളത്രാദിഷു ഭൗമ ഇജ്യധീഃ
ജലാദികേ തീർത്ഥമതിർന കർഹി ചിത്
ജനേഷ്വഭിജ്ഞേഷു സ ഏവ ഗോഖരഃ''

എന്ന ഭാഗവതത്തിൽ ഒരു ശ്ലോകം ഉണ്ട്. ശരീരത്തെ ആത്മാവെന്നു വിചാരിക്കുക; ഭാര്യാദികളാണ് തന്റേത് എന്നു കരുതുക; വിഗ്രഹോപാസനയിൽ കൃതാർത്ഥനാകുക; ജലാദികളിൽ തീർത്ഥമാണെന്നു ബുദ്ധിവയ്ക്കുക; ജ്ഞാനികളെ ആദരിക്കാതിരിക്കുക. ഇങ്ങനെയുള്ളവൻ കാളക്കഴുതയാണ്. ഇതല്ല ശാങ്കരമതം. ശമദമാദികളില്ലാത്തവന് ഒരിക്കലും മോക്ഷം കിട്ടുകയില്ലെന്നാണ് ശാങ്കരസിദ്ധാന്തം. ശാങ്കരമതം അഹിംസയും, സത്യവും, തപസ്സും, ബ്രഹ്മചര്യവും പഠിപ്പിക്കുന്നു. ശാങ്കരമതത്തിൽ അത്ഭുതവിദ്യകൾക്കു സ്ഥാനമില്ല. ബാല്യം മുതൽ അമാനുഷദിവ്യസിദ്ധികൾ കാണിക്കാൻ കഴിവുണ്ടായിരുന്ന ആ ദിവ്യപുരുഷൻ ആത്മജ്ഞാനത്തിന്നും, മുക്തിക്കും, അത്ഭുത

വിദ്യകളോടോ, സിദ്ധികളോടോ യാതൊരു സംബന്ധവും ഇല്ലെന്നു പഠിപ്പിക്കുന്നു. സിദ്ധികൾ ഭൗതികന്മാർക്കും കാണിക്കാം; നിരീശ്വരന്മാർക്കും കാണിക്കാം; ആത്മജ്ഞാനം ഭൗതികന്നു് ഒരിക്കലും കിട്ടുന്നതല്ല. ''മതം അനുഭൂതിയാണ്. ചാരിത്ര്യശുദ്ധിയാണ് അനുഭൂതിയുടെ മാനദണ്ഡം'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നതു് ശാങ്കരമതമാണ്. സ്വാമിജി ശങ്കരപരമ്പരയിൽപെട്ട ദശനാമി സന്യാസിയായിരുന്നു. ശ്രീശങ്കരൻേറയും സ്വാമിജിയുടേയും ഉപദേശപ്രകാരമുള്ള മതത്തിൽ വിശ്വസിച്ചിരുന്നെങ്കിൽ ഈ ലോകത്തിൻെറ സ്ഥിതി എന്താകുമായിരുന്നു? ഹിന്ദുക്കളുടെ നില എങ്ങനെ ഇരിക്കുമായിരുന്നു? ഇൻഡ്യയിൽ ദാരിദ്ര്യം ഉണ്ടാകുമായിരുന്നില്ല. മതത്തിൻെറ പേരിൽ അനവധി അനാചാരങ്ങളും അന്ധവിശ്വാസങ്ങളും നടമാടുമായിരുന്നില്ല; പാവങ്ങൾ പട്ടിണി കിടക്കുമ്പോൾ മതത്തിൻെറ പേരിൽ പേക്കൂത്തുകൾക്കായി കോടിക്കണക്കിനു ഉറുപ്പിക വ്യയം ചെയ്യുമായിരുന്നില്ല.

ശങ്കരൻ വേദപ്രാമാണ്യം സ്ഥാപിച്ച ആളാണ്. വേദവിശ്വാസമാണ് ഹിന്ദുമതത്തെ ഇത്രയുംകാലം നശിക്കാതെ നിലനിറുത്തിയതെന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. ബൈബിളിലുള്ള വിശ്വാസം എന്നു നശിക്കുന്നുവോ അന്നു് ക്രിസ്തുമതവും ക്രിസ്തീയസംഘടനകളും പൊടിയും. ഖുറാനിലുള്ള വിശ്വാസം എന്നു തകരുന്നുവോ അന്നു് മുഹമ്മദ്ദ മതവും ഇസ്ലാമിക സംഘടനകളും തകരും. ഇതു ഹിന്ദുക്കളും ഓർത്തുകൊള്ളണം. ഇതാലോചിച്ചാണ് ശ്രീശങ്കരൻ വേദപ്രാമാണ്യം സ്ഥാപിച്ചതു്. ഇങ്ങനെ ഹിന്ദുമതരക്ഷകനായി കേരളത്തിലവതരിച്ച് അഖിലലോകപ്രശസ്തിയും ആരാദ്ധ്യതയും സമ്പാദിച്ച ആചാര്യരുടെ ജന്മഭൂമി ഗോമാംസഭുക്കുകൾക്കും മദ്യഷാപ്പിനും വിട്ടുകൊടുത്തിരിക്കയാണ് കേരളത്തിലെ ഹിന്ദുക്കളെന്നു് വെളിയിലുള്ളവർ ചൊരിയുന്ന ആക്ഷേപത്തിനു് പരിഹാരം തേടുകയാണ് ഞാൻ. നിങ്ങളും സഹകരിക്കുവിൻ!



1954 മാർച്ച് 3 ശിവരാത്രി സ്മാരകത്തിൽ പ്രസിദ്ധപ്പെടുത്തിയത്.

# 7. വേദാന്തമതം *

'മതം' എന്ന വാക്കിനു് സംസ്കൃതത്തിൽ രൂഢമായ അർത്ഥം അഭിപ്രായമെന്നാണു്. ആദ്ധ്യാത്മികവിഷയത്തെപ്പററിയുള്ള അഭിപ്രായം മാത്രമല്ല, എല്ലാ വിഷയത്തിലുമുള്ള അഭിപ്രായമെന്നർത്ഥം. വൈദ്യത്തിൽ ചരകമതം, സുശ്രുതമതം, വാക്ഭടമതം ഇത്യാദി പ്രയോഗമുണ്ടു്. ജ്യോതിഷത്തിൽ വരാഹമിഹിരമതം, ആര്യഭട മതം, സ്കന്ദമതം, യവനമതം എന്നും മററും ഉണ്ടു്. 'മമ താവന്മതമിദം' എന്ന മാംഘല്യശ്ലോകവും നോക്കുക.

ഇതനുസരിച്ചു് ക്രിസ്തുമതം, മഹമ്മദമതം, ബുദ്ധമതം, ജൈനമതം മുതലായവ സാർത്ഥകങ്ങളാണു്. അക്കൂട്ടത്തിൽ 'ഹിന്ദുമതം' എന്നു പറയുന്നതു് ശരിയല്ല. ഹിന്ദു എന്നൊരാളിൻെറ മതമില്ല. സിന്ധുനദീതടവാസികളുടെ ഇടയിൽ പ്രചരിച്ചിരുന്ന, ആത്മീക വിഷയങ്ങളെപ്പററിയുള്ള അഭിപ്രായം എന്ന അർത്ഥത്തിൽ മാത്രമാണു് ഹിന്ദുമതമെന്നൊന്നു പറയാവുന്നതു്. എന്നാൽ അങ്ങിനെ പറയുന്നതിനേക്കാരം മതഗ്രന്ഥത്തെ അടിസ്ഥാനമാക്കി അതിനെ വൈദികമതമെന്നു വിളിക്കുന്നതു് കുറച്ചുകൂടി നന്നായിരിക്കുമെന്നു ചിലക്കു് അഭിപ്രായമുണ്ടു്.

നമ്മുടെ മതഗ്രന്ഥങ്ങളെ സാമാന്യമായി ശ്രുതി, സ്മൃതി, എന്നു രണ്ടായി തരംതിരിക്കാം. സ്മൃതിയെത്തന്നെ കുറേക്കൂടി നിഷ്കൃഷ്ടമായി ധർമ്മശാസ്ത്രം (സ്മൃതി), പുരാണം, ഇതിഹാസം എന്നു മൂന്നായി പിരിച്ചും പറയാറുണ്ടു്.

'ശ്രുതിസ്തു വേദോ വിജ്ഞേയോ ധർമ്മശാസ്ത്രം തു വൈ സ്മൃതിഃ'

എന്നു് ആചാര്യന്മാർ പറഞ്ഞിട്ടുണ്ടു്. വേദബാഹ്യങ്ങളായ സ്മൃതികളൊ, ഇതിഹാസപുരാണോപദേശങ്ങളൊ സ്വീകാര്യങ്ങളല്ലെന്നാണു് ഇതിഹാസപുരാണധർമ്മശാസ്ത്രകർത്താക്കളുംപ്പെടെയുള്ള ഋഷിമാരുടെ അഭിപ്രായം. ശ്രീരാമനും, ശ്രീകൃഷ്ണനും വേദങ്ങളെ പ്രമാണമാക്കി ജീവിച്ചവരാണു്. ഇതിൽനിന്നു് വേദത്തിനുള്ള പ്രാധാന്യം മനസ്സിലാക്കാം. ''വേദം മാത്രമാണു് സാർവ്വജനീനമതത്തെ വെളിപ്പെടുത്തുന്നതു്. ആ അനന്തജ്ഞാനത്തിൻെറ കുറേഭാഗം ഈ രാജ്യത്തെ ഇതിഹാസപുരാണങ്ങളിലും വിദേശത്തുണ്ടായ മതഗ്രന്ഥങ്ങ

---

* തിരുനക്കര മഹോത്സവത്തോടനുബന്ധിച്ചു നടന്ന മതസമ്മേളനത്തിൽ 1395 മാർച്ചു്, 24-ാംനു- ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ളിലും കാണുന്നുണ്ടെങ്കിലും, നിത്യജ്ഞാനത്തിൻെറ പൂർണ്ണരൂപത്തിൽ മാററംവരാത്ത മുഴവൻ ശേഖരമെന്ന നിലയിൽ, വേദമെന്ന വിളിക്കപ്പെടുന്ന നാലു ഗ്രന്ഥങ്ങളാക്കി തീക്കപ്പെട്ടിരിക്കുന്ന വാക്സഞ്ചയം എല്ലാവിധത്തിലും ലോകത്തിൻെറ മുഴവൻ ആദരം അർഹിക്കുന്നു. എന്തെന്നാൽ അവ ഇന്ത്യയിലുണ്ടായതോ വെളിയിലുണ്ടായതോ ആയ സകല മതഗ്രന്ഥങ്ങളിലേയും സത്യത്തിനു തെളിവായി സ്ഥിതിചെയ്യുന്നു'' എന്നു ശ്രീ വിവേകാനന്ദ—സബ്രഹ്മചാരിയായ സ്വാമി ശാരദാനന്ദജി പറയുന്നു. (Sri Ramakrishna the Great Master Page 328.) ഇതിൽനിന്നും ബൈബിൾ, ഖുറാൻ മുതലായവയെല്ലാം നമ്മുടെ ഇതിഹാസപുരാണങ്ങൾക്കു തുല്യമായ സ്ഥാനമേ ഉള്ളവെന്നാണ് സ്വാമിജിയുടെ അഭിപ്രായമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അവയ്ക്ക് വേദത്വമില്ല. വേദമാകണമെങ്കിൽ എന്തെല്ലാം യോഗ്യത വേണമെന്ന് മീമാംസകന്മാർ ചർച്ചചെയ്തു തീർച്ചപ്പെടുത്തിയിട്ടുണ്ട്. ആ യോഗ്യത മററു ഗ്രന്ഥങ്ങൾക്ക് ഇല്ല. അതുകൊണ്ടായിരിക്കണം സ്വാമിജി അങ്ങിനെ പറഞ്ഞതു്.

''വേദങ്ങൾ എന്നു അറിയപ്പെടുന്ന ഗ്രന്ഥസമുച്ചയം മനുഷ്യോക്തിയല്ല. അവയുടെ കാലം നിർണ്ണയിച്ചിട്ടില്ല; ഒരിക്കലും നിർണ്ണയിക്കാവുന്നതുമല്ല. അവ 'സനാതന'ങ്ങളാണെന്നാകുന്നു നമ്മുടെപക്ഷം. മററു മതക്കാർ പറയുന്നതു് അവരുടെ പ്രമാണങ്ങളെ ഈശ്വരൻ തന്നെയോ അഥവാ ദൈവദൂതന്മാർ, ദേവന്മാർ മുതലായവരോ ചില മനുഷ്യരെ ഏല്പിച്ചുവെന്നാകുന്നു. എന്നാൽ ഹിന്ദുക്കളാകട്ടെ, വേദപ്രമാണം അങ്ങിനെ ആരേയും ആശ്രയിച്ചിരിക്കുന്നില്ല എന്നു പറയുന്നു. അവ സ്വയം പ്രമാണങ്ങളാണെന്നാകുന്നു നമ്മുടെ പക്ഷം. എന്തുകൊണ്ടെന്നാൽ അവ സനാതനമായ ജ്ഞാനമാകുന്നു. അവയെ (വേദങ്ങളെ) ആരും സൃഷ്ടിച്ചതല്ല; എഴുതിയതുമല്ല. എല്ലാകാലത്തും അവ ഉണ്ട്.'' എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. (ഹിന്ദുമതസാരതത്വങ്ങൾ പുറം 7) ഈ വേദങ്ങളുടെ സാരമാകുന്നു വേദാന്തം.

''തിലേഷു തൈലവദ്വേദേ വേദാന്തഃ സുപ്രതിഷ്ഠിതഃ''

എന്നു രാമഗീത. എള്ളും എണ്ണയും പോലെയുള്ള സംബന്ധമാണ് വേദത്തിനും വേദാന്തത്തിനും തമ്മിലുള്ളതു്. കുട്ടികൾ നോക്കിയാൽ എള്ളിൽ എണ്ണ കാണുകയില്ല. 'എള്ളിൽ എണ്ണയുണ്ട്'' എന്നു പറഞ്ഞാൽ 'എവിടെ ഇരിക്കുന്നു?' എന്നു അവർ ചോദിക്കും. എള്ളിൻെറ ഓരോ അംശത്തിലും എണ്ണയുണ്ട്. ആട്ടി എടുക്കാൻ അറിയാവുന്നവനു മാത്രമേ അതു കാണുവാൻ കഴിയുകയുള്ളു എന്നുമാത്രം.

അതറിയാത്ത ചിലർ വേദത്തിനു വിരുദ്ധമാണ് വേദാന്തമെന്നു പറയുന്നു. വേദത്തിൻെറ അന്തം എന്നാണ് വേദാന്തത്തിൻെറ അൎത്ഥം. അന്തമെന്നാൽ അവസാനമെന്നും നിൎണ്ണയമെന്നും അൎത്ഥമുണ്ട്. ഈ രണ്ടൎത്ഥത്തിലും വേദാന്തമെന്ന വാക്ക് അന്വൎത്ഥമാണ്. 'വേദത്തിൻെറ അവസാനം, വേദസാരം, വേദലക്ഷ്യം' എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. വേദവും വേദാന്തവും ചേൎത്തു പഠിച്ചാൽ വേദത്തിൽ പറഞ്ഞിട്ടുള്ള ആശയങ്ങളെല്ലാം സംഹിതയിൽ അവിടവിടെ ചിതറിക്കിടക്കുന്നുണ്ടെന്നു കാണാൻ കഴിയും. വേദാന്തത്തിനു മുഖ്യമായി മൂന്നു വിഭാഗമുണ്ട്. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം. ഇവയിൽ ഏററവും ഉച്ചമായതു് അദ്വൈതമാണ്. ഈ അദ്വൈതംപോലും സംഹിതയിലുണ്ട്. വൈദിക മഹൎഷിമാരിൽ ചിലർ അദ്വൈതാനുഭൂതി ഉള്ളവരായിരുന്നുവെന്നും അവർ അനുഭൂതിയെ പ്രകാശിപ്പിക്കുന്ന വാക്യങ്ങരം ഉച്ചരിച്ചിട്ടുണ്ടെന്നും സംഹിതയിൽ കാണാൻ കഴിയും. (ഉദാ: ഋഗ്വേദം IV, 26, 1, 2, 3.) സൎവ്വസംഗപരിത്യാഗികളായ അവധൂതസന്യാസിമാരെപ്പററിയും സംഹിതയിലുണ്ട്. സിദ്ധന്മാരായ യോഗികളെപ്പററി സംഹിതയിലുണ്ട്. പരമമായ സത്യത്തെപ്പററിയും, അഹിംസയെപ്പററിയും, ബ്രഹ്മചൎയ്യത്തെപ്പററിയും ഉള്ള സങ്കല്പങ്ങരം സംഹിതയിലുണ്ട്. വേദം പഠിക്കുന്നതിൻേറയും വേദോക്തകൎമ്മങ്ങരം അനുഷ്ഠിക്കുന്നതിൻേറയും ആവശ്യത്തെപ്പററി അദ്വൈതാചാൎയ്യനും വേദാന്തസൂത്രമഹിമാസ്ഥാപകനും ബാല്യത്തിൽതന്നെ വേദം കുലധൎമ്മമെന്നനിലയിൽ നല്ലവണ്ണം പഠിച്ചയാളുമായ ഭഗവാൻ ശ്രീശങ്കരൻ പറയുന്നു. അദ്ദേഹം ശിഷ്യന്മാൎക്കു ഒടുവിൽ കൊടുത്ത ഉപദേശം തന്നെ തുടങ്ങുന്നതു്:—

''വേദോ നിത്യമധീയതാം തദുദിതം കൎമ്മ സ്വനുഷ്ഠീയതാം
തേനേശസ്യ വിധീയതാമപചിതിഃ കാമ്യേ മതിസ്ത്യജ്യതാം''

എന്നാണ്. ഇവിടത്തെ 'വേദോ നിത്യമധീയതാം' (വേദം നിത്യവും പഠിക്കുക) എന്ന വാക്യത്തിലെ 'വേദം' എന്ന വാക്ക് ഉപനിഷത്തിനെയല്ല; സംഹിതയെത്തന്നെയാണ് കുറിക്കുന്നതെന്നു് അടുത്തതായ 'തദുദിതം കൎമ്മ സ്വനുഷ്ഠീയതാം' (വേദത്താൽ പ്രകാശിക്കപ്പെടുന്ന കൎമ്മം നന്നായി അനുഷ്ഠിക്കുക) എന്ന വാക്യംകൊണ്ടു സ്പഷ്ടമാണ്. ഉപനിഷത്തിലും കൎമ്മത്യാഗത്തിന്നധികാരികളല്ലാത്തവർ, അവിരക്തർ, കൎമ്മംചെയ്യണമെന്നു വിധിച്ചിട്ടുണ്ട്. 'ക്രിയാപദശ്ചൈവപുരസ്താത്, പശ്ചാത് സന്യാസശ്ച' (തൈ—ആ—10—62—12) 'തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദാനേന തപസാനാശകേന' (ബൃഹദാരണ്യകം 4—4—22.) എന്നു തുടങ്ങിയ വാക്യങ്ങളിൽ ഇതു സ്പഷ്ടമാണ്. ഇതിൻെറ

ഭാഷ്യവും അവിരക്തൻ കർമ്മാനുഷ്ഠാനം ചെയ്തു ശുദ്ധസത്വനാകണമെന്നായിരുന്നു ശങ്കരന്റെ അഭിപ്രായമെന്നു തെളിയിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ 'വേദം കർമ്മം പഠിപ്പിക്കുന്നു, വേദാന്തം കർമ്മവിരോധിയാണ്, അതിനാൽ അവ വിരുദ്ധങ്ങളാണ്'' എന്നു പറയുന്നതു് ശരിയല്ല.

വേദാന്തത്തിൽ അദ്വൈതം മാത്രമല്ല: ദ്വൈതവും, വിശിഷ്ടാദ്വൈതവും ഉൾപ്പെടുന്നുവെന്നു പറഞ്ഞുകഴിഞ്ഞല്ലോ. എന്നാൽ വേദാന്തത്തിന്റെ അവസാനത്തെ പടി അദ്വൈതമാണ്. അദ്വൈതം പറയുന്നതു്, 'നാം വാസ്തവത്തിൽ നിത്യശുദ്ധബുദ്ധമുക്തമായ ബ്രഹ്മം തന്നെയാണ്. നാം ഈ സത്യം അറിയായ്കയാൽ സംസാരത്തിൽപ്പെട്ടു രാഗദ്വേഷാദികൾക്കടിമപ്പെട്ടു കഷ്ടപ്പെടുന്നു. ഒരിക്കൽ നാം ഈ അജ്ഞാനനിദ്രയിൽ നിന്നുണർന്നാൽ നാം സമ്പാദിക്കാൻ ശ്രമിക്കുന്ന നിത്യസുഖം കൈവരുന്നതാണ്''.

''അനാദിവാസനാസുപ്തോ യദാ ജീവഃ പ്രബുദ്ധ്യതേ
അജമനിദ്രമസ്വപ്നമദ്വൈതം ബുധ്യതേ തദാ.''

ഒരിക്കൽ ഉണർന്നാൽ നാം അജന്മാരായി; അമരന്മാരായി; അഭയന്മാരായി—''അജരോ*f*മരോ അമൃതോ അഭയോ ഭവതി'' നമ്മുടെ ബന്ധവും നമ്മുടെ മോക്ഷവും നമ്മുടെ കയ്യിൽത്തന്നെ. അതു് അന്യാധീനമല്ല.

എന്നാൽ അങ്ങിനെ ഉണരുന്നതിനു മനോബലം വേണം. അതിനുള്ള അഭ്യാസമാണ് സത്കർമ്മം, ''തപോഭിഃ ക്ഷീണപാപാനാം'' (തപസ്സുകൊണ്ടു പാപം ക്ഷയിച്ചവർക്കു) എന്നു ശങ്കരൻ. പൂജയും ജപവും ധ്യാനവും പ്രാർത്ഥനയുമെല്ലാം അതിനുവേണ്ടിയാണ്; സർവ്വവ്യാപിയും സർവ്വസ്വരൂപനും പൂർണ്ണനുമായ ഈശ്വരനെ തൃപ്തിപ്പെടുത്താനല്ല. അദ്ദേഹം നിത്യതൃപ്തനാണ്. അദ്ദേഹത്തിനു വിശപ്പില്ല; ദാഹമില്ല. അദ്ദേഹം ചടയ്ക്കുയില്ല; തടിയ്ക്കുകയുമില്ല. ലോകം മുഴുവൻ നിന്ദിച്ചാലും അദ്ദേഹം കോപിക്കുകയില്ല. എന്തെന്നാൽ അദ്ദേഹം നിർവ്വികാരനാണ്. പിന്നെ നാം അനുഷ്ഠാനങ്ങൾ ചെയ്യുന്നതെന്തിനു്? അദ്ദേഹവും നാമും തമ്മിലുള്ള ബന്ധം—പരമാർത്ഥത്തിൽ നാം തന്നെയാണദ്ദേഹമെന്ന ബോധം—ഉറപ്പിക്കുന്നതിനു ആവശ്യമായ ചിത്തശുദ്ധി സമ്പാദിക്കാൻ. അതിനു സത്യം, തപസ്സു് വിവേകം, ബ്രഹ്മചര്യം, ശമം, ദമം, ഉപരതി, തിതിക്ഷ, ഇവയെല്ലാം വേണം.

''വാചം യഛ മനോ യഛ പ്രാണാൻ യഛേന്ദ്രിയാണ്യപി,
ആത്മാനമാത്മനാ യഛ.''

വാക്കടക്കു്, മനസ്സടക്കു്, പ്രാണങ്ങളടക്കു്, ഇന്ദ്രിയങ്ങളടക്കു്, ആത്മാവിനെ ആത്മാവുകൊണ്ടടക്കു് ഇതാണു് മതം. പടയണിയും, വെടിക്കെട്ടും, പാട്ടും, കൊട്ടും, കുതിരയും, തേരും ഒന്നുമല്ല മതം. അതെല്ലാം ഉണ്ടായാലും, അതുണ്ടാക്കാൻ ഒരുവൻ സമയം മുഴുവൻ ചെലവാക്കിയാലും, മനസ്സിനേയും ഇന്ദ്രിയങ്ങളേയും അടക്കാൻ ശ്രമിക്കാത്തവൻ ആദ്ധ്യാത്മികനല്ല. അവൻ വെറും ജഡികനാകുന്നു.

വേദാന്തം പഠിപ്പിക്കുന്നു:— എല്ലാ മതാചാര്യന്മാരും ഉപദേശിച്ചതൊന്നാണു്; എല്ലാ മതങ്ങളും അവയുടെ സ്ഥാപകന്മാർ ഉപദേശിച്ച അർത്ഥത്തിൽ ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള വഴികളാണു്'' എന്നു്.

ഇതു മനസ്സിലാക്കി ജനങ്ങൾ ജീവിച്ചാൽ മതകലഹം നീങ്ങും; അന്ധവിശ്വാസം നീങ്ങും, ദാരിദ്ര്യം നീങ്ങും, കുടുംബകലഹം നീങ്ങും. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ!



---

1953 ഏപ്രിൽ 7—ാംനു- ലെ ദേശബന്ധുവിലും 23—4—1953—ലെ ദേവസ്വം പത്രികയിലും പ്രസിദ്ധപ്പെടുത്തിയതു്.

# 8. വേദാന്തവും ഭാരതവും

ഏതാനും ശതവർഷങ്ങൾക്ക മുമ്പു ജീവിച്ചിരുന്ന ചില വിദേശീയ മഹാന്മാർ ഭാരതഖണ്ഡത്തെപ്പററി എഴുതീട്ടുള്ള അഭിപ്രായങ്ങളിൽ ചിലതുദ്ധരിച്ചുകൊണ്ടു് ഞാൻ ഉപന്യാസം ആരംഭിക്കാം.

''ഹിന്ദുക്കൾ മതനിഷ്ഠന്മാരും വിശ്വസിക്കത്തക്കവരും. സന്തുഷ്ടന്മാരും, നീതിസ്നേഹികളും, ശാന്തന്മാരും, തൊഴിലിലും വ്യാപാരത്തിലും സമർത്ഥന്മാരും, സത്യപ്രേമികളും, നന്ദിയുള്ളവരും, ചാരിത്ര്യശുദ്ധിയിൽ അതിരററവരുമാണ്. അവരുടെ പട്ടാളക്കാരോ യുദ്ധക്കളത്തിൽ നിന്നു പിൻതിരിഞ്ഞു് ഓടുകയെന്നതേ അറിഞ്ഞിട്ടില്ല'' എന്നു് ആബുൾഫാസൽ 'ഐനി അക്ബറീ'യിൽ എഴുതുന്നു.

''ഇന്ത്യയെ സന്ദർശിച്ചിട്ടുള്ള എല്ലാവരും അവിടത്തെ ജനങ്ങളുടെ ദേശീയസ്വഭാവത്തിൻെറ ഏററവും പ്രധാനഘടകമായി കാണുന്നതു് സത്യനിഷ്ഠയാണ്. അവരിൽ അസത്യദോഷം ആരോപിക്കാൻ ആരും സാധിച്ചിട്ടില്ല. ഇതിനു തീർച്ചയായും ശരിയായ അടിസ്ഥാനമുണ്ടായിരിക്കണം. എന്തെന്നാൽ ഇക്കാലത്തുപോലും മററു ദേശങ്ങളിൽ സഞ്ചരിക്കുന്നവർ, 'ആ ദേശവാസികൾ ഒരിക്കലും മാററം വരുത്താതെ എപ്പോഴും സത്യത്തെ മുറുകെപ്പിടിച്ചു ജീവിക്കുന്നവരാണ്' എന്നുള്ള അഭിപ്രായം പറയാറില്ല'' എന്നു് മാക്സ് മുള്ളർ പറയുന്നു.

''ഹിന്ദുക്കൾ ധീരന്മാരും മര്യാദക്കാരും ബുദ്ധിമാന്മാരും ജ്ഞാനത്തിൽ അത്യന്തം തൃഷ്ണയുള്ളവരും മിതവ്യയശീലരും പരിശ്രമശീലന്മാരും മാതൃപിതൃഭക്തന്മാരും പുത്രവത്സലരും എപ്പോഴും സൗമ്യരും ക്ഷമാശീലരും ഞാൻ ഇതുവരെ കണ്ടിട്ടുള്ള എല്ലാവർക്കുക്കാരേക്കാളുമധികം സ്നേഹവിധേയരുമാണ്'' എന്നു് ബിഷപ്പു് ഹീബർ പറയുന്നു.

''ഒരു നല്ല കൃഷി പദ്ധതി, അതുല്യമായ വ്യവസായസാമർത്ഥ്യം, ആഡംബരത്തിനോ, സുഖസൗകര്യത്തിനോ ആവശ്യമുള്ളതെല്ലാം ഉത്പാദിപ്പിക്കുന്നതിനുള്ള കഴിവു്, എഴുതുവാനും വായിക്കുവാനും കണക്കുകൂട്ടാനും പഠിപ്പിക്കാൻവേണ്ടി ഓരോ ഗ്രാമത്തിലും ഏർപ്പെടുത്തിയിട്ടുള്ള വിദ്യാലയങ്ങൾ, പരസ്പരമുള്ള ഔദാര്യം, ബഹുമാനപൂർവ്വമായ സത്കാരം, എല്ലാററിനും മീതെ സ്ത്രീകളോടു ബഹുമാനത്തോടും മര്യാദയോടും വിശ്വസനീയതയോടും പെരുമാറുക

എന്നിവ ഒരു പരിഷ്കൃതജനതയെക്കുറിക്കുന്ന ലക്ഷണങ്ങളാണെങ്കിൽ ഹിന്ദുക്കൾ ഒരുവിധത്തിലും യൂറോപ്യന്മാരേക്കാൾ പിന്നണിയിലല്ല; എന്നുമാത്രമല്ല ഇന്ത്യയും ഇംഗ്ലണ്ടും തമ്മിൽ കയററി ഇറക്കാനുള്ള സാമാനങ്ങളിൽ ഒന്നാണ് നാഗരികതയെങ്കിൽ ഇംഗ്ലണ്ടിനു് ഇന്ത്യയിൽ നിന്നു് ഇറക്കുമതി ചെയ്തു് സമ്പാദ്യമുണ്ടാക്കാമെന്നു് എനിക്കുറപ്പുണ്ടു്'' എന്നു് സർ തോമസ് മൺട്രോ എഴുതുന്നു.

ഇങ്ങിനെ, യാതൊരു കാരണവശാലും ഹിന്ദുക്കളെ സ്തുതിക്കേണ്ട ആവശ്യമില്ലാത്ത വിദേശീയർ ഇന്ത്യയുടെ മഹിമ വാഴ്ത്തിയിട്ടുള്ളതിനു് അനവധി ലക്ഷ്യങ്ങൾ ഉണ്ടു്. ഇന്ത്യയുടെ ഈ മഹിമക്കു കാരണം ഇവിടുത്തെ മതവിശ്വാസമാണെന്നാണു് എൻെറ അഭിപ്രായം. എന്തെന്നാൽ ഒരു ദേശത്തെ മതമാണു് അവിടത്തെ സംസ്കാരത്തേയും തദ്വാരാ ജനങ്ങളുടെ സ്വഭാവത്തേയും രൂപീകരിക്കുന്നതു്. സ്വഭാവമാണു് പ്രവൃത്തിയേയും അതുവഴി രാജ്യത്തിൻെറ ഐശ്വര്യാനൈശ്വര്യങ്ങളേയും നിർണ്ണയിക്കുന്നതു്. അതിനാൽ പ്രാചീന ഭാരതം ഐശ്വര്യവത്തും അവിടത്തെ ജനങ്ങൾ സന്മാർഗ്ഗനിഷ്ഠരും ആയിരുന്നുവെന്നു പറഞ്ഞാൽ പ്രാചീന ഭാരതത്തിൻെറ സംസ്ക്കാരവും അതിന്നടിസ്ഥാനമായ മതവും പരമോത്കൃഷ്ടമായിരുന്നുവെന്നു സ്പഷ്ടം.

ആ മതം എന്തായിരുന്നു? സനാതനധർമ്മം. സനാതനധർമ്മത്തിൻെറ പ്രധാന ഗ്രന്ഥം വേദമാണു്. ''വേദോഽഖിലോ ധർമ്മമൂലം'' അതിനാൽ ആ മതത്തെ വൈദികമതമെന്നും പറയാം. വേദങ്ങളിൽതന്നെ രണ്ടു ഭാഗമുണ്ടു്—കർമ്മകാണ്ഡം, ജ്ഞാനകാണ്ഡം. കർമ്മകാണ്ഡം ജ്ഞാനകാണ്ഡത്തിനുവേണ്ടിയുള്ളതാണു്.

''സർവ്വം കർമ്മാഖിലം പാർത്ഥ! ജ്ഞാനേ പരിസമാപ്യതേ''

''ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാത്കുരുതേ''

എന്നും മററുമുള്ള ഗീതാവാക്യങ്ങളിൽ ഇതു സ്പഷ്ടമാണു്. ജ്ഞാനകാണ്ഡം വേദത്തിൻെറ ഒടുവിലുള്ള ഉപനിഷത്തുകളാൽ പ്രതിപാദിക്കപ്പെടുന്നു. അതിനാൽ ജ്ഞാനകാണ്ഡത്തെ വേദാന്തമെന്നും പറയുന്നു. അതനുസരിച്ചു് സനാതനമതത്തെത്തന്നെ വേദാന്തമതമെന്നും, മുഖ്യാംശത്തെ ഗ്രഹിച്ചു്, പറയാം. ഈ വേദാന്തമാണു് ഇന്ത്യയുടെ ജീവൻ. ഇതാണു് ഇന്ത്യയെ നശിക്കാതെ നിലനിറുത്തിയതു്. ഗ്രീക്കുസാമ്രാജ്യം, ബാബിലോണിയൻസാമ്രാജ്യം മുതലായ ശതശതസാമ്രാജ്യങ്ങൾ നശിച്ചു മണ്ണടിഞ്ഞിട്ടും ഇന്ത്യ ഇന്നും പുനരുജ്ജീവിതയായി നിലനില്ക്കുന്നതു് അതിൻെറ ഉള്ളിൽ വേദാന്തജീവനാഡി ഇന്നും തുടിച്ചുകൊണ്ടിരിക്കുന്നതുകൊണ്ടാണു്. ഇന്ത്യ നശിക്കാതിരിക്കണമെങ്കിൽ

ഇതിനെ സംരക്ഷിക്കുകതന്നെ വേണം. ഇതായിരുന്നു സ്വാമി വിവേകാനന്ദൻെറ സന്ദേശം.

എന്താണ്് ഈ വേദാന്തത്തിൻെറ മുഖ്യോപദേശം?

(1) ''വേദാന്തസിദ്ധാന്തനിരുക്തിരേഷാ
ബ്രഹ്മൈവ ജീവഃ സകലം ജഗച്ച''

(2) ''ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന''

എല്ലാം ഒന്നിൽനിന്നുണ്ടായി ഒന്നിൽതന്നെ, ഒന്നായിത്തന്നെ, സ്ഥിതിചെയ്തു് ഒന്നിൽതന്നെ ലയിക്കുന്നു.

(3) ''മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി''
''ദ്വിതീയാദ്വൈ ഭയം ഭവതി''

പലതായി കാണുന്നതാണ്് അനർത്ഥകാരണം.

ഈ ഏകത്വദർശനമാണ്് മനുഷ്യൻെറ ജീവിതലക്ഷ്യമെന്നുള്ളതാണ്് വേദാന്തം നമ്മെ പഠിപ്പിക്കുന്നതു്.

ലോകത്തിൻെറ ഇതരഭാഗങ്ങളിലുള്ള ജനങ്ങൾ നാനാത്വത്തിൽ ഭ്രമിച്ചിരിക്കുന്നു. ദ്വിതീയം ഭയത്തെ ഉണ്ടാക്കും. ഭയം രാഗദ്വേഷങ്ങളെ ഉണ്ടാക്കുന്നു. രാഗദ്വേഷങ്ങൾ മനുഷ്യനെ സംസാരത്തിലിട്ടു്, സ്വല്പംപോലും വിശ്രമംകൊടുക്കാതെ, വലയ്ക്കുന്നു. ഇവ വ്യക്തിയെ മാത്രമല്ല; സമുദായത്തേയും രാഷ്ട്രങ്ങളേയും വലയ്ക്കുന്നു. അതിനാൽ ശാന്തിയേയും തൃപ്തിയേയും ആഗ്രഹിക്കുന്ന വ്യക്തിയോ സമുദായമോ രാഷ്ട്രമോ ഏകത്വസന്ദേശം ശ്രവിച്ചനുഷ്ഠിക്കേണ്ടിയിരിക്കുന്നു. ഈ സന്ദേശം ഭാരതഖണ്ഡത്തിൽനിന്നാണ്് ആദ്യം പുറപ്പെട്ടതു്; അതു് ഭാരതത്തിൻെറ സ്വന്ത സമ്പാദ്യമാണ്.

ഭാരതീയ മഹർഷിമാരിൽനിന്നേ ഈ സന്ദേശം, അനിഷേധ്യമായ ഭാഷയിൽ, ലോകം ഗ്രഹിച്ചിട്ടുള്ളു; ഇന്നും ഗ്രഹിക്കാൻ സാധിക്കയുമുള്ളു.

എന്നാൽ ഭാഗ്യദോഷത്താൽ, പലേ പരിവർത്തനങ്ങളുടെ ഫലമായി, ഭാരതംതന്നെ ഈ സന്ദേശം മറന്നിരിക്കുന്നു. നാം പല ജാതിക്കാരും പല മതക്കാരും ബഹുദേവതോപാസകന്മാരും ആയിത്തീന്നിരിക്കുന്നു.

---

(1) വേദാന്തസിദ്ധാന്തത്തിൻെറ ഉപദേശം, ബ്രഹ്മംതന്നെ ജീവനും സകലജഗത്തും എന്നാണ്.

(2) രണ്ടാമതൊന്നില്ലാത്ത ഒന്നുതന്നെ ബ്രഹ്മം. ഇവിടെ പലതായി ഒന്നുംതന്നെയില്ല.

(3) യാതൊരുവൻ ഇവിടെ പലതെന്നപോലെ കാണുന്നുവോ അവൻ മരണത്തിൽനിന്നു മരണത്തിലേക്കു പോകുന്നു.

''ഏകോ ദേവഃ സൎവ്വഭൂതേഷു ഗൂഢഃ
സൎവ്വവ്യാപീ സൎവ്വഭൂതാന്തരാത്മാ''
''ഏകം സദ്വിപ്രാ ബഹുധാ വദന്തി''

എന്ന തത്വം എത്രപേർ അറിയുന്നു?

(4) ''കാമൈസ്തൈസ്തൈർഹൃതജ്ഞാനാഃ
പ്രപദ്യന്തേ ഽന്യദേവതാഃ''

എന്നു ഭഗവാൻ പറഞ്ഞതു് അന്വൎത്ഥമാക്കിക്കൊണ്ടു് നാം നമ്മുടെ മൂലകാരണത്തെത്തന്നെ ആരായുന്നില്ല. സമുദായത്തിന്റെ ഐശ്വൎയ്യത്തിനുവേണ്ടി ഋഷിമാർ ഗുണകൎമ്മവിഭാഗമനുസരിച്ചു ചെയ്ത വ്യവസ്ഥപ്രകാരമുള്ള ചാതുർവർണ്യം മറന്നു് മലമൂത്രപാത്രമായ ശരീരത്തിന്റെ ഉല്പത്തിയെമാത്രം ആസ്പദമാക്കിയുള്ള ജാതിയിൽ നാം ബദ്ധമനോവൃത്തികളായിരിക്കുന്നു. ബഹുദേവതാഭ്രമംനിമിത്തം ബഹുമതവാദവും നമ്മെ ഗ്രസിച്ചിരിക്കുന്നു.

ലക്ഷ്യവിസ്മൃതി വന്നതോടുകൂടി ഉപായചിന്തയും നമ്മെ വിട്ടിരിക്കുന്നു. ലക്ഷ്യമായ അദ്വൈതം അനുഭവപ്പെടുത്തുന്നതാണു് ജീവിതോദ്ദേശ്യമെന്നുള്ളതു മറന്നപ്പോൾ വേദാന്തപ്രതിപാദിതങ്ങളായ സത്യതപോജ്ഞാനബ്രഹ്മചര്യാദ്യുപായങ്ങളെപ്പറ്റിയുള്ള ചിന്തയും ത്യാജ്യകോടിയിൽ തള്ളപ്പെട്ടിരിക്കുന്നു.

''ധൎമ്മഃ പ്രവ്രജിതസ്തപഃ പ്രചലിതം സത്യം ച ദൂരേ ഗതം''
എന്ന കവിവാക്യം അക്ഷരംപ്രതി ഇന്നു സത്യമായിരിക്കുന്നു. ഏതെങ്കിലുമൊരു ദിക്കിൽ കളവു പറയാത്ത ഒരാളുണ്ടെന്നു കേട്ടാൽ ജനങ്ങൾ ഇന്നു പറയുന്നതു്, ''അങ്ങനെയൊരാളുണ്ടോ? അതു് ഒരിക്കലും സംഭാവ്യമല്ല'' എന്നാണു്.

യഥാ വയം അനൃതപ്രായാഃ തഥാ
ഇദം ജഗത് സൎവ്വം അസത്യം''

(ഞങ്ങൾ കളവുപറയുക ശീലമുള്ളവരായിരിക്കുന്നതുപോലെ ഈ ലോകം മുഴുവൻ കള്ളന്മാരെക്കൊണ്ടു് നിറഞ്ഞതുതന്നെ) എന്നു ശ്രീശങ്കരൻ ഗീതാഭാഷ്യത്തിൽ അസുരസ്വഭാവത്തെപ്പറ്റി പറഞ്ഞതാണു് ഇപ്പോൾ എവിടെയും കാണാൻ കഴിയുന്നതു്. ബ്രഹ്മചര്യത്തിന്റെയും കഥ അതുതന്നെ. തപസ്സെന്നാൽ വെയിലിലും മഴയിലും നിന്നു ജനങ്ങളോടു് പണം വാങ്ങാനുള്ള ഒരു വിദ്യയായിട്ടാണു് അധികംപേരും കരുതിവരുന്നതു്. ജ്ഞാനത്തിനു്, വാദിച്ചു

(4) അതതു കാമങ്ങളാൽ അപഹരിക്കപ്പെട്ട ജ്ഞാനത്തോടുകൂടിയവരായിട്ടു് അന്യദേവതകളെ പ്രാപിക്കുന്നു.

ജയിയ്ക്കാനുള്ള പുസ്തകപാണ്ഡിത്യമെന്നാണ് ഇന്നത്തെ അർത്ഥം. ഇതെല്ലാം ലക്ഷ്യബോധമില്ലായ്മയിൽനിന്നുണ്ടാകുന്നതാണ്.

വാസ്തവത്തിൽ ലോകത്തെ രക്ഷിക്കാൻ ശക്തങ്ങളായുള്ളവ, സത്യം, തപസ്സ്, ദാനം, ബ്രഹ്മചര്യം എന്നിവയാണ്. ഇവയാണ് ധർമ്മത്തിന്റെ നാലു പാദങ്ങൾ. ധർമ്മമില്ലെങ്കിൽ അർത്ഥകാമങ്ങൾതന്നേയും പുഷ്ടമായി നിൽക്കുകയില്ല.

''ഊർദ്ധ്വബാഹുർവിരൗമ്യേഷ ന ച കശ്ചിത് ശൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച സ കിമർത്ഥം ന സേവ്യതേ''

എന്നു മഹാത്മാക്കൾ പറയുന്നു. ലോകത്തിലെ സകല സാമ്പത്തികപ്രശ്നത്തിനും പരിഹാരം ബ്രഹ്മചര്യത്തിലാണ് ഇരിക്കുന്നത്. ബ്രഹ്മചര്യമോ അന്തർമുഖീവൃത്തിയുടെ അഭ്യാസത്തിലാണ് സ്ഥിതിചെയ്യുന്നത്. അന്തർമുഖീവൃത്തിയാകട്ടെ സലക്ഷ്യമാണെങ്കിലേ സ്ഥിരമാകൂ. ഇങ്ങനെ ഓരോ പ്രശ്നവും ധർമ്മത്തിന്റെ ഓരോ ഭാവത്തെ ആശ്രയിച്ചിരിക്കുന്നുവെന്നു ബുദ്ധിമാന്മാർക്കു കാണാൻ കഴിയും. അതുകൊണ്ടാണ് സ്വാമി വിവേകാനന്ദൻ പറഞ്ഞതു്, ''Up India! and conquer the world with spirituality.

(ഭാരതമേ! എഴുന്നേററു ലോകത്തെ ആദ്ധ്യാത്മികതകൊണ്ടു് കീഴടക്കുക) എന്നു്. വാസ്തവത്തിൽ കീഴടക്കുകയല്ല; രക്ഷിക്കയാണ്. അതിനാൽ ഭാരതസ്നേഹികൾ, സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ, ഭാരതത്തിൻേറയും ലോകത്തിൻേറയും രക്ഷയ്ക്കുവേണ്ടി ആദ്യമായി ഭാരതത്തെ മുഴുവൻ ആദ്ധ്യാത്മികപ്രവാഹത്തിൽ മുക്കണം.

''First deluge the land with spiritual ideas'' ആദ്യമായി ആദ്ധ്യാത്മികാശയങ്ങളുടെ വെള്ളപ്പൊക്കത്തിൽ ഈ നാടിനെ മുക്കുക എന്നു സ്വാമിജി പറയുന്നു.

''Let the Lion of Vedanta roar'' ''വേദാന്ത സിംഹം ഗർജ്ജിക്കട്ടെ'' എന്നു അദ്ദേഹം മറെറാരിടത്തു പറയുന്നു. സ്വാമിജി വേദാന്തസിംഹമായിരുന്നു. ആ സിംഹം ഗർജ്ജിച്ചു, ഭാരതത്തിന്റെയും ലോകത്തിന്റെയും രക്ഷയ്ക്കായിട്ട്. ഭാരതീയ യുവലോകമേ! നിങ്ങൾ ആ ഗർജ്ജനം കേട്ടിട്ടും പാശ്ചാത്യസമ്പൽസുരാപാനംകൊണ്ടു മുഗ്ദ്ധരായുറങ്ങുകയോ?

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

ഉണരുവിൻ! എഴുന്നേല്പിൻ! ലക്ഷ്യത്തിലേക്കു കുതിച്ചു പായുവിൻ!!

---

ശ്രീ ചട്ടമ്പിസ്വാമികളുടെ മഹാസമാധി രജതജൂബിലി സ്മാരകത്തിൽ പ്രസിദ്ധപ്പെടുത്തിയത്.

# 9. വേദാന്തം
# അതിൻെറ പ്രയോജനവും പ്രായോഗികതയും

''എ. ബിയോടു് സംസാരിക്കുന്നു. ബിക്കു് അതു മനസ്സിലാകുന്നില്ല. ബി. എയോടു സംസാരിക്കുന്നു. എക്കും അതു മനസ്സിലാകുന്നില്ല. എന്നാൽ അവർ സംസാരിക്കുന്നതു വേദാന്തമാണ്'' എന്നു ചിലർ ധരിച്ചുവച്ചിട്ടുണ്ടു്. ഇതു് ശുദ്ധമേ തെററാണ്. വേദാന്തമെന്നാൽ വേദത്തിൻെറ അന്തം. വേദം എന്നാൽ അറിവ്. എല്ലാ അറിവുകളും എവിടെ അവസാനിക്കുന്നുവോ ഏതൊന്നിനെ ലക്ഷ്യമാക്കിപ്പോയി ഏതൊന്നിൽ ചെന്നെത്തിയാൽ പിന്നെ അറിയാനൊന്നുമില്ലാത്തതുകൊണ്ടു് ആവശ്യമില്ലാത്തതായിത്തീരുന്നുവോ അതാണ് സാക്ഷാൽ വേദാന്തം.

എല്ലാ അറിവുകളും എന്തിനുവേണ്ടിയാണ്? ചിലതു പ്രവത്തിക്കാൻ. 'ആമ്നായസ്യ ക്രിയാത്ഥത്വാത്' എന്നു ആപ്തവാക്യം; പ്രവത്തിക്കുന്നതെന്തിനു്? സുഖത്തിനു്.

''സുഖാത്ഥാഃ സവ്വഭൂതനാം മതാഃ സവ്വാഃ പ്രവൃത്തയഃ''

ചിലതു് അറിയുന്നതു് രസത്തിനാണെന്നു പറയാറുണ്ടു്. എന്നാൽ രസമെന്നാലെന്തു്? രസവും സുഖംതന്നെ. അതിനാൽ എല്ലാ അറിവും സുഖത്തിനുവേണ്ടിയും ദുഃഖത്തിൽനിന്നൊഴിയാനും തന്നെ. ദുഃഖത്തിൽനിന്നൊഴിയുന്നതും സുഖത്തിനുതന്നെ. ഇങ്ങനെ സകല അറിവുകളും സകല പ്രവൃത്തികളും സുഖത്തിനുവേണ്ടിയാണെന്നു സമ്മതിക്കാത്തവരായി ആരുമുണ്ടാകുമെന്നു തോന്നുന്നില്ല. മോഷ്ടാവ് മോഷ്ടിക്കുന്നതും പോലീസുകാരൻ അയാളെ ഉപദ്രവിക്കുന്നതും രാജാക്കന്മാർ രാജ്യം ഭരിക്കുന്നതും, സന്യാസി തപസ്സുചെയ്യുന്നതും, ഹിററ്ലർ യുദ്ധം ചെയ്യുന്നതും, ബ്രിട്ടീഷുകാർ തടുക്കുന്നതും സുഖത്തിനുവേണ്ടിത്തന്നെ. അധമ്മവും ധമ്മവും ആചരിക്കുന്നതും സുഖത്തിനുവേണ്ടിയാണ്. ഇങ്ങനെയുള്ള സുഖം നിത്യമായി വേണമെന്നും എല്ലാ മനുഷ്യരും ആഗ്രഹിക്കുന്നു. ''കുറച്ചുദിവസം സുഖമായി ഇരുന്നശേഷം പിന്നീടു് ദുഃഖം വരട്ടെ'' എന്നാഗ്രഹിക്കുന്നവരായി ആരേയും വിവേകികളിൽ കാണുന്നില്ല. അതിനാൽ നിത്യസുഖ

മാണ് മനുഷ്യലക്ഷ്യം. നിത്യസുഖം ലഭിക്കുന്നതോടുകൂടി മനുഷ്യന്റെ പ്രവൃത്തികളെല്ലാം അവസാനിക്കുന്നു. ലക്ഷ്യത്തിലെത്തിയാൽ പിന്നെ *''കിമിഛൻ കസ്യ കാമായ ശരീരമനുസംജ്വരേത്'' എന്ന് ഋഷിമാർ ചോദിക്കുന്നു. ഈ നിത്യസുഖത്തിനുള്ള മാർഗ്ഗങ്ങൾ സ്പഷ്ടമായി പ്രതിപാദിക്കുന്നത് ഉപനിഷത്തുക്കളിലാണ്. അതുകൊണ്ട് ഉപനിഷത്തുകൾക്ക് വേദാന്തമെന്ന പേരുണ്ടായി.

''വേദാന്തോ നാമ ഉപനിഷത്പ്രമാണം തദുപകാരീണി ശാരീരികസൂത്രാദീനി ച'' എന്നു വേദാന്തസാരത്തിൽ പറയുന്നു.

മനുഷ്യന്റെ സകല പ്രവൃത്തികളുടേയും ലക്ഷ്യം നിത്യസുഖമാണെങ്കിൽ—വേദാന്തം സപ്രയോജനമെന്നു തീർച്ചതന്നെ. അതിനാൽ അടുത്ത ചോദ്യം നിത്യസുഖപ്രാപ്തി മനുഷ്യനു സാദ്ധ്യമാണോ എന്നും ആക്കെങ്കിലും അതു ലഭിച്ചിട്ടുണ്ടോ എന്നും സാദ്ധ്യമാണെങ്കിൽ എല്ലാവക്കും ലഭിക്കാത്തതെന്തെന്നും ലഭിക്കാൻ നാം എന്തുചെയ്യണമെന്നും ആണ്.

ഒന്നാമത് ''അസാദ്ധ്യമെന്നത് മൂഢന്മാരുടെ നിഘണ്ടുവിൽ മാത്രം.'' എന്ന മഹദ്വാക്യം ഇവിടെയും പ്രമാണമാണ്. ഇതുവരെ അസാദ്ധ്യമാണെന്നു വച്ചിരുന്ന എന്തെല്ലാം സാദ്ധ്യമായിക്കഴിഞ്ഞു. കമ്പിയില്ലാക്കമ്പിയും റേഡിയോവും ആകാശസഞ്ചാരവും കഴിഞ്ഞ ശതവർഷങ്ങളിലെ മനുഷ്യരിൽ ആരെങ്കിലും മനുഷ്യസാദ്ധ്യമാണെന്നു വിചാരിച്ചിരുന്നുവോ? അതെല്ലാം ഇന്നു സാധിക്കുന്നു. അതുപോലെ നിത്യസുഖവും ഇന്നുവരെ ആക്കും സാധിച്ചിട്ടില്ലെങ്കിൽതന്നെ എന്തുകൊണ്ട് ഇനി സാദ്ധ്യമാകയില്ല; സാദ്ധ്യമാക്കിക്കൂടാ? തീച്ചയായും സാദ്ധ്യമാണ്. അതു സാധിക്കയും വേണം. എന്തെന്നാൽ അതാണല്ലോ മനുഷ്യന്റെ സവ്വകമ്മങ്ങളുടേയും ലക്ഷ്യം. ഏതൊന്നു സാധിച്ചാൽ പിന്നെ മറ്റൊന്നും സാധിക്കേണ്ടതായിട്ടില്ലയോ അതാണല്ലോ സാധിക്കേണ്ടതു്. അതിനാൽ ഇതുവരെ ആക്കും സാധിച്ചിട്ടില്ലെങ്കിലും അതു തീച്ചയായും സാധിക്കാവുന്നതാണ്. സാധിക്കയും വേണമെന്നു തീച്ച.

എന്നാൽ ഇതുവരെ ആരും സാധിച്ചിട്ടില്ലാത്തതല്ല അതു് എന്നു വരുമ്പോൾ നമ്മുടെ പ്രവൃത്തിക്ക് ഉന്മേഷം വർദ്ധിക്കുന്നുവെന്നുകൂടിയുണ്ട്. ഈ നിത്യാനന്ദപ്രാപ്തി ഇതിനുമുമ്പ് വളരെപേക്കുണ്ടായിട്ടുണ്ടെന്നുള്ളതിനു തെളിവുണ്ട്.

---

* എന്തിനെ ആഗ്രഹിച്ച് എന്തു കാമിച്ച് ശരീരത്തെ പിന്നെ ക്ലേശിപ്പിക്കണം?

(1) ''മയ്യഖണ്ഡസുഖാംഭോധൌ ബഹുധാ വിശ്വവീചയഃ
ഉൽപദ്യന്തേ പ്രലീയന്തേ മായാമാരുതവിഭ്രമാത്''
(വിവേകചൂഡാമണി)

''നിത്യാനന്ദസ്വരൂപോഽഹം പൂർണ്ണോഽഹം ത്വദനുഗ്രഹാത്
ആത്മാഹമനവദ്യോഽഹം കേവലോഽഹം ച സദ്ഗുരോ!

.... .... .... .... .... ....

''ആനന്ദഘന ഏവാഹമസങ്ഗോഽഹം സദാശിവഃ''

''പ്രാപ്തവാനഹമഖണ്ഡവൈഭവാ–
നന്ദമാത്മപദമക്ഷയം ക്ഷണാത്''
(സർവ്വവേദാന്തസിദ്ധാന്തസാരം)

എന്നും മററുമുള്ള ശിഷ്യാനുഭൂതിവാക്യങ്ങൾ പ്രമാണങ്ങളാണ്. സദാനന്ദാനുഭൂതിയാണ് ജീവന്മുക്തിലക്ഷണമെന്ന് ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. വേദാന്തപ്രമാണം അനിഷേദ്ധ്യമെന്നുള്ളതിനു തെളിവായി ശ്രീശങ്കരഭഗവൽപാദർ പറയുന്നതുതന്നെ, ''വേദാന്തം അനുഭവത്തെ അടിസ്ഥാനമാക്കിയതാണ്'' എന്നാണ്. നിത്യാനന്ദാനുഭൂതിക്കു ജീവൻമുക്തിയെന്നു വേദശാസ്ത്രം പറയുന്നു. ഇന്ത്യയിൽ അനേകം ജീവന്മുക്തന്മാരെ താൻ കണ്ടിട്ടുണ്ടെന്നു പത്തൊമ്പതാംശതാബ്ദത്തിൽ, സത്യവചസ്സും സത്യനിഷ്ഠനുമായ ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നു. വൈദികകാലം മുതൽ പത്തൊമ്പതാംശതാബ്ദംവരെയുള്ള അനവധി ഗ്രന്ഥങ്ങളിൽ ജീവന്മുക്തന്മാരെപ്പററി പ്രസ്താവിക്കുന്നു. അതിനാൽ ഈ ലക്ഷ്യം അനേകായിരംപേക്ക് ഇതിനുമുമ്പ് അനുഭവപ്പെട്ടിട്ടുണ്ടെന്നുള്ളതു തീർച്ചയാണ്.

എന്നാൽ ഇതെല്ലാപേക്കും ലഭിക്കാത്തതെന്തെന്നാണ് അടുത്ത ചോദ്യം. ആഗ്രഹമില്ലാത്തതുകൊണ്ടെന്നാണ് മറുപടി. ഇത്ര നല്ല കാര്യം കിട്ടാൻ ആരാണ് ആഗ്രഹിക്കാത്തതു് എന്നു ചോദിച്ചേക്കാം. ആഗ്രഹവും ആഗ്രഹവും തമ്മിൽ വ്യത്യാസമുണ്ട്. പണമുണ്ടാക്കാൻ എല്ലാ വ്യാപാരികളും ആഗ്രഹിക്കുന്നു. പരീക്ഷ ജയിക്കാൻ എല്ലാ വിദ്യാർത്ഥികളും ആഗ്രഹിക്കുന്നു. എന്നാൽ എല്ലാവരും ആ കാര്യത്തിൽ വിജയികളാകുന്നില്ല. എന്തുകൊണ്ട്? ആഗ്രഹം മനസ്സിൽ മാത്രം വച്ചുകൊണ്ടിരിക്കുന്നതുകൊണ്ട്. ആഗ്രഹം ഉണ്ടായാൽ മാത്രം പോരാ, തീവ്രമായ ആഗ്രഹം ഉണ്ടാകണം. അതു സമ്പാദിക്കാനുള്ള വഴികളറിയാൻ ആഗ്രഹമുണ്ടാകണം, വിഘ്നങ്ങൾ ഇടയ്ക്കുവന്നാൽ അവയെ നീക്കാനുള്ള വഴിയറിയാനും ആഗ്രഹിക്കണം. അറിഞ്ഞാൽ

---

(1) അഖണ്ഡസൌഖ്യക്കടലായ എന്നിൽ ലോകങ്ങളാകുന്ന അനേകം തിരമാലകൾ മായയാകുന്ന കാററിന്റെ ചുററിയടി നിമിത്തം ഉണ്ടാകയും ലയിക്കയും ചെയ്യുന്നു.

അതിൽ പ്രവത്തിക്കാനും ആഗ്രഹിക്കണം. അങ്ങനെ മുന്നോട്ടു പോകണം. ആഗ്രഹമുണ്ടായാൽ പ്രവൃത്തി വേണ്ടേ എന്നു ചോദിച്ചേക്കാം. ഉത്തരം തീവ്രമായ ആഗ്രഹം പ്രവൃത്തിയിലേക്കു നയിക്കുമെന്നാണ്. ഊണു കഴിക്കാനുള്ള ആഗ്രഹം ഭിക്ഷാടനാദികളിലേക്ക് നയിക്കുന്നതുപോലെ. എല്ലാവരും ശ്രമിക്കുന്നില്ലെന്നോ ശ്രമിക്കുന്നവക്കെല്ലാം കിട്ടുന്നില്ലെന്നോ ഉള്ളതു് ഒന്നിനെപ്പററി 'അപ്രായോഗികം' എന്നു പറയുന്നതിനു കാരണമാകുന്നില്ല.

ഇനി അടുത്തതു് ലക്ഷ്യാനുഭൂതിക്കു് നാം എന്തുചെയ്യണമെന്നുള്ളതാണ്.

(2) ''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ''

ദുഃഖനിവൃത്തി ഏകത്വാനുഭൂതിയിലിരിക്കുന്നുവെന്നു് അനുഭവേനിഷ്ഠന്മാർ പറയുന്നു.

''ദ്വിതീയാദ്വൈ ഭയം ഭവതി'' രണ്ടുണ്ടെന്നുള്ളതിൽ നിന്നാണ് ഭയമുണ്ടാകുന്നതു്.

''ഒന്നായ നിന്നെയിഹ രണ്ടെന്നുകണ്ടളവിലുണ്ടായൊരിണ്ടൽ മമ മിണ്ടാവതല്ല'' എന്നു് എഴുത്തച്ഛനും പറയുന്നു. ഈ ഏകാത്വാനുഭൂതിക്കു് — അദ്വൈതാനുഭൂതിക്കു് ''ശാസ്ത്രോാചാര്യോപദേശശമദമാദി സംസ്കൃതം മന ആത്മദശനേ കരണം'' (ശാസ്ത്രോാചാര്യോപദേശത്തോടുകൂടിയുള്ള ശമം, ദമം മുതലായവയാൽ പരിശുദ്ധമാക്കപ്പെട്ട മനസ്സു് ആത്മദശനത്തിനു കരണമായി ഭവിക്കുന്നു) എന്നു് ശ്രീശങ്കരൻ ഗീതാഭാഷ്യത്തിൽ പറയുന്നു. ചിത്തശുദ്ധി സമ്പാദനമാണ് ആത്മദശനോപായം. ''Blessed are the pure in heart for they shall see God'' എന്നു് കൃസ്തുവും പറയുന്നു. (കൃസ്തു വേദാന്തിയും യോഗിയുമായിരുന്നു. ''Was Christ a Yogi?'' കൃസ്തു ഒരു യോഗിയായിരുന്നുവോ?) എന്നു് ശ്രീരാമകൃഷ്ണശിഷ്യനായ ശ്രീ അഭേദാനന്ദ സ്വാമികറം അമേരിക്കയിൽ ഒരു പ്രസംഗംതന്നെ ചെയ്തിട്ടുണ്ടു്. ചിത്തശുദ്ധി സമ്പാദിക്കാൻ സത്യം, തപസ്സു്, ബ്രഹ്മചര്യം എന്നിവയും സത്കമ്മവുമാണ് ഉപായം. ഇവയെല്ലാം പ്രായോഗികങ്ങളാണു്. അതിനാൽ വേദാന്തലക്ഷ്യവും ലക്ഷ്യപ്രാപ്തിക്കുള്ള ഉപായങ്ങളും പ്രായോഗികങ്ങളും സപ്രയോജനങ്ങളുമാണ്.

എന്നാൽ വേദാന്തശാസ്ത്രം പഠിച്ചതുകൊണ്ടുമാത്രം ഈ ഫലം കിട്ടുന്നതല്ല. 'ശാസ്ത്രം ഗ്രഹിച്ചതുകൊണ്ടു മതിയല്ല ശാസ്ത്രോക്തമാചരിക്കാതെ ഫലം വരാ.'

---

(2) ഏകത്വത്തെ നിരന്തരം കാണുന്നവനു മോഹമെവിടെ? ദുഃഖമെവിടെ?

(3) കുശലാ ബ്രഹ്മവാർത്തായാം വൃത്തിഹീനാസ്സുരാഗിണഃ
തേ ഹ്യജ്ഞാനിതമാ മൂഢാഃ പുനരായാന്തി യാന്തി ച.
യേ ഹി വൃത്തിം ജഹത്യേനാം ബ്രഹ്മാഖ്യാം പാവനീം പരാം
വൃഥൈവ തേ തു ജീവന്തി പശുഭിശ്ച സമാ നരാഃ''

പരമപരിശുദ്ധി രൂപിണിയും ബ്രാഹ്മി എന്ന പേരോടുകൂടിയതുമായ ഈ വൃത്തിയെ ആരാണോ ഉപേക്ഷിക്കുന്നതു് ആ മൃഗതുല്യരായ മനുഷ്യർ ജീവിക്കുന്നതു് നിഷ്പ്രയോജനമാണു്.) എന്നു് ശ്രീശങ്കരൻ പറയുന്നു. എന്നാൽ ഇതുകൊണ്ടു് വേദാന്തശാസ്ത്രപഠനം നിഷ്പ്രയോജനമെന്നു വരുന്നില്ല. വൈദ്യശാസ്ത്രത്തിൽ പറഞ്ഞതുപോലെ ഒരു വൈദ്യൻ ജീവിക്കുന്നില്ലെന്നുള്ളതുകൊണ്ടു് അയാളുടെ വൈദ്യശാസ്ത്രപഠനം നിഷ്പ്രയോജനമാകുന്നില്ലല്ലോ. അതുപോലെ (4) ''No study is so beneficial and so elevating as that of the Upanishads. They have been the solace of my life they will be the solace unto my death'' എന്നു് ഷോപ്പൻ ഹോവർ പറയുന്നു.

''Vedanta in its unfalsified form is the strongest support of pure morality, is the greatest consolation in the sufferings of life and death, – Indians, keep to it'' (വേദാന്തം അതിൻെറ ശരിയായ രൂപത്തിൽ പരിശുദ്ധമായ സദാചാരത്തിനുള്ള ശക്തമായ പിൻബലമാണു്, ജീവിതത്തിൻേറയും മരണത്തിൻേറയും കഷ്ടപ്പാടുകൾക്കു് ഏററവും വലിയ സമാധാനമാണു്; ഭാരതീയരേ, അതിനെ രക്ഷിക്കുക) എന്നു് ഡാ. പാൾ ഡ്യൂസൻ പറയുന്നു.

ഭാരതീയരേ ഇതു് ചിന്തിക്കുവിൻ! വേദാന്തകേസരിയായ ശ്രീശങ്കരൻ ജനിച്ച പുണ്യഭൂവിൻെറ മഹിമ പുലർത്തുവിൻ!

---

(3) ബ്രഹ്മത്തെപ്പററി പറയുന്നതിൽ സമർത്ഥന്മാർ. എന്നാൽ ബ്രാഹ്മീവൃത്തിയില്ലാത്ത വിഷയാസക്തന്മാർ. അങ്ങനെയുള്ളവർ അങ്ങേഅററത്തെ അജ്ഞാനികളും മൂഢന്മാരുമാണു്. അവർ സംസാരത്തിൽ വന്നും പോയും ഇരിക്കുന്നു. ബ്രാഹ്മീയായ ഈ പരിശുദ്ധ പരാവൃത്തിയെ ഉപേക്ഷിക്കുന്നവരുടെ ജീവിതം വ്യർത്ഥം. ആ മനുഷ്യർ മൃഗസമാനന്മാരാണു്.
(അപരോക്ഷാനുഭൂതി)

(4) ഉപനിഷത്തുകളുടെ പഠനംപോലെ ഇത്ര ഉപകാരം ചെയ്യുന്നതും ഉന്നമിപ്പിക്കുന്നതും മററില്ല. അവയാണു് എൻെറ ജീവിതത്തിനു് ആശ്വാസമായിരുന്നിട്ടുള്ളതു്. മരണംവരെ എനിക്കു് ആശ്വാസം തരുന്നതും അതു് ആയിരിക്കും.

**(1119–ലെ** 'ചിത്രയുഗം തിരുനാൾ വിശേഷാൽപ്രതി'യിൽ പ്രസിദ്ധപ്പെടുത്തിയതു്)

# 10. വേദാന്തമതവും ചില ആധുനികമതങ്ങളും

ആചാരാനുഷ്ഠാനങ്ങളിലും സംസ്കാരത്തിലും ഏറെക്കുറെ ഒരൈക്യം ഭാരതത്തിൽ കാണപ്പെടുന്നുവെങ്കിലും തത്വചിന്താപരമായി നോക്കുമ്പോൾ നാം ദർശിക്കുന്നതു് ചിന്താഗതിയിലുള്ള വൈവിധ്യമാകുന്നു. ജീവിതലക്ഷ്യത്തെയും തത്പ്രാപ്തിക്കുള്ള മാർഗ്ഗങ്ങളേയുംപററിയുള്ള അത്യന്തവിഭിന്നങ്ങളായ അഭിമതങ്ങൾക്കനുസൃതമായി വിവിധ ദർശനങ്ങൾ ആവിർഭവിച്ചു. എന്നാൽ 'ഷഡ്ദർശനങ്ങൾ' എന്ന നാമധേയത്തിൽ അറിയപ്പെടുന്ന ന്യായം, സാംഖ്യം, യോഗം, വൈശേഷികം, പൂർവ്വമീമാംസാ, ഉത്തരമീമാംസാ അല്ലെങ്കിൽ വേദാന്തം എന്നീ ദർശനങ്ങൾ അവയിൽ പ്രാധാന്യം അർഹിക്കുന്നു. ഇവയിൽ വേദാന്തം മററുള്ളവയെ അപേക്ഷിച്ചു് കൂടുതൽ യുക്തിയുക്തവും ശാസ്ത്രാനുസൃതവുമാകുന്നു. ആധുനിക ശാസ്ത്രീയാഭിവൃദ്ധി പ്രദാനം ചെയ്യുന്ന പ്രകാശത്തിൽ മങ്ങാതെ പരിലസിക്കുന്ന ഏകമതവും വേദാന്തംതന്നെ. ശ്രീശങ്കരനാൽ പ്രചരിപ്പിക്കപ്പെട്ടതും സ്വാമി വിവേകാനന്ദനാൽ മുക്തകണ്ഠം വാഴ്ത്തപ്പെട്ടതുമായ ഈ ദർശനമത്രേ യഥാർത്ഥത്തിൽ ഭാരതത്തിൻെറ ദേശീയമതമെന്ന സ്ഥാനം അർഹിക്കുന്നതു്.

അതിനാൽ വേദാന്തമതത്തേയും ഇന്നു പ്രചാരത്തിലിരിക്കുന്ന മററു ചില പ്രധാന മതങ്ങളേയും താരതമ്യവിവേചനം—അത്യന്തം സ്ഥൂലമായിമാത്രമെങ്കിലും— ചെയ്യുന്നതു് ഒട്ടും അസംഗതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. വിസ്തൃതവും വിശദവുമായ ഒരു താരതമ്യപഠനം ഈ ലേഖനത്തിൻെറ പരിധിയിൽ പെടുന്നില്ല.

## വേദാന്തമതം

വേദാന്തമതത്തിൻെറ ഏററവും ചുരുങ്ങിയ ഒരു സ്വരൂപം അതിനെ ഇതരമതങ്ങളുമായി താരതമ്യപ്പെടുത്തുന്നതിനു് അത്യന്താപേക്ഷിതമായിരിക്കുന്നതിനാൽ ഏതാനും വാക്യങ്ങളിൽ അതിനേപ്പററി പരാമർശിക്കാം.

മതം അതായതു് * 'റിലിജിയൻ' എന്ന വാക്കിൻെറ അക്ഷരാർത്ഥം 'തിരിച്ചുബന്ധിക്കുന്നതു യാതൊന്നാണോ അതു്' എന്നാ

* re = തിരിച്ചു്. ligare = ബന്ധിക്കുക.

കുന്നു. അതെ, മനുഷ്യനെ, അവൻ യാതൊന്നിൽനിന്നുത്ഭവിച്ചുവോ അതിലേയ്ക്കു തിരിച്ചു ബന്ധിക്കുന്നതാകുന്നു മതം.

* 'ആനന്ദാദ്ധ്യേവ ഖല്വു ഇമാനി ഭൂതാനി ജായതേ' എന്നാണ് വേദാന്തശാസ്ത്രം ഘോഷിക്കുന്നത്. ആ ആനന്ദവസ്തുവാണ് നമ്മുടെ ഉല്പത്തിസ്ഥാനം. അതിനോടു നമ്മെ തിരിച്ചു ബന്ധിക്കുന്നതാണു മതം. ആ ആനന്ദവസ്തുതന്നെ ഈശ്വരൻ. 'ജന്മാദ്യസ്യ യതഃ' എന്നാണ് വേദാന്തിയുടെ ഈശ്വരലക്ഷണം. 'പ്രകൃത്യതീതമായ ശക്തിയെ അറിഞ്ഞ് അവയെ അനുസരിക്കുകയാകുന്നു മത'മെന്ന് ഒരു മഹാനായ ചിന്തകൻ അഭിപ്രായപ്പെടുന്നു. വേദാന്തി ഈശ്വരനെ സർവ്വശക്തനും സൃഷ്ടിസ്ഥിതിസംഹാരകനും ആയി കരുതുന്നു. ഈശ്വരൻെറ സഗുണവും നിർഗ്ഗുണവുമായ ഭാവങ്ങളെ അയാരം സ്വീകരിക്കുന്നു. നിർഗ്ഗുണരൂപത്തിൽ ഈശ്വരൻ ഉപാധിരഹിതനും മാനോവാഗതീതനും സച്ചിദാനന്ദസ്വരൂപനും പരാത്പരനുമാകുന്നു. സഗുണഭാവത്തിലാകട്ടെ, അദ്ദേഹം ആരാധ്യൻ, വരദൻ, ലോകസംഗ്രഹാത്ഥം അവതാരം സ്വീകരിക്കുന്നയാാം, നാം ദേഹബുദ്ധി ഉപേക്ഷിക്കുന്നതുവരെ, ഈശ്വരനെ സഗുണനായിട്ടേ ഭാവനചെയ്യാൻ സാധിക്കൂ. അതുവരെ നാം ഈശ്വരന്നധീനരുമാണ്. അതിനാൽ ഈശ്വരഹിതാത്ഥം ചില കമ്മങ്ങരം ചെയ്യേണ്ടതുണ്ട്. അതുകൊണ്ട് അഹിംസ, സത്യം, ബ്രഹ്മചര്യം തുടങ്ങിയ സന്മാഗ്ഗവ്യവസ്ഥകളെ നാം അനുഷ്ഠിക്കണം. മനസ്സിനെ കാമക്രോധങ്ങളിൽനിന്നും വിടർത്തി പരിശുദ്ധമാക്കുന്നതിനും സ്വവണ്ണാശ്രമധമ്മങ്ങളേയും ശ്രുത്യനുസാരം മനുഷ്യൻ അനുസരിക്കണം. എന്തെന്നാൽ അപ്രത്യക്ഷവിഷയങ്ങളിൽ ശ്രുതിയാണു പ്രമാണം.

വേദാന്തവും സൂഫിസവും

ഇസ്ലാമികധമ്മത്തിൻെറ ഏററവും പ്രധാനപ്പെട്ട ഒരു ശാഖയാകുന്നു സൂഫിമതം. സൂഫി സിദ്ധാന്തപ്രകാരം ഈ ജീവിതം സത്യജ്ഞാനം (ഹക്ക്) അന്വേഷിക്കുന്നതിനുള്ളതാകുന്നു. 'അൽഹജ് ഹൈരി'യുടെ ഭാഷയിൽ പറയുകയാണെങ്കിൽ 'ആഛാദിതമായ യാതൊന്നോ അതിനെ അനാഛാദനം ചെയ്യുകയാണ് സൂഫിസം ചെയ്യുന്നതു'. വേദാന്തി ഈ ആഛാദിതവസ്തുവിനെ ബ്രഹ്മമെന്നു വിളിക്കുന്നെന്നുമാത്രം. ഇതു സവ്വവ്യാപിയായിരിക്കുന്നുവെങ്കിലും ജീവാത്മാവിൽനിന്ന് അതു മായയാകുന്ന മൂടുപടത്താൽ മറയ്ക്കപ്പെട്ടതുപോലെ ഇരിക്കുന്നു. വേദാന്തിയുടെ ജീവാത്മാ, സൂഫിയുടെ റൂഹ്', ഇവ തമ്മിൽ വലിയ വ്യത്യാസമില്ല. റൂമി (ജലാലുദീൻറൂമി) പറയുന്നതുപോലെ സൂഫിസിദ്ധാന്തത്തിൻെറ അടിസ്ഥാനതത്വം 'അനൽ ഹക്ക്' (ഞാൻ സത്യമാകുന്നു) എന്നത്രേ. വേദാന്തിയുടെ മഹാവാ

** ആനന്ദത്തിൽനിന്നുതന്നെയാണല്ലോ ഈ ഭൂതങ്ങരം ജനിക്കുന്നത്.

ക്യങ്ങളും ഇതും എവിടെയാണ് ഭിന്നമായിരിക്കുന്നത്? സൂഫികൾ 'മാർഫത്ത്' എന്ന നാമകരണം ചെയ്തിട്ടുള്ള ആത്മജ്ഞാനംകൊണ്ടു മാത്രമേ അവിദ്യാനിർമ്മിതമായ 'മായ' എന്ന ആവരണം നീക്കുവാൻ കഴിയുകയുള്ളു. പരചൈതന്യത്തിൽനിന്നു, ജീവാത്മാവിനെ മറയ്ക്കുന്ന അവിദ്യ വാസ്തവികസത്തയുള്ളതല്ലെന്നും സ്വയം യഥാർത്ഥമല്ലാത്ത ജീവാത്മാവിന്റെ ആശകളിൽ (നാഫ്) നിന്നാണ് ഈ അജ്ഞാനം സിദ്ധിക്കുന്നതെന്നും വേദാന്തിയോടൊപ്പം സൂഫിയും വിശ്വസിക്കുന്നു. കാമമോഹാദികളാൽ അവിദ്യ ഉണ്ടാകുന്നുവെന്നാണല്ലോ നമ്മുടേയും മതം. വേദാന്തിയുടെ 'ഉപാധി'യാണ് സൂഫിയുടെ 'നാഫ്'. 'നാഫ്' അല്ലെങ്കിൽ 'ഉപാധികളെ' കീഴടക്കിയാൽ ജീവാത്മാ അഥവാ 'റൂഹ്' ഉത്കൃഷ്ടമായിത്തീർന്ന് അതിന്റെ പരമലക്ഷ്യമായ 'ഹക്ക്' അഥവാ 'ബ്രഹ്മ'ത്തെ പ്രാപിക്കുന്നു.

ഇനിയും അതിപ്രധാനമായ മറ്റൊരു സംഗതിയിലും വേദാന്തവും സൂഫിസവും അഭിന്നമായിരിക്കുന്നു. ആശാനിഗ്രഹത്തിന് സാധനകൾ അത്യാവശ്യമെന്ന് രണ്ടുമതവും സമ്മതിക്കുന്നു. ആത്മപരിശുദ്ധിയും ആത്മനിയന്ത്രവും ആദ്ധ്യാത്മികപുരോഗതിക്ക് അത്യന്താപേക്ഷിതമാണെന്നു വേദാന്തിയും സൂഫിയും ഒരുപോലെ അഭിപ്രായപ്പെടുന്നു. വേദാന്തി ഗുരുവിന്റെ ആവശ്യകതയെ പ്രത്യേകം നിഷ്കർഷിക്കുമ്പോൾ സൂഫി 'മൂർഷദി'ന്റെ കീഴിൽ ആത്മനിയന്ത്രണവും ശുദ്ധീകരണവും അഭ്യസിക്കേണ്ടതിന്റെ ആവശ്യകതയെ പ്രത്യേകം ചൂണ്ടിക്കാണിക്കുന്നു. പരിശുദ്ധിയും ജ്ഞാനവും ആത്മാവിൽ 'കലാം' സ്വതേ ഉള്ളതാണെന്ന് സൂഫിസിദ്ധാന്തവും വേദാന്തവും സമ്മതിക്കുന്നുണ്ട്.

''അല്ലാഹ്ഹു നൂറസ് സമാവാത്തി ശ്വൽ അൽദ്''. ഭൂമിയിലേയും സ്വർഗ്ഗത്തിലേയും ഏകദീപം ഇദ്ദേഹമാകുന്നു. എല്ലാം അദ്ദേഹത്തിന്റെ വികസനംമാത്രം. ഇതാണ് സൂഫിയുടെ മതം. വേദാന്തി പറയുന്ന 'പരചൈതന്യത്താൽ സകല ലോകവും നിറയപ്പെട്ടിരിക്കുന്നു' എന്ന്. വേദാന്തിയുടേയും സൂഫിയുടേയും ഈശ്വരബോധവും മൗലികമായ വ്യത്യാസങ്ങളില്ലാത്തവയാകുന്നു. കേനോപനിഷത്തിൽ ''വാക്കിനാവട്ടെ, മനസ്സിനാവട്ടെ കണ്ണിനാകട്ടെ അവിടെ, (ഈശ്വരസന്നിധിയിൽ) എത്തുവാൻ സാദ്ധ്യമല്ല. അതിനെക്കൊണ്ടു വാക്കു പുറപ്പെടുന്നു; മനസ്സ് മനനം ചെയ്യുന്നു; കണ്ണുകൾ കാണുന്നു*'' എന്നു പറയുമ്പോൾ ഖുറാനിൽ പറയുന്നത് 'അദ്ദേഹം ദർശനാതീത

---

* യദ്വാചാനഭ്യുദിതം യേന വാഗഭ്യുദ്യതേ
യന്മനസാ ന മനുതേ യേനാഹുർമ്മനോമതം
യച്ചക്ഷുഷാ ന പശ്യതി യേന പശ്യതി ചക്ഷൂംഷി
തദേവ ബ്രഹ്മത്വം വിദ്ധി നേദം യദിദമുപാസതേ.

നാണ് എങ്കിലും സൂക്ഷ്മരൂപിയായ അദ്ദേഹം എല്ലാം ദർശിക്കുന്നു' എന്നാണ്. നോക്കുക! എവിടെയെങ്കിലും വേദാന്തത്താൽ പ്രതിനിധീകരിക്കപ്പെടുന്ന ഹൈന്ദവധർമ്മവും സൂഫിയിസത്താൽ പ്രതിനിധീകരിക്കപ്പെടുന്ന ഇസ്ലാംമതവും തമ്മിൽ വാസ്തവമായി ഭേദമുണ്ടോ എന്ന്.

ക്രൈസ്തവധർമ്മവും വേദാന്തവും

ഒരു ഉപരിപ്ലവ വീക്ഷണത്തിൽ ചിലപ്പോൾ നമുക്ക് തോന്നിയേക്കാം ചില തത്വങ്ങളിലെങ്കിലും ഇവ രണ്ടും വിഭിന്നമായിരിക്കുന്നു എന്ന്. എന്നാൽ അല്പംകൂടി ശ്രദ്ധയോടുകൂടി അവയെ സമീപിക്കുക. അപ്പോൾ നമുക്ക് മനസ്സിലാവും അവ തമ്മിൽ മൗലികമായ വ്യത്യാസമില്ലെന്ന്. 'ശാസ്ത്രവും ആരോഗ്യവും' എന്ന ക്രൈസ്തവശാസ്ത്രഗ്രന്ഥത്തിൽ ഈശ്വരനെ അരൂപനായും പരാത്പരനായും ദിവ്യനായും അനന്തനായും ലക്ഷണംചെയ്യുന്നു. 'സത്യസ്വരൂപൻ' 'പരാത്പരൻ' ഇത്യാദി പര്യായപദങ്ങളെല്ലാം ഏകനായ—അദ്വിതീയനായ—ഈശ്വരനെയാണ് കുറിക്കുന്നത്. ''അദ്ദേഹം (ഈശ്വരൻ) ആകട്ടെ, സർവ്വജ്ഞനും, സർവ്വസാക്ഷിയും, സർവ്വാന്തര്യാമിയും, സ്നേഹമയനും, നിത്യനുമാകുന്നു. മനസ്സിനാകട്ടെ, ചൈതന്യത്തിനാകട്ടെ, ഈശ്വരഭിന്നമായ ഒരു സത്തയില്ല'' എന്നു പ്രസ്തുത ഗ്രന്ഥം തുടരുന്നു.

ദൃശ്യപ്രപഞ്ചത്തെപ്പററിയും, മർത്ത്യനെപ്പററിയും ക്രൈസ്തവശാസ്ത്രം (Christian Science) എന്തുപറയുന്നു എന്നു നോക്കുക. പ്രസ്തുത ഗ്രന്ഥം തുടരുന്നു. ''ലോകം—അതു വെറും മിഥ്യ—അസത്ത്, അനാത്മാ, അമർത്ത്യനായ മനുഷ്യൻ അതിനെപ്പററി അറിയുവാൻ ശ്രമിക്കുന്നതേ ഇല്ല.'' വേറൊരു ഗ്രന്ഥത്തിൽ പറയുന്നു: ''ആദ്ധ്യാത്മികസൂര്യന്റെ പ്രഭാതരശ്മികൾ മായാമോഹിതമായ ഈ സ്ഥൂലപ്രപഞ്ചത്തിലെ മനുഷ്യന്റെ മേൽ തട്ടുമ്പോൾ മായയാകുന്ന മൂടുപടം അപ്രത്യക്ഷമാകുകയും അവൻ തന്റെ യാഥാർത്ഥ്യത്തെ അറിയുകയും ചെയ്യുന്നു''. പഞ്ചേന്ദ്രിയദ്വാരാ അനുഭവമാകുന്ന ഈ പ്രപഞ്ചം പാരമാർത്ഥികസത്തയുള്ളതല്ല. ഈ ലോകവും അതോടനുബന്ധിച്ചുനില്ക്കുന്ന തിന്മകളും എത്രമാത്രം വാസ്തവികതയുള്ളതായി തോന്നിയാലും അപരിമേയനായ ഈശ്വരൻ മാത്രമാകുന്നു സത്യമെന്നത്രേ പ്രസ്തുത ഗ്രന്ഥം ഉപദേശിക്കുന്നത്. 'ജനനവും മരണവും' എന്ന മറെറാരു ഗ്രന്ഥത്തിൽ പറയുന്നതിപ്രകാരമാണ്. ''മരണത്തെക്കുറിച്ചു ഇന്ദ്രിയദ്വാരാ ലഭിക്കുന്ന അറിവുകൾ തികച്ചും അബദ്ധമാകുന്നു. എന്തുകൊണ്ടെന്നാൽ മനുഷ്യജീവിതത്തിന്റെ ആദ്ധ്യാത്മികസത്തയെ അതു നിഷേധിക്കുന്നു''. ഇതുപോലെയുള്ള നിരവധി ഗ്രന്ഥങ്ങൾ ശാങ്കരവേദാന്തവും ക്രൈസ്തവശാസ്ത്രവും തമ്മിലുള്ള ഐക്യത്തെ

ഉച്ചൈസ്സരം ഉദ്ഘോഷിക്കുകയല്ലേ ചെയ്യുന്നതു്? ബൈബിളിൽ കാണുന്ന ക്രിസ്തൂപദേശങ്ങൾക്കെല്ലാം തുല്യമായ വാക്യങ്ങൾ വേദാന്തഗ്രന്ഥങ്ങളിലുണ്ടെന്നതും സ്മർത്തവ്യമാണ്.

ബുദ്ധമതവും വേദാന്തവും

ഇനി ബുദ്ധമതം വേദാന്തത്തെ എത്രമാത്രം അനുകൂലിക്കുന്നുവെന്നു നോക്കുക. വേദാന്തമതോദ്ധാരകനായ ആചാര്യശങ്കരൻ ബുദ്ധമതത്തെ സർവ്വത്ര ഖണ്ഡിക്കുകയും ബുദ്ധമതക്കാരെ ഹിന്ദുമതത്തിലേയ്ക്കു പരിവർത്തനം ചെയ്കയും ചെയ്തുവെന്നതു് അനിഷേധ്യമായിരിക്കെ വേദാന്തവും ബുദ്ധമതവും വാസ്തവത്തിൽ പരസ്പരവിരുദ്ധതയുള്ളതല്ലേ? എന്നൊരു ചോദ്യമുണ്ടാവാം. എന്നാൽ ഭാരതചരിത്രം—പ്രത്യേകിച്ചു് ബുദ്ധമതത്തിൻെറ ഉത്ഭവം, വളർച്ച എന്നിവയെപ്പററി—സശ്രദ്ധം പഠിയ്ക്കുന്ന ഒരുവനു കാണാം, ശ്രീ ഗൗതമബുദ്ധനാൽ സമാരംഭിക്കപ്പെട്ട ബുദ്ധമതമല്ല പ്രത്യുത ദൂഷിച്ച ബുദ്ധമതമാണ്—ബുദ്ധൻെറ ഉപദേശത്തിന്നു കടകവിരുദ്ധമായി പ്രവർത്തിച്ചുവന്നിരുന്ന ബുദ്ധമതാഭാസമാണ്—ശങ്കരൻെറ നിശിതവിമർശനങ്ങൾക്കും രൂക്ഷമായ എതിർപ്പിനും പാത്രമായതെന്നു്. ഈശ്വരനോ ആത്മാവോ ഇല്ലെന്നും, സ്വബുദ്ധിശക്തിയിലല്ലാതെ യാതൊന്നിലും വിശ്വാസമാവശ്യമില്ലെന്നും ശൂന്യമോ ക്ഷണികമോ അല്ലാത്ത യാതൊന്നുമില്ലെന്നും വാദിച്ചു് ഇഹലോകഭിന്നമായ യാതൊന്നിലും വിശ്വസിക്കാതെ ബുദ്ധോപദേശങ്ങളെത്തന്നെയും അനുസരിക്കാതെ ജീവിച്ചുവന്നിരുന്നവരായിരുന്ന പിൽക്കാലത്തെ ബുദ്ധമതാനുയായികളിലധികവും. അതിനാൽ, വേദാന്തമതത്തിൽനിന്നു ബുദ്ധസിദ്ധാന്തങ്ങൾ വ്യത്യസ്തങ്ങളായിരുന്നതുകൊണ്ടല്ല ശങ്കരൻ ബുദ്ധമതത്തെ എതിർത്തതെന്നു സ്പഷ്ടമാണല്ലോ. ബുദ്ധമതം നിരീശ്വരമാണെന്നൊരു തെററിദ്ധാരണ പലരുടേയും ഇടയിലുണ്ടു്. എന്നാൽ ബുദ്ധമതം തികച്ചും സേശ്വരമായ ഒരു മതമായിരുന്നു, അതിൻെറ ഉത്ഭവകാലത്തു്. ഡൽഹിയിലെ അശോകസ്തൂപത്തിലെ ലിഖിതത്തിൻെറ ഒരുഭാഗത്തു് ഇപ്രകാരം പറയുന്നു. "....യാതൊരു ജനവിഭാഗമാണോ ഈശ്വരനെ നിരന്തരം സ്മരിക്കുന്നതു്, അവരാൽ ഈ മതം ഉത്കൃഷ്ടമാക്കപ്പെടുന്നു".

'ആത്മാ' 'നിർവ്വാണം' എന്നീ പദങ്ങൾക്കു് പില്ക്കാലത്തു നല്കിയിരിക്കുന്ന അർത്ഥമല്ല ആദ്യമുണ്ടായിരുന്നതു്. വളയാത്ത "ഭോഗാസക്തമല്ലാത്ത" എന്ന അർത്ഥത്തിൽ പ്രയോഗിക്കപ്പെട്ടിരുന്ന 'അനത്തം' എന്ന വാക്കിനെ 'അനാത്മ' (ആത്മാവില്ലാത്ത) എന്നു തെററായി വ്യാഖ്യാനിച്ചതാണ് ബുദ്ധമതവും ഹൈന്ദവധർമ്മവും തമ്മിലുള്ള വ്യതിയാനത്തിൻെറ ആരംഭം എന്നാണ് 'പ്രാചീന മതഗ്രന്ഥങ്ങൾ' എന്ന ഗ്രന്ഥത്തിൽ പണ്ഡിതനായ ഗ്രന്ഥകാരൻ

എഡ്വേർഡ് ജെ. തോമസ്സ് പറയുന്നതു്. 'ബുദ്ധനും അദ്ദേഹത്തിന്റെ ഉപദേശങ്ങളു'മെന്ന ലേഖനത്തിൽ ഭിക്ഷു ആനന്ദമൈത്രേയൻ പറയുന്നതു നോക്കുക:— (May issue of Vedanta Kesari-1932) ''ആഗ്രഹനിവൃത്തി വരുത്തുമ്പോഴം അനുഭൂതമാകുന്ന യാതൊന്നോ അതാണു് 'നിർവ്വാണം' എന്ന പദംകൊണ്ടർത്ഥമാക്കുന്നതു്. 'ഉന്മൂലനാശ'മെന്നോ 'ശൂന്യ'മെന്നോ ഉള്ള അർത്ഥത്തിൽ അതൊരിക്കലും പ്രയോഗിക്കപ്പെട്ടിരുന്നില്ല. 'ദിവ്യത്വം' എന്നാണു് 'നിർവ്വാണ'ത്തോടു് ഏററവും അടുപ്പമുള്ള പദം''.

പ്രാചീനരേഖകളിൽനിന്നു കാണാം ബുദ്ധൻ ബ്രഹ്മത്തിലും ദേവന്മാരിലും സ്വർഗ്ഗനരകങ്ങളിലും വിശ്വസിച്ചിരുന്നുവെന്നും പിതൃശ്രാദ്ധം ആചരിച്ചിരിക്കണമെന്നു് ആജ്ഞാപിച്ചിരുന്നുവെന്നും. ആദ്ധ്യാത്മികാനുഭവത്തിനു് ദൃഢവിശ്വാസം അത്യന്താപേക്ഷിതമാണെന്നും ഈ ലോകത്തിൽതന്നെ ജീവന്മുക്തി സാദ്ധ്യമാണെന്നും അദ്ദേഹം വിചാരിച്ചിരുന്നതിനു തെളിവുണ്ടു്. സംയുക്ത (5–290) ത്തിൽ ബുദ്ധൻ പറയുന്നു: ''അല്ലയോ ഭിക്ഷുക്കളേ! പഞ്ചപദ്ധതികളുടെ പരിശീലനംകൊണ്ടും ആസവങ്ങളുടെ നശീകരണംകൊണ്ടും ഈ ജീവിതത്തിൽത്തന്നെ പൂർണ്ണ ജ്ഞാനവും മനഃസ്വാതന്ത്ര്യവും നിങ്ങൾക്കനുഭവമാകുന്നതാണു്''. എല്ലാ ദുഃഖങ്ങളുടേയും മൂലം അവിദ്യയാണെന്നു് ബുദ്ധമതവും വേദാന്തത്തേപ്പോലെ സമ്മതിക്കുന്നുണ്ടു്. ബുദ്ധമതത്തിന്റെ ഉപദേശങ്ങളിൽ ഏററവും പ്രധാനമായ നാലുപദേശങ്ങളും വേദാന്തതത്വങ്ങളിൽനിന്നു ഒട്ടും ഭിന്നമല്ലതന്നെ. ലോകം ദുഃഖമയം. അതിന്റെ കാരണം കാമവും ഭോഗാസക്തിയും തന്നെ. മമതയില്ലായ്മകൊണ്ടു് അതിനെ ഇല്ലാതെയാക്കാം. അതിനു ബുദ്ധോപദിഷ്ടമായ അഷ്ടമാർഗ്ഗങ്ങൾ അനുസരിക്കേണ്ടതാണു്. അതിലെ 'ബുദ്ധോപദിഷ്ടമായ' പോയാൽ എല്ലാം വേദാന്തം തന്നെ.

വാസ്തവത്തിലുള്ള ബുദ്ധമതം അദ്വൈതവേദാന്തമതത്തിന്റെ ഒരു ശാഖമാത്രമാണു്. ജന്മംകൊണ്ടുള്ള ജാതിവ്യത്യാസത്തെ സ്വീകരിക്കാതേയും വേദാന്തത്തിന്റെ പ്രാമാണ്യത്തെപ്പററി ഒന്നുംതന്നെ പ്രസ്താവിക്കാതേയും സാമാന്യജനങ്ങൾക്കു മനസ്സിലാകുന്ന ഭാഷയിൽ അദ്വൈതത്തെ പ്രചരിപ്പിക്കമാത്രമാണു് ബുദ്ധൻ ചെയ്തതു്.

ഇതുപോലെ കൺഫ്യൂഷ്യാനിസം, യഹൂദമതം, ആദിയായ മതങ്ങളോടും വേദാന്തത്തെ താരതമ്യപ്പെടുത്തിനോക്കുക രസാവഹമാണു്. എന്നാൽ അതിനു് ഇപ്പോൾ ശ്രമിക്കുന്നില്ല.

---

1114–ൽ എഴുതിയ ഒരു ലേഖനം.

# 11. യഥാർത്ഥ ഹിന്ദുമതം *

ഹിന്ദു, എന്ന പദം വിദേശീയമാണ്. ക്രിസ്ത്വാബ്ദം 1200—നു മുമ്പ് എഴുതപ്പെട്ടിട്ടുള്ള ഭാരതീയ ഗ്രന്ഥങ്ങളിൽ ഒന്നിലും ഭാരതീയർ ഈ പദം ഉപയോഗിച്ചിട്ടുള്ളതായി കാണുന്നില്ല. ഈ പദത്തിൻെറ ഉത്ഭവത്തെപ്പററി ഇന്നും സ്ഥിരമായ ഒരഭിപ്രായം പണ്ഡിതന്മാരുടെ ഇടയിൽ ഉണ്ടായിട്ടില്ല. സിന്ധു എന്ന പദത്തിൽനിന്നാണ് ഈ പദമുണ്ടായതെന്ന് ചില പാശ്ചാത്യപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. അവരുടെ മതപ്രകാരം, ഈ പദത്തിനു് സിന്ധുതീരവാസി എന്നത്രെ അർത്ഥം. എന്നാൽ പെഷ്യൻഭാഷയിൽ നല്ലപോലെ പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ള ഒരു ആര്യസമാജപ്രവർത്തകനായ മിസ്റ്റർ ടാഗ്ഗൂർഖാൻ ചന്ദ്രവർമ്മ, ഹിന്ദുവെന്നാൽ കള്ളൻ എന്നാണ് പെഷ്യൻ ഭാഷയിൽ അർത്ഥമെന്നും, ഈ പദം ആര്യാവർത്തത്തിൽ വസിച്ചിരുന്ന ജനങ്ങളെ ഉദ്ദേശിച്ച് ആദ്യമായി ഉപയോഗിച്ചതു് പേഷ്യക്കാരാണെന്നും പറയുന്നു. ഒന്നാമത്തെ അർത്ഥത്തിൽ, ഇന്നു സിന്ധുതീരം വിട്ടു് മററു നാനാദേശങ്ങളിലും താമസിക്കുന്ന നമ്മെ സംബന്ധിച്ചിടത്തോളം ഈ പദം നിരർത്ഥകമാകുന്നു. രണ്ടാമത്തെ അർത്ഥത്തിൽ അതു നമുക്കു് ഏററവും ലജ്ജാവഹമാകുന്നു. ഈ രണ്ടർത്ഥത്തിലും നമുക്കു് ആ പേരു് സ്വീകാര്യമല്ല. ''ഹിനു് ഹിംസായാം'' ''ദൂങ്ങ്നിവൃത്തൌ'' എന്ന രണ്ടു ധാതുക്കളെ അടിസ്ഥാനമാക്കി, ഹിന്ദുവെന്നാൽ അഹിംസകൻ എന്നു ചില ആധുനികപണ്ഡിതന്മാർ പറയുന്നു. എന്നാൽ ഇതും അത്ര സ്വീകാര്യമല്ല. അഹിംസകന്മാരെല്ലാം, നാം ഉൾപ്പെടുന്ന മതത്തിലെ അംഗങ്ങളാകുകയൊ, 'ഹിംസ' ചെയ്യുന്നവരെല്ലാം ഈ മതത്തിൽനിന്നും ബഹിഷ്കൃതരാകയൊ ചെയ്യുന്നില്ല. നാം ഇന്നു സ്വീകരിക്കുന്ന മതം, ''അഹിംസാ പരമോധർമ്മഃ'' എന്നു വിശ്വസിക്കുന്നതുപോലെതന്നെ, ''ധർമ്മഹിംസാ തഥൈവച'' എന്നും വിശ്വസിക്കുന്നതാകുന്നു. അഹിംസാവ്രതവിശ്വാസികളായ ബൗദ്ധന്മാരും ജൈനന്മാരും നമ്മുടെ മതത്തിലെ അംഗങ്ങളാകുന്നുമില്ല. അതിനാൽ ഹിന്ദു എന്ന പദത്തിനു് ''അഹിംസകൻ'' എന്നർത്ഥമാണെങ്കിൽ അതു് നമ്മുടെ മതത്തെ ചൂണ്ടികാണിക്കുവാൻ അതിവ്യാപ്തി, അവ്യാപ്തി, എന്നീ ദോഷങ്ങൾ ഉള്ളതുകൊണ്ടു പര്യാപ്തമാകുന്നില്ല.

---

* 1110 ധനു 11—ാംനു- ചങ്ങനാശ്ശേരിയിൽവച്ചുകൂടിയ ഹൈന്ദവ മഹാമണ്ഡലത്തിൽ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ഒരു വസ്തുവിനെ നിൎവ്വചിക്കുമ്പോരം ആ നിൎവ്വചനം അതിവ്യാപ്തി, അവ്യാപ്തി, അസംഭവം എന്നീ ദോഷങ്ങരം ഇല്ലാത്തതായിരിക്കണം. ഉദാഹരണമായി 'ഗോ' ശബ്ദം എടുക്കുക. ഗോ ശബ്ദത്തിന്നു ''കാള'' എന്നൎത്ഥം. ''വിഷാണീ ഗൌഃ'' അതായതു് 'കൊമ്പുള്ളതു് കാള' എന്നു നിൎവ്വചിച്ചാൽ അതു് ശരിയല്ല. എന്തെന്നാൽ കൊമ്പുള്ളവയായി ആടു്, പോത്തു് മുതലായി മററനേകം ജന്തുക്കളുണ്ടു്. അവയുംകൂടി ഈ നിൎവ്വചനത്തിൽ ഉരംപ്പെട്ടുപോകുന്നു. അതിനാൽ അതിവ്യാപ്തി എന്ന ദോഷം ഈ നിൎവ്വചനത്തിനുണ്ടു്. ആകയാൽ ''കൊമ്പുള്ള ജന്തു കാള'' എന്ന നിൎവ്വചനം സാധുവല്ല. ''രണ്ടു കണ്ണുള്ള നാൽക്കാലിമൃഗം കാള'' എന്നു നിൎവ്വചിച്ചാൽ അതും ശരിയല്ല. ചില സ്ഥലത്തു് ഒററക്കണ്ണനോ പൊട്ടക്കണ്ണനോ ആയ കാളയെ നാം കാണുന്നു. ആ കാളയെ ഈ നിൎവ്വചനം സ്പർശിക്കുന്നതല്ല. എങ്കിലും അതും കാളയാണു്. അതിനാൽ ഈ നിൎവ്വചനത്തിൽ അവ്യാപ്തി എന്ന ദോഷവും സംഭവിക്കുന്നു. ലക്ഷ്യൈകദേശത്തെ മാത്രം സ്പർശിക്കുന്ന ഈ തരം നിൎവ്വചനത്തിന്നു് അവ്യാപ്തി എന്ന ദോഷമുണ്ടു്. അതിനുപുറമേ കാളയ്ക്കുമാത്രമല്ലല്ലോ രണ്ടു കണ്ണും നാലു കാലും. അതിനാൽ അതിവ്യാപ്തിയുമുണ്ടു്. ഒററക്കുളമ്പുള്ള മൃഗം കാള എന്നു പറഞ്ഞാൽ അതു ലക്ഷ്യത്തെ സ്പൎശിക്കുന്നതേ ഇല്ല. ഇവിടെ അസംഭവം എന്ന ദോഷം ബാധിക്കുന്നു. ലക്ഷ്യത്തെ പൂൎണ്ണമായി ഉരംപ്പെടുത്തുകയും ലക്ഷ്യേതരങ്ങളെ സ്പൎശിക്കാതെ ഇരിക്കുകയും ചെയ്യുന്ന നിൎവ്വചനം മാത്രമെ ഒരു ശരിയായ നിൎവ്വചനമാകുന്നുള്ളു. ആ സ്ഥിതിക്കു് നാം നമ്മുടെ മതത്തെ നാമകരണം ചെയ്യുമ്പോരം ദോഷങ്ങളൊഴിഞ്ഞ ഒരു നിൎവ്വചനം ഉണ്ടാകത്തക്ക നാമം സ്വീകരിക്കേണ്ടതു് യുക്തിശാസ്ത്രത്തിന്നു വിരുദ്ധമല്ലാത്ത ധൎമ്മശാസനത്തിൽക്കൂടി സഞ്ചരിക്കുന്ന നമ്മുടെ കൎത്തവ്യകൎമ്മമാകുന്നു.

ഹിന്ദു എന്ന പേരു് ഏതൎത്ഥത്തിലായാലും ദോഷയുക്തമാണെന്നു് നാം കാണുന്നു അതിനാൽ ഈ പേരു് ഒന്നു പൊളിച്ചെഴുതേണ്ട കാലം ആസന്നമായിരിക്കുന്നു. എന്നാൽ 'ഏതു പേരാണു് ഇതിന്നു് ഏററവും യോജിച്ചതു്?' എന്നു ചർച്ചചെയ്യുന്നതിനുമുമ്പു് ''പേരെന്തെങ്കിലുമാകട്ടെ'' എന്നു പറയുന്ന ചിലരോടു് ഒരു വാക്കു പറയേണ്ടതുണ്ടു്. പേരിന്നു് അൎത്ഥമില്ലെങ്കിൽ ചിലരെ ''സഹോദരരേ! സ്നേഹിതരേ'' എന്നു വിളിക്കുന്ന സ്ഥാനത്തു് ''പിശാചുക്കളേ'' എന്നു വിളിച്ചാൽ അവൎക്കു് കോപമുണ്ടാകയില്ലേ? പേരിൻെറ ഉദ്ദേശ്യംതന്നെ ഒന്നിനെ മറെറാന്നിൽനിന്നു വേർതിരിക്കുവാനാണു്. എപ്പോരം രണ്ടെന്നുള്ള ബോധം ഉണ്ടായോ അപ്പോരം ഓരോന്നിനേയും പ്രത്യേകം നിർദ്ദേശിക്കുന്നതിനു ശക്തിയുള്ള പേരിൻെറ

ആവശ്യവും ഉണ്ടായി. എല്ലാം ഏകമായിരുന്നുവെങ്കിൽ ഒന്നിനും പേരിടേണ്ട ആവശ്യം വരികയില്ലായിരുന്നു. ഭാഷയെന്നാൽ കൃത്രിമസ്വരങ്ങളാൽ വ്യക്തീകൃതമായ ചിന്തയാകുന്നു എന്നു പണ്ഡിതന്മാർ പറയുന്നു. വാക്കും അർത്ഥവും നിത്യസംബദ്ധമാണെന്നു മഹാകവി കാളിദാസൻ പറയുന്നു. പേരു് എന്തായാലും തരക്കേടില്ലെന്നു പറയുന്നതു് അഭിമാനശൂന്യന്മാരായ അചിന്തകരാകുന്നു. എന്നെ സംബന്ധിച്ചിടത്തോളം എന്റെ സ്ഥിതിക്കും ആത്മാഭിമാനത്തിന്നും യോജിക്കാത്ത സംജ്ഞകൊണ്ടു് എന്നെ ഒരുവൻ അഭിസംബോധന ചെയ്‌വാൻ ഞാൻ ഒരിക്കലും സമ്മതിക്കുന്നതല്ല. ''പട്ടിയെന്നോ, പൂച്ചയെന്നോ, വായിനോക്കിയെന്നോ വിളിച്ചാലും തരക്കേടില്ല. സായ്പിന്റെ ചെരുപ്പിന്റെ കോണു നക്കുവാൻ മാത്രം അനുവദിച്ചാൽ മതി'' എന്നു പറയുവാൻ ഞാൻ ഒരിക്കലും തയാറില്ല.

മനനം ചെയ്യപ്പെട്ടതു് മതം. ക്രിസ്തു മനനം ചെയ്തതു ക്രിസ്തുമതം. മുഹമ്മദിന്റെ മനനഫലം മുഹമ്മദ്മതം. അതുപോലെ ആരു മനനം ചെയ്തതാണു് ഹിന്ദുമതം? ഹിന്ദുവെന്നൊരാളില്ല; ആ വാക്കിന്റെ അർത്ഥം പററുന്ന ഒരു ജനവിഭാഗമില്ല. ശശവിഷാണം പോലെയാണു് ഹിന്ദുമതസംജ്ഞ ഇന്നത്തെ നമ്മുടെ മതത്തിന്നു് കല്പിച്ചുപോരുന്നതു്. ആര്യന്മാർ സിന്ധുനദീതീരത്തുമാത്രം ആദികാലത്തു് താമസിച്ചിരുന്നുവെന്നുള്ള സിദ്ധാന്തം വാസ്തവമായിരുന്നാൽതന്നെയും ആ മതത്തിൽ പല ഭേദഗതികളും വന്നിരിക്കുന്ന നമ്മുടെ ഇന്നത്തെ മതം, തീർച്ചയായും സിന്ധുമതമാകയില്ല. അതുകൊണ്ടു് നിരർത്ഥകമായ ഈ പേരിനെ ത്യജിക്കാതെ നമുക്കു് ഗത്യന്തരമില്ല. സനാതനമതമെന്ന സംജ്ഞ ചിലർ സ്വീകരിക്കുന്നു. എന്നാൽ ബൃഹസ്പതിക്കും തന്റെ മതം അറിയാമായിരുന്നുവെന്നും, ബൃഹസ്പതിയുടെ കാലത്തിന്നും മുമ്പെ തന്റെ മതം ഉണ്ടായിരുന്നുവെന്നും അതിനാൽ തന്റെ മതവും സനാതനമതമാണെന്നും ചാർവാകൻ വാദിക്കുന്നു. എന്നാൽ ചാർവാകമതം നമ്മുടെ ലക്ഷ്യത്തിൽ ഉൾപ്പെട്ടതല്ല. ഇപ്രകാരം സനാതനമതമെന്ന സംജ്ഞക്കു് ചാർവാകമതത്തിൽ അതിവ്യാപ്തിയുണ്ടാകാനിടയുള്ളതുകൊണ്ടു് ആ പേരും നമ്മുടെ മതത്തെ നിർവ്വചിക്കുന്നതിന്നു മതിയാകുന്നില്ല. നമ്മുടെ മതത്തെ മററുചിലർ ആര്യമതമെന്നു വിളിച്ചുവരുന്നു. എന്നാൽ ആര്യശബ്ദത്തിന്റെ നിർവ്വചനത്തെക്കുറിച്ചു തന്നെ പണ്ഡിതന്മാരുടെ ഇടയിൽ ഇനിയും സ്ഥിരമായ ഒരഭിപ്രായം വന്നിട്ടില്ലാത്തിടത്തോളം അതിന്റെ സാധുതയെ നമുക്കു സമ്മതിക്കാൻ നിവൃത്തിയില്ല. ഈ വൈഷമ്യങ്ങളാം എല്ലാം മനസ്സിലാക്കിയ ലോക ഗുരുവായ പൂജ്യപാദ ശ്രീ വിവേകാനന്ദസ്വാമികൾ, നമ്മുടെ മതത്തെ വേദാന്തമതമെന്നു നാമകരണംചെയ്തു.

വേദാന്തമെന്ന സംജ്ഞകൊണ്ടു ചിലർ അദ്വൈതത്തെ മാത്രം അൎത്ഥമാക്കുന്നു. ഇതു ശരിയല്ല. വേദാന്തസംജ്ഞയിൽ ദ്വൈതവും, വിശിഷ്ടാദ്വൈതവും, അദ്വൈതവും ഉൾപ്പെട്ടും. ഇവ മൂന്നും മൂന്നു ഭിന്നമാൎഗ്ഗങ്ങളല്ല. ദ്വൈതിതന്നെ, ആത്മജ്ഞാനവികാസം വർദ്ധിക്കുമ്പോൾ ആദ്യം വിശിഷ്ടാദ്വൈതിയും, പിന്നീടു അദ്വൈതിയും ആയിത്തീരുന്നു. എന്നാൽ ഈ മൂന്നുപടികളിലും വച്ചുള്ള അനുഭവങ്ങളും അഭിപ്രായങ്ങളും ഭിന്നങ്ങളായിരിക്കുന്നതുകൊണ്ടു് ഇവ പരസ്പരവിരുദ്ധങ്ങളെന്നു പാമരന്മാൎക്കു തോന്നുന്നു. ഇതു ശരിയല്ല. ഇതിനു ഒരു ദൃഷ്ടാന്തം പറയാം. ഒരു മനുഷ്യന്റെ മുട്ടേൽകുത്തി നടക്കുന്ന കളകോമളമായ ബാല്യത്തിലെ ഫോട്ടോവും പുഷ്ടശരീരനായി മദ്ധ്യവയസ്കനായ പ്രായത്തിലെ ഫോട്ടോവും ജരാനരകൾ ബാധിച്ചു കുഴിഞ്ഞ കണ്ണുകളും കവിളും ആയി, കൊഴിയാത്ത പല്ലുകളുണ്ടെങ്കിൽ അവ പുറത്തേയ്ക്കു തള്ളിനിൽക്കുന്ന വാർദ്ധക്യത്തിലെ ഫോട്ടോവും കണ്ടാൽ ആ മനുഷ്യനുമായി നിത്യപരിചയമില്ലാത്ത ഒരുവൻ തീൎച്ചയായും ഇവ മൂന്നും മൂന്നുപേരുടെ ചിത്രങ്ങളാണെന്നു പറയുന്നതു് സാധാരണയല്ലേ? ഇതുതന്നെ ദ്വൈതവിശിഷ്ടാദ്വൈതാദ്വൈതങ്ങളുടെ സ്ഥിതിയും.

ഈ മൂന്നിനേയും വേദാന്തം പ്രതിപാദിക്കുന്നു. ഈ മൂന്നു മതപ്രസ്ഥാനങ്ങളുടെയും ഉപജ്ഞാതാക്കളായ ശങ്കര-രാമാനുജ-മധ്വ-നീലകണ്ഠാചാര്യന്മാർ വേദാന്തത്തെത്തന്നെ സ്വസ്വമതപ്രമാണങ്ങളായി സ്വീകരിച്ചിരിക്കുന്നതുകൊണ്ടു് വേദാന്തശബ്ദത്തിന്നു് അദ്വൈതമെന്ന പരിമിതാൎത്ഥം കൊണ്ടുണ്ടാകാവുന്ന അവ്യാപ്തിദോഷം ഇല്ലാ എന്നു സ്പഷ്ടം.

വേദാന്തമെന്നാൽ വേദത്തിന്റെ അന്തം എന്നൎത്ഥം. വേദത്തിൽ മനുഷ്യന്റെ ബാല്യംമുതൽ വാർദ്ധക്യംവരെയുള്ള വളൎച്ചയുടെ പലേ ഘട്ടങ്ങളിൽ ഉണ്ടാകാവുന്ന മാനസികാവസ്ഥകളെ ക്രമീകരിച്ചു ആത്മരക്ഷാഭിമുഖമാക്കിത്തീൎക്കുന്നതിനുള്ള നാനാ ഉപായങ്ങളെയും പ്രതിപാദിക്കുന്നു. വേദസാരമാകുന്ന വേദാന്തമായ ഉപനിഷത്തു്. സകല ജ്ഞാനത്തിന്റേയും അന്തമായ പരമലക്ഷ്യത്തെ ചൂണ്ടിക്കാണിച്ചുതരികയും വേദത്തിന്റെ അന്ത്യത്തിൽ ചേൎക്കപ്പെട്ടിരിക്കുകയും നിമിത്തം ഉപനിഷത്തുകളെ വേദാന്തം എന്നു പറയുന്നു. ഈ വേദാന്തത്താൽ മനനംചെയ്യപ്പെട്ടതു്—അഭിപ്രായം—വേദാന്തമതം. ഇതിനെയാകുന്നു ഞാൻ യഥാൎത്ഥ ഹിന്ദുമതമെന്നു പറയുന്നതു്.

നൈയ്യായികനും, സാംഖ്യനും, യോഗിയും, ഉപനിഷത്തിനെ അവരവരുടെ ദൎശനങ്ങളിൽ സ്വസ്വമതസ്ഥാപനത്തിന്നായി സ്വീകരിച്ചിരിക്കുന്നതിനാൽ അവരെയും വേദാന്തമതക്കാരെന്നു് വിളിക്കു

ന്നതിൽ ആക്ഷേപത്തിന്നു കാരണമില്ല. മീംമാസകാഗ്രഗണ്യനായ കുമാരിലഭട്ടരും, മീമാംസാവിജ്ഞാനത്തിനുശേഷം വേദാന്തനിഷേവണംചെയ്തു സ്വജ്ഞാനം പൂർത്തിയാക്കുവാൻ തന്റെ ശിഷ്യന്മാരോടു ശാസിക്കുന്നതിനാൽ മീമാംസകനും വേദാന്തിതന്നെ. അത്രമാത്രമല്ലാ, ഉപനിഷത്തിനെ നേരിട്ടു സ്വീകരിക്കാതെയെങ്കിലും യുക്തിയുക്തങ്ങളായ ധർമ്മപ്രസ്ഥാനങ്ങളിൽ വിശ്വസിക്കുകനിമിത്തം തങ്ങൾ അറിയാതെതന്നെ വേദാന്തമതതത്വങ്ങൾ ആദരിക്കുന്ന എല്ലാ മുമുക്ഷുക്കളും വേദാന്തമതക്കാരാകുന്നു. അമ്പലത്തിൽ തൊഴുന്നവനും തൊഴാത്തവനും ബ്രഹ്മസമാജക്കാരനും ആര്യസമാജക്കാരനും ക്രിസ്ത്യാനിയും മുഹമ്മദീയനും എന്നുവേണ്ടാ എല്ലാ മുമുക്ഷുക്കളും വേദാന്തമതവിശ്വാസികൾതന്നെ. ഇതുകൊണ്ടാണ് ശ്രീമദ് വിവേകാനന്ദസ്വാമികൾ ''നിങ്ങളുടെ മതമേതു്?'' എന്നു മദ്രാസിൽവച്ചു ചോദിച്ച ഒരു സഹോദരനോടു്,

* "My religion is that of which Christianity is an off-shoot and **Buddhism** is a rebel child"

എന്നു മറുപടി പറഞ്ഞതു്. ഈ നിർവ്വചനത്തിനകത്തു ഉൾപ്പെടാത്തവരായി ഒരു വടിയ്ക്കു് ഒററമേ ഉള്ള എന്നു പറയുന്ന സെമററിക്കുകാർ മാത്രമേ ഉണ്ടാകയുള്ളൂ. ''ക്രിസ്തുദേവനും മഹമ്മദുനിബിയും സെമററിക്കുവർഗ്ഗക്കാരല്ലേ?'' എന്നു നിങ്ങൾ എന്നോടു ചോദിക്കുമായിരിക്കും. ''അല്ലാ, അല്ലാ'' എന്നാണു് അതിനുള്ള എന്റെ മറുപടി. ക്രിസ്തുദേവനും മുഹമ്മദുനിബിയും മതം പഠിച്ചതു് ഭാരതഭൂമിയിൽനിന്നാണു്. ക്രിസ്തുദേവൻ ഒരു ഹിന്ദുസന്യാസിയായിരുന്നു. സന്മാർഗ്ഗോപദേഷ്ടാവായ ക്രിസ്തുദേവനെ ടിബററിൽവച്ചു് ഒരു ഹിന്ദുരാജാവു് ദിഗ്‌വിജയത്തിനു പോയപ്പോൾ കണ്ടുവെന്നു നമ്മുടെ പുരാണം പറയുന്നു. ക്രിസ്തു ഒരുത്തമ ഭക്തനായ മതാചാര്യനെന്നല്ലാതെ നമ്മുടെ മഹർഷിമാർ അഭിപ്രായപ്പെട്ടിട്ടില്ല. അവരുടെ മതപ്രകാരം, അദ്ദേഹത്തിന്നു് അവതാരലക്ഷണങ്ങൾ പൂർണ്ണമായിട്ടില്ല. ഒരവതാരമായിരുന്നു എങ്കിൽ പിന്നേയും പല കാര്യങ്ങൾ അദ്ദേഹത്തിനു സാധിക്കുവാനുണ്ടായിരുന്നുവെന്നാണു് അവരുടെ അഭിപ്രായമെന്നു തോന്നുന്നു.

മുഹമ്മദുനിബിയും ഭാരതീയാശയങ്ങൾ ധാരാളം പ്രചരിച്ചിരുന്ന അറേബ്യയിലാണു് ജനിച്ചതു്. അദ്ദേഹവും സെമററിക്കുകാരുടെ അന്ധവിശ്വാസത്തെ ആദരിച്ചു എന്നു വിശ്വസിക്കുവാൻ

---

* ഏതൊരു മതത്തിന്റെ കിളുന്നാണോ ക്രിസ്തുമതം, ഏതൊരു മതത്തിന്റെ പിണങ്ങിപ്പിരിഞ്ഞ കുട്ടിയാണോ ബുദ്ധമതം അതാണു് എന്റെ മതം.

നമുക്കു് യാതൊരു അവകാശവുമില്ല. തത്വങ്ങരം നോക്കുന്നപക്ഷം മുഹമ്മദുനിബിയാലും യേശുക്രിസ്തുവിനാലും പ്രതിപാദിതമായ യഥാൎത്ഥമതം, സെമററിക്കകാരുടേതല്ല—വേദാന്തികളുടേതാണു്—എന്നു നാം കാണുന്നു. അതിനാൽ തത്വങ്ങളെ അടിസ്ഥാനമാക്കി നോക്കുന്നപക്ഷം വേദാന്തമതത്തിൽ ക്രിസ്തുമതവും മുഹമ്മദുമതവും ഉരംപ്പെടുന്നു. അതിനാൽ വേദാന്തമതമെന്ന സംജ്ഞകൊണ്ടു്, അക്ഷരാൎത്ഥത്തിൽ നോക്കുന്നപക്ഷം ഇന്നത്തെ ഹിന്ദുമതമെന്ന നാമത്താൽ അറിയപ്പെടുന്ന സകല മതങ്ങളും, ആശയംകൊണ്ടു നോക്കുന്നപക്ഷം അന്ധവിശ്വാസത്തിലും തോന്ന്യാസത്തിലും സ്ഥാപിതങ്ങളല്ലാത്ത ശ്രുതിയുക്ത്യനുഭവസമ്മതങ്ങളായ എല്ലാ മതങ്ങളും ആഖ്യാതങ്ങളാകുന്നു. ഇങ്ങിനേയുള്ള ഒരു മതംതന്നെയാണു് എന്റെ ലക്ഷ്യം. ഇതുതന്നെയായിരുന്നു ഋഷിമാരുടേയും ലക്ഷ്യം. അതിനാൽ ഋഷിമാരുടെ ആശയത്തെ അടിസ്ഥാനമാക്കി ഭാരതഖണ്ഡത്തിന്റെ, എന്നുമാത്രമല്ല ലോകത്തിന്റെ മുഴുവൻ ഭാവിശ്രേയസ്സിന്നുതകുന്ന രീതിയിൽ നമ്മുടെ മതത്തെ ഏതെങ്കിലുമൊരു പദംകൊണ്ടു നിൎദ്ദേശിക്കണമെങ്കിൽ, അതു വേദാന്തമതമെന്ന ഏക സംജ്ഞകൊണ്ടു മാത്രമേ സാധിക്കയുള്ളു. ഈ നാമം നൂതനമാണെന്നുള്ള ആക്ഷേപം ആൎക്കെങ്കിലുമുണ്ടെങ്കിൽ അവർ ലോകഗുരുവായ ശ്രീമതു് ശങ്കരാചാൎയ്യസ്വാമികളുടെ സനൽസുജാതീയഭാഷ്യത്തിന്റെ ഉപക്രമംനോക്കി നിവൃത്തിവരുത്തിക്കൊള്ളട്ടെ.

ചരിത്രദൃഷ്ട്യാ നോക്കുന്നപക്ഷവും, ലോകത്തിലെ എല്ലാ മതങ്ങളും വേദാന്തമതത്തിൽനിന്നുണ്ടായതായി കാണാം. ക്രിസ്തുവിന്റെ ജനനത്തിനു മുന്നൂറു വൎഷത്തിനു മുമ്പുതന്നെ,

* ''നഹി വൈരേണ വൈരാണി
സമ്മാപ്പീഥ കദാചന
അവൈരേണ തു സമ്മാപ്പിം
ഏഷ ധമ്മൊ സനാതനൊ''.

എന്നു തുടങ്ങിയ ബുദ്ധമതതത്വങ്ങളെ അശോകധൎമ്മവൎദ്ധനൻ, പാലസ്റ്റൈൻ, സിറിയാ, ഗ്രീസ് മുതലായ പാശ്ചാത്യരാജ്യങ്ങളിൽ മിഷ്യണറിമാരെ അയച്ചു പ്രചരിപ്പിച്ചിരുന്നു. ഇവരുടെ ഇടയിലാണു് ക്രിസ്തു ജനിച്ചതു്. ബാല്യംമുതൽതന്നെ അസാധാരണബുദ്ധിശക്തിയുണ്ടായിരുന്ന ബാലനായ ക്രിസ്തു ഈ തത്വങ്ങളെ ചെറുപ്പത്തിൽതന്നെ സ്വീകരിച്ചുവെന്നു വിശ്വസിക്കുന്നതിൽ വലിയ അസാംഗത്യത്തിന്നവകാശമില്ല. ക്രിസ്തു ടിബെററിൽ വന്നുതാമസിച്ചു ബുദ്ധമതം പഠിച്ചുവെന്നും പുരാണങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു. അതിന്റെ യാഥാൎത്ഥ്യത്തെ തെളിയിക്കുന്ന ചില രേഖകരം ടിബെ

---

* വൈരംകൊണ്ടല്ലാ ഒരിക്കലും വൈരത്തെ അവസാനിപ്പിക്കേണ്ടതു്. അവൈരംകൊണ്ടു് അവസാനിപ്പിക്കണമെന്നുള്ളതു് സനാതനധൎമ്മമാകുന്നു.

ററിലെ ഒരു വിഹാരത്തിൽനിന്നു് ഒരു റഷ്യൻ പുരാണവസ്തുശാസ്ത്രജ്ഞൻ കണ്ടെടുത്തിരിക്കുന്നു. ഈ രേഖകളെ ശ്രീരാമകൃഷ്ണശിഷ്യനായ സ്വാമി അഭേദാനന്ദനും ടിബെററിൽ സഞ്ചരിക്കുന്ന കാലത്തു് കണ്ടു പരിശോധിച്ച ശരിയാണെന്നു സമ്മതിക്കുന്നു. ഇതിനുംപുറമെ, 'ക്രിസ്തു കുരിശിൽ മരിച്ചില്ല. എങ്ങിനേയോ കുരിശിൽനിന്നു രക്ഷപ്പെട്ടു് പഞ്ചാബിലും കാശ്മീരിലും നടന്നു മതോപദേശം ചെയ്തശേഷം കാശ്മീരിൽവച്ചു് മരിച്ചു' എന്നു തെളിയിക്കുന്ന പല വാക്യങ്ങളേയും അഹമ്മദീയർ ബൈബിളിൽനിന്നുദ്ധരിക്കുന്നു. ഈ ചരിത്രസാക്ഷ്യങ്ങളുടെ സഹായത്തോടുകൂടി പുതിയ നിയമത്തെ പരിശോധിക്കുന്നപക്ഷം തീച്ചയായും ക്രിസ്തു, ഭാരതീയാന്തരീക്ഷത്തിൽനിന്നുതന്നെ മതം പഠിച്ചു എന്നു നമുക്കു് സുദൃഢം പ്രസ്താവിക്കാം. അതിനുംപുറമെ ക്രിസ്തുവിൻെറ ഗുരുവും ജ്ഞാനസ്നാനകത്താവുമായ യോഹന്നാൻ, തേറാപുത്തസന്യാസിവഗ്ഗത്തിൽനിന്നു മതബോധം സമ്പാദിച്ച ആളായിരുന്നുവെന്നു് വിജ്ഞന്മാർ അഭിപ്രായപ്പെടുന്നു. തേറാപുത്തസന്യാസിമാരാകട്ടെ ബുദ്ധമതത്തിൻെറ ഒരു അവാന്തരവിഭാഗത്തിൽപ്പെട്ടവരാണു്. ബുദ്ധമതമൊ ഭാരതീയമാണു്. ബുദ്ധമതസ്ഥാപകനായ ശാക്യമുനി സാംഖ്യന്മാരുടേയും യോഗികളുടേയും ദശനങ്ങരം അഭ്യസിച്ചു് ജീവന്മുക്തി പ്രാപിച്ച ഒരു സന്യാസിവര്യനാണു്. ഈ സ്ഥിതിക്കു് ക്രിസ്തുമതവും വേദാന്തവും തമ്മിലുള്ള സംബന്ധം എന്താണെന്നു വിളിച്ചുപറയേണ്ട ഭാരം നമുക്കില്ല.

അടുത്തതു് മഹമ്മദ്മതമെന്ന പേരിനാൽ പ്രസിദ്ധമായ ഇസ്ലാം മതമാണു്. മഹമ്മദ്മതത്തിൻെറ ആവിർഭാവത്തിന്നു് വളരെമുമ്പുതന്നെ ഭാരതീയാശയങ്ങരം അറബികരംക്കു സുവിദിതങ്ങളായിരുന്നു. ഇതിലേക്കു ഹിന്ദുക്കളുടെ ജ്യോതിഃശാസ്ത്രഗ്രന്ഥങ്ങരം വേണ്ട തെളിവുകരം തരുന്നു. അറബികരം ഇന്ത്യയുമായി ചരിത്രാതീതകാലംമുതൽ കച്ചവടം ചെയ്തിരുന്നുവെന്നു ചരിത്രജ്ഞരം ആലോചിക്കുന്നു. നമ്മുടെ വൈദ്യശാസ്ത്രത്തിലും അറബികളുടെ സമ്പക്ഫലം കാണുന്നുണ്ടു്. ഈ സ്ഥിതിക്കു് ബാല്യത്തിൽ ഒരു കച്ചവടക്കാരനായിരുന്ന മുഹമ്മദ്നബി ഭാരതദേശത്തു വന്നിരിക്കാം. വന്നിട്ടില്ലെങ്കിൽ തന്നെയും ഭാരതീയാശയങ്ങരം ഗ്രഹിച്ചിരുന്നുവെന്നു വിശ്വസിക്കുന്നതു് അസംബന്ധമാകാനിടയില്ല. ഖുറാനിലെ ഉപദേശങ്ങളിൽ ആത്മധമ്മത്തെപ്പററി പ്രതിപാദിക്കുന്ന പല ഭാഗങ്ങളും നമ്മെ ഭഗവൽഗീതയേയും, ഉപനിഷത്തുകളേയും അനുസ്മരിപ്പിക്കുന്നുണ്ടു്. അതിനാൽ വേദാന്തമതത്തിന്നു ഇസ്ലാംമതത്തോടു് ബന്ധമുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. പക്ഷേ ഇതിൽനിന്നു് ക്രിസ്തുമതവും മുഹമ്മദ്മതവും വേദാന്തത്തിൽനിന്നു കടംവാങ്ങി എന്നു

ഞാൻ ഒരിക്കലും അഭിപ്രായപ്പെടുന്നില്ല. ക്രിസ്തുവും മുഹമ്മദും, നേരിട്ടൊ അന്യസഹായത്തോടുകൂടിയൊ, കിട്ടിയ വേദാന്താശയങ്ങളെ അഭ്യസിച്ച് അനുഷ്ഠിച്ച് തല്ലക്ഷ്യമായ നിൎവ്വികല്പസമാധി പ്രാപിച്ച് സ്വാനുഭവങ്ങളെ സ്വന്തഭാഷയിൽ തദ്ദേശകാലാനുസരണം തദ്ദേശീയൎക്കുപദേശിച്ചുകൊടുത്ത രണ്ടു മഹാത്മാക്കളാണെന്നേ എനിക്കു പക്ഷമുള്ളു.

ബുദ്ധമതമൊ? ഭാരതഖണ്ഡത്തിൽനിന്നുണ്ടായതാണെന്നും, അതിനു വേദാന്തമതത്തിൽനിന്നു പുത്തനായി യാതൊന്നും പഠിപ്പിക്കുവാനില്ലെന്നും, ബുദ്ധന്റെ ജന്മത്തിനുമുമ്പ് ഗുഹാന്തൎഭാഗങ്ങളിലിരുന്നു ശ്രവണമനനനിദിദ്ധ്യാസനങ്ങൾ അഭ്യസിച്ചിരുന്ന പരമഹംസന്മാരുടെ ഉപദേശങ്ങളിൽനിന്നു ഭിന്നമായി യാതൊന്നും ബുദ്ധൻ ഉപദേശിച്ചിട്ടില്ലെന്നും ബുദ്ധമതം പഠിക്കുന്ന എല്ലാവൎക്കും കാണാം. അഗ്നിസൂൎയ്യാരാധകമായ ജരദുഷ്ടമതം, വേദാന്തമതത്തിന്റെ ബീജാവസ്ഥയിലുള്ള വൈദികമതംതന്നെയാകുന്നു. കൺഫ്യൂഷ്യൻ മതവും, ബുദ്ധമതസന്യാസിമാർ ചൈനയിൽ പോകുന്നതിനു വളരെ മുമ്പുതന്നെ ഭാരതീയാരാധനാപദ്ധതികൾ ധാരാളം പ്രചരിച്ചിരുന്ന ചീനദേശത്താണുണ്ടായതെന്നറിയുമ്പോൾ അതിന്റെ രൂപീകരണത്തിലും വേദാന്തമതം ഒരു നല്ല പങ്ക് വഹിച്ചിട്ടുണ്ടെന്നു നമുക്ക് വിശ്വസിക്കേണ്ടിയിരിക്കുന്നു.

ഇങ്ങനെ ലോകത്തിലെ എല്ലാ പ്രധാന മതങ്ങളും വേദാന്തത്തോട് കടപ്പെട്ടിട്ടുണ്ടെന്നും, അഥവാ വിപരീതപക്ഷം സ്വീകരിക്കയാണെങ്കിൽ വേദാന്തം എല്ലാ മതത്തിന്റേയും സാരത്തെ ഗ്രഹിച്ചിട്ടുണ്ടെന്നും നമുക്ക് നിൎഭയം പ്രതിപാദിക്കാം. വേദാന്തമതം, ഈശ്വരദൎശനം സിദ്ധിച്ച ദിവ്യന്മാരിൽനിന്നുത്ഭവിച്ചതല്ലെന്നു ചില ക്രിസ്ത്യൻ മിഷണറിമാർ അഭിപ്രായപ്പെടുന്നു. ഇതു ശുദ്ധമെ അബദ്ധമാണ്. ഈശ്വരനെ ''കരതലാമലകം''പോലെ കാണാമെന്നു വേദാന്തികൾ അനാദികാലംമുതൽ വിശ്വസിച്ചുവരുന്നു. ഉപനിഷത്തുകളിൽ മാത്രമല്ലാ; ഋഗ്വേദത്തിന്റെ ഏററവും പ്രാചീനഭാഗങ്ങളിൽ പോലും ''ഈശ്വരനെ ഞങ്ങൾ കാണുന്നു'' എന്ന് ഋഷിമാർ മുക്തകണ്ഠം വിളിച്ചുപറയുന്നു.

''ദൎശം നു വിശ്വദൎശതം—ഏതാ ജുഷത മേ ഗിരഃ''

അൎത്ഥം——എല്ലാവരാലും കാണപ്പെടേണ്ടു ഈശ്വരനെ ഞാൻ കണ്ടു. എന്റെ ഈ വാക്കുകളെ കേൾക്കുവിൻ.

''തദ്വിഷ്ണോഃ പരമം പദം സദാ പശ്യന്തി സൂരയഃ
ദിവീവ ചക്ഷുരാതതം''

അർത്ഥം—ആകാശത്തിലേയ്ക്കു തിരിച്ചിരിക്കുന്ന കണ്ണ് എല്ലാററിനേയും വിശദമായിക്കാണുന്നതുപോലെ വിദ്വാന്മാർ വിഷ്ണുവിൻെറ പരമമായിരിക്കുന്ന പദത്തെ എപ്പോഴും കാണുന്നു. വേദാന്തത്തിലാകട്ടെ; ''ഞാനിതാ ഈശ്വരനെ കാണുന്നു. എല്ലാവരും വരുവിൻ!! കേൾക്കുവിൻ!!'' എന്നു് ഉച്ചൈസ്സരം വിളിച്ചുപറയുന്നു. ഇതിൽനിന്നു് വേദാന്തം ഈശ്വരസാക്ഷാൽക്കാരം സിദ്ധിച്ചിട്ടുള്ള ഋഷിമാരിൽനിന്നും പുറപ്പെട്ട ഒരു ദൈവികമതമാണെന്നു സിദ്ധിക്കുന്നില്ലേ?.

മറെറല്ലാ മതങ്ങളും എന്തുപദേശിക്കുന്നുവോ അതുതന്നെ വേദാന്തമതവും ഉപദേശിക്കുന്നു. ''നിൻെറ വലതുചെകിട്ടത്തടിച്ചാൽ ഇടതുചെകിട്ടുകൂടി കാണിച്ചുകൊടുക്കുക,'' എന്നു ക്രിസ്തു പറയുന്നു.

''സഹനം സർവ്വദുഃഖാനാം അപ്രതീകാരപൂർവ്വകം
ചിന്താവിലാപരഹിതം സാ തിതിക്ഷാ നിഗദ്യതേ''

സകല ദുഃഖങ്ങളേയും പ്രതികാരബുദ്ധിയൊ, ചിന്തയൊ, വിലാപമൊ കൂടാതെ, സഹിക്കുന്നതാണു് തിതിക്ഷ എന്നു വേദാന്തം പറയുന്നു:

''ഈശ്വരനെ എന്തിനറിയുന്നു? കർമ്മതത്വങ്ങൾ അറിഞ്ഞു് ആചരിച്ചാൽ മോക്ഷം കിട്ടുകയില്ലേ?'' എന്നു ബുദ്ധമതം ചോദിക്കുന്നു.

''സ്വേ സ്വേ കർമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ''
''കർമ്മണൈവ ഹി സംസിദ്ധിം ആസ്ഥിതാ ജനകാദയഃ''

അവനവൻെറ ധർമ്മം ചെയ്യുന്നതുകൊണ്ടു മനുഷ്യൻ സിദ്ധനായിത്തീരുന്നു. കർമ്മങ്ങൾകൊണ്ടുതന്നെ ജനകാദികൾ സിദ്ധന്മാരായി എന്നു വേദാന്തം മറുപടി പറയുന്നു. ''ശത്രുവിനു പിൻതിരിയുന്നവൻ, നരകത്തെ പ്രാപിക്കുന്നു'' എന്നു ഇസ്ലാം ഘോഷിക്കുന്നു.

''ധർമ്മ്യാദ്ധി യുദ്ധാഛ്റേയോന്യത് ക്ഷത്രിയസ്യ ന വിദ്യതേ''

ധർമ്മത്തിനുവേണ്ടിയുള്ള യുദ്ധത്തോളം ശ്രേഷ്ഠമായി വേറെ യാതൊന്നുമില്ലെന്നു വേദാന്തം പറയുന്നു. ക്രിസ്തുമതവും മുഹമ്മദുമതവും ബുദ്ധമതവും തമ്മിൽ മത്സരിക്കുന്ന കാലത്തു് വേദാന്തമതമാകട്ടെ വർണ്ണാശ്രമധർമ്മവിഭാഗംകൊണ്ടു് ഇവ തമ്മിലുള്ള പരസ്പരവിദ്വേഷത്തെ ഉൻമൂലനാശം ചെയ്തു. ഭിന്നഭിന്നങ്ങളായി കാണപ്പെടുന്ന നാനാമതതത്വങ്ങളും അതതിൻെറ സ്ഥാനത്തു് അധികാരിഭേദേന ശരിയാണെന്നു വേദാന്തമതം ലോകത്തിനുപദേശിക്കുന്നു. വാളിനെ ആദരിക്കുന്ന മുഹമ്മദീയനേയും, കുരിശിനെ ധരിക്കുന്ന ക്രിസ്ത്യാനിയേയും അഹിംസാമുദ്രയെ ധരിക്കുന്ന ബൗദ്ധനേയും സസ്നേ

ഹം അതു് ആലിംഗനം ചെയ്യുന്നു. ''സഹോദരരേ! നിങ്ങൾതമ്മിൽ മത്സരിക്കാതിരിയ്ക്കുവിൻ! കിഞ്ചിജ്ഞതയും പ്രാരംഭത്തിൽ തോ ന്നുന്ന ആശയവൈപരീത്യവും നിമിത്തം നിങ്ങൾ നിങ്ങളുടെ മതം മാത്രം സത്യമെന്നുദ്ഘോഷിച്ചുകൊണ്ടു് പരമതസ്ഥരുടെ ഗളഖ ണ്ഡനത്തിനായി ചാടാതിരിക്കുവിൻ!''

''ഏകം സാംഖ്യം ച യോഗം ച യ പശ്യതി സ പശ്യതി. സാംഖ്യമായ സന്ന്യാസമാൎഗ്ഗവും, കൎമ്മയോഗ, ഭക്തിയോഗ, രാജ യോഗങ്ങളാകുന്ന ഉപവിഭാഗങ്ങളോടുകൂടിയ യോഗമാൎഗ്ഗവും ഒന്നെന്നു കാണുവിൻ!'' ഇതാകുന്നു വേദാന്തത്തിനുള്ള മെച്ചം. ലോകത്തിലുള്ള മതങ്ങളെ എല്ലാം പരിശോധിച്ചാലും അവയിൽ എങ്ങും വേദാന്തമത ത്തിൽ ഇല്ലാത്തതായി ഒരു പുതിയ തത്വവും കാണുന്നതല്ല. ''നീ നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കുക'' എന്ന ക്രിസ്തുമതതത്വത്തെ

''ആത്മവത് സൎവ്വഭൂതാനി യഃ പശ്യതി സ പശ്യതി.''
''ആത്മവത് സതതം പശ്യേദപി കീട പിപീലികം''

എന്ന ശാസനംകൊണ്ടു കുറേക്കൂടി ശക്തിമത്താക്കിത്തീൎക്കയല്ലേ വേദാ ന്തം ചെയ്യുന്നതു്? ''നീ നിന്റെ ഈശ്വരനെ സൎവ്വാത്മനാ സ്നേഹി ക്കുക,'' എന്ന ക്രിസ്തുവിന്റെ രണ്ടാമത്തെ കല്പന,

1 ''മന്മനാ ഭവ മത്ഭക്തോ മദ്യാജീ മാം നമസ്കുരു.''
''സൎവ്വധൎമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ''

എന്ന ശ്രീകൃഷ്ണന്റെ ആജ്ഞയേക്കാൾ ഏതെങ്കിലും വിധത്തിൽ മെച്ച മുള്ളതാണോ? 'കൃസ്തുമതത്തിലെ ധൎമ്മശാസ്ത്രങ്ങളുടെ ബീജം മുഴുവൻ ഇവ രണ്ടിലും അടങ്ങിയിരിക്കുന്നുവെന്നു് ക്രിസ്തുതന്നെ സമ്മതി ക്കുന്നില്ലേ?'

മുഹമ്മദുനിബിയുടെ എല്ലാ ആത്മീകസന്ദേശങ്ങളും,

2 ''യത് കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത്തപസ്യസി കൌന്തേയ! തത് കുരുഷ്വ മദൎപ്പണം.''
''മയി സൎവ്വാണി കൎമ്മാണി സന്ന്യസ്യാദ്ധ്യാത്മചേതസാ
നിരാശീൎന്നിൎമ്മമോ ഭൂത്വാ യുദ്ധ്യസ്വ വിഗതജ്വരഃ''

---

1. ''എന്നിൽത്തന്നെ മനസ്സു് വയ്ക്കുന്നവനും, എന്റെ ഭക്തനും എന്നെ പൂജിക്കുന്നവനും എന്നെ നമസ്കരിക്കുന്നവനും ആയിരിക്കുക'': സർവ്വധർമ്മങ്ങളേയും ധർമ്മാധർമ്മങ്ങളെ എല്ലാം ഉപേക്ഷിച്ചു നീ എന്നെ ത്തന്നെ ശരണംപ്രാപിക്കുക.

2 നീ ഏതുചെയ്യുന്നു; ഏതു ഭക്ഷിക്കുന്നു; ഏതു ഹോമിക്കുന്നു; ഏതു ദാനം ചെയ്യുന്നു; ഏതു തപസ്സ് അനുഷ്ഠിക്കുന്നു; അതു എന്നിൽ അർപ്പിച്ചുചെയ്യുക. ആദ്ധ്യാത്മബുദ്ധിയോടുകൂടി എന്നിൽ സർവ്വകർമ്മങ്ങ ളും സമർപ്പിച്ചുകൊണ്ടു് എന്റേതെന്ന ബുദ്ധിയോ ആശയോ ഇല്ലാതെ വീത ശോകനായി, നിശ്ശങ്കനായി, യുദ്ധം ചെയ്യുക.

എന്ന ഗീതയിലെ ആരോപസിദ്ധഭക്തിയോഗത്തെ കേന്ദ്രീകരിച്ചിട്ടുള്ളതല്ലേ?

ബുദ്ധമതത്തിലെ പഞ്ചശീലങ്ങളും അഷ്ടമാർഗ്ഗങ്ങളും നേതി--നേതി എന്നുള്ള നിദിദ്ധ്യാസനവും വേദാന്തിക്ക പുത്തരിയാണോ?

ഇങ്ങിനെ കേരളത്തിൽ ഇന്ന നടപ്പുള്ള എല്ലാ പ്രധാന മതങ്ങളും വേദാന്തത്തിൻെറ ശാഖകളാണെന്ന നാം കാണുന്നില്ലേ? പക്ഷേ പരമതസ്ഥന്മാരെ നിർദ്ദയം വാളുകൊണ്ടു വെട്ടി മർദ്ദിക്കുകയാണു മുഹമ്മദിൻെറ കല്പനയെന്നു വിശ്വസിക്കുന്ന മുഹമ്മദീയരും, യേശുക്രിസ്തുവിൽ വിശ്വസിക്കാതെ സ്വർഗ്ഗദ്വാരം ഒരിക്കലും തുറക്കുന്നതല്ലെന്നു ശഠിക്കുന്ന ഇന്നത്തെ ക്രിസ്ത്യാനികളും, വേദാന്തമതത്തിലും യഥാർത്ഥ ക്രിസ്തുമുഹമ്മദുമതങ്ങളിലും ഇല്ലാത്ത അസംഖ്യം യുക്തിശൂന്യതത്വങ്ങൾ അവരുടെ മതത്തിൽ ഉണ്ടെന്നു് അഭിമാനിച്ചേക്കാം. അവർ അവരുടെ മതഗ്രന്ഥങ്ങളെ നല്ലപോലെ ഒന്ന ചർച്ചചെയ്യട്ടെ. അപ്പോൾ അവരുടെ മതഗ്രന്ഥങ്ങളിലെ ചില വാചകങ്ങളെ വളച്ചൊടിച്ചു സ്വമതത്തിൻെറ മേന്മ സ്ഥാപിക്കുന്നതിനായി പുറത്തോട്ടു തള്ളുന്ന ആ ആശയങ്ങൾ ഒരിക്കലും തത്തന്മതാചാര്യന്മാർക്കു് സമ്മതമല്ലായിരുന്നു എന്ന കാണാം. ''പത്തൊൻപതാം ശതാബ്ദത്തിലെ ക്രിസ്തുമതമല്ല മദ്ധ്യകാലത്തിലെ ക്രിസ്തുമതം. മദ്ധ്യകാലത്തിലെ ക്രിസ്തുമതമല്ലായിരുന്നു പഴയ സഭകളുടെ ക്രിസ്തുമതം. പഴയ സഭകളുടെ ക്രിസ്തുമതം അല്ലായിരുന്നു അപ്പോസ്തലന്മാരുടെ ക്രിസ്തുമതം. എന്തിനു്? ക്രിസ്തു പറഞ്ഞതുമാത്രം അദ്ദേഹം ഭംഗിയായി പറഞ്ഞു.'' എന്നു് മാക്സ്മുള്ളർ പറയുന്നു. ''യുക്തിയുക്തമായി വിശ്വസിക്കുന്നവരെല്ലാം ക്രിസ്ത്യാനികൾ. യുക്തിക്ക വിപരീതമായി ജീവിക്കുന്നവരും യുക്തിയും മനസ്സാക്ഷിയും അനുസരിച്ചു ജീവിക്കുന്നവരെ ഉപദ്രവിക്കുന്നവരും ക്രിസ്തുവിൻെറ ശത്രുക്കൾ'' എന്നു് ക്രിസ്തുമതത്തിൻെറ ആദിമഘട്ടത്തിൽ ജീവിച്ചിരുന്ന ജസ്റ്റീൻമാർട്ടീർ എന്ന ക്രിസ്തുമതാചാര്യൻ പറയുന്നു. ഇന്നത്തെ ക്രിസ്തുമതവും ക്രിസ്ത്യാനികളുടെ അഭിപ്രായങ്ങളും ഇതിൽനിന്നു് എത്ര ഭിന്നമായിരിക്കുന്നു എന്ന നോക്കുക.

''യേശുക്രിസ്തുവിനെ ഒരു അവതാരപുരുഷനായി അംഗീകരിക്കുന്നപക്ഷം, ശേഷം അവതാരങ്ങളെല്ലാം അതിനാൽ തിരസ്കരിക്കേണ്ടതായി വന്നുകൂടുന്നു. യേശുവിൽ വിശ്വസിച്ചുകൊണ്ടല്ലാതെ യാതൊരു മനുഷ്യനും രക്ഷ പ്രാപിക്കയില്ല'' എന്നു് ഇന്നത്തെ ക്രിസ്ത്യൻ പള്ളികളിലെ ആചാര്യന്മാർ നമ്മോടു ഉപദേശിക്കുന്നു. 'ക്രിസ്തുവിൻെറ 12 ശിഷ്യന്മാരിൽ ആരും അല്ല ഈ ബൈബിൾ എഴുതിയതു്. അവർ ഒരുത്തരും എഴുതിയിട്ടില്ല. ക്രിസ്തുവിനു 200 വർഷ

ങ്ങൾക്കശേഷമാണ് ബൈബിളിന്റെ ഈ രൂപം പ്രത്യക്ഷമായതു്'' എന്നു ചരിത്രകാരന്മാർ ബലമായി വാദിക്കുന്ന സ്ഥിതിക്കു് ഇന്നത്തെ പള്ളിമതമായ ക്രിസ്തുമതവും, യഥാൎത്ഥ ക്രിസ്തുമതവും തമ്മിൽ ഇത്രവളരെ വ്യത്യാസംവന്നതു് ഒട്ടും അത്ഭുതമല്ല. വേദാന്തസൂര്യപ്രകാശത്തിന്റെ സഹായത്തോടുകൂടിയാണ് നാം ഇനിയും യഥാൎത്ഥ ക്രിസ്തുമതം കണ്ടുപിടിക്കേണ്ടതു്. അസംഖ്യം കല്ലുകളുടെ ഇടയ്ക്കു മറഞ്ഞുപോയ പരിശുദ്ധരത്നങ്ങളെ രത്നപരീക്ഷകൻ സൂര്യപ്രകാശത്തിന്റെ സഹായത്തോടുകൂടി തേടിപ്പിടിയ്ക്കുന്നതുപോലെ ന്യായമീമാംസാശാസ്ത്രസമ്മതങ്ങളായ വേദാന്തോപദേശങ്ങളുടെ സഹായത്തോടുകൂടി ഇനിയും നമുക്കു യഥാൎത്ഥ ക്രിസ്തുമതതത്വങ്ങളെ തേടിപ്പിടിക്കുവാൻ കഴിയുന്നതാണ്. അതിലേയ്ക്കു നമ്മുടെ ക്രിസ്ത്യാനിസഹോദരങ്ങൾക്കു സദ്ബുദ്ധിയുണ്ടാകുവാൻ യേശുക്രിസ്തു അവരെ അനുഗ്രഹിയ്ക്കട്ടെ!

ഇനിയും വേദാന്തത്തിലെ ആചാരപദ്ധതിയെപ്പററി രണ്ടുവാക്കുകൂടി പറയാനുണ്ടു്. ആചാരപദ്ധതിയെന്നോ വൎണ്ണാശ്രമധൎമ്മമെന്നോ പറയുമ്പോൾ ഇന്നത്തെ കേരളീയരുടെ മനസ്സിലങ്കുരിക്കുന്നതു് ഇപ്പോൾ നടപ്പിലിരിക്കുന്ന ഭയങ്കര ജാതിപ്പിശാചികയുടെ സ്മരണയായിരിക്കാം. ഞാൻ ഇതിനെ ഒന്നുമല്ലാ ഉദ്ദേശിയ്ക്കുന്നതു്. ഇന്നത്തെ ഭയങ്കരമായ ജാതിവിഭാഗക്കോട്ട ഒരിക്കലും ആൎയ്യഋഷിമാരാൽ കെട്ടപ്പെട്ടതല്ല. നഷ്ടപ്രായധൎമ്മത്തെ ഉദ്ധരിയ്ക്കുന്നതിനും സാധുജനപരിത്രാണനത്തിനും ആയി അവതരിച്ച ലോകഗുരുവായ ഭഗവാൻ ശ്രീശങ്കരാചാൎയ്യരും ഇന്നത്തെ ജാതിരാക്ഷസനെ ആദരിക്കുകയല്ലാ ചെയ്യിട്ടുള്ളതു്. കാശിയിൽവച്ചു പറയനാൽ തോല്പിക്കപ്പെട്ടു എന്ന വ്യാജേന യഥാൎത്ഥവൎണ്ണവിഭാഗത്തിന്റെ മൂലതത്വത്തെ ലോകസമക്ഷം വ്യാഖ്യാനിച്ചുകൊടുത്ത പ്രസ്ഥാനത്രയഭാഷ്യകൎത്താവായ ആ അദ്വൈതാചാൎയ്യൻ ഇന്നത്തെ കേരളത്തിലെ പൈശാചിക ജാതിവിഭാഗത്തിന്റെ സ്ഥാപകനാകാൻ തരമില്ല.

''അന്ത്യജാനാം സന്നികഷേ ചാപി മജ്ജനമാചരേത്''

എന്ന സ്മൃതിയുടെ കൎത്താവ് ഒരിക്കലും ആ സച്ചിദാനന്ദമൂൎത്തിയാണെന്നു് എനിക്കു വിശ്വസിക്കുവാൻ നിവൃത്തിയില്ല. ആ സ്മൃതിയിൽ അത്ര്യയധികം അസംബന്ധങ്ങൾ ഉണ്ടു്. ആ സ്മൃതിയുടെ കൎത്തൃത്വം നമ്പൂരിമാർ അദ്ദേഹത്തിൽ ആരോപിച്ചതു്, തീൎച്ചയായും മാതൃസംസ്കാരത്തിൽ അദ്ദേഹത്തെ തോല്പിക്കുവാൻ സാധിക്കാത്തതിന്റെ പകവീട്ടുവാൻതന്നെ ആയിരിക്കണം.

വൎണ്ണവിഭാഗത്തിന്റെ മൂലതത്വം ശൌചമാകുന്നു. ശൌചമില്ലാത്ത ബ്രാഹ്മണൻ ചണ്ഡാലൻ ആണെന്നു സ്മൃതികൾ ഘോഷിയ്ക്കുന്നു.

''അവ്രതാശ്ചാനധീയാനാ യത്ര ഭൈക്ഷചരാ ദ്വിജാഃ
തം ഗ്രാമം ദണ്ഡയേദ്രാജാ ചോരഭക്തപ്രദം ബുധൈഃ''

വ്രതാനുഷ്ഠാനവും വേദാദ്ധ്യയനവും ഇല്ലാതെ ഏതൊരുഗ്രാമത്തിലാണോ ബ്രാഹ്മണർ പരാന്നകാംക്ഷികളായി (ഊട്ടിലുണ്ണാനായി) സഞ്ചരിക്കുന്നതു്, കള്ളന്മാക്കു ചോറുകൊടുക്കുന്ന ആ ഗ്രാമത്തെ, രാജാവു് വിദ്വാന്മാരെക്കൊണ്ടു കഠിനമായി ശിക്ഷിപ്പിക്കേണ്ടതാണു് എന്നു അത്രിസംഹിതയിൽ പറയുന്നു.

ത്രയോ ലോകാസ്ത്രയോ വേദാഃ ആശ്രമാശ്ച ത്രയോ ƒഗ്നയഃ
ഏതേഷാം രക്ഷണാർത്ഥായ സംസൃഷ്ടാ ബ്രാഹ്മണാഃ പുരാ.

ബ്രാഹ്മണർ ഉണ്ടായതു മൂന്നുലോകങ്ങളേയും മൂന്നു വേദങ്ങളേയും മൂന്നു് ആശ്രമങ്ങളേയും മൂന്നു അഗ്നികളേയും രക്ഷിക്കാനാകുന്നു.

''ക്രിയാഹീനശ്ച മൂർഖശ്ച സർവ്വധർമ്മവിവർജ്ജിതഃ
നിർദ്ദയഃ സർവ്വഭൂതേഷു വിപ്രശ്ചണ്ഡാല ഉച്യതേ''

ക്രിയാഹീനനും മൂർഖനും ധർമ്മങ്ങളെല്ലാം വിട്ടവനും ജീവരാശികളിൽ ദയയില്ലാത്തവനുമായ ബ്രാഹ്മണൻ ചണ്ഡാലനെന്നു പറയപ്പെടുന്നു.

ശൗചമുണ്ടെങ്കിൽ പറയനും ബ്രാഹ്മണനാകാമെന്നും വേദാന്തം ഘോഷിക്കുന്നു. ശൗചമില്ലാത്ത ബ്രാഹ്മണനെ ബ്രാഹ്മണനെന്നു വിചാരിച്ചാചരിക്കുന്നതാകുന്നു നമ്മുടെ ഇന്നത്തെ മതത്തിന്റെ ദോഷം. അങ്ങിനെയുള്ള ബ്രാഹ്മണരെ ''പറയാ, പറയാ'' എന്നു സപ്രമാണം വിളിച്ചുകൊണ്ടു് മൂക്കിലും മൂലയിലുംവച്ചു യഥാവസരം ശാസിച്ചു്, അവരെ സന്മാർഗ്ഗപദ്ധതിയിലേയ്ക്കു നയിക്കുന്നതിനുള്ള ഭാരം നമുക്കുള്ളതാകുന്നു. ദുർമ്മാർഗ്ഗികളായ ബ്രാഹ്മണർ ഏതുരാജ്യത്തു് ബ്രാഹ്മണർക്കുള്ള സ്ഥാനങ്ങളും അവകാശങ്ങളും അനുഭവിച്ചു ജീവിക്കുന്നുവോ ആ രാജ്യത്തു് അതിവൃഷ്ടി, അനാവൃഷ്ടി മുതലായ ഈതിബാധകളും മഹാമാരികളും സംഭവിക്കുന്നുവെന്നു് ആര്യഋഷിമാർ പറയുന്നു. നമ്മുടെ രാജ്യത്തെ, ഈ ഭയങ്കരവിപത്തുകളിൽനിന്നു് രക്ഷിക്കേണ്ട കടമ നമുക്കുള്ളകാലത്തോളം ധർമ്മശാസ്ത്രവിരുദ്ധമായ ഇന്നത്തെ ജാതിവിഭാഗവ്യവസ്ഥ വച്ചുപുലർത്തണമെന്നു ആ വേദാന്തം ഒരിക്കലും ശാസിക്കുന്നില്ല.

''സാത്വികൻ ബ്രാഹ്മണൻ; സത്വോപസർജ്ജനരജഃപ്രധാനൻ ക്ഷത്രിയൻ; തമഉപസർജ്ജനരജഃപ്രധാനൻ വൈശ്യൻ; രജഉപസർജ്ജനതമഃപ്രധാനൻ ശൂദ്രൻ'' (ശങ്കരന്റെ ഗീതാഭാഷ്യം) ഇതാണു് വേദാന്തസമ്മതമായ ചാതുർവർണ്ണ്യം. ഇതു് ലോകത്തിന്റെ ഏതുഭാഗത്തും ഉള്ളതാകുന്നു. ഈ വിഭാഗത്തോടും, ഈ വിഭാഗം അനുസരിച്ചു് ഓരോ വർണ്ണത്തിലും ഉൾപ്പെടുന്ന ജനങ്ങൾക്കു് അധികാരിഭേദേന

നിൎദ്ദിഷ്ടങ്ങളായ ധൎമ്മങ്ങളോടും തലച്ചോറുള്ള ഒരുവനും വൈരസ്യമുണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നില്ല.

വേദാന്തമതസന്ദേശത്തെ ഒററവാക്യമാക്കി സാദ്ധ്യം, സാധനം, അധികാരി, ഈശ്വരസങ്കല്പം ഇവയെ ഉൾപ്പെടുത്തി ചുരുക്കത്തിൽ ഇങ്ങിനെ വിവരിക്കാം.

''സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചൎയ്യേണ നിത്യം
അന്തഃശരീരേ ജ്യോതിൎമ്മയോ ഹി ശുഭ്രോ
യം പശ്യന്തി യതയഃ ക്ഷീണദോഷാഃ''

വേദാന്തമതപ്രകാരം മനുഷ്യൻെറ പരമലക്ഷ്യം കരതലാമലകംപോലെയുള്ള ആത്മദൎശനമാകുന്നു. ഇതിനെ ''യം പശ്യന്തി'' എന്ന രണ്ടു വാക്കിനാൽ ഋഷി സൂചിപ്പിക്കുന്നു. ഈ ദൎശനമാകട്ടെ, ഇതര മതങ്ങളിലെ ചില കിഞ്ചിജ്ജ്ഞന്മാർ പറയുന്നതുപോലെ, വേറൊരു ലോകത്തുചെന്നു സാധിക്കേണ്ടതല്ല. അതു ഈ ലോകത്തുവച്ചുതന്നെ സുസാദ്ധ്യമാകുന്നു. ''അത്ര ബ്രഹ്മ സമശ്നുതേ''

ഇവിടെ — ഈ ലോകത്തുവെച്ചുതന്നെ — ബ്രഹ്മത്തെ അനുഭവിക്കുന്നു.

ഈ ദൎശനത്തിനു ക്ഷീണദോഷന്മാരായിരിക്കുന്ന യതികൾ അധികാരികളാകുന്നു. ദൎശനീയനായ ആത്മാ, ശരീരത്തിൻെറ അന്തൎഭാഗത്തു് ജ്യോതിൎമ്മയനായി വൎത്തിക്കുന്നു. ഇവിടെ ശരീരം എന്ന പദംകൊണ്ടു് എൻേറയൊ നിങ്ങളുടേയൊ, അഥവാ എല്ലാ മനുഷ്യരുടേയുമൊ, ശരീരം മാത്രമല്ല; സകല ചരാചരങ്ങളുടേയും ശരീരമാകുന്നു നിൎദ്ദിഷ്ടമായിരിക്കുന്നതു്. ഇതാകുന്നു വേദാന്തികളുടെ ഈശ്വരസങ്കല്പം. ഈശ്വരൻ സൎവ്വവ്യാപിയാകുന്നു. അദ്ദേഹം, ''സഹസ്രശീഷാ പുരുഷഃ'' ഇത്യാദി വൈദികമന്ത്രങ്ങളാൽ സ്തൂയമാനനായ വിരാട്ടാകുന്നു. അദ്ദേഹത്തിൻെറ സ്വരൂപം എൻേറതൊ നിങ്ങളുടേതൊ അല്ല. അദ്ദേഹം ശുദ്ധജ്യോതിസ്സ്, — അള്ളാ — ആകുന്നു. അദ്ദേഹത്തിൻെറ ശിരസ്സ് സ്വൎഗ്ഗവും ഭൂമി പാദവുമാകുന്നു. അതായതു് അദ്ദേഹം എങ്ങും നിറഞ്ഞവനാകുന്നു; സൎവ്വവ്യാപിയാകുന്നു. ആ പരംജ്യോതിസ്സാകട്ടെ ഒന്നല്ലാതെ രണ്ടല്ല. ലാ ഈലാഹാ ഇല്ലള്ളാ — ''ഏകമേവാദ്വിതീയം.'' ''ഏകം സദ്വിപ്രാ ബഹുധാ വദന്തി.''

അദ്ദേഹത്തെ നമുക്കു കാണാൻ സാധിക്കാത്തതു നമ്മിലുള്ള കന്മഷം കൊണ്ടാകുന്നു. ആ കന്മഷം നശിപ്പിക്കുന്നതിനുള്ള സാധനങ്ങൾ സത്യം, തപസ്സ്, വഴിപോലെയുള്ള ജ്ഞാനം, നിത്യബ്രഹ്മചൎയ്യം എന്നിവയാകുന്നു. ഈ നാലു സാധനങ്ങൾകൊണ്ടു നമ്മുടെ മനസ്സിൻെറ കാലുഷ്യം നീങ്ങുമ്പോൾ യതികളായ നമുക്കു് ശരീരാ

ന്തർവത്തിയായ അദ്ദേഹത്തെ കാണ്മവാൻ കഴിയുന്നു. ''ഹൃദയത്തിൽ ശുദ്ധിയുള്ളവർ ധന്യന്മാരാകുന്നു. എന്തെന്നാൽ അവർ ഈശ്വരനെ കാണുന്നു.'' എന്നു യേശുക്രിസ്തു പറയുന്നു. പുസ്തകത്തിൽക്കൂടി കാണുകയല്ല; വിശ്വാസത്തിൽ കാണുകയല്ല; പ്രത്യക്ഷത്തിൽ കാണുന്നു. എന്തെന്നാൽ സ്വർഗ്ഗരാജ്യം ''നിൻെറ ഉള്ളിലാകുന്നു'' ആ സ്വർഗ്ഗരാജ്യത്തിലാകുന്നു 'പിതാവു്' വർത്തിക്കുന്നതു്.

ഹേ സഹോദരരേ! ആര്യസനാതനധർമ്മത്തെ രക്ഷിക്കുന്നതിനു ബദ്ധശ്രദ്ധന്മാരായി, വേദാന്തതത്വജിജ്ഞാസുക്കളായി വന്നു ചേർന്നിരിക്കുന്ന നിങ്ങളോടു് എനിക്കറിയിക്കേണ്ടതായ ഒരു കാര്യം കൂടി ഉണ്ടു്. അതായതു് നിങ്ങളിലാകുന്നു ലോകത്തിൻെറ ഭാവിയായ ശാന്തി സ്ഥിതിചെയ്യുന്നതു്. നിങ്ങൾ ഉണർന്നു പ്രവർത്തിക്കേണ്ട കാലം അത്യാസന്നമായിരിക്കുന്നു. ലോകരക്ഷക്കു് അത്യന്താപേക്ഷിതമായ ദീപം എപ്പോഴും ഈ ഭാരതഖണ്ഡത്തിൽ നിന്നാണു് വെളിയിലേക്കു പുറപ്പെട്ടിട്ടുള്ളതെന്നുള്ള തത്വം നിങ്ങൾ ഒരിക്കലും വിസ്മരിക്കരുതു്. നിങ്ങളുടെ ആലസ്യം നിമിത്തം ലോകം ഇതാ കഷ്ടപ്പെട്ടുഴലുന്നു. ഈ ലോകരക്ഷയ്ക്കുള്ള ദിവ്യൗഷധം ഭാരതീയമഹർഷിമാർ സൂക്ഷിച്ചുവെച്ചിരിക്കുന്നതു്, നിങ്ങളുടെ വേദാന്തധർമ്മഭണ്ഡാഗാരത്തിലാകുന്നു. നിങ്ങൾ, ഈ ഭണ്ഡാഗാരം സൂക്ഷിക്കാതെ അഹങ്കരിച്ചുകൊണ്ടു് ഇതിൽ ഇരിക്കുന്ന നിധികളും ദിവ്യൗഷധങ്ങളും തനിക്കും അന്യനും ഉപയോഗപ്പെടാതെ നശിച്ചുപോയാലും അന്യനെ കാണിക്കയില്ലെന്നുള്ള മക്കടമുഷ്ടിയോടുകൂടി മുറുകി പിടിച്ചിരിക്കുന്ന മതപുരോഹിതന്മാരെ പിടിച്ചു പുറത്തുതള്ളി ഈ ദിവ്യൗഷധരത്നങ്ങളെ ലോകസമക്ഷം വിതരണം ചെയ്തു് അന്യന്മാരുടെയും നിങ്ങളുടെയും ആയുസ്സിനെ രക്ഷിക്കുകയില്ലേ?................ 'ഇതിനു വേദാന്തമതത്തിൻെറ സമ്മതിയുണ്ടോ?' എന്നു നിങ്ങൾ ചോദിക്കുന്നുവോ? നിങ്ങൾ ഗീത വായിച്ചിട്ടില്ലേ?

''ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം ജിത്വാ വാ ഭോക്ഷ്യസേ മഹീം!
തസ്മാദുത്തിഷ്ഠ കൌന്തേയ! യുദ്ധായ കൃതനിശ്ചയഃ!''

ക്ലൈബ്യം മാ സ്മ ഗമഃ പാത്ഥ! നൈതത്ത്വയ്യുപപദ്യതേ.
ക്ഷുദ്രം ഹൃദയദൌർബല്യം ത്യക്ത്വോത്തിഷ്ഠ പരംതപ!

ലോകൈകഗുരുവായി ഏക പൂർണ്ണാവതാരമായിരിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണൻെറ ഈ വാക്യത്തെ നിങ്ങൾ ആദരിക്കുകയില്ലേ?

**ഉത്തിഷ്ഠത! ജാഗ്രത!! പ്രാപ്യ**

**വരാന്നിബോധത!!!**

# 12. ഹിന്ദുമതം

ഹിന്ദുമതം എന്ന പേരു നമ്മുടേതല്ല. അതു വെള്ളക്കാരിട്ട താണ്. സനാതനധർമ്മം എന്ന നാമമാണ് നമ്മുടെ പൂർവ്വന്മാർ നിർദ്ദേശിച്ചിട്ടുള്ളതു്. 'സനാതനം' എന്നാൽ നാശമില്ലാത്തതെന്നർത്ഥം. ഹിന്ദുധർമ്മം എന്നും നിലനില്ക്കുന്നതാണ്. സനാതനധർമ്മത്തിൻെറ സ്ഥാപകൻ ആരെന്നു ചോദിച്ചാൽ അതു് അപൗരുഷേയമാണ്; ഒരാളാൽ സ്ഥാപിക്കപ്പെട്ടതല്ല എന്നാണുത്തരം. ഏതെങ്കിലും ഒരാളിൽനിന്നല്ലാതെ മതമെങ്ങിനെയുണ്ടായി എന്നു് എതിർവാദം ചെയ്താൽ അതു ഈശ്വരനിർമ്മിതമെന്ന് കാണാവുന്നതാണ് എന്നുത്തരം. അതു ബുദ്ധനേയോ നിബിയേയോ ക്രിസ്തുവിനേയോ പോലെയുള്ള ഒരാളാൽ നിർമ്മിക്കപ്പെട്ടതല്ല. സനാതനമതം അനാദികാലംമുതല്ക്കുള്ളതാണ്. ഹിന്ദുമതത്തിലെ മുഖ്യഗ്രന്ഥങ്ങരം വേദങ്ങളാണ്. വേദങ്ങരം ഈശ്വരൻെറ ശ്വാസങ്ങളാണത്രെ. ''അസ്യ മഹതോ ഭൂതസ്യ നിശ്വസിതമേവൈതത്''' എന്നു ശ്രുതി. പ്രപഞ്ചസൃഷ്ടിക്കുമുമ്പുതന്നെ വേദങ്ങരം ഉള്ളതാണ്. ഈശ്വരൻ അനാദിയാണ്. വേദങ്ങളെ ആസ്പദമാക്കിയാണ് ഈശ്വരൻ ലോകം സൃഷ്ടിച്ചതെന്നാണൈതിഹ്യം. ലോകത്തിൻെറ ആരംഭംമുതൽ ഹിന്ദുധർമ്മമുണ്ടെന്നു വന്നാൽ അതിൻെറ പൗരാണികത്വം പ്രത്യേകം പറയേണ്ടല്ലോ. ക്രിസ്തുമതത്തിലേയും മററു മതങ്ങളിലേയും മുഖ്യതത്വങ്ങളും ഹിന്ദുക്കളുടെ വേദത്തിൽ ഉണ്ടു്. പക്ഷെ അവർ അതു് അറിയുന്നില്ല; അറിയാൻ ശ്രമിക്കുന്നുമില്ല. എന്നാൽ ഹിന്ദുധർമ്മം ഗ്രഹിച്ചിട്ടുള്ളയാരംക്ക യോഹന്നാൻെറ പുസ്തകം നോക്കിയാൽ അതിലെ ആദ്യവാക്യംതന്നെ സനാതനധർമ്മത്തിൽനിന്നെടുത്തതാണെന്നു കാണാൻകഴിയും.

ഹിന്ദുമതഗ്രന്ഥങ്ങരം മുഖ്യമായി പതിനെട്ടാണുള്ളതു്. നാലു വേദങ്ങരം, ആറു വേദാംഗങ്ങരം, നാലു ഉപവേദങ്ങരം, പുരാണങ്ങരം, മീമാംസ, ന്യായം, ധർമ്മശാസ്ത്രം ഇങ്ങിനെ പതിനെട്ടു്. പുരാണങ്ങരം വേദാർത്ഥങ്ങളെ വെളിപ്പെടുത്തുന്നതിനുപകരിക്കുന്ന ഉപകഥാപ്രധാനങ്ങളാണ്. ധർമ്മശാസ്ത്രങ്ങരം പ്രയോഗവിധികളുടെ വിശദനിയമങ്ങളാണ്. ന്യായമെന്നാൽ യുക്തിശാസ്ത്രം. വേദാർത്ഥങ്ങളെ വ്യാഖ്യാനിക്കുന്നതിനാവശ്യമായിട്ടുള്ളതാണ് വ്യാകരണം. കർമ്മകാലനിർണ്ണയത്തിനുള്ളതാണ് ജ്യോതിഷം. പദങ്ങളുടെ ഉല്പത്തിയെ വിവരിക്കുന്ന ഗ്രന്ഥം നിരുക്തം. യാഗത്തിനുള്ള ഹോമകുണ്ഡനിർമ്മാണവിധി മുതലായവ പഠിപ്പിക്കുന്നതു കല്പം. വൈദികവാക്യങ്ങളുടെ

വൃത്തം നിണ്ണയിക്കുന്നതിനുള്ള ശാസ്ത്രം ഛന്ദസ്സ്. അവയുടെ ഉച്ചാരണരീതി നിണ്ണയിക്കുന്നതിനുള്ള ശാസ്ത്രം ശിക്ഷ. ഈ ആറു വേദാംഗങ്ങളും വേദത്തോടനുബന്ധിക്കപ്പെട്ടിരിക്കുന്നു. മനുഷ്യജന്മം എന്തിനാണെന്നു ചിന്തിക്കുക! ഇതിലാണ് അഭിപ്രായവ്യത്യാസം. തിന്നാനും കുടിക്കാനുമാണെന്ന് പരിഷ്കാരികരം പറയും. അങ്ങിനെയാണെങ്കിൽ പശുപക്ഷികളുടെയും പട്ടിയുടെയും ജീവിതത്തിനു മനുഷ്യജന്മത്തിൽനിന്നും എന്തുവ്യത്യാസമാണുള്ളത്? മനുഷ്യജന്മം ഈശ്വരപ്രാപ്തിക്കുള്ളതാണെന്നാണ് ഭാരതീയസിദ്ധാന്തം. മനുഷ്യജന്മം സഫലമാക്കുന്നതിനാണ് വേദാന്തികരം മനുഷ്യനെ ഉപദേശിച്ചിട്ടുള്ളത്. അതിനുള്ള വഴി പഠിപ്പിക്കാനാണ് വേദങ്ങളും ശാസ്ത്രങ്ങളും. അതിലേയ്ക്ക് മുൻപറഞ്ഞ പതിനെട്ടുവിദ്യക്കു പുറമെ നാലുപവേദങ്ങളുമുണ്ട്. അവ ധനുവ്വേദം, അത്ഥവേദം, ഗാന്ധവ്വവേദം, ആയുവ്വേദം എന്നിവയാണ്. ധനുവ്വേദം യുദ്ധത്തിനാണ്. ''ഹിംസ തെററല്ലേ? ധനുവ്വേദം ഹിംസയെ ഉപദേശിക്കുന്നില്ലേ?'' എന്നു ചോദിക്കുമ്പോരം ഒന്നു മനസ്സിലാക്കണം. ഈററലി അബിസിനീയായെ കവന്റെടുക്കുന്നതുപോലെ പരസ്വം കവന്റെടുക്കുന്നതിനല്ല കരബലം ഉപയോഗിക്കേണ്ടതു്. സ്വരക്ഷയ്ക്കായി—ദുഷ്ടന്മാരിൽനിന്നുള്ള രക്ഷയ്ക്കായി—ട്ടാണ് അതു് ഉപദേശിച്ചിട്ടുള്ളതു്. ആത്മരക്ഷ തേടുന്നതിനു് ധനുവ്വിദ്യ അനപേക്ഷണീയമാണ്. വാത്മീകിരാമായണത്തിന്റെ ഏതുഭാഗം നോക്കിയാലും ഇതു കാണാവുന്നതാണ്. ധമ്മരക്ഷയ്ക്കു യുദ്ധം പലപ്പോഴും ആവശ്യമാണ്. വെട്ടാൻവരുന്ന പോത്തിനോടു് വേദം ഉപദേശിക്കുന്നതുകൊണ്ടു പ്രയോജനമില്ല, രാജ്യാപഹരണത്തിനല്ല നീതിപരിപാലനത്തിനാണ് യുദ്ധം ചെയ്യേണ്ടതെന്നു ധമ്മശാസ്ത്രം വിധിക്കുന്നു. നമ്മെ ഉപദ്രവിക്കുന്നവരെ നിഗ്രഹിക്കുന്നതിൽ അധമ്മശങ്കയ്ക്കു് അവകാശമില്ല. നമ്മെ അന്യന്മാർ നിഗ്രഹിക്കുന്നതിനുദ്യമിച്ചാൽ ആത്മരക്ഷയ്ക്കായി അസ്ത്രാദ്യായുധങ്ങളെ ആശ്രയിക്കാം.

അത്ഥവേദമെന്നതു് ധനശാസ്ത്രം. പണം ശരീരരക്ഷയ്ക്കു ആവശ്യമാണ്. ശരീരമില്ലാതെ ഈശ്വരപ്രാപ്തിയ്ക്കു പ്രയത്നിക്കുന്നതിനു സാധിക്കുന്നതല്ല. അതിനാൽ മോക്ഷപ്രാപ്തിക്കു പണം ആവശ്യമാണെന്നു വരുന്നു. അതിനെ ന്യായമായി ആജ്ജിക്കുന്നതിനും പ്രയോജനകരമായി വിനിയോഗിക്കുന്നതിനുമുള്ള മാഗ്ഗങ്ങളെ വിവരിക്കുന്നതാണ് അത്ഥവേദം. പൗരാണിക ഭാരതീയർ അത്ഥശാസ്ത്രത്തിലും വിദഗ്ദ്ധന്മാരായിരുന്നു. ധനശാസ്ത്രപരമായുള്ള പൗരാണിക ഗ്രന്ഥങ്ങളിൽ പതിനഞ്ചെണ്ണം മാത്രമേ അച്ചടിച്ചിട്ടുള്ളു എന്നും ഇനിയും നൂററിഇരുപതോളം മഹാഗ്രന്ഥങ്ങരം മുദ്രണംചെയ്യേണ്ടതായിരിക്കുന്നുവെന്നും പറഞ്ഞാൽ നമ്മുടെ പൂവ്വീകന്മാർ എക്കണോമിക്സിൽ എ

ത്രുകണ്ടു് വിദഗ്ധന്മാരായിരുന്നു എന്നു ഗ്രഹിക്കാം. ഗാന്ധർവ്വവേദം സംഗീതശാസ്ത്രമാണു്. അതിൻെറ ചുവടു് സാമവേദമാണു്. സാമവേദം ഗാനമാണു്. സംഗീതവും വേദത്തിൽനിന്നുണ്ടായതുതന്നെ. പാട്ടായി പറഞ്ഞെങ്കിൽ മാത്രമേ ഈശ്വരനു് സന്തോഷംവരികയുള്ളവോ എന്നു ചിലർ തക്കിച്ചേക്കാം. കക്ശമായ സ്വരത്തേക്കാറം മനസ്സിനെ ലയിപ്പിക്കുന്നതിനു് സംഗീതത്തിനു കൂടുതൽ ശക്തിയുണ്ടെന്നു നിങ്ങറംക്കനുഭവപ്പെട്ടിരിക്കും. 'ഹേ ഈശ്വരാ! എനിക്കു മോക്ഷംതരൂ' എന്നു പറയുന്നതിൻെറയും മനോലയം വരുത്തുന്ന സ്വരത്തിൽ ഗാനരൂപത്തിൽ പ്രാർത്ഥിക്കുന്നതിൻെറയും ശക്തി രണ്ടാണു്.

സ്മൃതിപുരാണങ്ങളിലും ഇതിഹാസങ്ങളിലും ഉള്ള ഉപദേശങ്ങറം തമ്മിൽ ചിലപ്പോറം അഭിപ്രായഭേദമുള്ളതായി കണ്ടേക്കാം. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ വേദത്തോടു യോജിക്കുന്നവയെ സ്വീകരിക്കുക. ഹിന്ദുമതവും ഇതരമതങ്ങളും തമ്മിലുള്ള ഒരു വ്യത്യാസം അന്യമതക്കാർ സ്വർഗ്ഗപ്രാപ്തിയെ പരമലക്ഷ്യമായി കരുതുമ്പോറം ഹിന്ദുക്കറം മോക്ഷം സമ്പാദിക്കുന്നതു് പരമലക്ഷ്യമാക്കുന്നു. ഇഹലോകസുഖംപോലെതന്നെ സ്വർഗ്ഗസുഖവും നിത്യമല്ലെന്നു് ഹിന്ദുവിന്നറിയാം. പുണ്യകർമ്മങ്ങളാൽ ആയിരമോ പതിനായിരമോ കോടിയോ വർഷം സ്വർഗ്ഗസുഖമനുഭവിച്ചുവെന്നു വരാം. എന്നാൽ സ്വർഗ്ഗം നിത്യമല്ല. നിത്യമായിട്ടുള്ളതു് മോക്ഷം. ഐഹികം പോലെയാണു് ആമുഷ്മികവും. അവിടെയുള്ള സുഖവും ക്ഷയ്യമാണു്. അതിനു മീതെയുള്ള പരമസുഖമാണു് വാസ്തവമായ ശാന്തി. നിത്യമായ ആ പരമസുഖത്തെയാണു് മോക്ഷമെന്നു പറയുന്നതു്. ജ്ഞാനംകൊണ്ടാണു് മോക്ഷം സമ്പാദിക്കേണ്ടതു്. മോക്ഷം പണംകൊടുത്തു വാങ്ങാവുന്നതല്ല. മോക്ഷത്തിനു് അജ്ഞാനം നീങ്ങിയാൻമതി. മോക്ഷത്തിനുള്ള ഉപായം അജ്ഞാനത്തെ നീക്കുകയാണു്. ഇതാണു് ഹിന്ദുമതസിദ്ധാന്തം. മററു മതങ്ങളിൽ സാക്ഷാൽ ബുദ്ധമതം മാത്രമേ ഈ വിഷയത്തിൽ ഹിന്ദുമതത്തോടു സമീപിക്കുന്നുള്ളു. ബുദ്ധമതം ഹിന്ദുമതത്തിൻെറ സന്താനമാകയാൻ രണ്ടും ഞാൻ രണ്ടാക്കിപ്പറയുന്നില്ല. സാക്ഷാൽ ബുദ്ധമതത്തെയാണു് ഞാൻ വിവക്ഷിക്കുന്നതു്. ഇന്നത്തെ ചൈനാക്കാരൻെറ മതമല്ല. മോക്ഷമെന്നതു് ആഗ്രഹമുണ്ടെങ്കിൽ നമുക്കെല്ലാവക്കും ലഭ്യമാണു്. ജാതിവ്യത്യാസമോ സ്ത്രീപുരുഷഭേദമോ അതിനില്ല. സ്വപ്രയത്നംകൊണ്ടു് ഏവക്കും മോക്ഷം സമ്പാദിക്കാൻ കഴിയും. മോക്ഷം മനുഷ്യൻെറ ജന്മാവകാശമാണു്. ഹിന്ദുമതത്തിൽ സമത്വത്തിനാണു് പ്രാധാന്യം. ക്രിസ്തുമതത്തിൽ ദൈവത്തിൻെറ വലതുഭാഗത്തു നില്ക്കുന്നവരെന്നും ഇടതുഭാഗത്തു നില്ക്കു

ന്നവരെന്നും, ചിറകുള്ള മാലാഖമാരെന്നും മററും സൃഷ്ടിയിൽതന്നെ വ്യത്യസ്തത കാണുന്നു. മഹമ്മദുമതത്തിലും അസമത്വങ്ങളുണ്ട്. ശുദ്ധമായ ഹിന്ദുമതത്തിൽ അസമത്വങ്ങളില്ലെന്നു സാധൈര്യം പറയുവാൻ കഴിയും. ഹിന്ദുമതപ്രകാരം ദൈവത്തെ ഭയപ്പെടേണ്ടതില്ല. സ്നേഹരൂപിയായ ഈശ്വരനെ ആക്കും അഭയനായി സമീപിക്കാം. ഹിന്ദുമതപ്രകാരം മനുഷ്യൻ പാപിയോ ശപിക്കപ്പെട്ടവനോ അല്ല. മനുഷ്യൻ സാരാംശത്തിൽ ഈശ്വരാംശമാണ്; ഈശ്വരൻതന്നെയാണ്. അന്യമതങ്ങളിലും സൂക്ഷ്മമായി പരിശോധിച്ചാൽ മോക്ഷത്തെപ്പററി സൂചനയുണ്ട്. എന്നാൽ ഇന്നു് ആ മതത്തിൻെറ അനുഗാമികളിൽ പലരും അതു കാണുന്നില്ല. നശ്വരസ്വർഗ്ഗംകൊണ്ടു് അവർ തൃപ്തരാണ്. മോക്ഷത്തിനു ജ്ഞാനമാണുപായമെന്നു പറഞ്ഞുവല്ലൊ. ജ്ഞാനമുണ്ടാകാൻ യോഗം ശീലിക്കണം. നാലു യോഗങ്ങളിൽ ഏതുമാകാം. യോഗമെന്നാൽ മനസ്സിനെ അടക്കുകയാണ്; ആത്മസംയമനം പരിശീലിക്കുകയാണ്. അതുവഴി തന്നത്താൻ അറിയണം, താൻ ആരെന്നറിയണം. ഞാൻ എന്നതു് മനസ്സോ ദേഹമോ അല്ല. ഇതിനെ അടിസ്ഥാനമാക്കി ചിന്തിക്കുമ്പോരം യാതൊന്നിൻെറ പ്രകാശംകൊണ്ടാണോ ശരീരത്തിൻ ചൈതന്യം പ്രത്യക്ഷമാകുന്നതു് അതുതന്നെയാണ് ഞാൻ. വിളക്കു പ്രകാശിക്കുന്നുവെന്നു നാം പറയാറുണ്ട്. വിളക്കിൻെറ കണ്ണാടിക്കു പ്രകാശമില്ല. അഗ്നിയാണ് പ്രകാശിക്കുന്നതു്. എന്നാൽ അന്യവസ്തുക്കരം അഗ്നിയെ ആശ്രയിച്ചാണ് പ്രകാശിക്കുന്നതു്. അഗ്നിക്കു് ആകാരമോ നിറമോ ഇല്ല. നമ്മുടെ ഉള്ളിലുള്ള വസ്തു ഇതുപോലെയാണ്. ജ്യോതിർമയമായ ആ പരമാത്മവസ്തുവാണ് ഞാൻ. അതിനെ അറിയുമ്പോരം മോക്ഷമായി. അതിനു യോഗം ശീലിക്കണം. യോഗം ശീലിക്കുന്നതിനു് വലിയ വിഷമമൊന്നുമില്ല. അതിനു വായുവിനെ പിടിച്ചു് വിഷമമാർഗ്ഗങ്ങളിൽകൂടി വിടുകയോ പട്ടിണി കിടക്കുകയോ ഉറക്കമിളയ്ക്കുകയോ ചെയ്യേണ്ടതില്ല. പട്ടിണിക്കാരനും പെരുവയറനും ഉറക്കംതൂങ്ങിക്കും ഉറങ്ങാത്തവനും യോഗമില്ല. മിതമായ ഊണും ഉറക്കവും യോഗിക്കു് ആവശ്യമാണ്.

നാലു യോഗം നാലു തരക്കാക്കാണ്. മനുഷ്യരെല്ലാം ഒരേ പ്രകൃതക്കാരല്ല. വിരക്തനായ അതിബുദ്ധിശാലിക്കു് ജ്ഞാനയോഗം. ജ്ഞാനയോഗമാണ് വേദാന്തത്തിൻെറ മുഖ്യവിഷയം. ചിന്താരത്നവും മററും ഈ മാർഗ്ഗമത്രെ ഉപദേശിക്കുന്നതു്. ഇതു് സാധാരണക്കാക്കു് കുറെ വിഷമമായിരിക്കും. കർമ്മകുശലൻ കർമ്മയോഗത്തെ സ്വീകരിക്കണം. ''യാതൊന്നു കാൺമതതു നാരായണപ്രതിമ'' എന്നു് എഴുത്തച്ഛൻ പാടിയതു് ഭക്തിയോഗത്തെക്കുറിച്ചാണ്. രാജ

യോഗത്തിലാണ്‌ പ്രാണായാമവും മററും. അതു സാമാന്യന്മാക്കു പററിയതല്ല. കമ്മയോഗമാണ്‌ സാധാരണക്കാക്കുചിതമായ മാഗ്ഗം. അർച്ചനയും യജ്ഞവും കമ്മഭാഗത്തിൽ പെട്ടതാണ്‌. യജ്ഞവും യാഗവും ഒന്നല്ല. അധ്വരം = ധ്വരമില്ലാത്തതു്. ധ്വരം = ഹിംസ. അതിനാൽ അധ്വരം ജന്തുഹിംസയില്ലാത്ത യാഗമാണ്‌. സത്രം എന്നാൽ ദീഘകാലത്തേക്കു നീണ്ടുനിൽക്കുന്ന യാഗം. യജ്ഞത്തിനു് ആടിനെ കൊല്ലണമെന്നില്ല. സവ്വകമ്മങ്ങളും ഈശ്വരന്നായി ചെയ്യുന്നതു് യജ്ഞം. ജ്ഞാനയജ്ഞം, ജപയജ്ഞം എന്നിങ്ങനെ യജ്ഞങ്ങരം അനേകവിധമാണ്‌. ''ഏവം ബഹുവിധാ യജ്ഞാഃ വിതതാ ബ്രഹ്മണോ മുഖേ'' എന്നു ഗീത. ശാസ്ത്രം പഠിക്കാത്ത ഹിന്ദുക്കളും അഹിന്ദുക്കളും സാധുക്കളെ വഴിതെററിക്കുന്നു. ഹിന്ദുധമ്മശാസ്ത്രങ്ങളുടെ രഹസ്യം എളുപ്പം വിജ്ഞേയമല്ല. ആത്മതത്വമറിയണമെങ്കിൽ പരമ്പരയാ പഠിച്ചിട്ടുള്ളവരിൽനിന്നുവേണം ശാസ്ത്രം ഗ്രഹിക്കുവാൻ. ആത്മകാര്യത്തിൽ പുസ്തകം മാത്രം പ്രമാണമാക്കരുതു്. ഗുരുപരമ്പരയാ കിട്ടിയിട്ടുള്ള ജ്ഞാനമാണ്‌ ആത്മലാഭത്തിനുപകരിക്കുന്നതു്. ഗ്രന്ഥഭാഗങ്ങരം യുക്തിക്കുവിരുദ്ധമെന്നുകണ്ടാൽ പണ്ഡിതനായ ഉത്തമനായ ഗുരുവിനെ കണ്ടു് സംശയനിവൃത്തി നേടണം. രന്തിദേവൻ, ഭീഷ്മർ മുതലായ മഹാത്മാക്കളെപ്പോലെയുള്ള മാതൃകാപുരുഷന്മാർ വേറെ ഏതു മതത്തിലാണുള്ളതു്? മോക്ഷം മരിച്ചിട്ടുമാത്രം കിട്ടാവുന്നതല്ല എന്നുപറഞ്ഞല്ലോ. അതാണ്‌ ലക്ഷ്യം. ഇതാണ്‌ ഹിന്ദുമതത്തിലെ മറെറാരു വിശേഷം. ഈ ലോകം മിഥ്യയല്ല—ഈശ്വരമയമാണ്‌ ''സവ്വം ബ്രഹ്മമയം രേ രേ സവ്വം ബ്രഹ്മമയം'' എന്നു സദാശിവേന്ദ്രസരസ്വതി.

''സവ്വം ഖല്വിദം ബ്രഹ്മ'' എന്നു ശ്രുതി. ഹിന്ദുമതത്തിൽ ഈശ്വരൻ ഒന്നേയുള്ളു. എന്നാൽ ഭക്തന്മാരെ അനുഗ്രഹിക്കാൻ ഈശ്വരൻ പല രൂപങ്ങരം എടുക്കുന്നു എന്നുമാത്രം. പ്രതിമകളിലുള്ളതിൽ കൂടുതൽ ഈശ്വരാംശം മനുഷ്യനിലുണ്ടു്. അതിനാൽ നാം മനുഷ്യനെ നിന്ദിക്കാതിരിക്കണം. പാവങ്ങളെ വഴിയെ നടത്താതിരിക്കണമെന്നു ഹിന്ദുമതം ഘോഷിക്കുന്നില്ല. തൊട്ടാവാടിമതം ഹിന്ദുമതമല്ല. ഹിന്ദുമതം സനാതനമാണ്‌. അതിനു നാശമില്ല. ഇന്ത്യയിലേയും സിലോണിലേയും സകല ഹിന്ദുക്കളും നശിച്ചാലും ഹിന്ദുമതം നശിക്കയില്ല. അതിലെ അനർഘരത്നങ്ങരം അഹിന്ദുക്കളായ പാശ്ചാത്യരുടെ കണ്ണിൽ പെട്ടിരിക്കുന്നു. അവർ അതിനെ പരിപോഷിപ്പിച്ചുകൊള്ളും. സകല മനുഷ്യരും സഹോദരരാണെന്ന വിചാരം വേണം. സഹോദരസ്നേഹമില്ലാത്തവരെ അച്ഛൻ സ്നേഹിക്കുകയില്ല. അതുപോലെ സവ്വമനുഷ്യരേയും സ്നേഹിക്കാത്തവനെ

ഈശ്വരൻ സ്നേഹിക്കയില്ല. നിറം കറുത്തതുകൊണ്ടോ പാടത്തു പണിയെടുത്തതുകൊണ്ടോ ചിലരെ അകററി നിറുത്തുന്നതു് നീതിയല്ല. അധഃകൃതരെ ഉദ്ധരിക്കണം. അതു സമുദായകാര്യമോ രാഷ്ട്രീയകാര്യമോ ആയി മാത്രം ഗണിക്കരുതു്. അവരെ ഉദ്ധരിച്ചു് സംസ്കാരത്തിൽ സമത്വം സ്ഥാപിക്കുന്നതു് അവരവരുടെ ആത്മലാഭത്തിനായിരിക്കണം.



**(1936 സെപ്തംബർ 22–ാംനു-യിലെ മലയാളരാജ്യത്തിൽ പ്രസിദ്ധം ചെയ്ത ലേഖനത്തിൻെറ ശുദ്ധരൂപം)**

# 13. ഹിന്ദുധർമ്മം നശിക്കരുതെങ്കിൽ *

ഭാസുരമായ ഭൂതകാലത്തോടുകൂടിയിരുന്ന ഭാരതത്തിന്റെ അഭിമാനസ്തംഭങ്ങളായ ഋഷിമാരുടേയും ചക്രവർത്തിമാരുടേയും ഉജ്ജ്വല വീര്യത്തിൽ കെട്ടി ഉറപ്പിച്ചിരിക്കുന്നതും എന്നാൽ ഇന്നു് നമ്മുടെ അശ്രദ്ധയാൽ നാമാവശേഷമാകാൻ പോകുന്നതുമായ ഹിന്ദുധർമ്മത്തിന്റെ അവശിഷ്ടങ്ങളെ!

ഉൽകൃഷ്ടമായ ജീവിതം നയിക്കുന്നതിനുള്ള മാർഗ്ഗങ്ങളും, ആദർശപരങ്ങളായ തത്വങ്ങളും ഇല്ലാായ്കയല്ല ഹിന്ദുക്കളുടെ അധഃപതനത്തിനു കാരണം, ഹൃദയമില്ലായ്കയാണു്. ഹിന്ദുക്കൾക്കു് ഹൃദയമില്ല. അധർമ്മത്തെ എതിർക്കുന്നതിനും ധർമ്മത്തെ അനുസരിക്കുന്നതിനും കർത്തവ്യത്തിനുവേണ്ടി ജീവിക്കുവാനും ഹിന്ദു തയ്യാറില്ല. വ്യക്തിമാത്രത്വം (individualism) ആണു് ഇന്നു ഹിന്ദുസമുദായത്തെ ബാധിച്ചിരിക്കുന്ന ഒരു പ്രധാന വിപത്തു്. ''ഈഴവനെ ആട്ടിപ്പായിച്ചാലെന്തു്? അവൻ മതം മാറിയാലെന്തു്? അതുകൊണ്ടു് എന്റെ വീട്ടിലേയ്ക്കു നഷ്ടമെന്തു്? എന്റെ അയൽപക്കക്കാരനു് മസൂരിവന്നാൽ എനിക്കെന്തു്? അവൻ നശിക്കട്ടെ; അവൻ പട്ടിണികിടന്നു മരിച്ചാലെന്തു്? അനാഥ ഹിന്ദുബാലന്മാർ അസഹായരായി റോഡിൽക്കിടന്നു നരകിച്ചാലെന്തു്? എനിക്കെന്തു നഷ്ടം?'' ഇതാണു് ഇന്നത്തെ ഹിന്ദുവിന്റെ വീക്ഷണഗതി. അയൽപക്കത്തെ മസൂരി തനിക്കും വരാമെന്നു് അറിയാൻ അയാൾക്കു ബുദ്ധിയില്ല. സ്വന്തം സഹോദരിതന്നെ മാർഗ്ഗഭ്രംശം ചെയ്യിക്കപ്പെട്ടാലും എനിക്കെന്തു്? 'അതു് അവളുടെ കർമ്മം. ഞാനതിനെന്തുവേണം?' എന്നു പറയുന്നതിനും ഹിന്ദു ഒരിക്കലും മടിക്കയില്ല. അവനു് സമഷ്ടി (collective) നന്മയെപ്പററി ചിന്തിക്കാൻ വയ്യ. തന്റെ ഓരോ പ്രവൃത്തിയും 'സമുദായത്തിനു ഗുണകരമോ ദോഷകരമോ?' എന്നു ചിന്തിക്കുന്നതിനു് അയാൾക്കു തല ച്ചോറില്ല. അല്ലെങ്കിൽ ഇന്നത്തെ അധഃപതനം ഇത്ര ഭയങ്കരമാകുകയില്ലായിരുന്നു. ഇതിൽ അല്പംകൂടിയ പടിയാണു് വർഗ്ഗീയത (communalism). ഇന്നത്തെ ഹിന്ദുക്കളുടെ സാമുദായികസ്ഥാപനങ്ങൾ ഭിന്നിച്ചുപ്രവർത്തിക്കുന്നിടത്തോളംകാലം ഹിന്ദുസമുദായത്തിനു് ഉൽഗതിയില്ല. ഈ സ്ഥാപനങ്ങളുടെ സ്ഥാനത്തു് ഒരു ഹിന്ദുസംഘടന ഉണ്ടായില്ലെങ്കിൽ ഹിന്ദുസമുദായത്തിനു രക്ഷയില്ല.

---

* ഓണാട്ടുകര ശ്രീ ചിത്രോത്സവസമിതിയുടെ ആഭിമുഖ്യത്തിൽ 1112 കന്നിയിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

യഥാൎത്ഥ ഹിന്ദുമതമെവിടെ? ഇന്നത്തെ അസ്പൃശ്യതാമതം (Touch-me-not-ism) എവിടെ? അവനവന്റെ സകല കൎമ്മഫലങ്ങൾക്കും അവനവൻ മാത്രമാണ് ഉത്തരവാദിയെന്നും കൎമ്മഫലങ്ങളുടെ സമാനവിതരണത്തിനു പുനൎജ്ജന്മം കൂടിയേ തീരൂ എന്നുമുള്ള ശാസ്ത്രീയമായ (scientific) അടിസ്ഥാനത്തിന്മേൽ സ്ഥാപിതമാണ് ഹിന്ദുമതം. വേദജ്ഞനായ ബ്രാഹ്മണനിലും ഗോമാംസഭുക്കായ പറയനിലും ഈശ്വരസാക്ഷാൽകാരം സിദ്ധിച്ച യോഗിയിലും നിരീശ്വരവാദിയിലും ഒരുപോലെ ഈശ്വരത്വത്തെ കാണാൻ ഉപദേശിക്കുന്നതാണ് ഹിന്ദുമതം. അഹിംസയേയും സൎവ്വഭൂതദയയേയും സൎവ്വപ്രധാനമായി കരുതാൻ പഠിപ്പിക്കുന്നതാണ് ഹിന്ദുമതം. 'നിൎദ്ദിഷ്ടമാൎഗ്ഗങ്ങളിൽക്കൂടി പോയാൽ ആൎക്കും ഈശ്വരസാക്ഷാൽക്കാരം ലഭിക്കാം. ആ അനുഭവത്തിൽ മാത്രം വിശ്വസിക്കുക' എന്നുൽഘോഷിക്കുന്ന സയൻറിഫിക്കായ (ശാസ്ത്രീയ) അദ്വൈതതത്വമടങ്ങിയതാണ് ഹിന്ദുമതം. സകല മതങ്ങളേയും ഉൾക്കൊള്ളുന്ന മതമത്രേ ഹിന്ദുമതം. വ്യഷ്ടിയെ സമഷ്ടിയിൽ ലയിപ്പിച്ച് മോക്ഷം സമ്പാദിക്കുവാൻ പഠിപ്പിക്കുന്ന മതമാണ് ഹിന്ദുമതം.

ഇന്നത്തെ ഹിന്ദുവിന്റെ മതമോ? അസ്പൃശ്യത, അടുക്കളമതം എന്നിവയുടെ ഏകീകരണമാണ് ഇന്നത്തെ ഹിന്ദുമതം. അസ്പൃശ്യതയും മററും ഹിന്ദുമതത്തിലുള്ളവയാണെന്നും അവയെ ഉപേക്ഷിക്കുന്നതു് ശാസ്ത്രവിരുദ്ധമാണെന്നും മററും പ്രസ്താവിച്ചുകൊണ്ടു് ഈയിടെ ആഴവാഞ്ചേരി തമ്പ്രാക്കൾ ഒരു സ്റ്റേററുമെൻറു് പ്രസിദ്ധപ്പെടുത്തിക്കാണുകയുണ്ടായി. ഹിന്ദുമതത്തെപ്പററിയുള്ള അജ്ഞതയാണതിൽ കാണുന്നതു്. ഹിന്ദുമതം ആൎക്കറിയണം? മിക്ക ഹിന്ദുക്കളും തനി നിരീശ്വരത്വംകൊണ്ടു് തൃപ്തരാണ്. ഗീത പഠിപ്പിച്ചതുകൊണ്ടു് ഈയിടെ ചില വിദ്യാൎത്ഥികൾ എറണാകുളത്തെ ശ്രീരാമകൃഷ്ണ സ്ററുഡൻറ്സ്ഹോം വിട്ടുപോകുകയുണ്ടായി. ക്രിസ്ത്യൻ കോളേജുകളിൽവച്ചു് ബൈബിൾ കാണാപ്പാഠം ഉരുവിട്ടുകൊണ്ടിരുന്ന മഹാരഥന്മാരാണ് ഇവരെന്നതുകൂടി ഓൎക്കണം. തിരുവിതാംകൂറിലെ ക്രിസ്ത്യൻ കോളേജുകളിൽ ബൈബിൾ നിർബ്ബന്ധവിഷയമാണ്. ഈ മീററിങ്ങിൽതന്നെയും ഞാൻ മുമ്പൊരവസരത്തിൽ ഇവിടെ പ്രസംഗിച്ചപ്പോൾ ഉണ്ടായിരുന്നതിനേക്കാൾ കുറച്ചു് ആളുകൾ മാത്രമേയുള്ളു. മതമെന്നാൽ എന്തെന്നറിയുന്നതിനുള്ള ആഗ്രഹം ഹിന്ദുക്കൾക്കില്ലെന്നുള്ളതിനു് ഇതു ഉത്തമലക്ഷ്യമല്ലേ?

അതിനാൽ യഥാൎത്ഥ ഹിന്ദുമതമെന്തെന്നു മനസ്സിലാക്കി അതനുസരിച്ചു് ജീവിക്കയും പൊതുനന്മയ്ക്കുവേണ്ടി സ്വാൎത്ഥത്തെ ത്യജിക്കയും ചെയ്യാൻ ഹിന്ദുക്കൾ തയ്യാറായില്ലെങ്കിൽ ഹിന്ദുസമുദായം നാമാവശേഷമാകുവാൻ അധികം താമസമില്ല.

# 14. ഹിന്ദുമതത്തിലെ ഇന്നത്തെ കഷ്ടതകൾ *

തിരുവിതാംകൂറിലും മലബാറിലും താമസിക്കുന്ന കാലത്ത് സ്ഥാനത്തും അസ്ഥാനത്തും മതപ്രസംഗം ചെയ്യുന്നതിനുള്ള ക്ഷണക്കത്തുകൾ ധാരാളം കിട്ടുകയാൽ വളരെ ബുദ്ധിമുട്ടിയിരുന്നു. എന്നാൽ ഇക്കഴിഞ്ഞ പതിനഞ്ചു മാസക്കാലമായി കൊച്ചിയിൽ താമസിച്ചിട്ടും മതപരമായ ഒരു പൊതുയോഗം വിളിച്ചുകൂട്ടാമെന്നും അതിൽ പ്രസംഗിക്കാൻ വരണമെന്നും അറിയിച്ചിട്ടുള്ളവർ ചുരുക്കമാണ്. അങ്ങിനെ ചുരുക്കം ചിലർ ഇതിനുമുമ്പ് ആവശ്യപ്പെട്ടിട്ട് അവിടെ പോയി നോക്കിയപ്പോൾ ആ സ്ഥലത്ത് ആളുകളും വളരെ ചുരുക്കമായിരുന്നു. തിരുവിതാംകൂറിലെ ചില ഹൈന്ദവസമ്മേളനങ്ങളിൽ എണ്ണായിരം ആളുകൾവരെ ഹാജരായിരുന്നിട്ടുണ്ട്. ഇവിടെ മതപ്രസംഗങ്ങൾ കേൾക്കുന്നതിനു് ജനങ്ങൾക്ക് അത്ര ശ്രദ്ധ കാണുന്നില്ല. ഇക്കൂട്ടത്തിൽ ഇവിടുത്തെ നായർസമാജക്കാർ ഈ ഉത്സവസ്ഥലത്തുവച്ച് കൃസ്ത്യൻ ഉപദേശിമാർ വന്നു പ്രസംഗിക്കുന്ന സ്ഥാനത്ത് ഒരു ഹിന്ദുസന്യാസി പ്രസംഗിക്കണമെന്നു തീർച്ചപ്പെടുത്തിയതിനു് ഞാൻ അവരോട് ആദ്യമായി നന്ദിപറയുന്നു. കൊച്ചി സംസ്ഥാനത്തെ നായർ സമാജക്കാരിൽ ആദ്യമായി മതപ്രസംഗം വേണമെന്നു നിശ്ചയിച്ച് എന്നെ ക്ഷണിച്ചതു് ഇവരാണെന്നുള്ള വിവരവും പ്രസ്താവിച്ചുകൊള്ളുന്നു.

ഇന്നു ഞാൻ അഞ്ചു കാര്യങ്ങളെപ്പററി മാത്രമേ പറയാൻ വിചാരിക്കുന്നുള്ളു. ഹിന്ദുമതത്തിൻെറ ഔൽകൃഷ്ട്യം, ആ മതത്തിലെ തത്വങ്ങൾ അനുസരിച്ചിരുന്നകാലത്തുള്ള ഹിന്ദുക്കളുടെ ഉച്ചമായ നില, ഹിന്ദുക്കളുടെ ഇന്നത്തെ കഷ്ടതകൾ, അവയ്ക്കുള്ള കാരണങ്ങൾ, നിവാരണമാർഗ്ഗങ്ങൾ എന്നിവയെപ്പററിയാണ് ഞാൻ ഇവിടെ വിമർശിക്കാൻ ഭാവിക്കുന്നതു്.

ഇന്നു ഹിന്ദുക്കളാണെന്നു പറയുന്നവരിൽ അധികംപേർക്കും അവരുടെ മതത്തിൻെറ തത്വങ്ങൾ അറിഞ്ഞുകൂട. കൃസ്ത്യാനികൾ അവ

---

**(1107 വൃശ്ചികം 29-ാംനു- പഴയ കൊച്ചി സംസ്ഥാനത്തു കൊടകര ക്ഷേത്രത്തിൽവച്ചു ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.)**

രുടെ മതത്തിന്റെ തത്വങ്ങരം മനസ്സിലാക്കുന്നു. മുഹമ്മദീയർ അവരുടെ മതത്തിന്റെ തത്വങ്ങരം പഠിക്കുന്നു. കൃസ്ത്യാനികളോടും മുഹമ്മദീയരോടും ചോദിച്ചാൽ അവരുടെ മതഗ്രന്ഥം എന്താണെന്നും അവരുടെ മതത്തിലെ മുഖ്യതത്വങ്ങരം എന്താണെന്നും സാമാന്യേന പറയും. എന്നാൽ ഹിന്ദുക്കളാകട്ടെ, 'ഞങ്ങരം ഹിന്ദുമതക്കാരാണ്' എന്നു പറയുന്നതല്ലാതെ, ഹിന്ദുമതമെന്നാൽ എന്താണെന്നോ ആ പേരിന്റെ ഉത്ഭവം എങ്ങിനെയാണെന്നോ ആ പേരു വാസ്തവത്തിൽ തങ്ങരംക്ക് അത്ഥം നോക്കിയാൽ അഭിമാനകരമാണൊ എന്നോ അറിയാൻ ശ്രമിക്കുന്നില്ല. ഇതു വളരെ കഷ്ടംതന്നെ. തിരുവിതാംകൂറിൽ ബ്രാഹ്മണകുലത്തിൽ ജനിച്ച ഒരു പ്രസിദ്ധനായ തന്ത്രിയോട് ചോദിച്ചിട്ടുപോലും അദ്ദേഹം തനിക്കു ഹിന്ദുമതതത്വങ്ങരം നിശ്ചയമില്ലെന്നാണ് ഒരിക്കൽ പറയുകയുണ്ടായത്. ബ്രാഹ്മണരുടെ, വിശേഷിച്ചും ദേവപ്രതിഷ്ഠ ചെയ്യുന്ന തന്ത്രിയുടെ, അവസ്ഥ ഇതാണെങ്കിൽ പിന്നെ സാമാന്യജനങ്ങളുടെ അവസ്ഥ എന്തായിരിക്കും?

'ഹിന്ദു' എന്ന പേരു് 'സിന്ധു' എന്ന വാക്കു് പാഴ്സികരം ഉപയോഗിച്ചതിൽനിന്നുണ്ടായതാണ്. പാഴ്സികളും ഗ്രീക്കുകാരും ഇന്ത്യയെ ആക്രമിച്ച കാലത്തു തങ്ങളുടെ മതത്തിൽനിന്നു ഭിന്നമായ ആചാരത്തോടും മതവിശ്വാസത്തോടുംകൂടിയ ഒരു വഗ്ഗക്കാരെ അവർ ആക്രമിച്ച സിന്ധുനദീതീരങ്ങളിൽ കണ്ടു. അവർ അവിടത്തെ ജനങ്ങളെ 'സിന്ധുക്കരം' അഥവാ 'ഹിന്ദുക്കരം' എന്നു വിളിച്ചു. അതിൽനിന്നു് ഹിന്ദുമതം എന്നു് ഒരു പേരും ഉണ്ടായി. 'ക്രിസ്തുമതം' എന്ന വാക്കിലെ 'ക്രിസ്തു' എന്ന ശബ്ദം ആ മതസ്ഥാപകനെയും, 'മുഹമ്മദുമതം' എന്ന വാക്കിലെ 'മുഹമ്മദ്' എന്ന ശബ്ദം ആ മതസ്ഥാപകനേയും കുറിക്കുന്നതുപോലെയല്ല, 'ഹിന്ദുമതം' 'ഹിന്ദു' എന്ന ശബ്ദം. ഹിന്ദു എന്നൊരാരം ഒരിക്കലും ഉണ്ടായിട്ടില്ല. അങ്ങിനെ ഒരാരം സ്ഥാപിച്ച മതവുമല്ല ഹിന്ദുമതം. ഹിന്ദുമതം ഒരാരം ഉണ്ടാക്കിയ മതമല്ല. തത്വജ്ഞാനത്തിന്നായി കഠിനതപസ്സു ചെയ്തിരുന്ന അനേകം മഹഷിമാക്കു ഈശ്വരദർശനവും തത്വാനുഭൂതിയും ഉണ്ടായി. ആ അനേകം മഹഷിമാരിൽ ചിലരാണ് ഈ മതത്തിന്റെ പ്രമാണഗ്രന്ഥം നിമ്മിച്ചതു്. ഈ പ്രമാണഗ്രന്ഥത്തിന് 'വേദം' എന്നു പേർ. ഈശ്വരസാക്ഷാൽക്കാരം ലഭിച്ച് തത്വാനുഭൂതിയുണ്ടായശേഷം ഈശ്വരാദേശപ്രകാരം ആ മഹർഷിമാർ രേഖപ്പെടുത്തിയ തത്വങ്ങളെ അടക്കിവെച്ചിരിക്കുന്ന ഗ്രന്ഥമാണ് വേദം എന്ന പേരിൽ ഇന്നു് അറിയപ്പെടുന്നതു്. എന്താണ് ഈ ഗ്രന്ഥത്തിലെ ഉപദേശങ്ങരം? ഇപ്പോരം കാണുന്ന രൂപത്തിൽ രേഖപ്പെടുത്തുന്നതിനും മുമ്പ് വേദമുണ്ടായിരുന്നു. അന്ന് അതു് ഗുരുശിഷ്യ

പരമ്പരയാ ഉപദേശിച്ചുവന്നിരുന്നു. ക്രിസ്തുമതത്തിനെപ്പോലെയോ മുഹമ്മദുമതത്തിനെപ്പോലെയോ ഹിന്ദുമതത്തിന്റെ കാലനിർണ്ണയം ചെയ്യുക സാദ്ധ്യമല്ല. എന്തെന്നാൽ വേദങ്ങൾ എന്നുണ്ടായി എന്നു് ആക്കും തീർത്തുപറയാൻ സാധിക്കയില്ല. ഇന്നു് വേദങ്ങൾ എന്നു വിളിച്ചുവരുന്ന ഗ്രന്ഥങ്ങൾക്കുതന്നെ ഇരുപത്തിഅയ്യായിരം കൊല്ല ത്തെ പഴക്കംവരുമെന്നു് ചരിത്രചിന്തകന്മാർ അഭിപ്രായപ്പെടുന്നു. ഈ വേദങ്ങളാണു് ഹിന്ദുമതത്തിന്റെ മൂലപ്രമാണഗ്രന്ഥം. രാമായണം, ഭാരതം എന്നീ ഇതിഹാസങ്ങളും ഭാഗവതാദിപുരാണങ്ങളും മന്വാദിസ്മൃതികളും സാക്ഷാൽ പ്രമാണങ്ങളല്ലെന്നും അവ പിന്നീടു് അനുബന്ധങ്ങളായി വന്നുചേർന്നിട്ടുള്ളവയാണെന്നും അവയ്ക്കു് വേദങ്ങളോടു് യോജിക്കാത്ത ഭാഗത്തു് പ്രാമാണ്യമില്ലെന്നും അവ തന്നെ സമ്മതിക്കുന്നു. ഇപ്രകാരം കാലംകൊണ്ടു മററുള്ള എല്ലാ മതങ്ങളേക്കാൾ പഴക്കമുള്ളതും ഈശ്വരസാക്ഷാൽക്കാരം ലഭിച്ച അനേകം മഹർഷിമാർ അനുഭവങ്ങളെ അടിസ്ഥാനമാക്കി രേഖപ്പെടുത്തിയിട്ടുള്ളതുമായ ഒരു മതഗ്രന്ഥത്തിന്മേൽ അടിസ്ഥാനമുറപ്പിച്ചിട്ടുള്ളതാണു് ഹിന്ദുമതം. 'ഹിന്ദു' എന്നൊരാൾ ഇല്ലാതിരുന്നതും സിന്ധുനദിക്കും മതത്തിനും തമ്മിൽ വാസ്തവത്തിൽ ഇന്നു് പൊരുത്തമില്ലാത്തതുംകൂടി ആലോചിക്കുമ്പോൾ ഈ മതത്തിനു് അന്വർത്ഥമായ മറേറതെങ്കിലും പേരുകൂടി പറയേണ്ടിവരുന്നു. ഈ മതത്തിന്റെ മൂലപ്രമാണഗ്രന്ഥം വേദമാണെന്നു പറഞ്ഞുവല്ലോ. വേദം എന്ന പേരിൽ ഇന്നു കാണുന്ന ഗ്രന്ഥത്തിനുതന്നെ മററു മതങ്ങളേക്കാൾ വളരെ പഴക്കമുണ്ടു്. വേദത്തിൽ പറയുന്ന ആശയങ്ങളെപ്പററിയുള്ള അറിവാകട്ടെ, ഈശ്വരൻ സൃഷ്ടികാലം മുതൽ മഹർഷിമാർ മുഖേന നൽകിയിട്ടുള്ളതാണെന്നു് ഐതിഹ്യം പറയുന്നു. അതങ്ങനെയല്ലാതെ വരാൻ തരവുമില്ല. അതുകൊണ്ടു് 'വേദം' അനാദിയെന്നും അഭിപ്രായമുണ്ടു്. ഇങ്ങനെ അനാദിയായ വേദത്തെ അടിസ്ഥാനമാക്കിയിരിയ്ക്കുകൊണ്ടു് ഈ മതത്തിനു് പ്രമാണഗ്രന്ഥത്തെ അടിസ്ഥാനമാക്കി വൈദികമതമെന്നും, കാലത്തെ അടിസ്ഥാനമാക്കി സനാതനമതമെന്നും പണ്ഡിതന്മാർ പേരുകൾ പറഞ്ഞുവരുന്നു. ഈ മതം ഒരു പ്രത്യേക അവതാരപുരുഷനാലോ സിദ്ധനാലോ ഋഷിയാലോ സ്ഥാപിതമല്ലെന്നു പറഞ്ഞുവല്ലോ; അത്രമാത്രമല്ല ഇതിലെ തത്വങ്ങൾ ജനങ്ങളുടെ ഇടയിൽ കാലഗതിനിമിത്തം തെററായി വ്യാഖ്യാനിക്കപ്പെടാൻ ഇടവരുന്നകാലത്തു് അനേകം അവതാരപുരുഷന്മാർ ആവിർഭവിച്ചു അതിനെ ശരിപ്പെടുത്തിയിട്ടും ഉണ്ടു്. അപ്രകാരം അനേകം അവതാരപുരുഷന്മാരുടെ മുദ്ര അതിന്മേൽ പതിഞ്ഞിട്ടും ഉണ്ടു്. രാമൻ, കൃഷ്ണൻ, ബുദ്ധൻ, ശങ്കരൻ, ചൈതന്യൻ മുതലായ അനേകം അവതാരപുരുഷന്മാരെ

ഹിന്ദുമതം ഉരംക്കൊള്ളുന്നു. ഈ മതം സയൻസിനോടും തത്വശാസ്ത്ര ത്തോടും പൂർണ്ണമായി യോജിക്കുന്നു. മററു മതങ്ങളിൽ പലതും സയൻ സിനേയും തത്വശാസ്ത്രത്തേയും അവയുടെ ശത്രുക്കളായി കരുതുമ്പോരം ഹിന്ദുമതം സയൻസിൻേറയും തത്വശാസ്ത്രത്തിൻേറയും ഇന്നേവരെ യുള്ള നിരീക്ഷണങ്ങളെ സ്വാഗതം ചെയ്യുന്നു എന്നുമാത്രമല്ല, അവ യെ തൻെറ സ്വന്തമായി കരുതുകയും ചെയ്യുന്നു.

ഇങ്ങനെയുള്ള വിശിഷ്ടമായ ഹിന്ദുമതം എന്നു വിളിക്കപ്പെട്ടു വരുന്ന സനാതനമതം, ആദ്യമായി ഈശ്വരൻ ഒന്നേയുള്ളു എന്നും അദ്ദേഹം സർവ്വവ്യാപിയാണെന്നും പഠിപ്പിക്കുന്നു. ഈ തത്വംതന്നെ ഇന്നത്തെ സാമാന്യഹിന്ദുക്കരംക്കു് പുത്തിരിയായിരിക്കാം. ബ്ര ഹ്മാവ്, വിഷ്ണു, ശിവൻ, സുബ്രഹ്മണ്യൻ, ശാസ്താവ്, ദുർഗ്ഗ, ഭദ്രകാളി തുടങ്ങിയ അനേകം ദേവന്മാരെ ആരാധിക്കുകയും അവരെപ്പററിയുള്ള പുരാണകഥകരം വിശ്വസിക്കുകയും ചെയ്യുന്നതിനു പുറമെ വൈക്ക ത്തപ്പനും തൃശ്ശിവപേരൂർ വടക്കുംനാഥനും കാശി വിശ്വനാഥനും വേറെ വേറെയാണെന്നും ഈ ദേവന്മാരും മററു ചില ദേവന്മാരും തമ്മിൽ ചിലപ്പോരം സഖ്യവും ചിലപ്പോരം കലഹവും മററും നടക്കു ന്നുണ്ടെന്നും വിശ്വസിക്കുന്നവക്ക് ഇതൊരു പുതിയ ഉപദേശമായി ത്തോന്നാം. എങ്കിലും വാസ്തവത്തിൽ വൈദികമതപ്രകാരം ഈശ്വ രൻ ഒന്നേയുള്ളു. അപ്പോരം ആ ഈശ്വരനാരാണെന്നു ചോദ്യമു ണ്ടാകാം. അതു് ഏകനായ ഈശ്വരൻതന്നെയാണെന്നാണു് ഉത്തരം. നിങ്ങരം ഏതു പുരാണമോ സ്തോത്രമോ വായിക്കുമ്പോഴും അതിൽ ഈശ്വരനെ 'ഏകൻ, അദ്വയൻ' എന്നൊക്കെ വർണ്ണിച്ചിരിക്കുന്നതു് കാണുന്നില്ലേ? രാമായണത്തിൽതന്നെ രാമനെപ്പററി പറയുന്നിട ത്തു്, 'സച്ചിദാനന്ദമേകമദ്വയം പരബ്രഹ്മം നിശ്ചലം സർവ്വോപാധി നിർമ്മുക്തം സത്താമാത്രം' എന്നു പറഞ്ഞിരിക്കുന്ന ഭാഗം നോക്കുക. ഇതുപോലെ ഭാഗവതത്തിലും, ശിവപുരാണത്തിലും, ദേവീമാഹാ ത്മ്യത്തിലും എല്ലാം കാണാം. അപ്പോരം ഈശ്വരൻ ഒന്നാണെന്നു ഹിന്ദുക്കരം വിശ്വസിക്കുന്നു എന്നു വരുന്നില്ലേ? ഇനി വിഷ്ണു, ശി വൻ എന്നീ ദൃഷ്ടാന്തങ്ങരം തന്നെ എടുത്തുനോക്കാം.

'വിഷ്ണു'വെന്നാൽ 'എല്ലാററിലും പ്രവേശിക്കുക ശീലമുള്ള വൻ' എന്നാണർത്ഥം. 'ശിവൻ' എന്നാൽ 'മാലിന്യങ്ങരം പററാത്ത വൻ' എന്നാണർത്ഥം. ഇതുകൊണ്ടു് ശിവൻ വിഷ്ണുവായും, വിഷ്ണു ശിവനായും ഇരിക്കുന്നുവെന്നു് വിചാരിക്കരുതോ? ശിവനെ അഷ്ട മൂർത്തിയെന്നു് പുരാണങ്ങളും കവ്യനാടകാദികളും പറയുന്നു. ഈ എട്ടു മൂർത്തികരം പഞ്ചഭൂതങ്ങളും ജീവാത്മാവും സൂര്യചന്ദ്രന്മാരും ആകുന്നു.

കൃഷ്ണനും അഷ്ടമൂർത്തിയാണെന്നു ഗീത പറയുന്നു. ''ഭൂമിരാപോഽനലോ വായുഃ'' ഇത്യാദി നോക്കുക.

''ജലേ വിഷ്ണുഃ സ്ഥലേ വിഷ്ണുർവിഷ്ണുരാകാശമുച്യതേ.
സ്ഥാവരം ജംഗമം വിഷ്ണുഃ സർവ്വം വിഷ്ണുമയം ജഗത്ഃ''

എന്നതു് സുപ്രസിദ്ധമായ ഒരു ശ്ലോകമാണ്.

''ചിദ്ഘന ഏകോ വ്യാപി നിത്യഃ സതതോദിതഃ പ്രഭുഃ ശാന്തഃ
ജയതി ജഗദേകബീജം സർവ്വാനുഗ്രാഹകഃ ശംഭു''

എന്നു ശിവനെപ്പററി ശൈവഗ്രന്ഥങ്ങളിൽ കാണുന്നു, ശിവൻ സർവ്വവ്യാപിയെന്നു ശൈവഗ്രന്ഥങ്ങളും വിഷ്ണു സർവ്വവ്യാപിയെന്നു വൈഷ്ണവഗ്രന്ഥങ്ങളും ഘോഷിക്കുമ്പോൾ രണ്ടു സർവ്വവ്യാപിയുണ്ടാകാൻ തരമില്ലെന്നറിയാവുന്നവർക്കെല്ലാം ശിവനെന്നും വിഷ്ണുവെന്നും പറയുന്നതു് ഒന്നിന്റെ രണ്ടു പര്യായങ്ങളാണെന്നറിയാൻ വല്ലരെ പ്രയാസമുണ്ടോ?

''ശിവായ വിഷ്ണുരൂപായ ശിവരൂപായ വിഷ്ണവേ''
''ശിവസ്യ ഹൃദയം വിഷ്ണുഃ വിഷ്ണോസ്തു ഹൃദയം ശിവഃ''

എന്നു് സ്കന്ദോപനിഷത്തിലും പറയുന്നു. അതിനാൽ ശിവനെന്നും വിഷ്ണുവെന്നും ഉള്ളതു് ഒരേ വസ്തുവിന്റെ രണ്ടുപേരുകൾ മാത്രമാകുന്നു. ഇതിനെ ''ഏകം സദ്വിപ്രാ ബഹുധാ വദന്തി'' എന്ന വേദവാക്യം സ്പഷ്ടമായി തെളിയിക്കുന്നു.

''സ ബ്രഹ്മാ സ ശിവഃ സേന്ദ്രഃ സോക്ഷരഃ പരമഃ സ്വരാട്''
''സ ഏവ വിഷ്ണുഃ'' എന്നുള്ള ഉപനിഷന്മന്ത്രവും ഇതിനെ വിശദമാക്കുന്നു. വിഷ്ണുസഹസ്രനാമത്തിൽ വിഷ്ണുവിന്റെ പര്യായങ്ങളുടെ കൂട്ടത്തിൽ ''സർവ്വഃ ശർവ്വഃ ശിവഃ സ്ഥാണുഃ'' എന്നു കാണുന്നു. ഇതുപോലെതന്നെയാണ് ''ശംഭുഃ'' ''ശാസ്താവു്'' എന്ന തുടങ്ങിയ നാമങ്ങളും. വസ്തു ഒന്നു്: പേരു് അനേകം. ' അപ്പോൾ ഈ ദേവന്മാർക്ക പലരൂപങ്ങൾ കാണുന്നുണ്ടല്ലോ'' എന്നാണെങ്കിൽ അതും സാരമില്ല. ഒരേ ഈശ്വരൻ, പല രൂപങ്ങളിൽ ഭജിയ്ക്കുന്ന ഭക്തന്മാരെ അനുഗ്രഹിക്കാനായി പലരൂപത്തിൽ പലകാലത്തു് പ്രത്യക്ഷനായതുകൊണ്ടു് പലരൂപങ്ങൾ വന്നു. അങ്ങിനെ പലരൂപങ്ങളിൽ ഉപാസിക്കുന്നതും ഒരേ ഈശ്വരനെത്തന്നെയാകുന്നു.

''ആകാശാത്പതിതം തോയം യഥാ ഗച്ഛതി സാഗരം
സർവ്വദേവനമസ്കാരഃ കേശവം പ്രതി ഗച്ഛതി'' എന്നു ഭാരതത്തിൽ കാണുന്നു. അല്ല; പല ഈശ്വരന്മാരുണ്ടെന്നു പറഞ്ഞാൽ, അതു്,

''പുരുഷ ഏവേദം സവ്വം യദ്ഭൂതം യച്ച ഭവ്യം'' എന്ന വേദത്തിന് വിരുദ്ധമാകും. ''ഏകോ രുദ്രോ ന ദ്വിതീയോ*f*വതസ്ഥേ'' എന്നും ഉണ്ട്. ''ത്വയൈകയാ പൂരിതമംബയൈതത്'' എന്ന് ദേവീമാഹാത്മ്യത്തിലും, ''ത്വം സ്ത്രീ ത്വം പുമാനസി ത്വം കുമാര ഉത വാ കുമാരീ'' എന്ന് ശ്വേതാശ്വതരോപനിഷത്തിലും പറഞ്ഞിരിയ്ക്കുകൊണ്ടും അദ്ധനാരീശ്വരാദിദേവസങ്കല്പംകൊണ്ടും ഈശ്വരൻ സ്ത്രീപുരുഷാദി ഭാവാതീതനാണെന്നും അദ്ദേഹം സ്ത്രീയായും പുരുഷനായും രൂപംധരിച്ച് ഭക്തന്മാരെ അനുഗ്രഹിക്കുന്നുവെന്നും കാണുന്നു. അതിനാൽ ദുർഗ്ഗാ, ഭദ്രകാളി ഇത്യാദി നാമങ്ങളും ഏകനായ ആ ഈശ്വരന്റെ പര്യായങ്ങളാകുന്നു. അദ്ദേഹം ഓരോ രൂപമെടുത്തു ഭക്തന്മാരെ അനുഗ്രഹിക്കുന്നുവെങ്കിലും സ്വയം അരൂപിയാണെന്നും, അദ്ദേഹത്തിന്റെ ഒരംശംമാത്രമാണ് പ്രപഞ്ചമായിരിക്കുന്നതെന്നും വേദങ്ങൾ ഘോഷിക്കുന്നു. 'പാദോ*f*സ്യ വിശ്വാ ഭൂതാനി' എന്നാണ് ശ്രുതി. ഇങ്ങിനെയുള്ള ഈശ്വരൻതന്നെയാണ് സകല ചരാചരവും. അതിനാൽ സകല ജീവന്മാരും അദ്ദേഹത്തിന്റെ അംശങ്ങളാകുന്നുവെന്നു് ഹിന്ദുമതം പഠിപ്പിക്കുന്നു. ഇത്ര ഉൽകൃഷ്ടമായ ഉപദേശം മറെറാരു മതത്തിലും കാണുകയില്ല. ഈശ്വരന്റെ അംശംതന്നെയാണ് ജീവനെന്നും, *ജീവന്റെ പല നിലകളിൽ മനുഷ്യഭാവത്തോടുകൂടിയ നില അത്യുച്ചമെന്നും ഇത്ര ഉച്ചത്തിൽ മറെറാരു മതവും ഘോഷിക്കുന്നില്ല. മററുള്ള മിക്ക മതങ്ങളും ഈശ്വരൻ പ്രപഞ്ചത്തിനു വെളിയിൽ ഒരിടത്തിരിക്കുന്നുവെന്നും പ്രപഞ്ചവും ദേവന്മാരും അദ്ദേഹത്തിന്റെ സൃഷ്ടി മാത്രമാണെന്നുമാണ് പറയുന്നതു്. അദ്ദേഹം തന്നെ പ്രപഞ്ചമായും ജീവഭാവത്തിലും റഥിതിചെയ്യുന്നുവെന്നു് ഹിന്ദുമതം മാത്രമേ പറയുന്നുള്ളൂ.

''ഏകോ വിഷ്ണുർമ്മഹദ്ഭൂതം പൃഥഗ്ഭൂതാന്യനേകശഃ

ത്രീംല്ലോകാൻ വ്യാപ്യ ഭൂതാത്മാ ഭുങ്ക്തേ വിശ്വഭുഗവ്യയഃ

എന്നു മഹാഭാരതം.

'ഏകോ ദേവഃ സവ്വഭൂതേഷു ഗൂഢഃ

സവ്വവ്യാപീ സവ്വഭൂതാന്തരാത്മാ' എന്നു ശ്രുതി.

ഹിന്ദുമതത്തിന്റെ വിശിഷ്ടോപദേശങ്ങളിൽ മറെറാന്നു കമ്മസിദ്ധാന്തമാണ്. ഈശ്വരൻ മനഃപൂവ്വം ഒരുവനെ ധനവാനും

---

* 'ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി,
പ്രണമേദ് ദണ്ഡവദ് ഭൂമാവാശ്വ-
ചണ്ഡാല ഗോഖരം' എന്നു ഭാഗവതം.

മറെറാരുവനെ നിർദ്ധനനും, ഒരുവനെ ബുദ്ധിമാനും മറെറാരുവനെ മടയനും, ഒരുവനെ പുണ്യവാനും മറെറാരുവനെ പാപിയും ആക്കി സൃഷ്ടിക്കുന്ന പക്ഷപാതിയാണെന്നു ഹിന്ദുക്കറം വിശ്വസിക്കുന്നില്ല. തൻെറ പുണ്യവും പാപവും താൻതന്നെ ഉണ്ടാക്കുന്നു. തൻെറ ബന്ധത്തിനും മോക്ഷത്തിനും ഐശ്വര്യത്തിനും അനൈശ്വര്യത്തിനും താൻ തന്നെ ഉത്തരവാദി എന്നാകുന്നു ഹിന്ദുമതം പഠിപ്പിക്കുന്നതു്. എൻെറ ഇന്നത്തെ നില ഞാൻ ഉണ്ടാക്കിയതാണു്. നാളെ ഉയന്നതോ താണതോ ആയ നിലയിൽ എന്നെ എത്തിക്കുന്നതിനും ഞാൻതന്നെ ഉത്തരവാദി, ഞാൻ ഈ ജന്മത്തിൽ അനുഭവിക്കുന്ന സുഖദുഃഖങ്ങറംക്കു് ഞാൻ ഈ ജന്മത്തിലോ കഴിഞ്ഞ ജന്മത്തിലോ ചെയ്ത കമ്മങ്ങറംതന്നെയാണു് കാരണമായിരിക്കുന്നതു്. അതിനാൽ എനിക്കുയരാനും താഴാനും സ്വപ്രയത്നത്താൽ കഴിയും. ഈ ജന്മത്തിൽതന്നെ ഉയരാൻ ഞാൻ ശ്രമിച്ചാൽ സാധിക്കും. ജന്മംകൊണ്ടല്ല കമ്മംകൊണ്ടാണു് സകലതും സിദ്ധിക്കുന്നതു്. ജന്മംതന്നെയും കമ്മത്തിന്നധീനമാണു്.

''യോനിമന്യേ പ്രപദ്യന്തേ ശരീരത്വായ ദേഹിനഃ
സ്ഥാണുമന്യേƒനുസംയന്തി യഥാകമ്മ യഥാശ്രുതം''

എന്നു ശ്രുതി. ഈ ജന്മത്തിൽതന്നെ മോക്ഷം സമ്പാദിക്കാനുള്ള ശക്തിയും എനിക്കുണ്ടു്. ഈശ്വരൻ അനാവശ്യമായി ഒന്നും ചെയ്യുന്ന ആളല്ല, പക്ഷപാതിയല്ല. അദ്ദേഹം സാക്ഷിമാത്രമാണു്. ''യോ യദിഛതി തസ്യ തത്'' എന്തിനെ നാം ആഗ്രഹിക്കുന്നുവോ അതിനെ അദ്ദേഹം തരുന്നു. ധനവാനാകണമെന്നാഗ്രഹിച്ചു് അതിനുള്ള ഉപായങ്ങളിൽ ശരിയായ മനസ്സിരുത്തി പരിശ്രമിക്കുന്നവന്നു് അദ്ദേഹം ധനം കൊടുക്കുന്നു. വിദ്വാനാകണമെന്നാഗ്രഹിച്ചു് അതിൽ ശ്രദ്ധാപൂവ്വം യത്നിക്കുന്നവനെ അദ്ദേഹം വിദ്വാനാക്കുന്നു. മുക്തനാകണമെന്നാഗ്രഹിച്ചു് വേണ്ടവിധം ശ്രമിക്കുന്നവനെ മുക്തനും ആക്കുന്നു. ഇങ്ങനെ സ്വാശ്രയബുദ്ധിയും ആത്മവിശ്വാസവും കൊടുക്കുന്ന മതങ്ങറം മററധികമില്ല.

ഇനിയൊരുവിശേഷം അതിൽ ചതുവ്വിധപുരുഷാത്ഥകാംക്ഷികറംക്കും സ്ഥാനമുണ്ടെന്നുള്ളതാണു്. ധനവാന്മാക്കു് മുക്തികിട്ടുകയില്ലെന്നോ ഗൃഹസ്ഥന്മാക്കു് ഗതിയില്ലെന്നോ ഒന്നും പറയുന്നില്ല. ''കമ്മണൈവ ഹി സംസിദ്ധിം ആസ്ഥിതാ ജനകാദയഃ'' ഗീത. രാജ്യം ഭരിച്ചുകൊണ്ടു് ജീവിച്ച ഗൃഹസ്ഥനായ ജനകനും ബ്രഹ്മജ്ഞപദമാണു് അതിൽ കല്പിച്ചിരിക്കുന്നതു്. അങ്ങിനെയുള്ള ജ്ഞാനികളായ അനേകം രാജാക്കന്മാരെപ്പററി ഉപനിഷത്തുകറം പറയുന്നു. സ്ത്രീകറംക്കും പുരുഷന്മാക്കും ഒരുപോലെ അധികാരമുണ്ടു് ആത്മീയ

കാര്യങ്ങളിലെന്നു് വേദങ്ങൾ വിധിക്കുന്നു, ലോകത്തിലിരുന്നു കൊണ്ടുതന്നെ അലൗകികനായി ജീവിക്കാനുള്ളുള്ള വിദ്യയെ വേദം ഉപദേശിക്കുന്നു.

ഇനി ഒരു വിശേഷമുള്ളതു് അതിലെ വർണ്ണവിഭാഗമാണു്. നാലു വർണ്ണങ്ങളെപ്പററി മാത്രമേ വേദം പറയുന്നുള്ളു. ഈ നാലു വർണ്ണങ്ങളിലുള്ളവരും ഒരേ വിരാട്പുരുഷനിൽനിന്നുണ്ടായവരും സഹോദരന്മാരുമാണു്. വിരാട്പുരുഷൻെറ ഓരോരോ സ്ഥാനമായിട്ടുള്ളവരാണിവർ. ബ്രാഹ്മണർ മുഖവും, ക്ഷത്രിയൻ കയ്യും, വൈശ്യൻ തുടയും, ശൂദ്രൻ പാദവും ആകുന്നു. സമുദായത്തിൻെറ ഗുണത്തിനു വേണ്ടി ബുദ്ധിശക്തിയെ ഉപയോഗപ്പെടുത്തിക്കൊണ്ടിരിക്കുന്ന സാത്വികസ്വഭാവനാണു് ബ്രാഹ്മണൻ. ധനമോ കീർത്തിയോ അയാൾ ആഗ്രഹിക്കുന്നില്ല. സമുദായത്തിൻെറ ഗുണത്തിനുവേണ്ടി കരബലമുപയോഗിച്ചു് പ്രവർത്തിക്കുന്ന സാത്വികം കലർന്ന രാജസസ്വഭാവിയാണു് ക്ഷത്രിയൻ. കീർത്തിയിലും ഭുജവിക്രമപ്രകടനത്തിലുമാണു് അയാളുടെ ആസക്തി. സമുദായത്തിൻെറ കലവറയായി ധനം ഉണ്ടാക്കി വ്യാപരിക്കുന്ന തമസ്സുകലർന്ന രാജസപ്രകൃതിയാണു് വൈശ്യൻ. ബുദ്ധിബലവും വീര്യശൗര്യാദികളും ധനസമ്പാദനത്തിനുള്ള മിടുക്കും ഇല്ലാതെ മററുള്ളവർ പറയുന്നതനുസരിച്ചുമാത്രം ജീവിക്കുന്ന രജസ്സു് അല്പംമാത്രമുള്ള താമസപ്രകൃതിയാണു് ശൂദ്രൻ. ശൂദ്രൻ ബ്രാഹ്മണനായും, ബ്രാഹ്മണൻ ശൂദ്രനായും കർമ്മംകൊണ്ടു തീരുന്നു. 'കുതിരയും കഴുതയും പട്ടിയും മററുംപോലെയുള്ളതാണു് ജാതി' എന്നു ചിലർ പറയുന്നു. എന്നാൽ കുതിരയോ, കഴുതയോ അമേദ്ധ്യം തിന്നതുകൊണ്ടു് പട്ടിയായി അതിനെ ആരും കരുതാറില്ലല്ലോ. ബ്രാഹ്മണനെ ചില കാരണങ്ങളാൽ ഭ്രഷ്ടനാക്കിയതായും അവരിൽ ചിലർ ക്രിസ്ത്യാനികളും മുസൽമാന്മാരും ആയതായും അങ്ങനെ ബ്രാഹ്മണരല്ലാതായിത്തീർന്നതായും നാം കാണുന്നു. അതിനാൽ ജന്മപ്രമാണ്യവാദികൾ പറയുന്ന ന്യായം ശരിയല്ല. കർമ്മംകൊണ്ടാണു് വർണ്ണവിഭാഗം, മനു മുതലായ പ്രാചീന ശാസ്ത്രകാരന്മാർ അങ്ങിനെയാണു പറഞ്ഞിരിക്കുന്നതും.

ഇപ്രകാരം ഒരു ശരീരത്തിൻെറ നാലു് അവയവങ്ങളെപ്പോലെ പരസ്പരം സ്നേഹിച്ചും പരസ്പരം യോജിച്ചു പ്രവർത്തിച്ചും ഓരോ സമുദായത്തിനും നേരിടുന്ന ആപത്തുക്കൾക്കു എല്ലാവരും കൂടിച്ചേർന്നു വേണ്ട പരിഹാരമുണ്ടാക്കിയും വർത്തിക്കുന്നതിനു വ്യവസ്ഥയോടുകൂടിയ വർണ്ണവിഭാഗവും വർണ്ണധർമ്മവിധിയും ഹിന്ദുധർമ്മത്തിനുള്ള വിശേഷമാകുന്നു. ഈശ്വരൻ സകല ജീവരാശികളിലും സ്ഥിതിചെയ്യുന്നുവെന്നുള്ളതിനാൽ സകലത്തിനേയും സ്നേഹിച്ചും, ഈശ്വരൻ ഏതു

രൂപത്തിലും പ്രത്യക്ഷപ്പെട്ട ധർമ്മോപദേശം ചെയ്തിരിക്കാമെന്നുള്ളതുകൊണ്ടു ഒരു മതത്തേയും നിന്ദിക്കാതെയും അനാദികാലംമുതൽ പ്രവർത്തിച്ചുപോരുന്ന മതമാണ് ഹിന്ദുമതം. ലോകത്തിൻെറ ഇതരഭാഗങ്ങളിലുള്ളവർ സദാചാരമെന്നാൽ എന്തെന്നറിയാതെ മൃഗസമാനം ജീവിച്ചിരുന്ന കാലത്തുതന്നെ, അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം മുതലായവയെ ബഹുജനഹിതത്തിനും ബഹുജനസുഖത്തിനും വേണ്ടിയല്ലാതെ ഒരിക്കലും ഭഞ്ജിക്കരുതെന്നു ഉപദേശിച്ചിട്ടുള്ളതുമാണ് ഈ മതം.

ഈ മതം ശരിയായി പ്രചരിച്ചിരുന്നകാലത്തു് ഈ മതത്തിൻെറ അനുയായികളുടേയും, അവരുടെ രാജ്യമായ ഇന്ത്യയുടേയും സ്ഥിതി എന്തായിരുന്നുവെന്നാണ് ഇനി നോക്കേണ്ടതു്. ചരിത്രകാരന്മാരുടെ ഭാഷയിൽ, ''ലോകത്തിൻെറ മറ്റേതുഭാഗത്തുനിന്നും സ്വർണ്ണവും വെള്ളിയും ഒഴുകിക്കൊണ്ടിരുന്ന ഒരുൾക്കടലായിരുന്നു ഇന്ത്യ''. ദാരിദ്ര്യമെന്നതു് അക്കാലത്തു് അറിയപ്പെട്ടിരുന്നില്ല. അന്നു സ്വർണ്ണവും രത്നവും സമൃദ്ധിയായി ഇന്ത്യയിൽകിടന്നു കളിച്ചിരുന്നു.

''പൊന്നുംഭിത്തി വിഡൂരരത്നഖചിത–
സ്തംഭങ്ങൾ ചുററും മണി–
ത്തിണ്ണച്ചന്തമഗണ്യകാന്തിവിലസും
നല്ലിന്ദ്രനീലത്തളം.''

എന്നു് ഒരു കവി വർണ്ണിച്ചിട്ടുള്ളതു് അക്ഷരംപ്രതി അന്നു ശരിയായിരുന്നു. സയൻസിലും തത്വശാസ്ത്രത്തിലും രാജനീതിയിലും അർത്ഥശാസ്ത്രത്തിലും യുദ്ധവൈദഗ്ദ്ധ്യത്തിലും സദാചാരത്തിലും അന്നു നാം അദ്വിതീയന്മാരായിരുന്നു. അന്നു നമ്മെ കരകൗശലത്തിലും ശില്പവൈദഗ്ദ്ധ്യത്തിലും വ്യവസായത്തിലും ജയിക്കാൻ വേറെ ആളുണ്ടായിരുന്നില്ല. നമ്മുടെ കച്ചവടക്കാർ ജാപ്പാൻ, ബോർണിയോ മുതലായ ദ്വീപുകളിലും ഈജിപ്ത്, അമേരിക്ക, റോമാ മുതലായ ദൂരദേശങ്ങളിലും പോയി കപ്പൽവ്യാപാരം നടത്തിയിരുന്നു. ഇന്ത്യക്കാൎക്ക അന്നു് ഒരു സാധനത്തിനും ഒരു വിദ്യയ്ക്കും വിദേശീയരെ ആശ്രയിക്കേണ്ടിയിരുന്നില്ല. അന്യരാജ്യക്കാർ സകലതിനും നമ്മെ ആശ്രയിച്ചുവിരുന്നു. എങ്കിലും നാം അന്യരാജ്യങ്ങളെ കൊള്ളയിടാൻ ഒരിക്കലും പുറപ്പെട്ടിരുന്നില്ല. അന്നു സ്വാതന്ത്ര്യ സൗഭ്രാത്രം കുടികൊണ്ടിരുന്നു. നമ്മുടെ സ്ത്രീകൾ വിദ്യയിലും യുദ്ധപാടവത്തിലും സംഗീതാദികലകളിലും സകലരേയും അതിശയിപ്പിച്ചിരുന്നു, അസത്യം, വഞ്ചന എന്നിവ നാട്ടിൽ വളരെ ദുർല്ലഭമായിരുന്നു. ധനപുഷ്ടി, ശരിയായ വിദ്യാഭ്യാസം, മതനിഷ്ഠ, സദ്രാജാക്കന്മാരുടെ ഭരണം

എന്നിവയുള്ളയിടത്തു് എങ്ങിനെ കളവും വഞ്ചനയും ഉണ്ടാകും? ജനങ്ങഠം അന്നു് അരോഗദൃഢഗാത്രന്മാരും ആയിരുന്നു. ഇതെല്ലാം യഥാൎത്ഥഹിന്ദുമതത്തിൻെറ ഫലങ്ങളായിരുന്നു.

എന്നാൽ ഇന്നത്തെ നമ്മുടെ സ്ഥിതിയെന്തു്? ദാരിദ്ര്യം, അനാരോഗ്യം, പരസ്പരമത്സരം, പരദാസ്യം എന്നിവതന്നെ. ഇന്നു തൊഴിലില്ലാത്തവരെക്കൊണ്ടു് നാട്ടു നിറഞ്ഞിരിക്കുന്നു. ആയിരം രണ്ടായിരം ശമ്പളമുള്ള ഉദ്യോഗസ്ഥന്മാർകൂടി 'പണമില്ല' എന്നു മുറവിളി കൂട്ടുന്നു. നിങ്ങളുടെ നാട്ടിൽ ആയിരത്തിലധികം ഉറുപ്പിക ശമ്പളം വാങ്ങുന്ന ഒരു ഉദ്യോഗസ്ഥൻെറ അടുത്തു് ഞാൻ ഒരു കാര്യത്തിനു്—ഒരു പൊതുസ്ഥാപനത്തിനു്—സഹായം ആവശ്യപ്പെട്ടു ചെന്നപ്പോഠം പറഞ്ഞ മറുപടി, 'എനിയ്ക്കെൻെറ ആവശ്യങ്ങഠംക്കുതന്നെ മതിയാകുന്നില്ല' എന്നാണു്. അദ്ദേഹം ഒരു ബ്രാഹ്മണനുമാണു്!! 'അസന്തുഷ്ടാ ദ്വിജാ നഷ്ടാഃ' എന്നതു് എനിക്കു് ഓൎമ്മവരുന്നു. ആയിരം രണ്ടായിരം ഉറുപ്പിക ചെലവാക്കി ബി. എ. ജയിച്ചവർ ഉദ്യോഗസ്ഥന്മാരുടെ പടിവാതൽതോറും നടന്നു് പതിനഞ്ചുറുപ്പിക ശമ്പളം കിട്ടാൻ സ്വാഭിമാനം കൂടാതെ തെണ്ടുന്നതു് നാം കാണുന്നു. നമ്മുടെ യുവാക്കന്മാരുടെ ആരോഗ്യം നാഠംക്കുനാഠം ക്ഷയിച്ചുവരുന്നു. സയൻസിൽ പുത്തനായി നാം എന്താണു് കണ്ടുപിടിക്കുന്നതു്? സയൻസ് പഠിപ്പിക്കുന്ന കോളേജുകഠം ഇന്ത്യയിൽ അനവധിയുണ്ടു്. അനേകായിരംപേർ കൊല്ലംതോറും ഈ കോളേജുകളിൽ പഠിച്ചു് സൎവ്വകലാവല്ലഭന്മാരായി പുറത്തുപോകുന്നുമുണ്ടു്. ഇവർ എന്തൊന്നു പുത്തനായി കണ്ടുപിടിക്കുന്നു? ഒരു ജെ. സി. ബോസും, സി. വി. രാമനും, പി. സി. റായിയും അതുപോലെയുള്ള ചുരുക്കം ചിലരും കഴിഞ്ഞാൽ നമ്മുടെ ഇടയിൽ പുത്തനായി ഇക്കഴിഞ്ഞ ഏതാനും ശതവൎഷത്തിന്നകത്തു് നാം എന്തു കണ്ടുപിടിച്ചു? പുതിയ പുതിയ വ്യവസായങ്ങഠം ഏൎപ്പെടുത്തുന്നതിനു് നാം എന്തു പരിശ്രമിക്കുന്നു? ചരിത്രപഠനത്തിൻെറ കാര്യത്തിൽ ഇന്നും നാം സായ്പന്മാരെ അനുകരിക്കുകയല്ലേ ചെയ്യുന്നതു്? ഇങ്ങനെ സ്വതന്ത്രചിന്തയെന്നതിനെ നാം പണയംവച്ചിരിക്കുന്നു. പുരാണങ്ങളിൽ വൎണ്ണിച്ചിട്ടുള്ളതായ ഇന്ത്യയുടെ പ്രാചീന സാമ്പത്തികസ്ഥിതി ഇന്നു നമുക്കു് വിശ്വസിക്കാൻകൂടി സാധിക്കുന്നില്ല. ഇന്നു നാം സകല സാധനത്തിനും വിദേശീയരെ ആശ്രയിച്ചല്ലേ കഴിക്കുന്നതു്? അന്യരാജ്യത്തുനിന്നുവന്ന സാധനങ്ങളുടെ സഹായം കൂടാതെ ഈ രാജ്യത്തുണ്ടാക്കിയതെന്നു പറയാൻ നമുക്കെത്ര സാധനങ്ങളുണ്ടു്? നാം ഇന്നു നമ്മുടെ രാജ്യത്തിൽ അന്യന്മാരുടെ അടിമകളായി. ഇന്നു ഹിന്ദുക്കളുടെ സ്വതന്ത്രരാജ്യമെന്നു പറയാൻ ഭൂമണ്ഡലത്തിൽ ഒന്നും ഇല്ല. ''ആസമുദ്രക്ഷിതീശാനാം

ആനാകരഥവർത്മനാം'' എന്നു പറഞ്ഞിരുന്ന നമുക്കു് ഇന്നു 'സ്വരാജ്യം എന്നു പറയാൻ ഒന്നില്ല! ഇതിനെപ്പററി നിങ്ങരംക്കു് സങ്കടം തോന്നുന്നില്ലേ? ഇതിലും കഷ്ടമായൊരവസ്ഥ വന്നിട്ടുണ്ടു്. അതു നാം സംസ്കാരത്തിലും നാഗരികതയിലും വിദേശികളുടെ അടിമകളായിത്തീരുന്നു എന്നതാണു്. നമ്മുടെ ഇടയിൽ നല്ല സാധനങ്ങരം നിർമ്മിക്കുന്ന വിദഗ്ദ്ധന്മാർ കുറഞ്ഞുവന്നിരിക്കുന്നു എന്നുള്ളതും ഓക്കണം. നമുക്കു കച്ചവടവും പറയത്തക്കവണ്ണം ഇല്ല. പ്രധാനപ്പെട്ട കച്ചവടക്കാരെല്ലാം അന്യദേശീയരും അന്യമതക്കാരുമാണു്. ഇങ്ങനെ നാം താഴോട്ടു താഴോട്ടു പോകുന്നു. മുഹമ്മദീയർ ഇന്ത്യയെ ആക്രമിച്ച കാലത്തു് നമ്മുടെ ജനസംഖ്യ അറുപത്തിയാറുകോടിയായിരുന്നുവെന്നു ചരിത്രകാരന്മാർ പറയുന്നു. ഇന്നു് (1932-ൽ) അതു ഇരുപത്തിരണ്ടു കോടിയോളമായിട്ടുണ്ടു്. ബാക്കി നാല്പതു കോടിയിലധികം നശിച്ചു. നിങ്ങളുടെ ഓമന സന്താനങ്ങളെയും സഹോദരീസഹോദരന്മാരെയുംപോലുള്ള നാല്പതു കോടിയാണു് നമുക്കു് നഷ്ടമായതു്. മുൻകാലത്തു് ലോകത്തിൻെറ നാനാഭാഗത്തുനിന്നും നമ്മുടെ നാട്ടിലേയ്ക്കു വിദ്യാഭ്യാസത്തിന്നായി ആളുകരം വന്നുചേർന്നിരുന്നതിനുപകരം ഇന്നു'' ഉൽകൃഷ്ട വിദ്യാഭ്യാസമെന്നതിനു് 'അന്യ രാജ്യത്തെ വിദ്യാഭ്യാസം' എന്നർത്ഥം വന്നിരിക്കുന്നു. എല്ലാററിനുംപുറമെ നാം സദാചാരത്തിൽനിന്നും അധഃപതിച്ചു. മദ്യഷാപ്പുകരം നാടെങ്ങും നിറഞ്ഞു. * 'ന സുരാം പിബേത്'', ÷ 'മദ്യവിക്രയ—സന്ധാന—ദാനാദാനാനി നാചരേത്'' എന്ന പ്രാചീന വിധികളെ വകവയ്ക്കുന്നവർ ചുരുങ്ങിയിരിക്കുന്നു. ബ്രാണ്ടിയും വിസ്കിയും കഴിക്കുന്നതു് കുലീനതയുടെയും ഉൽകൃഷ്ട വിദ്യാഭ്യാസം സിദ്ധിച്ചതിൻേറയും ചിഹ്നങ്ങളായിത്തീൎന്നിട്ടുണ്ടു്. സത്യധർമ്മാദികരം പലക്കും പുത്തരികളാണു്. പഠിപ്പു കൂടുംതോറും ഭൂതാനുകമ്പ കുറഞ്ഞിരിക്കണമെന്നു ഒരു നിയമമുള്ളതുപോലെ കാണപ്പെടുന്നു. തിന്നുക, കുടിക്കുക, മക്കളെ ജനിപ്പിക്കുക, അവരെ ബി. ഏ. ക്കാരാക്കുക അല്ലെങ്കിൽ വക്കീലന്മാരോ മററൊ ആക്കുക, പണമുണ്ടാക്കുക, ചീട്ടു കളിക്കുക, മേളിച്ചുനടക്കുക, മരിക്കുക ഇതിനപ്പുറം യാതൊരുദ്ദേശവും ജനങ്ങരംക്കില്ലാത്തതുപോലെ തോന്നുന്നു. മതത്തേയും മതഗ്രന്ഥങ്ങളേയുംപററി പൊതുവെ ഒരു അനാദരമാണു് കാണുന്നതു്. മതാചാര്യന്മാർ വേണമെന്നോ മതഗ്രന്ഥങ്ങളിൽ എന്തിരിക്കുന്നുവെന്നറിയണമെന്നോ ഉള്ള ആലോചനതന്നെ കുറഞ്ഞുവന്നിരിക്കുന്നു. മാതൃഭക്തി, പിതൃഭക്തി,

* കള്ളു കുടിക്കരുത്.

÷ കള്ളു വിൽക്കുകയോ ശേഖരിക്കുകയോ കൊടുക്കുകയോ വാങ്ങുകയോ ചെയ്യരുത്.

ഗുരുഭക്തി എന്നിവയും നാശംക്കുനാശം ക്ഷയിച്ചാണു് വരുന്നതു്. അതിഥിസേവ, അനാഥരക്ഷണം എന്നിവയിൽ ജനങ്ങരം പ്രായേണ അശ്രദ്ധന്മാരാണു്.

അതിശോചനീയമായ ഈ അവസ്ഥയിൽ നാം എത്തിച്ചേരുവാനുള്ള കാരണമെന്താണു്? ഒന്നാമതു് പുരോഹിതതന്ത്രവും ജാതിയുംതന്നെ.

''സത്യം ദാനം ക്ഷമാശീലമാനൃശംസ്യം തപോ ഘൃണാ
ദൃശ്യന്തേ യത്ര രാജേന്ദ്ര! സ ബ്രാഹ്മണ ഇതി സ്മൃതഃ''

എന്നും മററും മഹാഭാരതത്തിൽ പറഞ്ഞ ലക്ഷണമുള്ളവരെല്ലാം ബ്രാഹ്മണർ എന്ന വ്യവസ്ഥ പോയി. 'ബ്രാഹ്മണന്റെ മകൻ ബ്രാഹ്മണൻ; ക്ഷത്രിയന്റെ മകൻ ക്ഷത്രിയൻ' എന്ന ഏർപ്പാട്ട വന്ന ആ ബ്രാഹ്മണർ കുറെക്കഴിഞ്ഞു് സ്വാത്ഥപരന്മാരുമായി. അവർ പൂർവ്വമീമാംസയ്ക്കു കൂടുതൽ പ്രാധാന്യം കൊടുത്തു യാഗാദികളിൽ മനുഷ്യരെ ഭ്രമിപ്പിച്ചു. വേദത്തിന്റെ പരമപ്രയോജനം കമ്മമാണെന്നും കമ്മങ്ങളിൽവച്ചു് പ്രധാനം യാഗമാണെന്നും അതു് സ്വരപ്രധാനമായ വേദം പഠിച്ച ബ്രാഹ്മണരുടെ ഉപദേശപ്രകാരമേ നടത്താൻ പാടുള്ളു എന്നും ബ്രാഹ്മണൻ എത്ര മോശക്കാരനായാലും പൂജ്യനാണെന്നുംമററുമുള്ള വിശ്വാസം അവൻ പ്രചരിപ്പിച്ചു. ഒടുവിൽ ജാതിബ്രാഹ്മണർ പറയുന്നതെല്ലാം വേദമെന്നു് വിശ്വസിക്കത്തക്ക നിലയിലേയ്ക്കു് ജനങ്ങളെ നയിച്ചു. പിന്നീടു് സച്ഛാസ്ത്രങ്ങളുടെ ഇടയ്ക്കു് അവർ കപടപ്രമാണങ്ങരം ഉണ്ടാക്കിച്ചേർത്തു. ഈ കപടപ്രമാണങ്ങളും ശാസ്ത്രങ്ങളാക്കി പ്രചരിപ്പിച്ചു. ഇങ്ങനെ പരിശുദ്ധമായ വൈദികമതത്തെ ബ്രാഹ്മണമതമാക്കിത്തീർത്തു.

പിന്നൊന്നു സാമാന്യജനങ്ങരംക്കു് വേദശാസ്ത്രങ്ങരം പഠിക്കുന്നതിനുള്ള അധികാരം തടഞ്ഞതാണു്. ജന്മനാത്രൈവണ്ണികന്മാക്കു മാത്രമേ വേദാധികാരമുള്ളുവെന്നു് ബ്രാഹ്മണർ വിധിച്ചു; ഭൂരിപക്ഷം ജനങ്ങളെ വേദത്തിന്നു വെളിയിലാക്കി. അതു മാത്രമല്ല,

* ''സ്ത്രീശൂദ്രദ്വിജബന്ധൂനാം ത്രയീ ന ശ്രുതിഗോചരാ'' എന്നും
''ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവജ്ജയേത്''

എന്നും മററും നിയമങ്ങളേർപ്പെടുത്തി. എത്രയും ചെറിയ തെററുകരംക്കുപോലും ത്രൈവണ്ണികന്മാക്കു് ഭ്രഷ്ടു് നിശ്ചയിച്ചു. ഇങ്ങനെ വേദപഠനം അധികംപേക്കും ഇല്ലാതാക്കി. കേരളത്തിൽ ക്ഷത്രിയവൈശ്യന്മാക്കും ബ്രാഹ്മണരിൽതന്നെ വളരെപ്പേക്കും വേദാധികാരം

---

* ''സ്ത്രീകരംക്കും ശൂദ്രർക്കും ദ്വിജബന്ധുക്കരംക്കും വേദം കേരംക്കാൻ പാടില്ല.'' ''അക്ഷരം പഠിച്ച ശൂദ്രനെ ദൂരെ അകററണം.

പാടില്ലെന്നു് ചില നിയമങ്ങളുണ്ടാക്കി. ''ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവജ്ജയേത്'' എന്നതിനു പുറമേ

** ''നോച്ചരേത് സംസ്കൃതാം വാണീം'' എന്നുകൂടി കേരളത്തിൽ ഒരു വിധിയുണ്ടു്. സങ്കരന്മാർ എന്നു പേരുപറഞ്ഞു മററു പല കാരണങ്ങളാലും ജാതിയുടെ എണ്ണം വർദ്ധിപ്പിച്ചു. പ്രാചീനമായുണ്ടായിരുന്ന ഗുണകമ്മവിഭാഗമനുസരിച്ചുള്ള വണ്ണവ്യവസ്ഥയുടെ സ്ഥാനത്തു് സൗകര്യമുള്ളപ്പോഴെല്ലാം ഉയന്നവരെ താഴ്ത്തുകമാത്രം ചെയ്യുന്ന ജാതി, പവ്വതംപോലെ ഉറച്ചു. ഇതിന്റെ ഫലമായി ഹിന്ദുമതത്തിലെ നൂററിനു് എഴുപത്തിയഞ്ചു ഭാഗം ജനങ്ങളും മതവിഷയമായ പഠിപ്പിനു് അർഹതയില്ലാത്തവരായി. ചോദിക്കാൻ ആളില്ലാതാകകയും പഠിച്ചാലും പഠിച്ചില്ലെങ്കിലും പൂജ്യതയ്ക്കു വലിയ കുറവൊന്നും ഇല്ലെന്നുവരുകയും ചെയ്കതോടുകൂടി ബ്രാഹ്മണരുടെ ഇടയിൽത്തന്നെ വേദപഠനത്തിലുള്ള ശ്രദ്ധ കുറയാൻ തുടങ്ങി. ഇങ്ങനെ മതത്തെപ്പററി അറിഞ്ഞവർ കുറഞ്ഞു. അറിഞ്ഞവരിൽ അധികം പേരും അവരുടെ ജ്ഞാനത്തെ പണത്തിനുപയോഗിച്ചുതുടങ്ങി. പാണ്ഡിത്യം കാണിക്കുന്നതിനുള്ള ഒരുപകരണമാക്കി ശാസ്ത്രങ്ങളെ ചിലർ സ്വീകരിച്ചു; ഇഷ്ടംപോലെ ശാസ്ത്രങ്ങരംക്കു് അത്ഥം ചിലർ കല്പിച്ചു. തന്മൂലം മതത്തിൽ ഐക്യമില്ലാതായി.

മതം പഠിക്കാൻ ഭൂരിപക്ഷം ജനങ്ങളെ പുരോഹിതന്മാർ അനുവദിക്കാതിരിക്കുക, പുരോഹിതന്മാർതന്നെ പഠിപ്പിൽ അശ്രദ്ധ കാണിക്കുക, പഠിച്ചവർ രാജപ്രീതിക്കും വയററുപിഴപ്പിനും പാണ്ഡിത്യം പ്രകടിപ്പിക്കുന്നതിനും വേണ്ടി ശാസ്ത്രങ്ങളെ ദുർവ്യാഖ്യാനം ചെയ്യുക, സ്ത്രീകരംക്കു് മതഗ്രന്ഥങ്ങളിൽ പ്രവേശം തടയുക, ഇത്രയുമായാൽ കാര്യം ഒരുവിധം ആയില്ലേ? ഇതിനുംപുറമേ ജനങ്ങളിൽ മതാഭിമാനം ജനിപ്പിക്കുന്നതിനു പ്രവത്തിക്കേണ്ട സംഘടനകരം ബുദ്ധമതത്തിൽനിന്നുംമററും തിരിച്ചെടുത്തവക്കു ശരിയായ സംസ്കാരം കൊടുത്തുയത്തുന്ന പദ്ധതി തടയുകയും അങ്ങനെ മതത്തെപ്പററിയുള്ള ജ്ഞാനമില്ലാതെ ജനങ്ങരം ഭോഗലോലുപന്മാരായിത്തീരുകയും ചെയ്തു. ബ്രഹ്മചര്യാദി സൽഗുണങ്ങളില്ലായ്കയാൽ ആരോഗ്യവും ചിത്തപ്രസന്നതയും ക്ഷയോന്മുഖമായി. ഉള്ളതുകൊണ്ടു തൃപ്തിപ്പെടുന്ന താമസികഭോഗേഛയ്ക്കധീനമായിത്തന്നെ ബുദ്ധിയും പ്രവത്തിച്ചു. ഇതിനെ പ്രോത്സാഹിപ്പിക്കാനായി 'ലോകം മിഥ്യയാണു്,' 'കാലം അനന്തമാണു്'' 'ആത്മാവു നിത്യനാണു്,' 'ഇതു കലികാലമാണു്'' എന്നും മററുമുള്ള ആപ്തവാക്യങ്ങളുടെ അസ്ഥാനത്തിലെ പ്രയോഗവും പണ്ഡിതന്മാർ പുറപ്പെടുവിച്ചു. ഇങ്ങനെ സ്വഭാവ

** ശൂദ്രൻ സംസ്കൃതവാക്കുകരം പറയുകയേ അരുത്

സംസ്കാരമില്ലാഴ്കയാൽ തമസ്സിൽ മുങ്ങാൻ ഇഷ്ടപ്പെടുന്ന മനസ്സിന്നു അഭീഷ്ടപൂർത്തിക്കു വേണ്ടതെല്ലാം ഒന്നിച്ചുചേർന്നു. പൊതുജനങ്ങൾക്കു് മതബോധത്തെ ഉജ്ജ്വലിപ്പിക്കുന്നതിനു് അനുകൂലമായ യാതൊന്നും തന്നെ ഇല്ലാതിരിക്കയും കൂടി വന്നപ്പോൾ എല്ലാം ശരിയായി. അവസാനമായി ഹിന്ദുക്കളുടെ മതത്തേയും മതബോധത്തേയും നശിപ്പിക്കുന്നതിൽ തൃഷ്ണാലുക്കളും മതഭ്രാന്തന്മാരും സ്വാത്ഥം സാധിക്കുന്നതിനുവേണ്ട സകല കോപ്പുകളും ശേഖരിക്കുന്നതിൽ വിദഗ്ദ്ധന്മാരും ആയ വിമതന്മാരും ഇവിടെ എത്തി. നാം അവരുടെ പകിട്ടിൽ മയങ്ങി. ഇങ്ങിനെ ഹിന്ദുസമുദായം ഇതാ താഴോട്ടു താഴോട്ടു പോകുന്നു. ഇത്രനാൾ നാം താഴോട്ടു പോയിട്ടും നശിക്കാത്തതെന്തു്? ഇടക്കിടയ്ക്കു് ഇന്നത്തെ വർണ്ണാശ്രമധർമ്മത്തിൻെറ വലയിൽ നിന്നു പുറത്തുചാടിയ ചില യഥാത്ഥത്യാഗികൾ ഉണ്ടാകുന്നതുകൊണ്ടുതന്നെ. എങ്കിലും ഈ മട്ടിൽ പോയാൽ ഇനി അധികകാലം നാം ജീവിക്കുമെന്നു് തോന്നുന്നില്ല; ഈ പോക്കിനെ തടുക്കാൻ അസംഘടിതരായി ഈശ്വരനിലും മതത്തിലും വിശ്വാസമില്ലാത്തവരായി, പുരോഹിതതന്ത്രത്തെ മതമെന്നു വിശ്വസിക്കുന്നവരായി, പുരോഹിതതന്ത്രം സ്ഥാപിക്കുന്നതിനോ അഥവാ പുരോഹിതതന്ത്രത്തോടൊപ്പം ഭാരതഖണ്ഡത്തിൽനിന്നു നല്ലതായിട്ടുള്ള സകലത്തിൻേറയും മാതാവായ മതത്തെയും കൂടി നശിപ്പിക്കുന്നതിനോ നാം ഉദ്യുക്തരായിരിക്കയാണെങ്കിൽ, നമുക്കു തീച്ച്യായും സാധിക്കയില്ല. ഹിന്ദുക്കൾക്കു് വലുതായ അത്യാപത്തു് വരാൻപോകുന്നു. ഇതിനെ നിങ്ങൾ കാണുന്നില്ലെങ്കിൽ കാണുന്ന ഞങ്ങൾ പറയുന്നതു് വിശ്വസിക്കുവിൻ! ദീർഘദശിയായ ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നു:— ''മതത്തെ ശരിപ്പെടുത്തുക; മറെറല്ലാം തനിയെ വന്നുകൊള്ളും'' എന്നു്. ഇതു നിങ്ങൾ കേൾക്കയില്ലേ? നായന്മാരുടെ പ്രത്യേകകാര്യവും തിയ്യന്മാരുടെ പ്രത്യേകകാര്യവും നമുക്കു പിന്നീടാലോചിക്കാം. ഇന്ത്യയുടെ ജീവനായ ഹിന്ദുസംസ്കാരം നശിപ്പിക്കുന്നതിനുള്ള ആസൂത്രിതമായ ശ്രമം നടക്കുന്നു. അതു തടയാൻ നാം ഉടൻ വേണ്ടതു ചെയ്യേണ്ടിയിരിക്കുന്നു. നാല്പത്തിനാലുകോടി നമുക്കു് നഷ്ടമായി എന്നു ഞാൻ പറഞ്ഞില്ലേ? ഈ പോക്കു് തടയാൻ താഴെ പറയുന്ന ചില വഴികളിൽകൂടി പരിശ്രമിയ്ക്കുവിൻ!

ഇതിലേയ്ക്കു് ഒന്നാമതായി ചെയ്യേണ്ടതു് പുരോഹിതതന്ത്രത്തെ നാട്ടിൽനിന്നു് അടിച്ചോടിയ്ക്കയാകുന്നു. ''പുരോഗതിക്കു് എന്നും തടസ്സമായി നില്ക്കുന്ന പുരോഹിതന്മാരെ ചവിട്ടിപുറത്താക്കുവിൻ! എന്തെന്നാൽ അവർ ഒരിക്കലും നന്നാകയില്ല. അവരുടെ ഹൃദയം ഒരിയ്ക്കലും വലുതാകയില്ല'' എന്നു് ശ്രീ വിവേകാനന്ദസ്വാമികൾ

പറയുന്നു. ഭാരതീയസംസ്കാരം ഇത്രകാലം നശിക്കാതെ സൂക്ഷിച്ചതു് അവരാണെന്നുള്ളതു് സത്യംതന്നെ. എങ്കിലും ഇന്നവർ ആ ജോലി പോലും ചെയ്യുന്നതിൽ വിമുഖന്മാരിയിരിക്കുന്നു. അവർ തൊഴുത്തിൽ കടന്നുചെന്നു്, കാളയെ പുല്ലുതിന്നാൻ അനുവദിക്കാത്ത പട്ടികളെപ്പോലെ ആയിരിക്കുന്നു. അവർതന്നെ വേദങ്ങളും ശാസ്ത്രങ്ങളും പഠിക്കയില്ല. എന്നാൽ അന്യന്മാർ പഠിക്കാൻ സമ്മതിക്കയുമില്ല. ജാതി പുരോഹിതന്മാരെ മതാചാര്യസ്ഥാനത്തുനിന്നു നീക്കം ചെയ്യണം. അവക്കു് ശാസ്ത്രം അറിഞ്ഞുകൂടാ. എന്തെന്നാൽ അവർ ജിതേന്ദ്രിയന്മാരല്ല. ജിതേന്ദ്രിയന്മാക്കു മാത്രമേ ചിത്തൈകാഗ്ര്യമുണ്ടാകൂ. ചിത്തൈകാഗ്രതയുള്ളവക്കു മാത്രമേ ശാസ്ത്രമമ്മം ഗ്രഹിക്കാൻ സാധിക്കുകയുള്ളു.

''സത്യം ദാനം ക്ഷമാ ശീലമാനൃശംസ്യം തപോ ഘൃണാ
ദൃശ്യന്തേ യത്ര രാജേന്ദ്ര സ ബ്രാഹ്മണ ഇതി സ്മൃതഃ''

എന്നു് മഹാഭാരതം പറയുന്നതു് ഞാൻ എടുത്തുകാട്ടിയല്ലൊ. ഈ ലക്ഷണമില്ലാത്തവൻ ബ്രാഹ്മണനല്ല.

'ത്രയോ ലോകാസ്ത്രയോ വർണ്ണാസ്ത്രയോ വേദാസ്ത്രയോ ƒഗ്നയഃ
ഏതേഷാം രക്ഷണാത്ഥായ സംസൃഷ്ടാ ബ്രാഹ്മണാഃ പുരാ''.

എന്നു സ്മൃതികഠ പറയുന്നു. ഇവയെ രക്ഷിക്കാതെ ജിഹ്വോപസ്ഥതൃപ്തിക്കായി ജീവിക്കുന്നവർ ബ്രാഹ്മണരല്ല. ഈ ലക്ഷണങ്ങളുള്ളവരെ ഒഴിച്ചു് ജാതികൊണ്ടുമാത്രം ആരേയും നിങ്ങഠ ആദരിക്കരുതു്.

''അവ്രതാശ്ചാനധീയാനാ യത്ര ഭൈക്ഷചരാ ദ്വിജാഃ
തം ഗ്രാമം ദണ്ഡയേദ്രാജാ ചോരഭക്തപ്രദം ബുധൈഃ''.

(വ്രതാനുഷ്ഠാനമില്ലാതെയും വേദം പഠിക്കാതെയും ഉള്ള ബ്രാഹ്മണർ ഏതു ഗ്രാമത്തിൽ ഭിക്ഷയെടുത്തു്—ഊട്ടുപുര മുതലായ ധമ്മസ്ഥാപനങ്ങളിൽനിന്നു് ഊണുകഴിച്ചു്—നടക്കുന്നുവോ ആ ഗ്രാമത്തെ രാജാവു് വിദ്വാന്മാരോടാലോചിച്ചു് ശിക്ഷിക്കണം.) ഏതു സെക്ഷനനുസരിച്ചു് ശിക്ഷിക്കണമെന്നുള്ളതിനാണു് — ''ചോരഭക്തപ്രദം'' എന്നു പറഞ്ഞതു്. അതായതു്, കള്ളന്മാക്കു് ചോറുകൊടുത്തു് സംരക്ഷിക്കുന്നവരെ ശിക്ഷിക്കുന്ന വകുപ്പനുസരിച്ചുതന്നെ. 'വേദാദ്ധ്യയനം' എന്നു പറഞ്ഞാൽ തത്തക്കിളി പഠിക്കുന്നതുപോലെ, പഠിക്കുകയെന്നല്ല അത്ഥം. ''സാംഗോ വേദോ/ധ്യേതവ്യഃ'' എന്നു സായനൻ പറയുന്നു. അത്ഥമറിയാതെ വേദം പഠിക്കുന്നവൻ മരക്കററികഠപോലെയാണെന്നു യാസ്കമഹഷി പറയുന്നു. എന്നാൽ ഒരു ബ്രാഹ്മണൻ വേദം പഠിച്ചിട്ടുണ്ടോ ഇല്ലയോ എന്നു് നിങ്ങഠ എങ്ങിനെയാണറിയുക? നിങ്ങളും പഠിക്കണം.

ശ്രൂദ്രനു് വേദം കേരംക്കാമോ? പാടില്ല എന്നിരിക്കട്ടെ. പക്ഷേ ശൂദ്രൻ ആരു്? 'ശൗചം, ആചാരം മുതലായതു് ഇല്ലാതെ ഹിംസ, പൊളി, വഞ്ചന എന്നിവയിൽ ആസക്തന്മാരായി ജീവിക്കുന്നവരാണു് ശൂദ്രൻ' എന്നു ഭാരതം പറയുന്നു. ഇങ്ങിനെയുള്ളവർ ഇന്നു എല്ലാ 'ജാതി'യിലും ഉണ്ടു്. അവർ വേദം പഠിക്കരുതു്—ശരി—എന്നാൽ അച്ഛനും അമ്മയും ശൂദ്രരാണെങ്കിൽക്കൂടിയും പുത്രൻ സദ്ഗുണമുള്ളവനാണെങ്കിൽ അവനെ ഉപനയിച്ചു് വേദം പഠിപ്പിക്കാമെന്നു് ശ്രുതിയിൽ പറഞ്ഞിട്ടുണ്ടു്. വേദം കേട്ടാൽ ചെവി പൊട്ടിപ്പോകുമെന്നും നരകത്തിൽ പോകുമെന്നും ഭൂരിപക്ഷം ജനങ്ങളെ ഇന്നു ചിലർ പറഞ്ഞു ഭയപ്പെടുത്തിയിരിക്കുന്നു. ഗീതക്കൂടിയും വായിക്കാമോ എന്നു ശങ്കിക്കുന്ന പല നായന്മാരേയും ഞാൻ ഈ രാജ്യത്തു് കണ്ടു. ഇതെന്തൊരന്ധവിശ്വാസമാണു്! ഗീതയുടെ കർത്താവു് ബ്രാഹ്മണനല്ല. ഗീത ഉപദേശിക്കപ്പെട്ടതും ബ്രാഹ്മണന്നല്ല. ഗീതയെ മഹാഭാരതമദ്ധ്യത്തിൽ ചേർത്തതും ബ്രാഹ്മണനല്ല. ധൃതരാഷ്ട്രരോടു് ഗീത പറഞ്ഞതായി പറയപ്പെടുന്ന സഞ്ജയനും ബ്രാഹ്മണനല്ല. എന്നിട്ടും ഗീത ബ്രാഹ്മണർക്കു മാത്രമേ പാടുള്ളുവത്രെ! ശ്രീകൃഷ്ണൻ ഇടയനായിരുന്നു. അർജ്ജുനൻ ക്ഷത്രിയനായിരുന്നു. വ്യാസൻ മുക്കുവത്തിയുടെ മകനായിരുന്നു. സഞ്ജയൻ വൈശ്യനോ ശൂദ്രനോ ആയിരുന്നു. കൃഷ്ണന്റെ കാലത്തും ബ്രാഹ്മണർ കൃഷ്ണന്റെ മതത്തിനു് വിപരീതികളായിരുന്നുവെന്നു ''വിപ്രപത്ന്യനുഗ്രഹലീല'' യിൽ കാണാം. ദേവേന്ദ്രന്റെ ദർപ്പത്തേക്കാരം അധികമായി ഭൂദേവേന്ദ്രന്മാരുടെ ദർപ്പത്തെയാണു് കൃഷ്ണൻ ശമിപ്പിക്കാൻ ഗോവർദ്ധനോദ്ധരണകാലംതൊട്ടു് ഗീതോപദേശകാലംവരെ ശ്രമിച്ചതെന്നു ഭാഗവതം ആ ദൃഷ്ടിയോടുകൂടി നോക്കുന്നവർക്കറിയാം. പൂർവ്വമീമാംസയുടെ ബലത്തെ തച്ചുടയ്ക്കുകയാണു് ഗീത ചെയ്യുന്നതു്. അങ്ങനെയുള്ള ഗീതപോലും നായന്മാർ വായിച്ചുകൂടെന്നു ബ്രാഹ്മണർ പറയുന്നു! അതു കേട്ടു് കേരളീയർ വിശ്വസിക്കുകയും ചെയ്യുന്നു. ഇതുപോലെതന്നെയാണു് വേദത്തിന്റെ കാര്യവും. വേദം പഠിച്ചാൽ പാപമുണ്ടെന്നു വിശ്വസിക്കുന്നവർക്കു് ഒരുപായം പറഞ്ഞുതരാം. 'രാമ'നാമം ജപിച്ചാൽ,—ഒരിക്കൽ ജപിച്ചാൽ—സകല പാപങ്ങളും പോകുമെന്നു ശാസ്ത്രമുണ്ടല്ലൊ. വേദം പഠിച്ചാൽ പാപമുണ്ടെന്നു വിശ്വസിക്കുന്നവർ ദിവസവും വേദമെല്ലാം പഠിച്ചുകഴിഞ്ഞു് കിടന്നുറങ്ങാൻ പോകുമ്പോരം ഒരു രാമനാമം ജപിച്ചുകൊള്ളട്ടെ! എന്നാൽപിന്നെ അവർക്കു് ഭയപ്പെടേണ്ടല്ലോ. സഹോദരരെ! ഇതെല്ലാം വെറും അന്ധവിശ്വാസമാണെന്നു് ഞാൻ ഉറപ്പിച്ചു പറയുന്നു. ഗീതയ്ക്കു മലയാളത്തിൽ ഇന്നുള്ളതിൽവച്ചു നല്ല വ്യാഖ്യാനംഎഴുതിയതു് കറുപ്പത്തു് കുഞ്ഞൻമേനോൻ (കെ.എം.)ആണു്. ഉപനിഷത്തുകരം മലയാളത്തിലേക്കിപ്പോരം ശ്രീ

പി. കെ. നാരായണപിള്ള തർജ്ജമചെയ്ത് പ്രസിദ്ധംചെയ്യുന്നു. ഇവർ രണ്ടുപേരും നായന്മാരാണ്. ഇവരുടെ നാവ് പുഴക്കുകയോ ചെവി പൊട്ടിപ്പോകുകയൊ ഒന്നും ഉണ്ടായിട്ടില്ല. പിന്നെ എന്തിനു നിങ്ങഠം ഭയപ്പെടുന്നു? അതിനാൽ നിങ്ങഠം വേദം പഠിക്കണം. അർത്ഥത്തോടു കൂടി പഠിക്കണം. അതിനായി വിദ്യാലയങ്ങഠം ഏർപ്പെടുത്തണം. വേദങ്ങളും, ഉപനിഷത്തുകളും, ഗീതയും, ശാസ്ത്രങ്ങളും, ദർശനങ്ങളും പഠിപ്പിക്കുന്ന വിദ്യാലയങ്ങഠം ഇന്ത്യയുടെ ഏതുഭാഗത്തും ഏർപ്പെടുത്തണം. അതാണ് ഹിന്ദുക്കളുടെ കഷ്ടത തീരുവാൻ മുഖ്യമായ മാർഗ്ഗം. 'വേദങ്ങഠം പഠിക്കുന്നതുകൊണ്ട് അന്ധവിശ്വാസങ്ങഠം നശിക്കുന്നു' എന്ന് ശ്രീ വിവേകാനന്ദസ്വാമികഠം പറഞ്ഞിട്ടുണ്ട്. 'അന്ധവിശ്വാസങ്ങളാണ് ഇന്ത്യയെ നശിപ്പിച്ചതു'' എന്നു സുപ്രസിദ്ധ ചരിത്രകാരനായ രമേശചന്ദ്രദത്തനും പറയുന്നു. വേദങ്ങഠം എല്ലാ ജാതിക്കാരും ശരിയായി പഠിക്കാൻ തുടങ്ങുന്നതോടുകൂടി ജാതിമത്സരം നശിക്കും; യഥാർത്ഥ ഹിന്ദുമതം എല്ലാവർക്കും അറിയാറാകും. യഥാർത്ഥ ഹിന്ദുമതം—ചാർവ്വാകന്റെയും ബൗദ്ധന്റെയും കുവാദങ്ങളെ ജയിച്ച ഹിന്ദുമതം—അറിഞ്ഞാൽ ഇതരമതക്കാരുടെ ആക്രമണങ്ങളെ തടുക്കാൻ നാം തനിയെ ശക്തന്മാരാകും.

ഇപ്രകാരം യഥാർത്ഥഹിന്ദുമതം അറിയുമ്പോഠം ജനങ്ങളുടെ ഇടയിൽ മതാനുഷ്ഠാനത്തിനുള്ള ആഗ്രഹം വർദ്ധിക്കും. ഉല്പതിഷ്ണുക്കഠം എന്നു പറയുന്നവർക്ക് മതത്തോടുള്ള വെറുപ്പു പോകും. മതാനുഷ്ഠാനം കൊണ്ട് മനഃശ്ശുദ്ധിയും ത്യാഗശീലവും വർദ്ധിക്കും. ശുദ്ധമനസ്സേ സത്യത്തേയും ഭൂതഭവിഷ്യത്തുകളെയും ശരിയായി കാണുകയുള്ളൂ.

''ബ്രാഹ്മണർക്കെതിരായി പ്രവർത്തിച്ചാൽ ദോഷംവരും'' എന്നു നിങ്ങഠം ഭയപ്പെടുന്നുണ്ടായിരിക്കാം. ഹുണ്ടികകച്ചവടവും ചാരായഷാപ്പും ജീവനോപായമാക്കി വച്ചിരിക്കുന്നവൻ ബ്രാഹ്മണനല്ല. അവൻ വൈശ്യനോ വൈശ്യനിൽ താണവനോ ആണ്. വേദാദ്ധ്യയനം അർത്ഥജ്ഞാനത്തോടുകൂടി ചെയ്ത് വേദോപദേശങ്ങളെ പ്രചരിപ്പിക്കുന്നതിനായി സത്യം, ബ്രഹ്മചര്യം, നിസ്സ്വത എന്നിവയോടു കൂടി ജീവിക്കുന്നവൻ മാത്രമാണ് ബ്രാഹ്മണൻ എന്ന് ശാസ്ത്രങ്ങഠം ഘോഷിക്കുന്നു. അയാഠം ആർക്കും ദ്രോഹം ചെയ്യുകയുമില്ല.

ഇനി ഒന്നു ചെയ്യുവാനുള്ളതു് ഹിന്ദുക്കഠംക്ക് പൊതുവേയുള്ള ആരാധനസ്ഥലങ്ങഠം ഏർപ്പെടുത്തുകയാണ്. ഇന്നു ഹിന്ദുക്കളുടെതെന്നു പറയത്തക്കതായി യാതൊരു സ്ഥലവുമില്ല. ക്ഷേത്രങ്ങഠം ഹിന്ദുക്കളുടേതല്ല. അതു് നമ്പൂരിമാരുടേതോ, നായന്മാരുടേതോ, തിയ്യന്മാരുടേതോ മാത്രമാണ്. നായർ പണിയിച്ച ക്ഷേത്രംപോലും ഇപ്പോഠം നമ്പൂരിയുടേതാണ്. ആരു പണിയിച്ചാലെന്തു്? ഉൽകൃഷ്ടദേവന്മാ

രെല്ലാം ബ്രാഹ്മണരെ തൊട്ടുമാത്രമേ ഭക്ഷിയ്ക്കുകയുള്ളു! അവക്കു സംസ്കൃതഭാഷയേ നിശ്ചയമുള്ളു. അദ്ദേഹം സവ്വവ്യാപി; പരമകാരുണികൻ; സവ്വാന്തര്യാമി. അദ്ദേഹത്തിനെ ആക്കും പൂജിക്കാം. ഭക്തിയോടുകൂടി പൂജിച്ചാൽ മാത്രമേ പ്രസാദിക്കുകയുള്ളുവെന്നുമാത്രം. പൂജയുടെ ചടങ്ങുകരം അറിയുന്നവർ അങ്ങനെ പൂജിക്കട്ടെ. അദ്ദേഹം ചടങ്ങുകളോ ആചാരങ്ങളോ അല്ല നോക്കുന്നതു്? ഹൃദയമാണ് നോക്കുന്നതു്. ''പത്രം പുഷ്പം ഫലം തോയം'' എന്ന ശ്ലോകംകൊണ്ടു് ഗീതയിൽ, ''ഭക്തിയോടുകൂടി തരുന്ന ഏതു നിസ്സാരവസ്തുവും ഞാൻ സ്വീകരിക്കുന്നു'' എന്നു ഭഗവാൻ പറയുന്നു. വഴിനടന്നുവന്നു് ചെരിപ്പു് കൂച്ചമാക്കിയും വായിൽ കൊണ്ടുവന്ന വെള്ളം അഭിഷേകത്തിനാക്കിയും കടിച്ചു രുചിനോക്കിയ മാംസക്കഷണം നിവേദ്യത്തിനാക്കിയും പൂജിച്ച വേടനു് ഭഗവാൻ പ്രത്യക്ഷനായി അവനെ അനുഗ്രഹിച്ചു എന്നു് ശ്രീശങ്കരാചാര്യസ്വാമികരം പറയുന്നു. ആചാര്യന്മാർ ഇങ്ങനെയാണ് ഭക്തിയുടെ മഹിമയെ പ്രശംസിച്ചിരിക്കുന്നതു്. അതിനാൽ ബ്രാഹ്മണനുമാത്രമേ പൂജിക്കാവൂ എന്നുള്ള വിശ്വാസം തെററാകുന്നു. ആവശ്യമുണ്ടെങ്കിൽ ആവക ചടങ്ങുകരം മററുള്ളവക്കും പഠിക്കാമല്ലോ. പൂജയ്ക്കു സകലതും തയ്യാറാക്കി കൂലിക്കാരനായ ബ്രാഹ്മണപൂജകൻെറ വരവുംനോക്കി കാത്തിരിക്കുന്ന ചില പഠിത്തക്കാരെ (ബി. എ. ക്കാരെ) ഈ ഇരുപതാംനൂററാണ്ടിലും ഞാൻ ഈ രാജ്യത്തു കാണുന്നു. അപ്പോരം എനിക്കു അത്ഭുതം തോന്നി. പണത്തിനുവേണ്ടി പൂജിക്കുന്നവൻ മൂന്നുമാസംകൊണ്ടു് ശൂദ്രനായിത്തീരുമെന്നു് സ്മൃതികരം പറയുന്നു. അവരേക്കാരം എത്രയോ ഭേദമാണ് ഭക്തിയുള്ള തീയന്മാർ.

'ന ശൂദ്രാ ഭഗവത്ഭക്താ വിപ്രാ ഭഗവതാഃ സ്മൃതാഃ' എന്നു മഹാഭാരതത്തിൽ പറയുന്നു. ഈശ്വരഭക്തിയുള്ളവർ ശൂദ്രരല്ല: ബ്രാഹ്മണരാണ്. എല്ലാ വീടുകളിലും ഓരോ പൂജാമുറിയുണ്ടാകണം. ഈശ്വരൻ ഒരാളുടെ സാമീപ്യംകൊണ്ടു് അശുദ്ധനാകുമെന്ന വിശ്വാസം മാറി, ഈശ്വരനെ എല്ലാവക്കും പൂജിക്കാറാവണം. ഹിന്ദുക്കരംക്കു് പൊതുവായുള്ള ആരാധനാലയങ്ങളും ഉണ്ടാകണം. ഇന്നുള്ള ക്ഷേത്രങ്ങരം ഇപ്പോരം ഓരോ ജാതിക്കാരുടേതായിരിക്കുന്നു. ഇവ ഹിന്ദുക്കളുടെ ഇപ്പോഴത്തെ ദുഃഖങ്ങരംക്കു പരിഹാരം വരുത്താൻ പര്യാപ്തങ്ങളല്ല. മഹമ്മദ്ഗസ്നിയോടും അറംഗസീബിനോടും ടിപ്പുസുൽത്താനോടും എതിക്കാൻ ശക്തിയില്ലാതിരുന്ന ദേവന്മാരെക്കൊണ്ടു് ഹിന്ദുക്കരം ഇനി തൃപ്തരായിരുന്നുകൂടാ. ഇപ്പോഴുള്ള ക്ഷേത്രങ്ങളിൽ പോകാൻ ഇഷ്ടമുള്ളവർ പോകട്ടെ. പോകുന്നതുകൊണ്ടു് യാതൊരു ദോഷവുമില്ല. എന്നാൽ ഹിന്ദുക്കളുടെ ഇന്നത്തെ അവശതകരം നീക്കാനുള്ള

മററു സ്ഥാപനങ്ങഠം ഈ ക്ഷേത്രങ്ങളേക്കാഠം നൂറുമടങ്ങധികമായി ആവശ്യമായിരിക്കുന്നു. അല്ലെങ്കിൽ ഇപ്പോഴുള്ള സ്ഥാപനങ്ങളെ ഹിന്ദുക്കഠംക്കു പൊതുവേയുള്ളതാക്കണം. ഇതിനെപ്പററി നിങ്ങഠം ഉടൻ ആലോചിക്കണം. ഓരോദിവസവും നഷ്ടമാക്കുന്നതു് വലിയ അത്യാപത്തിനു കാരണമാണ്. പിന്നീടു പശ്ചാത്തപിച്ചിട്ടു് പ്രയോജനമില്ല.

പിന്നെ നമുക്കുവേണ്ടതു് മതപ്രചാരകന്മാരാണ്. മതപ്രചാരകന്മാരെന്നാൽ സന്യാസിമാരെന്നല്ല അത്ഥം. കേരളത്തിലേയ്ക്കുതന്നെ ഒരായിരം മതപ്രചാരകന്മാരെ—സദാചാരനിഷ്ഠയോടും ഈശ്വരഭക്തിയോടും ആത്മവിശ്വാസത്തോടുംകൂടി വേദത്തിലെ ഉൽകൃഷ്ടോപദേശങ്ങളെ സകല ജനങ്ങളുടേയും പടിവാതിൽക്കൽ കൊണ്ടുചെന്നുകൊടുത്തു് അവരെ അജ്ഞതയിൽനിന്നും, അന്ധവിശ്വാസത്തിൽനിന്നും രക്ഷപ്പെടുത്താൻ സന്നദ്ധന്മാരായ ഒരായിരം യുവാക്കന്മാരെ—വേണം. ഇത്രവളരെ സന്യാസിമാരെ കിട്ടാൻ അത്ര എളുപ്പമല്ല. ജാതിയും കുലവും കുടുംബവും സവ്വസ്വവും ഉപേക്ഷിച്ച ആയിരം ആളുകളെ ചുരുങ്ങിയകാലത്തിനകം കിട്ടാൻ അത്ര എളുപ്പമല്ല. സന്യാസിമാരാകാതെ തന്നെ മതപ്രചരണത്തിനു വേണ്ടി ശുഷ്കാന്തിയോടുകൂടി പ്രവത്തിക്കുന്നവരെ കിട്ടിയാലും മതി. ഇവരെ മതത്തിൻെറ യഥാത്ഥതത്വങ്ങഠം പഠിപ്പിച്ചു ഇവക്കുവേണ്ട പരിശീലനവും കൊടുത്തയക്കുന്ന കേന്ദ്രങ്ങഠം ഉണ്ടാക്കണം. കേരളത്തിലേക്കുതന്നെ ഒരായിരം പേരെ വേണമെന്നു പറഞ്ഞതും അധികമായിപ്പോയെന്നു നിങ്ങഠംക്കു് തോന്നാം. മററു മതങ്ങഠം പ്രചരിപ്പിക്കുന്നതിനു് തിരുവിതാംകൂറിൽതന്നെ പതിനായിരത്തോളം പ്രചാരകന്മാരുണ്ടെന്നാണറിയുന്നതു്. അപ്പോഠം ഈവക ഗുണങ്ങളൊന്നുമില്ലാത്ത ഹിന്ദുക്കളുടെ ഇടയിൽ കേരളത്തിലേയ്ക്കു് പൊതുവേ ആയിരംപേർ വേണമെന്നു ഞാൻ പറഞ്ഞതു അധികമാണോ? ഇന്ത്യയ്ക്കൊട്ടാകെ ഒരു ലക്ഷം പേരെങ്കിലും കൂടിയേ കഴിയൂ.

നമ്മുടെ യുവാക്കന്മാരുടെ മതവിശ്വാസത്തെ നശിപ്പിക്കുന്ന സ്ഥാപനങ്ങളാണു് ഇന്നത്തെ വിദ്യാലയങ്ങഠം. ഈ വിദ്യാലയങ്ങളിൽനിന്നു് മതനിന്ദാപരമായി ലഭിക്കുന്ന വിദ്യാഭ്യാസത്തിൻെറ ദോഷാംശത്തെ പരിഹരിക്കാനായി പ്രധാനപ്പെട്ട എല്ലാ വിദ്യാലയങ്ങളോടുംചേത്തു വിദ്യാത്ഥിമന്ദിരങ്ങഠം വേണം. ഹിന്ദുക്കളുടെ ഭരണത്തിൻകീഴിലുള്ള എല്ലാ വിദ്യാലയങ്ങളിലും ഹിന്ദുവിദ്യാത്ഥികഠംക്കു ഹിന്ദുമതപഠനം നിർബ്ബന്ധിതമാക്കണം. കുട്ടികഠം വിദ്യാലയത്തിൽനിന്നു് വീട്ടിൽ മടങ്ങിവന്നാൽ അവർ രാവിലേയും വൈകുന്നേരവും ശരിയായി ഈശ്വരവിചാരംചെയ്യുന്ന കാര്യ

ത്തിൽ വീട്ടുകാർ വേണ്ട വ്യവസ്ഥചെയ്യണം. കുട്ടികരം പരീക്ഷ ജയിക്കുന്നുണ്ടോ എന്നുമാത്രം നോക്കിയാൽപോര, അവർ മതപ്രതിപത്തിയുള്ളവരും സദ്വൃത്തന്മാരും ആയിരിക്കുന്നുണ്ടോ എന്നുകൂടി നോക്കണം. കുറെയധികം ബി. ഏ. ക്കാരെ ഇപ്പോരം ലോകം ആവശ്യപ്പെടുന്നില്ല. സദ്വൃത്തന്മാരായ സ്വാൎത്ഥത്യാഗികളെയാണ് ഇന്ന് ലോകത്തിനാവശ്യം.

എല്ലാററിനുംമീതെയായി പ്രായപൂൎത്തിവന്നവർ സദ്വിചാരത്തോടുകൂടിയും രാഗദ്വേഷാദികരം വെടിഞ്ഞും ജീവിക്കാൻ ശ്രമിക്കണം.

അപ്പോരം ഒരു ചോദ്യം പുറപ്പെടാം. മതപ്രചരണത്തിനും, വിദ്യാൎത്ഥിമന്ദിരങ്ങളും പൊതുവാരാധനസ്ഥലങ്ങളും മതപ്രചാരകന്മാരെ പഠിപ്പിക്കുന്നതിനുള്ള കേന്ദ്രങ്ങളും മററും സ്ഥാപിക്കുന്നതിനും പണമെവിടെ എന്നാണത്. അതിനുള്ളവഴി ഞാൻ പറയാം. ഇന്നു നിങ്ങരം മതത്തിൻെറ പേരിലും അല്ലാതേയും അനവധി ധനം ദുൎവ്യയം ചെയ്യുന്നുണ്ട്. ഈകാലത്തുകൂടിയും അനവധി സംഖ്യ അനാവശ്യമായി നിങ്ങരം ചെലവാക്കുന്നുണ്ട്; നിങ്ങരംക്കും ലോകത്തിന്നും ഉപകാരമില്ലാതെ വെറുതെ കളയുന്നുണ്ട്. ഈ ചെലവുചെയ്യുന്ന സംഖ്യ ഉപയോഗിച്ചാൽ മതി. പൂരം, വെടിക്കെട്ട്, കമ്പം എന്നീ ഇനത്തിൽ എത്ര പണം നിങ്ങരം കൊല്ലംതോറും വെറുതെ കളയുന്നുണ്ട്; ഈശ്വരനെ യോഗീശ്വരേശ്വരനെന്നും യോഗഗമ്യനെന്നും ജ്ഞാനഗമ്യനെന്നും ഭക്തവത്സലനെന്നും ഭക്തപ്രിയനെന്നും ഞാൻ പല ഗ്രന്ഥങ്ങളിലും വായിച്ചിട്ടുണ്ട്. സത്യസ്വരൂപി, ജ്ഞാനസ്വരൂപി, പ്രേമരൂപൻ എന്നും ശാസ്ത്രങ്ങളിൽ അദ്ദേഹത്തെപ്പററി പറഞ്ഞിട്ടുണ്ട്. എന്നാൽ പൂരഗമ്യനെന്നോ, കമ്പഗമ്യനെന്നോ, പൂരപ്രിയനെന്നോ കമ്പപ്രിയനെന്നോ ഞാൻ ഒരിടത്തും കണ്ടിട്ടില്ല. പൂരവും കമ്പവും കഴിക്കുന്നതു് ഭക്തിയുടേയോ യോഗത്തിൻേറയോ ജ്ഞാനത്തിൻേറയോ ലക്ഷണമായും ശാസ്ത്രങ്ങളിൽ പറയുന്നില്ല. 'ബ്രാഹ്മണസദ്യ' എന്ന പേരിൽ എത്ര പണം നിങ്ങരം കൊല്ലംതോറും വെറുതെ കളയുന്നു!

''ദരിദ്രാൻ ഭര കൗന്തേയ! മാ പ്രയച്ഛേശ്വരേ ധനം
വ്യാധിതസ്യൌഷധം പത്ഥ്യം നീരുജസ്യ കിമൌഷധൈഃ''

എന്ന് ഭാരതത്തിൽ കാണുന്നു. ദരിദ്രന്മാൎക്കു ചോറുകൊടുക്കണം. ശാസ്ത്രപ്രകാരം വേദത്തിനുവേണ്ടി ജീവിക്കുന്ന ബ്രാഹ്മണരെ ആദരിക്കണം. എന്നാൽ ധൎമ്മധ്വജികളായ ബ്രാഹ്മണൎക്കു ചോറുകൊടുക്കുന്നതു് പാപമാണെന്നു ഞാൻ മുമ്പുപറഞ്ഞ സ്മൃതിവാക്യം ഓൎക്കുന്നില്ലേ? ഈ ഇനത്തിലുള്ള പണമെല്ലാം നമുക്കുണ്ട്. ഇനി, യൂറോ

പ്യന്മാരുടെയും മററു വിദേശികളുടെയും സംസർഗ്ഗംകൊണ്ടു പഠിച്ച ദുർഗ്ഗുണങ്ങരംക്കും ആഡംബരങ്ങരംക്കും നിങ്ങരം എത്ര പണം ചെലവാക്കുന്നു? പൊടി, ബീഡി, മുറുക്ക് ഇവയെല്ലാം മനുഷ്യനു് ആവശ്യമുള്ളതാണോ? പണത്തിന്റെ വിലയറിയാതെ ചെറുപ്പക്കാർ ഉപയോഗിക്കുന്നതോ പോകട്ടെ. പ്രായമുള്ളവരും പണമുണ്ടാക്കാൻ കഷ്ടപ്പെടുന്നവരും തങ്ങളുടെ കുടുംബത്തേയും ഭാവിസന്തതിയേയും സ്നേഹിക്കുന്നവരുമായ വൃദ്ധന്മാർ കൂടി ഈ സാധനങ്ങരം ഉപയോഗിക്കുന്നതു കാണുമ്പോരം എനിയ്ക്കു അത്ഭുതംതോന്നുന്നു. ഇവ നിറുത്തുന്നതുകൊണ്ടു് ആരോഗ്യം കൂടുകയല്ലാതെ കുറയുകയില്ല. നിങ്ങളുടെ കുട്ടികരം കൂടുതൽ സദ്വൃത്തന്മാരാകുകയും ചെയ്യും. ഇങ്ങിനെ അനാവശ്യ ചെലവുകരം ചുരുക്കണം. ഇതിനുപുറമേ ഈശ്വരനു മദ്ധ്യസ്ഥൻ ആവശ്യമില്ലെന്നു മനസ്സിലാക്കിയാൽ ആവഴിയും കുറെ പണമുണ്ടാകും. കരക്ഷേത്രങ്ങളിൽതന്നെ എത്രയോ പണം വെറുതേകിടപ്പുണ്ടു്. ക്ഷേത്രങ്ങളെ നശിപ്പിക്കുവാൻവരുന്ന നാസ്തിക കൊടുങ്കാററിനേയും വിമതസ്ഥ സൈന്യത്തേയും തടുക്കാൻ അതിൽ കുറെ ചിലവാക്കാൻ ബുദ്ധിയുള്ളവർ മടിയ്ക്കുകയില്ലെന്നാണെന്റെ വിശ്വാസം.

ഇങ്ങിനെയുള്ള വഴിയ്ക്കു ശ്രമിച്ചാൽ ഹിന്ദുക്കളുടെ ഇന്നത്തെ കഷ്ടതകരം—അടുത്തുവരാൻപോകുന്ന ഭയങ്കര വിപത്തുകരം—നീങ്ങി അവക്കു് ശോഭനമായ ഭാവിയുണ്ടാകും. ഈവഴിയ്ക്കു പരിശ്രമിക്കുന്നതിനു് ഹിന്ദുക്കരംക്കു സദ്ബുദ്ധിയുണ്ടാകാൻ പരമകാരുണികനായ സച്ചിദാനന്ദമൂർത്തി അനുഗ്രഹിയ്ക്കട്ടെ!

ഹരിഃ ഓം.



'മഹതി' വാരികയിൽ പ്രസിദ്ധം ചെയ്തതു്.

# 15. ഹിന്ദുമതമാഹാത്മ്യം *

ഭാരതത്തിന്റെ അഭിമാനമാണ് ഹിന്ദുധർമ്മം. ഹിന്ദുധർമ്മവും ഹിന്ദുസംസ്കാരവും ഭാരതീയജനതയുടെ ജീവനും അവിഭാജ്യങ്ങളാണ്. ഒന്നു നശിച്ചാൽ മററു രണ്ടും നശിക്കും. ഒരു ഹിന്ദുവിന്— രാമായണവും ഭാഗവതവും തന്റെ ദേശീയസംസ്കാരത്തെ ഉപദേശിക്കുന്ന ഗ്രന്ഥങ്ങളായി കരുതുന്ന ഒരുവന്—ഉണ്ടാകുന്നിടത്തോളം ഭാരതസ്നേഹം പാലസ്റ്റയിനിന്റെയും അറേബ്യയുടെയും ചരിത്രവും അവിടത്തെ സംസ്കാരവും തന്റേതാണെന്നു കരുതുന്നവർക്കുണ്ടാകയില്ല. വിദേശികളുടെ മുമ്പിൽ സ്വദേശാഭിമാനത്തോടുകൂടി നില്ക്കാൻ ഭാരതീയസംസ്കാരത്തിൽ വളരുന്ന ഒരുവനുമാത്രമേ സാധിക്കയുള്ളു. ഭാരതീയൈതിഹ്യങ്ങൾ തന്റേതല്ലെന്ന് അഭിമാനിക്കുന്ന ഒരുവന്റെ നട്ടെല്ല് ഭാരതീയമായിരിക്കയില്ല. അതിനുംപുറമെ അന്യരാജ്യക്കാരുടെ ഐതിഹ്യങ്ങളെ അനുകരിക്കുന്ന അത്മാഭിമാനമില്ലാത്തവന്റെ കഥ ലജ്ജാവഹവുമാണ്. അതിനാൽ ഭാരതത്തിന്റെ മതമായ ഹിന്ദുമതം—ബുദ്ധമതവും ജൈനമതവും മററു ഭാരതീയ മതങ്ങളുമുൾപ്പെട്ട ഹിന്ദുമതം—ഒരു ഭാരതീയന്റെ ജീവനാകുന്നു. ഭാരതീയർ അന്യരാജ്യക്കാരുടെ കണ്ണിൽ ദേശീയമായി (national) ആദരിക്കപ്പെടണമെങ്കിൽ അവർ ഹിന്ദുമതം വിടരുത്. ഹിന്ദുമതംവിട്ട് ബുദ്ധമതത്തിൽ ചേരണമെന്ന് ചിലർ പറയുന്നു. ഇതു ശരിയല്ല. ഹിന്ദുമതവും പരിശുദ്ധ ബുദ്ധമതവും ഒന്നാണ്. ബുദ്ധമതം വേദാന്തമതത്തിന്റെ ശാഖയാണ്. ബുദ്ധൻ ഹിന്ദുക്കളിൽവെച്ച് ഹിന്ദുവാണെന്ന് ഹിന്ദുമഹാസഭയുടെ അദ്ധ്യക്ഷപ്രസംഗത്തിൽ ബുദ്ധഭിക്ഷുവായ റവറണ്ട് ഉത്തമൻ പറയുന്നു. അതിനാൽ ഹിന്ദുമതംവിട്ട് ബുദ്ധമതത്തിൽ ചേരണമെന്നു പറയുന്നതു ശരിയല്ല.

ഹിന്ദുമതത്തിന്റെ വിശേഷം ജീവന്മുക്തിയാണ്. ഇന്ത്യയ്ക്കു പുറമെയുണ്ടായ ക്രിസ്തുമതവും മഹമ്മദുമതവും അവയുടെ പരമലക്ഷ്യം സ്വർഗ്ഗമാണെന്നു പറയുന്നു. സ്വർഗ്ഗത്തെ പുല്ലുപോലെ നിസ്സാരമായി കരുതുമ്പോൾ മാത്രമാണ് ഒരുവൻ യഥാർത്ഥ ഹിന്ദുമതത്തിൽ പ്രവേശിക്കുന്നതു്. ഹിന്ദുമതം സ്വർഗ്ഗത്തിനുമീതെ ഒരു പടിയുണ്ടെന്നു പഠിപ്പിക്കുന്നു. അതു് സെമിററിക്കുമതങ്ങളിൽ ഇല്ല. സ്വർഗ്ഗം ഒരു ഹിന്ദു

---

* 1135-ൽ ചേർപ്പ് ഇംഗ്ളീഷ് ഹൈസ്കൂളിൽവെച്ചു ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹം.

വിനു് നിസ്സാരമാണു്. സ്വർഗ്ഗത്തിലുള്ള ആഗ്രഹം നശിക്കുമ്പോഴാണു് ഒരു ഹിന്ദുവിന്നു് തന്റെ മതത്തിന്റെ പരമലക്ഷ്യം അറിവാകുന്നതു്. സെമിററിക്ക മതങ്ങൾ അവയുടെ ലക്ഷ്യമായി കരുതുന്ന സ്വർഗ്ഗത്തെപ്പോലും നിസ്സാരമായി കരുതുവാൻ ഹിന്ദുമതം പഠിപ്പിക്കുന്നു. ഹിന്ദുമതലക്ഷ്യം മുക്തിയാകുന്നു. ആ മുക്തി ഈ ശരീരത്തിൽ മററുള്ളവക്ക കാണത്തക്കവിധം ഇരിക്കുമ്പോൾ തന്നെ അനുഭവിക്കുകയും ചെയ്യാം. അതുകൊണ്ടു് ഹിന്ദുമതം അനുഭവവാദമാണു് പുറപ്പെടുവിക്കുന്നതു്. അങ്ങിനെ അതു് യുക്തിവാദത്തെ ഭയപ്പെടുന്നില്ല. നാസ്തികന്മാക്കു് അതിനെ ഭേദിക്കാൻ കഴികയില്ല. പ്രത്യക്ഷത്തിൽ അനുഭവിക്കാവുന്ന ലക്ഷ്യത്തോടുകൂടിയ ഒരു മതത്തെ ആക്കെങ്കിലും ഖണ്ഡിക്കാൻ കഴിയുമോ?

ഈ ജീവന്മുക്തി സ്ത്രീക്കും പുരുഷനും അനുഭവിക്കാവുന്നതാണു്. പാടത്തു വേലചെയ്യുന്ന കൃഷിക്കാരനും, യുദ്ധം ചെയ്യുന്ന പട്ടാളക്കാരനും, കാട്ടിൽ ഇരിക്കുന്ന യോഗിക്കും ഇതു് അനുഭവിക്കാവുന്നതാണു്. ഇതു കിട്ടാൻ ചുവന്നവസ്ത്രം ചുററണമെന്നില്ല; മാതാപിതാക്കന്മാരെ വെടിയണമെന്നില്ല; അവനവൻ ഏപ്പെട്ടിരിക്കുന്ന തൊഴിൽ ഉപേക്ഷിക്കണമെന്നില്ല. മനസ്സിൽനിന്നു സ്വാൎത്ഥത അകററിയാൽമാത്രം മതി. ഇതു വളരെ പണം ചിലവാക്കി സാധിക്കേണ്ടതില്ല; ശരീരം കൊണ്ടു പണിപ്പെട്ടുണ്ടാക്കേണ്ടതില്ല. സന്താനമില്ലാത്തവക്ക സാധിയ്ക്കാത്തതല്ല. കാമം, ക്രോധം, അസൂയ എന്നീ ദുർവ്വികാരങ്ങളെ ജയിക്കാൻ ശീലിച്ചാൽ കിട്ടുന്നതാണു്. ഇതു ബ്രാഹ്മണനും പറയനും ഒരുപോലെ സാധ്യമാണു്. ഇതു ലഭിക്കാൻ പുരോഹിതന്മാരുടെ പ്രീതിക്ക നില്ക്കേണ്ടതില്ല. പള്ളിയിലോ, അമ്പലത്തിലോ പോയി മാത്രമേ സമ്പാദിക്കാവു എന്നുള്ളതില്ല. ഇതു ഒരു മദ്ധ്യസ്ഥനിൽ കൂടിയേ സാധിക്കു എന്നുമില്ല. ഇതിനുള്ള വഴി പറഞ്ഞുതരുവാൻ ഗുരുക്കന്മാർ ആവശ്യംതന്നെ. എന്നാൽ സ്വാൎത്ഥികളും അഹങ്കാരികളുമായ ഗുരുക്കന്മാരെ വലിച്ചു ദൂരെയെറിയുന്നതുകൊണ്ടു് ഇതിനു സ്വല്പംപോലും ഹാനിയുണ്ടാകുന്നില്ല.

''ഗുരോരപ്യവലിപ്തസ്യ കാര്യാകാര്യമജാനതഃ
ഉൽപഥപ്രതിപന്നസ്യ പരിത്യാഗോ വിധീയതേ.''

(അഹങ്കാരിയും അവിവേകിയും ദുൎമ്മാൎഗ്ഗചാരിയുമായ ഗുരുവിനെപ്പോലും പരിത്യജിക്കാം.) എന്നാണു് ഹിന്ദുമതസിദ്ധാന്തം. ക്ഷേത്രത്തിൽ പോകുന്നതും, മണി അടിക്കുന്നതും, പൂജകഴിക്കുന്നതും, തീൎത്ഥമാടുന്നതും, പ്രാൎത്ഥിക്കുന്നതും എല്ലാം ഇതിനുള്ള പലവിധ ഉപായങ്ങളിൽ ചിലതായിട്ടു മാത്രമേ ഹിന്ദുമതം ഉപദേശിക്കുന്നുള്ളു. ഏതുവിധവും കാമവും, ക്രോധവും, അഹങ്കാരവും, അസൂയയും കളയണം.

അതു മുഖ്യം. മണി അടിക്കാതേയും, സ്വർഗ്ഗത്തിലിരിക്കുന്ന ദേവന്മാരിൽ വിശ്വസിക്കാതേയും, പള്ളിയിലും ക്ഷേത്രത്തിലും പോകാതേയും അതു സാധിക്കാമെങ്കിൽ അതിന്നും ഹിന്ദുമതം വിരോധം പറയുന്നില്ല. അങ്ങിനെ സാധിച്ചവരെ പൂജ്യന്മാരായി കരുതുകയും ചെയ്യുന്നു. ഇപ്രകാരം സാധിക്കുന്നവന്റെ പേരു് 'മത്തായി' എന്നോ 'അബ്ദുള്ളാ' എന്നോ 'രാമൻനായർ' എന്നോ എന്നു ഹിന്ദുമതം നോക്കുന്നതുമില്ല. ഇങ്ങിനെയുള്ള പ്രത്യക്ഷലക്ഷ്യത്തോടുകൂടിയ മതമാകയാൽ ഹിന്ദുമതം സത്യമതമാകുന്നു. ക്രിസ്തുമതം മാത്രമാണു് സത്യമതമെന്നും, അതിലേയ്ക്കു കഴിയുന്നത്ര ജനങ്ങളെ പരിവർത്തനം ചെയ്യിക്കേണ്ടതു തങ്ങളുടെ കടമയാണെന്നും, അതിനു വേണ്ടിത്തന്നെയാണു് ക്രിസ്ത്യാനികളുടെ വിദ്യാലയങ്ങളും ആസ്പത്രികളും ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്നും, ക്രിസ്തീയ സ്ഥാപനങ്ങളെ മതം മാററുന്നതിനു് ഉപയോഗിക്കുന്നതു ശരിയല്ലെന്നും മഹാത്മാഗാന്ധി എഴുതിയതിനു മറുപടിയായി മദിരാശിയിലെ ആർച്ചുബിഷപ്പു് പറയുന്നു. ക്രിസ്തുമതം സത്യമതമാണെന്നു സ്ഥാപിക്കാൻ ക്രിസ്ത്യൻ പാതിരിമാർ കൊണ്ടുവരാറുള്ള യുക്തികൾ ഭൂതത്തിനെ സേവിക്കുന്ന മതക്കാർക്കും കൊണ്ടുവരാവുന്നതാണു്. അവരും അത്ഭുതവിദ്യകൾ കാട്ടും; രോഗം മാററും. മററു പലതും ചെയ്യും. അതുകൊണ്ടു് ക്രിസ്തുവും ശിഷ്യരും അത്ഭുതം കാണിക്കയും രോഗം മാററുകയും ചെയ്തതുകൊണ്ടുമാത്രം ക്രിസ്തുമതം സത്യമെന്നു കണ്ണടച്ചു വിശ്വസിക്കണമെന്നു പറഞ്ഞാൽ ആർക്കും അവനവന്റെ മതത്തിൽ കണ്ണടച്ചു വിശ്വസിച്ചില്ലെങ്കിൽ നരകത്തിൽ പോകുമെന്നു പറയാം എന്നു്. എന്നാൽ ഹിന്ദുമതാനുസാരം ജീവന്മുക്തി എന്ന അനുഭൂതി ഇഹലോകത്തുവെച്ചുതന്നെ പ്രത്യക്ഷമായുണ്ടു്.

സ്വർഗ്ഗം ആർക്കും കാട്ടിക്കൊടുക്കാവുന്നതല്ല. മുക്തി ഇവിടെ വെച്ചു തുറന്നനുഭവിച്ചറിയാവുന്നതാണു്. ഹിന്ദുമതത്തിൽ കോടി കോടി മുക്തന്മാരുണ്ടായിട്ടുണ്ടു്. ഇന്നും തിരുവണ്ണാമലയിൽ രമണ മഹർഷി എന്നൊരു മഹാപുരുഷനിരിക്കുന്നു എന്നു വെള്ളക്കാർകൂടി പറയുന്നു. ശ്രീരാമകൃഷ്ണപരമഹംസൻ അടുത്തകാലത്തു ജീവിച്ചു. ഞാനും അങ്ങനെ ചിലരെ കണ്ടിട്ടുണ്ടു്. അതിനാൽ ജീവന്മുക്തി സാദ്ധ്യമാണു്. മുക്തി മനുഷ്യജന്മത്തിന്റെ പ്രത്യേകാവകാശമാകുന്നു. അതു് അനുഭവിക്കാത്ത ജന്മം വളരെ കഷ്ടമാണു്. അതു് സുഖമാണു്; നിത്യാനന്ദമാണു്; സകലരും യാതൊന്നു കിട്ടാൻ പരിശ്രമിക്കുന്നുവോ ആ വസ്തുവാണു്. അതിനായി സകലരും യത്നിച്ചു് ഈ ജന്മത്തുതന്നെ അതനുഭവിച്ചു സുഖിച്ചിരിപ്പിൻ.

---

* 1935 ഡിസംബർ 7—ാംനു-യിലെ മാതൃഭൂമിയിൽ നിന്നെടുത്തത്

# 16. ഹൈന്ദവസംഘടന *

ശ്രീചിത്തിരതിരുനാറം മഹാരാജാവു തിരുമനസ്സിലെ കാരു ണ്യത്താൽ തിരുവിതാംകൂറിലെ അസ്പൃശ്യത നീങ്ങിയിരിക്കുന്നു. ഇതരരാജ്യങ്ങളെ യഥാവസരം അനുസ്മരിപ്പിക്കാനുള്ളതു തിരുവിതാം കൂറിലെ വിളംബരം അനുകരിച്ചു പ്രവൎത്തിപ്പാനാണ്. ഞാൻ എല്ലാ ഹൈന്ദവരോടും പറയാറുള്ളതു ക്ഷേത്രപ്രവേശനം ഒരു മഹനീയ തത്വ ത്തിൻെറ ഉപക്രമം മാത്രമാണെന്നാണ്. കൊല്ലത്തുവച്ചു നടന്ന ഹൈന്ദവമഹാസമ്മേളനം ഹിന്ദുക്കളുടെ സംഘടനയ്ക്കു വഴിതെളി ക്കുന്ന ഒന്നായിരുന്നു. ഇനി നടക്കേണ്ടതു ആ ഹൈന്ദവസംഘടന യാണ്. അതു ഇപ്പോഠം തിരുവിതാംകൂറിൽ പ്രതിധ്വനിക്കുന്നില്ലെ ന്നില്ല. എന്നാൽ ഹൈന്ദവസംഘടന സ്വാൎത്ഥോദ്ദേശത്തോടുകൂടി നടത്തുന്നതായാൽ അതു രാജ്യത്തിനു വളരെ ദോഷം ഉണ്ടാക്കും. സംഘടനയ്ക്കു പുറപ്പെടുന്ന നേതാക്കന്മാൎക്കു പ്രധാനമായി മൂന്നു യോഗ്യ തകഠം ഉണ്ടായിരിക്കണം. ഇതു വിവേകാനന്ദവചനം ആണ്. അതു നേതാക്കന്മാർ വിസ്മരിച്ചുപോകരുതു്. ഒന്നാമതു തൻെറ രാജ്യമോ സമുദായമോ ക്ഷയിക്കുന്നതുകൊണ്ടുള്ള തീവ്രവേദന. രണ്ടു് ലക്ഷ്യപ്രാപ്തിയിൽ എത്താനുള്ള ത്യാഗബുദ്ധി നേതാവിനുണ്ടായിരി ക്കണം. കീൎത്തിക്കും പണത്തിനുംവേണ്ടി പുറപ്പെടുന്നവർ നേതൃ സ്ഥാനത്തിന്നൎഹന്മാരല്ല. മൂന്നാമതു സ്വഭാവപരിശുദ്ധി സത്യനിഷ്ഠ ഇവ നേതാക്കന്മാരിൽ തെളിഞ്ഞുകാണണം. അല്ലെങ്കിൽ അവ രാൽ നയിക്കപ്പെടുന്നവരും അധഃപതിക്കും. ഇതു് ഇന്ത്യൻ കൂട്ടുകമ്പനികളുടേയും ഇംഗ്ലീഷ് കമ്പനികളുടേയും പ്രവൎത്തനപരി പാടി നോക്കിയാൽ അറിയാൻ കഴിയും. ഇംഗ്ലീഷ് കമ്പനികഠം ഐശ്വര്യംപ്രാപിക്കുമ്പോഠം ഇന്ത്യൻ കമ്പനികഠം മിക്കവാറും ക്ഷയി ക്കുന്നു. എന്തുകൊണ്ടു് ?

ഇവിടത്തെ ഹിന്ദുക്കളുടെ കൎത്തവ്യം എന്തെന്നു് ആലോചി ക്കണം. അസത്യത്തിലേയ്ക്കും അന്ധതയിലേയ്ക്കും നയിക്കുന്ന പ്രസ്ഥാ നങ്ങളിൽ വിശ്വസിച്ചുപോകരുതു്. മതസമ്മേളനങ്ങഠം ഇന്നു് ഒരു പരിഷ്കൃതരീതിയിലുള്ള വിനോദം മാത്രമായിത്തീൎന്നിരിക്കുന്നു. സംഘടനയുടെ ലക്ഷ്യം എന്തായിരിക്കണമെന്നറിയാമോ? എന്താ

---

* (1113-ൽ മലയാള ബ്രാഹ്മണസമാജം ആറാം വാൎഷികസമ്മേളനത്തിൽ ചെയ്ത പ്രസംഗത്തിൻെറ റിപ്പോൎട്ട്.)

ണെന്നു പറയാമോ? ദീർഘദൃഷ്ടിയുള്ളവർ പറയും, ഹിന്ദുക്കരം ഹിന്ദുക്കളാകാനെന്നു്. ദയാനന്ദസരസ്വതി സംഘടനയെക്കുറിച്ചാലോചിച്ചു. എന്നാൽ അദ്ദേഹം സംഘത്തിൽ സഗുണസാകാരോപാസകക്കു സ്ഥാനം കൊടുത്തില്ല. സകല ഹിന്ദുക്കരംക്കും സംഘടിക്കാനുള്ള പാത വെട്ടിത്തുറന്നതു് ശ്രീ വിവേകാനന്ദനാണു്. ഹിന്ദുമതാവലംബികരം വേദാന്തതത്വം അറിഞ്ഞിരിക്കേണ്ടതാണു്, ജാത്യഹന്തയ്ക്കു് അപ്പുറത്തുള്ളവനായിരിക്കണം ഹിന്ദുമതത്തിൻെറ ഉത്തേജകനായി പ്രവർത്തിക്കുന്നതു്. സർവ്വോപരി അയാരംക്കു ഈശ്വരഭക്തിയുണ്ടായിരിക്കണം. ഹിന്ദുമതത്തെ നയിക്കാൻ ഇങ്ങനെ ഒരു നേതാവുണ്ടായിരിക്കണം. കാക്കശ്ശേരി ഭട്ടതിരിയെ സൃഷ്ടിച്ചതുപോലെ, ഹിന്ദുക്കളുടെ ഏകീകൃതമായ പ്രാർത്ഥനയാലും തപസ്സിനാലും ഒരു നായകനെ ആവിർഭവിപ്പിക്കണം. ആബാലവൃദ്ധം ജനങ്ങരം അതിനു പ്രാർത്ഥിക്കണം. സ്ത്രീകരം ഗൃഹകൃത്യങ്ങരം യഥാവിധി വഹിക്കുന്നതോടൊപ്പം ഇന്നുമുതൽ ഈ പ്രാർത്ഥനയും തുടങ്ങണം. ഒരു മൂന്നു കൊല്ലത്തിനുള്ളിൽ നമുക്കു് ശരിയായ ഒരു നായകനെ ലഭിക്കും. ഇന്നുള്ളവരിൽ ഈശ്വരൻ ഈ ശക്തി പ്രദാനംചെയ്യുകയോ, ഒരു നായകനാകാനുള്ള ശിശു അവതരിക്കുകയോ ചെയ്യും, നിശ്ചയം.

അമ്പലങ്ങളിൽ പോയി മുമ്പു പ്രാർത്ഥിച്ചിരുന്നതിൻെറയും രീതി മാററി ഹിന്ദുസമുദായം നന്നാകാനും സമുദായത്തിനു് ഒരു അനിഷേദ്ധ്യനേതാവുണ്ടാകാനും പ്രാർത്ഥിക്കണം. മകരംക്കു ഭർത്താവുണ്ടാകാനോ, മകൻ പരീക്ഷയിൽ ജയിക്കാനോ, പണം ലഭിക്കാനോ അല്ല പ്രാർത്ഥിക്കേണ്ടതു്. സംസ്കൃതവിദ്യാഭ്യാസം പ്രചരിപ്പിക്കുന്ന കാര്യത്തിൽ വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറിനുള്ള കടമയും വിശദമാക്കണം.

ഇന്ത്യയിൽ തിരുവിതാംകൂറിലൊഴിച്ചു് എങ്ങുംതന്നെ സംസ്കൃതവിദ്യാഭ്യാസത്തിനു് ഫീസ് വാങ്ങുന്നില്ല. ഈ ഫീസു ചുമത്തിയ ആളിനു് എന്തോ ഒരു പ്രത്യേകം ഉദ്ദേശ്യം ഉണ്ടായിരിക്കണം. എന്നാൽ അതു് അപ്പാടെ ഹിന്ദുസമുദായത്തിൽ ഈ നവയുഗത്തിൽ സാദ്ധ്യമല്ല. ഹിന്ദുക്കളുടെ ഭാഗ്യത്തെ ഉച്ചൈസ്തരം വിളംബരംചെയ്ത ക്ഷേത്രപ്രവേശനവിളംബരംമുതൽ നാം ഒരു പുതിയ യുഗത്തിൽ കാലുകുത്തിയിരിക്കുന്നു. ഇനി സംസ്കൃതവിദ്യാഭ്യാസത്തിലും അസമത്വമുണ്ടാകരുതു്. സംസ്കൃതവിദ്യാഭ്യാസത്തിനു് ഫീസില്ലാതാക്കണം. ദരിദ്രന്മാർക്കുകൂടി വിദ്യാഭ്യാസം ലഭിച്ചെങ്കിൽ മാത്രമേ ഗഹനമായ വേദാന്തതത്വങ്ങരം എല്ലാവർക്കും അറിവാൻ കഴികയുള്ളു. വേദവേദാന്തങ്ങളെ അറിയാൻ ശക്തികിട്ടാത്തവണ്ണം ഏവൻ പഠിക്കുന്നോ, അവനു് ഹിന്ദുമതതത്വങ്ങളെപ്പററി അറിവാൻ ശക്തിയുണ്ടാകയില്ല.

അതിനാൽ മതതത്വങ്ങളെ സംരക്ഷിക്കുവാനും പ്രകാശിപ്പിക്കുവാനും സഹായിക്കുന്ന സംസ്കൃതവിദ്യാഭ്യാസത്തെ സൗജന്യമായി നല്കണം. അതിനു് ഗവമ്മേണ്ടിനോടഭ്യത്ഥിക്കണം, ഉണത്തണം, പരിഹാരം നേടണം. മലയാളം താഴ്ന്ന ക്ലാസ്സ്—ഏഴാംക്ലാസ്സ്—പാസ്സായ അദ്ധ്യാപകനു് എട്ടുറുപ്പിക ഗ്രാൻറ് കൊടുക്കുന്നു. സംസ്കൃതത്തിൽ ഉയന്ന ക്ലാസിൽ ശാസ്ത്രിപരീക്ഷയിൽ ജയിച്ചവനു് അഞ്ചുറുപ്പയും കൊടുക്കുന്നു. അന്തരം നോക്കുക. അവധാനമില്ലാതെ ചിലർ കാട്ടിക്കൂട്ടുന്ന ഈ അജ്ഞത അധികാരികളെ ബോധ്യപ്പെടുത്തണം. ''യേശോവ്വേദം'' പാതിരിമാർ എഴുതിയിട്ടുണ്ടു്. മിസ്റ്റർ ഒ. എം. ചെറിയാൻ സംസ്കൃതം പഠിച്ചു് ''ഹൈന്ദവധമ്മസുധാകരം'' എഴുതി: ഇതെല്ലാം ഹിന്ദുവിൻെറ കണ്ണു തുറപ്പിക്കണം, എല്ലാ ഹിന്ദുവും ഹിന്ദുമതം പഠിക്കണം.

വരാൻപോകുന്ന സവ്വകലാശാല സംസ്കൃത വിദ്യാഭ്യാസവിഷയത്തിൽ മേല്പറഞ്ഞ പദ്ധതി സ്വീകരിച്ചുകണ്ടാൽ കൊള്ളാം. മാന്യന്മാരായ കൗൺസിൽ മെമ്പർമാർ ഈ കാര്യം മററു തിരക്കിൽ വിസ്മരിച്ചുപോകരുതു്. ''യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുദ്ധരാഃ'' എന്ന ഗീതാപദ്യത്തിൽ എനിക്കു വളരെ വിശ്വാസമുണ്ടു്. യോഗേശ്വരനായ കൃഷ്ണനും വില്ലാളിയായ അജ്ജുനനും ഒന്നിച്ചുചേന്നാൽ ഐശ്വര്യവും ജയവും തീച്ച. പരിശ്രമിക്കുക. പരിശ്രമിക്കുക. ലോകം മുഴുവൻ ഹിന്ദുമതം നിറയുന്ന ഭാവി മുമ്പിൽ കാണുന്നു. പാശ്ചാത്യദേശങ്ങളിൽ പലേടത്തും ഹിന്ദുക്ഷേത്രങ്ങൾ സൃഷ്ടിച്ചുവരുന്നതുതന്നെ ഇതിനു തെളിവു്. എല്ലാ ഹിന്ദുക്കളും ഹിന്ദുധമ്മം പുലത്താൻ സന്മനസ്സുള്ളവരായിക്കാണട്ടെ!



# 17. ഹിന്ദുമത ഗ്രന്ഥശാലകൾ *

ലോകം അശാന്തിയിൽ പെട്ടിരിക്കുന്നു. മനുഷ്യസ്നേഹികളെല്ലാവരും ലോകശാന്തി സ്ഥാപിക്കാൻ പലേവിധത്തിൽ പരിശ്രമിക്കുന്നു; വളരെ നാളായി ശ്രമിക്കുന്നു. ഇന്നു് ആ ശ്രമം വലിയ തോതിൽ ഒരു ഒച്ചപ്പാടോടും വലിയ ഒരുക്കങ്ങളോടുംകൂടി നടക്കുന്നു. എങ്കിലും ലോകശാന്തി സിദ്ധമാകുന്നില്ല. ഇടയ്ക്കിടെ ശാന്തിയുടെ ചില ഛായകൾ വരുന്നു. എങ്കിലും ആ ശാന്തി വലിയ ഒരു യുദ്ധത്തിന്റെ നാന്ദിയായിട്ടു മാത്രമേ പരിണമിക്കുന്നുള്ളു. ഇതു് എന്തുകൊണ്ടു്? ലോകശാന്തിക്കുള്ള ശരിയായ മാർഗ്ഗത്തിൽ പ്രവർത്തിക്കാത്തതുകൊണ്ടുതന്നെ. കാരണമിരിക്കെ കാര്യം സമ്പൂർണ്ണം നശിക്കയില്ലെന്നുള്ളതു് പ്രകൃതിനിയമമാണു്. കാരണം ചില പരിതഃസ്ഥിതികളിൽ അനഭിവ്യക്തമായി കിടക്കും. അഭിവ്യക്തതയ്ക്കു് അനുകൂലമായ പരിതഃസ്ഥിതി വരുമ്പോൾ അഭിവ്യക്തമാകയും ചെയ്യും. ഈ നിയമമനുസരിച്ചു് ലോകത്തിലെ അശാന്തിയ്ക്കുള്ള കാരണം ആലോചിക്കണം.

ലോകമെന്നാൽ ജനം. ജനങ്ങളുടെ അശാന്തി ലോകത്തിന്റെ അശാന്തിയും ജനങ്ങളുടെ ശാന്തി ലോകശാന്തിയും ആണു്. ജനങ്ങളുടെ ഇടയിൽ അശാന്തി ഉണ്ടാകുന്നതെന്തു്? പ്രായേണ അശാന്തി ചില വ്യക്തികളിൽനിന്നു് ആരംഭിക്കുന്നു. ആ അശാന്തിയെ അവരുടെ ബുദ്ധിബലം, വാക്പാടവം, പൌരുഷശക്തി എന്നിവയുടെ സഹായത്തോടുകൂടി അവർ മററുള്ളവരിലേക്കു സംക്രമിപ്പിക്കുന്നു. അവിടെ പ്രകൃത്യാ ഉള്ള അശാന്തിബീജം മുളച്ചുതഴച്ചുവളരുന്നതിനു് അതു കാരണമാകുന്നു. അങ്ങനെ അതു് ലോകം മുഴുവൻ അശാന്തി ഉണ്ടാകുന്നു. ഉദാഹരണത്തിനു് 'എ' എന്നൊരാൾക്കു് ചിലതു കാണുകയോ കേൾക്കുകയോ, അനുഭവിക്കുകയോ ചെയ്യുന്നതിന്റെ ഫലമായി അശാന്തിഉണ്ടാകുന്നു. അയാൾ അതിനെപ്പററി കുറെ ആളുകളോടു പറയുന്നു. കേൾക്കുന്നവർക്കു് അയാൾ പറഞ്ഞ അഭിപ്രായത്തിൽ സഹാനുഭൂതിയുണ്ടാകുന്നു. അവർ അയാളുടെ പക്ഷത്തിൽ ചേരുന്നു. അവർചേൎന്നു് ഒരു സംഘമാകുന്നു. 'എ'യുടെ അശാന്തിയ്ക്കു കാരണമായ വ്യക്തിയോടൊ, സംഘത്തോടൊ, പരിതഃസ്ഥിതിയോടൊ മല്ലിടാൻ അ

---

* 1122 മകരം 29-ാംനു- വൈക്കം കൈരളീമഠം ഹിന്ദുഗ്രന്ഥശാലാ വാർഷികസമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിന്റെ ചുരുക്കം.

വരും തയ്യാറാകുന്നു. 'എ'യ്ക്കു് അശാന്തിയുണ്ടാക്കിയ പരിതഃസ്ഥിതിയുടെ പുറകിൽ ഒരു വ്യക്തിയോ വ്യക്തിയുടെ ആശയഗതിയ്ക്കു യോജിച്ച സംഘമോ ഉണ്ടെങ്കിൽ ആ വ്യക്തിയോ സംഘമോ അശാന്തമാകുന്നു. വ്യക്തിയാണെങ്കിൽ ആ വ്യക്തി 'എ' യെപ്പോലെതന്നെ തന്റെ ബുദ്ധിബലം, വാക്പാടവം, പൗരുഷശക്തി എന്നിവയുടെ സഹായത്തോടുകൂടി ഏതാനും ചിലരുടെ സഹാനുഭൂതി സമ്പാദിക്കുന്നു. അവരെല്ലാംചേർന്നു സംഘമാകുന്നു. സംഘവും സംഘവും തമ്മിൽ കൂട്ടിമുട്ടുന്നു. വലിയ കലഹമായി പരിണമിക്കുന്നു. സംഘത്തിന്റെ വലുപ്പം 'എ' യുടെയും പ്രതിപക്ഷിയുടെയും ബുദ്ധിബലം വാക്പാടവം പൗരുഷശക്തി എന്നിവയെ ആശ്രയിച്ചിരിക്കുന്നു. സംഘത്തിന്റെ വലുപ്പത്തെ ആശ്രയിച്ചു കലഹത്തിന്റെ വലുപ്പവും സ്ഥിതിചെയ്യുന്നു. ഇതാണു് ലോകത്തിലെ കലഹങ്ങളുടെ ചരിത്രം.

ഇതിനാൽ കലഹം ഉത്ഭവിക്കുന്നതു് ഒരു വ്യക്തിയിലോ ഏതാനും ചില വ്യക്തികളിലോ നിന്നാണെന്നു കാണാം. ഈ ഉത്ഭവത്തിനു കാരണം ഒരു വ്യക്തിയുടേയൊ ചില വ്യക്തികളുടേയൊ മാനസവ്യാപാരമാണു്. ഈ മാനസവ്യാപാരം രാഗമോ ദ്വേഷമോ നിമിത്തം ഉണ്ടാകുന്നതാണു്. രാഗവും ദ്വേഷവും സാധാരണ മനുഷ്യന്റെ മനസ്സിൽ പ്രകൃത്യാ ലീനമായി സ്ഥിതിചെയ്യുന്നു. ഇവയെ ഇളക്കിവിടുന്നതിനു് ഏതാനും ബാഹ്യസംഭവങ്ങളും പ്രേരകങ്ങളും. രാഗദ്വേഷങ്ങളിൽനിന്നല്ലാതെ ഒരിടത്തും കലഹങ്ങളും ഉണ്ടാകുന്നില്ല. അതിനാൽ കലഹത്തെ നശിപ്പിക്കുന്നതിനു് രണ്ടേ വഴിയുള്ളു. ഒന്നു് അന്തരീക്ഷത്തിൽ കലഹരോഗാണുക്കളുണ്ടാകാതാക്കുക. മറ്റൊന്നു് രോഗാണുക്കളുണ്ടായാലും അവ ശരീരത്തിൽ പ്രവേശിച്ചാലും അവയുണ്ടാക്കുന്ന വികാരങ്ങൾക്കധീനമാകാതിരിക്കത്തക്കവണ്ണം മനസ്സിനെ ബലപ്പെടുത്തുക. ഇവയിൽ രാജ്യതന്ത്രജ്ഞനും സയൻറിസ്റ്റും ബാഹ്യപരിതഃസ്ഥിതികളെ നിയന്ത്രിക്കാൻ ശ്രമിക്കുന്നവരാണു്. അവരുടെ ആ ശ്രമം എത്രത്തോളം ഫലിച്ചുവെന്നു ലോകചരിത്രം നോക്കിയാൽ കാണാം. ആഭ്യന്തരമായി നിയന്ത്രിക്കാൻ ഉപദേശിക്കുന്നു മതാചാര്യന്മാർ; അതായതു് മനസ്സിനെ രാഗദ്വേഷങ്ങളില്ലാത്തതാക്കിത്തീർക്കാൻ ഉപദേശിക്കുന്നവരാണു് മതാചാര്യന്മാർ.

വേദാന്തപ്രകാരം മതത്തിന്റെ ഒരു പ്രയോജനം ഇതാണു്. മനസ്സിനെ രാഗദ്വേഷവിമുക്തമാക്കുക. രാഗദ്വേഷവിമുക്തമായ മനസ്സു് സമ്പാദിച്ചശേഷം ആ മനസ്സിന്റെ ശക്തികളെ ലോകകല്യാണത്തിനുവേണ്ടി ഉപയോഗപ്പെടുത്താനാണു് കൃഷ്ണനും, ക്രിസ്തുവും, ബുദ്ധനും പഠിപ്പിച്ചതു്. രാഗദ്വേഷപ്രയുക്തമായ മനോവൃത്തിയുള്ള നേതാക്കന്മാർ നയിക്കുന്ന ലോകം ഒരിക്കലും ശാന്തിയെ അനുഭവി

ക്കാൻ ശക്തമാകയില്ല. രാഗദ്വേഷങ്ങളാകട്ടെ പൂർവ്വജന്മസംസ്കാരമില്ലെങ്കിൽ, അഭ്യാസംകൊണ്ടല്ലാതെ നീങ്ങുകയില്ല. രാഗദ്വേഷങ്ങളത്രേ വാസനകൾ. വിഷയങ്ങളെ ധ്യാനിക്കുന്നവന് വാസനകളുണ്ടാകാതിരിക്കയില്ല. മനസ്സ് നിർവ്വിഷയമായി ധ്യാനിക്കയുമില്ല. അതിനാൽ മനസ്സിനെ നിർവ്വിഷയമാക്കാനോ വിഷയവിഷയമല്ലാതാക്കാനോ അഭ്യാസം വേണം. ഈ അഭ്യാസങ്ങളെയാണ് ഓരോ മതവും പഠിപ്പിക്കുന്നത്. അതിനാൽ ലോകശാന്തി മതത്തിലും മതവിശ്വാസത്തിലും മതതല്പരതയിലും സ്ഥിതിചെയ്യുന്നുവെന്ന് ഞങ്ങൾ പറയുന്നു.

മതവിശ്വാസവും മതതല്പരതയും ലോകശാന്തി പരത്തിയിട്ടുണ്ടോ എന്നും കലഹവും അശാന്തിയും ഉണ്ടാക്കിയിട്ടില്ലേ എന്നും ചോദ്യമുണ്ടാകാം. മതവും മതവിശ്വാസവും മതതല്പരതയും ഉള്ളവരാരും കലഹവും അശാന്തിയും ഉണ്ടാക്കിയിട്ടില്ലെന്നും എവിടെയെല്ലാം കലഹമുണ്ടായിട്ടുണ്ടോ അവിടെയെല്ലാം അത് മതത്തിനും മതോപദേഷ്ടാക്കളുടെ ഉപദേശത്തിനും വിരുദ്ധമായിട്ടാണെന്നുമാണ് അതിനുത്തരം. മതത്തിന്റേയും മതോപദേഷ്ടാക്കന്മാരുടേയും ഉപദേശങ്ങളെ ആദരിക്കാതെ ആരെങ്കിലും മതത്തിന്റെ പേരിൽ കലഹമുണ്ടാക്കിയെങ്കിൽ അതിനു മതമല്ലല്ലൊ ഉത്തരവാദി. ഇങ്ങനെ ലോകശാന്തിക്കുണ്ടായിട്ടുള്ള മതങ്ങളിൽവച്ച് ഏററവും പ്രാധാന്യം അർഹിക്കുന്നത് ഹിന്ദുമതമാണ്. എന്തെന്നാൽ അത് സകലമതങ്ങളുടേയും മാതാവാണ്; എല്ലാത്തരം മനഃപ്രകൃതിക്കാർക്കും പററിയ അനുഷ്ഠാനങ്ങൾ ഉപദേശിക്കുന്ന മതമാണ്.

ഹിന്ദുമതം പഠിപ്പിക്കാൻ ആചാര്യോപദേശവും ശാസ്ത്രജ്ഞാനവും ആവശ്യമാണ്. ഇതിൽനിന്ന് ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ ഉൾക്കൊള്ളുന്ന ഹിന്ദുമത ഗ്രന്ഥശാലകളുടെ ആവശ്യം സ്പഷ്ടമാണ്. സ്ഥൂലശരീരത്തിൽ ഗുരുക്കന്മാരെ കിട്ടാത്തിടത്ത് മതഗ്രന്ഥശാലകൾ ഗുരുക്കന്മാരുടെ സ്ഥാനം സ്വീകരിക്കുന്നു. ഇതാണ് മതഗ്രന്ഥശാലകൾ സ്ഥാപിക്കേണ്ടതിന്റെ ആവശ്യം.



# 18. ഇന്നത്തെ ധർമ്മം

കാളിയാർ കർഷകസംഘത്തിൻെറ വാർഷികയോഗത്തിൽ 1118 കർക്കടകം 23-ാംനു- ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൻെറ ചുരുക്കം.

### ഉപക്രമം

പ്രിയ സഹോദരരെ,

ജാതിമതഭേദങ്ങളെ വകവയ്ക്കാത്ത ഒരു സംഘടനയാണ് കാളിയാർ കഷ്കസംഘം എന്നറിയുന്നതിൽ ഞാൻ സന്തോഷിക്കുന്നു. മതസ്പർദ്ധയും ജാതിസ്പർദ്ധയുമാണ് നമ്മുടെ രാജ്യത്തെ നശിപ്പിച്ചിരിക്കുന്നതു്. ലോകത്തിൻെറ ശ്രേയസ്സ് ഇന്ത്യയുടെ ഭാവിയെ ആശ്രയിച്ചിരിക്കുന്നു. ഇന്ത്യയുടെ ഭാവി മതമൈത്രിയേയും ജാതിവഴക്കില്ലായ്മയേയും ആശ്രയിച്ചിരിക്കുന്നു. ഇന്ത്യ സ്വതന്ത്രയായിരിക്കയും ഇന്ത്യയുടെ മഹത്തായ സന്ദേശം ലോകം മുഴുവൻ വ്യാപിക്കാൻ അവസരം കിട്ടുകയും ചെയ്തിരുന്നെങ്കിൽ ഈ ലോകം മുഴുവൻ ശാന്തി അനുഭവിക്കുമായിരുന്നു. ഇന്ത്യ സ്വതന്ത്രയാകാത്തതു നാം ജാതിയുടേയും മതത്തിൻേറയും പേരിൽ കലഹിക്കുന്നതുകൊണ്ടാണ്. മതം അത്യാവശ്യം. മതാഭിമാനവും മതനിഷ്ഠയും അത്യാവശ്യം. എന്നാൽ അതു് അസ്ഥാനത്തു പ്രയോഗിച്ചു് രാജ്യത്തിൻെറ ഉന്നതിക്കും ശാന്തിക്കും നാശംവരുത്തുന്നതു മഹാപാപമാണ്. ലൗകികകാര്യങ്ങളിൽപോലും മതത്തിൻെറയും ജാതിയുടെയും തണലിൽ പരിമിതവൃത്തങ്ങൾ ഉണ്ടാക്കുന്നതു് തെററാണ്. ക്രിസ്ത്യാനിക്കു് പാലസ്റ്റൈയിനിൽനിന്നോ മുസൽമാനു് അറേബ്യയിൽനിന്നോ അരി വരികയില്ലെന്നും നാം എല്ലാം ഇന്ത്യക്കാരായിത്തന്നെ ജീവിക്കേണ്ടവരാണെന്നും ഇന്ത്യയുടെ ശ്രേയസ്സ് ജാതിമതഭേദമെന്യേ സകല ഇന്ത്യക്കാരുടേയും ശ്രേയസ്സാണെന്നും ഇന്ത്യയിൽ അരിയില്ലെങ്കിൽ എല്ലാവർക്കും പട്ടിണിതന്നെ ശരണമെന്നും ഈ യുദ്ധം നമ്മെ പഠിപ്പിച്ചുകഴിഞ്ഞിരിക്കുന്നു. അതുതന്നെ തിരുവിതാംകൂറിൻേറയുംസ്ഥിതി. ഇവിടെ ഹിന്ദുക്കളും ക്രിസ്ത്യാനികളും തമ്മിൽ കക്ഷികളായി പിരിഞ്ഞിരിക്കുന്നു. ഇതല്ലാ വേണ്ടതു്. കൃഷി, കച്ചവടം മുതലായ കാര്യങ്ങളിൽപോലും യോജിച്ചു പ്രവത്തിക്കാതെയായിത്തീന്നിരിക്കുന്നതു് വലിയ തെററാണ്. രാഷ്ട്രീയകാര്യങ്ങളിലും നേതാവു് ഹിന്ദുവോ, കൃസ്ത്യനോ, നായരോ, ഈഴവനോ എന്നു നോക്കി സഹകരിക്കുന്ന മനോവൃത്തി ദൂരെ ത്യജിക്കണം. ആ മനോവൃത്തി വിട്ടു പ്രവത്തി

ക്കാൻ തുടങ്ങിയിരിക്കുന്ന ഒരു സംഘത്തിൽ അദ്ധ്യക്ഷനായി എന്നെ ക്ഷണിച്ചതിനു് ഞാൻ നന്ദിപറയുന്നു.

ഞാൻ ഈ ദിക്കിലെ ഒരു കൃഷിക്കാരനായിത്തീൎന്നിരിക്കുന്നു. * കൃഷികൊണ്ടുമാത്രം, പഴയകാലത്തെ നിലയ്ക്കു്, ഒന്നരലക്ഷത്തിനു മേൽ സമ്പാദിച്ച ഒരു രക്ഷകൎത്താവിന്റെ മേൽനോട്ടത്തിൽ വളൎന്നവനാണു് ഞാൻ. കൃഷി അഭിമാനമുള്ള തൊഴിലാണു്. കൃഷിക്കാരൻ വിചാരിക്കുന്നതു താൻ മോശക്കാരനാണെന്നാണു്. അതു് അബദ്ധം. ചക്രവൎത്തിമാർക്കുപോലും ജീവിച്ചിരിക്കാനുള്ള ശക്തി കൊടുക്കുന്നതു് കർഷകനാണു്. പട്ടാളക്കാരൻ യുദ്ധം ചെയ്യുന്നതും കർഷകന്റെ പ്രയത്നഫലം കൊണ്ടാണു്. കൃഷിയേക്കാൾ ഉൽകൃഷ്ടമായ മറെറാരു തൊഴിലില്ല. അയാളുടേതാണു് ഏററവും നിർദ്ദോഷമായ തൊഴിൽ. നമ്മുടെ രാജ്യത്തെ ജനങ്ങൾ കൃഷിക്കാരനെ അവജ്ഞയോടുകൂടി നോക്കുന്നു. കൃഷിക്കാരനും താൻ മോശക്കാരനാണെന്നു വിചാരിക്കുന്നു. ഓരോ കൃഷിക്കാരനും ആഗ്രഹിക്കുന്നതു് തന്റെ മകൻ ഒരു ബി.എ.കാരനായി അഞ്ചോ പത്തോ ഉറുപ്പിക ശമ്പളമെങ്കിലും കിട്ടുന്ന ഒരു സൎക്കാരുദ്യോഗസ്ഥനായി കാണാനാണു്. കൃഷിക്കാരനുള്ള സ്വാതന്ത്ര്യം ഗവൎമ്മെൻറുദ്യോഗസ്ഥനില്ലെന്നവർ അറിയുന്നില്ല. കർഷകജീവിതം അഭിമാനകരമായി കരുതാത്തതാണു് ഈ രാജ്യത്തു് കൎഷകാഭിവൃദ്ധിക്കു് ഒരു വലിയ തടസ്സം. വിദ്യാഭ്യാസം സിദ്ധിച്ചവൻ കൃഷിത്തൊഴിലിൽ ഏർപ്പെടുകയും കൎഷകരെ ബഹുമാനിക്കയും ചെയ്യുമ്പോൾ മാത്രമേ രാജ്യം ദാരിദ്ര്യവിഹീനമാകയുള്ളു. ചക്രവൎത്തിയുടെ രാജ്യഭരണവും യോഗിയുടെ യോഗാഭ്യാസവും, പട്ടാളക്കാരന്റെ യുദ്ധവും, മതോപദേഷ്ടാവിന്റെ പ്രസംഗവും വയററിൽ ചെല്ലുന്ന ആഹാരത്തെ ആശ്രയിച്ചല്ലേ ഇരിക്കുന്നതു്? ഇവൎക്കു് ആഹാരം കൊടുക്കുന്നതാരു്? കൃഷിക്കാരൻ. ഇത്രയും അഭിമാനകരമായ തൊഴിലിൽ ഏൎപ്പെടുന്നതിനു് ധാരാളം ജനങ്ങൾ ജാതിമതഭേദമെന്യേ മുന്നോട്ടു വരികയും അവർ സംഘടിച്ചു പ്രവൎത്തിക്കുകയും ചെയ്താൽ രാജ്യം ഐശ്വര്യം പ്രാപിക്കും.

## ഉപസംഹാരം

''ഭൂലോകത്തുള്ളവരിൽ ഇന്ത്യ കൈക്കലാക്കാൻ കൊതിയില്ലാത്തവരായിട്ടാരുമില്ല. അത്ര സുന്ദരവും സൎവ്വസമ്പൽസമൃദ്ധവുമായ രാജ്യമാണു് ഇന്ത്യ. ഈ ഇന്ത്യയുടെ പ്രധാനപ്പെട്ട സ്ഥലങ്ങൾ പലതും ഞാൻ ചുററിസഞ്ചരിച്ചുകഴിഞ്ഞു. എന്നാൽ തിരുവിതാംകൂറിനെപ്പോലെ അത്ര മനോഹരവും വിഭവസമൃദ്ധവുമായ മറെറാരു

* അന്നു് കാലടി ആശ്രമത്തിനു് കാളിയാററിൽ കുറച്ചു ഗവർമ്മെൻറു് ഭൂമി കൃഷിക്കുണ്ടായിരുന്നതിനെ ഉദ്ദേശിച്ചാണിതു പറയുന്നതു്.

രാജ്യം കാണാൻ സാധിച്ചിട്ടില്ല. ഇങ്ങനെയുള്ള തിരുവിതാംകൂറിൽ ഭക്ഷണദാരിദ്ര്യം വന്നതിന്റെ കാരണവും ഉപശാന്തിയും ഞാൻ വളരെനാരം ആലോചിച്ചു. ജനങ്ങരം അലസന്മാരായതുകൊണ്ടും വളരെയധികം നല്ല ഭൂമി കൃഷിചെയ്യാതെ വെറുതെ ഇട്ടിരിക്കുന്നതുകൊണ്ടുമാണ് ദാരിദ്ര്യമുണ്ടായിരിക്കുന്നതെന്നു ഞാൻ മനസ്സിലാക്കി. അന്നുമുതൽ തിരുവിതാംകൂറിൽ കൃഷിക്കു കൊള്ളാവുന്ന ഓരോ ഇഞ്ചു ഭൂമിയും കൃഷിചെയ്ത് ഇവിടത്തെ ജനങ്ങരം വയറുനിറച്ച് ഉണ്ണുന്നതു കാണ്മാൻ ഞാൻ ആഗ്രഹിച്ചിട്ടുണ്ട്. ഒററ പട്ടിണിക്കാരൻപോലും തിരുവിതാംകൂറിൽ ഇല്ലാതായി കാണാനാണ് എന്റെ ആഗ്രഹം. ബസ്സിലും കാറിലും യാത്ര ചെയ്യുന്ന ഓരോ അവസരത്തിലും എന്റെ കണ്ണുകരം ചുററും കൃഷി ചെയ്യാതെയിട്ടിരിക്കുന്ന ഭൂമികളിൽ പതിയുകയും എന്റെ ഹൃദയം തിരുവിതാംകൂറിലെ പട്ടിണിക്കാരെയോർത്തു പരിതപിക്കവും ചെയ്തിട്ടുണ്ട്. തിരുവിതാംകൂറിലെ ഭൂമി ശരിയായി കൃഷിചെയ്യുകയാണെങ്കിൽ ഇവിടേയ്ക്കാവശ്യമുള്ള ഭക്ഷണസാധനങ്ങരം തീർച്ചയായും കിട്ടുമെന്ന വിശ്വാസം എനിക്കു വളരെ മുമ്പു തന്നെയുണ്ട്. ഇപ്പോരം ഗവമ്മെൻറും പൊതുജനങ്ങളും, ''കൂടുതൽ ഭക്ഷ്യങ്ങരം വിളയിക്കുക'' എന്ന പ്രസ്ഥാനത്തിൽ ഏപ്പെട്ടിരിക്കുന്നതു കണ്ടു് എനിക്കു് അത്യന്തം സന്തോഷമുണ്ടു്. എന്നാൽ ഇതു് ഒരു യുദ്ധകാലാവശ്യം മാത്രമായി കരുതരുതു്. തിരുവിതാംകൂർ എന്നും, ആഹാരവിഷയത്തിൽ ഇതരദേശങ്ങളെ ആശ്രയിക്കാതെ ജീവിക്കാൻ ത്രാണിയുള്ളതായിരിക്കണമെന്നാണ് എന്റെ അഭിപ്രായം. ഇവിടത്തെ ഗവമ്മെൻറും ജനങ്ങളുംകൂടി വിചാരിച്ചാൽ അത്രമാത്രമല്ല സാധിക്കുക; അന്യദേശങ്ങളിലേക്കു് ഭക്ഷ്യങ്ങരം അയച്ചുകൊടുത്തു അവയെ സഹായിക്കാനും കഴിയും.

എന്നാൽ ആളുകരം ഒരുനേരത്തെ ഭക്ഷണംപോലുമില്ലാതെ പട്ടിണി കിടന്നു മരിക്കുന്ന സമയത്തും, ധാരാളം സ്ഥലം സ്വന്തമായി വച്ചുകൊണ്ടു് അവിടെ കൃഷിചെയ്യിക്കാതെ ജീവിക്കുന്ന ധനികന്മാരെ ഞാൻ കാണുന്നു, ഇവർ ഏതു മതത്തിൽപെട്ടവരായാലും പാപികളാകുന്നു. ഈയവസരത്തിൽ * ഒരിഞ്ചു സ്ഥലംപോലും കൈവശം വന്നിട്ടു് കൃഷി ചെയ്യാതെയിടുന്നവൻ പാപിയാണെന്നു ഞാൻ ഉറപ്പു പറയുന്നു.

എല്ലാ മതങ്ങളും എന്തു പഠിപ്പിക്കുന്നു? ''നിന്റെ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക'' എന്നു ക്രിസ്തുമതം പറയുന്നു. ''ആത്മവത് സതതം പശ്യേദപി കീടപിപീലികം'' എന്നും ''സർവ്വഭൂതഹിതേ രതാഃ'' എന്നും ഹിന്ദുമതം. സർവ്വസാഹോദര്യമാണു്

* ഭക്ഷണസാധനങ്ങളില്ലാത്ത യുദ്ധകാലത്തിൽ എന്നർത്ഥം.

ഇസ്ലാമികസന്ദേശം. സൎവ്വജീവദയയാണു് ബുദ്ധന്റെ ആജ്ഞ. നമ്മുടെ ആളുകൾ പാവങ്ങളുടെ പട്ടിണിയെപ്പററി ആലോചിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ ഈ കാലത്തു് ഒരിഞ്ചു സ്ഥലം വെറുതെയിടുമോ? മതമെന്നു പറയുന്നതു് കുറെ ചടങ്ങുകളുടെ കൂട്ടമോ അന്ധവിശ്വാസക്കോട്ടയോ ആലസ്യമോ അല്ല. ഈശ്വരൻ അനിൎവ്വചനീയപ്രേമസ്വരൂപനാണു്. അദ്ദേഹത്തെ പ്രേമംകൊണ്ടല്ലാതെ പ്രാപിക്കാൻ സാധിക്കയില്ല. അദ്ദേഹത്തിന്റെ സന്താനങ്ങളെ ശുശ്രൂഷിക്കാൻ സന്നദ്ധതയില്ലാത്തവന്നു് അദ്ദേഹത്തിന്റെ കൃപ എങ്ങനെ ലഭിയ്ക്കും! ഈ അവസരത്തിൽ ക്ഷേത്രങ്ങളേയും ക്ഷേത്രമുടമസ്ഥന്മാരേയുംകുറിച്ചു് ഒന്നുരണ്ടു വാക്കു് പറയാനുണ്ടു്. ''പാവങ്ങൾ പട്ടിണികിടന്നു മരിക്കുമ്പോൾ ശിവന്റെ തലയിൽ പാലും നെയ്യും കൊണ്ടഭിഷേകം ചെയ്യാൻ പണം ചിലവാക്കുന്നതു് പാപമാണു്'' എന്നാണു് ഈശ്വരസാക്ഷാൽക്കാരം ലഭിച്ച ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നതു്. പാവങ്ങൾക്കു കൊടുക്കാൻ പണമില്ല! വെടിക്കെട്ടിനും ആഡംബരത്തിനും പണമുണ്ടു്. ഈശ്വരൻ ഇതുകൊണ്ടു് പ്രസാദിക്കുമെന്നു കരുതുന്നതു് സഹശാസ്ത്രസമ്മതമല്ല.

പണക്കാർ ധാരാളം സ്ഥലം കൃഷി ചെയ്യാതെയിടുക മാത്രമല്ല; ഉള്ള സ്ഥലത്തു കൃഷിചെയ്തുണ്ടാക്കുന്ന ഭക്ഷ്യസാധനങ്ങൾക്കു് അന്യായമായ വിലയും വാങ്ങുന്നു; ഇനിയും വിലകൂട്ടാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. ക്ഷേത്രങ്ങളിൽ ചെന്നാൽ ചിലരുടെ പ്രാൎത്ഥന പോലും ഇതിനുവേണ്ടിയാണു്. ഇവർ ഈശ്വരവിശ്വാസികളാണെന്നു് ഞാൻ സമ്മതിക്കയില്ല. ഇവരുടെ ഈ പ്രാൎത്ഥന സാധിപ്പിക്കയാണെങ്കിൽ ഈശ്വരൻ പ്രേമസ്വരൂപനല്ലെന്നും ക്രൂരരാക്ഷസനാണെന്നും വരുമെന്നു് ഇവർ അറിയുന്നില്ല. അതുകൊണ്ടു് മതത്തിന്റെ പേരിൽ—ഈശ്വരന്റെ പേരിൽ—, ഒരിഞ്ചു ഭൂമിപോലും കൃഷി ചെയ്യാതെയിടരുതെന്നും ഭക്ഷ്യസാധനത്തിനു് അന്യായമായ വില ആഗ്രഹിക്കരുതെന്നും ഇവരോടു് അഭ്യൎത്ഥിക്കുന്നു. ഇപ്പോഴത്തെ കാലഘട്ടത്തിൽ ഇതു് ഒരു ആദ്ധ്യാത്മികകാൎയ്യമാണു്; ലൌകികകാൎയ്യമല്ല എന്നും അറിയണം. മോക്ഷം കിട്ടണമെങ്കിൽ മനഃശുദ്ധി വേണം. ''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ, സൂക്ഷ്മദൎശിഭിഃ'' എന്നാണു് ശ്രുതി ഘോഷിക്കുന്നതു്. മതത്തിന്റെ പ്രയോജനം ഈശ്വരാനുഭൂതി; ആത്മാനുഭൂതി. ആത്മാവിനെ ശുദ്ധമായ മനസ്സുകൊണ്ടു കാണുന്നു. ''ശാസ്ത്രാചാര്യോപദേശജനിത—ശമദമാദിസംസ്കൃതം മന ആത്മദൎശനേ കരണം'' എന്നാണു് ശങ്കരാചാൎയ്യർ പറയുന്നതു്.

"Blessed are the pure in heart for they shall see God" (ഹൃദയശുദ്ധിയുള്ളവർ അനുഗ്രഹീതരാകുന്നു. എന്തെന്നാൽ

അവർ ഈശ്വരനെ ദർശിക്കും.) എന്നു യേശുക്രിസ്തു പറയുന്നു. നോക്കുക: മതാചാര്യന്മാർ തമ്മിൽ അഭിപ്രായഭേദമില്ല. യേശുക്രിസ്തു പറഞ്ഞതുതന്നെയാണ് ശ്രീശങ്കരനും പറയുന്നത്. ശ്രുതിയും അതുതന്നെ ഘോഷിക്കുന്നു. എന്നാൽ വേദാന്തം എല്ലാ മതങ്ങളുടേയും യുക്തികൂടി വെളിവാക്കുന്നു. സ്വാത്ഥതയാണ് ബന്ധഹേതു; അതാണ് ഈശ്വരദർശനത്തിനുള്ള വിഘ്നം. നിസ്വാത്ഥമായി കർമ്മംചെയ്താൽ മനസ്സിന്റെ മാലിന്യം—പാപം—സ്വാത്ഥത, നീങ്ങും. അപ്പോഠം ശുദ്ധമായ മനസ്സുകൊണ്ട് ഈശ്വരനെ കാണാം. ഇന്നു ലോകത്തിനു അത്യാവശ്യമായിരിക്കുന്നതു് ആദ്യം ആഹാരം, പിന്നീട് വസ്ത്രം, പിന്നീട് വിദ്യാഭ്യാസം. അതിൽ സവ്വപ്രധാനമായതു് ആഹാരം. അതില്ലെങ്കിൽ മറെറാന്നും സാധിക്കയില്ല. അതു തീരെ കിട്ടാതിരിക്കുന്നകാലത്തു് തനിക്കു് സ്വന്തം ആവശ്യത്തിനുവേണ്ടെങ്കിലും ഒരിഞ്ചുസ്ഥലംപോലും വെറുതെയിട്ടേക്കാതെ ആഹാരസാധനം വിളയിക്കാൻ കൊടുക്കുന്നതും, കൃഷിചെയ്യിക്കുന്നതും വിളവു് ചുരുങ്ങിയ വിലയ്ക്കു കൊടുക്കുന്നതും ആണ് ചിത്തശുദ്ധിക്കു് ഏററവും പററിയ കമ്മം. അതുകൊണ്ടു് ഈശ്വരനിൽ വിശ്വസിക്കുന്നുവെങ്കിൽ ഒരിക്കലും ഒരിഞ്ചു ഭൂമി വെറുതെയിടുകയോ ആഹാരസാധനങ്ങഠക്കു് അന്യായമായ വില വാങ്ങുകയോ ചെയ്യരുതു്. ചെയ്താൽ ആ പാപത്തിനു പരിഹാരം, ലോകത്തുള്ള സകല തീത്ഥങ്ങളിൽ സ്നാനംചെയ്താലും സകല ക്ഷേത്രങ്ങളിൽ ദശിച്ചാലും സകല പള്ളികളിൽ പ്രാത്ഥിച്ചാലും ഉണ്ടാകുന്നതല്ലെന്നു് എല്ലാ മതാചാര്യന്മാരുടേയും ഉപദേശങ്ങളെ അടിസ്ഥാനമാക്കി ഞാൻ പറയുന്നു.

ഇനിയൊന്നു പറയാനുള്ളതു് കൃഷിചെയ്യുന്ന സ്ഥലത്തു് പൂവ്വാധികം വിളവുണ്ടാക്കുന്നതിനു ശ്രമിക്കണമെന്നുള്ളതാണ്. ഇതിനേപ്പററി കൃഷി ഡിപ്പാർട്ടുമെൻറിന്റെ ഉപദേശം സ്വീകരിക്കണം. വിദഗ്ദ്ധന്മാരുടെ അഭിപ്രായമനുസരിച്ചു പ്രവത്തിക്കണം. അക്കാര്യത്തിൽ വിജ്ഞാനശാസ്ത്രജ്ഞന്മാർ ബുദ്ധികൊണ്ടു വേണ്ടതു കണ്ടുപിടിക്കണം. അതു കൃഷിക്കാർ പ്രവൃത്തിയിൽ കൊണ്ടുവരണം. ഉള്ള സ്ഥലംകൊണ്ടു ഇന്നത്തേതിന്റെ മൂന്നോ നാലോ ഇരട്ടി വിളവുണ്ടാക്കുകയെന്നതു് ഒരു മഹാകാര്യമാണെന്നു പറയേണ്ടതില്ലല്ലോ?

കൃഷിയും ഗോരക്ഷയും പരസ്പരബന്ധമുള്ളതാണ്. ഇക്കാര്യത്തിൽ ക്രിസ്ത്യാനികളും മഹമ്മദീയരും ഹിന്ദുക്കളേക്കാഠം കൂടുതൽ കുററക്കാരാണ്. ഹിന്ദുക്കളും ഒരു കാലത്തു് ഗോമാംസഭുക്കുകളായിരുന്നു. രന്തിദേവന്റെ കൊട്ടാരത്തിൽ അതിഥി സല്ക്കാരത്തിനു് അറുത്തിരുന്ന പശുക്കളുടെ ചോരകൊണ്ടു് ഒരു നദി ഒഴുകിയിരുന്നുവെന്നു

മഹാഭാരതത്തിലുണ്ടു്. എന്നാൽ ഇന്ത്യ കൃഷിപ്രധാനമായ രാജ്യമാണെന്നു മനസ്സിലാക്കി ഹിന്ദുക്കരം ഗോമാംസഭക്ഷണം നിറുത്തി. കൃഷിക്കു കുതിരകളെ കൊണ്ടുവരാമെന്നു ചിലർ പറയുമായിരിക്കാം. എന്നാൽ കുതിരകളെക്കൊണ്ടു് പശുക്കളെക്കൊണ്ടുള്ള എല്ലാ ഉപയോഗവും നടക്കുകയില്ല. പശുവിൻെറ പാലും തൈരും നെയ്യും നമ്മുടെ ആരോഗ്യത്തിനു അത്യന്താപേക്ഷിതമാണു്. നമ്മുടെ ആയുർവ്വേദത്തിൽ ഗവ്യങ്ങരംക്കു വളരെ പ്രധാനസ്ഥാനമാണുള്ളതു്. ആയുർവ്വേദം പുഷ്ടിപ്രാപിക്കാനാണപോകുന്നതു്. ഗവമ്മെൻറുകളുടെയെല്ലാം ശ്രദ്ധയിൽ ആയുർവ്വേദം പെട്ടുകഴിഞ്ഞിരിക്കുന്നു. അതിനാൽ പശുസംരക്ഷണം വളരെ പ്രധാനകാര്യമാണു്. ഭൂതിൻെറ ജീവകാരുണ്യവശം ഇരിക്കട്ടെ. ധനശാസ്ത്രവശം മാത്രം എടുത്താലും ഗോവധം രാജ്യത്തിനു ദോഷമാണു്. അതുകൊണ്ടു കർഷകർ, പശുക്കളെ വധിക്കുന്ന സമ്പ്രദായം നിറുത്താൻ വേണ്ടതു ചെയ്യണം.

എന്നാൽ പശുക്കളെ നേരിട്ടു കൊല്ലാതെ പട്ടിണിയിട്ടു കൊല്ലുന്നവരുണ്ടു്. അവർ മററവരേക്കാരം ഒട്ടും കുറഞ്ഞ തെററല്ല ചെയ്യുന്നതു്. അതുകൊണ്ടു് ഗോവധം നിറുത്തിയാൽ മാത്രം പോരാ; പശുക്കളെ ശരിയായി തീററിവളൎത്തുകയും വേണം. മേച്ചിൽസ്ഥലങ്ങരം എല്ലാ സ്ഥലത്തും ഉണ്ടായിരിക്കത്തക്കവണ്ണം പരിശ്രമിക്കണം. നല്ല ജാതി പശുക്കളെ അന്യദേശത്തുനിന്നും കൊണ്ടുവന്നു് രാജ്യത്തു പ്രചരിപ്പിക്കയുംവേണം. നമ്മുടെ രാജ്യത്തു് പാലിനു് എന്തു ദാരിദ്ര്യമാണു്; ഉത്തരദേശത്തു പല ഗ്രാമങ്ങളിലും സഞ്ചരിച്ചപ്പോരം,

''ദദർശ ച ക്ഷീരമയം സമുദ്രം
കൈലാസശൃംഗോന്നതഫേനകൂടം
പുണ്യം പയഃകേളിസമുൽസുകാനാം
ശ്രീയഃ സഖീനാമവഗാഹനേന''

എന്ന ശ്ലോകം ഓക്കാതെ എനിക്കു തെരുവിൽകൂടി സഞ്ചരിക്കാൻ സാദ്ധ്യമായിരുന്നില്ല. മഴയും നദികളും പുല്ലും ധാരാളമുള്ള തിരുവിതാംകൂറിൽ ''തക്രം ശക്രസ്യാപി ദുർല്ലഭം'' (കാമദേവൻെറ ഉടമസ്ഥനായ ഇന്ദ്രനുപോലും മോരു കിട്ടാനില്ല) ആയതെങ്ങനെ? നമ്മുടെ ആലസ്യംകൊണ്ടുതന്നെ. പാലും മോരും നെയ്യും സമൃദ്ധിയായുണ്ടായെങ്കിലേ കൃഷിയുടെ ഫലം പരിപൂൎണ്ണമാകയുള്ളു.

തിരുവിതാംകൂറിലെ വനങ്ങളിൽ അനേകശതം ഹിന്ദുക്ഷേത്രങ്ങളുടെ അവശിഷ്ടങ്ങരം ഇന്നും കാണുന്നുണ്ടു്. ഈ ഭാഗങ്ങളിൽ മനുഷ്യർ വസിച്ചിരുന്നുവെന്നു് ഇതുകൊണ്ടു തെളിയുന്നു. ആ ദേശങ്ങരം വീണ്ടും മനുഷ്യക്കു താമസിക്കാൻ വിട്ടുതരണമെന്നു ഗവമ്മെൻറിനോടപേക്ഷിക്കണം. വേണ്ടവിധം ധരിപ്പിച്ചാൽ ഉച്ചസ്ഥാനത്തിരിക്കു

ന്നവർ അനുകമ്പാപൂർവ്വം കാര്യങ്ങരം സാധിച്ചുകൊടുക്കുമെന്നാണ് എന്റെ വിശ്വാസം. ഭാവിയിൽ ജനസംഖ്യ വർദ്ധിക്കുമെന്നുവച്ച് ഇപ്പോഴുള്ള സ്ഥലം കൊടുക്കാതിരിക്കുമെന്നു തോന്നുന്നില്ല. ഭാവിയിലെ ജനസംഖ്യ കണക്കുകൂട്ടിനോക്കിയാൽ, ഇപ്പോഴത്തെപ്പോലെ ശതമാനം വച്ചു ജനങ്ങരം വർദ്ധിക്കുകയാണെങ്കിൽ, നാം എന്തുചെയ്യുമെന്നു നമുക്കു അറിയാൻ പാടില്ല. എന്നാൽ ജനസംഖ്യ അധികമാകാതെ നിയന്ത്രിക്കാൻ ഈശ്വരൻ ധർമ്മശാസ്ത്രങ്ങരംവഴി ചില ഉപദേശങ്ങരം മനുഷ്യനു കൊടുത്തിട്ടുണ്ട്. അതനുസരിക്കയാണ് രക്ഷാമാർഗ്ഗം. അനുസരിച്ചില്ലെങ്കിൽ തരുന്ന ശിക്ഷകളാണ് യുദ്ധവും ക്ഷാമവും വെള്ളപ്പൊക്കവും. ഇതു് യുക്തിശൂന്യമായി തോന്നാം. യുക്തിയുക്തമാണെന്നു ഞാൻ ആവശ്യക്കാർക്കു തെളിയിച്ചുകൊടുക്കാൻ തയ്യാറാണ്. ഏതായാലും ജനസംഖ്യാവർദ്ധനയെ തടയാൻ കൃത്രിമോപായംകൊണ്ടു സാദ്ധ്യമല്ല; സാധിച്ചാൽ ദോഷവുമാണ്. ബ്രഹ്മചര്യമാണ് ശരിയായ മാർഗ്ഗം. നാലു് ആശ്രമങ്ങരം ശരിയായി വിധിച്ചതും അതിനാണ്. രണ്ടുമൂന്നു കുട്ടികളുണ്ടായാൽ പിന്നീടെങ്കിലും ഭാര്യാഭർത്താക്കന്മാർ പ്രത്യേക മുറികളിൽ ഉറങ്ങാൻ ശീലിച്ചാൽ നന്ന്. അതുകൊണ്ടു ദമ്പതിമാർക്കു കൂടുതൽ ആരോഗ്യവും കിട്ടും.

കൃഷിക്കാർ സഹകരിച്ചു പ്രവർത്തിക്കണമെന്നു ഞാൻ ആദ്യം തന്നെ പറഞ്ഞുകഴിഞ്ഞു. ഇവിടെ ഞാൻ അവസാനിപ്പിക്കുന്നു.

കാളിയാർ കർഷകസംഘം അഖിലഭാരത കർഷകസംഘമായി വികസിക്കട്ടെ! എല്ലാവരും കർഷക—കൃഷി—തൊഴിലാളികളല്ലെങ്കിലും കൃഷിയറിയാവുന്നവർ ആയിത്തീരട്ടെ! ഉദ്യോഗസ്ഥന്മാരും അനുദ്യോഗസ്ഥന്മാരും വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും കൃഷിചെയ്യട്ടെ! എന്തുകൊണ്ട് വിദ്യാർത്ഥികരംക്കു് പന്തുകളിയുടെ സ്ഥാനത്തു തെങ്ങുവയ്ക്കുന്നതും വാഴ നടുന്നതും വിനോദമാകയില്ലേ? ലീലോദ്യാനങ്ങളെല്ലാം ഫലോദ്യാനങ്ങളായാൽ കൂടുതൽ നന്നല്ലേ? അങ്ങനെ കർഷകസംഘം എല്ലാവരേയും ഗ്രസിക്കുന്നതായിത്തീരട്ടെ! സകലരും ചേർന്നു് ഭൂമി സർവ്വസമ്പൽസമൃദ്ധമാക്കിത്തീർക്കാൻ ഇടവരട്ടെ!



# 19. ധർമ്മം *

ധർമ്മമെന്ന വാക്കാണ് ഭാരതീയർ പ്രാചീനകാലംമുതൽ ബഹുമാനത്തോടുകൂടി മതമെന്നതിന്റെ സ്ഥാനത്ത് ഉപയോഗിച്ചുവന്നിട്ടുള്ളത്. മതം എന്നതിന് അഭിപ്രായം എന്നാണ് സംസ്കൃതത്തിലർത്ഥം. ധർമ്മം വെറും പരലോകവിഷയമല്ല.

''ഊർദ്ധ്വബാഹുർവിരൗമ്യേഷ ന ച കശ്ചിച്ഛൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച സ കിമർത്ഥം ന സേവ്യതേ.''

അതായത് ധർമ്മത്തിൽനിന്നുമാണ് അർത്ഥകാമങ്ങൾപോലും ഉണ്ടാകുന്നതെന്നാണ് വ്യാസൻ പറയുന്നത്. ''ധർമ്മോ രക്ഷതി രക്ഷിതഃ'' എന്നും മഹാഭാരതത്തിൽ പലപ്രാവശ്യം ആവർത്തിക്കപ്പെട്ടിട്ടുണ്ട്.

''കാമാർത്ഥൗ ലിപ്സമാനസ്തു ധർമ്മമേവാദിതശ്ചരേത്
ന ഹി ധർമ്മാദ് അപൈത്യർത്ഥഃ കാമോ വാപി കദാചന.
ഉപായം ധർമ്മമേവാഹുസ്ത്രിവർഗ്ഗസ്യ വിശാം പതേ!''

(കാമവും അർത്ഥവും കിട്ടണമെന്നാഗ്രഹമുണ്ടെങ്കിൽ ആദ്യമായി ധർമ്മത്തെത്തന്നെ അനുഷ്ഠിക്കണം. ധർമ്മംവിട്ട് അർത്ഥവും കാമവും ഒരിക്കലും നില്ക്കയില്ല, അർത്ഥകാമങ്ങൾക്കും മോക്ഷത്തിനും ഉപായം ധർമ്മം തന്നെയാണ്) എന്ന് ശ്രീകൃഷ്ണൻ ദുര്യോധനനോട് പറയുന്നു ഭാരതത്തിൽ.

ധർമ്മംക്ഷയിച്ച് അധർമ്മം അഭിവൃദ്ധിയെ പ്രാപിക്കുമ്പോഴാണ് ഈശ്വരൻ അവതരിക്കുന്നതെന്നും എല്ലാ അവതാരങ്ങളുടേയും ഉദ്ദേശ്യം അധർമ്മനാശവും ധർമ്മരക്ഷണവും ആണെന്നും ഭഗവദ്ഗീത സ്പഷ്ടമായി പറയുന്നു.

ഇന്നത്തെ ഹിന്ദുക്കളുടെ അധഃപതനകാരണം ധർമ്മക്ഷയമാകുന്നു. ഹിന്ദുക്കളെ അപേക്ഷിച്ച് ക്രിസ്ത്യാനികളിലും മുസൽമാന്മരിലും കൂടുതൽ ധർമ്മമുണ്ട്. അതുകൊണ്ടാണ് അവർ ഹിന്ദുക്കളെ ജയിച്ചു നില്ക്കുന്നത്. അത്യന്തദുർബ്ബലനും അല്പബലവാനും തമ്മിൽ ഒരു പിടിയും വലിയും ഉണ്ടായാൽ അല്പബലവാൻ ജയിക്കാറില്ലേ? അതുപോലെ. ഹിന്ദുക്കളോളം അത്ര നാസ്തികന്മാരും അധർമ്മം ധർമ്മമാണെന്നുവിചാരിച്ച് അതിനെകൊണ്ടാടുന്നവരും ഇതരസമുദായത്തിലില്ല. ഹിന്ദുയുവാക്കൾ ഇന്നു പറയുന്നത് പ്രാചീനന്മാർ മൂഢന്മാരായിരുന്നു

---

* 1959 മാർച്ച് 7–ാംനു- മണ്ടയ്ക്കാട്ടു കൺവെൻഷനിൽവച്ചു ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.)

എന്നാണ്. എന്നാൽ ഉൽക്രാന്തിവാദ (Evolution-theory) ത്തിന്റേയും പുരോഗമനവാദത്തിന്റേയും ഉപജ്ഞാതാക്കളായ ക്രിസ്ത്യാനികരം, അഥവാ വെള്ളക്കാർ, പോലും പറയുന്നില്ല, യേശുക്രിസ്തുവും അദ്ദേഹത്തിന്റെ ശിഷ്യന്മാരും മറയന്മാരായിരുന്നുവെന്ന്.

''ഒരു കുട്ടിയെ ഇന്നത്തെ വിദ്യാലയത്തിലയച്ചാൽ അയാരം ആദ്യം പഠിപ്പിക്കപ്പെടുന്നത് അയാളുടെ അച്ഛൻ ഒരു മറയനും അയാളുടെ മുത്തച്ഛൻ ഭ്രാന്തനും മതാചാര്യന്മാരെല്ലാം കള്ളന്മാരും മതഗ്രന്ഥങ്ങളെല്ലാം കെട്ടുകഥകളുമാണെന്നാണ്''' എന്നു സ്വാമി വിവേകാനന്ദൻ, ''ഇന്ത്യയുടെ ഭാവി'' എന്ന പ്രസംഗത്തിൽ പറയുന്നു.* ഇതു് എത്രയും സത്യമാണ്. ഇതിന്റെ ഫലമായി നാം അധഃപതനത്തിന്റെ അടിത്തട്ടിൽ എത്തിയിരിക്കുന്നു. നാം നശിക്കാതിരിക്കണമെങ്കിൽ ഈ വിദ്യാഭ്യാസരീതി മാററണം. അതു മാററുന്നതിനു വളരെ വിഷമമുണ്ട്. ഇന്നത്തെ അദ്ധ്യാപകന്മാരെല്ലാം ഈ വിദ്യാഭ്യാസത്തിന്റെ സന്താനങ്ങളാണ്. അവർ പഠിച്ചതേ പാടൂ. അപ്പോരം പോംവഴിയെന്തു്? ഭാഗ്യവശാൽ ഇന്നത്തെ സ്കൂളുകളിൽ പഠിച്ചെങ്കിലും, പഴയ പാരമ്പര്യം നശിക്കാത്ത ചിലരുണ്ട്. അവരിൽ ചിലർ അദ്ധ്യാപകന്മാരായുമുണ്ട്. അവരിൽനിന്നുമാണ് രക്ഷയുണ്ടാകേണ്ടതു്. ഏതായാലും ഒരു നല്ലകാലം വന്നിട്ടുണ്ട്; മതം മനുഷ്യനെ മയക്കുന്ന കറുപ്പാണെന്നു പറഞ്ഞിരുന്ന റഷ്യക്കാർ സ്റ്റാലിനുവേണ്ടി പള്ളിയിലും മോസ്കിലും ഈശ്വരപ്രാർത്ഥന നടത്താൻ ഏർപ്പാടുചെയ്തിരിക്കുന്നെന്നു് പത്രത്തിൽ കണ്ടു. ഇനി നമ്മുടെ ചെറുപ്പക്കാരും ക്ഷേത്രങ്ങളിലും പള്ളികളിലും ആരാധനയ്ക്കു പോകുമെന്നു തോന്നുന്നു.

ധർമ്മത്തിനു പ്രമാണം വേദങ്ങളാണ്. ''വേദോഽഖിലോ ധർമ്മമൂലം'' എന്നു സ്മൃതി പറയുന്നു. ഏററവും വിശാലാശയനും സർവ്വമതമർമ്മഗ്രാഹിയും ആയ സ്വാമി വിവേകാനന്ദൻപോലും പറയുന്നു, നമ്മുടെ മതഗ്രന്ഥങ്ങരം മാത്രമേ വേദമെന്ന പേരിനെ അർഹിക്കുന്നുള്ളുവെന്ന്.

''ശ്രുതിപ്രാമാണ്യതോ വിദ്വാൻ സ്വധർമ്മേ നിവിശേത വൈ.''

വേദങ്ങളെ പ്രമാണമാക്കിവേണം അറിവുള്ളവൻ സ്വധർമ്മമനുഷ്ഠിക്കാൻ. ഭാഗ്യദോഷത്താൽ, സ്മൃതികാരന്മാരും പുരാണകർത്താക്കളും മഹർഷിമാരും അവതാരപുരുഷന്മാരും ഭാരതീയാചാര്യന്മാരും ആദരിക്കുന്ന വേദം, ഇന്ത്യയിലെ ആദിമനിവാസികളും ഇന്നത്തെ ഭൂരിപക്ഷത്തിന്റെ പിതാക്കന്മാരുമായവരെ മട്ടിക്കാൻ എവിടെയോ വെളിയിൽനിന്നു്, കയറിക്കിടക്കാൻ വീടില്ലാതെ, തെണ്ടിവന്ന ഒരു

* ഇന്ന് ആ രീതിയ്ക്ക് മാററം വന്നിട്ടുണ്ട്. (എഡിററർ)

ക്കുട്ടം പരമത്തുകരായ ആര്യന്മാരെന്ന കൊള്ളക്കാരുടെ കവിതയാണെന്നു ചരിത്രകാരൻ നമ്മെ പഠിപ്പിച്ചിരിക്കുന്നു. ആര്യശബ്ദം, വേദത്തിലോ സ്മൃതിയിലോ പുരാണത്തിലോ ഇതിഹാസത്തിലോ ഒരു വർഗ്ഗത്തെ കുറിക്കുന്ന അർത്ഥത്തിൽ പ്രയോഗിച്ചിട്ടില്ലെന്നു് ഞാൻ സധൈര്യം പറയുന്നു. ആര്യൻ എന്നാൽ സദാചാരനിഷ്ഠൻ എന്നാണർത്ഥം. ആര്യന്മാരുടേതാണു വേദം. അതായതു് സദാചാരനിഷ്ഠന്മാർക്കും സദാചാരതല്പരന്മാർക്കും ഉള്ളതാണു വേദം.

ഈ വേദങ്ങളാണു് ഹിന്ദുക്കളെ കൂട്ടിയോജിപ്പിക്കേണ്ടതു്. അതുമാത്രമാണു് നമ്മെ യോജിപ്പിക്കാൻ കഴിവുള്ളതും. അതിലുള്ള വിശ്വാസവും ആദരവും നശിപ്പിക്കാൻ ശ്രമിക്കുന്ന ഓരോരുവനും ഹിന്ദുസമുദായത്തിൻെറ ശത്രുവാകുന്നു. ക്രിസ്ത്യാനിയേയും ക്രിസ്ത്യാനിയേയും തമ്മിൽ യോജിപ്പിക്കുന്നതു് ബൈബിളും ക്രിസ്തുവുമാണു്. മുസ്ലീമിനേയും മുസ്ലീമിനേയും കൂട്ടിയോജിപ്പിക്കുന്നതു് ഖുർആനും മുഹമ്മദു നിബിയുമാണു്. ബൗദ്ധനേയും ബൗദ്ധനേയും കൂട്ടിയോജിപ്പിക്കുന്നതു് ബുദ്ധനും പിടകങ്ങളുമാണു്. ക്രിസ്ത്യാനികൾക്കു് ക്രിസ്തുവും മുസ്ലീങ്ങൾക്കു മുഹമ്മദ് നിബിയും ബൗദ്ധനു് ബുദ്ധനുമെന്നപോലെ ഹിന്ദുവിനു് ഒരാളില്ല. ശേഷിച്ചിട്ടുള്ളതു് ഒരു ഗ്രന്ഥമാണു്—വേദമാണു്. ഒരേ ഗ്രന്ഥത്തിലോ വ്യക്തിയിലോ അവരിൽക്കൂടി പ്രകടമാകുന്ന ആശയങ്ങളിലോ ഉള്ള വിശ്വാസവും ആദരവും കൂടാതെ ഒരു മതക്കാർ തമ്മിൽ സ്ഥിരമായ ഐക്യം സാധ്യമല്ല. ഹിന്ദുവിനു വേദത്തിലുള്ള വിശ്വാസം നശിച്ചാൽപിന്നെ എന്താണു് ബാക്കി ശേഷിക്കാൻ പോകുന്നതു്? ഈ വേദവിശ്വാസം സകല ഹിന്ദുവിലും ഉറപ്പിക്കയല്ലാതെ ഹിന്ദുസമുദായത്തെ നിലനിർത്താൻ വഴിയില്ല. ബോധായനനും ആശ്വലായനനും ഹാരിതനും ഗൗതമനും ശങ്കരനും രാമാനുജനും മാധ്വനും ഉദയനനും ദയാനന്ദനും സ്വാമി വിവേകാനന്ദനുമൊക്കെ വേദവിശ്വാസം സർവ്വത്ര സ്ഥാപിക്കാൻ വേല ചെയ്തവരാണു്.

ധർമ്മത്തെ ഒരു കാളയായി പുരാണങ്ങളിൽ ചിത്രീകരിച്ചിട്ടുണ്ടു്. വർഷിക്കുന്നതുകൊണ്ടു വൃഷം. വൃഷമെന്നാൽ ധർമ്മം. ഈ കാളയെയാണു് ശിവൻെറ വാഹനമാക്കി വർണ്ണിച്ചിരിക്കുന്നതു്. പുരാണദേവന്മാർ എല്ലാം താത്വികമൂർത്തികളാണു്.

''വന്ദേ ധർമ്മവൃഷം വൃഷധ്വജരഥം'' എന്നു സ്കാന്ദപുരാണത്തിൽ പറയുന്നു. ഈ കാളയുടെ നാലു കാലുകൾ ഭാഗവതത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. അവ തപസ്സു്, സത്യം, ദയ, ശൗചം എന്നിവയാണു്. തപസ്സെന്നാൽ പട്ടിണിയല്ല. ഇന്ദ്രിയജയവും, മനോജയവും ആണു്. തപസ്സായിരുന്നു പ്രാചീനവിദ്യാഭ്യാസത്തിൻെറ ജീവൻ. ഇന്നു്

അതിനുള്ള പ്രാധാന്യം വിദ്യാഭ്യാസത്തിൽനിന്നും ദൂരീകരിക്കപ്പെട്ടിരിക്കുന്നു. മാതാപിതാക്കന്മാരും അദ്ധ്യാപകന്മാരും പ്രായേണ ജീവിതംകൊണ്ടും ഉപദേശംകൊണ്ടും വിദ്യാൎത്ഥികളിൽ ഭോഗതൃഷ്ണ വർദ്ധിപ്പിക്കുകയാണ് ഇന്നു ചെയ്തിരിക്കുന്നതും ചെയ്യുന്നതും. ഇതു നമ്മുടെ നാശത്തിന്റെ മുഖ്യഹേതുവാണ്. രണ്ടാമത്തു സത്യം. സത്യം ഇന്നു മറയന്മാൎക്കുള്ളതായിട്ടാണ് കരുതപ്പെടുന്നതു്. ഏററവും കൂടുതൽ കളവു പറഞ്ഞും ചതിച്ചും പണമുണ്ടാക്കാൻ മടിയില്ലാത്തവൻ സമുദായത്തിൽ ഇന്നു് ഉയൎന്നവനായി കരുതപ്പെടുന്നു. കള്ളറിക്കാർഡുണ്ടാക്കാനും കള്ളഹാജരുവയ്ക്കാനും കള്ളമാൎക്കു കൊടുക്കാനും അദ്ധ്യാപകന്മാൎക്കാകട്ടെ ഉദ്യോഗസ്ഥന്മാൎക്കാകട്ടെ മടിയില്ല. അതു ചെയ്യാത്തവനെ ജീവിതത്തിൽ തോല്പിക്കാനാണ് സമുദായവും തയ്യാറായി നില്ക്കുന്നതു്.

മൂന്നാമത്തേതു ദയയാണ്. ദയയുടെ പേരിൽ ചൂഷണമാണിന്നു നടക്കുന്നതു്. ശൗചത്തിന്റെ കാര്യം പറയേണ്ടതില്ല, ബ്രാഹ്മണഹോട്ടലുകളിൽപോലും വൃത്തികേടുകൊണ്ടു് ഭക്ഷണം കഴിക്കാൻ നിവൃത്തിയില്ലാതായിട്ടുണ്ടു്. പിന്നെങ്ങിനെ സമുദായം നന്നാകും?

''അഹിംസാ സമതാ ശാന്തിസ്തപഃ ശൗചം അമത്സരഃ
ദ്വാരാണ്യേതാനി മേ വിദ്ധി''

എന്നു ധൎമ്മദേവത പറയുന്നു. ഇതെല്ലാം ഇന്നെവിടെ? സമത്വം പറയുന്നവരിൽ ഭൂരിപക്ഷം അങ്ങിനെ പറയുന്നതു മററുള്ളവരുടേതു തട്ടിപ്പറിക്കാനായിത്തീൎന്നിട്ടുണ്ടു്, ബ്രാഹ്മണർ ഒരുകാലത്തു ധർമ്മത്തിന്റെ മൂൎത്തികളായിരുന്നു; സമുദായത്തിൽ ധൎമ്മം പഠിപ്പിക്കുന്നവരായിരുന്നു. അതുകൊണ്ടാണവർ അക്കാലത്തു മാന്യന്മാരായതു്.

''അദ്വേഷ്ടാ നിൎമ്മമഃ ശാന്തഃ സത്യവാദീ ജിതേന്ദ്രിയഃ
നിൎമ്മത്സരോ നിഷ്കപടഃ സ്വവൃത്തൗ ബ്രാഹ്മണോ വസേത്
അദ്ധ്യാപയേത് പുത്രബുദ്ധ്യാ ശിഷ്യാൻ സന്മാൎഗ്ഗവൎത്തിനഃ
സൎവ്വലോകഹിതൈഷീ സ്യാത് പക്ഷപാതവിനിർമ്മുഖഃ
മിഥ്യാലാപം അസൂയാം ച വ്യസനാപ്രിയഭാഷണം
നീചൈഃ പ്രസക്തിം ദംഭം ച സൎവ്വഥാ ബ്രാഹ്മണസ്ത്യജേത്.''

(ആരേയും ദ്വേഷിക്കാത്തവനും ഒന്നും തന്റേതെന്നു കരുതാത്തവനും ശാന്തനും, സത്യമേ പറയൂ എന്നുള്ളവനും, ഇന്ദ്രിയങ്ങളെ ജയിച്ചവനും, ആരോടും മത്സരിക്കാത്തവനും, കാപട്യം വെടിഞ്ഞവനുമായ ബ്രാഹ്മണൻ സ്വധൎമ്മമനുഷ്ഠിച്ചു ജീവിക്കണം. അയാൾ സൽസ്വഭാവികളായ ശിഷ്യന്മാരെ പുത്രബുദ്ധിയോടുകൂടി പഠിപ്പിക്കണം. സകലജനങ്ങൾക്കും ഹിതമാഗ്രഹിക്കുന്നവനും, ആരോടും പക്ഷപാതമില്ലാ

ത്തവനുമായിരിക്കണം ബ്രഹ്മണൻ. അയാാം വൃഥാവാക്കു പറയരുതു്. അസൂയ, വ്യസനം അന്യന്മാക്കു അപ്രിയമായതു പറയുക, നീചന്മാരുമായുള്ള സംസർഗ്ഗം, ഡംഭു് എന്നിവയെ ബ്രാഹ്മണൻ സവ്വഥാ ത്യജിക്കണം.)

എന്നു് മഹാനിർവ്വാണതന്ത്രം പറയുന്നു. ഇതാണു് ഹിന്ദുവിൻെറ ആദശം. ബ്രാഹ്മണത്വമാണു് ഇന്ത്യയുടെ ആദശം. ''ബ്രാഹ്മണരെക്കൊണ്ടു് ലോകം മുഴുവൻ നിറക്കുകയായിരിക്കണം നമ്മുടെ ലക്ഷ്യം''. എന്നു സ്വാമി വിവേകാനന്ദൻ ഒരിടത്തു പറയുന്നു.

അങ്ങിനെയുള്ള ഒരു കാലം വന്നാലുള്ള അവസ്ഥയെന്തു്? അതല്ലേ അഭികാമ്യം?

ഗൃഹസ്ഥധമ്മം പറയുന്നു:— ''ദേയം ദീനജനായ ച വിത്തം'' (പണം പാവങ്ങാക്കു കൊടുക്കേണ്ടതാണു്) എന്നു്. ''ത്യാഗായ സംഭൃതാത്ഥാനാം'' എന്നു കാളിദാസൻ. പണം ശേഖരിക്കുന്നതു് ത്യജിക്കാനായിരിക്കണമെന്നത്ഥം. ഗൃഹസ്ഥനു് ഒരു നേരമുണ്ണാനാണു് ധമ്മശാസ്ത്രവിധി. ശരീരശക്തിയില്ലെങ്കിൽ രണ്ടുനേരം. അതു കോഴിമുട്ടയുടെ വലിപ്പത്തിലുള്ള മുപ്പത്തിരണ്ടു ഉരുളമാത്രം. അങ്ങനെയായാൽ ഭക്ഷണക്ഷാമം രാജ്യത്തു് എങ്ങിനെയുണ്ടാകും? സൽപ്രജകളെ ജനിപ്പിക്കാനാണു് വിവാഹം. ഒന്നോ രണ്ടോ പുത്രന്മാരുണ്ടായാൽ ഗൃഹസ്ഥൻ ഭാര്യയെ സഹോദരിയെപ്പോലെ കരുതി ജീവിക്കണം. ഇതു ജനസംഖ്യവദ്ധനയ്ക്കും തന്മൂലമുള്ള ദാരിദ്ര്യവദ്ധനയ്ക്കും പരിഹാരമാണു്. ഭരണാധികാരികളുടെ ധമ്മത്തിൽ കൃഷിക്കാർ വിത്തിനും ഭക്ഷണത്തിനും മുട്ടുവരാതെ നോക്കുന്നതും, കൃഷിസ്ഥലങ്ങളിലെല്ലാം വലിയ തടാകങ്ങാ എപ്പോഴും നിറഞ്ഞ ജലത്തോടുകൂടിയിരിക്കത്തക്കവണ്ണം ഉണ്ടാക്കുന്നതും, കച്ചവടക്കാർ സത്യനിഷ്ഠ പാലിക്കുന്നതു നോക്കുന്നതും ഉാപ്പെടുത്തി മഹാഭാരതത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. പിന്നെ ഭക്ഷണക്ഷാമം എപ്പോഴെങ്കിലുമുണ്ടാകുമോ? ഇന്നത്തെ മുഖ്യപ്രശ്നം ഭക്ഷണപ്രശ്നമാണെന്നും ധമ്മമല്ലെന്നും പറയുന്ന ചെറുപ്പക്കാർ ജനങ്ങളുടെ ധമ്മാനുഷ്ഠാനം കൊണ്ടല്ലാതെ ഭക്ഷണക്ഷാമത്തിനു് പരിഹാരമില്ലെന്നും ഓക്കേണ്ടതാണു്.

മുക്തിയ്ക്കുള്ള ചവിട്ടുപടി ധമ്മംതന്നെയാണു്. ഇങ്ങനെയുള്ള കാമധേനുവായ ധമ്മത്തെ നിലനിത്തുന്നതിനു് ഹിന്ദുജനത മുന്നോട്ടു വരുന്നതിനു് ഈശ്വരൻ അനുഗ്രഹിയ്ക്കട്ടെ!



# 20. ഭാരതീയ സ്ത്രീധർമ്മം *

''ഹേ ഭാരതമേ! നിൻെറ സ്ത്രീത്വത്തിൻെറ ആദർശം സീതയും ദമയന്തിയും, സാവിത്രിയും ആണ് എന്നു മറക്കരുതു്. നീ ആരാധിയ്ക്കുന്ന ഈശ്വരൻ മഹാതപസ്വിയും സർവ്വത്യാഗിയും ആയ ഉമാപതിയാണെന്നു മറക്കരുതു്. നിൻെറ വിവാഹം, നിൻെറ ധനം, നിൻെറ ജീവിതം ഇവ ഇന്ദ്രിയസുഖത്തിനല്ല, നിൻെറ വ്യക്തിപരമായ സുഖത്തിനല്ല എന്നു മറക്കരുതു്. നീ ജനിച്ചിരിക്കുന്നതു് മാതാവിൻെറ ബലിപീഠത്തിൽ അർപ്പിക്കാനുള്ള യജ്ഞദ്രവ്യമായിട്ടാണെന്നു മറക്കരുതു്''. എന്നാണ് ശ്രീ വിവേകാനന്ദസ്വാമികൾ പ്രസ്താവിച്ചിട്ടുള്ളതു്.

ഭാരതഭൂമി സ്ത്രീകളെ അടിമകളായി കരുതിയിരുന്ന രാജ്യമാണെന്നും പാശ്ചാത്യസമ്പർക്കംമൂലമാണ് ഇവിടത്തെ സ്ത്രീകൾക്കു് ഉന്നതി ഉണ്ടായിട്ടുള്ളതെന്നും ചിലർ പറയുന്നു. ഇതു ശുദ്ധമേ തെററാണ്. ലോകത്തിൽ സ്ത്രീയെ പുരുഷനേക്കാൾ വളരെയധികം ഉയൎന്ന നിലയിൽവെച്ചു് അനാദികാലംമുതൽ ആരാധിക്കുന്ന ഏകരാജ്യം ഭാരതമാണ്. ഈശ്വരനെ ജഗൽപിതാവായിട്ടാണ് ഭാരതം കരുതുന്നതു്. ഹൈന്ദവപുരാണങ്ങളിൽ പറയുന്ന ഈശ്വരൻെറ ഏററവും ഉയർന്ന പ്രകടഭാവങ്ങൾ ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരാണ്. എന്നാൽ ഇവക്കെല്ലാം മീതെയാണ് ദേവി.

\+ ''വിഷ്ണുഃ ശരീരഗ്രഹണ—മഹമീശാന ഏവ ച
കാരിതാസ്തേ യതോ/തസ്ത്വാം കഃ സ്തോതും ശക്തിമാൻ ഭവേത്''
എന്നത്രേ ബ്രഹ്മാവു് പറയുന്നതു്.

''കൈലാസശൈലഭുവനേ ത്രിജഗജ്ജനിത്രീം
ഗൌരീം നിവേശ്യ കനകാചിതരത്നപീഠേ
നൃത്യം വിധാതുമഭിവാഞ്ഛതി ശൂലപാണൌ
ദേവാഃ പ്രദോഷസമയേ ന ഭജന്തി സർവ്വേ''

കൈലാസപർവ്വതത്തിൽ മൂന്നുലോകങ്ങളുടേയും മാതാവായ പാർവ്വതിയെ സ്വർണ്ണവും രത്നവും ചേർന്ന പീഠത്തിൽ ഇരുത്തിയിട്ടു്

---

* അമ്പാടി കാർത്ത്യായനിഅമ്മ പ്രസൻേറഷൻ വാല്യത്തിൽ 1952-ൽ പ്രസിദ്ധപ്പെടുത്തിയതു്.

\+ വിഷ്ണുവും ഞാനും ശിവനും ആരാൽ ശരീരഗ്രഹണം ചെയ്യിക്കപ്പെടുന്നുവോ ആ അവിടുത്തെ സ്തുതിക്കാൻ ആരു് ശക്തനായി ഭവിക്കും?

ശിവൻ നൃത്തംചെയ്യാൻ ആരംഭിക്കുന്ന പ്രദോഷസമയത്തു് സകല ദേവന്മാരും ചുററുംനിന്നു് ഭജിക്കുന്നു എന്നു് പ്രദോഷസ്തോത്രത്തിൽ പറയുന്നു.

(1) ''കരാംഗുലിനഖോല്പന്ന–നാരായണദശാകൃതിഃ''എന്നും

(2) ''ഹരിബ്രഹ്മേന്ദ്രസേവിതാ'' എന്നും ലളിതാസഹസ്രനാമം പ്രസ്താവിക്കുന്നു.

''ശിവഃ ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും
ന ചേദേവം ദേവഃ പ്രഭവതി പരിസ്പന്ദിതുമപി
അതസ്ത്വാമാരാധ്യാം ഹരിഹരവിരിഞ്ചാദിഭിരപി
പ്രണന്തും സ്തോതും വാ കഥമകൃതപുണ്യഃ പ്രഭവതി''
''ഭവാനി! ത്വം ദാസേ മയി വിതര ദൃഷ്ടിം സകരുണാ–
മിതി സ്തോതും വാഞ്ഛൻ കഥയതി ഭവാനിത്വമിതി യഃ
തദൈവ ത്വം തസ്മൈ ദിശസി നിജസായുജ്യപദവീം
മുകുന്ദബ്രഹ്മേന്ദ്രസ്ഫുടമകുടനീരാജിതപദാം''

എന്നും സന്യാസനിഷ്ഠനായ ശ്രീശങ്കരൻ പറയുന്നു.

ഇതു് പൗരാണികകാലത്തുമാത്രം ഉണ്ടായ അഭിപ്രായമല്ല. വേദങ്ങളിലും അദിതിയെ സർവ്വദേവതാമയിയായി വാഴ്ത്തുന്നു. അദിതിയിൽനിന്നാണെല്ലാമുണ്ടായതെന്നും അദിതിയാണെല്ലാം എന്നും അദിതി സർവ്വാരാദ്ധ്യയാണെന്നും വേദം പ്രസ്താവിക്കുന്നു. ഹൈന്ദവസംസ്കാരം അതിന്റെ ആരംഭംമുതൽ സ്ത്രീകളെ ആദരിക്കുകയും ആരാധിക്കുകയും ചെയ്തിരുന്നതായി വേദസ്മൃതിപുരാണേതിഹാസങ്ങളെല്ലാം തെളിയിക്കുന്നു. പുരുഷനും സ്ത്രീയ്ക്കും തമ്മിൽ ഭേദം കല്പിച്ചിട്ടുണ്ടെങ്കിൽ അതു് സ്ത്രീയ്ക്കു് ഉച്ചനില കല്പിച്ചിട്ടാണു് എന്നു് മുകളിൽപറഞ്ഞ വാക്യങ്ങൾ സ്പഷ്ടമാക്കുന്നു.

''ദ്വിധാ കൃത്വാത്മനോ ദേഹമർദ്ധേന പുരുഷോ ƒഭവേത്
അർദ്ധേന നാരീ തസ്യാം സ വിരാജമസൃജത് പ്രഭു''

എന്നു് സ്മൃതിവാക്യം.

''സ്ത്രീപുംസാവാത്മഭാഗൌ തേ ഭിന്നമൂർത്തേഃ സിസൃക്ഷയാ
പ്രസൂതിഭാജഃ സർഗസ്യ താവേവ പിതരൗ സ്മൃതൌ''

എന്നു് കവിയും വർണ്ണിക്കുന്നു.

---

(1) കൈവിരലിന്റെ നഖത്തിൽനിന്നു വിഷ്ണുവിന്റെ ദശാവതാരം ഉൽപ്പാദിപ്പിച്ചവരം.

(2) വിഷ്ണു, ബ്രഹ്മാവ്, ഇന്ദ്രൻ എന്നിവരാൽ സേവിക്കപ്പെട്ടവരം.

പ്രകൃതിയും പുരുഷനും ചേന്നതാണ് പ്രപഞ്ചമെന്നും അതിൽ പ്രകൃതിക്കാണ് കർത്തൃത്വമെന്നും അതിനാണ് ആരാദ്ധ്യതയെന്നും സാംഖ്യൻ പറയുന്നു.

''പ്രകൃതിഃ കർത്ത്രീ പുരുഷസ്സു പുഷ്കരപലാശവന്നിർല്ലേപഃ''

''പ്രകൃതേഃ സുകുമാരതരം ന കിഞ്ചിദസ്തീതി മേ മതിർഭവതി''

എന്ന വാക്യങ്ങൾ നോക്കുക.

''യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ'' എന്നു മനു.

സ്ത്രീകളെ പൂജിക്കുന്നിടത്തേ ഐശ്വര്യമുണ്ടാകയുള്ളുവെന്നു പറയുന്നതിലപ്പുറം എന്തു പറയാനാണ്? അദ്വൈതിയായ ശ്രീശങ്കരൻെറ പ്രതിഷ്ഠാമൂത്തികളിലൊന്നുതന്നെ ശ്രീ ശാരദയാണ്. അർദ്ധനാരീശ്വരനായ ശിവനും ലക്ഷ്മീനാരായണമൂത്തിയും ആരുടെ കണ്ണിലാണ് സ്ത്രീക്കു് ഭാരതം കല്പിച്ചിട്ടുള്ള ഉൽകൃഷ്ടനില വെളിവാക്കാത്തതു്? യാഗയജ്ഞാദികളിൽ സ്ത്രീക്കു് വലത്തുഭാഗത്താണ് ആസനം കല്പിക്കപ്പെടുന്നതു്. സപത്നീകനായിട്ടല്ലാതെ യാഗയജ്ഞങ്ങളില്ല.

എന്നാൽ സ്ത്രീകളെ ഭാരതീയർ ഭാര്യമാരെന്നനിലയിൽ ബഹുമാനിച്ചതിനേക്കാളധികമായി മാതൃഭാവത്തിലാണ് ബഹുമാനിച്ചിരുന്നതു് എന്നു പ്രത്യേകം ഓക്കേണ്ടതാണ്. ''മാതൃദേവോ ഭവ'' എന്നാണ് വേദശാസനം ''ഭാര്യാ ദേവോ ഭവ'' എന്നല്ല. വാസ്തവത്തിൽ ഭാര്യയേക്കാളധികമായി ബഹുമാനം അർഹിക്കുന്നതു് മാതാവല്ലേ?

ആസ്താം താവദിയം പ്രസൂതിസമയേ
ദുർവാരശൂലവ്യഥാ
നൈരുച്യം തനുശോഷണം മലമയീ
ശയ്യാ ച സാംവത്സരീ
ഏകസ്യാപി ന ഗർഭഭാരഭരണക്ലേശസ്യ
യസ്യ ക്ഷമോ
ദാതും നിഷ്കൃതിമുന്നതോഽപി തനയസ്തസ്യൈ
ജനന്യൈ നമഃ!

എന്ന ശ്ലോകം ഇവിടെ സ്മരണീയമാണ്. യൌവനം നശിച്ചു് വാദ്ധക്യപീഡിതയായി ഭർത്തൃമരണാദിക്ലേശക്ലിഷ്ടയായി രോഗബാധിതയോ രോഗബാധയിലേക്കു് കാലുകുത്തുന്നവളോ ആയ അസഹായയായ മാതാവല്ലേ നവയൗവ്വനയുക്തയായി ബലിഷ്ഠശരീരയായി സധവയായി മനോഹരസ്വപ്നങ്ങൾ കണ്ടു് പലതും ഓത്തു് ആനന്ദമധുപാനം ചെയ്യുന്ന ഭാര്യയേക്കാൾ ആദരണീയ? അമ്മയെ സാക്ഷാൽ ജഗന്മാതാവായി കണ്ടു് അമ്മയുടെ ഏതു വാക്കും വേദവാക്യം

പോലെ പാലിക്കുന്നതിൽ സന്നദ്ധനായിരിക്കണം പുത്രനെന്നു പഠിപ്പിച്ചതു് ഭാരതീയമഹർഷിമാർതന്നെ ശരി.

വിധവകളോടു് നിർദ്ദയം പെരുമാറിയിരുന്നുവെന്ന ആക്ഷേപവും ഇതേ ന്യായത്താൽ ഖണ്ഡിക്കപ്പെട്ടുവെന്നു സ്പഷ്ടം. പിന്നെയൊരാക്ഷേപം വിധവാവിവാഹം അനുവദിച്ചിരുന്നില്ല ഭാരതീയാചാര്യന്മാരെന്നാണ്. താഴ്ന്ന സമുദായങ്ങളിലെ സ്ത്രീകൾക്കു് വിധവാവിവാഹം അനുവദിച്ചിരുന്നതായി തെളിവുണ്ടു്.

''പഞ്ചസ്വാപത്സു നാരീണാം പതിരന്യോ വിധീയതേ''

എന്നും സ്മൃതികാരൻ പറയുന്നു. അതായതു് ചില പ്രത്യേക പരിതഃസ്ഥിതിയിൽ വിധവാവിവാഹം അനുവദിച്ചിരുന്നെന്നർത്ഥം. ദമയന്തിതന്നെ പുനർവിവാഹകഥകൊണ്ടാണ'' ഋതുപർണ്ണനെ വരുത്തിയതും തദ്വാരാ നളനുമായി വീണ്ടും ചേർന്നതുമെന്ന കഥ നമ്മെ എന്തു പഠിപ്പിക്കുന്നു.? ഒരിക്കലും നടക്കാത്ത കാര്യം നടക്കുമെന്നു് വിശ്വസിച്ച ഋതുപർണ്ണൻ വരുമോ? ധർമ്മശാസ്ത്രവും സമുദായവും ഒരിക്കലും അനുവദിക്കാത്ത ഒരു സംഗതി ചെയ്യാൻ രാജാവു് മുതിരുമോ? എന്നാൽ ഭാരതീയലക്ഷ്യം വിവാഹമല്ല, ഈശ്വരസാക്ഷാൽക്കാരമാണ്. വിവാഹം, സൽപ്രജകളെ ലോകസേവനാർത്ഥം കൊടുത്തശേഷം സത്കർമ്മദ്വാരാ ചിത്തശുദ്ധി സമ്പാദിച്ചു് ആത്മസാക്ഷാത്ക്കാരത്തിനു തെയ്യാറാകാനുള്ള ഒരു പടിമാത്രം. വിവാഹം ഒരു സംസ്ക്കാരമായിട്ടാണ് ഭാരതം കരുതുന്നതു്.

സാമാഹം ഋക്ത്വം താവേഹ വിവഹാവഹൈ; പ്രജാം പ്രജനയാവഹൈ'' എന്നാണ് വിവാഹമന്ത്രം.

''പ്രജായൈ ഗൃഹമേധിനാം'' എന്നു് കാളിദാസകവിയും പറയുന്നു. വിവാഹം ശാസ്ത്രങ്ങൾ വിധിക്കുന്നതു് നിവൃത്തിക്കു വഴി തെളിക്കാനാണെന്നു ഭാഗവതം പറയുന്നു.

* ''ലോകേ വ്യവായ—ആമിഷ—മദ്യസേവാ—
രതിസ്തു ജന്തോർന്നഹി തത്ര ചോദനാ
വ്യവസ്ഥിതിസ്തേഷു വിവാഹയജ്ഞ—
സുരാഗ്രഹൈരാസു നിവൃത്തിരിഷ്ടാ''

ഇതാണ് ഭാഗവതോപദേശം.

---

* ലോകത്തു സ്ത്രീസേവ, മാംസഭക്ഷണം, മദ്യപാനം എന്നിവയിൽ മനുഷ്യർക്കു പ്രകൃത്യാ താൽപര്യമുണ്ടു്. അതിനു വിധി വേണ്ട. വിവാഹം, യജ്ഞം, സുരാഗ്രഹം എന്നിവയാൽ ആ കർമ്മങ്ങളിലെ നിയന്ത്രണമാണുദ്ദേശിച്ചിട്ടുള്ളത്. ഇവയിൽനിന്നുള്ള വിരാമമാണ് ഇഷ്ടമായിട്ടുള്ളത്. (ഉദ്ദേശിച്ചിട്ടുള്ളത്)

''ബ്രഹ്മചര്യം പരിസമാപ്യ ഗൃഹീ ഭവേത്; ഗൃഹീ ഭൂത്വാ
വനീ ഭവേത്; വനീ ഭൂത്വാ പ്രവ്രജേത്—യദി വാ ഇതരഥാ
ബ്രഹ്മചര്യാദേവ പ്രവ്രജേത്; ഗൃഹാദ്വാ വനാദ്വാ''

എന്നു് ഉപനിഷത്ത്.

ബ്രഹ്മചര്യമവസാനിപ്പിച്ചിട്ടു് ഗൃഹസ്ഥനാകണം. ഗൃഹസ്ഥനായശേഷം വാനപ്രസ്ഥനാകണം. വാനപ്രസ്ഥനായശേഷം സന്ന്യസിക്കണം. അഥവാ ബ്രഹ്മചര്യത്തിൽനിന്നുതന്നെ സന്ന്യസിക്കണം. അഥവാ ഗൃഹത്തിൽനിന്നോ വനത്തിൽനിന്നോ. ഇതിൽനിന്നു് വിവാഹമല്ല ലക്ഷ്യമെന്നാണു് ഭാരതീയാചാര്യമതമെന്നു സ്പഷ്ടം. അതിനാൽ ജീവിതത്തിൽ ഒരിക്കൽ വിവാഹത്തിലേർപ്പെട്ട സ്ത്രീ ആ ഭർത്താവിന്റെ വിയോഗശേഷം ഒരാൾക്ക കൊടുത്ത മനസ്സു്, മറെറാരാൾക്ക കൊടുക്കാതെ അവ്യഭിചാരിതയോടുകൂടി, അയാളിൽ തന്നെ ഉറപ്പിച്ചു് ആ ഭർത്താവു് ഈശ്വരഭാവം പ്രാപിച്ചതായി ധ്യാനിച്ചു് (സപിണ്ഡിക്രിയ നോക്കുക) ഭർത്താവിനോടുള്ള സ്നേഹം ഈശ്വരങ്കലാക്കി ഈശ്വരധ്യാനനിരതയായി അന്ത്യകാലംവരെ കഴിച്ചു് അന്ത്യകാലത്തു് ഭഗവൽപദത്തിൽ ചേരണമെന്നു ശാസ്ത്രം വിധിച്ചതു് തെററല്ല. പുരുഷനും ഈ നിയമം ബാധകമല്ലേ എന്നു ചോദിക്കാം. അതുതന്നെയാണു് പുരുഷനും നിയമം. എന്നാൽ മക്കൾവഴിസമ്പ്രദായത്തിൽ ഒരു ഭാര്യ മരിക്കയോ, പ്രസവിക്കുകയില്ല എന്നു കാണുകയോ ചെയ്യുമ്പോൾ പുത്രനുണ്ടാകാൻവേണ്ടി പുരുഷൻ പുനർവിവാഹം ചെയ്യാൻ ശാസ്ത്രം അനുവദിച്ചുവെന്നുമാത്രം വ്യത്യാസം. അതിൽനിന്നു പുരുഷന്മാർ മുതലെടുത്തതാണു് ബഹുഭാര്യാത്വത്തിന്റെ ബീജം. എങ്കിലും ആദ്യത്തെ ഭാര്യ ജീവിച്ചിരിക്കെ അവരുടെ അനുവാദത്തോടുകൂടി മാത്രമേ രണ്ടാമതൊരു സ്ത്രീയെ വിവാഹം ചെയ്യാവൂ എന്നു കാണിക്കുന്ന ഒരു ചടങ്ങു് പുരുഷന്റെ പുനർവിവാഹപരമായ ഒരു ക്രിയയായി അടുത്ത കാലംവരെ യാഥാസ്ഥിതികകുടുംബങ്ങളിൽ നടപ്പുണ്ടായിരുന്നതായി അറിയാം. ഇതിൽനിന്നു് നിയമം സ്ത്രീക്കും പുരുഷനും ഒന്നുതന്നെയായിരുന്നുവെന്നു വിചാരിക്കാം.

സ്ത്രീകളെ ഭാരതം വിദ്യാഭ്യാസം ചെയ്യിച്ചിരുന്നില്ലെന്നു പറയുന്നതും ശരിയല്ല. വിദ്യയുടെ ദേവതയെത്തന്നെ ഒരു സ്ത്രീയായിട്ടാണു് ഭാരതം കരുതുന്നതു്. സർവ്വജ്ഞാനഭണ്ഡാഗാരമാണല്ലോ സരസ്വതി. പൂർവ്വകാലങ്ങളിൽ സ്ത്രീകളും ഉപനയനം സ്വീകരിച്ചു് ഗുരുകുലവാസം ചെയ്തിരുന്നതായി, ''പുരാകല്പേഷു നാരീണാം മൗഞ്ജീ—ബന്ധനമിഷ്യതേ അദ്ധ്യാപനം ച സാവിത്ര്യാഃ''
മുതലായ വാക്യങ്ങൾ തെളിവു തരുന്നു.

''കന്യാപ്യേവം പാലനീയാ ശിക്ഷണീയാ ƒതിയത്നതഃ''. എന്നു് തന്ത്രങ്ങ൦ പറയുന്നു. ജനകമഹാരാജാവിൻെറ സദസ്സിൽ ചെന്നു് അദ്ദേഹത്തെ വാദിച്ചുതോല്പിച്ച സുലഭ മുതലായ ബ്രഹ്മവാദിനിക൦ പ്രാചീനഭാരതത്തിൽ ദുർല്ലഭമായിരുന്നില്ല. വേദദ്രഷ്ടാക്കളായ ഋഷിമാരിൽതന്നെ ചിലർ സ്ത്രീകളായിരുന്നുവെന്നു് ഋഗ്വേദത്തിൻെറ ഋഷിപ്പട്ടിക നോക്കിയാൽ കാണാം. മണ്ഡനമിശ്രൻെറ ഭാര്യ ശാരദാദേവിയും, (ഭാരതി) വാചസ്പതിമിശ്രൻെറ ഭാര്യ ഭാമതിയും, വ്യാകരണവിദുഷികളായ മനോരമാദികളും, ഗണിതശാസ്ത്രപാര൦ഗതകളായ ലീലാവതി മുതലായവരും ഇന്നും വിജ്ഞാതരാണല്ലോ.

ഭാരതത്തിൽ സതിസമ്പ്രദായമാണ് വെള്ളക്കാർ വരുന്നതുവരെ നടപ്പിലിരുന്നതെന്നു പറയുന്നതും ശരിയല്ല. സതി ബ൦ഗാളിൽ മാത്രമേ മുഖ്യമായി നടപ്പിലിരുന്നുള്ളു. അവിടേയും മിക്കവാറും സ്ത്രീക൦ സ്വമനസ്സാലെ ഭർത്തൃവിരഹദുഃഖംകൊണ്ടു് ആത്മഹത്യ ചെയ്യുകയാണുണ്ടായിട്ടുള്ളതു്. ദശരഥപത്നിമാരാരുംതന്നെ സതി സ്വീകരിച്ചില്ല. പാണ്ഡുവിൻെറ ഭാര്യമാരിൽ ഒരാ൦ മാത്രമാണ് അഗ്നിപ്രവേശം ചെയ്തതായി പറയപ്പെടുന്നതു്. ഇതുകൊണ്ടു് ആദ്യകാലങ്ങളിൽ ഒട്ടുംതന്നെ സതി ഉണ്ടായിരുന്നില്ലെന്നും അതു കാലക്രമേണ വന്ന ഏർപ്പാടാണെന്നും സ്പഷ്ടം. ഭാരതീയരെപ്പോലെ സ്വയംവരമനുവദിച്ചിരുന്ന സമുദായം വേറെ ഒന്നുണ്ടോ എന്നു സംശയമാണ്. ഇതു് ഇവിടെ സ്ത്രീക൦ക്കു് വിവാഹത്തിനു സ്വാതന്ത്ര്യമനുവദിച്ചിരുന്നുവെന്നതിനു തെളിവാണ്. എന്നാൽ താല്ക്കാലികമായുണ്ടാകുന്ന മനശ്ചാപലതക്കധീനരായി പെൺകുട്ടിക൦ പില്ക്കാലം പശ്ചാത്തപിക്കാനിടവരാത്ത പല നിയമങ്ങളും സമുദായം ഏർപ്പെടുത്തിയിരുന്നു. അതു തെററല്ല. ജീവന്മുക്തിവിവേകത്തിൽ ജീവന്മുക്തകളായ സ്ത്രീകളെപ്പററി പറയുന്നതിൽനിന്നു് ആദ്ധ്യാത്മികമായി ഏററവും ഉയന്ന സ്ഥാന൦പോലും സ്ത്രീക൦ക്കു് പ്രാപ്യമായി സമുദായം അംഗീകരിച്ചിരുന്നുവെന്നതും സ്പഷ്ടമാണ്.

എന്നാൽ സ്ത്രീകളുടെ ചാരിത്രശുദ്ധിയെ പരിപാലിക്കുന്നതിനു് സമുദായം ഓരോഘട്ടത്തിലും ഓരോവിധ നിയമം ഏർപ്പെടുത്തിയിട്ടുണ്ടെന്നുള്ളതു സത്യമാണ്. എന്തെന്നാൽ ചാരിത്രശുദ്ധിയുടെ വില ഭാരതീയരെപ്പോലെ അറിഞ്ഞവർ മററില്ല. ഹിന്ദുമതപ്രകാരം ഗർഭാധാനം, ഏററവും പ്രധാനമായ ഒരു സംസ്കാരമാണ്. ലോകത്തിനു് ഒരു ഹിരണ്യാസുരനേയോ ഒരു പ്രഹ്ളാദനേയോ ഒരു ഹിററ്ലറേയോ, ഒരു മഹാത്മാഗാന്ധിയേയോ സമപ്പിക്കാനൊരുങ്ങുന്ന സന്ദഭമാണതു്. അവിടേയും കൂടുതൽ പ്രാധാന്യം മാതാവിനാണ്.

''വളമേറിനകണ്ടത്തിൽ വിതച്ചാൽ വിളവൊരു പത്തിനു സംശയമില്ല'' എന്നു കുഞ്ചൻനമ്പ്യാർ പറഞ്ഞിട്ടുണ്ട്. 'വിത്തുഗുണം പത്തുഗുണം' എന്നതും ശരിയാണ്. എങ്കിലും ക്ഷേത്രത്തിനാണ് പ്രാധാന്യം. അവിടെയാണ് വളരുന്നതു്. ഗർഭവതിയായ മാതാവിൻെറ ചിന്തയാണ് ഭാവിപൗരൻെറ നിർമ്മാണത്തിൽ മുഖ്യപങ്കുവഹിക്കുന്നതെന്ന് മനശ്ശാസ്ത്രത്തിൽ അദ്വിതീയമായ ഗവേഷണം നടത്തിയിട്ടുള്ള ഭാരതീയാചാര്യന്മാർ അറിഞ്ഞിരുന്നു. അതുകൊണ്ടാണ് ഭാരതം സ്ത്രീകളുടെ ചാരിത്രശുദ്ധിക്ക് സർവ്വപ്രാധാന്യം കല്പിച്ചതു്. അതിൽ നിന്നാണ് ഇവിടുത്തെ എല്ലാ പ്രധാനാചാരങ്ങളും രൂപമെടുത്തതു്. അതുകൊണ്ടാണ് വിദേശീയാക്രമണം മുതലായവ വന്നകാലത്തു് സ്ത്രീകളുടെ സ്വാതന്ത്ര്യത്തെ തടയുന്ന ചില നിയമങ്ങൾ ഏർപ്പെടുത്താൻ ഇടയായതു്. അതൊന്നും സ്ത്രീകളെ ജയിലിലാക്കാനോ പുരുഷൻെറ യന്ത്രമാക്കാനോ അടിമയാക്കാനോ ഉണ്ടാക്കിയതല്ല.

''സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ ജായതേ വർണ്ണസങ്കരഃ
സംകരോ നരകായൈവ''

എന്നതു എന്നും സത്യമാണ്. സ്ത്രീകളിലാണ് ഭാരതത്തിൻെറ ഭാവിയിരിക്കുന്നതു്. സ്ത്രീകൾ ചാരിത്രവതികളായിരിക്കയാണെങ്കിലേ ധർമ്മം നിലനില്ക്കൂ. ധർമ്മം നശിച്ചാൽ ഭാരതം നശിക്കും.

(1) ''ഭാരതത്തിൻെറ ദേശീയസൗധത്തിൻെറ നട്ടെല്ലും ജീവകേന്ദ്രവും അടിത്തറയും ഉറപ്പിച്ചിരിക്കുന്നതു് ധർമ്മം, ധർമ്മം ഒന്നിൽ മാത്രമാണ്'' എന്നു വിവേകാനന്ദസ്വാമികൾ പറയുന്നു.

(2) ''ഭാരതമേ—ഇതാണ് നിൻെറ ഭയങ്കരമായ ആപത്തു്. പാശ്ചാത്യരാജ്യത്തെ അനുകരിക്കയെന്ന ആഭിചാരദേവത നിന്നെ അതിശക്തിയായി പിടികൂടിയിരിക്കുന്നു'' എന്ന് അദ്ദേഹം മറെറാരിടത്തു പറയുന്നു. ഈ ആഭിചാരശക്തിയിൽനിന്നു് ഇന്ത്യയെ രക്ഷിക്കാൻ ഭാരതീയസ്ത്രീകൾക്കേ കഴിയുകയുള്ളൂ.

ഒരു സ്ത്രീയാൽ സ്ഥാപിക്കപ്പെട്ട ക്ഷേത്രത്തിലിരുന്നു് സ്ത്രീയെ തൻെറ പ്രഥമഗുരുവായി സ്വീകരിച്ച് ഈശ്വരൻെറ സ്ത്രീഭാവത്തെ ഇഷ്ടദേവതയായി സ്വീകരിച്ചാരാധിച്ചു പ്രത്യക്ഷപ്പെടുത്തി ഒരു സ്ത്രീയുടെ പാദത്തിൽ പൂജാപൂർവ്വകം തൻെറ തപഃഫലം മുഴുവൻ സമർപ്പിച്ച

---

(1) "The backbone and life centre and foundation upon which the national edifice has been built is Religion and Religion alone."

(2) "O India this is your terrible danger. This spell of imitating the west is getting such a hold upon you."

ശ്രീരാമകൃഷ്ണദേവന്റെ യുഗമാണിതു്. ഈ യുഗത്തിൽ സ്ത്രീകളിലാണ് സർവ്വശക്തികളുമെന്നു് അദ്ദേഹം കാണിച്ചുതന്നിരിക്കുന്നു.

ഭാരതത്തിലെ മാതാക്കളേ! സഹോദരികളേ! നിങ്ങൾ ഭൈരവിബ്രാഹ്മണിയേയും, ശാരദാദേവിയേയും, സഹോദരി നിവേദിതയേയും മാതൃകകളാക്കി ഭാരതത്തെ അധർമ്മത്തിൽനിന്നു് രക്ഷിക്കുന്നതിനു് ആയിരക്കണക്കായി മുന്നോട്ടിറങ്ങണം. ഇതാണ് ഇന്നത്തെ നിങ്ങളുടെ ധർമ്മം. ആ ധർമ്മം നിർവ്വഹിക്കുന്നതിനുള്ള താല്പര്യവും ശക്തിയും ജഗന്മാതാവ് നിങ്ങൾക്കു നൽകട്ടെ!



# 21. യതോ ധർമ്മസ്തതോ ജയ: *

ഒരു ചിത്രകാരനും, ഒരു മഹാകവിയും, ഒരു ജ്യൗതിഷികനും, ഒരു വേദാന്തിയും, ഒരു നക്ഷത്രത്തേയോ ചന്ദ്രനേയോ കാണുന്നതു് ഒരുപോലെയല്ല. ഓരോരുവനും കാണുന്ന കാഴ്ച ഓരോരോതരമാണു്. അവരവർ കാണുന്നതനുസരിച്ചു് അവരവർ പറയുകയും ചെയ്യും. അതു് അവരുടെ കുററമല്ല. ഒരു കവിയുടെ കണ്ണിൽകൂടി ജ്യൗതിഷികൻ നോക്കുന്നില്ലെങ്കിൽ അതു് അയാളുടെ കുററമല്ല. അതുപോലെ ഞാൻ ഒരു മതപ്രവർത്തകനാണു്. എൻെറ വീക്ഷണഗതിയിൽകൂടി മാത്രമേ എനിയ്ക്കു കാണാനും കണ്ടതു പറയാനും സാധിയ്ക്കു. അതു് എൻെറ കുററമല്ല. എന്നെ അദ്ധ്യക്ഷസ്ഥാനത്തേയ്ക്കു ക്ഷണിച്ചാൽ എൻെറ നിലയിൽനിന്നേ എനിയ്ക്കു പ്രസംഗിക്കാൻ സാധിയ്ക്കു. അതിനാൽ വല്ല കുററവും മററുള്ളവക്കു് തോന്നുന്നെങ്കിൽ അതു അവർ ക്ഷമിക്കയേ നിവൃത്തിയുള്ളു.

രണ്ടുദിവസം മുമ്പു് നൂറു നായർപ്രമാണികൾ ചേർന്നു അച്ചടിച്ചു പരസ്യംചെയ്ത ഒരു നോട്ടീസ്സുകണ്ടു. ബോട്ടിൽ വരുമ്പോൾ അതേപ്പററി എൻ. എസ്സ്. എസ്സ്. പ്രസിഡൻറു് സംസാരിക്കുന്നതും കേട്ടു. ഞാൻ അതിനെപ്പററി ഗാഢമായി ചിന്തിച്ചു; വളരെ നേരം ചിന്തിച്ചു. അതിനു കിട്ടിയ ഉത്തരമാണു് ഞാൻ പറയാൻ പോകുന്നതു്. നായർസമുദായത്തിൻെറ അധഃപതനം നീക്കാനുള്ള വഴിയേപ്പററി ആലോചിക്കുന്ന ഒരു യോഗത്തെപ്പററിയായിരുന്നു ആ നോട്ടീസ്സു് എന്നു് നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ. അതിനുള്ള വഴിയേപ്പററിയാണു് എനിയ്ക്കും പറയാനുള്ളതു്. നായർസമുദായം സാമ്പത്തികമായി അധഃപതിച്ചുവരുന്നുവെന്നു തീർച്ചയാണു്. നായർസമുദായം മാത്രമല്ല ഹിന്ദുസമുദായം പൊതുവേതന്നെ അധഃപതിക്കയാണു്. ഏതാനും ചില വ്യക്തികൾ, അല്ലാത്തവരായി ഉണ്ടായിരിക്കാം. ഇതിനുള്ള ഹേതുവെന്തു്?

ലക്ഷ്മീസ്താവകരാമണിയകഹൃതൈവേയം
പരേഷ്വസ്ഥിരേ—
ത്യസ്മിന്നന്യദപി പ്രമാണമധുനാ വക്ഷ്യാമി
ലക്ഷ്മീപതേ

---

* 1121 മീനം 10—ാംനു- കാവാലത്തുവച്ചു നടന്ന യോഗത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൻെറ ചുരുക്കം.

യേ ത്വദ്ധ്യാനഗുണാനുകീർത്തനരസാസക്താ
ഹി ഭക്താ ജനാഃ
തേഷ്വേഷാ വസതി സ്ഥിരൈവ ദയിത—
പ്രസ്താവദത്താദരാ''

എന്നു് മേല്പത്തൂർ ഭട്ടതിരിപ്പാടു നാരായണീയത്തിൽ ഒരു ശ്ലോകം ചേർത്തിട്ടുണ്ടു്. മഹാവിഷ്ണുവാണു് ലക്ഷ്മീപതി. എന്നുവെച്ചാൽ അതിന്റെ അർത്ഥമെന്തു്? സാധാരണ ഹിന്ദുക്കൾ വിചാരിക്കുന്നു വിഷ്ണുവെന്നൊരാൾ ലക്ഷ്മി എന്നും ഭൂമി എന്നും രണ്ടു ഭാര്യമാരോടു കൂടി പാൽക്കടലിൽ കിടക്കുന്നുവെന്നു. വിഷ്ണുവെന്ന വാക്കിനു് സർവ്വവ്യാപി എന്നാണർത്ഥം.

''ജലേ വിഷ്ണുഃ സ്ഥലേ വിഷ്ണുഃ വിഷ്ണുരാകാശമുച്യതേ
സ്ഥാവരം ജംഗമം വിഷ്ണുഃ സർവ്വം വിഷ്ണുമയം ജഗത്.''

എന്നാണു് വിഷ്ണുവിനെപ്പററി പറയുന്നതു്. ''തൂണിലും തുരുമ്പിലും നാരിലും നരമ്പിലും ഇരിക്കുന്ന എന്റെ നാരായണൻ'' എന്നാണു് പ്രഹ്ലാദൻ പറയുന്നതു്. വിഷ്ണു സർവ്വവ്യാപിയാണു്; സർവ്വാത്മാവാണു്. അദ്ദേഹത്തിൽനിന്നന്യമായൊന്നില്ലാത്തപ്പോൾ അദ്ദേഹത്തിനു ഭാര്യമാരുണ്ടാകുന്നതെങ്ങനെ? വിഷ്ണു ലക്ഷ്മീനായകനും ഭൂഭർത്താവും ആണെന്നു പറയുന്നതിന്റെ അർത്ഥം വേറെയാണു്. ഭർത്താവെന്നാൽ ഭരിക്കുന്നവൻ എന്നർത്ഥം. ഭൂമിയേയും ലക്ഷ്മിയേയും ഭരിക്കുന്നതും നയിക്കുന്നതും ഈശ്വരനാണു്. ഈശ്വരന്റെതാണു് ഭൂമിയും ലക്ഷ്മിയും. ഭൂമി നമ്മുടേതാണെന്നു നാം വിചാരിക്കുന്നു. എന്തു മൗഢ്യം? അനാദ്യന്തമായ കാലത്തിനകത്തു ഒരു നീർപ്പോളപോലെ പൊങ്ങി ഒരു സെക്കൻഡുനേരം കഷ്ടിച്ചു നിലനിന്നു നശിച്ചുപോകുന്ന, 'നാം' എന്നു വ്യവഹരിക്കുന്നേ, ഈ ശരീരത്തിന്റേതാണോ ഭൂമി? കോടീശ്വരന്മാർ കോടിക്കണക്കിനുണ്ടായി കാലയവനികയിൽ മറഞ്ഞു. അവരോരോരുത്തരും ''ഭൂമിയും ലക്ഷ്മിയും എന്റേതാണു് എന്റേതാണു്'' എന്നു വിചാരിച്ചു അതിനുവേണ്ടി തല്ലിട്ടു. അവരാരും ഈ ഭൂമി കൊണ്ടുപോയില്ല. രണ്ടവസരത്തിൽ ഈശ്വരൻ ചിരിക്കുമെന്നു് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിട്ടുണ്ടു്. ഒന്നു് ജ്യേഷ്ഠാനുജന്മാർ തമ്മിൽ സ്വത്തു ഭാഗിച്ചു് 'ഇതെന്റേതു്' 'ഇതെന്റേതു്' എന്നു വഴക്കുപിടിക്കുമ്പോൾ. മറെറാന്നു് ഡോക്ടർ വന്നു രോഗിയെ നോക്കി 'തീർച്ചയായും ഇയാളെ രക്ഷിക്കാം' എന്നു പറയുമ്പോൾ. പാവം ഡോക്ടറുടെ ആയുസ്സാര്യംതന്നെ തീർച്ചയുണ്ടോ? വാസ്തവത്തിൽ ഭൂമി ഈശ്വരന്റേതാണു്. ലക്ഷ്മിയും അദ്ദേഹത്തിന്റേതാണു്. അതുകൊണ്ടാണു് വിഷ്ണു ലക്ഷ്മിയുടേയും ഭൂമിയുടേയും ഭർത്താവെന്നു പറയപ്പെടുന്നതു്. അല്ലാതെ രണ്ടു പെണ്ണു

ങ്ങളെ സംബന്ധംചെയ്തു വച്ചിരിക്കുന്നതുകൊണ്ടല്ല. നാരായണഭട്ട തിരിപ്പാട്ട പറയുന്നു ''ഈ ലക്ഷ്മി അങ്ങയുടെ സൗന്ദര്യത്താൽ ആകർഷിക്കപ്പെട്ടവരംതന്നെ. മററുള്ളവരിൽ അസ്ഥിരയാണ്. ഇതിനു ഞാൻ മറെറാരു പ്രമാണംകൂടി ഹേ! ലക്ഷ്മീപതേ! ഇപ്പോരം പറയാം. ആരാണോ അങ്ങയുടെ ധ്യാനം, ഗുണകീർത്തനം എന്നിവയിലുള്ള രസത്തിൽ ആസക്തമായിരിക്കുന്നതു് ആ ഭക്തജനങ്ങളിൽ ലക്ഷ്മി ഭർത്താവിനോടുള്ള ആദരം നിമിത്തം സ്ഥിരമായി താമസിക്കുന്നു'' എന്നു്. വിഷ്ണു ഇരിക്കുന്നിടത്തേ ലക്ഷ്മി ഇരിക്കുവെന്നർത്ഥം. വിഷ്ണു ആരു്? ഈശ്വരൻ, ധർമ്മസ്വരൂപൻ. ധർമ്മമുള്ളിടത്തേ ലക്ഷ്മി ഇരിക്കൂ. ധർമ്മം നശിച്ചാൽ അവിടെ ലക്ഷ്മി ഇരിക്കയില്ല. ഇതാണു് സത്യം. ഈശ്വരൻ ഉള്ളിടത്തു ലക്ഷ്മി വരികയും ചെയ്യും.

''അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം.''

എന്നു് ഗീതയിൽ ഭഗവാൻ പറയുന്നു. ''എന്നെ നിരന്തരം ധ്യാനിക്കുന്നവക്കു് ഉള്ളതു് രക്ഷിച്ചുകൊടുക്കുകയും ഇല്ലാത്തതു വരുത്തിക്കൊടുക്കയും ചെയ്യുന്ന വേല ഞാൻ ഏററിരിക്കുന്നു'' എന്നത്രേ ഭഗവാൻ പറയുന്നതു്.

* "Seek ye the Kingdom of God First and every thing else will be added unto you" എന്നു യേശുക്രിസ്തു പറയുന്നു. കൃഷ്ണൻെറ വാക്കും ക്രിസ്തുവിൻെറ വാക്കും മിഥ്യയല്ല. അവർ ലോകത്തെ കളിപ്പിക്കാൻ വന്നവരല്ല; ലോകവഞ്ചകന്മാരല്ല. ഇതു ശരിയാണെന്നു ഞാൻ കാണുന്നു. ഞങ്ങരം, ശ്രീരാമകൃഷ്ണൻെറ കുട്ടികരം, ഇതു് അറിയുന്നു. ശ്രീരാമകൃഷ്ണദേവൻെറ അവസ്ഥയെന്തായിരുന്നു? കയറിക്കിടക്കാൻ വീടില്ലാത്ത, നിലത്തെഴുത്തു പഠിക്കാത്ത ആ ദരിദ്രബ്രാഹ്മണൻെറ അവസ്ഥയെന്തായിരുന്നു? അദ്ദേഹത്തെ ഒരിക്കൽ അക്കാലത്തു പ്രതാപശാലികളായിരുന്ന ബ്രാഹ്മസമാജക്കാരിൽ പ്രമാണിയായ ഒരാരം ഒരു സദ്യയ്ക്കു ക്ഷണിച്ചു. അദ്ദേഹം അവിടെപ്പോയി. വലിയ പണക്കാരും സ്വാധീനശക്തിയുള്ളവരും പ്രഫസർമാരും ഉദ്യോഗസ്ഥന്മാരും ചെല്ലുന്നതിനിടയിൽ അദ്ദേഹത്തെ ആരു് നോക്കാനാണ്? ആരോ പറഞ്ഞതനുസരിച്ചു് ഒരു ക്ഷണം അയച്ചുവെന്നല്ലാതെ അദ്ദേഹത്തിൻെറ സാന്നിധ്യം അത്ര പ്രധാനമായി കരുതിയായിരുന്നില്ല ക്ഷണിച്ചതു്. അദ്ദേഹത്തിനു് ഇരിക്കാൻ ഒരു ശരിയായ ആസനംപോലും അവർ കൊടുത്തില്ല.

* നിങ്ങരം ആദ്യമായി സ്വർഗ്ഗരാജ്യമന്വേഷിക്കുവിൻ. മററുള്ളതെല്ലാം നിങ്ങരംക്കു കൂട്ടിച്ചേർക്കപ്പെടും.

ആഹാരത്തിൻെറ കാര്യം പറയേണ്ടതേയില്ല. അദ്ദേഹം വളരെ വിഷമിച്ചു. കൂടെയുണ്ടായിരുന്ന ശിഷ്യൻ പറഞ്ഞു വേഗം മടങ്ങിപ്പോകാമെന്നു്. സന്യാസി ഗൃഹസ്ഥൻെറ വീട്ടിൽ ചെന്നിട്ടു് വിശന്നു മടങ്ങിപ്പോരേണ്ടിവന്നാൽ ഗൃഹസ്ഥന്നു് അമംഗളം സംഭവിക്കുമെന്നാണു് ഹൈന്ദവവിശ്വാസം. അതുകൊണ്ടു് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു. ''നാം അങ്ങനെ പോകുന്നതു ശരിയല്ല. എന്തെങ്കിലും ഭക്ഷണം കഴിച്ചേ പോകാവൂ'' എന്നു്. ഒടുവിൽ ശിഷ്യൻ പ്രയാസപ്പെട്ടു ആ വീട്ടിൽ ആരേയോ കണ്ടുപിടിച്ചു് ഒരു പഴമോ മറേറാ വാങ്ങിക്കൊടുത്തു. അതു ഭക്ഷിച്ചിട്ടു് ശ്രീരാമകൃഷ്ണദേവൻ മടങ്ങി. വണ്ടിവാടകപോലും കൊടുക്കാൻ അദ്ദേഹം വളരെ വിഷമിച്ചു. അതായിരുന്നു ശ്രീരാമകൃഷ്ണൻെറ നില. പ്രമാണികളും പണ്ഡിതന്മാരും ധനികന്മാരും, ഉദ്യോഗസ്ഥന്മാരും, അന്നു് നിസ്സാരനായി തള്ളിയിരുന്ന അദ്ദേഹത്തിൻെറ പടം ഇന്നു് അമേരിക്കയിൽ ലക്ഷോപിലക്ഷം കോടിശ്വരന്മാരുടെ, അമ്പതും അറുപതും നിലയുള്ള മാളികകളിൽവച്ചാരാധിച്ചുവരുന്നു. യൂറോപ്പിലും ആസ്ത്രേലിയായിലുംവച്ചു പൂജിച്ചുവരുന്നു. ഇതാണു് ധമ്മത്തിൻെറ ശക്തി. ധമ്മമുണ്ടെങ്കിൽ നാം ജയിക്കും. ധമ്മം ക്ഷയിച്ചാൽ നാം ക്ഷയിക്കും. നായരേയും നമ്പൂതിരിയേയും ഈഴവനേയും സംബന്ധിച്ചും ഇതു സത്യമാണു്. നായരാകട്ടെ, നമ്പൂരിയാകട്ടെ, ഹിന്ദുക്കൾ പൊതുവെയാകട്ടെ, ക്ഷയിക്കുന്നതു് ധമ്മക്ഷയംകൊണ്ടാണു്. നായന്മാർ വളരെ ധാമ്മികന്മാരായിരുന്നുവെന്നും ധമ്മം ചെയ്താണു് അവർ നശിച്ചതെന്നും ചിലർ പറയാറുണ്ടു്. മക്കളുടെ കല്യാണത്തിനും അമ്മയുടെ മാസത്തിനും ആയിരക്കണക്കിനു പണക്കാരെ വിളിച്ചുവരുത്തി ചതുർവിധവിഭവങ്ങളോടുകൂടി സദ്യകഴിച്ചു ചിലർ മുടിഞ്ഞിട്ടുണ്ടു്. സത്യം തന്നെ. ഉത്സവങ്ങൾക്കു് ധാരാളം പണം ചിലവിട്ടിട്ടും ഹിന്ദുക്കൾ അധഃപതിച്ചിട്ടുണ്ടു്. അതുകൊണ്ടു് ധമ്മംനിമിത്തം ആരെങ്കിലും അധഃപതിച്ചുവെന്നു പറയുന്നതു് എങ്ങനെ? ധമ്മമെന്നാൽ അപാത്രത്തിൽ ദാനമെന്നത്ഥമുണ്ടോ?

(1) ''ദേശേ കാലേ ച പാത്രേ ച തദ്ദാനം സാത്വികം വിദുഃ''
''അദേശകാലേ യദ്ദത്തമപാത്രേഭ്യശ്ച ദീയതേ
അസത്കൃതമവജ്ഞാതം തത്താമസമുദാഹൃതം''

എന്നല്ലേ ഗീതാകത്താവു് പറയുന്നതു്? അങ്ങനെയുള്ള ദാനംകൊണ്ടു

(1) ദേശം, കാലം, പാത്രം എന്നിവ നോക്കിചെയ്യുന്ന ദാനമാണു് സാത്വികം. ദേശം, കാലം, പാത്രം എന്നിവക്കു് പരിഗണനയില്ലാതെയും സൽക്കാരം കൂടാതെയും അവമാനപൂർവ്വവും ചെയ്യുന്ന ദാനം താമസമാണു്.

ഇഹലോകത്തും പരലോകത്തും ഫലമില്ല. വിപരീതഫലമുണ്ടു താനും.

(2) ''ദരിദ്രാൻ ഭര കൗന്തേയ! മാ പ്രയച്ഛേശ്വരേ ധനം.
വ്യാധിതസ്യൗഷധം പഥ്യം നീരുജസ്യ കിമൗഷധൈഃ''

പണക്കാരെ സേവിക്കാനും ആവഴി കീൎത്തിസമ്പാദിക്കാനും പണം ചിലവാക്കി ചിലർ നശിച്ചെങ്കിൽ അതിനാരുത്തരവാദി? ധൎമ്മത്തെ തെററായി ധരിച്ച് അവർ അങ്ങിനെ ചെയ്തിരിക്കാം. അതുകൊണ്ടു സൽഫലമുണ്ടാകുമോ? തെററായ ഔഷധം ശരിയായ ഔഷധമെന്നു കരുതി സേവിച്ചാൽ ഫലം കിട്ടുമോ? ചിലപ്പോഠം വിപരീതഫലമുണ്ടായെന്നും വരാം. അതു് ഔഷധത്തിൻെറ കുററമാണോ? ധർമ്മമില്ലായ്മയാണ് ഏതു സമുദായത്തിൻെറയും അധഃപതനകാരണം.

ധർമ്മംകൊണ്ടെന്തു കിട്ടുമെന്നും എന്തെങ്കിലും കിട്ടുമെന്നുള്ളതിനു തെളിവെന്തെന്നും ചോദിച്ചേക്കാം. ധൎമ്മംകൊണ്ടു് എല്ലാം കിട്ടും. ധൎമ്മംകൊണ്ടല്ലാതെ കിട്ടുന്നതെല്ലാം താല്ക്കാലികവും, പിന്നീട് അനൎത്ഥഹേതുകവുമാണ്. ധൎമ്മത്തിൽപെട്ടതാണ് സത്യവും ബ്രഹ്മചര്യവും. സത്യമില്ലാഞ്ഞാലെന്തു്? എവിടെയെല്ലാം സംഘങ്ങഠം നശിച്ചിട്ടുണ്ടോ, സംഘടനകഠം പരാജയപ്പെട്ടിട്ടുണ്ടോ, അവിടെയെല്ലാം പ്രവൎത്തകന്മാരിൽ അസത്യദോഷം വന്നിട്ടുണ്ടെന്നു നാം കാണുന്നു. സത്യമില്ലാതെ സംഘങ്ങളും സംഘടനകളും നിലനില്ക്കയില്ല. മറെറാന്നു് ബ്രഹ്മചര്യം. ബ്രഹ്മചര്യം കൊണ്ടു വീര്യമുണ്ടാകുന്നു. വീര്യമില്ലെങ്കിൽ പ്രവൃത്തിശക്തിയില്ല; ദീർഘദൃഷ്ടിയുണ്ടാകയില്ല. ധൎമ്മം ചാരിത്രശുദ്ധി നൽകുന്നു. ചാരിത്രശുദ്ധി മനോബലം നൽകുന്നു. ചാരിത്രശുദ്ധി പ്രവൃത്തിസാമൎത്ഥ്യത്തെ, കൎമ്മകൗശലത്തെ ഉണ്ടാക്കുന്നു. അതില്ലെങ്കിൽ ഒന്നും ചെയ്തു വിജയിക്കുവാൻ സാദ്ധ്യമല്ല. അതിനാൽ ചാരിത്രശുദ്ധിയാണ് വളരെ അത്യാവശ്യം. "Religion is realisation. Character is the test of realisation. Education is Character-building" എന്നു മൂന്നു വാചകങ്ങഠം ശ്രീവിവേകാനന്ദസ്വാമികഠം പറയുന്നു. അതായതു് ധർമ്മം അനുഭൂതിയാണ്. ചാരിത്രശുദ്ധിയാണ് അനുഭൂതിയുടെ പരീക്ഷണോപായം. വിദ്യാഭ്യാസം ചാരിത്രശുദ്ധിനിൎമ്മാണമാണ് എന്നൎത്ഥം. ഇതിൽനിന്നു് വിദ്യാഭ്യാസത്തിനും ധൎമ്മത്തിനും ചാരിത്രശുദ്ധിക്കും തമ്മിലുള്ള സംബന്ധമെന്തെന്നു് വ്യക്തമായിരിക്കുമല്ലോ?

(2) ഹേ അർജ്ജുനാ! ദരിദ്രന്മാരെ രക്ഷിക്കു്. ധനവാന്മാർക്കു് ധനം കൊടുക്കരുതു്. രോഗികഠംക്കു് ഔഷധം പത്ഥ്യമാണു്. രോഗമില്ലാത്തവനു ഔഷധംകൊണ്ടു് ഫലമെന്തു്?

ചാരിത്രശുദ്ധിയായിരിക്കണം വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. ധർമ്മമായിരിക്കണം അതിന്റെ അടിസ്ഥാനം! അങ്ങിനെയുള്ള വിദ്യാഭ്യാസം ഹിന്ദുക്കളുടെ ഇടയിൽ വിദ്യാഭ്യാസം ലഭിച്ചവക്കെല്ലാം, മുൻകാലത്തുണ്ടായിരുന്നു. ഇന്നു് അതു് പ്രായേണ ഇല്ലാതായിത്തീന്നിരിക്കുന്നു. അതാണു് അധഃപതനകാരണം. ഇതിനെ ദൃഷ്ടാന്തങ്ങളെകൊണ്ടു് ധാരാളം സമർത്ഥിക്കാം. അതിനു സമയചുരുക്കത്താൽ ഇപ്പോഠം ഒരുങ്ങുന്നില്ല. ഇവിടെ സ്ഥാപിക്കുന്ന വിദ്യാലയം യഥാർത്ഥ വിദ്യാഭ്യാസം നൽകുന്ന ഒരു സ്ഥാപനമായിത്തീരട്ടെ.

## ഉപസംഹാരം

വിദ്യാഭ്യാസത്തിൽ മൂന്നംശമുണ്ടു്. കായികം, ബൌദ്ധം, മാനസം. പ്രസംഗകന്മാരിൽ ഒരാഠ വ്യവസായംകൂടി പഠിപ്പിക്കുന്നതിനെപ്പററി പറഞ്ഞു. സ്വ്വീസ് സൊസൈററി പ്രസിഡൻറ്, നായന്മാർ കട്ട കുത്താനും ചുമടുചുമക്കാനും റിക്ഷാവലിക്കാനും എല്ലാം പോയി പണമുണ്ടാക്കണമെന്നു പറഞ്ഞു. ഇതെല്ലാം കായികമാണു്. ശരീരം വളരെ അത്യാവശ്യമാണു്. ശരീരമില്ലാതെ ഒന്നും ചെയ്യാൻ സാദ്ധ്യമല്ല.

'ശരീരമാദ്യം ഖലു ധർമ്മസാധനം' എന്നത്രെ കാളിദാസൻ പറയുന്നതു്. (3) "A strong mind in a strong Body" എന്നു വെള്ളക്കാരും പറയുന്നു. പട്ടിണി കിടന്നു രക്തമില്ലാതായ ശരീരത്തിലെ തലച്ചോറിനു് ഗൗരവമുള്ള കാര്യങ്ങഠ ചിന്തിക്കാൻ സാധിക്കയില്ല. അതുകൊണ്ടു് നായന്മാർ മാത്രമല്ല, എല്ലാ ഹിന്ദുക്കളും എല്ലാ മനുഷ്യരും ബലിഷ്ഠമായ ശരീരത്തിനുവേണ്ടി നല്ല ആഹാരം കഴിക്കണം. അതിനു കൃഷിയും വ്യവസായവും അത്യന്താപേക്ഷിതമാണു്. ആ കാര്യങ്ങളിൽ എല്ലാവരും പരിശ്രമിക്കണമെന്നു പറയുന്നതിനോടു് ഞാൻ പൂർണ്ണമായി യോജിക്കുന്നു, ഹിന്ദുക്കഠ ആ കാര്യത്തിൽ വളരെ പിന്നോക്കമാണെന്നു പറയുന്നതിനോടു് ഞാൻ പൂർണ്ണമായി യോജിക്കുന്നു. ഹിന്ദുക്കഠ ആ കാര്യത്തിൽ വളരെ പിന്നോക്കമാണെന്നു ആരും പറയാതെ, നിങ്ങഠക്കു് അറിയാവുന്നതാണു്. ആ പിന്നോക്കംനില്പിന്റെ കാരണം ആലസ്യമാണു്. ആലസ്യം ഒരു മാനസിക രോഗമാണു്. അതിനു് ചികിത്സിക്കേണ്ടിയിരിക്കുന്നു.

ഈ ആലസ്യത്തിന്റെ ഹേതുവെന്തു്? കുട്ടികളെ ചെറുപ്പംമുതൽ വേണ്ടവണ്ണം മാതാപിതാക്കന്മാർ വളത്താത്തതുതന്നെ. ഒരുകാലത്തു് മാതാപിതാക്കന്മാരുടെ അതിവാത്സല്യംകൊണ്ടും കാരണവന്മാരുടെ

(3) ഒരു ബലമുള്ള ശരീരത്തിൽ ഒരു ബലമുള്ള മനസ്സു്.

അശ്രദ്ധകൊണ്ടും ചെറുപ്പക്കാർ അലസന്മാരായി വളർന്നതാണ് നായന്മാരുടെ അധഃപതനകാരണം. ഇന്നും അതിനു വലുതായ മാററംവന്നിട്ടില്ല. മാതാപിതാക്കന്മാർ കുട്ടികളെ അതിയായി ലാളിക്കുന്നു. ''പ്ലാവില എടുക്കാൻ പ്രായമായ കുട്ടിയെക്കൊണ്ടു പ്ലാവില എടുപ്പിച്ചേ കഞ്ഞി കൊടുക്കാവൂ'' എന്നു് പഴയ ആളുകൾ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ടു്. എന്നാൽ അതു മാതാപിതാക്കന്മാരിൽ മിക്കവരും അന്നും ഇന്നും പ്രവൃത്തിയിൽ കൊണ്ടുവന്നിട്ടില്ല. അവർ അതു പ്രവൃത്തിയിൽ കൊണ്ടുവരുന്നതുവരെ നായന്മാർ ഐശ്വര്യവാന്മാരാകയില്ല. ഇതരസമുദായക്കാരുടെ കുട്ടികൾ നാലും അഞ്ചും വയസ്സാകുമ്പോഴേക്കും വേലയെടുത്തു പണം സമ്പാദിക്കുവാൻ തുടങ്ങുന്നു. നായർ കുട്ടികളോ? പതിനാറു വയസ്സായാലും അച്ഛനമ്മമാരുടെ മടിയിൽ നിന്നിറങ്ങുകയില്ല. ഇറങ്ങിയാൽ റോഡിൽ അലഞ്ഞുനടക്കും; വീട്ടിൽനിന്നു മോഷ്ടിച്ച് സിനിമയ്ക്കുപോകും. മാതാപിതാക്കന്മാർ കുട്ടികളെ ചെറുപ്പംമുതൽ ധർമ്മമാർഗ്ഗങ്ങളിൽക്കൂടി വേലയെടുത്തു് പണമുണ്ടാക്കാൻ പഠിപ്പിക്കണം; പരിശീലിപ്പിക്കണം. ഹൈന്ദവസിദ്ധാന്തങ്ങളിലൊന്നു് അപരിഗ്രഹമാണ്. അപരിഗ്രഹമെന്നാൽ വേലയെടുക്കാതെ കിട്ടുന്ന ചോറുണ്ണരുതെന്നർത്ഥം. വേല ചെയ്യാതെ, മററാരാൾ ചോറുതന്നാൽപോലും ഉണ്ണരുതു്. അതാണ് ഇന്നു് കുട്ടികളെ പഠിപ്പിക്കേണ്ടതു്.

ഹിന്ദുക്കളെ സംബന്ധിച്ചിടത്തോളം മാതാപിതാക്കന്മാർക്ക് കുട്ടികളെ വളർത്താൻ അറിഞ്ഞുകൂടെന്നു് പലവീടുകളിലും ചെല്ലുമ്പോൾ ഞാൻ കാണുന്ന കാഴ്ച എന്നെ വേദനിപ്പിക്കുന്നു. ബാലപരിശീലനം—അതൊരു പ്രധാനവിഷയമാണ്. അതിനെപ്പററി സമുദായനേതാക്കന്മാർ വിദഗ്ദ്ധന്മാരെക്കൊണ്ടൊരു പുസ്തകമെഴുതിച്ച് സമുദായത്തിൽ പ്രചരിപ്പിക്കണം. ഇംഗ്ലീഷിൽ അതേപ്പററി അനേകം പുസ്തകങ്ങളുണ്ടെന്നാണ് ഞാൻ അറിയുന്നതു്. അതൊരു വളരെ പ്രധാന സംഗതിയാണ്. കുട്ടികൾക്ക് അതിഭക്ഷണം കൊടുക്കുക, വ്യായാമത്തെപ്പററി ബോധം കൊടുക്കാതിരിക്കുക, ജീവിതോദ്ദേശ്യമെന്തെന്നു് യാതൊരറിവും ഇല്ലാത്തവരാക്കി വളർത്തുക; ഇങ്ങനെ അനവധി ദോഷങ്ങളുണ്ടു്. കുട്ടികളെ ജനിപ്പിക്കാനും വളർത്താനും അറിയാത്ത മാതാപിതാക്കന്മാർ കുട്ടികളെ ജനിപ്പിക്കരുതെന്നുകൂടി ഞാൻ പറയും. പുതിയ വിദ്യാഭ്യാസപദ്ധതി വരാൻപോകുന്നു. അതിൽ പല പരിഷ്കാരങ്ങളും ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. എന്നാൽ മാതാപിതാക്കന്മാരുടെ പൂർണ്ണമായ സഹകരണം ഇല്ലെങ്കിൽ എല്ലാം കടലാസ്സിലും പ്രസംഗത്തിലും മാത്രമായിരിക്കുമെന്നാണ് എന്റെ അഭിപ്രായം. ''സർക്കാർ കാര്യം മുറപോലെ നടക്കും'' എന്നു നിങ്ങൾ കേട്ടി

ട്ടില്ലേ? നടക്കുമ്പോഠം നടക്കും; നടക്കുന്നപോലെ നടക്കും. ''അടുത്ത വീട്ടിൽ ഭയങ്കരമായി മസൂരി പിടിച്ചിരിക്കുന്നു. അതിനാൽ ഒരാഴ്ച പള്ളിക്കൂടത്തിന്നവധി കൊടുക്കണം.'' എന്നു് ഇൻസ്പെക്ടരാഫീസിലേയ്ക്കു് അടിയന്തിരമായെഴുതിയ ഒരു ഹെഡ്‌മാസ്റ്റർക്കു് പത്തോ പതിനഞ്ചോ ദിവസംകഴിഞ്ഞു്, മസൂരിരോഗി മരിച്ചു് ഏതാനും ദിവസംകഴിഞ്ഞു്, അവധി കൊടുത്തുകൊള്ളാൻ ഉത്തരവു കിട്ടിയ കഥ എനിക്കറിയാം. ജനങ്ങഠം ശരിയായി ശ്രദ്ധിച്ചു സഹകരിച്ചു ഗവർമ്മെൻറിനെക്കൊണ്ടു് പ്രവൎത്തിപ്പിച്ചാൽ അടുത്തു നടപ്പിൽ വരാൻപോകുന്ന വിദ്യാഭ്യാസപദ്ധതി പല ദോഷങ്ങളേയും പരിഹരിക്കും.

എന്നാൽ അവിടെയും ഇല്ലാത്തതു് ധർമ്മബോധമാണു്. ഹിന്ദുക്കഠം നേരെയായെങ്കിലേ ഇന്ത്യ നേരെയാകുവെന്നുള്ള എന്റെ മതം ഞാനിവിടെയും ആവൎത്തിക്കുന്നു. ഈ ദേശത്തു വീണ്ടും എപ്പോഴാണു് വരികയെന്നു നിശ്ചയമില്ല. അതിനാൽ എനിക്കു ഇവിടത്തുകാരോടു പറയാനുള്ളതു പറയുകയാണു്. ഹിന്ദുക്കഠം യഥാൎത്ഥ ഹിന്ദുക്കളായിത്തീരണം. അതിലാണു് ലോകശാന്തി സ്ഥിതിചെയ്യുന്നതു്. ഇന്നത്തെ ഹിന്ദുക്കഠം, രജിസ്റ്റർ കച്ചേരിയിലെ ഹിന്ദുക്കഠം—ജനസംഖ്യ കണക്കിലെ ഹിന്ദുക്കഠം—മാത്രമാണു്. അതായതു് പ്രായേണ ഹിന്ദുക്കളിലധികംപേരും ആഹാരനിദ്രാദിവിഷയങ്ങളിൽ രസിക്കുക; സന്താനങ്ങളെ ജനിപ്പിക്കുക; മരിക്കുക; എന്നിവകൊണ്ടു സംതൃപ്തന്മാരാണു്. മനുഷ്യജന്മത്തിനു് ഇതിനപ്പുറം ഒരുദ്ദേശമുണ്ടെന്നു് അവർ ആലോചിക്കുന്നില്ല. ധാൎമ്മികമായ ജീവിതം നയിക്കാത്ത മനുഷ്യനും മൃഗവും തമ്മിൽ എന്തു വ്യത്യാസം? ധൎമ്മാഭാവമാണു് ഹിന്ദുക്കളുടെ അധഃപതനകാരണമെന്നു് ഞാൻ ഉപക്രമത്തിൽ പറഞ്ഞതു നിങ്ങഠം ഓൎക്കുന്നുണ്ടായിരിക്കുമല്ലൊ.

ധൎമ്മമുള്ളിടത്തേ ജയമുള്ളു, ഐശ്വര്യമുള്ളു. ഈശ്വരൻതന്നെ ധർമ്മസ്വരൂപനാണു്.

(3) ''യതോ ധൎമ്മസ്തതഃ കൃഷ്ണഃ യതഃ കൃഷ്ണസ്തതോ ജയഃ'' എന്നും ''യതോ ധൎമ്മസ്തതോ ജയഃ'' എന്നും മഹാഭാരതത്തിൽ അനേകസ്ഥലത്തു് ആവൎത്തിച്ചാവൎത്തിച്ചു പറയുന്നു.

(4) ''യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാൎത്ഥോ ധനുർദ്ധരഃ
തത്ര ശ്രീൎവിജയോ ഭൂതിൎദ്ധ്രുവാ നീതിൎമതിൎമമ''.

---

(3) ധർമ്മമുള്ളിടത്തു കൃഷ്ണൻ. കൃഷ്ണനുള്ളിടത്തു ജയം.

(4) യോഗേശ്വരനായ കൃഷ്ണനും വില്ലാളിയായ അർജ്ജുനനും യാതൊരിടത്തുണ്ടോ അവിടെ ശ്രീയും വിജയവും ഐശ്വര്യവും ഉറച്ച നീതിയും ഇരിക്കുന്നുവെന്നാണെന്റെ അഭിപ്രായം.

എന്നു ഗീത പറയുന്നു. ധാർമ്മികജീവിതമാണു് സർവ്വപ്രധാനം. സമുദായനേതാക്കന്മാർ ധാർമ്മികന്മാരായിരിക്കണം. വ്യക്തികളെ ധാർമ്മികജീവിതം നയിക്കുന്നവരാക്കുകയും വേണം. അപ്പോൾ സമുദായം നേരെയാകും. ധർമ്മമില്ലെങ്കിൽ സമുദായവും രാജ്യവും തകർന്നുപോകും. ''ധർമ്മംകൂടാതെതന്നെ സ്വരാജ്യം കിട്ടാൻ പോകുന്നുവല്ലോ? പിന്നെ ധർമ്മമെന്തിനു്?'' എന്നു് ചിലർ ചോദിക്കുന്നു. മഹാത്മജിയുടെ ധാർമ്മികജീവിതമാണു് ഇന്ത്യയുടെ ഇന്നത്തെ ഉണർച്ചയ്ക്കു കാരണം. സ്വരാജ്യം കിട്ടുന്നില്ലെങ്കിൽ അതിനും ഹേതു ധർമ്മരാഹിത്യംതന്നെ. സ്വരാജ്യം കിട്ടിയാൽ അതു ദീർഘകാലം നിലനില്ക്കണമെങ്കിൽ അതിനും ധർമ്മം വേണം. ലോകചരിത്രം മുഴുവനെടുത്തു നോക്കുക. ഈജിപ്ഷ്യൻ സാമ്രാജ്യം തകർന്നതെന്തുകൊണ്ടു്? ബാബിലോണിയൻ സാമ്രാജ്യം തകർന്നതെന്തുകൊണ്ടു്? ഇന്ത്യയിലെ ഹൈന്ദവസാമ്രാജ്യങ്ങൾ നശിച്ചതെങ്ങനെ? മുകിലസാമ്രാജ്യം പോയതെങ്ങനെ? ഇന്നു ജർമ്മൻ സാമ്രാജ്യം പോകുന്നു. ഇററാലിയൻ സാമ്രാജ്യവും ജാപ്പനീസ് സാമ്രാജ്യവും പോയതു് എന്തുകൊണ്ടു്? അവിടെ വ്യവസായമില്ലാഞ്ഞിട്ടാണോ? ആയുധവും പണവും ഇല്ലാഞ്ഞിട്ടാണോ കോളേജില്ലാഞ്ഞിട്ടാണോ സർവ്വകലാശാല ഇല്ലാഞ്ഞിട്ടാണോ? രാജ്യകാര്യവിദഗ്ദ്ധന്മാരില്ലാഞ്ഞിട്ടാണോ? എന്തുകൊണ്ടു് നശിച്ചു ആ സാമ്രാജ്യങ്ങൾ? എന്തുകൊണ്ടു്? ധർമ്മമില്ലാഞ്ഞിട്ടു്. ധർമ്മമാണു് ഒരു സാമ്രാജ്യത്തെ നിലനിറുത്തുന്നതു്. ധർമ്മം നശിച്ചാൽ സാമ്രാജ്യം നശിക്കും. സ്വരാജ്യം കിട്ടുമ്പോഴാണു് ധർമ്മപ്രചരണത്തിനു് കൂടുതലാവശ്യം നേരിടുന്നതു്.

ധർമ്മം ആവശ്യമില്ലെന്നും, ധർമ്മശ്രദ്ധയാണു് ലോകത്തിൻെറ അധഃപതനഹേതുവെന്നും, ധർമ്മപ്രചാരകന്മാർ വെറും കാളകളാണെന്നും ചിലർ പുസ്തകമെഴുതിവിടുന്നു. ഈ കൂട്ടരിൽ വളരെ നായന്മാരുണ്ടു്. നായർസമുദായനേതാക്കന്മാൎക്കു് ഈ കാര്യത്തിൽ വലിയ ചുമതലയുണ്ടു്. ഇത്തരം ആളുകൾ സമുദായത്തിൽ ഉണ്ടാകാതെ നോക്കണം. ഈയിടെ ഒരാൾ എനിയ്ക്കു ഒരു പുസ്തകം സൗജന്യമായി അയച്ചുതന്നു. അതിൽ സന്ന്യാസിമാരുടെ തോളിൽ നുകവും കലപ്പയും വയ്ക്കണമെന്നാണു് കാണിച്ചിരിക്കുന്നതു്. സന്ന്യാസിമാരിൽ പലകള്ളന്മാരും ഉണ്ടായിരിക്കാം; അഥവാ കാഷായവസ്ത്രം കെട്ടി സന്ന്യാസിമാരായി നടക്കുന്ന ഒട്ടധികം കള്ള ഗൃഹസ്ഥന്മാർ ഉണ്ടായിരിക്കാം. ഗൃഹസ്ഥമനോവൃത്തിവന്നശേഷം കാഷായവസ്ത്രം കളയാതെ വച്ചുപുലത്തുന്ന ചില ചെമ്മുണ്ടന്മാരുമുണ്ടായിരിക്കാം. ഞങ്ങളിൽ ചിലർ അക്കൂട്ടക്കാരാണെന്നു് ചിലൎക്കു് തോന്നിയിരിക്കാം. എന്നാൽ സന്ന്യാസിമാരെ ഒട്ടാകെ അവമാനിക്കാൻ അവൎക്കെന്തവ

കാശം? ശ്രീശങ്കരനും, ബുദ്ധനും, യേശുക്രിസ്തുവും, സ്വാമി വിവേകാനന്ദനും സന്യാസിമാരാണെന്നു് അവർ അറിയണം. റഷ്യയിലെ വിപ്ലവത്തിൽ ഒരു വലിയ പങ്കെടുത്തിട്ടുള്ള ടോൾസ്റ്റായി ഭക്തിപൂർവ്വം ആരാധിക്കുന്ന യേശുക്രിസ്തു ഒരു സന്യാസിയായിരുന്നു. മഹാരാഷ്ട്ര സാമ്രാജ്യത്തിൻെറ സ്ഥാപനത്തിൽ ജീവനായി നിന്നതു് ഒരു സന്യാസിയാണ്. ധർമ്മാചാര്യന്മാരായ ശിഖഗുരുക്കന്മാരില്ലായിരുന്നെങ്കിൽ ഇന്നത്തെ ഇന്ത്യയുടെ അവസ്ഥ എന്തായിരിക്കുമായിരുന്നു? അതിശക്തിമാനായ അറംഗസീബിനെ കിടുകിടാ വിറപ്പിച്ചു് അനേകം സന്യാസിമാർക്കിരിക്കാൻ തക്കവണ്ണം കാശിയിൽ തേക്കെ മഠം ആ അറംഗസീബിനെക്കൊണ്ടു് പണിയിപ്പിച്ച സന്യാസിമാരും ഇന്ത്യയിലുണ്ടായിരുന്നെന്നറിയണം. ''ധരാ കാടുപോലെ, പുരം പുല്ലുപോലെ, കരംഗാക്ഷിമാരും മരപ്പാവ പോലെ'' എന്നു അനുഭവപ്പെട്ടുത്തിയ സന്യാസിമാർ പലരും ഇന്നു ഇന്ത്യയിലുണ്ടെന്നു് അവർ അറിയണം. സാമ്രാജ്യം പുല്ലുപോലെ വലിച്ചെറിഞ്ഞ ശ്രീബുദ്ധൻ അന്ധവിശ്വാസിയല്ലെന്നു അവർ ഓർക്കണം. ഏതാനും ചില സന്യാസിമാർക്കു് വഴി തെററുന്നുവെന്നതുകൊണ്ടു് സന്യാസത്തെ അപലപിക്കാൻ അവർക്കെന്തവകാശം? എഴുന്നേററുനടക്കുന്ന കുട്ടികളിൽ ചിലർ വീഴാറുണ്ടു്. ചിലരുടെ മുട്ടു പൊട്ടാറുണ്ടു്. ചിലരുടെ കാലൊടിയാറുണ്ടു്. അതുകൊണ്ടു് നടക്കുന്നവരോ നടക്കാൻ ശ്രമിക്കുന്നവരോ എല്ലാം വിഡ്ഢികളാണെന്നു് ബുദ്ധിയുള്ളവർ പറയുമോ? ഈമാതിരി പുസ്തകങ്ങൾ സമുദായത്തിനു ദോഷമാണു ചെയ്യുന്നതു്. അത്രയുമല്ല, ചിലർ എഴുതുന്ന പുസ്തകങ്ങൾ കുട്ടികളെ സദാചാരത്തിൽനിന്നു വളരെ അകററുകയും ചെയ്യുന്നു. ബ്രഹ്മചര്യം നശിച്ചാൽ പ്രവൃത്തിശക്തി നശിക്കും. ഈ സത്യം മഹാത്മജി തന്നെയും സ്വാനുഭവത്തിൽനിന്നു വെളിവാക്കിയിട്ടുണ്ടു്. അതിനാൽ മനുഷ്യരെ അധർമ്മത്തിലേയ്ക്കു ചാടിക്കുന്ന പുസ്തകങ്ങൾ എഴുതാതിരിക്കാൻ നോക്കണമെന്നു് ഞാൻ സമുദായപ്രവർത്തകന്മാരോടു് ഉറപ്പിച്ചു പറയുന്നു.

ക്രിസ്തു ഒരു സന്യാസിയായിരുന്നുവെന്നു ഞാൻ പറഞ്ഞുവല്ലോ. ക്രിസ്തു ഒരു ഹിന്ദുസന്യാസിയായിരുന്നുവെന്നു ഞാൻ പാലായിൽ വച്ചു പറഞ്ഞതിനാൽ ചില ക്രിസ്ത്യാനികൾ ക്ഷുഭിതരായി എന്നു കേട്ടു. ഇന്നും ഞാൻ അതാവർത്തിക്കുന്നു. ക്രിസ്തു യോഗിയായിരുന്നുവെന്നുകാണിച്ചു ശ്രീ അഭേദാനന്ദസ്വാമികൾ അമേരിക്കയിൽചെയ്ത പ്രസംഗം തർജ്ജമചെയ്തു മലയാളരാജ്യത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതു് നിങ്ങൾ വായിച്ചിരിക്കുമല്ലോ. ബുദ്ധമതം ഹിന്ദുമതത്തിലെ വേദാന്തംതന്നെയാണ്. ഇതു തെളിയിക്കാൻ മുമ്പു ഞാൻ മൂന്നുനാലു ദൃഷ്ടാന്തങ്ങളേ കണ്ടിരുന്നുള്ളു. ഈയിടെ, സർ രാധാകൃഷ്ണൻ

എഴുതിയ "Gouthama the Budha" (ഗൗതമബുദ്ധൻ) എന്ന പുസ്തകം വായിച്ചപ്പോഠം വളരെ കൂടുതൽ ആശയങ്ങഠം എനിക്കു കിട്ടിയിരിക്കുന്നു. ബുദ്ധമതം, അതിൻെറ ശുദ്ധഭാവത്തിൽ, ഉപനിഷത്തുകളുടെ മതമാണു്. ഈ മതം പ്രചാരത്തിലിരുന്ന അന്തരീക്ഷത്തിലാണു് ക്രിസ്തു ജനിച്ചതും വളന്നതും. ക്രിസ്തു ഇന്ത്യയിൽ വന്നുവെന്നു ഒരു പക്ഷമുണ്ടു്. വന്നാലും ഇല്ലെങ്കിലും ഹിന്ദുമതത്തിലില്ലാത്തതായി ക്രിസ്തു പുത്തനൊന്നും പറഞ്ഞിട്ടില്ല.

''അപ്പോഠം ക്രിസ്തുമതം പോരെ?'' എന്നു ചിലർ ചോദിച്ചേക്കാം. ഇന്നത്തെ ക്രിസ്തുമതത്തിൽ ക്രിസ്തു പറഞ്ഞതെല്ലാം ഉണ്ടോ? പറഞ്ഞതുമാത്രമേയുള്ളോ? എന്നാലോചിക്കണം. വേദാന്തത്തിൻെറ ഒരു മുഖ്യോപദേശം ''സവ്വഭൂതഹിതേ രതാഃ'' എന്നാണു്. ആ വിപുലമായ ഉപദേശം ഇന്നു ബൈബിളിൽ സ്പഷ്ടമല്ല. ആ ഉപദേശം ഇന്നു ലോകത്തിന്നാവശ്യമായിരിക്കുന്നു. അതുപോലെ പലതും. അതുകൊണ്ടാണു് ഹിന്ദുക്കഠം ഹിന്ദുക്കളായിത്തീരണമെന്നു ഞാൻ പറഞ്ഞതു്. യുക്തിവാദികളെ ഭയപ്പെടാത്ത നിർഭയത്വവും ബൈബിളിലില്ല. ഹിന്ദുമതം പഠിക്കണം, അനുഷ്ഠിക്കണം, പ്രചരിപ്പിക്കണം, അന്യമതസ്ഥന്മാരെ ഹിന്ദുമതത്തിൻെറ മഹാത്മ്യം മനസ്സിലാക്കണം. അപ്പോഠം പാകിസ്ഥാൻവാദവും ക്രിസ്ത്യാനിസ്ഥാൻവാദവും കത്തോലിക്കാസ്ഥാൻ വാദവും തകരും. ആ വാദങ്ങളൊന്നും പിന്നെ തലപൊക്കുകയില്ല; ദ്രാവിഡസ്ഥാൻ വാദവും ഉണ്ടാകയില്ല. അപ്പോഠം ഇന്ത്യ ഒന്നായി നിലനില്ക്കും; ഇന്ത്യൻജനത ലോകത്തിനു് മനുഷ്യത്വം പഠിപ്പിക്കാൻ ശക്തമായിത്തീരും. അങ്ങനെ മാത്രമേ ഇനിയൊരു യുദ്ധം ഉണ്ടാകാതിരിക്കാൻ വഴിയുള്ളു.

എന്നാൽ ഇത്ര പ്രധാനപ്പെട്ട ധമ്മബോധം ഉണ്ടാക്കുന്ന കാര്യത്തിനു് ഇന്നത്തെ വിദ്യാഭ്യാസപദ്ധതിയിൽ സ്ഥാനമില്ല. അതില്ലെങ്കിൽ കായികവും ബൗദ്ധവുമായ വിദ്യാഭ്യാസം നിഷ്പ്രയോജനമായിത്തീരുകയും ചെയ്യും. ആ കാര്യത്തിൽ ഹിന്ദുക്കഠം നടത്തുന്ന വിദ്യാലയങ്ങഠം മുന്നോട്ടിറങ്ങി പ്രവത്തിക്കണം. അവിടെ ഹിന്ദുമതം മാത്രമേ പഠിപ്പിക്കാവൂ എന്നല്ല എൻെറ അഭിപ്രായം. എല്ലാമതവും പഠിപ്പിക്കണം.

ഈ വിദ്യാലയം* ശരിയായ വിദ്യാഭ്യാസം നൽകുന്ന ഒരു മാതൃകാസ്ഥാപനമായിത്തീന്നു് യഥാത്ഥ ഹിന്ദുക്കളെ സൃഷ്ടിച്ചു് ഭാരതഭൂമിയുടെ ഐക്യവും ശാശ്വതൈക്യവും കൈവരുത്തുന്നതിനും തദ്വാരാ ലോകശാന്തിയുണ്ടാക്കുന്നതിനും ഇടയാക്കണമെന്നു ഞാൻ ഈശ്വരനോടു പ്രാത്ഥിക്കുന്നു. ഇന്നു ഉദ്ഘാടനം ചെയ്ത അമ്പലപ്പുഴ താലൂക്കു് നായർ യൂണിയൻ അതിലെ അംഗങ്ങളെ യഥാത്ഥ ഹിന്ദുക്കളാക്കുന്നതിനും സഹായിക്കട്ടെ!

---

* കാവാലം ഹൈസ്കൂരം.

# 22 യജ്ഞം *

ലോകത്തിലെ ഏററവും പ്രാചീനഗ്രന്ഥമായ ഋഗ്വേദത്തിലെ ഒന്നാമത്തെ മന്ത്രമായ 'അഗ്നിമീളേ പുരോഹിതം' തൊട്ടു് ഇന്നുവരെയുള്ള സംസ്കൃതഗ്രന്ഥങ്ങളിലെല്ലാം വളരെ ബഹുമാനത്തോടുകൂടി പ്രയോഗിച്ചുവരുന്ന ഒരു പദമാണു് 'യജ്ഞം'. ദേവപൂജ, സംഗതികരണം, ദാനം എന്നീ അർത്ഥമുള്ള യജധാതുവിൽനിന്നു് ഉല്പന്നമാണിതു്. ഇതേ ധാതുവിൽനിന്നു് ഉല്പന്നമാണു് യാഗശബ്ദവും. അതിനാൽ അവ രണ്ടും പ്രായേണ പര്യായമായിത്തന്നെ ജനങ്ങൾ ഉപയോഗിച്ചുവരുന്നു.

''യജ്ഞഃ സവോ ƒധ്വരോ യാഗഃ സപ്തതന്തുർമ്മഖഃ ക്രതുഃ''
എന്നു് യജ്ഞശബ്ദവും യാഗശബ്ദവും മററും പര്യായങ്ങളായി അമരകോശം മുതലായ കോശഗ്രന്ഥങ്ങളിലും പ്രയോഗിച്ചിട്ടുണ്ടു്.

''യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവ്വകില്ബിഷൈഃ''
യജ്ഞത്തിൻെറ ശിഷ്ടം ഭുജിക്കുന്ന സജ്ജനങ്ങൾ സകല പാപങ്ങളിൽനിന്നും വിമുക്തരായിത്തീരുന്നു. (ഗീത 3–13)

''യജ്ഞശിഷ്ടാമൃതഭുജോ യാന്തി ബ്രഹ്മ സനാതനം.''
യജ്ഞത്തിൻെറ ശിഷ്ടമായ അമൃതം ഭുജിക്കുന്നവർ നിത്യമായ ബ്രഹ്മത്തെ പ്രാപിക്കുന്നു. (ഗീതാ 4–31) എന്നും മററും ഭഗവത്ഗീതയിൽ യജ്ഞത്തെ സകലപാപപരിഹാരമായും ബ്രഹ്മപ്രാപ്ത്യുപായമായും തെളിച്ചു പറഞ്ഞിട്ടുണ്ടു്. ഈ യജ്ഞവും യാഗവും ഒന്നാണെന്നും യാഗത്തിൽ പ്രധാനം ജന്തുബലിയാണെന്നും അതിനാൽ ആര്യന്മാരുടെ (വൈദികമഹർഷിമാരുടെ) മതത്തിൻെറ പ്രധാനാംശം ജന്തുബലിയായിരുന്നെന്നും ചിലർ വ്യാഖ്യാനിച്ചുവരുന്നു. ഈ അഭിപ്രായത്തോടു ഞാൻ യോജിക്കുന്നില്ല.

അമരകോശത്തിലും മററും യജ്ഞവും യാഗവും പര്യായമായി പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു് യജ്ഞവും യാഗവും നിഷ്കൃഷ്ടാർത്ഥത്തിൽ ഒന്നിനെത്തന്നെ കുറിക്കണമെന്നില്ലെന്നാണു് എനിക്കു് ആദ്യമായി പറയുവാനുള്ളതു്.

''അപർണ്ണാ പാർവ്വതീ ദുർഗ്ഗാ മൃഡാനീ ചണ്ഡികാംƒബികാ
ഉമാ കാർത്ത്യായനീ ഗൗരീ കാളീ ഹൈമവതീശ്വരീ''

---

* 1946 ഒക്ടോബർ 21–ാംനു- പൗരദ്ധ്വനി വിശേഷാൽ പ്രതിയിൽ പ്രസിദ്ധപ്പെടുത്തിയതു്.

എന്നു് അമരകോശത്തിൽ കാണുന്നു. ഇതുകൊണ്ടു് പാൎവ്വതിയും, ദുൎഗ്ഗയും, കാളിയും ഒന്നാണെന്നു പറഞ്ഞാൽ ഭാരതീയ ഐതിഹ്യമോ, തന്ത്രമോ, പുരാണമോ പരിചയമുള്ള ആരും ചിരിക്കുമെന്നുള്ളതിനു സംശയമില്ലല്ലോ. അതുകൊണ്ടു അമരകോശക്കാരൻ ചില കാരണങ്ങളാൽ ചില പദങ്ങരം പൎയ്യായമാക്കി പ്രയോഗിച്ചതുകൊണ്ടു് നിഷ്കൃഷ്ടാൎത്ഥത്തിൽ അവയെല്ലാം ഒന്നാണെന്നു വരുന്നില്ലെന്നു സ്പഷ്ടമാണു്.

'അഗ്നേ യം യജ്ഞമധ്വരം സൎവ്വതഃ പരിഭൂരസി.
സ ഇദ്ദേവേഷു ഗഛതി'

എന്ന ഋഗ്വേദമന്ത്രവ്യാഖ്യാനത്തിൽ 'അധ്വരം' എന്ന പദത്തിനു് ''ഹിംസാരഹിതം'' എന്നു് സായനാചാൎയ്യർ വ്യാഖ്യാനിച്ചുകാണുന്നു. ഇതിൽനിന്നു കോശകാരൻ പൎയ്യായമായി പ്രയോഗിച്ചിരിക്കുന്ന യജ്ഞാധ്വരശബ്ദങ്ങരം പൎയ്യായങ്ങളല്ലെന്നു വരുന്നു. എന്തെന്നാൽ എല്ലാ യജ്ഞവും ഹിംസാരഹിതമല്ലല്ലോ.

''തസ്മാദൃചഃ സാമ യജൂംഷി ദീക്ഷാ
യജ്ഞാശ്ച സൎവ്വേ ക്രതവോ ദക്ഷിണാശ്ച''

എന്ന മുണ്ഡകോപനിഷന്മന്ത്രത്തിൻെറ ഭാഷ്യത്തിൽ,

'യജ്ഞാശ്ച സൎവ്വേ ƒഗ്നിഹോത്രാദയഃ, ക്രതവസ്സയൂപാ' എന്നു് ശ്രീശങ്കരൻ പറയുന്നു.

ഇതിൽനിന്നു കോശകാരൻ പൎയ്യായമായി പ്രയോഗിച്ച യജ്ഞവും ക്രതുവുംതമ്മിൽ ഭേദമുണ്ടെന്നുവരുന്നു. ''യജ്ഞശ്ച സൎവ്വേ ക്രതവശ്ച'' എന്നു സ്പഷ്ടമായിത്തന്നെ മൂലത്തിലും പറഞ്ഞിരിക്കുന്നു. ''സവഃ'' എന്നതിനു് 'സൂയതേ സോമോ ƒ ത്ര' എന്നാണു് അൎത്ഥം. എല്ലാ യജ്ഞത്തിലും സോമം ഇല്ലല്ലോ. അതിനാൽ സവവും യജ്ഞവും കോശകാരൻ പൎയ്യായമായി പ്രയോഗിച്ചെങ്കിലും പൂൎണ്ണമായി ഒരേ അൎത്ഥത്തെയല്ല കുറിക്കുന്നതെന്നു കാണാം.

''രാജസൂയാശ്വമേധാദ്യൈഃ സോ ƒ യജത് ബഹുഭിഃ സവൈഃ
എന്നു മഹാഭാരതത്തിൽ കാണുന്നതുകൊണ്ടും ആമാതിരി യാഗങ്ങരംക്കാണു് സവമെന്നു പറയുന്നതെന്നു് സ്പഷ്ടം. അതിനുപുറമേ,

ദ്രവ്യയജ്ഞാസ്തപോയജ്ഞാ യോഗയജ്ഞാസ്തഥാ ƒ പരേ
സ്വാധ്യായജ്ഞാനയജ്ഞാശ്ച യതയഃ സംശിതവ്രതാഃ

എന്ന ഗീതാവാക്യംകൊണ്ടു് തപസ്സും, യോഗവും, സ്വാധ്യായവും, ജ്ഞാനവും എല്ലാം യജ്ഞത്തിൽ ഉരംപ്പെടുമെന്നു കാണുന്നു.

''ദേവതോദ്ദേശ്യേന ദ്രവ്യത്യാഗോ യാഗഃ'' എന്നാണല്ലോ യാഗത്തെപ്പററി വേദനിഷ്ഠനായ മീമാംസകൻ പറയുന്നതു്. അതു

കൊണ്ടു് ദ്രവ്യത്യാഗമില്ലാതെ യാഗമില്ലെന്നു സ്പഷ്ടം. യജ്ഞമാകട്ടെ ദ്രവ്യത്യാഗമില്ലാതെയും ഉണ്ടു്. അതിനാൽ എല്ലാ യജ്ഞവും യാഗമല്ലെന്നും വരുന്നു. യാഗത്തിൽ ജന്തുബലിയുണ്ടെങ്കിലും അധ്വരമായ യജ്ഞമുണ്ടെന്നു വേദത്തിൽ പറഞ്ഞിരിക്കകൊണ്ടു് ജന്തുബലി യജ്ഞത്തിന്റെ നിർബന്ധമുള്ള അംശമല്ലെന്നും സിദ്ധിക്കുന്നു.

യാഗത്തിൽതന്നെയും ജന്തുബലി നിഷിദ്ധമാണെന്ന മതമുണ്ടെന്നും ഓക്കേണ്ടതുണ്ടു്.

''തഥാ വിശ്വഭുഗിന്ദ്രസ്യ യജ്ഞം പ്രാവർത്തയത് പ്രഭുഃ
തസ്യാശ്വമേധേ വിതതേ സമാജഗ്മുർമഹർഷയഃ
മഹർഷയശ്ച താൻ ദൃഷ്ട്വാ ദീനാൻ പശുഗണാംസ്തദാ
വിശ്വംഭുജംന്തേ ത്വപൃച്ഛൻ കോഽയം യജ്ഞവിധിസ്തവ
അധർമ്മോ ബലവാനേഷ ഹിംസാധർമ്മേപ്സയാ തവ
ന നഃ പശുവധസ്ത്വിഷ്ടസ്തവ യജ്ഞേശ്വരോത്തമ!
അധർമ്മോ ധർമ്മഘാതായ പ്രാരബ്ധഃ പശുഭിസ്ത്വയാ
നായം ധർമ്മോ ഹ്യധർമ്മോഽയം ന ഹിംസാ ധർമ്മ ഉച്യതേ''

എന്നു തുടങ്ങിയ മത്സ്യപുരാണവാക്യങ്ങൾ ഋഷിമാർ പശുഹിംസയെ നിഷേധിച്ചിരിക്കുന്നതായി കാണിച്ചിരിക്കുന്നു. അതിരിക്കട്ടെ, യജ്ഞശബ്ദത്തിന്റെ നിഷ്കൃഷ്ടാർത്ഥമെന്തെന്നു നോക്കാം.

യജ് ധാതുവിനു് മൂന്നു് അർത്ഥമാണല്ലൊ ഉള്ളതു്. ഈ മൂന്നർത്ഥം വന്നസ്ഥിതിക്കു് മൂന്നു് അർത്ഥത്തിനും പൊതുവെ നില്ക്കുന്ന ഒരു ധർമ്മമായിരിക്കണം, ധാതുവിന്നുണ്ടായിരുന്ന മൂലാർത്ഥമെന്നാണു് വിചാരിക്കേണ്ടതു്. അതിനെ ആരായുമ്പോൾ ഇംഗ്ലീഷിലെ Sacrifice എന്ന ആശയം കിട്ടും. Sacrifice (പരിത്യാഗം) ഇല്ലാതെ ദേവപൂജ നടക്കുകയില്ലല്ലൊ. ''ദേവതോദ്ദേശേന ദ്രവ്യത്യാഗോ യാഗഃ'' എന്നു് യജധാതുവിൽനിന്നുതന്നെയുണ്ടായ യാഗശബ്ദത്തിനു് മീമാംസകൻ കൊടുക്കുന്ന അർത്ഥവും ഇവിടെ ചിന്തിക്കണം. ''ദേവപൂജാ ത്വിഹ ദേവതോദ്ദേശേന വിധിബോധിതോ ദ്രവ്യത്യാഗഃ'' എന്നു് തത്വബോധിനിയും ''ദേവപൂജേഹ ദേവതോദ്ദേശേന ദ്രവ്യത്യാഗഃ'' എന്നു് ശേഖരവും പറയുന്നു. അടുത്തതു് സംഗതികരണം ആണു്. ''ദേവാൻ പൂജയതി സംഗമയതി ദദാതി വേത്യർത്ഥഃ'' എന്നാണു് 'യജതി'ക്കു് 'യജ്'' എന്ന ധാതുവിനു് ബാലമനോരമാവ്യാഖ്യാനം. അപ്പോൾ സംഗതികരണമെന്നാൽ സംഗമിപ്പിക്കുക അഥവാ കൂട്ടിച്ചേർക്കുക എന്നർത്ഥം. ഒന്നിലധികം പദാർത്ഥങ്ങളുടെ പരസ്പരസംഗമം സുഖകരമാകണമെങ്കിൽ ആ പദാർത്ഥങ്ങളുടെ ഭാവങ്ങൾക്കോ അംശങ്ങൾക്കോ ഒരു പരിവർത്തനം ആവശ്യമായി വരുന്നു. ഈ പരിവർത്തനം ആ വസ്തുക്കളുടെ സ്വരൂപത്തിന്റേയോ സ്വഭാവ

ത്തിൻേറയോ ത്യാഗം അഥവാ Sacrifice ആകുന്നു. മൂന്നാമത്തെ അൎത്ഥമായ ദാനത്തിൽ Sacrifice അടങ്ങിയിരിക്കുന്നുവെന്നു് സ്പഷ്ട മാണല്ലൊ. അതിനാൽ യജ്ധാതുവിൻെറ മൌലികമായ അൎത്ഥം ഇംഗ്ലീഷിൽ 'സാക്രിഫൈസ്' എന്ന വാക്കിൽ അടങ്ങുന്ന ആശയ മാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഈ അർത്ഥം ഗ്രഹിക്കു മ്പോഠം ജപയജ്ഞം, സ്വാധ്യായയജ്ഞം, ജ്ഞാനയജ്ഞം, യോഗ യജ്ഞം എന്നീ സ്ഥലങ്ങളിലെല്ലാം യജ്ഞശബ്ദം നിരാക്ഷേപമായി യോജിക്കും. ജപയജ്ഞം എന്നാൽ ജപംവഴിയായുള്ള ദേവപൂജ എന്നോ ജപംവഴിയായുള്ള ഈശ്വരസംഗമമെന്നോ അൎത്ഥം വരാം. ഈശ്വരസംഗമത്തിൽ മനുഷ്യൻെറ വ്യക്തിത്വത്തെ ത്യജിക്കേണ്ടതാ യുണ്ടല്ലൊ. യാഗവും ഒരുവിധം യജ്ഞമാണു്. ത്യാഗം ഉഠംക്കൊ ള്ളുന്ന സകലവും യജ്ഞമാണ്. യാഗത്തിൽ അനവധി ത്യാഗ മുണ്ടല്ലൊ.

ഭഗവദ്ഗീതയിൽ സൎവ്വത്ര യജ്ഞത്തെപ്പററി പറഞ്ഞിരിക്കു ന്നു. സകല കൎമ്മവും യജ്ഞമായി ആചരിക്കണമെന്നാണു് ഗീത പഠിപ്പിക്കുന്നതു്.

ഗതസംഗസ്യ മുക്തസ്യ ജ്ഞാനാവസ്ഥിതചേതസഃ
യജ്ഞായാചരതഃ കൎമ്മ സമഗ്രം പ്രവിലീയതെ (4—23)

(സകല സംഗങ്ങളും വിട്ടവനും ധൎമ്മാധൎമ്മങ്ങളിൽനിന്നു് വി മുക്തനും ജ്ഞാനത്തിൽതന്നെ സ്ഥിതിചെയ്യുന്ന മനസ്സോടുകൂടിയവ നും യജ്ഞത്തിനായിക്കൊണ്ടു് കൎമ്മം അനുഷ്ഠിക്കുന്നവനും ആയ അവൻെറ സകല കൎമ്മവും ലയിച്ചുപോകുന്നു.)

* യജ്ഞമെന്ന ലക്ഷ്യത്തോടുകൂടിയല്ലാതെ കൎമ്മം ചെയ്യുന്നതു കൊണ്ടാണു് ഈ ലോകം കൎമ്മത്താൽ ബന്ധിക്കപ്പെടുന്നതു് എന്നും ഗീതയിൽ പറഞ്ഞിരിക്കുന്നു. യജ്ഞത്തോടുകൂടിയാണു് പ്രജകളെ ഈശ്വരൻ സൃഷ്ടിച്ചതെന്നും യജ്ഞംവഴിയായി സകലതും സാധിച്ചു കൊള്ളാൻ ഈശ്വരൻ അവരോടു് കല്പിച്ചുവെന്നും യജ്ഞം, ദാനം, തപസ്സ് എന്നിവ ഒരിക്കലും ഉപേക്ഷിക്കരുതെന്നും ഗീത പ്രസ്താവി ക്കുന്നു. ഇവിടെയെല്ലാം യജ്ഞശബ്ദത്തിനു് യാഗം എന്നൎത്ഥം പറ യാൻ ശ്രമിച്ചിട്ടു് ഗീതയുടെ ആന്തരാൎത്ഥമറിയാതെ പലപ്പോഴും പ ണ്ഡിതന്മാർ കുഴയുന്നുണ്ടു് എന്നുള്ളതും പ്രസ്താവ്യമാണു്. യുദ്ധംതന്നെ ഒരു യജ്ഞമാക്കി മഹാഭാരതത്തിൽ ഒരിടത്തു വൎണ്ണിച്ചിട്ടുണ്ടു്.

''രഥോ വേദീ സ്രുവഃ ഖഡ്ഗോ ഗദാ സ്രുക് കവചോഽജിനം
ചാതുർഹോത്രം ച ധുര്യാ മേ ശരാ ദർഭാ ഹവിര്യശഃ

* യജ്ഞാർത്ഥാത് കർമ്മണോഽന്യത്ര ലോകോഽയം കർമ്മബന്ധനഃ

ആത്മയജ്ഞേന നൃപതേ! ഇഷ്ട്വാ വൈവസ്വതം രണേ
വിജിത്യ ച സമേഷ്യാവോ ഹത്വാഽമിത്രൌ ശ്രിയാഽവൃതൌ''
എന്നു ദുര്യോധനൻ പറയുന്നു.

യജ്ഞത്തെ ഗുണഭേദമനുസരിച്ച് മൂന്നായി ഗീതയിൽ തരം തിരിച്ചിരിക്കുന്നു.

അഫലാകാംക്ഷിഭിര്യജ്ഞോ വിധിദൃഷ്ടോ യ ഇജ്യതേ
യഷ്ടവ്യമേവേതി മനഃ സമാധായ സ സാത്വികഃ
അഭിസന്ധായ തു ഫലം ദംഭാർത്ഥമപി ചൈവ യത്
ഇജ്യതേ ഭരതശ്രേഷ്ഠ! തം യജ്ഞം വിദ്ധി രാജസം
വിധിഹീനമസൃഷ്ടാന്നം മന്ത്രഹീനമദക്ഷിണം
ശ്രദ്ധാവിരഹിതം യജ്ഞം താമസം പരിചക്ഷതേ(17-11-14)

('യജ്ഞാനുഷ്ഠാനം വേണ്ടതുതന്നെ. അല്ലാതെ അതിൽനിന്നു ഒരു ഫലം സിദ്ധിപ്പാൻ ഇച്ഛിക്കുന്നില്ല' എന്നു വിചാരിച്ച് മനസ്സിനെ ഏകാഗ്രമാക്കിയിട്ട് ശാസ്ത്രവിധിയിൽ ദൃഷ്ടമായുള്ള യാതൊരു യജ്ഞം ഫലത്തിലിച്ഛയില്ലാത്തവരാൽ അനുഷ്ഠിക്കപ്പെടുന്നുവോ ആ യജ്ഞം സാത്വികം. ഫലത്തിനുവേണ്ടിയും ദംഭത്തോടു കൂടിയും യാതൊരു യജ്ഞം ചെയ്യുന്നുവോ അതിനെ രാജസമെന്നറിഞ്ഞാലും. ശാസ്ത്രവിധിയെ വകവെയ്ക്കാതെയും അന്നദാനം ചെയ്യാതെയും മന്ത്രം, ദക്ഷിണ എന്നിവ കൂടാതെയും ശ്രദ്ധയില്ലാതെയും ചെയ്യുന്ന യജ്ഞം താമസം.)

അദ്ധ്യാപനം ബ്രഹ്മയജ്ഞഃ പിതൃയജ്ഞസ്തു തർപ്പണം
ഹോമോ ദൈവോ ബലിർഭൌതോ നൃയജ്ഞോഽതിഥിപൂജനം.
എന്നു അഞ്ചു യജ്ഞങ്ങളെപ്പററി ഗരുഡപുരാണത്തിൽ പറയുന്നു.

ഋഷിയജ്ഞം ദേവയജ്ഞം ഭൂതയജ്ഞം ച സർവ്വദാ
നൃയജ്ഞം പിതൃയജ്ഞം ച യഥാശക്തി ന ഹാപയേത്
അതായതു് ഋഷിയജ്ഞം, ദേവയജ്ഞം, നൃയജ്ഞം, ഭൂതയജ്ഞം, പിതൃയജ്ഞം എന്നീ പഞ്ചയജ്ഞങ്ങളെ ശക്തിക്കു തക്കവണ്ണം കുറവുകൂടാതെ അനുഷ്ഠിക്കണമെന്നു മനു വിധിക്കുന്നു. ഗാരുഡത്തിൽ ബ്രഹ്മയജ്ഞം എന്നു പറയുന്നതിൻെറ സ്ഥാനത്തു മനു ഋഷിയജ്ഞം എന്നു പറയുന്നു. അടുപ്പ്, അരകല്ല്, ചൂല്, ഉരല്, വെള്ളം കോരുന്ന പാത്രം * ഇവമൂലം അഞ്ചു് സൂനകാം ഗൃഹസ്ഥന്നുണ്ടെന്നും ഇവ നിമിത്തമുണ്ടാകുന്ന പാപങ്ങാംക്കു പ്രായശ്ചിത്തമായി പഞ്ചമഹായജ്ഞം ചെയ്യണമെന്നും സ്മൃതികാരന്മാർ വിധിക്കുന്നു. ഇവിടെയെല്ലാംതന്നെ പഞ്ചയജ്ഞങ്ങാം എന്നതിനുപകരം പഞ്ചയാഗങ്ങാം

* പഞ്ചസൂനാ ഗൃഹസ്ഥസ്യ ചുല്ലി പേഷണ്യുപസ്കരഃ
കണ്ഡനീ ചോദകുംഭശ്ച ബധ്യതേ യാശ്ച വാഹയൻ.

എന്ന പ്രയോഗമില്ലെന്നും ഓക്കണം. ഈ പഞ്ചയജ്ഞങ്ങൾ ഗൃഹസ്ഥൻ, അറിയാതെ—ഗത്യന്തരമില്ലാതെ, ചെയ്തുപോകുന്ന വധത്തിനു പ്രായശ്ചിത്തമാണെന്നും പഞ്ചയജ്ഞങ്ങളിൽ യാതൊരു ജന്തുബലിയും നിർബ്ബന്ധമില്ലെന്നും അറിയണം. വേദം പഠിപ്പിക്കുന്നതു് ബ്രഹ്മയജ്ഞം, തർപ്പണം ചെയ്യുന്നതു് പിതൃയജ്ഞം, ഹോമം നടത്തുന്നതു് ദൈവയജ്ഞം, ബലി അഥവാ അന്നംകൊണ്ടു നടത്തുന്ന ഒരു കർമ്മം ഭൂതയജ്ഞം, അതിഥികളെ പൂജിക്കുന്നതു് നൃയജ്ഞം. അതിഥിസൽക്കാരത്തിനു്, വേണ്ടിവന്നാൽ, മാംസവും ഉപയോഗിക്കാമെന്നേ വിധിയുള്ളു. അതുകൊണ്ടു് ജന്തുബലി യജ്ഞത്തിന്റെ അവിഭാജ്യമായ ഒരു ഘടകമാണെന്നു വരുന്നില്ലല്ലോ. 'ബല്യതേ ദീയതേ ഇതി ബലിഃ' 'ബല ദാനേ' എന്നതിനാൽ ബലി എന്നാൽ ദാനമെന്നാണ് ശരിയായ അർത്ഥം.

ശിവപുരാണത്തിൽ വേറെ അഞ്ചു യജ്ഞങ്ങളെപ്പററി പറഞ്ഞിട്ടുണ്ടു്.

''കർമ്മയജ്ഞസ്തപോയജ്ഞോ ജപയജ്ഞസ്തദുത്തരഃ
ധ്യാനയജ്ഞോ ജ്ഞാനയജ്ഞഃ പഞ്ചയജ്ഞാഃ പ്രകീർത്തിതാഃ
കർമ്മയജ്ഞരതാഃ കേചിൽ തപോയജ്ഞരതാഃ പരേ
ജപയജ്ഞരതാശ്ചാന്യേ വിശിഷ്ടാശ്ചോത്തരോത്തരം
കർമ്മയജ്ഞോ ദ്വിധാ പ്രോക്തഃ കാമാകാമവിഭേദതഃ
കാമാൻ കാമീ തതോ ഭുക്ത്വാ കാമാസക്തഃ പുനർഭവേത്''.

(അതായതു് കർമ്മയജ്ഞം, തപോയജ്ഞം, ജപയജ്ഞം, ധ്യാനയജ്ഞം, ജ്ഞാനയജ്ഞം എന്നു് യജ്ഞം അഞ്ചുവിധം. ഇവയിൽ ആദ്യമാദ്യം പറഞ്ഞതിനേക്കാൾ ഒടുവിലൊടുവിൽ പറഞ്ഞതു് ഉൽകൃഷ്ടം. കർമ്മയജ്ഞംതന്നെയും രണ്ടുവിധമുണ്ടു്. സകാമം, അകാമം. അതിൽ അകാമം ഉൽകൃഷ്ടം. ഇതിൽനിന്നു നിഷ്ക്കാമകർമ്മമാണ് കർമ്മയജ്ഞത്തിൽതന്നെയും ഉൽകൃഷ്ടമെന്നും ''സ്വർഗ്ഗകാമോ യജേത'' ഇത്യാദി വാക്യങ്ങളെ ആസ്പദമാക്കി ചെയ്യുന്ന രാജസൂയാശ്വമേധാദി യാഗങ്ങൾ ഉൽകൃഷ്ടങ്ങളല്ലെന്നും സിദ്ധിക്കുന്നു.

ധ്യാനയജ്ഞവും ജ്ഞാനയജ്ഞവും ആണ് മനുഷ്യൻ അനുഷ്ഠിക്കേണ്ടതെന്നും കാരണസഹിതം അതേഗ്രന്ഥത്തിൽ മറെറാരിടത്തു് പറയുന്നു.

''...........കാമസംയുക്തോ ബന്ധായൈവ ഭവിഷ്യതി
തസ്മാത് പഞ്ചസു യജ്ഞേഷു ധ്യാനയജ്ഞപരോ ഭവേത്
ധ്യാനം ജ്ഞാനഞ്ച യസ്യാഽസ്തി തീർണ്ണസ്തേന ഭവാർണ്ണവഃ
ഹിംസാദിദോഷനിർമ്മുക്തോ വിശുദ്ധശ്ചിത്തസാധനഃ
ധ്യാനയജ്ഞപരസ്തസ്മാത് അപവർഗ്ഗഫലപ്രദഃ...........''

(കാമയുക്തമായ കർമ്മയജ്ഞം ബന്ധത്തിനു മാത്രമേ കാരണമാകുന്നുള്ളു. അതുകൊണ്ട് പഞ്ചകർമ്മങ്ങളിൽവച്ച് മനുഷ്യൻ ധ്യാനയജ്ഞംതന്നെ ചെയ്യണം. ധ്യാനവും, ജ്ഞാനവും ഉള്ളവൻ സംസാര സമുദ്രം കടന്നുകഴിഞ്ഞിരിക്കുന്നു. ധ്യാനയജ്ഞം ഹിംസാദിദോഷങ്ങളില്ലാത്തതും ആണ്. അതിനാൽ അതു് ഉൽകൃഷ്ടം. അതു മോക്ഷഫലത്തെ നൽകുന്നതാണ്.) ജപധ്യാനനിരതനായ മനുഷ്യൻ അതിന്റെ വൈശിഷ്ട്യം നിമിത്തം ഈ ലോകത്തുവെച്ചുതന്നെ ജ്ഞാനിയായി മുക്തനാകും എന്നു മറ്റൊരിടത്തു പറയുന്നുണ്ട്. അതുകൊണ്ടാണ് ധ്യാനയജ്ഞംതന്നെ ഇവിടെ വിധിച്ചതു്.

ഇഷ്ടിഃ, ഇഷ്ടം, വിതാനം, മന്യുഃ, ആഹവഃ, സവനം, ഗവഃ, അഭിഷവഃ, ഹോമഃ, ഹവനം, മഹഃ എന്നിവ യജ്ഞപര്യായങ്ങളായി ശബ്ദരത്നാവലിയിലും,

വേനഃ, അധ്വരഃ, മേഘഃ, വിദഥഃ, സവനം, ഹോത്രം, ഇഷ്ടിഃ, ദേവതാതാ, മഖഃ, വിഷ്ണുഃ, ഇന്ദ്രഃ, പ്രജാപതിഃ, ധർമ്മഃ എന്നിവ യജ്ഞപര്യായമായി വേദനിഘണ്ടുവിലും കൊടുത്തിരിക്കുന്നു.

യജ്ഞമാണ് ആര്യാനാര്യത്വവ്യത്യാസത്തിനു് ഹേതുവായി പ്രാചീനശാസ്ത്രങ്ങൾ പറയുന്നതു്. ശൂദ്രന്റെ ശൂദ്രത്വത്തിനു് കാരണം പറയുന്നതു് അയാൾ യജ്ഞാധികാരിയല്ലെന്നുള്ളതാണ്. യജ്ഞം അതിന്റെ നിഷ്കൃഷ്ടാർത്ഥത്തിൽ സകല മനുഷ്യരും സ്വീകരിക്കേണ്ടതും ലോകകല്യാണത്തിനു് അത്യന്താപേക്ഷിതവുമാണ്. അതുകൊണ്ടായിരിക്കണം ഗീത പറഞ്ഞതു് ''ഈശ്വരൻ മനുഷ്യരെ യജ്ഞത്തോടുകൂടി സൃഷ്ടിച്ചിട്ടു് അവരോടു് ഈ യജ്ഞംവഴി നിങ്ങൾ വർദ്ധിയ്ക്കുവിൻ! ഇതു നിങ്ങൾക്കു് സകലാഭീഷ്ടങ്ങളും തരുന്നതായി ഭവിക്കട്ടെ'' എന്നു്.

യജ്ഞം അഥവാ സാക്രിഫൈസ് ആണ് ഇന്നു് ലോകത്തിനാവശ്യമായിരിക്കുന്നതു്. സകല കർമ്മങ്ങളും യജ്ഞം അഥവാ ഈശ്വരോപാസന എന്ന ബുദ്ധിയോടുകൂടി ചെയ്യുകയോ അഥവാ യജ്ഞത്തിനുവേണ്ടിയുള്ള 'യജ്ഞം' എന്നു് അത്യന്ത നിഷ്കാമബുദ്ധിയോടുകൂടി ചെയ്യുകയോ ചെയ്യാൻ മനുഷ്യൻ തയ്യാറാകുകയാണ് വേണ്ടിയിരിക്കുന്നതു്. വ്യക്തികൾക്കു മാത്രമല്ല, രാഷ്ട്രങ്ങൾക്കും ഇതാണ് ആവശ്യം. വ്യക്തികളും, സമുദായങ്ങളും, രാഷ്ട്രങ്ങളും യജ്ഞസന്ദേശം സ്വീകരിച്ചാൽ ലോകശാന്തിയുണ്ടാകും.

ക്രിസ്തുവും, ബുദ്ധനും, ശങ്കരനും മറ്റെല്ലാ മഹാപുരുഷന്മാരും യജ്ഞത്തിന്റെ മാതൃകകളായിരുന്നു. അവരുടെ ആദർശം നമ്മുടെ ഹൃദയത്തിൽ കുടികൊള്ളട്ടെ!

# 23 ആയുർവേദത്തിൽ നാം എന്തു ചെയ്യണം? *

## ലൈസൻസ് വേണം

ഇന്നു് ആയുർവേദവൈദ്യന്മാരും വൈദ്യശാലകളും ക്രമത്തിലധികം വദ്ധിച്ചിട്ടുണ്ടു്. വൈദ്യശാസ്ത്രത്തിൽ ശരിയായ ജ്ഞാനവും ചികിത്സാനൈപുണ്യവും സിദ്ധിച്ചിട്ടില്ലാത്ത പലരും വൈദ്യവേഷധാരികളായി രംഗപ്രവേശം ചെയ്തിട്ടുണ്ടു്. അവർമൂലം രോഗികൾ വളരെ കഷ്ടപ്പെടുന്നു. ഈദൃശവൈദ്യന്മാരുടെ ഔഷധങ്ങൾ ഒരിക്കലും വിശ്വാസയോഗ്യങ്ങളല്ല. മരുന്നുകൾ ശരിയായി പാകംചെയ്യാൻ അവക്കറിഞ്ഞുകൂടാ. പുളിച്ച അരിഷ്ടങ്ങളും മററും വൈദ്യശാലകളിൽ സവ്വസാധാരണമായി കണ്ടുവരുന്നു. ഇതിനുള്ള ഏക പരിഹാരമാഗ്ഗം ലൈസൻസുള്ള വൈദ്യന്മാക്കുമാത്രമേ പ്രാക്ടീസ് ചെയ്യാൻ പാടുള്ളു എന്നു നിയമമുണ്ടാക്കുന്നതാണു്.

## വൈദ്യസമാജം

ബംഗാളിലെപ്പോലെ തിരുവിതാംകൂറിലും വൈദ്യസമാജങ്ങൾ ഉണ്ടാകണം. വൈദ്യസമാജത്തിൽനിന്നും അഹന്മാരും പണ്ഡിതന്മാരുമായ വൈദ്യന്മാരെ പാശ്ചാത്യരാജ്യങ്ങളിൽ അയച്ചു് ആയുർവേദ ചികിത്സാസമ്പ്രദായം പ്രചരിപ്പിക്കണം. അവിടെ ഒരു കോടീശ്വരനെ ചികിത്സിച്ചാൽ ചിലപ്പോൾ പ്രതിഫലമായി അവിടത്തെ ആയുർവേദ ചികിത്സാസമ്പ്രദായത്തിൻെറ പ്രചരണത്തിനു് ഒരു വലിയ സംഖ്യ ലഭിച്ചു എന്നു വരാം. ഒരു വൈദ്യസമാജത്തിനു് ആയുർവേദചികിത്സയുടെ പ്രചരണാത്ഥം പലതും ചെയ്യാൻ കഴിയുന്നതാണു്. സംഘടനകൊണ്ടു മാത്രമേ ഇക്കാലത്തു വലിയ കാര്യങ്ങൾ സാധിക്കു.

## ഔഷധത്തോട്ടം

തിരുവിതാംകൂർ രാജ്യം ഒരു ഔഷധത്തോട്ടമാണു്. ഇവിടത്തെപ്പോലെ പച്ചമരുന്നുകൾ സുലഭമായി ലഭിക്കുന്ന മറെറാരു പ്രദേശം ഈ ഭൂമുഖത്തില്ല. എന്നിട്ടും ജനങ്ങൾ എന്തുകൊണ്ടു് ഔഷധ

* 1937-ൽ ഏററുമാനൂർ അയുർവ്വേദ ഹൈസ്കൂൾ വിദ്യാർത്ഥിസമാജത്തിൻെറ വാർഷിക യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചു ചെയ്ത ഉപക്രമ പ്രസംഗത്തിൻെറ ചുരുക്കം.

നിർമ്മാണത്തിൽ വേണ്ട ശ്രദ്ധപതിപ്പിക്കുന്നില്ല? നാം ദരിദ്രരാണെന്നുള്ളതു സമ്മതിച്ചേ തീരൂ. എന്നിരുന്നാലും സംഘടിച്ചുള്ള ശ്രമങ്ങൾക്കു ഫലം സിദ്ധിക്കാതിരിക്കയില്ല.

## കമ്പനി

ഔഷധവ്യവസായങ്ങളിൽ ഏർപ്പെടുന്ന പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ നല്ല മൂലധനത്തോടുകൂടി ഇവിടേയും കമ്പനികൾ ഉണ്ടാക്കണം. ഇതിനുവേണ്ടി വൈദ്യസമാജത്തിനു പലതും ചെയ്യാൻ കഴിയും. കേരളീയർ ഇപ്രകാരമൊരു കമ്പനിക്കു സന്നദ്ധരാകാത്ത പക്ഷം അടുത്തകാലത്തു് ബംഗാളിൽനിന്നും ഏതാനും ചെറുപ്പക്കാർ ഇവിടെ വന്നു് ഈ ജോലി ഏററു് എടുത്തുനടത്താതിരിക്കയില്ല. അതിനു് ഞാൻതന്നെ അവരെ ക്ഷണിക്കേണ്ടതായുംവരും. തിരുവിതാംകൂറിലെ സാമ്പത്തികാധഃപതനം നീങ്ങിക്കിട്ടുന്നതിനു് ഔഷധനിർമ്മാണം അത്യന്തം പ്രയോജനകരമാണു്.

## ശസ്ത്രക്രിയ

ശസ്ത്രക്രിയയിൽ ആയുർവേദം പിന്നോക്കമാണെന്നു് ഒരു ധാരണ പാശ്ചാത്യവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരുടെ ഇടയിൽ സർവ്വസാധാരണമായി കണ്ടുവരുന്നു. ഈ ധാരണയെ നിർമ്മാജ്ജനം ചെയ്യുന്നതിനു് ആരും ശ്രമിച്ചുകാണുന്നില്ല. ശസ്ത്രക്രിയയെ സംബന്ധിച്ചിടത്തോളം അലോപ്പതിയും ആയുർവേദവും തമ്മിൽ താരതമ്യേന വിവേചനംചെയ്തു പഠിക്കുവാൻ ആയുർവേദ വിദ്യാർത്ഥികളും വൈദ്യന്മാരും ശ്രമിക്കേണ്ടതാണു്. ആയുർവേദ കോളേജിൽ അതിനു പററിയ പാഠപദ്ധതി ഏർപ്പെടുത്തണം.

## ബംഗാളിനെ അനുകരിക്കണം

ഇന്ത്യയിൽ രാഷ്ട്രീയവും സാമുദായികവും ശാസ്ത്രീയവുമായ ഇന്നത്തെ സകല ഉണർവ്വുകൾക്കും മൂലകാരണഭൂതന്മാർ ബംഗാളികളാണു്. ഇന്ത്യയിലെ മാത്രമല്ല, ലോകത്തിലെതന്നെയും മഹാകവിയായ രവീന്ദ്രനാഥടാഗോർ ഒരു ബംഗാളിയത്രെ. ഇന്ത്യയിലെ രണ്ടു വലിയ ശാസ്ത്രജ്ഞന്മാരായ ജെ. സി. ബോസും, പി. സി. റോയിയും ബംഗാളികളാണു്. ഏററവും വലിയ നോവെലെഴുത്തുകാരനായ ബങ്കിംചാററർജി ഒരു ബംഗാളിയാണു്. ലോകത്തിലെ വലിയ തത്വചിന്തകനായ ശ്രീമത് വിവേകാനന്ദസ്വാമികൾ തൻെറ അവതാരംകൊണ്ടു് പരിപൂതമാക്കിയതും ബംഗാളിനെയാണു്. ഇങ്ങനെയുള്ള ബംഗാളിനെപ്പോലെ നാമും ഇന്ത്യയിൽ എല്ലാ വിഷയത്തിലും ഉന്നതസ്ഥാനം കൈക്കലാക്കാൻ ശ്രമിക്കേണ്ടതാണു്.

# 24. ആയുർവ്വേദ വൈശിഷ്ട്യം *

മാന്യരെ,

കേരളത്തിലെ ഒരു അതിവിശിഷ്ട മഹാത്മാവിൻെറ നാമധേയത്തിൽ സ്ഥാപിതമായ ഒരു സംസ്കൃതവിദ്യാലയത്തിൻെറയും ആയുർവ്വേദ സ്കൂളിൻെറയും സംയുക്ത വാർഷികയോഗത്തിൽ ആദ്ധ്യക്ഷ്യം വഹിക്കാൻ എനിക്കു് അവസരം ലഭിച്ചതു് ഒരു മഹാഭാഗ്യമായി ഞാൻ കരുതുന്നു. ശ്രീനാരായണ ഗുരുസ്വാമികളുടെ നാമധേയത്തിൽ സ്ഥാപിക്കാൻ സർവ്വഥാ അർഹതയുള്ളതു് സംസ്കൃതവിദ്യാലയവും ആയുർവ്വേദ സ്കൂളുമാണു്. സ്വാമികൾ ഒരു നല്ല വൈദ്യനായിരുന്നു; അതായതു് അഷ്ടാംഗഹൃദയത്തിൽ പറഞ്ഞിട്ടുള്ള ആഭ്യന്തരവും ബാഹ്യവുമായ രണ്ടുവിധ രോഗങ്ങൾക്കും ചികിത്സ അറിയാവുന്ന ഒരു വൈദ്യനായിരുന്നു.

രോഗങ്ങൾ രണ്ടുവിധത്തിലുണ്ടു്. മാനസം, ശാരീരം. ത്രിദോഷങ്ങൾമൂലമുണ്ടാകുന്നതു് ശാരീരം. രജസ്തമസ്സുകളാകുന്ന ദ്വിദോഷങ്ങളിൽനിന്നുണ്ടാകുന്നതു് മാനസം.

''രജസ്തമശ്ച മനസോ ദ്വൌ ച ദോഷാവുദാഹൃതൗ'' (അഷ്ടാംഗഹൃദയം) ഒരു ശരിയായ വൈദ്യൻ ബാഹ്യരോഗങ്ങളുടെ ചികിത്സകനായാൽ മാത്രംപോരാ; ആഭ്യന്തരരോഗങ്ങൾക്കുംകൂടി ചികിത്സിക്കാവുന്നയാളായിരിക്കണം. പാശ്ചാത്യ വൈദ്യശാസ്ത്രം വളരെ പുഷ്ടിപ്രാപിച്ചിട്ടുള്ളതു് സത്യംതന്നെ. എന്നാൽ പാശ്ചാത്യർ ദ്വിദോഷങ്ങൾക്കും ആരോഗ്യത്തിനും തമ്മിലുള്ള സംബന്ധത്തേയും ദ്വിദോഷങ്ങൾ മാററുന്നതിനുള്ള ഉപായങ്ങളേയുംപററി അറിയുന്ന വിഷയത്തിൽ ഇന്നും ബാല്യാവസ്ഥയിലിരിക്കുന്നതേയുള്ള എന്നു പറയേണ്ടിയിരിക്കുന്നു. അവിടത്തെ വലിയവർ എന്നു പറയുന്നവരിൽ വളരെപ്പേരും ഈ ദ്വിദോഷദൂഷിതരാണു്. അതിൻെറ ഫലമായിട്ടാണു് യൂറോപ്പു് ഇന്നു കഷ്ടപ്പെടുന്നതു്.

മനുഷ്യൻെറ എല്ലാ പ്രവൃത്തികളുടേയും ഉദ്ദേശം സുഖമാണെന്നും സുഖം ധർമ്മത്തോടുകൂടാതെ ഒരിക്കലും ഉണ്ടാകുന്നതല്ലെന്നും നമ്മുടെ വൈദ്യന്മാർ വളരെ മുമ്പുതന്നെ കണ്ടുപിടിച്ചു.

---

**1116 വൃശ്ചികത്തിൽ കൊല്ലം എസ്. എൻ. വി. ഹൈസ്കൂൾ വാർഷികയോഗത്തിൽ ആദ്ധ്യക്ഷ്യംവഹിച്ചു ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.**

''സുഖം ച ന വിനാ ധർമ്മാത് തസ്മാത് ധർമ്മപരോ ഭവേത്''
(അഷ്ടാംഗഹൃദയം)

സുഖത്തിനുള്ള വഴി ധർമ്മം ആണെന്നു വൈദ്യശാസ്ത്രജ്ഞന്മാർ പറയുന്നതിനോടു വേദാന്തവും യോജിക്കുന്നു. നോക്കുക, ഇവിടെ നമ്മുടെ വൈദ്യശാസ്ത്രവും ആത്മികശാസ്ത്രവും തമ്മിൽ യോജിക്കുന്നതു്.

''ഏകോ വശീ സർവ്വഭൂതാന്തരാത്മാ
ഏകം രൂപം ബഹുധാ യഃ കരോതി.
തമാത്മസ്ഥം യേ ƒനുപശ്യന്തി ധീരാഃ
തേഷാം സുഖം ശാശ്വതം നേതരേഷാം.''

എന്നു ശ്രുതി പറയുന്നു. ഇതുവച്ചുകൊണ്ടു് മതം, ധർമ്മം, വേണ്ടെന്നു പറയാൻ ആർക്കാണു് ധൈര്യമുള്ളതു്? മതത്തിന്റെ ഉദ്ദേശ്യം നിത്യസുഖമാണു്. അങ്ങനെയുള്ള മതം അഥവാ ധർമ്മം കൂടാതെ നിത്യസുഖമുണ്ടാകയില്ലെന്നു് ആയുർവ്വേദാചാര്യന്മാരും ഘോഷിച്ചിരിക്കുന്നു.

വാസ്തവത്തിൽ, രജസ്സിന്റെ സന്താനങ്ങളായ കാമക്രോധങ്ങളെ ജയിക്കാത്ത കാലത്തോളം ശരിയായ ആരോഗ്യമുണ്ടാവാൻ പ്രയാസമാണു്. ഇതു് ആരോഗ്യശാസ്ത്രത്തെപ്പററി ശരിയായി മനസ്സിലാക്കിയിട്ടുള്ളവർക്കെല്ലാം അറിയാൻകഴിയും. കാമക്രോധങ്ങളെ ജയിക്കാനുള്ള ഉപായങ്ങൾ അദ്ധ്യാത്മശാസ്ത്രത്തിന്റെ വിഷയങ്ങളാണു്. അതുകൊണ്ടു് ഒരു വൈദ്യൻ ധർമ്മനിഷ്ഠനും ഇന്ദ്രിയങ്ങളെ ജയിച്ച ആളും അദ്ധ്യാത്മശക്തികൊണ്ടുകൂടി രോഗിക്കു് ആശ്വാസം നൽകാൻ ശക്തനുമായിരിക്കണം. ചുരുക്കിപ്പറഞ്ഞാൽ വൈദ്യന്മാർക്കു് ഏററവും പററിയ ഒരു മാതൃകയാണു് ശ്രീനാരായണഗുരുസ്വാമികൾ നൽകിയിട്ടുള്ളതു്.

വൈദ്യന്റെ യോഗ്യതയെപ്പററിയുള്ള അഭിപ്രായം എന്നെ ആയുർവ്വേദാദ്ധ്യയനത്തെപ്പററിയുള്ള അഭിപ്രായത്തിലേയ്ക്കു നയിക്കുന്നു. ആയുർവ്വേദം ഇന്നു ലോകത്തുള്ളതിൽവച്ചു് ഏററവും നല്ല ഒരു ചികിത്സാസമ്പ്രദായമാണെന്നാണു് എന്റെ അനുഭവം എന്നെ പഠിപ്പിക്കുന്നതു്. എന്നാൽ ശരിയായ വൈദ്യന്മാരില്ലാത്തതുകൊണ്ടുള്ള കുഴപ്പം ചില്ലറയല്ല. ആദ്യമായി വൈദ്യം പഠിപ്പിക്കുന്ന ആൾ താനൊരു ആർഷഗ്രന്ഥമാണു് പഠിപ്പിക്കുന്നതെന്നറിയണം; ഋഷിമാരുടെ അവലോകനദൃഷ്ടി അയാൾ സമ്പാദിക്കാൻ ശ്രമിക്കണം. രണ്ടാമതു് വൈദ്യൻ സൂക്ഷ്മദൃക്കായിരിക്കണം; ഊഹാപോഹപടുവായിരിക്കണം. വളരെ പുസ്തകങ്ങൾ പഠിച്ചാലും ഭാവനാശക്തി, അനുമാനശക്തി എന്നിവയില്ലാത്തവൻ ഒരിക്കലും നല്ല വൈദ്യനാകയില്ല. ഈ ഭാവനാശക്തി എവിടുന്നുണ്ടാകുന്നു? ''നാസ്തി ബുദ്ധിരയുക്തസ്യ ന ചായുക്തസ്യ ഭാവനാ'' അതായതു് ചിത്തൈകാഗ്ര്യം ശീലിക്കാ

ത്തയാരംക്ക് ശരിയായ ബുദ്ധിയോ ഭാവനയോ ഉണ്ടാകയില്ലെന്ന് ഗീത പറയുന്നു.

''ധ്യായതോ വിഷയാൻ പുംസഃ സംഗസ്തേഷൂപജായതേ.
സംഗാത് സംജായതേ കാമഃ
കാമാത് ക്രോധാ ƒഭിജായതേ
ക്രോധാദ്ഭവതി സമ്മോഹഃ
സമ്മോഹാത് സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാത് ബുദ്ധിനാശഃ

എന്നും ഗീത പറയുന്നു. ഇന്ദ്രിയങ്ങളെ അടക്കാൻ ശീലിക്കാത്തവന് ചിത്തൈകാഗ്ര്യവും തൽഫലമായ സൂക്ഷ്മഗ്രഹണശക്തിയും ഉണ്ടാകുന്നതല്ല. ഇന്ദ്രിയസംയമനത്തിനാണ് ബ്രഹ്മചര്യമെന്നു പറയുന്നതു്.

''ബ്രഹ്മചാരീ ഭവേദ്യസ്തു യ ഇന്ദ്രിയജയേ രതഃ

എന്നു ഭീഷ്മർ പറയുന്നു. ബ്രഹ്മചര്യത്തിൻെറ ഫലമാണ് ചിത്തപ്രസാദമെന്ന് ശ്രീശങ്കരാചാര്യസ്വാമികളും, പ്രസന്നചിത്തന്നാണ് ബുദ്ധിസ്ഥൈര്യമെന്നു ഗീതയും പറയുന്നു. അതിനാൽ വൈദ്യന് ബ്രഹ്മചര്യം വളരെ ആവശ്യം.

സർവ്വോപരി മനഃസ്ഥൈര്യം. എപ്പോഴും ചഞ്ചലമാനസനും ഭീരുവും ആയിരിക്കുന്ന ഒരുവന് ഒരു നല്ല വൈദ്യനാകാൻ സാധിക്കയില്ല.

Auto-suggestion, മന്ത്രവാദം, Faith cure (വിശ്വാസം കൊണ്ടു രോഗം മാററുക) മുതലായ ചികിത്സാസമ്പ്രദായംകൊണ്ടു് പല രോഗങ്ങളും മാറിയിട്ടുള്ളതായി ഞാൻ കണ്ടിട്ടുണ്ടു്. ഈ ചികിത്സകളെല്ലാംതന്നെ പ്രായേണ വൈദ്യൻെറ മനോബലത്തെ മാത്രം ആശ്രയിച്ചിട്ടുള്ളതാണ്. Faith അഥവാ വിശ്വാസത്തിനു വളരെ രോഗങ്ങളെ മാററാൻ ശക്തിയുണ്ടു്. രോഗിയ്ക്കു വൈദ്യത്തിലോ ഔഷധത്തിലോ ഉള്ള വിശ്വാസം മാത്രമല്ല ഇതിലുരംപ്പെടുന്നതു്. വൈദ്യനു് തന്നിൽത്തന്നെയുള്ള വിശ്വാസം മററു രണ്ടിനേക്കാളും പ്രധാനമാണ്. വൈദ്യനു് തന്നിലുള്ള വിശ്വാസം ശരിയായിട്ടുണ്ടെങ്കിൽ മററു രണ്ടു വിശ്വാസങ്ങളും രോഗിയിൽ സൃഷ്ടിക്കാൻ അയാരംക്കു കഴിയും. സദാ ചപലമാനസനും അസ്ഥിരനും കാമക്രോധദാസനുമായ ഒരുവനു മററൊരാളിൽ തന്നെപ്പററിയുള്ള വിശ്വാസം സൃഷ്ടിക്കുവാൻ എങ്ങിനെ കഴിയും? അതുകൊണ്ടു് വൈദ്യവിദ്യാഭ്യാസത്തിൻെറ അവിഭാജ്യാംശമെന്ന നിലയിൽ മനഃശാസ്ത്രവും അദ്ധ്യാത്മശാസ്ത്രവും, അതിൻെറ പ്രായോഗികനിയമങ്ങളോടുകൂടി പഠിപ്പിക്കുന്നതിനു് ഏപ്പാടുണ്ടായിരിക്കണം.

പിതൃഭക്തിക്കും മാതൃഭക്തിക്കും രാജഭക്തിക്കും ഉള്ളതിനേക്കാരം ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനമാണു് ഋഷിഭക്തിയ്ക്കു ഒരു വൈദ്യന്റെ ഹൃദയത്തിലുണ്ടായിരിക്കേണ്ടതു്. വൈദ്യശാസ്ത്രംകൊണ്ടു് കാലയാപനംചെയ്യുന്ന ഒരു വൈദ്യൻ ഋഷിമാരിൽ—തന്റെ അന്നദാതാക്കളിൽ—ഭക്തിയില്ലാത്തവനാണെങ്കിൽ അയാരം അത്യന്തം കൃതഘ്നനനാണു്. ഗുരുത്വത്തിനു് വൈദ്യത്തിൽ വലിയ ഒരു സ്ഥാനമാണുള്ളതു്. വളരെ ശാസ്ത്രം പഠിച്ചിട്ടും നിസ്സാരവൈദ്യന്മാരായി ജീവിക്കുന്നവരെയും വളരെ പഠിക്കാതെതന്നെ നല്ല വൈദ്യന്മാരായി വളരെ വലിയ രോഗങ്ങരം മാററുന്നവരേയും എനിക്കറിയാം. തിരുവിതാംകൂറിലെ സുപ്രസിദ്ധ ഡാക്ടർമാരിൽ ചിലരെ കണ്ടു ചോദിച്ചതിൽ ശസ്ത്രക്രിയകൊണ്ടേ മാററാൻ സാധിക്കു എന്നു തീച്ചപ്പെടുത്തിയ ഒരു രോഗം—എന്റെ ഒരുസഹോദരസന്യാസിയുടെ മൂക്കിൽനിന്നു് തലനാരുവണ്ണത്തിൽ ഒരു മാംസക്കഷണമോ നരമ്പോ വെളിയിൽ വന്നുകൊണ്ടിരുന്നതു്—രണ്ടുതുടം ത്രിഫലാദി എണ്ണകൊണ്ടു് ഒരു വൈദ്യൻ മാററുകയുണ്ടായി. അഞ്ചുകൊല്ലത്തിലധികമായി ആ രോഗം അദ്ദേഹത്തെ പീഡിപ്പിച്ചിരുന്നു. ആ എണ്ണ തേച്ചതിനുശേഷം ഇപ്പോരം പതിന്നാലുവഷമായി അദ്ദേഹത്തിനു ആ ഉപദ്രവവുമില്ല. ഈ എണ്ണ നിശ്ചയിച്ചതു് ഒരു സുപ്രസിദ്ധവൈദ്യനല്ലതാനും.

വൈദ്യവിദ്യാഭ്യാസത്തിനു് ഔഷധങ്ങളുമായി നേരിട്ടുള്ള പരിചയം, പ്രാചീനവും നവീനവും ആയ ശാസ്ത്രങ്ങളുടെ പ്രായോഗരീതിയെപ്പററിയുള്ള പരിജ്ഞാനം, അനോട്ടമി, ശരീരവിജ്ഞാനം എന്നിവയുടെ ശരിയായ അറിവു് മുതലായവ വേണമെന്നുള്ളകാര്യം ഗവണ്മെൻറിൻേറയും വൈദ്യന്മാരുടേയും വൈദ്യപാഠശാലാധികൃതരുടേയും ശ്രദ്ധയിൽ പെട്ടിട്ടുള്ളതിനാൽ അതിനെപ്പററി ഞാനൊന്നും തന്നെ പറയുന്നില്ല. എന്നാൽ വൈദ്യവിദ്യാലയങ്ങളോടുചേന്നു് ഗുരുകുലങ്ങളുണ്ടാകയും വിദ്യാത്ഥികരംക്കു് അദ്ധ്യാപകന്മാരോടുകൂടി കഴിയുന്നത്ര സമയം താമസിച്ചു് ചികിത്സകളും ഔഷധനിമ്മാണരീതികളും മററും നേരിട്ടു കണ്ടുപഠിക്കാൻ സൗകര്യമുണ്ടാകുകയും ചെയ്യെങ്കിലെ ഔഷധത്തോട്ടങ്ങളും ഔഷധപാചകശാലകളും ശരിയായ പ്രകടനം നൽകുകയുള്ളു.

ആയുവ്വേദം പ്രചരിക്കണമെങ്കിൽ ഔഷധങ്ങരം ശുദ്ധമായി പാകംചെയ്തു് ചുരുങ്ങിയ വിലയ്ക്കു് എവിടേയും കിട്ടത്തക്കവണ്ണം ആക്കുന്നതിനും വേണ്ടതു ചെയ്യേണ്ടതാണു്. 'ശുദ്ധമായി' എന്ന പദം ഞാൻ ആലോചിച്ചു ഉപയോഗിക്കുന്നതാണു്. നാലുകുപ്പി ദ്രാക്ഷാരിഷ്ടം ഞാൻ വിലകൊടുത്തുവാങ്ങിയതു്, പരിശോധിച്ചപ്പോരം ശുദ്ധമായി പാകംചെയ്തതല്ലെന്നു ഒടുവിൽ തെളിയുകയാൽ, പറ

മ്പിൽ ചെടികൾക്ക് വളത്തിനു കൊള്ളാമോ എന്നു പരീക്ഷിക്കാൻ ഉപയോഗിച്ചിട്ട് ഇന്നേയ്ക്കു നാലഞ്ചുദിവസമേ ആയിട്ടുള്ളു. ഈ മാതിരി ഔഷധനിർമ്മാണം ചെയ്യുന്നവർ ആയുർവ്വേദശത്രുക്കളാണ്. ഇവരെ തടയാൻ വൈദ്യശാസ്ത്രസ്നേഹികളും ഗവൺമെൻറും വേണ്ടതു ചെയ്യേണ്ടതാണ്.

ആയുർവ്വേദസ്കൂളുകളിലേയ്ക്കു് സംസ്കൃതമോ ഇംഗ്ലീഷോ സാമാന്യമെങ്കിലും പഠിച്ചവരെ മാത്രമേ ചേർക്കാവൂ എന്നു ഗവൺമെൻറ് ഒരു നിയമം ഈയിടെ ഏർപ്പെടുത്തിയതിൽ ഞാൻ വളരെ സന്തോഷിയ്ക്കുന്നു. എന്നാൽ രണ്ടിലേതെങ്കിലും പഠിച്ചവർ എന്നതിൻെറ സ്ഥാനത്തു രണ്ടും പഠിച്ചവർ എന്നാക്കണമെന്നാണ് എൻെറ അഭിപ്രായം. അഷ്ടാംഗഹൃദയം മുതലായവ വായിച്ചാൽ മനസ്സിലാകത്തക്ക സംസ്കൃതഭാഷാജ്ഞാനവും സ്കൂൾഫൈനൽ സ്റ്റാൻഡാർഡ് ഇംഗ്ലീഷും ആയുർവ്വേദസ്കൂളിൽ പ്രവേശനം ലഭിക്കുന്ന വിദ്യാർത്ഥിക്കുണ്ടായിരിക്കേണ്ടതാണ്. വിശേഷിച്ചും സംസ്കൃതജ്ഞാനം. സംസ്കൃതത്തിൽ സാമാന്യജ്ഞാനമില്ലാതെ (കാവ്യവ്യുൽപ്പത്തിയെങ്കിലുമില്ലാതെ) എങ്ങനെയാണ് ആയുർവ്വേദം പഠിക്കുന്നതെന്നു് എനിക്കു മനസ്സിലാകുന്നില്ല. ഭാഷകൂടി പഠിപ്പിക്കുവാൻ ആയുർവ്വേദപാഠശാലയിലെ പാഠ്യഗ്രന്ഥങ്ങളുടെ ഇടയിൽ എങ്ങിനെയാണ് സമയമുണ്ടാകുക?

നമ്മുടെ നാട്ടിലെ സംസ്കൃതവിദ്യാഭ്യാസത്തിനെപ്പററി ചിലതു പറയുന്നതിനു് ഈ ഘട്ടം എന്നെ പ്രേരിപ്പിക്കുന്നു.

സംസ്കൃതഭാഷാഭിജ്ഞനും സംസ്കൃതഭാഷാപ്രണയിയുമായ ഒരു ദിവാൻ ഭരണം നടത്തുന്ന ഈ ധർമ്മരാജ്യത്തു് സംസ്കൃത വിദ്യാഭ്യാസ പ്രവർത്തകരുടേയും വിദ്യാർത്ഥികളുടേയും പരീക്ഷാവിജയികളുടേയും നില വളരെ ശോചനീയമാണെന്നു പറയേണ്ടിവന്നിരിക്കുന്നതിൽ നിർവ്യാജം വ്യസനിക്കുന്നു. സംസ്കൃതവിദ്യാലയങ്ങളുടെ നടത്തിപ്പിനെപ്പററി വിദ്യാഭ്യാസാധികൃതന്മാരുടെ ഇടയിൽപോലും തെററിദ്ധാരണയുണ്ടാകുകയോ ചിലർ ഉണ്ടാക്കുകയോ ചെയ്തിട്ടുള്ളതായി വിശ്വാസയോഗ്യമായി എനിക്കറിയാം. സംസ്കൃതവിദ്യാലയങ്ങളുടെ നടത്തിപ്പ് തൃപ്തികരമല്ലെന്നു അവർ പറയുന്നു. ഈ തൃപ്തികരമല്ലായ്മയ്ക്കു് ഉത്തരവാദികൾ ആരു്? വിദ്യാലയം നടത്തിപ്പുകാരോ വിദ്യാഭ്യാസാധികൃതന്മാരോ? സംസ്കൃതവിദ്യാലയം സ്ഥാപിക്കുന്നതു് ലാഭമുദ്ദേശിച്ചിട്ടല്ലെന്നു എനിക്കു മിക്കവാറും തീർത്തുപറയാൻ കഴിയും. ഇതു സ്കൂളിൽനിന്നു കിട്ടുന്ന ഫീസുനോക്കിയാലറിയാം. സംസ്കൃതം പഠിപ്പിക്കാൻ കുട്ടികളെ അയയ്ക്കുന്നവർ അധികവും ദരിദ്രരാണ്. പണക്കാരുടെ കുട്ടികളെയെല്ലാം മിക്കവാറും ഇംഗ്ലീഷുസ്കൂളിലയയ്ക്കുന്നു. ഇടത്തരക്കാരിൽ പകുതിയിലധികംപേരും അവരുടെ

കുട്ടികളെ മലയാളം സ്കൂളുകളിലും പിന്നീട്, കഴിയുമെങ്കിൽ, ഇംഗ്ലീഷുസ്കൂളുകളിലുമയയ്ക്കുകയാണ് പതിവ്. അങ്ങനെ ഇടത്തരക്കാരിൽ ചിലരുടെ കുട്ടികളും ദരിദ്രന്മാരുടെ കുട്ടികളുമാണ് സംസ്കൃതസ്കൂളിൽ പഠിക്കുന്നത്. ഈ സ്കൂളുകളിൽ ഫീസൊ വളരെ തുഛം. പിന്നെ എന്താദായമാണ് മാനേജർക്കു കിട്ടാനുള്ളത്? മൂവായിരം നാലായിരം രൂപയോളം ഈ ദാരിദ്ര്യകാലത്തു് കെട്ടിടങ്ങൾക്ക മാനേജർ ചിലവാക്കുന്നു. ഇതെന്തിന്? സംസ്കൃതഭാഷ പ്രചരിപ്പിക്കണമെന്ന ആഗ്രഹം നിമിത്തം മാത്രം. ഈ അവസ്ഥയിൽ ചില സംസ്കൃതവിദ്യാലയങ്ങളിൽ, മുന്നൂറും അഞ്ഞൂറുംരൂപ ഫീസു പിരിയുന്ന ഇംഗ്ലീഷ് മിഡിൽ സ്കൂളിലെപ്പോലെ മനോഹരങ്ങളായ കെട്ടിടങ്ങളോ, ബെഞ്ചുകളോ, കസാലകളോ, ഭൂപടങ്ങളോ, മററു സാമഗ്രികളോ ഇല്ലെന്നുള്ളതുകൊണ്ടു് സംസ്കൃതസ്കൂൾ നടത്തിപ്പുകാർ തെററുകാരാകുന്നതിനു് ആരാണു് ഉത്തരവാദികൾ? സംസ്കൃതാദ്ധ്യാപകന്മാർക്കു് ഒരു ട്രെയിനിംഗ്സ്കൂൾ ഇല്ലാതിരിക്കുന്നകാലത്തോളം വ്യാകരണതർക്കാദികളിൽ മാത്രം വിദഗ്ദ്ധന്മാരായ അവർ ഉണ്ടാക്കിവയ്ക്കുന്ന റിക്കാർഡുകളിൽ ചിലതു ശരിയാകുന്നില്ലെങ്കിൽ അതിനും ആരാണുത്തരവാദി? സംസ്കൃതപ്രചരണത്തെക്കാൾ പ്രൈമറി വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിലാണ് ഗവണ്മെൻറിൻെറ ശ്രദ്ധ പതിയേണ്ടതെന്നും പതിയുന്നതാണ് ശരിയെന്നും ചിലർ പറയുന്നു. സംസ്കാരത്തിൻെറ ബോധംകലരാത്ത ഗദ്യപദ്യങ്ങൾ എഴുതാനും വായിക്കാനുമുള്ള പഠിപ്പ്, രാജ്യത്തിന്നൊട്ടാകെ ഗുണത്തേക്കാളുമധികം ദോഷമല്ലേ ചെയ്യുന്നതെന്നു് മനസ്സിൻെറ സ്വഭാവവുമായി പരിചയമുള്ളവർ ആലോചിക്കേണ്ടതാണ്.

സംസ്കൃതവിദ്യാലയങ്ങൾക്ക ധനികന്മാരിൽനിന്നും വലിയ ഉദ്യോഗസ്ഥന്മാരിൽനിന്നും ഗവണ്മെൻറിൽനിന്നും വേണ്ടത്ര പ്രോത്സാഹനം ലഭിക്കുന്നില്ലെന്നു ഞാൻ നിസ്സംശയം പറയുന്നു. സംസ്കൃതത്തിൻെറ പ്രചരണംകൊണ്ടെന്താണ് ഗുണമെന്നു് പല പ്രമാണികളും ചോദിക്കുന്നു.

മലയാളം ശരിയായി എഴുതണമെങ്കിൽ സംസ്കൃതം ആവശ്യമാണെന്നു് ഞാൻ പറയുന്നു. അതുകൊണ്ടുതന്നെയായിരിക്കണം ഉഭയഭാഷയിലും അദ്വിതീയപണ്ഡിതനായിരുന്ന കേരളഭാഷാചാര്യൻ പ്രഫസർ രാജരാജവമ്മത്തമ്പുരാൻ 'മണിദീപിക' എഴുതി ഏഴാം ക്ലാസ്സിൽ പാഠ്യപുസ്തകമാക്കിയിരുന്നത്. ഇന്നും 'മ്രഗം' 'അഛ്ചൻ' 'പുശ്ചം' 'പ്രവത്തി' എന്നു എഴുതുക പതിവായിട്ടുള്ള, പത്തും ഇരുപതും വഷം സവ്വീസുള്ള മലയാളം സ്കൂൾ അദ്ധ്യാപകന്മാരെ എനിക്കറിയാം. സംസ്കൃതത്തിൻെറ സാമാന്യജ്ഞാനമില്ലാതെ വലിയ

കോയിത്തമ്പുരാൻെറ ശാകുന്തളമോ എഴുത്തച്ഛൻെറ രാമായണമോ പുനംനമ്പൂരിയുടെ ഭാഷാനൈഷധമോ എത്രപേർക്ക് ശരിയായി വായിച്ചർത്ഥം പറയാൻ കഴിയും? ഭാഷയിലേയ്ക്കു ഞാൻ അധികം കടക്കുന്നില്ല. ഇന്ത്യയുടെ ദേശീയഭാഷയാക്കാനായി പ്രചരിപ്പിച്ചു വരുന്ന ഹിന്ദിയുടെ ജ്ഞാനംപോലും ശരിയായി വേണമെങ്കിൽ, സംസ്കൃതവും, കഴിയുമെങ്കിൽ ഉർദുവും പഠിക്കുന്നതു് ആവശ്യമാണെന്നു് എനിക്കു് ഹിന്ദിഭാഷയുമായുള്ള അല്പപരിചയത്തിൽ നിന്നും തോന്നുന്നു. ഇന്ത്യയിലെ ഏതുഭാഷയും പഠിക്കുന്നതിനു് സംസ്കൃതജ്ഞാനം വളരെ സഹായിക്കുമെന്നു് എനിക്കുറപ്പപറയാൻ കഴിയും. ഇന്നത്തെ തമിഴപോലും സംസ്കൃതത്തോടു വളരെ ബന്ധമുള്ളതായി കാണുന്നു.

ഇതിനെല്ലാം പുറമെ ഭാരതീയസംസ്കാരഭണ്ഡാഗാരം നിക്ഷേപിച്ചിരിക്കുന്നതെവിടെയാണു്? സംസ്കൃതഭാഷയിൽ. സംസ്കൃതം പഠിക്കാത്ത കാലത്തോളം ഒരു ഹിന്ദു ഹൈന്ദവസംസ്കാരത്തെപ്പററി—തൻെറ പിതൃസ്വത്തിൻെറ മഹിമയെപ്പററി—വളരെ കുറച്ചേ അറിയുന്നുള്ളു. ഭാരതീയസംസ്കാരത്തിൻെറ മഹിമ ലോകം മുഴുവൻ വ്യാപിപ്പിക്കേണ്ട കടമ ഭാരതത്തിലെ ഹിന്ദുക്കറംക്കു മാത്രമല്ല, സകല ജനങ്ങറംക്കുമുള്ളതാണു് എന്നുകൂടി ഞാൻ പറയുന്നു. ഭാരതഭൂമിക്കു് മഹത്തായ ഒരു സന്ദേശമുണ്ടു്. അതു് ലോകത്തു് പ്രചരിപ്പിക്കാത്തതുകൊണ്ടാണു് ഈ മഹായുദ്ധവും അതിൻെറ കഷ്ടഫലങ്ങളും. ഇന്നത്തെ യുദ്ധത്തിനുത്തരവാദികറം നാമാണു്. നാം പാശ്ചാത്യരെ യഥാർത്ഥ മനുഷ്യരാക്കിയില്ല. അത്രയുമല്ല, നമ്മുടെയിടയിൽ തന്നെ ഭൂരിപക്ഷത്തിന്നു്, ഭാരതഭൂമിയുടെ സന്ദേശം ഉപദേശിച്ചു കൊടുത്തു് അവരെ മനുഷ്യത്വത്തിലേയ്ക്കും പിന്നീടു് ദിവ്യത്വത്തിലേയ്ക്കും ഉയർത്തുന്നതിൽ ശ്രദ്ധിച്ചില്ല. അതുകൊണ്ടു് നമ്മുടെ രാജ്യം വിദേശീയക്കടിമപ്പെട്ടു. ലോകത്തെ രക്ഷിക്കാനുള്ള ശക്തി ഭാരതഭൂമിയിലാണു് നിക്ഷിപ്തമായിരിക്കുന്നതു്. ഭാരതീയസന്ദേശം ഭൂമണ്ഡലത്തിൽ സർവ്വത്ര വ്യാപിപ്പിക്കണം. ആ സന്ദേശം സംസ്കൃതത്തിൽ നിഗൂഢമായിരിക്കുന്നു. ആ ഭാഷ സകല ഭാരതീയനും, വിശിഷ്യ സകല ഹിന്ദുവും പഠിക്കണം. അതിലെ സംസ്കാരം നമ്മുടെ സിരകളിൽ വ്യാപിക്കണം. ഭാരതഭൂമിയുടെ സ്വരാജ്യം കൊണ്ടു് തൃപ്തിപ്പെടുന്നവനല്ല ഞാൻ. ലോകത്തിലെ സകല രാജ്യവും ഭാരതഭൂമിയുടെ പാദപത്മത്തിലിരുന്നു ഭാരതഭൂമിയെ ഭക്തിസ്നേഹങ്ങളോടുകൂടി — പേടിച്ചല്ല — ശുശ്രൂഷിക്കുന്ന കാലം വന്നു കാണാനാണു് എൻെറ ആഗ്രഹം. അതിനു് സംസ്കൃതഭാഷാപ്രചരണം അത്യന്താപേക്ഷിതമാണു്. ശ്രീനാരായണഗുരുസ്വാമികറം ഒരു വലിയ സംസ്കൃതഭാഷാപ്രണയിയായിരുന്നു. അദ്ദേഹത്തിൻെറ ഭക്തന്മാരെ

ല്ലാം സംസ്കൃതഭാഷ പ്രചരിപ്പിക്കുന്നതിൽ വേണ്ടത്ര ശ്രദ്ധ പതിപ്പിക്കേണ്ടതാണ്.

സംസ്കൃതഭാഷ മഠയന്മാർക്കും, മററൊന്നിനും ഗതിയില്ലാത്തവർക്കും പഠിക്കാനുള്ളതാണെന്നു ചിലർ വിചാരിക്കുന്നത് ശുദ്ധമേ അബദ്ധമാണ്. സംസ്കൃതാദ്ധ്യയനംകൊണ്ട് സ്മൃതിശക്തി (memory power), ചിന്താശക്തി (Thinking power), ഇച്ഛാശക്തി (Will power) എന്നിവ വർദ്ധിക്കുന്നു. ആലോചിച്ചു പ്രവർത്തിക്കാനുള്ള വാസനയും സിദ്ധിക്കുന്നു. സംസ്കൃതം പഠിക്കുന്നതുകൊണ്ട്, ഇന്ത്യാക്കാരെ അവരുടെ സംസ്കാരത്തിൽനിന്നും തെററിച്ച് അധഃപതിപ്പിക്കുന്നതിനു ചിലർ ചെയ്യുന്ന ദുഷ്പ്രചരണങ്ങളെ തടയാനും കഴിയുന്നു. ഇന്നത്തെ ഇന്ത്യാ ചരിത്രത്തിലെ ഹിന്ദുഘട്ടം (Hindu period) ഒട്ടു വളരെ അബദ്ധം നിറഞ്ഞതാണ്; അന്ധവിശ്വാസപൂർണ്ണമാണ്. അതിലെ തെററുകൾ തിരുത്താൻ ഒരുവൻ സംസ്കൃതാദ്ധ്യയനംകൊണ്ടു ശക്തനാകുന്നു. ഉദാഹരണത്തിന് രാവണനെ ഒരു ദ്രാവിഡനായിട്ട് ചരിത്രകാരൻ ചിത്രീകരിക്കുന്നു. പ്രാചീന ഗ്രന്ഥങ്ങളിലെ ആര്യ ദ്രാവിഡശബ്ദങ്ങളുടെ അർത്ഥത്തെപ്പററി ശരിയായി എത്രപേർ ആലോചിച്ചിട്ടുണ്ട്? ചരിത്രകാരന്മാർ കൊടുത്തുവരുന്ന അർത്ഥം തികച്ചും അബദ്ധമാണ്. രാവണൻ ബ്രാഹ്മണനാണെന്നും രാവണ വധംകൊണ്ട് ശ്രീരാമനു് പ്രായശ്ചിത്തം ചെയ്യേണ്ടിവന്നുവെന്നും സൂതസംഹിത എന്ന പ്രാചീനഗ്രന്ഥത്തിൽ കാണുന്നു. ജാതിവഴക്കിൻെറ പരിഹാരവും സംസ്കൃതപ്രചരണത്തിലിരിക്കുന്നു, ബുദ്ധമതം ഹിന്ദുമതത്തിൻെറ ശാഖയാണെന്നറിയാനും സംസ്കൃതം പഠിക്കണം.

എന്നാൽ ഇന്നു സംസ്കൃതസ്കൂളുകളിൽ പഠിപ്പിക്കുന്ന അദ്ധ്യാപന രീതികൊണ്ട് ഒന്നുമാകുന്നില്ല. വ്യാകരണത്തിലൊ തർക്കത്തിലൊ, അലങ്കാരത്തിലൊ ഒന്നിലുംതന്നെ ഒരു ഗ്രന്ഥംപോലും ശരിയായി പഠിക്കാത്ത ശാസ്ത്രിമാരെ സൃഷ്ടിക്കുന്ന രീതി വളരെ കഷ്ടമാണ്. ഈ കാര്യത്തിൽ അദ്ധ്യാപകന്മാർ പ്രത്യേകം ശ്രദ്ധിക്കണം. സംസ്കൃതഭാഷയെ സ്നേഹിച്ചുവേണം അദ്ധ്യാപകന്മാർ അദ്ധ്യാപനത്തിൽ ഏർപ്പെടേണ്ടത്.

സംസ്കൃതഭാഷാപ്രണയിയും ഒരു യഥാർത്ഥവൈദ്യനും ജിതേന്ദ്രിയനും ആയിരുന്ന ശ്രീനാരായണഗുരുസ്വാമികളുടെ നാമധേയത്തിൽ സ്ഥാപിതമായ ഈ വിദ്യാലയം ലോകത്തിന്നു മാതൃകയായിരുന്ന് അനേകം യഥാർത്ഥപണ്ഡിതന്മാരെ സൃഷ്ടിച്ച് ഭാരതഭൂമിയുടെ സന്ദേശം ലോകം മുഴവൻ പ്രചരിപ്പിച്ച് ലോകശാന്തി വരുത്താൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ!

# 25. ആയുർവ്വേദത്തിൻെറ ഭാവി *

## ഉപക്രമം

സർവ്വജ്ഞപീഠംകയറിയ ശ്രീശങ്കരൻെറ പരമ്പരയിൽ സന്യസിച്ച് ആ ജഗദ്ഗുരുവിൻെറ ജന്മഭൂമിയിൽ ഒരു സന്യാസിമഠം സ്ഥാപിക്കാനുള്ള മഹാഭാഗ്യം സിദ്ധിച്ചു എന്നുള്ളതു മാത്രമാണ് എനിക്ക് ഈ സദസ്സിൽ ആദ്ധ്യക്ഷ്യം വഹിക്കാനുള്ള യോഗ്യത. അല്ലെങ്കിൽ തിരുവിതംകൂറിൽ ഒരു ഒന്നാംതരം വൈദ്യനെന്ന പേരെടുത്ത് ഒടുവിൽ കൊട്ടാരംവൈദ്യനായി പെൻഷൻവാങ്ങി ഇപ്പോഠം യശഃശരീരനായിരിക്കുന്ന ശ്രീമാൻ വെച്ചൂർ രാമവാര്യർ എന്ന മാന്യപുരുഷൻെറ തിണ്ണയിൽ ഇരുന്ന് അഞ്ചാറുകൊല്ലം സംസ്കൃതം പഠിച്ചതും യോഗ്യതയായി വിചാരിക്കാം. എനിക്കു് വൈദ്യത്തേപ്പററി യാതൊരറിവും ഇല്ല. ഹോമിയോപ്പൊതി, അലോപ്പൊതി, തുടങ്ങിയ യാതൊന്നിലും എനിക്കു പരിചയമില്ല. ഭാരതീയമായ ആയുർവ്വേദത്തിൻെറ പ്രചാരത്തിലും അനേകം രോഗികളുടെ ശുശ്രൂഷണത്തിലും ഏർപ്പെട്ടിരിക്കുന്ന പല മാന്യന്മാരെ കാണാമെന്ന ആഗ്രഹം മാത്രമാണ് നിങ്ങളുടെ ക്ഷണം സ്വീകരിക്കാൻ എന്നെ പ്രേരിപ്പിച്ചിട്ടുള്ളതു്. എൻെറ പ്രസംഗത്തിൽ വരാവുന്ന തെററുകഠംക്കു നിങ്ങഠം മാപ്പു തരണമെന്നപേക്ഷിക്കുന്നു. എനിക്കു പരിചയമുള്ള ശാസ്ത്രം വച്ചുകൊണ്ടാണ് ഞാൻ ആയുർവ്വേദത്തെ വീക്ഷിക്കുന്നതെന്നുമാത്രം ഞാൻ മുൻകൂട്ടി അറിയിക്കുന്നു.

വേദാന്തപ്രകാരം മനുഷ്യനിൽ രണ്ടംശമുണ്ട്. ശരീരവും, ആത്മാവും; ജഡവും ചൈതന്യവും; ക്ഷേത്രവും, ക്ഷേത്രജ്ഞനും, അതിൽ ശരീരം പ്രകൃതിയിൽനിന്നു് ഉണ്ടായതും ആത്മാവു് അനാദ്യനന്തമായ നിത്യവസ്തുവും. ആത്മാവു് അനാദ്യനന്തമാണെന്നുള്ള അഭിപ്രായത്തെ പ്രകാശിപ്പിക്കുന്ന,

(1) ''ന ജായതേ മ്രിയതേ വാ കുതശ്ചിത്''

(2) ''ന ജായതേ മ്രിയതേ വാ കദാചിത്''

---

* 1947–ൽ പാലക്കാട്ടു താലൂക്ക് ആയുർവ്വേദ കാൺഫറൻസിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൻെറ ചുരുക്കം.

(1) ഒരിടത്തുനിന്നും ജനിക്കുന്നില്ല. മരിക്കുന്നില്ല; (2) ഒരിക്കലും ജനിക്കുന്നില്ല, മരിക്കുന്നുമില്ല.

(3) ''അജോ നിത്യഃ ശാശ്വതോ*f*യം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ''

എന്നു തുടങ്ങിയ വേദവാക്യങ്ങരം നിങ്ങരംക്കു പരിചിതങ്ങളായിരിക്കുമല്ലോ.

(4) ജന്മവൃദ്ധിപരിണത്യപക്ഷയവ്യാധി–
നാശനവിഹീനമഭയം''

എന്നു് ശ്രീശങ്കരൻ അതിനെപ്പററി പറയുന്നു.

ശരീരത്തിനു മൂന്നു വിഭാഗമുണ്ടു്. സ്ഥൂലം, സൂക്ഷ്മം, കാരണം. ഇതിൽ കാരണശരീരത്തെ ശരീരമെന്നു പറയുന്നെങ്കിലും അതിൻെറ സ്വരൂപം നോക്കിയാൽ ശരീരശബ്ദം അതിന്നു കല്പിച്ചിരിക്കമാത്രമാണെന്നു കാണാം.

''അനാദ്യവിദ്യാ*f*നിർവാച്യാ കാരണോപാധിരുച്യതേ''

അതായതു് ഇന്നതരത്തിലുള്ളതെന്നു് പറഞ്ഞറിയിക്കാൻ കഴിയാത്ത ആദിയില്ലാത്ത അവിദ്യയെയാണു് കാരണശരീരമെന്നു പറയുന്നതു്. അതു് അജ്ഞാനസ്വരൂപമാകുന്നു. ബാക്കി രണ്ടുമാണു് വാസ്തവത്തിൽ ശരീരങ്ങരം. ഈ രണ്ടു ശരീരങ്ങളേയും ശക്തിപ്പെടുത്തുക, അല്ലെങ്കിൽ വൈകല്യമില്ലാതാക്കി വയ്ക്കുകയാണു് മനുഷ്യൻെറ കർത്തവ്യം.

മനുഷ്യൻെറ എല്ലാ കർമ്മങ്ങളുടെയും ഉദ്ദേശ്യമെന്തു്? സുഖം. സുഖം എപ്പോഴുണ്ടാകുന്നു? ശരീരവും അന്തഃകരണവും നേരെയായിരിക്കുമ്പോരം. ആത്മാവു വാസ്തവത്തിൽ നിത്യശുദ്ധബുദ്ധമുക്തസ്വഭാവനാണു്; ജ്ഞാനസ്വരൂപനാണു്. അന്തഃകരണം അശുദ്ധമായിരിക്കുമ്പോരം, മലിനമായിരിക്കുമ്പോരം, അതിൻെറ ആവരണം ആത്മാവിനെ അജ്ഞാനമുള്ളവനെപ്പോലെ ആക്കിത്തീർക്കുന്നു. അന്തഃകരണം ശുദ്ധവും അവികലവും നിർദ്ദോഷവും ആകുമ്പോരം ആത്മാവു് മേഘങ്ങരം നീങ്ങുമ്പോരം സൂര്യനെന്നപോലെ സ്വയം പ്രകാശിക്കുന്നു. ''മേഘാപായേഅംശുമാനിവ'' എന്നു് ശ്രീശങ്കരൻ പറയുന്നു. ആത്മാവിനെ ശുദ്ധമാക്കാൻ ഒന്നും ചെയ്യേണ്ടതില്ല. ശുദ്ധവും അദോഷവുമാക്കാനുള്ളതെല്ലാം ശരീരത്തേയും അന്തഃകരണത്തേയും ആണു്. അന്തഃകരണത്തിൽ പ്രധാനം മനസ്സാണു്. മനസ്സു്, ബുദ്ധി, അഹങ്കാരം, ചിത്തം, ഇവയ്ക്കു തമ്മിൽ യോഗികരം കല്പിക്കുന്ന വ്യത്യാസം ഞാൻ ഇവിടെ ചിന്തിക്കുന്നില്ല.

---

(3) ജൻമമില്ലാത്തവനും നിത്യനും ശാശ്വതനും എന്നും ഒരേവിധമിരിക്കുന്നവനുമായ ആത്മാവ് ഈ ശരീരം നശിക്കുമ്പോരം നശിക്കുന്നില്ല.

(4) ജനനം, വർദ്ധന, പരിണാമം, ചടവ്, വ്യാധി, നാശം എന്നിവയില്ലാത്തതും അദ്വിതീയവുമാണ്.

''മനഃഷഷ്ഠാനീന്ദ്രിയാണി'' എന്ന ഗീതാവാക്യമനുസരിച്ചു മാത്രമാണ് ഇവിടെ ഞാൻ മനസ്സിനെ വിവക്ഷിക്കുന്നതു്. ഈ മനസ്സിനെയും ശരീരത്തെയും ആണ് അവികലമാക്കേണ്ടതു്. ഈ മനസ്സും ശരീരവും, സാധാരണമനുഷ്യനെ സംബന്ധിച്ചിടത്തോളം തമ്മിൽ ബന്ധപ്പെട്ടതാണ്. ''ഒരു ബലമുള്ള ശരീരത്തിൽ ഒരു ബലമുള്ള മനസ്സ്'' എന്നതു് ഇംഗ്ലീഷുകാരുടെ ഒരു പഴമൊഴിയാണ്. ഈ തത്വം ഭാരതീയാചാര്യന്മാർ നല്ലവണ്ണം അറിഞ്ഞിരുന്നു. ''നായമാത്മാ ബലഹീനേന ലഭ്യഃ'' (ഈ ആത്മാവിനെ ബലമില്ലാത്തവനു് കിട്ടുകയില്ല.) അതായതു് ആത്മജ്ഞാനം ശരീരബലമില്ലാത്തവനു് ഉണ്ടാകയില്ല. ഇതാണ് ഭാരതീയസിദ്ധാന്തം. എന്തുബലം? ശരീരബലംതന്നെ. സ്വാമിവിവേകാനന്ദൻ ഈ പക്ഷക്കാരനാണ്. നമ്മുടെ മഹാഭക്തന്മാരെ നോക്കുക. ഹനുമാൻ, പ്രഹ്ലാദൻ, മഹാബലി, ഭീഷ്മർ ഇവരെല്ലാം മഹാബലവാന്മാരായിരുന്നു. ഉണങ്ങിവരണ്ടു നടന്നവരല്ല. എൺപതിലധികം വയസ്സായിട്ടും അനേകായിരം സൈന്യങ്ങളോടെതിൎത്തു് ഏകനായി യുദ്ധംചെയ്ത ഭീഷ്മരെനോക്കുക. അശോകവനത്തിലെ വന്മരങ്ങൾ, (5) ''ദാസോഽഹം രാമചന്ദ്രസ്യ കോസലേന്ദ്രസ്യ ധീമതഃ'' എന്നു് അട്ടഹസിച്ചുകൊണ്ടു് പിഴുതെടുത്തു് ആയിരക്കണക്കിനുള്ള രാക്ഷസന്മാരെ അടിച്ചുവീഴ്ത്തുന്ന ഹനുമാനെ നോക്കുക.

''മൂഢബുദ്ധേ! നീ ധരിക്ക വേടനല്ലിദ്ദേഹം''

എന്നു പറയുന്ന വേടനാരിയുടെ വാക്കു വകവെയ്ക്കാതെ അമ്പൊടുങ്ങിയിട്ടും വില്ലോലുകൊണ്ടു് കാട്ടാളൻെറ തലയ്ക്കുനോക്കി അടിക്കുന്ന അൎജ്ജുനനെ നോക്കുക. ഇനി അവതാരപുരുഷന്മാർ. അനേകലക്ഷം രാക്ഷസന്മാരോടു് ഏകനായെതിൎക്കുന്ന ശ്രീരാമചന്ദ്രനും, കുവലയാപീഡത്തിനെയും അന്നു് ഇന്ത്യയിലുണ്ടായിരുന്നവരിൽവച്ചു് ഏററവും വലിയ മല്ലന്മാരെയും ബാല്യത്തിൽതന്നെ ലീലയായി കൊന്നൊടുക്കിയ ശ്രീകൃഷ്ണനും, ഇരുപത്തിയൊന്നു പ്രാവശ്യം വെണ്മഴവു മേന്തി മഹാബലവാന്മാരായ ക്ഷത്രിയരാജാക്കന്മാരോടു യുദ്ധംചെയ്തു് അവരെ കൊന്നൊടുക്കിയ രക്തപ്പുഴയിൽ പിതൃതൎപ്പണംചെയ്ത പരശുരാമനും ദുർബ്ബലന്മാരായിരുന്നോ? ശ്രീശങ്കരനും, ശ്രീരാമാനുജനും, മാധ്വനും ബലവാന്മാരായിരുന്നു. ശ്രീരാമകൃഷ്ണൻബലവാനായിരുന്നു. സ്വാമി വിവേകാനന്ദൻ ഒരു വലിയ ഗുസ്തിക്കാരനുംകൂടിയായിരുന്നു. വേദങ്ങൾ ഈശ്വരനെ (6) ബലമായി വാഴ്ത്തുന്നു. പുരാണങ്ങൾ പര

(5) കോസലാധിപനും ബുദ്ധിമാനുമായ രാമചന്ദ്രൻെറ ദാസനാണ് ഞാൻ.

(6) ''ബലമസി ബലം മയി ധേഹി''

ദേവതയെ ശക്തിയായി പ്രഖ്യാപിക്കുന്നു. ഈ ശരീരബലം നമുക്കാവശ്യമാണ്. എല്ലുരിച്ച് കവിളൊട്ടിയ തപസ്വികളെപ്പററിയുള്ള സങ്കല്പം പിന്നീട് വന്നതാണ്. ശ്രീകൃഷ്ണഭഗവാൻെറ ഗീതയെപ്പോലെ പ്രാമാണ്യമുള്ള മറെറാരു ഗ്രന്ഥമില്ല. അതിൽ ഉണ്ണാത്തവനും ഉറങ്ങാത്തവനും യോഗമില്ലെന്നും മിതമായി ഉണ്ണുന്നവനും ഉറങ്ങുന്നവനും മാത്രമേ യോഗം സിദ്ധിക്കയുള്ളുവെന്നും തെളിച്ചു പറയുന്നു. ശ്രീരാമനും ശ്രീകൃഷ്ണനും മാംസംകൂടി ഭക്ഷിച്ചിരുന്നതായി ഇതിഹാസങ്ങളിൽ കാണുന്നു. ഇതെല്ലാം എന്തിനെ പഠിപ്പിക്കുന്നു? ശരീരബലമാവശ്യമാണെന്ന്. ശരീരബലമില്ലാത്തവന് ഒരിക്കലും ആത്മലാഭമില്ല; സുഖമില്ല; ശാന്തിയില്ല.

എന്നാൽ ശരീരബലം മാത്രം മതിയോ? സിംഹത്തിനും ആനയ്ക്കും കാട്ടിരിക്കും എല്ലാം ശരിയായ സുഖമുണ്ടോ? ശരിയായ സുഖം വേണമെങ്കിൻ മനസ്സും നേരെയായിരിക്കണം. സുഖം അനുഭവിക്കുന്ന ഇന്ദ്രിയം മനസ്സാണ്. ''സുഖാദ്യുപലബ്ധിസാധനമിന്ദ്രിയം മനഃ'' മനസ്സിനെ നേരെയാക്കാതെ ശരീരബലംകൊണ്ടു മാത്രം സുഖം കിട്ടുകയില്ല. ശരീരവും മനസ്സും സാധാരണമനുഷ്യനെ സംബന്ധിച്ചിടത്തോളം തമ്മിൽ ബന്ധപ്പെട്ടതാണെന്നു പറഞ്ഞല്ലോ. ഒന്നിനു കുഴപ്പം വന്നാൽ മറേറതിനും വരും. ഒരു വലിയ കോടീശ്വരൻ. അയാൾക്ക് വേണ്ടതെല്ലാം ഉണ്ട്. നല്ല ഊക്കൻ ശരീരവുമുണ്ട്. പെട്ടെന്ന് അയാളുടെ ഏകപുത്രൻ മരിക്കുന്നു. അയാൾക്ക് അന്നുമുതൽ ആഹാരം വേണ്ട; വിശപ്പില്ല; ഒന്നിനും രുചിയില്ല. അയാൾ ചടയ്ക്കുന്നു; നടക്കാൻ ശക്തിയില്ലാത്തവനായിത്തീരുന്നു. ഇതിനു കാരണമെന്ത്? സ്ഥൂലശരീരസംബന്ധമായ വല്ലതുമാണോ? അല്ല. ശാരീരമായ ഈ വ്യത്യാസത്തിനു കാരണം മനസ്സാണ്. മറെറാരു കോടീശ്വരൻ. അയാളുടെ വീട്ടിൽ വിദ്യാഭ്യാസമില്ലാത്ത ഒരു വേലക്കാരൻ നില്ക്കുന്നു. അവനെ ഏതോ നിസ്സാരമായ തെററിന് ശകാരിച്ചു പുറത്താക്കുന്നു. വേലക്കാരനെ നല്ല പാഠം പഠിപ്പിക്കുമെന്ന് യജമാനൻ ആജ്ഞയും കൊടുക്കുന്നു. വേലക്കാരൻ വ്യാകുലനായി റോഡിൽ വിഷമിച്ചുനില്ക്കുന്നു. അപ്പോൾ അവന് അവൻ മുമ്പു ചേർന്നിരുന്ന അമ്പതിനായിരം രൂപയുടെ ഒരു ഭാഗ്യക്കുറിയിൽ നറുക്കു കിട്ടിയതായ ഒരു കമ്പി കിട്ടുന്നു. അവൻ ധനവാനായിത്തീരുന്നു. തന്നെ അടിച്ചു പുറത്താക്കിയ യജമാനൻെറ വീട്ടിൻെറ നേരെ എതിരുവശത്തുള്ള പറമ്പുവാങ്ങി ഒരു നല്ല കട തീർത്ത് കച്ചവടം അവൻ ആരംഭിക്കുന്നു. കച്ചവടത്തിലെ ആദായംകൊണ്ട് അടുത്തുള്ള വസ്തുക്കൾ വാങ്ങുന്നു. ഈ കാഴ്ച കോടീശ്വരനെ ഉറക്കമില്ലാത്തവനാക്കുന്നു. എന്തുകൊണ്ട്? സ്ഥൂലശരീര

സംബന്ധമായ എന്തെങ്കിലുമാണോ യജമാനന്നു് ഉറക്കമില്ലാതാക്കു ന്നതു്? നമ്മുടെ നേരെ നോക്കി ഒരാൾ ഏതാനും വാക്കുകൾ—അൻപത്തൊന്നക്ഷരങ്ങൾ ചേൎന്ന ചില ശബ്ദങ്ങൾ, നാം ചീത്തയാണെന്നു വിചാരിക്കുന്നവ—പറയുന്നു. നമുക്കു കോപം ഉണ്ടാകുന്നു. രക്തം തലയിൽ കയറുന്നു. ഈ രക്തക്കയററത്തിനു് കാരണമെന്തു്? സ്ഥൂലമായ എന്തെങ്കിലുമാണോ? നമ്മുടെ ശരീരത്തിൽ എന്തു പ്രവേശിച്ചു? ചില ശബ്ദങ്ങൾ. അതേസമയത്തു് അവ കേട്ടുകൊണ്ടിരിക്കുന്ന അന്യനിൽ വികാരമുണ്ടാകുന്നില്ല. എന്തുകൊണ്ടു്? ഇങ്ങിനെ വെളിയിലെ ചില സംഭവങ്ങൾ നമ്മുടെ മനസ്സിനെ ഇളക്കി അസുഖമുണ്ടാക്കുകയും അവ ചിലപ്പോൾ ശരീരത്തിൽതന്നെ പ്രത്യക്ഷഫലമുണ്ടാക്കുകയും ചെയ്യും. അതുപോലെ ശാരീരമായ സംഗതികൾ മനസ്സിനെയും ബാധിക്കും. ഒരുവന്റെ തല ഏതെങ്കിലും ഭാഗത്തു് തട്ടുന്നു. അയാൾക്കു് ആ ദിവസംമുതൽ ഒന്നും ഓൎമ്മയില്ലാതാവുന്നു. എന്തുകൊണ്ടു്? കള്ളും കഞ്ചാവും കറുപ്പും തിന്നാൽ മനസ്സിന്നു് ഭിന്നഭിന്നവികാരങ്ങൾ ഉണ്ടാകുന്നു. ഈ ഭക്ഷണസാധനങ്ങൾ ചെന്നതു് ശരീരത്തിൽ; വികാരമുണ്ടായതു് മനസ്സിൽ. ഇതെല്ലാം സ്ഥൂലശരീരത്തിനും മനസ്സിന്നും തമ്മിൽ ബന്ധമുണ്ടെന്നു കാണിക്കുന്നു.

ഈ കാൎയ്യം നല്ലവണ്ണം അറിഞ്ഞു് ഋഷിമാർ രണ്ടിനേയും ശരിപ്പെടുത്താൻ ശാസ്ത്രങ്ങളെഴുതി. ശരീരത്തെ നേരെയാക്കാനെഴുതിയ ശാസ്ത്രം ആയുൎവ്വേദവും മനസ്സിനെ നേരെയാക്കാനെഴുതിയതു വേദവും. വേദത്തിന്റെ സാരമാണു് വേദാന്തം. രണ്ടിന്റേയും ആദ്യോപദേഷ്ടാവു് ബ്രഹ്മാവാണെന്നും രണ്ടും അനാദിയാണെന്നും ആണു് ഭാരതീയ ഐതിഹ്യം.

(8) ''വേധാ സ്മൃത്വാ ഽഽയുഷോ വേദം പ്രജാപതിമജിഗ്രഹത്
സോഽശ്വിനൗ തൗ സഹസ്രാക്ഷം സോഽത്രിപുത്രാദികാൻമുനീൻ''
എന്ന പാരമ്പൎയ്യം നിങ്ങൾക്കറിവുള്ളതാണല്ലോ. ഇവിടെ ''സ്മൃത്വാ'' എന്നതു പ്രത്യേകം ഓൎക്കണം.

(9) ''യോ ബ്രഹ്മാണം വിദധാതി പൂൎവ്വം
യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ''
എന്നാണു് വേദങ്ങളുടെ പാരമ്പൎയ്യം.

---

(8) ബ്രഹ്മാവു് ആയുർവ്വേദത്തെ സ്മരിച്ചിട്ടു് പ്രജാപതിയെ ഗ്രഹിപ്പിച്ചു. പ്രജാപതി അശ്വിനിദേവന്മാരെയും, അവർ ഇന്ദ്രനേയും, ഇന്ദ്രൻ ആത്രേയൻ മുതലായ മഹർഷിമാരേയും പഠിപ്പിച്ചു.

(9) യാതൊരുവൻ ആദ്യം ബ്രഹ്മാവിനെ സൃഷ്ടിച്ചു് അദ്ദേഹത്തിന വേദങ്ങളുപദേശിച്ചുവോ ആ ദേവനെ ഞാൻ ശരണം പ്രാപിക്കുന്നു.

''ബ്രഹ്മാ ദേവാനാം പ്രഥമഃ സംബഭൂവ
വിശ്വസ്യ കർത്താ ഭുവനസ്യ ഗോപ്താ
സ ബ്രഹ്മവിദ്യാം സർവ്വവിദ്യാപ്രതിഷ്ഠാം
അഥർവ്വായ ജ്യേഷ്ഠപുത്രായ പ്രാഹ''

''അജാൻ ഹ വൈ പ്രശ്നീംസ്തപസ്യമാനാൻ
ബ്രഹ്മ സ്വയംഭ്വഭ്യാനർഷത്തദൃഷയോƒഭവൻ''

''യുഗാന്തേƒന്തർഹിതാൻ വേദാൻ സേതിഹാസാൻ മഹർഷയഃ
തപസാ ലേഭിരേ പൂർവ്വമനുജ്ഞാതാഃ സ്വയംഭുവാ''

എന്നെല്ലാം ഉള്ള വാക്യങ്ങൾ, വേദങ്ങൾ ബ്രഹ്മാവിൽനിന്നു ലോകത്തിനു ലഭിച്ചുവെന്നതിനു തെളിവാണ്. ഋഷിമാർ വേദത്തിലും ആയുർവ്വേദത്തിലും വിദഗ്ദ്ധന്മാരായിരുന്നു. ചില ഋഷിമാർ രണ്ടിലും ശാസ്ത്രങ്ങൾ നിർമ്മിച്ചിട്ടുണ്ട്.

(10) യോഗേന ചിത്തസ്യ പദേന വാചാം
മലം ശരീരസ്യ തു വൈദ്യകേന
യോƒപാകരോത്തം പ്രവരം മുനീനാം
പതഞ്ജലിം പ്രാഞ്ജലിരാനതോƒസ്മി

എന്ന ശ്ലോകത്തിൽ പതഞ്ജലി വൈദ്യം, വ്യാകരണം, യോഗം എന്നീ മൂന്നു ശാസ്ത്രങ്ങളുടേയും ആചാര്യനാണെന്നു കാണുന്നു. ഇതുകൊണ്ടു ഈ രണ്ടുശാസ്ത്രങ്ങളും പരസ്പരം യോജിച്ച് ഭാരതത്തിൽ പ്രവർത്തിച്ചുന്നുവെന്നു കാണാം. ഭാരതത്തിൻെറ മതമായ ഹിന്ദുധർമ്മത്തിലെ ആചാരങ്ങളെല്ലാംതന്നെ വൈദ്യശാസ്ത്രസമ്മതങ്ങളാണ്. അഥവാ ഹൈന്ദവമതാചാരങ്ങളെല്ലാംതന്നെ വൈദ്യശാസ്ത്രത്തോടു ബന്ധപ്പെട്ടവയാണ്. പ്രാതഃസ്നാനം, സൂര്യനമസ്കാരം, ഭസ്മരുദ്രാക്ഷതുളസീധാരണം, തുളസീജലപാനം, ഏകാദശ്യാദിവ്രതങ്ങൾ, ഭക്ഷണവിധി മുതലായവയെല്ലാം ആരോഗ്യശാസ്ത്രത്തെക്കൂടി മുൻനിർത്തിയുള്ളവയാണ്. ഈ യോജിപ്പു മററൊരു മതത്തിലും ഇല്ല. അതുപോലെ ക്ഷേത്രപരിസരങ്ങൾ—ഇന്നത്തെ അധഃപതിച്ച ക്ഷേത്രങ്ങളെ നോക്കേണ്ട—ശാസ്ത്രനിയമമനുസരിച്ചുള്ള ക്ഷേത്രപരിസരങ്ങൾ നോക്കുക. മുസൽമാൻേറയും ക്രിസ്ത്യാനിയുടേയും ആരാധനാസ്ഥലങ്ങളെല്ലാം സാംക്രമികരോഗംപിടിച്ചു മരിച്ചവരുൾപ്പെടെയുള്ളവരുടെ ശവം കുഴിച്ചിടുന്ന സ്ഥലങ്ങളല്ലേ? ഹൈന്ദവക്ഷേത്രങ്ങളോ? തുളസി, ചമ്പകം, മുല്ല മുതലായവയുടെ സുഗന്ധത്താൽ പരിപൂതങ്ങൾ. ഇവ

(10) യോഗംകൊണ്ട് മനസ്സിൻേറയും വ്യാകരണംകൊണ്ട് വാക്കുകളുടേയും വൈദ്യംകൊണ്ട് ശരീരത്തിൻേറയും മലം മാററിയ മഹർഷിപ്രവരനായ പതഞ്ജലിയെ ഞാൻ നമസ്കരിക്കുന്നു.

യെല്ലാം ഔഷധങ്ങളാം; രോഗാണുനാശകങ്ങളാം. ഇങ്ങനെ സംഭവിച്ചതു് ഭാരതത്തിലെ മതാചാര്യന്മാർ വൈദ്യശാസ്ത്രത്തിലും വിദഗ്ദ്ധന്മാരായിരുന്നതുകൊണ്ടാണു്. വൈദ്യശാസ്ത്രം അദ്ധ്യാത്മശാസ്ത്രത്തേയും ആദ്ധ്യാത്മശാസ്ത്രം വൈദ്യശാസ്ത്രത്തേയും മറന്നിട്ടല്ല പ്രവർത്തിച്ചിട്ടുള്ളതു്. അവ പരസ്പരം ബഹുമാനിച്ചുകൊണ്ടു് അതാതിന്റെ ഉപദേശം ഓരോ ശാസ്ത്രവും ഭാരതത്തിനു നൽകി. വൈദ്യശാസ്ത്രം ശരീരത്തിന്റെ ശുദ്ധിക്കും അവികലതയ്ക്കും വേണ്ടതു് ഉപദേശിച്ചു. അദ്ധ്യാത്മശാസ്ത്രം മനഃശുദ്ധിക്കുള്ളതുപദേശിച്ചു. ഇവ രണ്ടും തുല്യപ്രാധാന്യമുള്ള ശാസ്ത്രങ്ങളാണു്. രണ്ടും ചേർന്നാലെ മനുഷ്യനു് പരമലക്ഷ്യപ്രാപ്തിയുണ്ടാകൂ.

വൈദ്യം രോഗഹേതുക്കൾ ത്രിദോഷങ്ങളുടെ വൈഷമ്യമാണെന്നു കണ്ടുപിടിച്ചു് അവയെ സാമ്യാവസ്ഥയിൽ വയ്ക്കാനുള്ള വഴി പഠിപ്പിക്കുന്നു.

(11) ''രോഗസ്തു ദോഷവൈഷമ്യം ദോഷസാമ്യമരോഗതാ
വായുഃ പിത്തം കഫശ്ചേതി ത്രയോ ദോഷാഃ സമാസതഃ
വികൃതാഽവികൃതാ ദേഹം ഘ്നന്തി തേ വർത്തയന്തി ച''

എന്നു വൈദ്യശാസ്ത്രം. ഇങ്ങനെ ത്രിദോഷങ്ങളിൽനിന്നു് ശാരീരരോഗമുണ്ടാകുന്നെന്നു പറയുന്ന വൈദ്യശാസ്ത്രം തന്നെ മാനസരോഗത്തിനും ചികിത്സ ചുരുക്കത്തിൽ നിശ്ചയിക്കുന്നു.

(12) ''രജസ്തമശ്ച മനസോ ദ്വൌ ച ദോഷാവുദാഹൃതൗ''

എന്നു പറയുന്നതുകൊണ്ടു് ഈ ദോഷങ്ങളെയും ചികിത്സിച്ചു് മാററണമെന്നുപദേശിക്കുന്നുവെന്നർത്ഥം. ചികിത്സയെന്തു്?

''ധീധൈര്യാത്മാദിവിജ്ഞാനം മനോദോഷൗഷധം പരം''

ഇവിടെ ആത്മജ്ഞാനത്തിനു് സ്ഥാനംകൊടുക്കുന്നു. എല്ലാം ഭൗതികമാണെന്നും അതിനപ്പുറമൊന്നുമില്ലെന്നും അദ്ധ്യാത്മശാസ്ത്രം നിഷ്പ്രയോജനമാണെന്നും പറയുന്ന പാശ്ചാത്യന്റെ നിലയെവിടെ? ഭാരതീയാചാര്യന്മാരുടെ നിലയെവിടെ? സുഖമാണു് ജീവിതത്തിന്റെ പരമലക്ഷ്യമെന്നുപദേശിക്കുന്ന ഭൗതികശാസ്ത്രമായ വൈദ്യം തന്നെ,

(13) ''സുഖാർത്ഥാഃ സർവ്വഭൂതാനാം മതാഃ സർവ്വാഃ പ്രവൃത്തയഃ''

എന്നു പറഞ്ഞിട്ടു്,

---

(11) വാതപിത്തകഫങ്ങളാണു് ത്രിദോഷങ്ങളാം. അവയുടെ വിഷമാവസ്ഥയാണു് രോഗം. അവയുടെ സാമ്യാവസ്ഥയാണു് ആരോഗ്യം.

(12) രജസ്സും തമസ്സുമാണു് മനസ്സിന്റെ രണ്ടു ദോഷങ്ങളാം.

(13) സകല ജീവികളുടേയും സകല പ്രവൃത്തികളും സുഖത്തിനുവേണ്ടിയാണു്.

(14) സുഖം ച ന വിനാ ധർമ്മാത് തസ്മാദ്ധർമ്മപരോ ഭവേത്''
എന്നു പഠിപ്പിക്കുന്നു.

''ഹിംസാ സ്തേയാന്യഥാകാമം പൈശൂന്യം പരുഷാനൃതേ
സംഭിന്നാലാപം വ്യാപാദമഭിധ്യാ ദൃഗ്വിപര്യയം
പാപം കർമ്മേതി ദശധാ കായവാങ്മാനസൈസ്ത്യജേത്.''

എന്നും ഉപദേശിക്കുന്നു. പാപമെന്നൊന്നുണ്ടെന്നും അതു് ശരീരം, വാക്കു്, മനസ്സു് എന്നീ ത്രികരണങ്ങളെക്കൊണ്ടും ഉപേക്ഷിക്കണമെന്നും വൈദ്യൻ പറയുന്നു. പാശ്ചാത്യരാജ്യത്തു് വൈദ്യം വേറെ, മതംവേറെ. ചിലപ്പോൾ മിഷണറിമാർ മതകാര്യമായി വൈദ്യം വയ്ക്കാറുണ്ടെങ്കിലും വൈദ്യകാര്യമായി മതത്തെ അവർ അംഗീകരിച്ചിട്ടില്ല. ഇതാണ് ആയുർവ്വേദവും പാശ്ചാത്യവൈദ്യവുമായി ഞാൻ കാണുന്ന ഒരു വലിയ വ്യത്യാസം.

ആദ്ധ്യാത്മികാനുഷ്ഠാനങ്ങൾക്കും വൈദ്യത്തിൽ സ്ഥാനംകൊടുത്തിരിക്കുന്നു (15) അർച്ചയേദ്ദേവ, ഗോ, വിപ്ര, വൈദ്യ, വൃദ്ധ, നൃപാതിഥീൻ.'' (16) ''മാതരം പിതരം ദേവാൻ വൈദ്യാൻ വിപ്രാൻ ഹരം ഹരിം പൂജയേച്ഛീലയേദ്ദാന, ദമ, സത്യ, ദയാർജ്ജവാൻ'' (17) ''സത്യവാദിനമക്രോധ മദ്ധ്യാത്മപ്രവണേന്ദ്രിയം ശാന്തം സദ്വൃത്തനിരതം വിദ്യാന്നിത്യരസായനം''

ഇങ്ങനെ ധർമ്മമോക്ഷശാസ്ത്രങ്ങളെ മറക്കാത്ത ഒരു വൈദ്യശാസ്ത്രമാണ് ഇന്നു ലോകത്തിന്നാവശ്യമായിരിക്കുന്നതു്. ആത്മാവിനെ അപ്രധാനമാക്കാൻ പഠിപ്പിക്കുന്ന ദേഹശാസ്ത്രവും ദേഹത്തെ അപ്രധാനമാക്കിത്തള്ളുന്ന ആത്മശാസ്ത്രവുമല്ല നമുക്കു വേണ്ടതു്. ആത്മാവിനെ അപ്രധാനമാക്കുന്ന ദേഹശാസ്ത്രത്തിന്റെ ഫലം യൂറോപ്പു നമ്മെ പഠിപ്പിക്കുന്നു. ആത്മാവിന്നു ദേഹത്തോടു ബന്ധമില്ലെന്നു—ഉൽകൃഷ്ടാവസ്ഥയിൽ ബന്ധമില്ലെങ്കിലും സാധാരണാവസ്ഥയിൽ ബന്ധമില്ലെന്നു്—ധരിച്ചു് ദേഹത്തെ അപ്രധാനമാക്കിയതിന്റെ ഫലമെന്തെന്നു് ഇന്ത്യയും കാണിക്കുന്നു. ഈ കുഴപ്പത്തിൽനിന്നു് ലോകത്തെ രക്ഷിക്കേണ്ടതു് ഭാരതീയാചാര്യന്മാരുടെ ഉപദേശങ്ങളാ

(14) സുഖമാകട്ടെ ധർമ്മം കൂടാതെ കിട്ടുകയില്ല. അതിനാൽ ഒരുവൻ ധർമ്മനിഷ്ഠനായിരിക്കണം.

(15) ദേവന്മാർ, ഗോക്കൾ, വിപ്രന്മാർ, വൈദ്യന്മാർ, വൃദ്ധന്മാർ, രാജാക്കന്മാർ, അതിഥികൾ ഇവരെ പൂജിക്കണം. (16) അച്ഛനമ്മമാർ, ദേവന്മാർ, വൈദ്യന്മാർ, വിപ്രന്മാർ, ശിവൻ, വിഷ്ണു എന്നിവരെ പൂജിക്കണം. ദാനം, ദമം, സത്യം, ദയ, ആർജ്ജവം എന്നിവയെ ശീലിക്കണം. (17) സത്യം പറയുക, കോപമില്ലായ്മ, അദ്ധ്യാത്മനിഷ്ഠ, ശാന്തി, സദ്വൃത്തത, എന്നിവയുള്ളവനെ നിത്യരസായനസേവിയായി കരുതണം.

ണ്ട്. ഭാരതീയമതവും ഭാരതീയവൈദ്യശാസ്ത്രവും പ്രചരിപ്പിക്കേണ്ട കാലം ആസന്നമായിരിക്കുന്നു. ''അതീതാനാഗതജ്ഞാന''വും "ദൂര-വ്യവഹിതവിപ്രകൃഷ്ടജ്ഞാന''വും സമ്പാദിച്ച ജിതേന്ദ്രിയന്മാരും അതിനാൽ പ്രസന്നചേതസ്സുകളും ചിത്തൈകാഗ്ര്യത്താൽ ചെടികളുടെയും നക്ഷത്രങ്ങളുടെയും രോഗങ്ങളുടെയും രഹസ്യങ്ങരം ഗ്രഹിച്ചവരും ആയ ഋഷിമാർ നിർമ്മിച്ച വൈദ്യശാസ്ത്രം 'പഴഞ്ചു'നാണെന്നു പറയുന്നവർ ശുദ്ധമേ അസംബന്ധമാണു പറയുന്നതു്. വലിയ ഡാക്ടർമാർ ശസ്ത്രക്രിയകൊണ്ടല്ലാതെ മാറുകയില്ലെന്നു പറഞ്ഞ, ഒരാളുടെ മൂക്കിൽനിന്നു തലനാരുപോലെ ഒരു സാധനം ഇറങ്ങിവന്നുകൊണ്ടിരുന്ന ഒരു മഹാരോഗം, വയസ്കരവൈദ്യശാലയിൽ ആയിരത്തൊരുന്നൂററിരണ്ടിൽ മരുന്നുവിററിരുന്ന ഒരു വൈദ്യൻതന്നെ രണ്ടുതുടം ത്രിഫലാദി എണ്ണകൊണ്ടു മാററിയതു് എനിക്കറിയാം. എണ്ണ വാങ്ങിക്കൊടുത്തതു് ഞാനാണു്. അപ്പൻഡിസൈററിസ് ആണെന്നുപറഞ്ഞു് ശസ്ത്രക്രിയയ്ക്കു തീയതി നിശ്ചയിച്ച ഒരു രോഗി തിരുവനന്തപുരം ജനറലാസ്പത്രിയിൽനിന്നു് ഒളിച്ചോടി നാട്ടുവൈദ്യൻെറ ചികിത്സയിൽ സുഖംപ്രാപിച്ചതായും എനിക്കറിയാം. പുതുക്കോട്ട ചീഫ് മെഡിക്കൽ ആഫീസറായിരുന്ന ഒരാളുടെ മകളുടെ കാസം നാട്ടുവൈദ്യൻ ചികിത്സിച്ചു് മാററിയതെനിക്കറിയാം. ഇങ്ങനെ എത്രയോ ദൃഷ്ടാന്തങ്ങളുണ്ടു്.

എന്നാൽ ആയുർവ്വേദത്തിനു് ഇന്നു പററിയിരിക്കുന്ന കുഴപ്പവും ഞാനറിയുന്നു. അവയിൽ ചിലതു് പരിഹരിക്കപ്പെടാനായി ഞാൻ നിങ്ങളുടെ മുമ്പിൽ വയ്ക്കുന്നു.

ഒന്നാമതു് ചരിത്രകാരൻ പറയുന്നതു് സത്യമാണെങ്കിൽ, ബുദ്ധമതത്തിൻെറ പ്രചാരത്തോടുകൂടി അഹിംസയിൽ അതിവിശ്വാസം വരികയാൽ ശരീരഘടനയെപ്പററി പ്രത്യക്ഷജ്ഞാനം ഇല്ലാതെവരികയും ശസ്ത്രക്രിയ നിന്നുപോകുകയും ചെയ്യുന്നു. ബുദ്ധമതം ഭൂതദയകൊണ്ടു് വൈദ്യത്തെ സഹായിച്ചില്ലെന്നു ഞാൻ പറയുന്നില്ല. എന്നാൽ ഒരു ഘട്ടത്തിൽ ജീവികളെ അറുത്തുമുറിച്ചു ശരീരഘടന പഠിപ്പിക്കുന്നതിനെ അതു തടയുകയും അങ്ങനെവൈദ്യന്മാരുടെ ശസ്ത്രപാടവം ഇല്ലാതാക്കുകയും ചെയ്തു. അഹിംസയുടെ ഈ ഡിഗ്രി ഇന്ത്യയിലെ എത്തിയുള്ളു. ചൈനയിലും ജപ്പാനിലും ബുദ്ധമതക്കാരുണ്ടെങ്കിലും അവിടെ ഈ കുഴപ്പം വന്നില്ല. അവിടെ മാംസംതീററി മുറയ്ക്കുണ്ടു്. എന്നാൽ ആയുർവ്വേദമില്ലെന്നുമാത്രം. ശസ്ത്രക്രിയ എല്ലാററിനും ആവശ്യമില്ലെങ്കിലും പെട്ടെന്നു വേണ്ടിവരുന്ന ചില കാര്യങ്ങളിൽ ശസ്ത്രം പ്രയോഗിക്കേണ്ടിവരുമ്പോരം വൈദ്യന്മാർ അതിനു്

അശക്തന്മാരായി കാണപ്പെടുന്നത് കുഴപ്പത്തിനും പൊതുജനങ്ങൾക്ക് ആയുർവ്വേദത്തിൽ വിശ്വാസമില്ലാതാകുന്നതിനും കാരണമാകുന്നു.

രണ്ടാമത്തു് ബ്രിട്ടീഷുകാരുടെ അധികാരമാണ് ആയുർവ്വേദത്തിന്റെ മറ്റൊരു അധഃപതനകാരണം. അവർ വരുന്നതുതന്നെ ഇന്ത്യക്കാരെല്ലാം മടയന്മാരാണെന്നും ഇന്ത്യക്കാരുടെ പൂർവ്വികന്മാർ കാട്ടാളന്മാരാണെന്നും ഉള്ള അഭിപ്രായത്തോടുകൂടിയാണ്. ഉടുപ്പും തൊപ്പിയും ബൂട്സും ഇല്ലാത്ത നാട്ടുവൈദ്യനെ കാണുമ്പോൾതന്നെ സായിപ്പിനു നിന്ദയാണ്. അയാൾ യൂറോപ്പിൽവച്ചു പരിചയിച്ച് വിശ്വസിച്ചതും ഇംഗ്ലീഷുവൈദ്യനെയാണ്. അതിനുപുറമെ ആയുർവ്വേദം പ്രചരിപ്പിച്ചാൽ യൂറോപ്പിലേക്ക് ഇന്ത്യയിൽനിന്ന് കയററുമതിചെയ്യുന്ന പവന്റെ സംഖ്യ കുറഞ്ഞുപോകുമെന്നും അയാൾക്കറിയാം. മരുന്നിന്റെ വിലയായിട്ടും, ഇംഗ്ലണ്ടിൽ വൈദ്യം പഠിക്കാൻ ചെന്നുതാമസിക്കുന്നവരിൽനിന്നുള്ള ആദായമായിട്ടും വളരെ പണം യൂറോപ്പിൽചെന്നെത്തുന്നുണ്ട്. ആയുർവ്വേദം പ്രചരിപ്പിച്ചാൽ ഇതെല്ലാം നഷ്ടമായിപ്പോകയില്ലേ? അതിനുപുറമെ ക്രിസ്ത്യൻ മിഷണറി ആയുർവ്വേദവൈദ്യനല്ലെന്നും ഓർക്കണം. അതിനാൽ ആയുർവ്വേദത്തെ വെള്ളക്കാർ ഇന്ത്യയിൽ മനഃപൂർവ്വം ഇടിച്ചുതാഴ്ത്തി. സായിപ്പിന്റെ ശിഷ്യന്മാരായ ഇന്ത്യയിലെ 'വിദ്യാ'സമ്പന്നന്മാരും ആയുർവ്വേദത്തെ അവജ്ഞയോടുകൂടി വീക്ഷിച്ചു.

ആയുർവ്വേദത്തിന്റെ പ്രചാരത്തിനു് കുറവുവരാനുള്ള മറ്റൊരു കാരണം മനുഷ്യന്റെ ആലസ്യമാണ്. ഇംഗ്ലീഷുമരുന്നാണെങ്കിൽ, വിലകൂടിയാലും ഡാക്ടർക്കോ ഷാപ്പിലോ പണം കൊടുത്താൽ കിട്ടും. നാട്ടുവൈദ്യമാണെങ്കിൽ കൊടിവേലി, കൊടിത്തൂവ, പാതിരി, പയ്യാനി, തുടങ്ങി നാടൊട്ടുക്ക നടന്ന് പറിച്ചുചതച്ചു കലം വാങ്ങി വെള്ളം വച്ചു വിറകുണ്ടാക്കി തീ കത്തിച്ചു കുറുക്കിയെടുക്കണം. എത്ര പ്രയാസം! എത്ര സമയനഷ്ടം!

മറ്റൊരു കാരണം പട്ടണങ്ങളുടെ വർദ്ധനവും വിദ്യാഭ്യാസം സിദ്ധിച്ചവരുടെ പട്ടണവാസതാല്പര്യവുമാണ്. പട്ടണങ്ങളുടെ വർദ്ധനകൊണ്ട് പച്ചമരുന്നു കിട്ടാൻ പ്രയാസം നേരിടുന്നു. പഠിപ്പുള്ളവരെല്ലാം പട്ടണവാസം ഇഷ്ടപ്പെടുകയും ചെയ്യുന്നു. അവിടെ ആയുർവ്വേദമരുന്നുകൾ ഉണ്ടാക്കാനും പ്രയാസം. അവിടെ താമസിക്കുന്നവരെ അനുകരിച്ചു നാട്ടുകാർ പ്രവർത്തിക്കുന്നു. ''യഥാ രാജാ തഥാ പ്രജാ'' എന്നുണ്ടല്ലൊ. ഡാക്ടർ വലിയ ആൾ. ഇംഗ്ലീഷു പറയും. സായിപ്പിനെപ്പോലെ നടക്കും. നാട്ടുവൈദ്യൻ വെറും മോശം. പഴഞ്ചൻ ശ്ലോകം ചൊല്ലും. മുണ്ടും തോർത്തുമേയുള്ളു. ഈ മനോവൃത്തിയും ആയുയുർവ്വേദത്തിനു് ഇടിവുണ്ടാക്കിയിട്ടുണ്ട്.

ഇനിയൊന്നു് കപടവൈദ്യന്മാരാണു്.

(18) ''ദക്ഷസ്തീർത്ഥ ആത്തശാസ്ത്രാർത്ഥോ ദൃഷ്ടകർമ്മാ ശുചിർഭിഷക്'' എന്നതു് സ്വല്പംപോലും അറിയാത്ത വൈദ്യന്മാർ ആയുർവ്വേദത്തിൻെറ വലിയ ശത്രുക്കളാണു്. ശാസ്ത്രം ആരിൽനിന്നും പഠിക്കാതെ, വേണ്ടതെല്ലാം ചേർക്കാത്ത മരുന്നുകളുണ്ടാക്കി പരസ്യവും ചെയ്തുകൊണ്ടു് പണം വാങ്ങാൻ ജീവിക്കുന്ന വൈദ്യന്മാരുണ്ടു്. ഒരു വൈദ്യൻ ഒരേ ഭരണിമേൽ പലേ ലേഹ്യത്തിൻെറ ലേബിളൊട്ടിച്ചുവച്ചു് അതേ ഭരണിയിൽനിന്നു് ആവശ്യക്കാർ ചോദിക്കുന്നതനുസരിച്ചു് ച്യവനപ്രാശവും, അമൃതപ്രാശവും, അഗസ്ത്യരസായനവും മററും കൊടുത്തുവരുന്നതായി ഞാൻ കേട്ടിട്ടുണ്ടു്. ഇവർ തല്ക്കാലലാഭത്തിനുവേണ്ടി അനേകശതം വൈദ്യന്മാരുടെ വയററുപിഴപ്പു് മുട്ടിക്കുന്നവരും ഋഷിമാരുടെ പേരു ചീത്തയാക്കുന്നവരുമാണു്. ശാസ്ത്രം പഠിച്ചവരിൽത്തന്നെയും ലാഭത്തിനുവേണ്ടി, വേണ്ട മരുന്നുകൾ ചേർക്കാതെ ഔഷധമുണ്ടാക്കി വിൽക്കുന്നവരും ചിലരുണ്ടു്. ഇവരും ആയുർവ്വേദ—മനുഷ്യസമുദായ—ദ്രോഹികൾതന്നെ. ഗുരുപരമ്പരയാ വിശിഷ്ടങ്ങളായ ഔഷധങ്ങൾ ഉപദേശമായി ലഭിച്ചിട്ടും അവയെ രഹസ്യമാക്കിവച്ചിരുന്നതും ആയുർവ്വേദത്തിൻെറ അധഃപതനകാരണങ്ങളിൽ ഒന്നാണു്. അങ്ങനെ ഒരു മഹാവൈദ്യനെ എനിക്കറിയാം. അദ്ദേഹത്തിനു് ആയിരത്തിനാന്നൂറു് ഒററമൂലികളറിയാമെന്നു് അദ്ദേഹംതന്നെ എന്നോടു് പറഞ്ഞിട്ടുണ്ടു്. ഒരെണ്ണംമാത്രം അദ്ദേഹം, തന്നെ വളരെനാൾ ശുശ്രൂഷിച്ച ഒരാൾക്കു് ''ഇതു മരിക്കുംമുമ്പു് ഒരാളെമാത്രമേ പഠിപ്പിക്കാവൂ'' എന്നുപറഞ്ഞു് പഠിപ്പിച്ചുകൊടുത്തു. അതു് പ്രമേഹത്തിനുള്ള മരുന്നായിരുന്നു. പ്രത്യക്ഷഫലം ഞങ്ങൾ കണ്ടതാണു്. എന്നാൽ ആ ശിഷ്യൻ അതു് മററു ആരേയും പഠിപ്പിക്കുംമുമ്പു് മരിച്ചു. ഗുരുവും മററാരേയും ഒന്നും പഠിപ്പിക്കാതെ മരിച്ചു. ഇങ്ങനെ എത്ര വിശിഷ്ടോപദേശങ്ങൾ നശിച്ചിട്ടുണ്ടാകണം. ഇതുപോലെതന്നെ ഔഷധങ്ങൾ പാകംചെയ്യുന്ന സമ്പ്രദായങ്ങളും പലരും രഹസ്യമാക്കിവച്ചിട്ടുള്ളതായി എനിക്കറിയാം. ഇതു് ആയുർവ്വേദത്തിൻെറ പ്രചാരത്തിനു നന്നല്ല.

ഇനിയൊന്നു് ചില വൈദ്യന്മാർക്കു് ബുദ്ധിപൂർവ്വം ചികിത്സിക്കാൻ അറിയാൻപാടില്ലായ്മയാണു്. ദേശം, കാലം, വയസ്സു്, ശരീരപ്രകൃതി എന്നിവ അനുസരിച്ചു് യോഗങ്ങളിലും മാത്രകളിലും അനുപാനത്തിലും പഥ്യത്തിലും വരുത്തേണ്ട മാററംവരുത്താൻ അറി

(18) സമർത്ഥനും സജ്ജനങ്ങളായ പണ്ഡിതന്മാരിൽനിന്നു് ശാസ്ത്രാർത്ഥം ഗ്രഹിച്ചവനും പ്രയോഗം കണ്ടിട്ടുള്ളവനും ശൌചമുള്ളവനുമായിരിക്കണം വൈദ്യൻ.

യാൻ പാടില്ലാത്ത വൈദ്യന്മാരുണ്ട്. ഇവരുടെ മരുന്നു് ഫലിക്കയില്ല. ചിലപ്പോഠം വിപരീതഫലം ചെയ്യുകയും ചെയ്യും. ഇതു് ആയുർവ്വേദശാസ്ത്രത്തിൻെറ ദോഷമാണെന്നു് സാമാന്യജനങ്ങഠക്കു് ബോധമുണ്ടാക്കാനും ഇടയാക്കുന്നു.

പുത്തനായി ഗവേഷണം നടത്തായ്കയും ആയുർവ്വേദപ്രചാരത്തിൻെറ ന്യൂനതയാണ്.

എല്ലാററിലും കഷ്ടമായിട്ടുള്ളതു് വൈദ്യന്മാരുടെ സ്വഭാവശുദ്ധിയില്ലായ്മയും വിശ്വാസമില്ലായ്മയും ആണ്. ഏതു കാര്യത്തിലും വിജയം സ്ഥിതിചെയ്യുന്നതു് സ്വഭാവശുദ്ധിയിലാണ്. സത്യം, കൃത്യനിഷ്ഠ, രാഗാദിരോഗങ്ങളുടെ അഭാവം എന്നിവ സ്വഭാവശുദ്ധിയിലുഠപ്പെടുന്നു. വിശേഷിച്ചും ഗവർമ്മെൻറിൻെറ പിൻബലമില്ലാതെ എന്തെങ്കിലും പ്രവൎത്തിക്കുന്നവരുടെ വിജയം സഭാവശുദ്ധിയിലാണിരിക്കുന്നതു്. ആയുർവ്വേദത്തെ വിദേശീയ ഗവമ്മെൻറ് പ്രോത്സാഹിപ്പിക്കുന്നില്ല. പ്രോത്സാഹിപ്പിക്കയുമില്ല. ആ സ്ഥിതിക്കു് സ്വഭാവശുദ്ധിയില്ലെങ്കിൽ തീർച്ചയായും പുരോഗതിയുണ്ടാകാൻ പ്രയാസമാണ്. അതുപോലെതന്നെ വിശ്വാസവും.

''അച്ചയേദ്ദേവഗോവിപ്രവൈദ്യവൃദ്ധനൃപാതിഥീൻ''.

''അഥർവ്വവിഹിതാ ശാന്തിഃ പ്രതികൂലഗ്രഹാച്ചനം''

''വൈദ്യാൻ വിപ്രാൻ ഹരം ഹരിം പൂജയേതു്''.

എന്നെല്ലാം പഠിപ്പിക്കുന്ന ശാസ്ത്രത്തിൻെറ അനുഗാമികഠതന്നെ നിരീശ്വരന്മാരും, ഋഷിമാർ അന്ധവിശ്വാസികളാണെന്നു പഠിപ്പിക്കുന്നവരും, വേദങ്ങഠ അപരിഷ്കൃതജല്പനങ്ങളാണെന്നു് വിശ്വസിക്കുന്നവരും ആയാലുള്ള അവസ്ഥയെന്തു്? വൈദ്യത്തിനും ഈശ്വരവിശ്വാസത്തിനും ഗുരുത്വത്തിനും തമ്മിൽ ബന്ധമുണ്ട്. വൈദ്യശാസ്ത്രത്തിൻെറ പരമഗുരുക്കന്മാർ ഋഷിമാരാണ്. അവരിൽ ഭക്തിയില്ലാത്ത—ഗുരുത്വമില്ലാത്ത—വരുടെ കയ്യു് എത്രകണ്ടു ഫലിക്കും? ഈശ്വരനാണു് ആത്മസ്വരൂപേണ ഇരുന്നു് ബുദ്ധിയെ നയിക്കുന്നതു്. ബുദ്ധികൊണ്ടാണു് രോഗവും ഔഷധവും നിശ്ചയിക്കേണ്ടതു്. വൈദ്യൻെറ ബുദ്ധി സൂക്ഷ്മഗ്രഹണശക്തിയുള്ളതായിരിക്കുന്നതിൽ ഈശ്വരൻേറയും ഗുരുവിൻേറയും അനുഗ്രഹത്തിനു് വലിയ സ്ഥാനമുണ്ട്. ഈ കാര്യത്തിൽ ഇക്കാലത്തുള്ള പല വൈദ്യന്മാരും വളരെ പിന്നോക്കമാണ്. ഇതും വൈദ്യം ഫലിക്കാതിരിക്കാൻ കാരണമാണ്. ഇനിയും പല കാരണങ്ങളുമുണ്ട്. അവയെ ഞാൻ വിസ്തരിക്കുന്നില്ല.

ഏതായാലും ഈമാതിരി ദോഷങ്ങഠ നിമിത്തം ആയുർവ്വേദത്തിനു് പ്രചാരം കുറയുന്നതു് ലോകത്തിനു് ഒരു വലിയ നഷ്ടമാണ്. ആയുർവ്വേദത്തിനുള്ള പ്രത്യേകതകഠ മററു വൈദ്യത്തിനില്ല.

അതിൻെറ ഒരു വിശേഷം ഞാൻ ആരംഭത്തിൽ പറഞ്ഞു. അതു് മനഃശാസ്ത്രവും ശരീരശാസ്ത്രവും ഒരുപോലെ പഠിച്ച ദിവ്യന്മാരുണ്ടാക്കിയതാണു്. മറെറാന്നു് ആയുർവ്വേദത്തിൻെറ പ്രചാരം മരുന്നുകാംക്കായി ഇന്ത്യയിൽനിന്നു കൊല്ലംതോറും ലക്ഷക്കണക്കിനു് വെളിയിലേയ്ക്കു് ഒഴുകിക്കൊണ്ടിരിക്കുന്ന സ്വർണ്ണത്തിൻേറയും വെള്ളിയുടേയും ഒഴുക്കിനു് ഒരു നല്ല പരിഹാരമുണ്ടാക്കും. പിന്നൊന്നു് ആയുർവ്വേദചികിത്സ ഒരുവിധത്തിൽ ഒരു പ്രകൃതിചികിത്സതന്നെയാണെന്നുള്ളതാണു്. ചെടികളാണല്ലോ ആ ചികിത്സയിലധികം ഉപയോഗിക്കപ്പെടുന്നതു്. ചെടികാം മനുഷ്യൻെറ ഭക്ഷണപദാർത്ഥത്തിൽപ്പെടും. മൂന്നാമതു് അതു് തികച്ചും ഭാരതീയവും ഭാരതത്തിൻെറ ഭൂപ്രകൃതിക്കു യോജിച്ചതും ആണു്. അതു് സ്വദേശിയാണു്. ധാര, പിഴിച്ചിൽ മുതലായി, മറെറാരുവിധ ചികിത്സകൊണ്ടും മാറാത്ത രോഗങ്ങളെ മാററാനുള്ള പദ്ധതി അതിലേ ഉള്ളു. എല്ലാററിനും അപ്പുറത്തായി അതിൻെറ ശാരീരസ്ഥാനത്തിൽ സൽപുത്രന്മാരെ ജനിപ്പിക്കാനുള്ള വിധി അടങ്ങിയിരിക്കുന്നു. മറേറതെങ്കിലും വൈദ്യശാസ്ത്രത്തിൽ ഇതുണ്ടെന്നു് തോന്നുന്നില്ല. ദൈവിക സമ്പത്തുള്ള സജ്ജനങ്ങളുടെ കറവാണു് ഇന്നു ലോകത്തുള്ള എല്ലാ കലാപത്തിനും കാരണം. അവരെ ജനിപ്പിക്കാനുള്ള വഴി ലോകത്തു് പ്രചരിപ്പിക്കുന്നതു് ഇന്നത്തെ വലിയ ഒരു അത്യാവശ്യമാണു്. ബുദ്ധിമാന്മാരും ധാർമ്മികന്മാരും ആയ ആളുകളെ ആശ്രയിച്ചാണു് ലോകഭാവി. വിവാഹംതന്നെ സൽപുത്രന്മാരുണ്ടാകാൻവേണ്ടിയാണു് എന്നു് ആയുർവ്വേദം പറയുന്നു.

''സന്തോ ഹ്യാഹുരപത്യാർത്ഥം ദമ്പത്യോസ്സംഗതിം രഹഃ
ദുരപത്യം കുലാംഗാരോ ഗോത്രേ ജാതം മഹത്യപി
ഇഛേതാം യാദൃശം പുത്രം തദ്രൂപചരിതാംശ്ച തൗ
ചിന്തയേതാം ജനപദാംസ്തദാചാരപരിച്ഛദൗ.''

ഇത്യാദിവിധി നോക്കുക. ഒരു കാക്കശ്ശേരി ഭട്ടതിരിയെ ജനിപ്പിച്ചതു് ആയുർവ്വേദമാണെന്നോർക്കുക. ഇങ്ങനെ അനേകവിശേഷങ്ങളുള്ള ആയുർവ്വേദം ലോകത്തുനിന്നു മായാതെ നോക്കണം; പോരാ— ലോകത്തു പ്രചരിപ്പിക്കണം. ഇതിനുള്ള വഴികാം നിങ്ങാം ഇന്നു് ആലോചിച്ചു നിർദ്ദേശിക്കാൻ ഞാൻ നിങ്ങളോടഭ്യർത്ഥിക്കുന്നു.

## ഉപസംഹാരം

ഉപക്രമത്തിൽ പറഞ്ഞ ആക്ഷേപങ്ങളിൽ ചിലതിനു നിങ്ങാം പോംവഴി ആലോചിച്ചതിൽ ഞാൻ സന്തോഷിക്കുന്നു. നിങ്ങാം സംഘടിച്ചാൽ നിങ്ങാംക്കു വളരെ ചെയ്യാൻ കഴിയും. ''സംഘേ

ശക്തിഃ കലൗ യുഗേ'' എന്നു നിങ്ങറം കേട്ടിരിക്കുമല്ലോ. സംഘടന കൂടാതെ ഒന്നും കഴിയുകയില്ല. സംഘടനയ്ക്കു് എന്തുചെയ്യാൻ കഴിയുമെന്നു് ഇന്നത്തെ രാഷ്ട്രീയപ്രസ്ഥാനത്തിൽനിന്നു നിങ്ങറം മനസ്സിലാക്കിയിരിക്കുമല്ലോ. ഒരു യുക്തിയുമില്ലാത്ത പാക്കിസ്ഥാൻ വാദത്തിന്റെ മുമ്പിൽ, മെഷീൻഗണ്ണും ഏറോപ്ലെയിനും ആററംബോംബുമുള്ള വെള്ളക്കാരെ നിരായുധമായി യുദ്ധത്തിൽ തോല്പിച്ച കോൺഗ്രസ്സു തലകുനിക്കുന്നതു് നിങ്ങറം കാണുന്നില്ലേ? ഭാരതത്തെ പങ്കിടാൻ—സാംസ്കാരികമായിപ്പോലും പങ്കിടാൻ—തയ്യാറാകുന്നതു് നിങ്ങറം കാണുന്നില്ലേ? സംഘടനാബലം നോക്കുക. നിങ്ങറം സംഘടിച്ചാൽ ഇന്ത്യയെ സ്വർണ്ണത്തിന്റേയും വെള്ളിയുടേയും പ്രവാഹത്തിൽ നിങ്ങറക്കു മുക്കാൻ കഴിയും. നിങ്ങളുടെ വിദ്യ പ്രത്യക്ഷവിദ്യയാണു്. ആക്കും ജാതിസ്പർദ്ധകൊണ്ടോ വർഗ്ഗസ്പർദ്ധകൊണ്ടോ പുറംതള്ളാവുന്നതല്ല. നിങ്ങളുടെ ക്ഷീരബലയും ദശമൂലാരിഷ്ടവും ഗുല്ഗുലുതിക്തകവും ന്യൂയോക്കിലും ലണ്ടനിലും വില്ക്കാൻകഴിയും. നിങ്ങളുടെ വൈദ്യശാലകളുടെ ശാഖകറം അവിടെ തുറക്കാൻകഴിയും. അതിന്റെ ഫലമെന്തായിരിക്കുമെന്നറിയാമോ? യൂറോപ്യൻ ഡോക്ടർമാർ ഇന്ത്യയിൽ വന്നു ചെയ്തതെല്ലാം നിങ്ങറക്കും അവിടെ ചെയ്യാൻ കഴിയും. ബോംബെ പട്ടണം എങ്ങനെയുണ്ടായി എന്നു നിങ്ങറം ഓക്കണം. ഇത്രകാലം നിങ്ങളുടെ ഇടയിൽ ഇംഗ്ലീഷു പഠിച്ചവർ ഉണ്ടായിരുന്നില്ല. ഇതുവരെ ഇന്ത്യയ്ക്കു ഒരു പൊതുഭാഷയുണ്ടായിന്നില്ല. സംസ്കൃതത്തിൽ നല്ല പണ്ഡിതന്മാരായിരുന്ന കേരളീയ വൈദ്യന്മാക്കുപോലും പ്രായേണ സംസ്കൃതം സംസാരിക്കാൻ വശമുണ്ടായിരുന്നില്ല. ഇന്നു കാര്യം മാറിവന്നിരിക്കുന്നു. ഇന്ത്യ സ്വാതന്ത്ര്യത്തിലേക്കു് കുതിച്ചിരിക്കുന്ന ഈ അവസരം നിങ്ങറം ശരിയായി ഉപയോഗപ്പെടുത്തണം. ഇന്ത്യയെ സാമ്പത്തികമായി നിങ്ങറക്കു രക്ഷിക്കാൻ കഴിയും. അതായിരിക്കണം നിങ്ങളുടെ ലക്ഷ്യം. ആയിരമോ രണ്ടായിരമോ സമ്പാദിക്കുന്നതുകൊണ്ടു് തൃപ്തിപ്പെടരുതു്. പണമുള്ള രാജ്യം അമേരിക്കയാണു്. അവിടെ നിങ്ങളുടെ ബ്രാഞ്ചുകറം സ്ഥാപിക്കണം. ലക്ഷക്കണക്കിനുള്ള സംഖ്യ അപ്പോറം നിങ്ങറക്കു കിട്ടും. ഈ ആഗ്രഹം നിങ്ങളുടെ ഹൃദയത്തിൽ പ്രവേശിക്കട്ടെ!

എന്നാൽ, നിങ്ങറം കൃതജ്ഞതയുള്ളവരായിരിക്കണം. നിങ്ങറക്കു് ചോറുതരുന്നതു് ഋഷിമാരുടെ ശാസ്ത്രമാണു്. ആ ഋഷിമാരെ നിങ്ങറം മറക്കരുതു്. ഋഷിമാർ സത്യത്തിനുവേണ്ടിയും ഈശ്വരനുവേണ്ടിയും ജീവിച്ചവരാണു്. അതിനാൽ സത്യം, ഈശ്വരൻ, ഋഷി

മാർ എന്നിവരെ സ്മരിച്ചുകൊണ്ടു് നിങ്ങൾ ഈ വേല തുടങ്ങുക. നിങ്ങൾക്കു തീർച്ചയായും വിജയമുണ്ടാകും.

നിങ്ങൾ സംഘടിച്ചു് ഇന്ത്യയിൽ ആരോഗ്യം വദ്ധിപ്പിക്കുന്നതിനും ഇന്ത്യയുടെ സാമ്പത്തികസ്ഥിതി നന്നാക്കുന്നതിനും ഇന്ത്യയെപ്പററിയും ഇന്ത്യൻ സംസ്കാരത്തെപ്പററിയും മററു രാജ്യങ്ങൾക്കു ബഹുമാനമുണ്ടാക്കുന്നതിനും ഉപകരണമായി ഭവിക്കുട്ടെ! ശാശ്വതശാന്തി ലോകത്തുണ്ടാക്കാൻ നിങ്ങൾക്കുള്ള കഴിവുകൾ നിങ്ങൾ ശരിയായി ഉപയോഗിക്കാനിടവരട്ടെ!



# 26. ഭാരതീയ വൈദ്യശാസ്ത്രം *

ഭാരതം ധർമ്മത്തിനുവേണ്ടി സ്ഥിതിചെയ്യുന്നു. മനുഷ്യജീവിതത്തിന് ഭൗതികം, ആത്മികം എന്നു രണ്ടു വശങ്ങൾ പരസ്പരം ബന്ധമില്ലാതെ സ്ഥിതിചെയ്യുകയാണെന്നു പഠിപ്പിച്ചതു് പാശ്ചാത്യരാണ്. ഭാരതഖണ്ഡത്തിലെ നാഗരികത ഋഷിമാർ കെട്ടിപ്പടുത്തു ശോഭനമാക്കി വളർത്തവേ പച്ചമാംസവുംതിന്നു് ചായവും തേച്ചു് മൃഗസമാനം തിന്നുകയും കുടിക്കുകയും സന്താനങ്ങളെ ജനിപ്പിക്കുകയും പരമലക്ഷ്യമാക്കി ജീവിച്ചിരുന്നവരുടെ സന്താനങ്ങളാണ് അവർ. ആദ്ധ്യാത്മികധർമ്മത്തിന്റെ ഒരു സന്താനമായ ക്രിസ്തുവിന്റെ ഉപദേശങ്ങൾ ആയിരത്തിലധികം വർഷങ്ങളായി യൂറോപ്പിലും അമേരിക്കയിലും എത്തിയെങ്കിലും അവ അവരുടെ തൊലിപ്പുറത്തു മാത്രമേ പററിയിട്ടുള്ളു. അവർ ഇന്നും അകത്തു ആ പഴയ മനുഷ്യമൃഗങ്ങൾ തന്നെയാണ്. അവർ ഇന്നു യഥാർത്ഥമനുഷ്യരാകാൻ പോകുന്നതേയുള്ളു. ''ഒരു മനുഷ്യൻ പാർലമെൻറിനകത്തു കടക്കുമ്പോൾ ക്രിസ്തുവിനെ പുറത്തുനിർത്തിയിട്ടേ അങ്ങിനെ ചെയ്യാറുള്ളു'' എന്നു് ഒരു പാശ്ചാത്യ സ്വതന്ത്രചിന്തകൻ തന്നെ പറഞ്ഞിട്ടുള്ളതു് സത്യമാണ്. ''ശത്രുവിനെ സ്നേഹിക്കുക'' ''നാളത്തെ കാര്യം ആലോചിക്കാതിരിക്കുക'' എന്നു പഠിപ്പിച്ച യേശുവിനെ കൂടെ കൊണ്ടു പോയാൽ അന്യരാജ്യങ്ങളെ കൊള്ളയിടാനും ആ രാജ്യങ്ങൾ ബോംബിട്ടു ചുടാനും ഉള്ള ആലോചനകൾ നടത്താൻ അദ്ദേഹം സമ്മതിക്കുകയില്ല. അമേരിക്കയിൽ പ്രവർത്തിച്ചുവന്ന ഒരു രാമകൃഷ്ണമിഷൻ സന്യാസി ഒരു പ്രസംഗത്തിന്റെ അവസാനത്തിൽ ചോദ്യങ്ങൾ ചോദിക്കാൻ സദസ്യരോടു് ആവശ്യപ്പെട്ടു. ഒരു പട്ടാളക്കാരന്റെ ഒരു ചോദ്യത്തിനു മറുപടിപറയാനായി ആരംഭത്തിൽ ''നിങ്ങൾക്കു യേശുവിനെ അറിയാമല്ലോ'' എന്നു് അദ്ദേഹം മുഖവുര പറഞ്ഞപ്പോഴേയ്ക്കു് ആ പട്ടാളക്കാരൻ ചാടി എഴുന്നേററു്, ''അയാളുടെ നമ്പർ എത്രയാണ്?'' എന്നു ചോദിച്ചതായ ഒരു കഥയുണ്ടു്. റവ. ജെ. ടി. സണ്ടർലൻഡ് ഒരു പഴയലക്കം മോഡേൺ റിവ്യൂവിൽ ''റോമിലെ ഒരു ഞായറാഴ്ച'' എന്നൊരു ലേഖനം എഴുതിയിട്ടുണ്ടു്. അതു വായിക്കേണ്ടതാണ്. യൂറോപ്പിലേയും അമേരിക്കയിലേയും

---

* 1955–ൽ സചിവോത്തമപുരം ആതുരാശ്രമവാർഷികയോഗത്തിൽ ചെയ്ത ഉപക്രമപ്രസംഗസംഗ്രഹം.

ജനങ്ങളുടെ ഹൃദയത്തിന്റെ ഒരു കോണിൽപോലും യേശുവിന്റെ ഉപദേശങ്ങൾ പ്രവേശിച്ചിട്ടില്ല. അതുകൊണ്ടാണ് അവർ ജീവിതത്തെ, ഭൗതികം ധാർമ്മികം എന്നു രണ്ടു പരസ്പരബന്ധമില്ലാത്ത അറകളായി തിരിച്ചിരിക്കുന്നതു്. നമ്മുടെ രാഷ്ട്രീയനേതാക്കന്മാരും ഇന്നു അതു പകർത്തുകയാണ്. സെക്കുലർ സ്റ്റേററ് എന്നതിനു തുല്യമായ പദമില്ലാതെ പത്രക്കാർ വിഷമിക്കുകയാണ്. ചിലർ 'മതേതരം' മററുചിലർ 'ഭൗതികം' വേറെ ചിലർ 'ധർമ്മനിരപേക്ഷം' പിന്നെ ചിലർ 'ധർമ്മാസംബന്ധി' എന്നെല്ലാം തർജ്ജിമചെയ്യുകയാണ്. വാസ്തവത്തിൽ ഇതെല്ലാം ശരിയായ തർജ്ജിമയാകുന്നില്ല. ഭാരതീയമല്ലാത്ത ഒരു ഭാവനയാണതു്.

ഭാരതം തികച്ചും, ധർമ്മത്തെ അടിസ്ഥാനമാക്കി മനുഷ്യൻ മുന്നോട്ടു പോകണമെന്നു പഠിപ്പിച്ചിട്ടുള്ള രാജ്യമാണ്. മനുഷ്യജീവിതം തിന്നാനും കുടിക്കാനും വിഷയങ്ങളിൽ രമിക്കാനും ഉള്ളതായിട്ടുള്ളതല്ല ഭാരതീയസങ്കല്പം. മനുഷ്യജീവിതത്തിനു് ഒരു ലക്ഷ്യമുണ്ടെന്നാണ് ചരിത്രാതീതകാലംമുതല്ക്കുള്ള ഭാരതീയാചാര്യന്മാരുടെ മതം.

''സ വൈ പുംസാം പരോ ധർമ്മോ യദ്യോഗേനാത്മദർശനം''
യോഗംകൊണ്ടു് ആത്മാവിനെ—ഈശ്വരനെ—അനുഭവപ്പെടുത്തുക. അതാണ് ഭാരതീയാചാര്യന്മാർ മനുഷ്യജന്മത്തിന്റെ പരമലക്ഷ്യമായി ലോകത്തിന്റെ മുമ്പിൽ വച്ചിട്ടുള്ളതു്.

''ആത്മദർശനംകൊണ്ടു് എന്തുകിട്ടും?'' എന്നാണെങ്കിൽ ''ന കുര്യാന്നിഷ്ഫലം കർമ്മ'' (നിഷ്ഫലകർമ്മം ചെയ്യരുതു്) എന്നു പഠിപ്പിച്ച മഹർഷിമാർ, യാതൊന്നു കിട്ടുന്നതിനുവേണ്ടി സകല മനുഷ്യരും കഷ്ടപ്പെട്ടു് അഹോരാത്രം പണിയെടുക്കുന്നുവോ ആ നിത്യസുഖം കിട്ടുമെന്നുത്തരം നൽകുന്നു.

''സുഖാർത്ഥാഃ സർവ്വഭൂതാനാം മതാഃ സർവ്വാഃ പ്രവൃത്തയഃ
സുഖം ച ന വിനാ ധർമ്മാത് തസ്മാദ്ധർമ്മപരോ ഭവേത്''

എന്നു് വാഗ്ഭടൻ. സകല ജീവികളുടേയും പ്രവൃത്തി സുഖത്തിനാണ്. സുഖമാകട്ടെ ധർമ്മംകൊണ്ടേ കിട്ടൂ. അതിനാൽ മനുഷ്യൻ ധർമ്മപരനായിരിക്കണം. ആത്മദർശനംകൊണ്ടല്ലാതെ നിത്യസുഖം കിട്ടുകയില്ലെന്നു മഹർഷിമാർ വെല്ലുവിളിച്ചു വാദിക്കുന്നു.

''നിത്യോƒനിത്യാനാം ചേതനശ്ചേതനാനാം
ഏകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേƒനുപശ്യന്തി ധീരാഃ
തേഷാം സുഖം ശാശ്വതം നേതരേഷാം''

അനിത്യങ്ങളിൽ നിത്യനും, ചേതനങ്ങൾക്കു ചൈതന്യംകൊടുക്കുന്നവനും ഏകനായിരുന്നുകൊണ്ടു് പലരുടേയും ആഗ്രഹം സാധിക്കുന്നവനും ആയ, തന്റെ ഉള്ളിലിരിക്കുന്നവനെ തുടൎന്നുകാണുന്ന ജ്ഞാനികൾക്കേ നിത്യസുഖമുള്ളു. മററുള്ളവൎക്കില്ല.

ഇതിലേ ''നേതരേഷാം'' ശ്രദ്ധിച്ചുനോക്കുക. മററുള്ളവൎക്കില്ല തന്നെ. എന്തൊരു ധീരപ്രഖ്യാപനം! മനുഷ്യന്റെ സകല പ്രവൃത്തിയും ഈ പരമലക്ഷ്യത്തോടുകൂടിയിരിക്കണമെന്നാണ് ആൎഷസിദ്ധാന്തം. സകലശാസ്ത്രങ്ങളും ഈ ലക്ഷ്യത്തെ മുൻനിൎത്തിയാണ് ഭാരതീയാചാര്യന്മാർ നിൎമ്മിച്ചിട്ടുള്ളതു്. ഇതാണ് പരമപുരുഷാൎത്ഥം. യുക്തികൊണ്ടും ശാസ്ത്രംകൊണ്ടും ആചാൎയ്യോപദേശംകൊണ്ടും ഇതാണ് ലക്ഷ്യമെന്നറിഞ്ഞിട്ടും അതനുസരിച്ചു ജീവിക്കാൻ കഴിവില്ലാത്തവനു് ആ ലക്ഷ്യം മറക്കാതെ, ആ ലക്ഷ്യത്തിന്റെ പ്രയാണത്തിലേയ്ക്കു വിഘ്നംവരുത്താതെ, വിഷയങ്ങൾ അനുഭവിച്ചുകൊള്ളുവാനും ഋഷിമാർ അനുവാദംകൊടുത്തിട്ടുണ്ടെന്നുമാത്രം. അതുകൊണ്ടു് ഒരു ഭാരതീയനു് ലൗകികം, ആത്മികം, എന്നു രണ്ടില്ല. അവന്റെ സകല പ്രവൃത്തിയും ആദ്ധ്യാത്മികംതന്നെ. ''ആധാനാദി ശ്മശാനാന്തം'' ഗൎഭോല്പാദനം തൊട്ടു മരണംവരെയുള്ള സകല കൎമ്മവും സംസ്കാരമാണു്; ജീവാത്മാവിനെ വിഷയബന്ധത്തിൽനിന്നും വിടുൎത്തി ശുദ്ധീകരിക്കാനുള്ളതാണു്''

പാശ്ചാത്യനാഗരികത ഒരു ഉന്നത ലക്ഷ്യം മനുഷ്യന്റെ മുമ്പിൽ വയ്ക്കുന്നില്ല. അവൎക്കു അങ്ങേഅററം പറയുവാനുള്ളതു് നല്ല പൗരനായി ജീവിക്കുക എന്നാണു്. ആരാണു് നല്ല പൗരൻ? നല്ലവണ്ണം തിന്നു് നല്ലവണ്ണം കുടിച്ചു്, നല്ലവണ്ണം സന്താനങ്ങളെ ജനിപ്പിച്ചു്—അതായതു് ആവശ്യാനുസരണം എണ്ണംകൂട്ടിയോ കുറച്ചോ സന്താനങ്ങളെ ജനിപ്പിച്ചു്—വിഷയസുഖങ്ങളനുഭവിച്ചു രസിച്ചുകളിച്ചു് വിനോദിച്ചു് മററുള്ളവൎക്കും ആ സൗകര്യങ്ങളുണ്ടാക്കിവയ്ക്കുവാൻ സഹായിച്ചുകൊണ്ടു ജീവിക്കുന്നവനെന്നൎത്ഥം. ഭാരതീയ നാഗരികത ഋഷിമാർ കെട്ടിപ്പടുത്തതാണു് അവരുടെ സങ്കല്പപ്രകാരം മനുഷ്യൻ ശരീരവസ്ത്രാവൃതനായ ആത്മാവാണു്. ആത്മാവു് നിത്യനും സൎവ്വഗതനും ശുദ്ധനും പാപരഹിതനുമാണു്. ആ ആത്മാവു് സ്വസ്വരൂപം മറന്നതാണു് ദുഃഖത്തിനു കാരണം. സ്വസ്വരൂപജ്ഞാനം എപ്പോൾ ഉണ്ടാകുന്നുവോ അപ്പോൾ ദുഃഖത്തിന്റെ ആത്യന്തികനിവൃത്തിയും നിത്യസുഖാനുഭൂതിയും വന്നുചേരുന്നു. ഇതനുഭവിച്ചുകൊണ്ടു് സ്വമഹിമാവിൽ പ്രതിഷ്ഠിതനാവുകയാണു് മനുഷ്യജന്മത്തിന്റെ പരമോദ്ദേശ്യം. ഈ ബോധമില്ലാത്തതുകൊണ്ടാണു് പാശ്ചാത്യരും പാശ്ചാത്യാനുകാരികളും തങ്ങളെന്താണു് ചെയ്യേണ്ടതെന്നറിയാതെ കിടന്നുരുളുന്നതു്.

എന്നാൽ ഈ ലക്ഷ്യത്തിൽ ചെന്നെത്താൻ ഉപായംവേണം; സത്കമ്മം ചെയ്യണം. സത്കമ്മങ്ങളാംക്കും ദുഷ്കമ്മങ്ങളാംക്കും ഭാരതീയക്ക നിവ്വചനമുണ്ട്. ആത്മാനുഭൂതിക്ക സഹായിക്കുന്നവ സത്കമ്മങ്ങളാം. ആത്മാവിനു ഒരു ആവരണംകൂടിയുണ്ടാക്കി ആത്മാനുഭൂതിയ്ക്കു വിഘാതമുണ്ടാക്കുന്നവ ദുഷ്കമ്മങ്ങളാം. അങ്ങനെ യജ്ഞം, ദാനം, തപസ്സ്, സ്വാധ്യായം, ബ്രഹ്മചര്യം, അഹിംസ, സത്യാദിപരിശീലനം, ജപം, ധ്യാനം, പൂജാ, തീത്ഥയാത്ര, മഹാപുരുഷസംശ്രയം മഹാപുരുഷചരിതപഠനം, മുതലായവ സൽകമ്മങ്ങളാം.

ഇതിനെല്ലാം ചുവട് ശരീരമാണ്. ''നായമാത്മാ ബലഹീനേന ലഭ്യഃ'' ബലഹീനന്ന് ഈ ആത്മാവിനെ ലഭിക്കാൻ—ആത്മാനുഭൂതി സമ്പാദിക്കാൻ—സാധ്യമല്ല.

പണം സമ്പാദിച്ചു ദാനംചെയ്യാനും തപസ്സുചെയ്യാനും, പൂജിക്കാനും ജപിക്കാനും എല്ലാം ശരീരമുണ്ടെങ്കിലേ സാധിക്കൂ. സംസാരസമുദ്രം കടക്കാനുള്ള കപ്പലാണു ശരീരം. ശരീരത്തെ രഥമായി ഋഷിമാർ ചിത്രീകരിച്ചിട്ടുണ്ട്:—

''ആത്മാനം രഥിനം വിദ്ധി ശരീരം രഥമേവ തു''

ആത്മാവിനെ തേരിൽ സഞ്ചരിക്കുന്നവനായും ശരീരം രഥമായും അറിയണം. അതുകൊണ്ട് ശരീരരക്ഷ അത്യാവശ്യമാണെന്നുകണ്ടാണ് ഭാരതീയ ഋഷിമാർ വൈദ്യശാസ്ത്രം നിമ്മിച്ചതു്.

''ധമ്മാത്ഥകാമമോക്ഷാണാം ആരോഗ്യം മൂലമുത്തമം
രോഗാസ്തസ്യാപഹന്താരഃ'' എന്നു ചരകൻ.

ധമ്മം, അത്ഥം, കാമം, മോക്ഷം എന്നീ നാലിനും മുഖ്യകാരണം ആരോഗ്യമാണ്. അതിനെ അപഹരിക്കുന്നവരാണ് രോഗങ്ങളാം.

''അതോ രുഗ്ഭ്യസ്തനും രക്ഷേത് നരഃ കമ്മവിപാകവിത്
ധമ്മാത്ഥകാമമോക്ഷാണാം ശരീരം സാധനം യതഃ'' എന്നു് ശാർങ്ഗധരം.

ധമ്മം, അത്ഥം, കാമം, മോക്ഷം എന്നിവയ്ക്കു സാധനം ശരീരമാകയാൽ കമ്മവിപാകമറിയുന്ന മനുഷ്യൻ ശരീരത്തെ രോഗങ്ങളിൽനിന്നു രക്ഷിയ്ക്കണം.

ആയുവ്വേദാചാര്യന്മാർ ഒരിക്കലും ആത്മാവിനെ മറന്നിട്ടില്ല.

''നിവ്വികാരഃ പരോ ഹ്യാത്മാ സത്വഭൂതഗുണേന്ദ്രിയൈഃ
ചൈതന്യേ കാരണം നിത്യോ ദ്രഷ്ടാ പശ്യതി ഹി ക്രിയാഃ'' എന്നു ചരകൻ പറയുന്നു.

പാശ്ചാത്യവൈദ്യശാസ്ത്രം ആത്മാവിനെപ്പററി ഒന്നും പറയുന്നില്ല. അത് അവരുടെ വിഷയമായിട്ട് അവർ കരുതിയിട്ടുമില്ല.

പണ്ടു ഒരു ഡാക്ടർ സായിപ്പ് ആത്മാവിൻെറ തൂക്കം കണ്ടുപിടിക്കാൻ ശ്രമിച്ചെന്നും ഒരാളെ ശ്വാസം പോകുന്നതിനു നേരെ മുൻപും നേരെ പിൻപും ഒരു ത്രാസിൽ കിടത്തി തൂക്കമെടുത്തെന്നും, തൂക്കത്തിനു വ്യത്യാസം കാണാത്തതുകൊണ്ടു ആത്മാവിനു തൂക്കമില്ലെന്നു തീർച്ചപ്പെടുത്തിയെന്നും ഒരു കഥയുണ്ടു. അതുപോലെ മററൊരു സായിപ്പ് ആത്മാവ് ഹൃദയത്തിൽ ഇരിക്കുന്നുവെന്നു ഉപനിഷത്തുകളിൽ കണ്ടിട്ടു ഒരാളുടെ ഹൃദയം അറുത്തുകീറിനോക്കി അവിടെ ആത്മാവിനെ കാണായ്കയാൽ ആത്മാവില്ലെന്നു തീർച്ചപ്പെടുത്തിയെന്നും ഒരു കഥയുണ്ടു. ആയുർവ്വേദം ഹൃദയാന്തർവത്തിയായ ആത്മചൈതന്യത്തെ അംഗീകരിക്കുന്നു.

''പുണ്ഡരികേണ സദൃശം ഹൃദയം സ്യാദധോമുഖം
ജാഗ്രതസ്തദ്വികസതി സ്വപതശ്ച നിമീലതി''
''നിദ്രാം തു വൈഷ്ണവീം പാപ്മാനമുപദിശന്തി........''
''ഹൃദയം ചേതനാസ്ഥാന—മുക്തം സുശ്രുത! ദേഹിനാം
തമോ ƒഭിഭൂതേ തസ്മിംസ്തു നിദ്രാ വിശന്തി ദേഹിനം''

(വെൺതാമരപ്പൂവിനു തുല്യമാണു ഹൃദയം. അതു അധോമുഖമായിരിക്കുന്നു. അതു് ഉണൎന്നിരിക്കുമ്പോൾ വികസിക്കുന്നു. ഉറങ്ങുമ്പോൾ കൂമ്പുന്നു. ഉറക്കത്തെ വൈഷ്ണവിയായ പാപമെന്നു മഹാന്മാർ പറയുന്നു. സുശ്രുത! ജീവികൾക്കു ഹൃദയം ചേതനസ്ഥാനമെന്നു പറയപ്പെട്ടിരിക്കുന്നു. അതിൽ തമോഗുണം ബാധിക്കുമ്പോൾ, ദേഹിയെ നിദ്ര പ്രാപിക്കുന്നു) എന്നു് സുശ്രുതം.

ആയുർവ്വേദത്തിൻെറ ഉത്പത്തി വേദത്തിൽനിന്നാണു്. വേദങ്ങളുടെ ഉദ്ദേശ്യം ആത്മസാക്ഷാത്കാരമാൎഗ്ഗം ഉപദേശിക്കയാണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ.

''ഋഗ്വേദസ്യോപവേദോ ƒയമായുർവ്വേദ ഇതി സ്മൃതഃ''
എന്നാണു് ആയുർവ്വേദാചാര്യന്മാർ പറയുന്നതു്.

''ഇഹ ഖല്വായുർവ്വേദോ നാമോപാംഗമഥർവ്വവേദസ്യാനുല്പാദ്യൈവ പ്രജാഃ ശ്ലോകശതസഹസ്രമധ്യായസഹസ്രഞ്ച കൃതവാൻ സ്വയംഭൂഃ''

(ഇവിടെ ആയുർവ്വേദം എന്നതു് അഥർവ്വവേദത്തിൻെറ ഉപാംഗമാകുന്നു. ഇതിനെ ബ്രഹ്മാവു മനുഷ്യസൃഷ്ടിക്കു മുമ്പുതന്നെ ലക്ഷംശ്ലോകങ്ങളുള്ള ആയിരം അദ്ധ്യായങ്ങളിലാക്കി നിർമ്മിച്ചു.) എന്നു സുശ്രുതൻ പറയുന്നു. ഋഗ്വേദമാണു് ലോകത്തിലെ ഏററവും പ്രാചീനഗ്രന്ഥമെന്നു ചരിത്രകാരൻ പറയുന്നു. എൻെറ അഭിപ്രായത്തിൽ നാലു വേദങ്ങളും തുല്യപ്രധാനങ്ങളാണു്. വേദങ്ങളുടെ പ്രയോജനം യജ്ഞമാണു്.

നാലു വേദവുംപഠിച്ചവരെ കൂടാതെ യജ്ഞവുമില്ല. ആ സ്ഥിതിക്കു് ഏതു മുമ്പു് ഏതു പിൻമ്പു് എന്നു പറയുന്നതു ശരിയല്ല. യജ്ഞത്തിൽ പ്രാധാന്യം കൂടുതൽ യജുർവ്വേദത്തിന്നാണുതാനം.

"ആധ്വര്യവസ്യ യജ്ഞേഷു
പ്രാധാന്യാദ്വ്യാകൃതഃ പുരാ യജൂർവേദഃ" എന്നു സായനൻപറയുന്നു.

ആയുർവ്വേദപാരമ്പര്യം എന്നു് ആരംഭിച്ചുവെന്നു് ആക്കും പറയാൻ സാദ്ധ്യമല്ല. വേദങ്ങളുടെ കാലം അനിശ്ചിതമാണെന്നു പറഞ്ഞുവല്ലൊ. അവ അനാദികളാണെന്നാണു് ഭാരതീയസങ്കല്പം. അതുപോലെതന്നെയാണു് ആയുർവ്വേദവും.

''വേധാ സ്മൃത്വായുഷോ വേദം പ്രജാപതിമജിഗ്രഹത്''

എന്നു് അഷ്ടാംഗഹൃദയം പറയുന്നു. ബ്രഹ്മാവുപോലും സ്മരിച്ചേയുള്ളു. ''വേധാഃ കൃത്വാ'' എന്നല്ല. അതായതു് ഉണ്ടാക്കിയതല്ല. ബ്രഹ്മാവു് ദക്ഷപ്രജാപതിയെ പഠിപ്പിച്ചു. ദക്ഷൻ അശ്വിനീദേവന്മാരെ പഠിപ്പിച്ചു. അവർ ഇന്ദ്രനെ പഠിപ്പിച്ചു. ഇന്ദ്രൻ ആത്രേയനെ പഠിപ്പിച്ചു. ആത്രേയൻ, അഗ്നിവേശൻ, ഭേഡരു, ജാതുകർണ്ണൻ, പരാശരൻ, ക്ഷീരപാണി, ഹരീതൻ എന്നിവരെ പഠിപ്പിച്ചു. അഗ്നിവേശൻ ഒരു തന്ത്രം നിമ്മിച്ചു. അതിനിടക്കു് ഭരദ്വാജാദി നാല്പതിൽപരം മഹഷിമാർ ഹിമാലയത്തിൽ ചെന്നു് അവരുടെ പ്രതിനിധിയായ, ഭരദ്വാജനെ ഇന്ദ്രന്റെ അടുക്കലയച്ചു് ആയുർവ്വേദം പഠിപ്പിച്ചുവരുത്തി. അവരെല്ലാവരും ദീഘായുഷ്മാന്മാരായി. ഇതാണു് ഐതിഹ്യം. ഈ ഋഷിമാരെല്ലാവരും പഠിപ്പിച്ചതു് ദീർഘായുസ്സു് സമ്പാദിച്ചു് ഇന്ദ്രിയാരാമന്മാരാകാനല്ല. ചില ഋഷിമാക്കു് ചിലപ്പോഠം ചില പതനം വന്നിരിക്കാം. എങ്കിലും ലക്ഷ്യം അരോഗദൃഢഗാത്രത്വം പുലത്തി തപസ്സുചെയ്തു് ആത്മസാക്ഷാത്കാരം സമ്പാദിക്കുകയായിരുന്നു. അവർ തന്ത്രങ്ങഠം നിർമ്മിച്ചതു് ഭൂതാനുകമ്പകൊണ്ടാണു്; പണമുണ്ടാക്കുവാനല്ല. പണത്തിനുവേണ്ടി ചികിത്സിക്കുന്ന വൈദ്യനെ കണ്ടാൽ മിണ്ടുകപോലും ചെയ്യരുതെന്നാണു് മനു പറയുന്നതു്.

''നക്ഷത്രസൂചിനം വിപ്രം ഭിഷജം ശൂല്ക്കജീവനം
തദ്വത്പൗരാണികാംശ്ചാപി വാങ്മാത്രേണാऽപി നാച്ചയേത്''

ജീവികളിലുള്ള അനുകമ്പകൊണ്ടാണു് അവർ വൈദ്യശാസ്ത്രം നിമ്മിച്ചതെന്നു ചരകത്തിൽ പറയുന്നു.

തദാ ഭൂതേഷ്വനുക്രോശം പുരസ്കൃത്യ മഹർഷയഃ
സമേതാഃ പുണ്യകമ്മാണഃ പാശ്വേ ഹിമവതഃ ശുഭേ''

എന്നു വാക്യമുണ്ടു്.

''ആയുർവ്വേദം പുനർവസുഃ ശിഷ്യേഭ്യോ ദത്തവാൻ ഷഡ്ഭ്യഃ സർവ്വഭൂതാനുകമ്പയാ'' എന്നും കാണുന്നു. ആയുർവ്വേദത്തിൽ ചിലർ ചില തന്ത്രങ്ങളുണ്ടാക്കിയെന്നു കേട്ടിട്ട് ''സാധു! ഭൂതേഷ്വനുക്രോശഃ'' എന്നു ഋഷികൾ ഉറക്കെ വിളിച്ചുപറഞ്ഞുവെന്നും കാണുന്നു. ഇതു് ബുദ്ധൻെറ കാലത്തിനു മുമ്പാണു്. ബുദ്ധൻെറ ജനനത്തിനു മുൻപു തന്നെ തക്ഷശിലയിൽ ഒരു വൈദ്യവിദ്യാപീഠം ഉണ്ടായിരുന്നതായി ചരിത്രകാരന്മാർ പറയുന്നു. വൈദികഹിന്ദുക്കളും അവരുടെ ആചാര്യന്മാരുമെല്ലാം കഠിനഹൃദയന്മാരായിരുന്നെന്നും ബുദ്ധമതക്കാരാണ് അവർക്ക് ഹൃദയമുണ്ടാക്കിയതെന്നും പറയുന്നവർ ഇത് ശ്രദ്ധിക്കേണ്ടതാണ്.

ആയുർവ്വേദം നാലുതരം രോഗങ്ങളെപ്പററി പറയുന്നു. ഒന്ന് ശാരീരം; മററൊന്ന് ആഗന്തുകം; മൂന്നാമത് സ്വാഭാവികം; നാലാമത് മാനസം. ത്രിദോഷകോപംകൊണ്ടുണ്ടാകുന്നത് ശാരീരം. ത്രിദോഷസിദ്ധാന്തം അബദ്ധമാണെന്ന് ചില പാശ്ചാത്യ ഡോക്ടർമാർ അഭിപ്രായപ്പെടുന്നു. വാതം എന്നതിന് wind അല്ലെങ്കിൽ gas, പിത്തമെന്നാൽ bile, കഫമെന്നാൽ phlegm എന്നാണ് അവർ കൊടുക്കുന്ന അർത്ഥം. ഇതല്ല ആയുർവ്വേദത്തിലെ വാതപിത്തകഫങ്ങൾ. ആയുർവ്വേദത്തിലെ ത്രിദോഷസിദ്ധാന്തം ശരിയാണെന്ന് പാശ്ചാത്യവൈദ്യവും പൌരസ്ത്യവൈദ്യവുംകൂടി പഠിച്ച പണ്ഡിതന്മാർ സമർത്ഥിച്ചിട്ടുണ്ട്. അതുകൊണ്ട് അതിനെപ്പററി കൂടുതലായി ഞാനൊന്നും പറയുന്നില്ല. ''ഫലാനുമേയാഃ പ്രാരംഭാഃ''—ഫലത്തിൽനിന്നാണല്ലോ വൃക്ഷത്തിൻെറ യോഗ്യത നിശ്ചയിക്കേണ്ടതു്. ഇംഗ്ലീഷ് ഡോക്ടർമാർ കയ്യൊഴിയുന്ന വളരെ രോഗങ്ങൾ ത്രിദോഷശാസ്ത്രജ്ഞന്മാരായ നാട്ടുവൈദ്യന്മാർ ചികിത്സിച്ച് ഭേദമാക്കുന്നതായെനിക്കറിയാം. ഇത്രമാത്രമെ ഞാനിവിടെ പറയുന്നുള്ളു.

ആഗന്തുകമെന്നാൽ അടി, മററു ജന്തുക്കളുടെ ഉപദ്രവം, വീഴ്ച, ആയുധപീഡ മുതലായവയിൽനിന്നുണ്ടാകുന്നതു്. സ്വാഭാവികം വിശപ്പ്, ദാഹം, ജര, മരണം മുതലായവ. മാനസം കാമക്രോധ—ശോകഭയവിഷാദേർഷ്യാസൂയാമാത്സര്യാദികളാകുന്നു. ഇവയെല്ലാം ശരീരത്തേയും മനസ്സിനേയും ആശ്രയിച്ചിരിക്കുന്നു. ഇവയ്ക്കെല്ലാം ചികിത്സ ആയുർവ്വേദത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. പാശ്ചാത്യവൈദ്യശാസ്ത്രത്തിൽ നാലാമത്തേതായ മാനസത്തെ ഉൾപ്പെടുത്തിയിട്ടുണ്ടെന്നു തോന്നുന്നില്ല. അതാണ് അതിൻെറ അപൂർണ്ണതയ്ക്കു കാരണം. പൂർണ്ണമായ ആരോഗ്യം ഇതു നാലും ശീലിച്ചാലേ ഉണ്ടായെന്നു പറയാൻ കഴിയൂ. വാസ്തവത്തിൽ കാമക്രോധാദികൾ ഒരുതരം ഭ്രാന്തു തന്നെയാണ്. ഇതു് വികാരങ്ങൾ വരുമ്പോൾ സ്വല്പം മനസ്സി

രത്തി പരീക്ഷിച്ചാൽ അവനവനതന്നെ ബോധപ്പെടും. ക്രോധാധീനൻ ബന്ധുക്കളെ കൊല്ലുന്നതും കാമാധീനൻ പാമ്പും പുലിയുമുള്ള ദിക്കുകളിൽകൂടി നിശ്ശങ്കം സഞ്ചരിക്കുന്നതുമെല്ലാം ബുദ്ധിഭ്രമത്തിൻെറ ഫലമല്ലേ? അഷ്ടാംഗഹൃദയകർത്താവ് കാമക്രോധാദികളായും നിദ്രാലസ്യാദികളായും പുറപ്പെടുന്ന എല്ലാ വികാരങ്ങളേയും രജസ്തമസ്സുകളെന്നു പറയുന്നു.

''രാജസ്തമശ്ച മനസോ ദ്വൗ ച ദോഷാവുദാഹൃതൗ''
ഇതിൻെറ ചികിത്സ,

''ധീധൈര്യാത്മാദിവിജ്ഞാനം
മനോദോഷൗഷധം പരം''

എന്നു വാഗ്ഭടൻ പറയുന്നു. ബുദ്ധി, ധൈര്യം, ആത്മജ്ഞാനം ഇവയാണ് ഔഷധങ്ങൾ.

''മാനസോ ജ്ഞാനവിജ്ഞാനധൈര്യസ്മൃതിസമാധിഭിഃ''

മാനസരോഗത്തെ ജ്ഞാനം, വിജ്ഞാനം, ധൈര്യം, സ്മൃതി, സമാധി എന്നിവകൊണ്ടു മാററണം എന്നു സുശ്രുതൻ. ഇവിടെയാണ് ഭാരതീയ വൈദ്യത്തിൻെറ മെച്ചം. ആത്മശാസ്ത്രവും ശരീരശാസ്ത്രവും ഒത്തിണങ്ങിപ്പോകുന്നതു് ഇവിടെയാണ്. വെറും പാശ്ചാത്യവൈദ്യൻ പറയുന്ന എൻെറ ശാസ്ത്രത്തിനു് മതത്തോടു് ബന്ധമൊന്നുമില്ലെന്നു്. ഭാരതീയ വൈദ്യശാസ്ത്രപ്രകാരം മതം വൈദ്യത്തിൻെറ ഒരു അവിഭാജ്യഘടകമാണ്; മതമുണ്ടെങ്കിലേ ഒരുവനു പൂർണ്ണാരോഗ്യം കിട്ടൂ. ''ഭാരതം ഏതൊരുദിവസം ആദ്ധ്യാത്മികത വിടുന്നുവോ അന്നു ഭാരതം നശിക്കും'' എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. അപ്പോൾ ഏതു ശാസ്ത്രമാണ് ഭാരതത്തിനു് കൂടുതൽ പററിയതെന്നാലോചിക്കണം.

എന്നാൽ ഇതുകൊണ്ടു് പാശ്ചാത്യ വൈദ്യശാസ്ത്രത്തിൽനിന്നു നമുക്കൊന്നും പഠിക്കാനില്ലെന്നർത്ഥമില്ല. പാശ്ചാത്യവൈദ്യശാസ്ത്രമെന്നല്ല; ലോകത്തുള്ള എല്ലാ വൈദ്യസമ്പ്രദായങ്ങളും ഭാരതീയ വൈദ്യസമ്പ്രദായത്തോടു കടപ്പെട്ടിരിക്കുന്നു. വൈദികകാലത്തേക്കാൾ—ആ കാലം ചുരുങ്ങിയതു് പതിനയ്യായിരം വർഷമെങ്കിലും മുമ്പാണ്—കൂടുതൽ പഴക്കമുള്ള ശാസ്ത്രീയമായ ഏതെങ്കിലും വൈദ്യസമ്പ്രദായമുണ്ടെന്നു തോന്നുന്നില്ല. ഗ്രീസ്, റോം മുതലായവയെല്ലാം ഒരുതരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ ഭാരതത്തോടു കടപ്പെട്ടിരിക്കുന്നു. ഇവിടുന്നു കടമെടുത്തുകൊണ്ടുപോയി വർദ്ധിപ്പിച്ചതാണ് അവരുടെ നാഗരികതയെല്ലാം. ഇന്നത്തെ യൂറോപ്പിൻെറ വളർച്ചയെല്ലാം ഇന്ത്യയോടുള്ള സമ്പർക്കത്തിൽനിന്നുണ്ടായതാണ് ഇന്ത്യ.

യിൽനിന്നും വിദേശങ്ങളിൽ കൊണ്ടുപോയിട്ടുള്ള ഗ്രന്ഥങ്ങൾക്ക് കയ്യുംകണക്കുമില്ല. എന്നാൽ, ഇവിടുന്നാണ് ആരംഭിച്ചതെങ്കിലും പാശ്ചാത്യർ കഴിഞ്ഞ മൂന്നുനാലു ശതാബ്ദക്കാലത്തിനകം വളരെ അഭിവൃദ്ധി പ്രാപിച്ചിട്ടുണ്ട്. ആ അംശങ്ങളെല്ലാം നാം അവരുടെ വൈദ്യത്തിൽനിന്നു സ്വീകരിക്കണം. ആയുർവ്വേദവൈദ്യൻ അനുമാനം കൊണ്ടു ചില രോഗങ്ങൾ നിർണ്ണയിക്കുമ്പോൾ പാശ്ചാത്യവൈദ്യൻ യന്ത്രപ്രത്യക്ഷംകൊണ്ടു ആ രോഗങ്ങൾ നിർണ്ണയിക്കുന്നു. അങ്ങിനെയുള്ളതു സ്വീകരിച്ചുകൊണ്ട്, എന്നാൽ ഭാരതീയമായിത്തന്നെ, നാം മുന്നോട്ടുപോകണം.

അങ്ങിനെയുള്ള രീതിയാണ് തിരുവനന്തപുരം ആയുർവ്വേദ കോളേജുകൊണ്ടുദ്ദേശിച്ചിട്ടുള്ളതു്. എന്നാൽ ഇന്നു് അതൊരു യൂറോപ്യൻമട്ടായിരിക്കുകയാണ്—അതായതു് രണ്ടുമല്ലാത്തതു്. അതിൻെറ കാരണം രാജ്യത്തെ സംസ്കൃതവിദ്യാഭ്യാസം നശിച്ചുപോയതാണ്. ഈ രാജ്യത്തു് ഒരുകാലത്തു് നാല്പതിലധികം സംസ്കൃതഹൈസ്കൂളുകളുണ്ടായിരുന്നു. ഇന്നു് അതു് നാലോ അഞ്ചോ ആയി ചുരുങ്ങിയിരിക്കുന്നു. ഉള്ളതിൽ പഠിക്കാൻ ആളുമില്ല. ഈ മട്ടിൽ പോയാൽ സ്വല്പകാലത്തിനകം ഈ രാജ്യത്തു സംസ്കൃതമറിയാവുന്നവരില്ലാതാകും. അതു രാജ്യത്തിനു ദോഷകരമാണ്; ആപത്കരമാണ്. സംസ്കൃതഭാഷയിലാണ് നമ്മുടെ സംസ്കാരം നിക്ഷിപ്തമായിരിക്കുന്നതു്. സംസ്കൃതം പഠിക്കാതെ ശരിയായി ആയുർവ്വേദം പഠിക്കാൻ സാധ്യമല്ല. ജ്യോതിഷവും തച്ചുശാസ്ത്രവും അതുപോലെ തന്നെ. പൂജാദികളുടെ കഥ പറയേണ്ടതില്ല. സംസ്കൃതം നേരെ പഠിക്കാത്തവരാണ് ഇന്നു ആയുർവ്വേദകോളേജിൽ ചെന്നുചേരുന്നതു്. അവക്കെങ്ങനെ ചരകവും സുശ്രുതവും അഷ്ടാംഗഹൃദയവും പഠിക്കാൻകഴിയും? അതുകൊണ്ടാണ് ആയുർവ്വേദകോളേജു വിദ്യാത്ഥികൾ ശരിയായി ആയുർവ്വേദത്തിൽ അറിവില്ലാതെ കുറെ ഇംഗ്ലീഷ് ചികിത്സാ സമ്പ്രദായങ്ങളും വേറെ ഏതാണ്ടു ചിലതുമെല്ലാം പഠിച്ചു പുറത്തിറങ്ങിവരുന്നതു്. ഇതിനു പോംവഴി ഉണ്ടാക്കണം.

കാണാപ്പാഠം പഠിക്കുന്നത് തെററാണെന്നു് കുട്ടികളുടെ ഇടയിൽ ഒരു ധാരണയുള്ളതായി തോന്നുന്നു. ഏതായാലും അവർ അതിൽ ഇഷ്ടം കാണിക്കുന്നില്ല. അതു തെററാണ്. മനഃപാഠമാക്കിയാൽ മാത്രം പോരെന്നുള്ളതു ശരി. അതോടുകൂടി സ്വന്തമായി ചിന്തിക്കാനും പഠിക്കണം. അതുകൊണ്ടു് കാണാപ്പാഠം പഠിക്കുന്നതു തെററെന്നു വരുന്നില്ല. ഇന്നത്തെ ആയുർവ്വേദവിദ്യാത്ഥികളിൽ ചിലരെ ഞാൻ കണ്ടുസംസാരിച്ചതിൽ അവക്കു പുസ്തകം നോക്കാതെ ഒരു നല്ല കഷായത്തിനുപോലും കുറിക്കാനറിഞ്ഞുകൂടാ. ഇതു ശരിയല്ല.

ഇവിടെ തുടങ്ങാൻ പോകുന്ന വൈദ്യശാല ആയുർവ്വേദവൈദ്യവും ഇംഗ്ലീഷുവൈദ്യവുംകൂടി ഉള്ളതാണെന്നറിയുന്നു. ഇതുകൊണ്ടു ഡാക്ടർമാരും വൈദ്യന്മാരും തമ്മിൽ ഇടപഴകും. അപ്പോൾ പരസ്പരമുള്ള തെററിദ്ധാരണ നീങ്ങും. ആയുർവ്വേദത്തെപ്പററി ഡാക്ടർമാർ പ്രായേണ അജ്ഞരാണ്. എനിക്കു ഉറക്കമില്ലാതെവന്ന ഒരു അവസരത്തിൽ എന്നെ ചികിത്സിച്ചിരുന്ന ഒരു വലിയ ഡാക്ടരോടു ഞാൻ ''കുറെ ക്ഷീരബല തലയിൽ വച്ചാലോ അഥവാ തേച്ചുകുളിച്ചാലോ?'' എന്നു ചോദിച്ചു. അദ്ദേഹം അതിനു മറുപടി പറഞ്ഞതു് തൊലിക്കു മൃദുത്വമുണ്ടാകുമെന്നാണ്. വേറെ ഫലമൊന്നും അദ്ദേഹം കണ്ടില്ല. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ ക്ഷീരബലയും പച്ചവെളിച്ചെണ്ണയും തുല്യം. ഈ തെററിദ്ധാരണ നീങ്ങാൻ ഈ വൈദ്യശാല ഉപകരിക്കുമെന്നു വിശ്വസിക്കുന്നു. ഇവിടുത്തെ വൈദ്യചികിത്സാപ്രസ്ഥാനം ശരിയായ വഴിക്കു പുരോഗമിച്ചു് അനേകം ജനങ്ങൾക്കു ആശ്വാസം നൽകട്ടെയെന്നാശംസിക്കുന്നു.



# 27. ശ്രീകൃഷ്ണൻ *

## I

ശ്രീകൃഷ്ണനെപ്പററി പലേ തെററിദ്ധാരണകളുണ്ടു്. ഒന്നാമതു് അദ്ദേഹം ചരിത്രപുരുഷനല്ലെന്നുള്ളതു്. എന്നാൽ ഇതു പറയുന്നവർ ഓക്കണം ഏതൊരു പ്രാചീനപുരുഷൻെറയും ചരിത്രസമ്മതിയെ നിഷേധിക്കാൻ കഴിയുമെന്നുള്ളതു്. അയാരം ചരിത്രസമ്മതനാണെന്ന സ്ഥാപിക്കാൻ എത്ര രേഖകളുണ്ടായിരുന്നാലും അവയെല്ലാംതന്നെ വിശ്വാസ്യങ്ങളല്ലെന്ന പറഞ്ഞു തള്ളിയാൽ മതി. നമ്മുടെ മുത്തച്ഛൻെറ മുത്തച്ഛനുണ്ടായിരുന്നുവെന്നതുപോലും മറെറാരാരംക്ക നിഷേധിക്കാൻ കഴിയും. ഒരാരം ചരിത്രസമ്മതനാണെന്ന സ്ഥാപിക്കുന്നതിന്ന തെളിവു കൊണ്ടുവരണമെന്നല്ല പറയേണ്ടതു്. ഐതിഹ്യസമ്മതനാണ് അയാളെങ്കിൽ ആ ഐതിഹ്യം തെററാണെന്നുള്ളതിന്ന വളരെ ഉറച്ച തെളിവുകരം ഉണ്ടാകുന്നതുവരെ അയാളെ സമ്മതിക്കയാണ വേണ്ടതു്. അയാളുടെ ജീവിതത്തിൽ പറയപ്പെടുന്നതായ ഏതാനും ചില സംഭവങ്ങളുടെ അസാദ്ധ്യതയോ അവയെപ്പററിയുള്ള പരസ്പരവിരുദ്ധങ്ങളായ അഭിപ്രായങ്ങളോ പോലും അയാളെ പാടേ നിഷേധിക്കുന്നതിന്ന കാരണമാകാൻ പാടില്ല. ഈ പ്രമാണമനുസരിച്ചു് ശ്രീകൃഷ്ണനെ നോക്കുമ്പോരം ഭാഗവതം, ഭാരതം, വിഷ്ണുപുരാണം മുതലായ പ്രാചീന ഗ്രന്ഥങ്ങളും അദ്ദേഹത്തിൻെറ ജീവിതത്തിലെ സംഭവങ്ങളോടു അനുബന്ധിച്ചു് ഇന്നും കാണുന്ന ഗോവദ്ധനം, ഗോകുലം, കേശിവധഘട്ടം, കാളിയമർദ്ദനഘട്ടം, അക്രൂരഘട്ടം, ശ്രീകൃഷ്ണൻെറ ജന്മസ്ഥലമായ കംസകാരാഗൃഹം (ഇവിടെ ഇപ്പോരം ഒരു മുസ്ലീം പള്ളിയാണ് നില്ക്കുന്നതു്) രാധാകുഞ്ജം മുതലായ സ്ഥലങ്ങളും അദ്ദേഹം ചരിത്രപുരുഷനാണെന്നു തെളിയിക്കുന്നു. അദ്ദേഹം ചരിത്രപുരുഷനല്ലെന്നുള്ളതിന്നു് യാതൊരു തെളിവും ഇല്ലതാനും. ഭാഗവതത്തിലും ഭാരതത്തിലും കാണുന്ന ഏതാനും ജ്യൗതിഷരേഖകളെ അടിസ്ഥാനമാക്കി ഗണിച്ചതിൽ ശ്രീകൃഷ്ണൻെറ കാലം ക്രിസ്തുവിനുമുമ്പു് പതിനഞ്ചാംശതകത്തിലാണെന്നു് ജ്യോത്സ്യന്മാർ അഭിപ്രായപ്പെടുന്നു. എല്ലാററിനും പുറമെയായി ഞങ്ങരം കൊണ്ടുവരുന്ന അനിഷേദ്ധ്യമായ ഒരു തെളിവ് ഭഗവത്ഗീതയാണ്. ഷേക്സ്പിയരുടെ ഗ്രന്ഥങ്ങരം വായിക്കുന്ന ഒരുവനും അവയുടെ കർത്താവായി ഒരു മഹാവിദ്വാൻ ഉണ്ടായിരുന്നില്ലെന്ന പറയുവാൻ സാധിക്കയില്ല. ഇലി

---

* 1936 ചിങ്ങത്തിലെ അഷ്ടമിരോഹിണിദിവസം പെരുമ്പാവൂർ ടൗൺഹാളിൽവച്ചു ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

യഡ്ഡം ഒഡീസിയും വായിക്കുന്ന ഒരുവന് അവയുടെ കർത്താവായ ഒരു യവനപണ്ഡിതൻ ഉണ്ടായിരുന്നില്ലെന്നു പറയാൻ സാധിക്കയില്ല. അവയുടെ കർത്താക്കളുടെ പേരു് ഷേക്സ്പിയറെന്നോ ഹോമറെന്നോ എന്ന കാര്യത്തിൽ വാദിക്കാം. പക്ഷെ അവയുടെ കർത്താക്കൾ, ഇന്നുവരെ ഐതിഹ്യപ്രകാരം അറിയപ്പെടുന്ന ഷേക്സ്പിയറും ഹോമറും (യഥാക്രമം) അല്ലെന്നു തെളിയിക്കുന്നതിനു രേഖകൾ വരുന്നതുവരെ അവരെ തൽക്കർത്താക്കന്മാരായി സമ്മതിച്ചേ തീരൂ. ശ്രീകൃഷ്ണനെ സംബന്ധിച്ചും ഇതാണു സത്യം. ഗീതയുടെ പ്രചാരം ഭാരതഭൂമിയിൽ ശ്രീശങ്കരാചാര്യരുടെ കാലത്തിനു മുമ്പുതന്നെ ധാരാളമുണ്ടായിരുന്നുവെന്നു് അദ്ദേഹത്തിന്റെ ഗീതാഭാഷ്യം വായിച്ചാൽ കാണാം. ഈശ്വരൻ ഉണ്ടെന്നും ഇല്ലെന്നും പറയാത്ത ബുദ്ധമുനി ഈശ്വരനുണ്ടെന്നു പറയുന്ന ഗീതയുടെ കർത്താവല്ല. ദശരഥപുത്രനായി ജനിച്ചു സീതാവിരഹംകൊണ്ടു ദുഃഖിച്ച രാമനും ഗീതയുടെ തത്വശാസ്ത്രം ഉപദേശിച്ചയാളാവില്ല. എന്നാൽ ഗീതാകർത്താവ് ഹൈന്ദവ ഐതിഹ്യപ്രകാരമുള്ള ഒരു അവതാരപുരുഷനുമാണു്. അവതാരമെന്നാൽ ധർമ്മം സ്ഥാപിക്കുന്നവൻ, നഷ്ടപ്രായമായ വേദരഹസ്യത്തെ വെളിയിൽ കൊണ്ടുവന്നു് കാലദേശാവസ്ഥാനുസരണം പ്രചരിപ്പിച്ചു അധർമ്മമില്ലാതാക്കുകയും താനും ഈശ്വരനും ഒന്നെന്ന തത്വം അനുഭവിക്കുകയും ചെയ്യുന്നയാാം. അങ്ങിനെ ഒരാാം ശ്രീരാമന്റെ കാലത്തിനും ശ്രീശങ്കരന്റെ കാലത്തിനും മദ്ധ്യേ ബുദ്ധനും കൃഷ്ണനുമല്ലാതെ ഉണ്ടായിട്ടില്ല. ബുദ്ധനല്ലെന്നു തെളിഞ്ഞാൽ പിന്നെ കൃഷ്ണനെ ഗീതാകർത്താവായി സമ്മതിക്കാതെ തരമില്ലല്ലോ. ഗീത മഹാഭാരതത്തേക്കാൾ ഒട്ടുംതന്നെ പഴക്കംകുറഞ്ഞതല്ലെന്നു ബാലഗംഗാധരതിലകൻ സമർത്ഥിച്ചിട്ടുണ്ടു്. മഹാഭാരതം ബുദ്ധമതത്തിനു മുമ്പുള്ളതും ആണു്. ഇങ്ങിനെ ഗീതാകർത്താവായ ഒരു അവതാരപുരുഷനെ സമ്മതിക്കാതെയും അദ്ദേഹത്തിന്റെ പേർ, വേറെയെന്തെങ്കിലുമായിരുന്നുവെന്നു് തെളിയുന്നതുവരെ ശ്രീകൃഷ്ണനെന്നാണെന്നു് സ്വീകരിക്കാതെയും തരമില്ല.

ഇനി ശ്രീകൃഷ്ണന്റെ ജീവിതത്തെപ്പററി ചിലർ കൊണ്ടുവരുന്ന ആക്ഷേപമാണു്. ഈ ആക്ഷേപം പുത്തനല്ല. അദ്ദേഹം സ്ഥൂലശരീരത്തിൽ പ്രത്യക്ഷനായിരുന്നകാലത്തുതന്നെ ചിലർ കൊണ്ടുവന്നിട്ടുള്ളതാണു്. പക്ഷെ അതു് ശിശുപാലാദികളായിരുന്നു. അവരെയാണു് ഹിന്ദുസമുദായം അസുരന്മാരായി കരുതിയതെന്നുമാത്രം. നേരെമറിച്ചു് സത്യവാദികളിൽ അഗ്രേസരനായ ധർമ്മപുത്രരും ത്യാഗികളിൽ അദ്വിതീയനും ''ബ്രഹ്മചര്യത്തിനു ഉന്മേഷവെൺമാടവും'' ആയ ഭീഷ്മദേവനും അദ്ദേഹത്തെ ഈശ്വരനായിട്ടാണു് കരു

തിയതു്. സത്യവാദികളായ ഋഷികരം അദ്ദേഹത്തെ ''യോഗേശ്വരൻ'', ''യോഗേശ്വരേശ്വരൻ'', ''ഹൃഷീകേശൻ'', ''അനാദിബ്രഹ്മചാരി'' എന്നെല്ലാമാണ് വിളിച്ചിരുന്നതു്. തന്നെപ്പററിയുള്ള ആക്ഷേപം ശ്രീകൃഷ്ണഭഗവാൻ അറിയാത്തതുമല്ല. ''*അവജാനന്തി മാം മൂഢാഃ'' എന്ന ശ്ലോകത്തിൽ ഇതു് അദ്ദേഹം തെളിച്ചുപറയുന്നു. ശ്രീകൃഷ്ണനെ അറിയണമെങ്കിൽ അദ്ദേഹത്തിൻെറ ''പരഭാവം ''അറിയണം. അദ്ദേഹത്തെപ്പററി സാമി വിവേകാനന്ദൻ, ''ഏററവും അത്ഭുതാവഹ സന്യാസിയും ഏററവും അത്ഭുതാവഹ ഗൃഹസ്ഥനും കൂടി ഒന്നായിരുന്നയാരം'' എന്നാണു പറയുന്നതു്. ശ്രീകൃഷ്ണഭഗവാൻ പതിനാറായിരം സ്ത്രീകളെ വിവാഹംചെയ്തു; വളരെ പുത്രന്മാരുടെ പിതാവായി; ചക്രവർത്തിമാരെ വാഴിച്ചു; യുദ്ധംചെയ്തു, ലക്ഷം ജനങ്ങളെ കൊന്നു എങ്കിലും അദ്ദേഹം അഹിംസകനും ബ്രഹ്മചാരിയും സന്യാസിയും ആയിരുന്നു. ഇതെങ്ങിനെയെന്നു് പലക്കും തോന്നാം. ഗീതയും ഭാഗവതവും നല്ലവണ്ണം ശ്രദ്ധയോടുകൂടി വായിക്കണം. കർമ്മത്തിൽ അകർമ്മവും അകർമ്മത്തിൽ കർമ്മവും കണ്ടുകൊണ്ടു് 'നാനവാപ്തമവാപ്തവ്യം' എന്ന നിലയിൽ ഇരുന്ന ആത്മാരാമനാണ് അദ്ദേഹം. ലോകസംഗ്രഹം ഒന്നൊഴിച്ചു് മറെറാന്നിലും അദ്ദേഹത്തിനു് ആഗ്രഹം ഉണ്ടായിരുന്നില്ല. ശരീരത്തിലും ശരീരസംബന്ധികളായ വസ്തുക്കളിലും അദ്ദേഹത്തിനു് സ്വല്പംപോലും ഞാനെന്നോ എൻേറതെന്നോ ഉള്ള ബുദ്ധിയുണ്ടായിരുന്നില്ല.

അനേകജനങ്ങരം കൃഷ്ണൻെറ പടംവെച്ചു പൂജിക്കുന്നു. എന്നാൽ അവർ കൃഷ്ണനെ അറിയുന്നില്ല. അറിയണമെന്നു ആഗ്രഹിക്കുന്നുമില്ല. ഇവരുടെ അവസ്ഥ ക്രിസ്തുവിനെ അറിയാതെ ക്രിസ്തുനാമം ജപിക്കുന്നേ ക്രിസ്ത്യാനികളുടേതുപോലെയാകുന്നു. 'ക്രിസ്തു' 'ക്രിസ്തു' എന്നു പറയുന്നവനു് പരഗതി ലഭിക്കയില്ലെന്നു ക്രിസ്തുതന്നെ പറഞ്ഞിട്ടുണ്ടു്. ക്രിസ്തു പറഞ്ഞപോലെ നടക്കാത്തവന്നു് ഗതിയില്ല. അതുപോലെയാണ് ശ്രീകൃഷ്ണൻേറയും നില. ഇന്നു് ഭാരതഖണ്ഡത്തിൽ ലക്ഷക്കണക്കിന്നു കൃഷ്ണഭക്തന്മാരാണെന്നഭിമാനിക്കുന്നവരുണ്ടു്. അവരിൽ എത്രപേർ കൃഷ്ണനെ അറിയാൻ ആഗ്രഹിക്കുന്നു? ലക്ഷത്തിലൊരുവൻ —ഇല്ല, കോടിയിലൊരുവൻ. ഇവർ കൃഷ്ണനെ അറിയാൻ മനഃപൂർവ്വം ആഗ്രഹിക്കയുമില്ല. ആഗ്രഹിച്ചുപോയാൽ അവരുടെ പല Pet theories (ഇഷ്ടസങ്കല്പങ്ങരം) ഉപേക്ഷിക്കേണ്ടിവരും; സ്വാതന്ത്ര്യം വിടേണ്ടിവരും. അതുകൊണ്ടു് അവർ അതിനു ആഗ്രഹിക്കയില്ല.

---

* അവജാനന്തി മാം മൂഢാഃ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം.

ശ്രീകൃഷ്ണൻ പരമാത്മാവാകുന്നു. അദ്ദേഹം 'സർവ്വഭൂതാശയസ്ഥിത' നാകുന്നു.

''അഹമാത്മാ ഗുഡാകേശ! സർവ്വഭൂതാശയസ്ഥിതഃ'' എന്നു ഗീത. അദ്ദേഹത്തെ അറിയാൻ ത്യാഗികൾക്കേ സാധിക്കു; ത്യാഗംകൊണ്ടേ സാധിക്കു. അദ്ദേഹത്തെ അറിയുന്നത് ജീവിതലക്ഷ്യമാകണം. അപ്പോൾ സാമ്പത്തികാധഃപതനം നീങ്ങും; രാഷ്ട്രീയകലാപം നശിക്കും; സാമുദായികമത്സരം അവസാനിക്കും; പരമാനന്ദം സകല മനസ്സിലും കളിയാടും. പരമശാന്തി സർവ്വത്ര പ്രചരിക്കും. അതിനു് പരമകാരുണികനായ കൃഷ്ണൻ അനുഗ്രഹിക്കട്ടെ!



# II

കൃഷ്ണം കമലപ്രത്രാക്ഷം നാച്ച്യയിഷ്യന്തി യേ നരാഃ
ജീവൻമൃതാസ്തു തേ ജ്ഞേയാഃ ന സംഭാഷ്യാഃ കദാചന.

(ചെന്താമരക്കണ്ണനായ ശ്രീകൃഷ്ണനെ ആരാധിക്കാത്ത മനുഷ്യർ ജീവിച്ചിരിക്കവേ ചത്തവരാണ്. അവരോട്ട ഒരിക്കലും സംസാരിക്കപോലും ചെയ്യരുത്.) എന്നാണ് ബ്രഹ്മവിദ്വരിഷ്ഠനും സവ്വശാസ്ത്ര വിശാരദനും ആയ നാരദമഹർഷി പറയുന്നത്. ഇതൊരു മതഭ്രാന്തൻെറ സന്ദേശമല്ല. ഇതിൽ വളരെ തത്ത്വമുണ്ട്. കൃഷ്ണനെപ്പോലെ ഒരു പൂർണ്ണാവതാരമുണ്ടായിട്ടില്ലെന്നാണ് ജന്മംമുതൽ വിരക്തനായ ശ്രുകമഹർഷി പറയുന്നത്.

''അന്യേ ത്വംശകലാ ഏവ കൃഷ്ണസ്തുഭഗവാൻ സ്വയം''

ശ്രീകൃഷ്ണൻ ഈശ്വരൻതന്നെയാകുന്നു. ഈ ആശയത്തെ വിശദമാക്കി വ്യാഖ്യാനിക്കുന്നതു മേല്പത്തൂർ ഭട്ടതിരിയാണ്.

''ഐശ്വര്യം ശങ്കരാദീശ്വരവിനിയമനം
വിശ്വതേജോഹരാണാം
തേജസ്സംഹാരി വീര്യം വിമലമപി യശോ
നിസ്പൃഹൈശ്ചോപഗീതം
അംഗാസംഗാ സദാ ശ്രീരഖിലവിദസി ന
ക്വാപി തേ സംഗവാർത്താ
തദ്വാതാഗാരവാസിൻ മുരഹര ഭഗവ—
ച്ഛബ്ദമുഖ്യാശ്രയോ ƒസി.''

ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം എന്നീ ആറുമുള്ളയാളാണ് ഭഗവാൻ എന്ന പേരിന്നഹ്ൻ. ഈ ആറും, തികച്ചൊരവതാരത്തിൽ പ്രകടമായിട്ടുള്ളതു കൃഷ്ണാവതാരത്തിൽ മാത്രമാണ്. കൃഷ്ണാവതാരം മാത്രമാണ് താൻ ഈശ്വരൻതന്നെയാണെന്നു മൂന്നുപ്രാവശ്യം തെളിച്ചു കാണിച്ചുകൊടുത്തിട്ടുള്ളതു്. ബാലനായിരിക്കുമ്പോഴ്തന്നെ അമ്പാടിയിൽ യശോദയ്ക്കും പിന്നീട കൗരവസദസ്സിൽവച്ചു ദുര്യോധനാദികൾക്കും ഒടുവിൽ യുദ്ധക്കളത്തിൽവച്ചു പ്രിയസഖനായ അജ്ജുനനും ഭഗവാൻ വിശ്വരൂപം കാണിച്ചു് താൻ ഈശ്വരനാണെന്നു തെളിയിച്ചു.

ഈശ്വരൻെറ ലക്ഷണമെന്തു്? ''ജന്മാദ്യസ്യ യതഃ''
യാതൊരുവനിൽനിന്നു് ഈ ജഗത്തുണ്ടായി ഊട്ടം പാവും പോലെ യാതൊരുവനിൽ സ്ഥിതിചെയ്തു യാതൊരുവനിൽ ലയിക്കുന്നുവോ അവനാണീശ്വരൻ. ''യതോ വാ ഇമാനി ഭൂതാനി ജായന്തേ''

എന്നു ശ്രുതി. ഈ ലക്ഷണം തനിക്കു സമ്പൂർണ്ണം ചേരുമെന്നു കൃഷ്ണഭഗവാൻ കാണിച്ചിട്ടുണ്ട്.

(1) ''അന്യാനി സർവ്വദൈവാനി സർവാങ്ഗാനി മഹാത്മനഃ
സർവ്വം ചാപി ഹരൗ സംസ്ഥം സൂത്രേ മണിഗണാ ഇവ.''

എന്നാണ് നിത്യബ്രഹ്മചാരിയും വീരവീരനും വിരക്തനുമായഭീഷ്മപിതാമഹൻ പറയുന്നത്. ''മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ'' (ചരടിൽ മണിഗണങ്ങളെന്നപോലെ ഈ ലോകമെല്ലാം എന്നിൽ കോർക്കപ്പെട്ടിരിക്കുന്നു.) എന്ന് ഭഗവാനും പറയുന്നു.

എന്നാൽ കൃഷ്ണഭഗവാനെ ആരാധിക്കയെന്നാലർത്ഥമെന്താണ്? കൃഷ്ണന്റെ പടംവച്ചു പൂജിക്കയെന്നു മാത്രമാണോ? സ്തുതിക്കയെന്നു മാത്രമാണോ? സർവ്വത്രപൂർണ്ണനായ ഭഗവാൻ മനുഷ്യന്റെ മാംസചക്ഷുസ്സുകൾക്കു കാണത്തക്കഭാവത്തിൽ പ്രത്യക്ഷപ്പെടുന്നതു് നമ്മുടെ സ്തുതി കേൾക്കാനോ, പാല്പായസവും ഉണ്ണിയപ്പവും തിന്നാനോ ആണോ?

(2) ''അന്യത് കുംഭാദപാം പൂർണ്ണാ—
ദന്യത് പാദാവസേചനാത്
അന്യത് കുശലസംപ്രശ്നാത്
നൈവേക്ഷതി ജനാർദ്ദനഃ''

എന്നു വിദുരർ പറയുന്നു. ഭഗവാൻ മാംസമയശരീരത്തിൽ പ്രത്യക്ഷപ്പെട്ടിരുന്നകാലത്തുതന്നെ പൂർണ്ണകുംഭവും പാദപ്രക്ഷാളനവും കുശലപ്രശ്നവും അല്ലാതെ മറ്റൊന്നും തിരിഞ്ഞുനോക്കീട്ടില്ല. പിന്നെ എന്താണ് അദ്ദേഹം നമ്മോടു ആവശ്യപ്പെടുന്നതു്? ഭീഷ്മർ പറയുന്നു:—

''സ യദ് ബ്രൂയാന്മഹാബാഹുസ്തത്കാര്യമവിശങ്കയാ''

(ആ മഹാബാഹു എന്തുപറയുന്നുവോ അതു ശങ്കകൂടാതെ ചെയ്യണം.)

അദ്ദേഹം നമ്മോട് എന്തുചെയ്യുവാൻ പറയുന്നുവോ അതു നാം മടിക്കാതെ ചെയ്യണം. തന്റെ ആജ്ഞ അനുസരിക്കാതെ തന്നെ സ്തുതിക്കാനും തനിക്കു പാല്പായസം വിളമ്പാനും ഒരുങ്ങുന്നവന്റെ പാല്പായസം കുടിക്കുന്നതിനു വന്നയാളല്ല അദ്ദേഹമെന്ന് കൗരവസദസ്സിൽ ദൂതനായിപ്പോയപ്പോൾ അദ്ദേഹം നമുക്കു കാണിച്ചുതന്നിട്ടുണ്ട്.

---

(1) മററുള്ള സകല ദേവന്മാരും മഹാത്മാവായ ഭഗവാന്റെ സകല അംഗങ്ങളാണ്. എല്ലാംതന്നെ കൃഷ്ണനിൽ സ്ഥിതി ചെയ്യുന്നു. ചരടിൽ മണികളെന്നപോലെ.

(2) പൂർണ്ണകുംഭവും പാദപ്രക്ഷാളനവും കുശലപ്രശ്നവുമല്ലാതെ മറെറാന്നും ജനാർദ്ദനൻ നോക്കുകയേ ഇല്ല.

''കൃഷ്ണ ഏവ ഹി ലോകാനാമുല്പത്തിരപി ചാƒപ്യയഃ
കൃഷ്ണസ്യ ഹി കൃതേ വിശ്വമിദം ഭൂതം ചരാചരം.''
''ബുദ്ധിർമനോ മഹദ്വായുസ്തേജോംƒഭഃ ഖം മഹീ ച യാ
ചതുർവിധം ച യദ്ഭൂതം സർവ്വം കൃഷ്ണേ പ്രതിഷ്ഠിതം.''

(കൃഷ്ണൻ തന്നെയാണ് ഈ ലോകത്തിന്റെ ഉത്പത്തിയും സ്ഥിതിയും ലയവും. ചരാചരാത്മകമായ ഈ ലോകം മുഴുവൻ കൃഷ്ണനു വേണ്ടിയാണ്. ബുദ്ധി, മനസ്സ്, മഹത്തത്വം, വായു, അഗ്നി, ജലം, ആകാശം, ഭൂമി, യോനിജം, അണ്ഡജം, സ്വേദജം, ഉദ്ഭിജ്ജം എന്നീ നാലുവിധ ഭൂതങ്ങളുമടങ്ങിയ ലോകം മുഴുവൻ കൃഷ്ണനിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു.) മഹാഭാരതം.

അങ്ങനെയുള്ള കൃഷ്ണന് അധർമ്മത്തിന്റെ ആവശ്യമെന്ത്? ഒന്നുകിൽ ധർമ്മത്തെപ്പററി അറിഞ്ഞുകൂടായിരിക്കണം. അല്ലെങ്കിൽ ധർമ്മത്തെപ്പററിയുള്ള ബോധം തെററായിരിക്കണം. അല്ലെങ്കിൽ ധർമ്മം സ്ഥാപിക്കാൻ വന്നവനെങ്കിലും സർവ്വതന്ത്രസ്വതന്ത്രനായതുകൊണ്ട് തനിക്കു ഇഷ്ടംപോലെ നടക്കാമെന്നും മററുള്ളവർമാത്രം ധർമ്മത്തെ ലംഘിച്ചുകൂടെന്നേ ഉള്ളെന്നും തോന്നിയിരിക്കണം. ഈ മൂന്നഭിപ്രായവും കൃഷ്ണനെക്കുറിച്ചു പറയാവതല്ല. ധർമ്മത്തെപ്പററി ബോധമുണ്ടെന്ന് മുൻവാക്യങ്ങളും തെളിയിക്കുന്നു. ധർമ്മത്തിന്റെ ശരിയായ രൂപം അറിയാമെന്ന് ഗീതയിലെ ദേവാസുരസമ്പദ്വിഭാഗയോഗവും ഭാഗവതത്തിലെ ഉദ്ധവസംവാദവും മററും തെളിയിക്കുന്നു. മൂന്നാമത്തെ പക്ഷവും ശരിയല്ല.

''യദ്യദാചരതി ശ്രേഷ്ഠഃ തത്തദേവേതരോ ജനഃ
സ യത് പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ''
''സക്താഃ കർമ്മണ്യവിദ്വാംസോ യഥാ കുർവ്വന്തി ഭാരത
കുര്യാദ്വിദ്വാംസ്തഥാƒസക്തശ്ചികീർഷുർ ലോകസംഗ്രഹം.''

'വലിയവർ കാണിക്കുന്നതു കണ്ടാണ് ചെറിയവർ പഠിക്കുന്നത്. അതുകൊണ്ട് വലിയവർ മററുള്ളവർക്കു മാതൃകയായി ജീവിക്കണം.' എന്ന തത്വം ശ്രീകൃഷ്ണൻതന്നെ പറയുന്നു. അതിനാൽ ശ്രീകൃഷ്ണൻ ധാർമ്മികമായ ജീവിതംതന്നെയാണ് നയിച്ചതെന്ന് സ്പഷ്ടം.

ശ്രീകൃഷ്ണപൂജയിൽ ധർമ്മസേവയാണ് മുഖ്യം. ധർമ്മത്തെ ആദരിക്കാത്തവനെ ദൂരെ ത്യജിക്കണം. ''അസതാം ദർശനാത് സ്പർശാത് സംജല്പാച്ച സഹാസനാത് ധർമ്മാചാരാഃ പ്രഹീയന്തേ സിദ്ധ്യന്തി ന ച മാനവാഃ'' ''അധർമ്മിയെ ധർമ്മബോധമുള്ളവർ ഉയർത്തേണ്ടേ?'' എന്ന ചോദ്യംവരാം. ഉയർത്തണം. എന്നാൽ താൻ താഴാതെ വേണം

ഉയത്താൻ. നീന്തു പഠിക്കാതെ വെള്ളത്തിൽ വീണവനെ പിടിച്ചു കയററാൻ പോയാൽ രണ്ടുപേരുംകൂടി ചാകുമെന്നോക്കണം. ആദ്യം ധമ്മനിഷ്ഠനാകണം. പിന്നെ വേണം മററുള്ളവരെ ധമ്മനിഷ്ഠരാക്കാൻ. ''തന്നെത്താൻ ജ്ഞാനം സമ്പാദിക്കുന്നകാര്യം ആരും ആലോചിക്കുന്നില്ല. പിന്നെ അന്യരെ പഠിപ്പിക്കാൻ നിങ്ങളാരാണ്?'' എന്നു് ശ്രീരാമകൃഷ്ണൻ ചോദിക്കുന്നതു് ഇവിടെ ശ്രദ്ധേയമാണ്. ധമ്മസ്വരൂപിയായ ഭഗവാനെ അറിയാതെ ധമ്മത്തെ അറിയുവാൻ കഴിയുകയില്ല. ഭഗവദ്ദശനം ലഭിച്ചവരുടെ വാക്കാണ് ധമ്മം. ധമ്മത്തിൽക്കൂടിയാണ് ഭഗവാനെ അറിയുക. ഇതാണു് സ്ഥിതി. ധമ്മത്തിൽക്കൂടി ഭഗവാൻ. ഭഗവദ്ദശനത്തിൽനിന്നു്, ധമ്മം. ഇങ്ങിനെ ഭഗവാനും ധമ്മവും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുകയാണ്. എന്നാൽ പിന്നെ രാസക്രീഡ, ഗോപീവസ്ത്രാപഹരണം, ബഹുഭാര്യാത്വം, ഭീഷ്മദ്രോണകണ്ണാദികളെ കൊല്ലിച്ചതു് എന്നിവയ്ക്കെല്ലാം എന്താണ് സമാധാനം? ഭാരതീയമഹഷിമാർ, അവയ്ക്കു് ശരിയായ സമാധാനം നൽകിയിട്ടുണ്ട്. സത്യവചസ്സുകളും തപോനിഷ്ഠന്മാരും വിരക്തന്മാരുമായ ആ മഹഷിമാർ ചിന്തിച്ചവഴിയെ ചിന്തിക്കുമ്പോഠം നമുക്കു അതിനുത്തരം കിട്ടും. ആഷചിന്താഗതി നശിച്ചതാണ് ഭാരതത്തിന്റെ അധഃപതനകാരണം. ഈജിപ്ത്, ബാബിലോണിയാ, അസീറിയാ, ഗ്രീസ്, റോം, ജമ്മനി, ഫ്രാൻസ് മുതലായ അനേകം സാമ്രാജ്യങ്ങഠം നീർപോളപോലെ ഉണ്ടായി നശിച്ചിട്ടും ഭാരതം നശിക്കാതെ നിലനിർത്തിയതു് ആഷചിന്താഗതിയാണ്. ആഷചിന്താഗതി വീണ്ടും ഉയത്തിക്കൊണ്ടുവന്നില്ലെങ്കിൽ ഭാരതം നശിച്ചു പോകും. അതു കൊണ്ടുവരുന്നതിനു് ഈ യുഗത്തിൽ ശ്രീരാകൃഷ്ണനായി അവതരിച്ച അവതാരവരിഷ്ഠനായ ശ്രീകൃഷ്ണൻ നമ്മെ അനുഗ്രഹിക്കട്ടെ!

നാരായണം നരസഖം
ശരണം പ്രപദ്യേ.



1952 ജനുവരി 10-ലെ ''ഗീതാസന്ദേശം വിശേഷാൽപ്രതി''യിൽ പ്രസിദ്ധീകരിച്ചത്.

# III

''കൃഷ്ണം കമലപത്രാക്ഷം നാർചയിഷ്യന്തി യേ നരാഃ
ജീവൻമൃതാസ്തു തേ ജ്ഞേയാഃ ന സംഭാഷ്യാഃ കദാചന.''

''ചെന്താമരക്കണ്ണനായ കൃഷ്ണനെ പൂജിക്കാത്തവർ ജീവിച്ചിരിക്കിലും ചത്തവരും, ഒരിക്കലും സംസാരിക്കാൻ കൊള്ളരുതാത്തവരുമാണ്'' എന്നത്രേ വേദോപനിഷത്തെല്ലാം പഠിച്ചവനും 'ഇതിഹാസപുരാണജ്ഞനും' 'ബ്രഹ്മചര്യവ്രതപരനും' 'ഊഹാപോഹവിശാരദനും' പതിനെട്ടു വിദ്യകൾക്കും കോശഭൂതനും ധർമ്മാർത്ഥകാമമോക്ഷങ്ങളെന്ന നാലുപുരുഷാർത്ഥങ്ങളിലും കൃതനിശ്ചയനുമായ നാരദമുനി പറയുന്നതു്.

ഇതു മതഭ്രാന്തുകൊണ്ടു പറയുന്നതല്ല. കൃഷ്ണനെപ്പോലെ ഒരാൾ ലോകത്തുണ്ടായിട്ടില്ല. ഇനി ഉണ്ടാകാനുമിടയില്ല. വ്യക്തിമാഹാത്മ്യംകൊണ്ടും ഉപദേശമാഹാത്മ്യംകൊണ്ടും കൃഷ്ണൻ അതുല്യനാണ്. വ്യക്തിത്വംകൊണ്ടു നോക്കിയാൽ അദ്ദേഹം ഈശ്വരനാണ്; ഈശ്വരനാണെന്നു് ഈററില്ലത്തിലും വൃന്ദാവനത്തിലും കൗരവസദസ്സിലും കുരുക്ഷേത്രത്തിലും വച്ചു തെളിയിച്ചയാളാണ്. പ്രസവിച്ചു താഴെ വീണയുടൻതന്നെ ദേവകീവസുദേവന്മാർക്കു അവരുടെ ആരാധനാമൂർത്തിയായ വിഷ്ണുതന്നെയാണ് താനെന്നു അദ്ദേഹം തെളിയിച്ചു. ഈശ്വരൻ അരൂപിയാണെങ്കിലും ഏതേതുഭാവത്തിൽ അദ്ദേഹത്തെ ആരാധിക്കുന്നുവോ അതതുഭാവത്തിൽ ദൃശ്യനാണ്. ഭഗവാൻ ശ്രീരാമകൃഷ്ണൻെറ ചരിത്രവും ഉപദേശങ്ങളും ഇതു തെളിയിക്കുന്നു. വൃന്ദാവനലീലയിൽ എട്ടുവയസ്സുള്ള ബാലഗോപാലകൃഷ്ണൻ ഓരോ ഗോപികക്കു ഓരോ കൃഷ്ണനായിനിന്നു് അവരുടെ ഇഷ്ടമൂർത്തിയാണു താനെന്നു് തെളിയിച്ചു. തന്നെ പിടിച്ചുകെട്ടാൻവന്ന കൗരവന്മാരുടെ സദസ്സിലും, കാർപ്പണ്യാധീനനായി യുദ്ധക്കളത്തിൽനിന്നു തിരിഞ്ഞോടാൻ ഭാവിച്ച അർജ്ജുനനു് സ്വധർമ്മബോധം ജനിപ്പിക്കുന്നതിനു ഭാരതയുദ്ധമദ്ധ്യത്തിലുംവച്ചു താൻതന്നെയാണ് സകലചരാചരവുമെന്നു കാണിച്ചു.

''കൃഷ്ണ ഏവ ഹി ലോകാനാം ഉത്പത്തിരപി ചാ/പ്യയഃ
കൃഷ്ണസ്യ ഹി കൃതേ വിശ്വമിദം ഭൂതം ചരാചരം.''

എന്നാണ് ''ബ്രഹ്മചര്യത്തിനുമേഷവെൺമാട''മായ ഭീഷ്മർ പറയുന്നതു്. 'കൃഷ്ണൻതന്നെയാണ് ലോകങ്ങളുടെ ഉത്പത്തിയും നാശവും. കൃഷ്ണനുവേണ്ടിയാണ് ഈ ലോകം മുഴുവൻ' എന്നർത്ഥം. കൃഷ്ണനും ഗീതയിൽ,

'മയാ തതമിദം സർവ്വം ജഗദവ്യക്തമൂർത്തിനാ'

'മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ'

'അവ്യക്തരൂപിയായ എന്നാൽ ഈ ജഗത്തു മുഴുവൻ വ്യാപ്തമാണ്. ചരടിൽ മണിഗണങ്ങളെന്നപോലെ എന്നിൽ ഇതെല്ലാം കോർത്തിട പ്പെട്ടിരിയ്ക്കുന്നു.' എന്നു തെളിച്ചുപറയുന്നു. അതിനുംപുറമേ,

'പിതാഽഹമസ്യ ജഗതോ മാതാ ധാതാ പിതാമഹഃ'

(ഞാനാണ് ഈ ലോകത്തിന്റെ പിതാവും മാതാവും സ്രഷ്ടാവും സ്രഷ്ടാക്കളുടെ സ്രഷ്ടാവും) എന്നു പറഞ്ഞിട്ടുണ്ട്.

കൃഷ്ണൻ ഈശ്വരനാണെങ്കിൽ അദ്ദേഹത്തിൽ ദോഷങ്ങൾ എങ്ങിനെ വന്നുചേർന്നു? 'ഈശ്വരൻ അശേഷഗുണഗണപയോനിധി യല്ലേ?'' എന്ന ചോദ്യം വരാം. അതിനുത്തരം ആ ദോഷങ്ങൾ നോക്കുന്നവന്റെ കണ്ണിലാണെന്നാണ്. മഞ്ഞപ്പിത്തക്കാരന് എല്ലാം മഞ്ഞയായിട്ടേ കാണൂ.

''നാഽകൃതാത്മാ കൃതാത്മാനം ജാതു വിദ്യാജ്ജനാർദ്ദനം

അപ്രാപ്യഃ കേശവോ രാജന്നിന്ദ്രിയൈരജിതൈർ നൃഭിഃ''

(മനസ്സിനെ അടക്കാത്ത ഒരുവനും, ഹൃഷീകേശനും ആത്മനിഷ്ഠനും ആയ കൃഷ്ണനെ ഒരിക്കലും അറിയാൻ സാധിക്കയില്ല. ഇന്ദ്രിയജയം കൂടാതെ മനുഷ്യർക്ക് കൃഷ്ണനെ പ്രാപിക്കാൻ കഴിയാവതല്ല.) എന്നു ഭീഷ്മർ പറയുന്നു.

''വിദ്യാഹീനസ്തമോധ്വസ്തോ നാഭിജാനാതി കേശവം.''

(ജ്ഞാനമില്ലാത്ത താമസികൻ കേശവനെ അറിയുന്നില്ല) എന്നും ഭീഷ്മർ പറയുന്നു. അതിനാൽ ദോഷം കൃഷ്ണനിലല്ല; ദോഷം കാണു ന്നവരിലാണ്. കൃഷ്ണന്റെ സ്വഭാവം വർണ്ണിച്ചിരിക്കുന്നതു നോക്കുക.

''ദാനം ദാക്ഷ്യം ശ്രുതം ശൗര്യം ഹ്രീഃ കീർത്തിർബുദ്ധിരുത്തമാ

സന്നതിഃ ശ്രീർധൃതിസ്തുഷ്ടിഃ പുഷ്ടിശ്ച നിയതാഽച്യുതേ.''

(ദാനം, സാമർത്ഥ്യം, പാണ്ഡിത്യം, ശൗര്യം, തെററിൽ ലജ്ജ, കീ ർത്തി, ഉത്തമബുദ്ധി, വിനയം, ഐശ്വര്യം, ധൈര്യം, സന്തോഷം, പുഷ്ടി എന്നിവ കൃഷ്ണനിൽ എപ്പോഴും ഇരിക്കുന്നു.)

''സത്യേ പ്രതിഷ്ഠിതഃ കൃഷ്ണഃ സത്യമത്ര പ്രതിഷ്ഠിതം''

(സത്യത്തിൽ പ്രതിഷ്ഠിതനാണ് കൃഷ്ണൻ. സത്യം കൃഷ്ണനിലും പ്രതി ഷ്ഠിതമാണ്) എന്നു സഞ്ജയൻ പറയുന്നു.

''യോ വൈ ന കാമാന്ന ഭയാന്ന ലോഭാന്നാർത്ഥകാരണാത്

അന്യായമനുവർത്തേത സ്ഥിരബുദ്ധിരലോലുപഃ''

'കാമത്താലോ ഭയത്താലോ ലോഭത്താലോ ധനാശനിമിത്തമോ സ്ഥിരബുദ്ധിയും അസക്തനുമായ അദ്ദേഹം അന്യായം പ്രവൎത്തിക്കയില്ല' എന്നു് മററൊരിടത്തു പറയുന്നു.

''ന ച ധൎമ്മാദപക്രാമേദച്യുതഃ പുരുഷോത്തമഃ
ന ത്വയം നിന്ദിതം കൎമ്മ കുര്യാത് പാപം കഥഞ്ചന.''

(പുരുഷോത്തമനായ അച്യുതൻ ധൎമ്മത്തിൽനിന്നു ഒട്ടും വഴിതെററുകയില്ല. ഒരു കാരണവശാലും ഇദ്ദേഹം നിന്ദിതമായ പാപകൎമ്മം ചെയ്യുകയില്ല) എന്നു വിദുരർ പറയുന്നു. മായാബന്ധം ലേശംപോലുമില്ലാത്ത നാരദാദികളും, സൎവ്വശാസ്ത്രപണ്ഡിതന്മാരും സദ്വൃത്താഗ്രണികളുമായ ഭീഷ്മാദികളും, യാതൊരു ദോഷവും കാണാത്ത ശ്രീകൃഷ്ണനിൽ രാഗദ്വേഷാദികളുടെ വലയിൽപെട്ടുകിടക്കുന്ന നാം ദോഷം കാണുന്നെങ്കിൽ അതു നമ്മുടെ ദോഷമോ ശ്രീകൃഷ്ണൻെറ ദോഷമോ?

''പതേത് ദ്യൌർഹിമവാൻ ശീൎയ്യേത് പൃഥിവീ ശകലീഭവേത്
ശുഷ്യേത്തോയനിധിഃ കൃഷ്ണേ! ന മേ മോഘം വചോ ഭവേത്!''
''ചലേദ്ധി ഹിമവാൻ ശൈലോ മേദിനീ ശതധാ ഭവേത്
ദ്യൌഃ പതേച്ച സനക്ഷത്രാ ന മേ മോഘം വചോ ഭവേത്''

'ആകാശം വീണുപോയേക്കാം. ഹിമവാൻ പൊടിഞ്ഞുതകൎന്നു പോയേക്കാം. സമുദ്രം വററിപ്പോയേക്കാം. എന്നാലും എൻെറ വാക്കു് ഒരിക്കലും വെറുതെയാകയില്ല. ഹിമവാൻപൎവ്വതം ഇളകിയേക്കാം. ഭൂമി നൂറായി നുറുങ്ങിപ്പോയേക്കാം. ആകാശം നക്ഷത്രങ്ങളോടുംകൂടി തറയിൽ വീണുപോയേക്കാം. എന്നാലും എൻെറ വാക്കു വെറുതെയാകയില്ല' എന്നു ഭഗവാൻതന്നെ പറയുന്നു.

ഭഗവാൻെറ വാക്കു് എവിടെയാണു് നിക്ഷേപിച്ചിരിക്കുന്നതു്? ഗീതയിൽ. ഗീത ഭഗവാൻെറ വചനമാണു്.

''യാ സ്വയം പത്മനാഭസ്യ മുഖപദ്മാദ്വിനിഃസൃതാ''

ഗീത ഭഗവാൻെറ മുഖപദ്മത്തിൽനിന്നു നേരിട്ടു പുറപ്പെട്ടതാണു്. ഗീത നിത്യങ്ങളും സനാതനധൎമ്മപ്രതിപാദകങ്ങളും ആയ വേദങ്ങളുടെ സാരമാണു്. ''സമസ്തവേദാൎത്ഥസാരസംഗ്രഹഭൂതം'' എന്നാണു് ശ്രീശങ്കരൻ ഗീതയെപ്പററി പറയുന്നതു്. ഗീത വേദസാരമാണെങ്കിലും അതിനു് അതിൻെറ സ്വന്തമായ ഒരു പുതുമയുണ്ടു്. ഭഗവാൻ എക്കാലത്തുമുള്ള എല്ലാ വിഷമപ്രശ്നങ്ങൾക്കും ലളിതമായ ഭാഷയിൽ സമാധാനം നൽകിയിട്ടുണ്ടു്.

''അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം
അപരസ്പരസംഭൂതം കിമന്യത് കാമഹൈതുകം''

(സത്യം അത്യാവശ്യമുള്ളതല്ല. ജഗത്തിനു കാരണമില്ല. ഈശ്വരൻ ഇല്ലാത്തവനാണു്. പരമാണുക്കളുടെ പരസ്പരസമ്മേളനംകൊണ്ടു

ല്ലാതെയുള്ളതെന്താണു്? എല്ലാം കാമത്തിനുവേണ്ടി—വിഷയസുഖത്തിനുവേണ്ടി—ഉള്ളതാണു്.) എന്നും മററുമുള്ള ഇന്നത്തെ ഭൂരിപക്ഷം ചെറുപ്പക്കാരുടെ വാദങ്ങളെ ഉന്നയിച്ചിട്ടു് അതിന്റെ ഫലം ''നഷ്ടാ ƒƒത്മനോ ƒല്പബുദ്ധയഃ'' നഷ്ടാത്മത്വവും അല്പബുദ്ധിത്വവും സ ƒമൂലനാശവുമാണെന്നു പ്രസ്താവിച്ചിരിക്കുന്നു.

(1) ''യഃ ശാസ്ത്രവിധിമുത്സൃജ്യ വർത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം''

എന്നു് വേദപ്രാമാണ്യം അംഗീകരിക്കാതിരുന്നാൽ ഇഹപരലോകങ്ങളിലെ നാശത്തെ ചൂണ്ടിക്കാണിക്കുന്നു.

എന്നാൽ അതേസമയത്തു് മതകലഹത്തിനുള്ള വിത്തു് അദ്ദേഹം നശിപ്പിയ്ക്കുകയും ചെയ്യുന്നു.

''യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ! സർവ്വശഃ''
''യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാ ƒർച്ചിതുമിച്ഛതി
തസ്യ തസ്യാ ƒചലാം ശ്രദ്ധാം താമേവ വിദധാമ്യഹം''

എന്നീ രണ്ടു ശ്ലോകങ്ങളും മതസഹിഷ്ണുതയുടെ വിളംബരങ്ങളാണു്. ക്രിസ്തുവിനേയും അള്ളാവിനേയും ശിവനേയും കാളിയേയും മസ്ഡായേയും ആരാധിക്കുന്നവൻ ഒരേ ഈശ്വരനെത്തന്നെയാണു് ആരാധിക്കുന്നതു്. ഏകേശ്വരജ്ഞാനമില്ലെങ്കിൽ ഈശ്വരനിൽ നാനാത്വഭാവം വയ്ക്കുന്നതുകൊണ്ടു് മുക്തി കിട്ടുകയില്ലെന്നും ഭഗവാൻ പറയുന്നു. ഏകത്വമാണല്ലോ മുക്തി.

''മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി''

പലതായി കാണുന്നവൻ പിന്നേയും പിന്നേയും ജനനമരണങ്ങൾക്കധീനനാകുന്നു എന്നാണു് ശ്രുതി.

'ദേവാൻ ദേവയജോ യാന്തി'' ദേവന്മാരെ പൂജിക്കുന്നവർ ദേവലോകത്തു മാത്രം പോകുന്നു.

''യത്സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം തദ്യോഗൈരപി ഗമ്യതേ'' എന്ന വാക്യത്താൽ ഭഗവാൻ സന്യാസത്തേയും ഗാർഹസ്ഥ്യത്തേയും സമന്വയിച്ചിരിക്കുന്നു.

''അനാശ്രിതഃ കർമ്മഫലം കാര്യം കർമ്മ കരോതി യഃ
സ സന്യാസി ച യോഗീ ച ന നിരഗ്നിർന്ന ചാ ƒക്രിയഃ''

---

**(1) യാതൊരുവൻ ശാസ്ത്രവിധിയെ–വേദശാസനത്തെ–ഉപേക്ഷിച്ചിട്ടു് സ്വേച്ഛാചാരനായി പ്രവർത്തിക്കുന്നുവോ അവന്നു സിദ്ധിയില്ല, സുഖമില്ല, പരഗതിയുമില്ല.**

എന്ന ശ്ലോകത്തിൽ സന്ന്യാസത്തിൻെറ ആന്തരതത്വത്തെ വെളിവാക്കി ധാർമ്മികമായി ജീവിക്കുന്ന അനാസക്തനായ ഗൃഹസ്ഥനും സന്ന്യാസിയാണെന്നു സമർത്ഥിച്ചിരിക്കുന്നു.

''കർമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ''.

(കർമ്മേന്ദ്രിയങ്ങളെ അടക്കിയിട്ട് മനസ്സുകൊണ്ട് വിഷയങ്ങളെ ധ്യാനിച്ചുകൊണ്ടിരിക്കുന്നവൻ കള്ളനാണ്.) എന്ന് പ്രസ്താവിച്ചിട്ട് കള്ളസന്ന്യാസത്തിന് വിരാമമിടുന്നു. ഭഗവാൻ ഇതു പറഞ്ഞിട്ടും പലരും സന്ന്യാസ വേഷംകെട്ടി നടക്കുകയും, ജനങ്ങൾ അവരെ ബഹുമാനിക്കുകയും ചെയ്യുന്നെങ്കിൽ അത് ഭഗവാൻെറ കുററമല്ലല്ലോ. ''വിഷയങ്ങളെ ധ്യാനിക്കുന്നവനു് വിഷയങ്ങളിൽ സംഗമുണ്ടാകുന്നു. സംഗത്തിൽനിന്നു കാമവും, കാമത്തിൽനിന്നു ക്രോധവും, ക്രോധത്തിൽനിന്നു സമ്മോഹവും, സമ്മോഹത്തിൽനിന്നു സ്മൃതിഭ്രംശവും, സ്മൃതിഭ്രംശത്തിൽനിന്നു ബുദ്ധിനാശവും, ബുദ്ധിനാശത്തിൽനിന്നു സർവ്വനാശവും ഉണ്ടാകുന്നു.'' എന്നു കാണിച്ചിട്ട് ഭഗവാൻ ലോകത്തിലെ കലഹകാരണങ്ങളും ലോകശാന്തിക്കുള്ള മാർഗ്ഗവും വിശദമാക്കുന്നു. അങ്ങനെ മതം എങ്ങനെ ലോകശാന്തിക്ക് അത്യാവശ്യമാണെന്നു് സ്പഷ്ടമാക്കിയിരിക്കുന്നു.

''യജ്ഞാർത്ഥാത് കർമ്മണോ$f$ന്യത്ര ലോകോ$f$യം കർമ്മബന്ധനഃ
തദർത്ഥം കർമ്മ കൗന്തേയ മുക്തസംഗഃ സമാചര''
''യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവ്വകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്''

എന്നീ ശ്ലോകങ്ങളിൽ മനുഷ്യൻ സ്വത്തു് സമ്പാദിക്കുന്നത് അന്യന്മാരെ സേവിക്കാനായിരിക്കണമെന്നു പഠിപ്പിച്ചു് ഇന്നത്തെ സാമ്പത്തികാസമത്വത്തിനും പട്ടിണിക്കും പരിഹാരം നിർദ്ദേശിക്കുന്നു. പണം ഉണ്ടാക്കുന്നവൻ—തൊഴിലാളിയായാലും മുതലാളിയായാലും—അങ്ങിനെ ചെയ്യുന്നത് ഇന്ദ്രിയസുഖത്തിനായിരിക്കരുത്; അന്യന്മാരെ സേവിക്കാനായിരിക്കണം. വീട്ടിൽ അരിവയ്ക്കുന്നതുപോലും അന്യന്മാരെ സേവിക്കാൻവേണ്ടി ആയിരിക്കണം. ഭോഗേച്ഛയാണിന്നത്തെക്കുഴപ്പത്തിനു കാരണം. പാവങ്ങളുടെ ജീവിതത്തോത് ആവശ്യത്തിലധികം ഉയർത്തുകയല്ല, ധനവാൻ തൻെറ ജീവിതത്തോത് അത്യാവശ്യം മാത്രമാക്കി താഴ്ത്തണമെന്നാണ് ഇന്ത്യ പറയുന്നത്. ഉയർത്തലിനു് അവസാനമില്ല.

* ''ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി''

---

* കാമവിഷയങ്ങൾ അനുഭവിച്ചതുകൊണ്ട് കാമവാസന ഒരിക്കലും ശമിക്കുകയില്ല.

'യദൃച്ഛാലാഭസന്തുഷ്ട'നെയാണ് ശ്രീകൃഷ്ണൻ നമുക്ക് മാതൃകയായി കാണിച്ചുതരുന്നത്.

''യേന കേനചിദാച്ഛന്നോ യേന കേനചിദാശിതഃ
യത്ര കചനശായീ സ്യാത് തം ദേവാ ബ്രാഹ്മണം വിദുഃ''

നഗ്നത മറയ്ക്കാൻവേണ്ടിമാത്രം വസ്ത്രംധരിച്ച് ആരോഗ്യം നിലനിർത്താൻ വേണ്ടി ആവശ്യത്തിനുമാത്രം കിട്ടുന്ന ആഹാരം കഴിച്ച് ഉറക്കം വരുമ്പോൾ എവിടെയെങ്കിലും കിടന്നുറങ്ങുന്നതുകൊണ്ട് തൃപ്തിപ്പെടുന്നവനെയാണ് ബ്രാഹ്മണനെന്നു പറയുന്നത്. ആ ബ്രാഹ്മണനാണ് ഭാരതത്തിന്റെ ആദർശം. അനാഡംബരതയും ത്യാഗവുമാണ് ഇന്നത്തെ സാമ്പത്തികപ്രശ്നത്തിനു പരിഹാരം. അത് ഗീത നമ്മുടെ മുമ്പിൽ വയ്ക്കുന്നു.

ഗീതയെപ്പോലെ മററൊരു ഗ്രന്ഥമില്ല. അതുകൊണ്ടാണ് മതസഹിഷ്ണുക്കളിൽ അഗ്രേസരനായ മഹാത്മാഗാന്ധി, ബൈബിളും ഖുറാനും എല്ലാമുണ്ടെങ്കിലും ഗീതയോളം അവ തന്നെ തൃപ്തിപ്പെടുത്തുന്നില്ലെന്നു പറഞ്ഞത്. ആ ഗീതയുടെ ഉപദേഷ്ടാവായ ശ്രീകൃഷ്ണന്റെ ഓരോവാക്കും സത്യമാണ്; ലോകകല്യാണത്തിനുള്ളതാണ്. ഗീതയും കൃഷ്ണനും ജയിക്കട്ടെ!

''സർവ്വശാസ്ത്രമയീ ഗീതാ, സർവ്വദേവമയോ ഹരിഃ''

കൃഷ്ണനേയും ഗീതയേയും ജനിപ്പിച്ച ഭാരതം രാഷ്ട്രീയമായിട്ടെന്നപോലെ ആശയപരമിയിട്ടും, വിദേശീയക്കടിമയാകാതെ എന്നും സ്വാതന്ത്ര്യം അനുഭവിക്കട്ടെ!



1953-ലെ 'മലയാളി വിശേഷാൽപ്രതി'യിൽ പ്രസിദ്ധീകരിച്ചത്.

# 28. ശ്രീകൃഷ്ണൻ എന്തുകൊണ്ട് അവതാരവരിഷ്ഠനായി? *

1) ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം എന്നീ ആറു ഗുണങ്ങളും തികഞ്ഞ 'ഭഗവാൻ' എന്ന പേരു് പൂർണ്ണമായി ചേരുന്നത് അദ്ദേഹത്തിനാണു്.

2) അദ്ദേഹം ജനിച്ചപ്പോഴംതന്നെ, അച്ഛനമ്മമാരായ ദേവകിയും, വാസുദേവനും ഏതുരൂപത്തിൽ ഈശ്വരനെ ധ്യാനിച്ചു ഭജിച്ചിരുന്നുവോ ആ രൂപത്തിൽ പ്രത്യക്ഷനായി അവരെ അനുഗ്രഹിച്ചു.

3) അദ്ദേഹത്തിന്റെ ജീവിതത്തിൽ ദുഃഖമോ ദുഃഖകാരണമായ ഭയമോ തോൽവിയോ അദ്ദേഹത്തിനുണ്ടായിട്ടില്ല. അതിനാൽ അദ്ദേഹം ആനന്ദസ്വരൂപമാണു്.

4) ദൂതൻ, തേരാളി, യോദ്ധാവു്, ഗുസ്തിക്കാരൻ, പണ്ഡിതൻ, രാജ്യതന്ത്രജ്ഞൻ, യോഗി, ജ്ഞാനി എന്നീ എല്ലാ നിലകളിലും അദ്ദേഹം തുല്യമില്ലാത്തവനും അങ്ങനെ സർവ്വശാസ്ത്രജ്ഞനും ആയിരുന്നു.

5) അദ്ദേഹം വേദവും വേദാംഗവും വേദാന്തവും അറിഞ്ഞവനും അങ്ങിനെ സർവ്വജ്ഞനും ആയിരുന്നു.

6) മനുഷ്യരെ സംസാരത്തിലിട്ടു മയക്കുന്ന, ഭാര്യാസക്തി, ധനാസക്തി, പുത്രാസക്തി എന്നീ മൂന്നും അദ്ദേഹത്തിനുണ്ടായിരുന്നില്ല. പതിനാറായിരത്തി എട്ടു ഭാര്യമാരും അനവധി പുത്രന്മാരും, ഭക്തന്മാരായി അനവധി രാജാക്കന്മാരും ചക്രവർത്തിമാരും ഉണ്ടായിരുന്നിട്ടും അദ്ദേഹം അവരിൽ സക്തനായിരുന്നില്ല.

7) ദരിദ്രനായ കുചേലൻകൊടുത്ത ഒരുപിടി അവൽ വാങ്ങിത്തിന്നിട്ടു് അദ്ദേഹത്തെ കോടീശ്വരനാക്കി ഭക്തവാത്സല്യവും ദീനാനുകമ്പയും അഹങ്കാരമില്ലായ്മയും ലക്ഷ്മീവല്ലഭത്വവും ഉള്ളവനാണു താനെന്നു് അദ്ദേഹം തെളിയിച്ചു.

8) ബ്രഹ്മപരീക്ഷയിൽ പശുക്കളെ സൃഷ്ടിക്കയും ഇന്ദ്രയാഗത്തിൽ ഘോരമാരിയിൽനിന്നു പശുക്കളേയും ഗോപന്മാരേയും രക്ഷിക്കയും കൊടുങ്കാറ്റു്, കാട്ടുതീ മുതലായവയിൽനിന്നു ഗോകുലത്തെ രക്ഷിക്കുകയും ദുഷ്ടന്മാരായ കംസൻ. ശിശുപാലൻ മുതലായവരെ

---

* ഒരു ലഘുലേഖയിൽനിന്നു്.

കൊല്ലുകയും ചെയ്കയാൽ താൻ സൃഷ്ടിസ്ഥിതിസംഹാരകർത്താവാണെന്നു് അദ്ദേഹം ലോകത്തിനു വെളിവാക്കി.

9) താൻ കൊന്നവരുടെയെല്ലാം ജീവനെ തന്നിൽതന്നെ ലയിപ്പിച്ചു്, താൻ പരമാത്മാവുതന്നെ എന്നു് അദ്ദേഹം വ്യക്തമാക്കി.

10) അമ്പാടിയിൽ യശോദയ്ക്കും കൗരവസഭയിൽ വിദുരൻ, ധൃതരാഷ്ട്രർ മുതലായവർക്കും ഭാരതയുദ്ധമദ്ധ്യത്തിൽ അർജ്ജുനനും വിശ്വരൂപം കാണിച്ചുകൊടുത്തു് തന്നിലാണു് സകല ലോകങ്ങളും ഇരിക്കുന്നതെന്നു് അദ്ദേഹം കാണിച്ചുകൊടുത്തു.

11) വൃന്ദാവനത്തിൽ യോഗമായയെ ആശ്രയിച്ചു് ഭക്തകളായ ഗോപികളെ രാസക്രീഡകൊണ്ടനുഗ്രഹിച്ചപ്പോഴും നാരദൻ പരീക്ഷിച്ചപ്പോഴും താൻ ഒരു ശരീരത്തിലും പരിമിതനല്ലെന്നു് അദ്ദേഹം ലോകത്തെ മനസ്സിലാക്കി.

12) തന്റെ കയ്യാൽ മരണമേററവർക്കും തന്റെ അനുഗ്രഹം വാങ്ങിയവർക്കുമെല്ലാം മോക്ഷവും സ്വർഗ്ഗവും കൊടുത്തു് അദ്ദേഹം ഈശ്വരൻതന്നെയെന്നു് സ്പഷ്ടമാക്കി.

13) ''ഈ ലോകത്തിന്റെ അച്ഛനും അമ്മയും സൃഷ്ടികർത്താക്കളെ സൃഷ്ടിക്കുന്നവനും ഞാൻതന്നെ'' എന്നും, ''എന്നിൽ ഈ ലോകമെല്ലാം ഇരിക്കുന്നു'' എന്നും അദ്ദേഹത്തെപ്പോലെ ഇത്ര സ്പഷ്ടമായി മറെറാരവതാരപുരുഷൻ പറഞ്ഞിട്ടില്ല; തെളിയിച്ചുകൊടുത്തിട്ടുമില്ല.

14) സൗകുമാര്യവും സർവ്വകലാവല്ലഭത്വവും അതേസമയംതന്നെ തുല്യമില്ലാത്ത വീര്യവും ശക്തിയും എല്ലാം തികഞ്ഞ മറെറാരാൾ അദ്ദേഹത്തെപ്പോലെ ലോകത്തു് ഇതുവരെ ഉണ്ടായിട്ടില്ല.

15) അദ്ദേഹത്തിന്റെ ഉപദേശമായ ഭഗവത്ഗീത എല്ലാ ദേശക്കാർക്കും എല്ലാ ജാതിക്കാർക്കും എല്ലാ നിലയിലുള്ളവർക്കും നന്മവരുത്തുന്നതാകുന്നു. അതു സർവ്വശാസ്ത്രസാരമാകുന്നു.



# 29. ഗീതാജയന്തി

ഭഗവാൻ ശ്രീകൃഷ്ണൻ ഭാരതയുദ്ധമദ്ധ്യത്തിൽവച്ച്, ബന്ധുമിത്രാദികളാം സേനകളിൽ രണ്ടുഭാഗത്തും മരിക്കാൻ തയ്യാറായി യുദ്ധത്തിന്നൊരുങ്ങി വന്നുനില്ക്കുന്നതു കണ്ടിട്ട്, ''ഇവരെല്ലാം മരിച്ചിട്ട് എനിക്കു രാജ്യമെന്തിന്? ഭോഗമെന്തിന്? ജീവിതമെന്തിന്? ഇവരെ കൊന്നാൽ പാപമേ വരൂ. ഇതിൻെറ ഫലം തീച്ചയായും നരകമാണ്'' എന്നു പറഞ്ഞ് വ്യാകുലചിത്തനായി കശ്മലനായി വില്ലും അമ്പും തറയിലെറിഞ്ഞു കരഞ്ഞുകൊണ്ട് തേർത്തട്ടിലിരിക്കുന്നഅജ്ജുനനെ സ്വധമ്മതല്പരനാക്കുന്നതിനു ഗീത ഉപദേശിച്ച പുണ്യദിനമാണ് ഗീതാജയന്തി.

ഈ പുണ്യദിനം—'സനാതനധമ്മപ്രതിപാദകങ്ങളായ സകലശാസ്ത്രങ്ങളുടേയും സാരം മനുഷ്യൻ സ്വധമ്മമനുഷ്ഠിക്കയാകുന്നു എന്നു പഠിപ്പിക്കുന്ന ഗീത അജനും അവ്യയനുമായ ഈശ്വരൻെറ പുണ്യാവതാരമായ ഭഗവാൻതന്നെ സകലലോകഹിതത്തിനുവേണ്ടി ഉപദേശിച്ച പുണ്യദിനം—ഭാരതീയർ രാഷ്ട്രീയമായും സാമുദായികമായും സ്വധമ്മംമറന്ന് ഭോഗതൃഷ്ണയിൽ മുങ്ങി ഇതികത്തവ്യതാമൂഢരായി ഉഴലുന്ന ഈ ഘട്ടത്തിൽ രാജ്യമൊട്ടാകെ കൊണ്ടാടേണ്ടതു് അനേകശതം വഷത്തെ പരദാസ്യത്തിനുശേഷം കഠിനാദ്ധ്വാനഫലമായി ഈശ്വരാനുഗ്രഹത്താൽ കിട്ടിയ ഭാരതത്തിൻെറ സ്വാതന്ത്ര്യം നിലനില്ക്കുന്നതിന് അത്യന്താപേക്ഷിതമാണ്.

## ഗീതയുടെ പ്രത്യേകത

ഗീത ഒരു പ്രത്യേക മതമല്ല പഠിപ്പിക്കുന്നതു്. അതു് സന്മാഗ്ഗത്തിൽ അധിഷ്ഠിതമായ സകല മതങ്ങളേയും താങ്ങുന്നു. അതു് എല്ലാ മനുഷ്യരോടും സ്വധമ്മമനുഷ്ഠിക്കാൻ പറയുന്നു. അതു് ഒരുവനേയും തൻെറ ധമ്മത്തിൽനിന്നുവ്യതിചലിപ്പിക്കുന്നില്ല. അതിൻെറ സന്ദേശം അഭയവും നിസ്സ്വാത്ഥതയുമാണ്. ഗീത എല്ലാവിധ ആത്മികസാധനകളേയും ഉൾക്കൊള്ളുന്നു. ഗീതയുടെ സന്ദേശം ജ്ഞാനയോഗമാണെന്നും ഭക്തിയോഗമാണെന്നും രാജയോഗമാണെന്നും കമ്മയോഗമാണെന്നും ആനയെക്കണ്ട പൊട്ടക്കണ്ണന്മാരെപ്പോലെ പണ്ഡിതന്മാർ വാദിക്കുന്നു. വാസ്തവത്തിൽ ഗീതയിൽ ഇതിന്നെല്ലാം സ്ഥാനമുണ്ട്. ഓരോരുവനേയും അവനവൻെറ അപ്പോഴപ്പോൾ നിൽക്കുന്ന

നിലയിൽനിന്നു് ഉയർത്തി അടുത്ത പടിയിലേയ്ക്കു കയററി ക്രമേണ പരമലക്ഷ്യത്തിൽ കൊണ്ടെത്തിക്കുന്നതാണ് ഗീത.

ഗീതയുടെ പരമലക്ഷ്യം ത്രിഗുണാതീതത്വമാണ്. ആത്മാവ് ത്രിഗുണങ്ങൾക്കതീതമാണ്. ഗുണങ്ങളെല്ലാം മായയുടേതാണ്.

(1) നിസ്ത്രൈഗുണ്യോ ഭവാർജ്ജുന.''

(2) ''സ ഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ.''

(3) ''ഗുണാനേതാനതീത്യ ത്രീൻ ദേഹീ ദേഹസമുദ്ഭവാൻ
ജന്മമൃത്യുജരാദുഃഖൈർ വിമുക്തോ/മൃതമശ്നുതേ.''

എന്നു തുടങ്ങിയ വാക്യങ്ങളെല്ലാം ഇതിനു തെളിവാണ്. ഈ നിലയിൽ എത്താൻ കർമ്മംകൊണ്ടു് മനഃശുദ്ധിയും, മനസ്സ് ശുദ്ധമാകുമ്പോഴുണ്ടാകുന്ന ഭക്തിയും, ഭക്തിയോടുകൂടി ചെയ്യുന്ന ധ്യാനവും, ധ്യാനത്താലുണ്ടാകുന്ന ത്യാഗവും അനാസക്തിയും, പുത്രൻ, ഭാര്യ, ഗൃഹം മുതലായവയിലുള്ള അനഭിഷ്വംഗവും, ഇവയെല്ലാം ഉണ്ടായതിൻെറ ഫലമായുണ്ടാകുന്ന മനസ്സിൻെറ ആത്മാവിലുള്ള ഉറച്ച നിലയും അങ്ങനെയുള്ള ആത്മനിഷ്ഠ സിദ്ധിച്ചവനുണ്ടാകുന്ന, എല്ലാം ബ്രഹ്മം അഥവാ ഈശ്വരനായി കാണുന്ന കാഴ്ചയും, ആ കാഴ്ചയിൽനിന്നുണ്ടാകുന്ന അപരോക്ഷ ജ്ഞാനവും ആവശ്യമാണ്. മററു ഗ്രന്ഥങ്ങളെല്ലാം തന്നെ പ്രായേണ ഓരോ പക്ഷം പറയുന്നവയാണ്. ഗീതയാകട്ടെ എല്ലാററിനെയും പററി പറയുന്നതാണ്. മററു മതഗ്രന്ഥങ്ങളിലെങ്ങും കാണാത്ത ശാന്തിയും സുഖവും താൻ ഗീതയിൽ കാണുന്നുവെന്നു് മഹാത്മാഗാന്ധിയെക്കൊണ്ടു് പറയിച്ചതു് ഇതാണ്.

## ഗീതാപഠനത്തിൻെറ ആവശ്യം

(1) ''പള്ളിക്കൂടത്തിലെ കുട്ടികളെ സംബന്ധിച്ചിടത്തോളം നാം കാണുന്ന അശുദ്ധിയും, ജീവിതത്തിലെ ഗൗരവമുള്ള കാര്യങ്ങളെ

---

(1) അർജുന! നീ സത്വരജസ്തമസ്സുകളാകുന്ന മൂന്നുഗുണങ്ങളും ഇല്ലാത്തവനാകുക.

(2) അവൻ ഈ ഗുണങ്ങളെ കടന്നിട്ടു ബ്രഹ്മഭാവത്തിന് അധികാരിയായി ഭവിക്കുന്നു.

(3) ദേഹി ദേഹത്തിൽ നിന്നുണ്ടാകുന്ന ഈ മൂന്നു ഗുണങ്ങളേയും അതിക്രമിച്ചിട്ട് ജന്മം, മരണം, ജരാ എന്നീ ദുഖങ്ങൾ വിട്ട് അമൃതത്വത്തെ (മോക്ഷത്തെ) അനുഭവിക്കുന്നു.

(1) "It is my belief that the impurity that we see about boys in schools, the carelessness about the things that matters in life, the levity with which the student world deals with the greatest and most fundamental questions of life is due to this uprooting of tradition from which boys have hitherto derived their sustenance."

സംബന്ധിക്കുന്ന ഏററവും വലുതും മൗലികങ്ങളുമായ പ്രശ്നങ്ങളെ വിദ്യാൎത്ഥിലോകം അശ്രദ്ധയോടെ എടുത്തു പെരുമാറുന്നതും എല്ലാം, ഇന്നുവരെ അവരെ നിലനിൎത്തിക്കൊണ്ടുപോന്ന പാരമ്പര്യത്തെ വേരോടെ പിഴുതുകളഞ്ഞതുകൊണ്ടാണെന്നാണ് എന്റെ വിശ്വാസം'' എന്നു് മഹാത്മജി 1927 സെപ്റ്റംബർ 22–ലെ യങ്ങ് ഇന്ത്യയിൽ എഴുതിയിരിക്കുന്നു.

(2) ''ഇന്ത്യയ്ക്കു് ആത്മികമായി നിത്യദാരിദ്ര്യം പ്രാപിക്കാനിടവരാതിരിക്കണമെങ്കിൽ ചുരുങ്ങിയപക്ഷം ലൗകികവിദ്യാഭ്യാസത്തെപ്പോലെതന്നെയെങ്കിലും ആവശ്യമാണ്, യുവാക്കന്മാരുടെ ആത്മീകവിദ്യാഭ്യാസമെന്നു കരുതേണ്ടിയിരിക്കുന്നു'' എന്നു് 1927 ആഗസ്റ്റ് 15–ലെ യങ്ങ് ഇന്ത്യയിൽ മഹാത്മജി എഴുതിയിരിക്കുന്നു. അതേ ലേഖനത്തിൽ ഹിന്ദുവിദ്യാൎത്ഥികളുടെ, ഗീതയെസംബന്ധിച്ച അജ്ഞതയേപ്പററി അദ്ദേഹം വ്യസനിക്കുന്നു. മതവിദ്യാഭ്യാസം നൽകണമെങ്കിൽ, ഇന്നത്തെ ഇന്ത്യൻ വിദ്യാൎത്ഥികളുടെ ഇടയിൽ കാണുന്ന കുഴപ്പങ്ങൾക്കെല്ലാം കാരണം അവർ പാരമ്പര്യത്തിനിന്നു അപഹരിക്കപ്പെട്ടുപോയതാണെങ്കിൽ, അതേസമയം മതകലഹം ഒഴിക്കപ്പെടണമെങ്കിൽ, സൎവ്വമതങ്ങളേയും, സൎവ്വമതാചാര്യന്മാരേയും ആദരിക്കാൻ പഠിപ്പിക്കയും സൎവ്വധൎമ്മങ്ങളേയും അനുശാസിക്കയും ചെയ്യുന്ന ഗീതയേക്കാൾ ഭാരതീയ യുവാക്കന്മാൎക്കു് അദ്ധ്യയനീയമായി മറേറതു ഗ്രന്ഥമാണുള്ളതു്?

''സൎവ്വശാസ്ത്രമയീ ഗീതാ'' എന്നു വ്യാസനും, സമസ്തവേദാൎത്ഥ സാരസംഗ്രഹഭൂതം'' എന്നു ശ്രീശങ്കരനും—"A Prince among reasoners" യുക്തിവാദികളുടെ രാജാവു് എന്നു മഹാത്മജി പ്രശംസിക്കുന്ന ശങ്കരനും—ഗീതയെപററി പറയുന്നു.

## ഗീതാപഠനംകൊണ്ടെന്തുകിട്ടും?

'ഗീതാപഠനംകൊണ്ടു് കിട്ടാത്തതെന്താണു്?' എന്ന ചോദ്യമായിരിക്കും അതിനുള്ള മറുപടി. പഠനമെന്നതുകൊണ്ടു് പുസ്തകപ്പഠിത്തമെന്നു മാത്രം അൎത്ഥമാക്കിയല്ല പറയുന്നതു്.

''ശാസ്ത്രം ഗ്രഹിച്ചതുകൊണ്ടു മതിയല്ല
ശാസ്ത്രോക്തമാചരിക്കാതെ ഫലം വരാ
എത്രയും നല്ല കഷായമെന്നാകിലും
മാത്ര കുടിക്കാതെ രോഗം ശമിക്കുമോ?''

(2) "If India is not to declare spiritual bankruptcy, religious instruction of its youth must be held to be at least as necessary as sucular instruction."

എന്നുള്ളതു് മുമ്പുള്ളവർതന്നെ പറഞ്ഞിട്ടുള്ളതാണ്, ''ശക്കരെ എന്നെഴുതി നക്കിയാൽ മധുരിക്കില്ല'' എന്നതു പണ്ടേയുള്ള പഴമൊഴിയാണ്. ഗീതാപുസ്തകം പഠിച്ചാൽ പോരാ; ഗീതാതത്ത്വം അനുസരിച്ചു് ജീവിക്കണം. അതുകൊണ്ടു് മനുഷ്യനു് കിട്ടാത്തതൊന്നുമില്ല. ''സമസ്തപുരുഷാർത്ഥസിദ്ധി''യാണു് ഗീതാഭ്യാസത്തിന്റെ ഫലമായി ശ്രീശങ്കരാചാര്യർ പറഞ്ഞിട്ടുള്ളതു്. യുക്തിവാദികളുടെ രാജാവും, ''യാമിമാം പുഷ്പിതാം വാചം പ്രവദന്ത്യവിപശ്ചിതഃ'' എന്ന ഗീതാശ്ലോകത്തിന്റെ വ്യാഖ്യാതാവുമായ ശങ്കരൻ വെറുതേ ഒന്നും പറയുകയില്ല. ഗീതാപ്രചാരംകൊണ്ടു് മനുഷ്യനു് നിത്യസുഖം കിട്ടും; രാജ്യം സമൃദ്ധമാകും; മനുഷ്യർ ദീർഘായുഷ്മാന്മാരും അരോഗദൃഢഗാത്രന്മാരുമാകും; അകാലവൃഷ്ടിയും അവൃഷ്ടിയുംനീങ്ങും. ജാതിവൈരവും മതവൈരവും രാഷ്ട്രങ്ങൾ തമ്മിലുള്ള മത്സരവും പടയൊരുക്കങ്ങളും നിലയ്ക്കും. ഇതിനപ്പുറം എന്താണു് വേണ്ടതു്? ''എന്റെ ജീവിതത്തിൽ ദുഃഖമോ, നിരാശയോ, വരുമ്പോഴെല്ലാം എന്റെ പെററമ്മ കഴിഞ്ഞാൽ പിന്നത്തെ അമ്മയായ ഗീതയെ ഞാൻ ശരണം പ്രാപിക്കും; ഗീതയുടെ പുറം മറിച്ചുനോക്കുമ്പോൾ അതിലെ ഏതെങ്കിലും ഒരു ഭാഗം എന്റെ കണ്ണിൽപെടും. അതു് എന്നെ ആനന്ദത്തിൽ ആറാടിക്കും. ഗീതാംബ എന്നെ ഒരിക്കലും നിരാശപ്പെടുത്തിയിട്ടില്ല'' എന്നു മഹാത്മജി പറയുന്നു.

ഇങ്ങനെയുള്ള ഗീതയെ സർവ്വരാജ്യത്തും സർവ്വഹൃദയങ്ങളിലും പ്രതിഷ്ഠിക്കണം. അതിനു് നാം ദൃഢപ്രതിജ്ഞ ചെയ്യണം. അതാണു് ഗീതാജയന്തികൊണ്ടു് നാം സാധിക്കേണ്ടതു്. അതിനു സർവ്വഹൃദയങ്ങളിലും കുടികൊള്ളുന്ന ഭഗവാൻ പാർത്ഥസാരഥി അനുഗ്രഹിക്കട്ടെ.

''യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർദ്ധരഃ
തത്ര ശ്രീർവിജയോ ഭൂതിർ ധ്രുവാ നീതിർമ്മതിർമ്മമ.''



(1128 മകരം 1–ാംനു- ബുധനാഴ്ചയിലെ 'കേസരി'യിൽ പ്രസിദ്ധപ്പെടുത്തിയതു്).

# 30. ഗീതയിലെ കർമ്മയോഗം

ഭഗവദ്ഗീതയാണ് ഹിന്ദുമതഗ്രന്ഥങ്ങളിൽവച്ച് ഏററവും പ്രധാനപ്പെട്ടതു്. വേദങ്ങളുടെ സാരം ഉപനിഷത്തും, ഉപനിഷത്തുക്കളുടെ സാരം ഗീതയുമാണ്. ഗീതയിലെ ഭാഷാലാളിത്യവും ശ്ലോകങ്ങളുടെ ചെറുപ്പവും ആശയങ്ങളുടെ സ്പഷ്ടതയും ഗ്രന്ഥച്ചുരുക്കവും അതിൻെറ മഹിമ വദ്ധിപ്പിക്കുന്നു. എന്നാൽ ഗീതയെ സംബന്ധിച്ചും ഒരു ബുദ്ധിമുട്ടുണ്ടായിട്ടുണ്ട്. അതായതു് അതിൻെറ നാനാവ്യാഖ്യാനങ്ങരം അതിലെ മുഖ്യാശയമെന്തെന്നറിയുന്നതിൽ വിഷമമുണ്ടാക്കുന്നു. ഗീത മുഖ്യമായി ഉപദേശിക്കുന്നതു് കർമ്മയോഗമാണെന്നും, ഭക്തിയോഗമാണെന്നും, ജ്ഞാനയോഗമാണെന്നും, കമ്മയുക്തസന്യാസമാണെന്നും കമ്മരഹിതസന്യാസമാണെന്നും പലേ അഭിപ്രായങ്ങളുണ്ട്. ഈ ഓരോ അഭിപ്രായവും പുറപ്പെടുവിച്ചിട്ടുള്ളവർ പണ്ഡിതന്മാരും മഹാന്മാരും ആണ്. ആരുടെ പക്ഷവും തെററെന്നു പറയാൻ പാടില്ല. എല്ലാവരും ലോകക്ഷേമകാംക്ഷികളും ചിന്തിച്ചെഴുതിയിട്ടുള്ളവരും ആണ്. ആ സ്ഥിതിക്കു് എൻെറ അഭിപ്രായം ഇതിൽ എത്രത്തോളം ശരിയായിരിക്കുമെന്നു് നിശ്ചയമില്ല. എങ്കിലും ഞാൻ ആലോചിച്ചു പഠിച്ചു മനസ്സിലാക്കിയതു് പറയാം.

ഗീതയിൽ എല്ലാ യോഗങ്ങളും പ്രതിപാദിക്കുന്നുണ്ട്.

(1) ''സന്യാസഃ കമ്മയോഗശ്ച നിഃശ്രേയസകരാവുഭൗ
തയോസ്തു കമ്മസന്യാസാത്കമ്മയോഗോ വിശിഷ്യതേ.''

എന്നും മററുമുള്ള ശ്ലോകങ്ങരം ഗീതയുടെ കമ്മയോഗതാത്പര്യത്തെ കാണിക്കുന്നു.

(2) ''മദ്ഭക്തഃ സവ്വദുഗ്ഗാണി മത്പ്രസാദാത്തരിഷ്യതി''

(3) ''മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു''

---

(1) സന്യാസവും കർമ്മയോഗവും രണ്ടും മോക്ഷത്തെ സാധിപ്പിക്കുന്നവയാണ്. എന്നാൽ അവയിൽവച്ച് കർമ്മസന്യാസത്തേക്കാരം കർമ്മയോഗമാണ് വിശിഷ്ടം.

(2) എൻെറ ഭക്തൻ സകല ക്ളേശങ്ങളേയും എൻെറ പ്രസാദത്താൽ കടക്കും.

(3) എങ്കൽ മനസ്സുവയ്ക്കൂ. എൻെറ ഭക്തനാകൂ. എന്നെ പൂജിക്കൂ. എന്നെ നമസ്കരിക്കൂ.

(4) ''ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോ ഽർജ്ജുന''
എന്നും മററുമുള്ള ശ്ലോകങ്ങരം ഭക്തിയുടെ മഹിമയെ വെളിപ്പെടുത്തുകയും ഭക്തിയോഗം ഉപദേശിക്കുകയും ചെയ്യുന്നു.

(5) ''ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ''
(6) ''ജ്ഞാനീ ത്വാത്മൈവ മേ മതം''
മുതലായത് ജ്ഞാനമഹിമയെ കാണിക്കുന്നു. ഇങ്ങനെയാണ് സ്ഥിതി. ഇതിൽ ഗീത കർമ്മത്തിനും കർമ്മയോഗത്തിനും എന്തു സ്ഥാനമാണ് കൊടുക്കുന്നതെന്നാണ് ഇവിടെ ചിന്തിക്കേണ്ടതു്.

ഗീത വെറും കർമ്മയോഗഗ്രന്ഥമെന്നപക്ഷം സ്വീകരിക്കാൻ എനിക്കു നിവൃത്തിയില്ല. ഗീത കർമ്മയോഗഗ്രന്ഥമാണെങ്കിൽ ഉപനിഷത്തുകളും കർമ്മയോഗഗ്രന്ഥങ്ങളാണെന്നു വരും. ഉപനിഷത്തുകളാകുന്ന പശുക്കളെ കറന്നെടുത്ത പാലാണ് ഗീതയെന്നത്രേ അഭിജ്ഞമതം. ഉപനിഷത്തുകളോ ജ്ഞാനപ്രധാനങ്ങളാകുന്നു.

(7) ''ജ്ഞാത്വാ തം മൃത്യുമത്യേതി നാന്യഃ പന്ഥാ വിമുക്തയേ''
(8) ''തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭിഗച്ഛേത്''
എന്നു തുടങ്ങിയ ശ്രുതിവാക്യങ്ങരം ജ്ഞാനമഹിമയെ കാണിക്കുന്നു.

(9) ''അന്യത്ര ധർമ്മാദന്യത്രാധർമ്മാദന്യത്രാസ്മാത് കൃതാകൃതാത്.
അന്യത്ര ഭൂതാച്ച ഭവ്യാച്ച യത്തത് പശ്യസി തദ്വദ''

എന്ന വാക്യത്തിലെ ''അന്യത്രാസ്മാത്കൃതാകൃതാത്'' എന്നതിൽനിന്നു് ജ്ഞേയമാണ് വസ്തുവെന്നും കർമ്മവിഷയമല്ലെന്നും സിദ്ധിക്കുന്നു, ഗീതയും ജ്ഞാനത്തെ പ്രശംസിക്കുന്നു. ''ജ്ഞാനീ ത്വാത്മൈവ മേ മതം'' (ജ്ഞാനി എന്റെ ആത്മാവുതന്നെയാണെന്നാണ് എന്റെ അഭിപ്രായം) എന്നു പറഞ്ഞിട്ട് ആ ജ്ഞാനസ്വരൂപം,
(10) ''വാസുദേവഃ സർവ്വമിതി''
എന്നു് പ്രകടമാക്കുകയും ചെയ്യുന്നു. വെറും കർമ്മയോഗഗ്രന്ഥമാണെ

(4) വേദങ്ങരം, തപസ്സ്, ദാനം, യാഗം എന്നിവയൊന്നുംകൊണ്ട് നീ ഇപ്പോരം എന്നെ കണ്ടതുപോലെ കാണാൻ സാധിക്കയില്ല. അനന്യഭക്തി കൊണ്ട് സാധിക്കും.

(5) ജ്ഞാനത്തോടു തുല്യം പരിശുദ്ധിയുള്ള മറെറാന്ന് ഈലോകത്തില്ല.

(6) ജ്ഞാനി ഞാൻതന്നെയാണെന്നാണ് എന്റെ അഭിപ്രായം.

(7) അതിനെ അറിഞ്ഞിട്ട് മരണത്തെ അതിക്രമിക്കുന്നു. മുക്തിക്കു മററു വഴിയില്ല.

(8) അതിനെ അറിയാനായിട്ടു ഗുരുവിനെത്തന്നെ സമീപിക്കണം.

(9) ധർമ്മത്തിൽനിന്നും അധർമ്മത്തിൽനിന്നും അപ്പുറത്തായി, ചെയ്തതിൽനിന്നും ചെയ്യാത്തതിൽനിന്നും അപ്പുറത്തായി, ഭൂതഭവ്യങ്ങരംക്കും അപ്പുറത്തായി യാതൊന്നിനെ നീ കാണുന്നുവോ അതിനെ പറയുക.

(10) എല്ലാം വാസുദേവനാണ് എന്ന്.

ങ്കിൽ ജ്ഞാനത്തെപ്പററി പറയേണ്ടിയിരുന്നില്ല. എന്നാൽ വെറും ജ്ഞാനപരമോ സന്യാസപരമോ ആയ ഗ്രന്ഥമായിരുന്നെങ്കിൽ ഗീതയിൽ കമ്മത്തേപ്പററിയും വളരെ പ്രാധാന്യം കൊടുത്തു പ്രസ്താവിക്കയില്ലായിരുന്നു. അതിനാൽ ഗീത കമ്മത്തിനും, ജ്ഞാനത്തിനും, ഭക്തിക്കും, യോഗത്തിനും ശരിയായ സ്ഥാനംകൊടുത്തു പറയുന്ന ഗ്രന്ഥമാണെന്നാണ് എന്റെ അഭിപ്രായം. ഇതിൽ കമ്മത്തിനു് എന്തു സ്ഥാനമാണ് കൊടുത്തിട്ടുള്ളതെന്നു നോക്കാം.

മൂന്നുതരം കമ്മത്തെ ഗീതയിൽ പ്രതിപാദിക്കുന്നു. അതിൽ ആദ്യത്തേത് സകാമമാണ്. ഇതിനെയാണ്, (11) ''ദൂരേണ ഹ്യവരം കമ്മ'' എന്നു പറഞ്ഞതു്. ഇതിനെത്തന്നെ സകാമകമ്മമെന്നും പറയുന്നു. കീത്തിയേയോ സ്വഗ്ഗത്തേയോ മററു ഏതെങ്കിലുമോ ആഗ്രഹിച്ചു ചെയ്യുന്ന കമ്മമാണ് ഇതു്. ഈ കമ്മത്തിന്റെ ഫലം തുഛമാണെന്നും ഗീതാകത്താവ് അതാതുസ്ഥാനങ്ങളിൽ പ്രകടമാക്കിയിട്ടുണ്ട്.

(12) ''അന്തവത്തു ഫലം തേഷാം തദ്ഭവത്യല്പമേധസാം''

(13) ''തേ തം ഭുക്ത്വാ സ്വഗ്ഗലോകം വിശാലം
ക്ഷീണേ പുണ്യേ മത്ത്യലോകം വിശന്തി
ഏവം ത്രയീധമ്മമനുപ്രപന്നാ
ഗതാഗതം കാമകാമാ ലഭന്തേ''

(14) കൃപണാഃ ഫലഹേതവഃ''

എന്നെല്ലാം ഇതിനെപ്പററിപ്പറഞ്ഞു് ശ്രോതാവായ അജ്ജുനന്റെ ബുദ്ധിയെ ഫലേഛയിൽനിന്നു്—ഇവിടെ ജയേഛ, പുണ്യേഛ ഇവയിൽനിന്നു്—ഉയത്താൻ ഗീതാകത്താവു് ശ്രമിക്കുന്നതായി കാണുന്നു. അതിനാൽ അതല്ല ഗീതയുടെ പരമോപദേശമെന്നു സ്പഷ്ടം. എന്നാൽ അധമ്മത്തെക്കാരം ഉൽകൃഷ്ടമാണിതെന്നു് ഗീതാകത്താവിനു അഭിപ്രായമുള്ളതായും കാണുന്നു. യുദ്ധക്കളത്തിൽ ചെന്നിട്ടു ബന്ധുമിത്രാദികരം മരിച്ചുപോകുമല്ലോ എന്ന ഐഹികവ്യസനവും അവരെ കൊന്നാൽ തനിക്കു നരകവാസം വരുമല്ലോ എന്ന പാരത്രികവ്യസനവും ഓത്തു് സ്വധമ്മം വിട്ടോടാൻ ഭാവിയ്ക്കുന്ന അജ്ജുനനോടു പറയുന്നു,

---

(11) വളരെ താഴെയാണ് കർമ്മം.

(12) അൽപ്പബുദ്ധികളായ അവരുടെ ആ കർമ്മഫലം അവസാനമുള്ളതാണ്.

(13) അവർ ആ വിശാലമായ സ്വർഗലോകം അനുഭവിച്ചിട്ട് പുണ്യമൊടുങ്ങുമ്പോരം വീണ്ടും മനുഷ്യലോകം പ്രാപിക്കുന്നു. ഇങ്ങനെ കാമങ്ങളെ ആഗ്രഹിക്കുന്നവർ വൈദികകർമ്മമാർഗ്ഗപ്രവർത്തകരായിട്ടു ജനനമരണങ്ങളനുഭവിക്കുന്നു.

(14) ഫലേഛുക്കരം കൃപണന്മാരാണ്.

(15) ''ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം ജിത്വാ വാ ഭോക്ഷ്യസേ
മഹീം തസ്മാദുത്തിഷ്ഠ കൗന്തേയ! യുദ്ധായ കൃതനിശ്ചയഃ''

(16) ''യദൃച്ഛയാ ചോപപന്നം സ്വർഗ്ഗദ്വാരമപാവൃതം''

(17) ''സംഭാവിതസ്യ ചാകീർത്തിർമ്മരണാദതിരിച്യതേ''

എന്നും മററുമുള്ള വാക്യങ്ങൾ ഇതിനെയാണ് കാണിക്കുന്നത്.

അടുത്ത പടിയിലുള്ള കർമ്മമാണ് മററൊന്ന്. ഇതിനെയാണ് കർമ്മയോഗമെന്നു വ്യവഹരിക്കേണ്ടത്.

(18) ''യോഗിനഃ കർമ്മ കുർവ്വന്തി സംഗം ത്യക്ത്വാഽത്മശുദ്ധയേ''

(19) ''യോഗസ്ഥഃ കുരു കർമ്മാണി സംഗം ത്യക്ത്വാ ധനഞ്ജയ
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ സമത്വം യോഗ ഉച്യതേ''

(20) ''യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം''

(21) ''യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവ്വകില്ബിഷൈഃ''

(22) യജ്ഞശിഷ്ടാമൃതഭുജോ യാന്തി ബ്രഹ്മ സനാതനം''

(23) ദേവാൻ ഭാവയതാഽനേന തേ ദേവാ ഭാവയന്തു വഃ
പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ''

എന്നുള്ള വാക്യങ്ങളിലെല്ലാം യജ്ഞത്തിൻെറ പര്യായമായി ഈ കർമ്മയോഗംതന്നെയാണ് പ്രസ്താവിച്ചിരിക്കുന്നത്.

---

(15) യുദ്ധത്തിൽ മരിച്ചെങ്കിലോ സ്വർഗ്ഗം പ്രാപിക്കാം. ജയിച്ചെങ്കിലോ ഭൂമി ഭുജിക്കാം. അതുകൊണ്ട് യുദ്ധം ചെയ്യാൻ ദൃഢനിശ്ചയനായി എഴുന്നേൽക്കൂ.

(16) യദൃച്ഛയാ സ്വർഗ്ഗദ്വാരം ഇതാ തുറന്നുകിടക്കുന്ന അടുത്തുവന്നിരിക്കുന്നു.

(17) ബഹുമാനിതനായവന്ന് ദുഷ്കീർത്തി മരണത്തേക്കാൾ കഷ്ടമാണ്.

(18) യോഗികൾ സംഗംത്യജിച്ച് ആത്മശുദ്ധിക്കായി കർമ്മം ചെയ്യുന്നു.

(19) അർജ്ജുനാ! യോഗസ്ഥനായിട്ട് നീ സംഗം ത്യജിച്ച് സിദ്ധിയിലും അസിദ്ധിയിലും സമനായിട്ടു കർമ്മംചെയ്യുക. ആ സമത്വമാണ് യോഗമെന്നു പറയപ്പെടുന്നത്.

(20) യജ്ഞവും ദാനവും തപസ്സും വിവേകികൾക്ക് മനശുദ്ധിയെ ഉണ്ടാക്കുന്നവയാണ്.

(21) യജ്ഞശിഷ്ടം ഭുജിക്കുന്ന സജ്ജനങ്ങൾ സകല പാപങ്ങളിൽ നിന്നും വിമുക്തരാകുന്നു.

(22) യജ്ഞശിഷ്ടമായ അമൃതം ഭുജിക്കുന്നവർ സനാതനമായ ബ്രഹ്മത്തെ പ്രാപിക്കുന്നു.

(23) യജ്ഞംകൊണ്ട് ദേവന്മാരെ തൃപ്തിപ്പെടുത്തുക. ആ ദേവന്മാർ നിങ്ങളേയും തൃപ്തിപ്പെടുത്തട്ടെ! അങ്ങനെ പരസ്പരം ഭാവനചെയ്തു പരമശ്രേയസ്സു പ്രാപിക്കുക.

(24) യജ്ഞാൎത്ഥാത് കൎമ്മണോഽന്യത്ര ലോകോഽയം
കൎമ്മബന്ധനഃ''

എന്ന വാക്യംകൊണ്ട് യജ്ഞാൎത്ഥകൎമ്മവും—ഫലേഛാരഹിതമായ കൎമ്മവും ഒന്നെന്നു സ്പഷ്ടമാകുന്നു.

ഇനി മൂന്നാമതൊരുതരം കൎമ്മത്തെ ഗീതയിൽ പറയുന്നുണ്ട്. അതു്

(25) ''സക്താഃ കൎമ്മണ്യവിദ്വാംസോ യഥാ കുൎവ്വന്തി ഭാരത
കുൎയ്യാദ്വിദ്വാംസ്തഥാഽസക്തശ്ചികീൎഷുൎല്ലോകസംഗ്രഹം''

എന്നു് ജ്ഞാനിയും ചെയ്യാൽകൊള്ളാമെന്നു ഭഗവാൻ അഭിപ്രായപ്പെട്ടുന്നതായ കൎമ്മം. ജ്ഞാനിയ്ക്കു വാസ്തവത്തിൽ കൎമ്മമില്ല. എവിടെയെവിടെ പ്രവൃത്തികാണുന്നുവോ അവിടെയവിടെ ആ പ്രവൃത്തി എന്തിനെയെങ്കിലും ഉദ്ദേശിച്ചാണ് നടത്തുന്നതെന്നു കാണാം. ജ്ഞാനിയാകട്ടെ ഐഹികമായും പാരത്രികമായും ഒന്നും സാധിക്കാനില്ലാത്തവനാണ്. മുക്തിയും ആത്മവിജ്ഞാനവും പൎയ്യായമാകയാൽ അതും അയാൾക്കു സിദ്ധിച്ചുകഴിഞ്ഞു. പിന്നെ അയാൾ എന്തിനുകൎമ്മം ചെയ്യണം?

(26) ''കിമിഛൻ കസ്യ കാമായ ശരീരമനുസംജ്വരേത്?''
എന്നാണ് ശ്രുതി ചോദിക്കുന്നതു്. അയാളുടെ നില ഗീതാകൎത്താവായ ഭഗവാൻ മനസ്സിലാക്കിയിട്ടാണ്,

(27) ''യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാൎയ്യം ന വിദ്യതേ.''

(28) ''നൈവ തസ്യ കൃതേനാൎത്ഥോ നാഽകൃതേനേഹ കശ്ചന
ന ചാസ്യ സൎവ്വഭൂതേഷു കശ്ചിദൎത്ഥവ്യപാശ്രയഃ''

എന്നു പറഞ്ഞിട്ടുള്ളതു്. അയാളുടെ നില കൎമ്മയോഗിയുടേതല്ല. കൎമ്മയോഗി കൎമ്മം ചെയ്യുന്നതെന്തിനെന്നു്,

---

(24) യജ്ഞത്തിനുവേണ്ടിയുള്ള കർമ്മമൊഴിച്ചു മററുള്ള കർമ്മം ഈ ലോകത്തെ ബന്ധിക്കുന്നു.

(25) കർമ്മത്തിൽ സക്തന്മാരായിട്ട് അജ്ഞാനികൾ എങ്ങനെ കർമ്മം ചെയ്യുന്നുവോ അതുപോലെ ജ്ഞാനിയും അസക്തനായിട്ട് ലോകസംഗ്രഹത്തിനുവേണ്ടി കർമ്മം ചെയ്യണം.

(26) എന്തിനെ ആഗ്രഹിച്ച് എന്തു സാധിക്കാൻവേണ്ടി ശരീരത്തെ ക്ലേശിപ്പിക്കണം? പ്രവൃത്തിയിലേർപ്പെടുത്തണം?

(27) യാതൊരു മനുഷ്യനാണോ ആത്മരതിയും ആത്മസംതൃപ്തനും ആത്മാവിൽതന്നെ സന്തുഷ്ടനും ആയിരിക്കുന്നത് അയാൾക്ക് ചെയ്യേണ്ടതായി യാതൊന്നുമില്ല.

(28) അയാൾക്ക് ചെയ്തതുകൊണ്ടും ചെയ്യാത്തതുകൊണ്ടും ഒരു പ്രയോജനവുമില്ല. അയാൾക്ക് സകല ഭൂതങ്ങളിലും ഒരു സാദ്ധ്യവുമില്ല.

(29) ''യോഗിനഃ കമ്മ കുവ്വന്തി സംഗം ത്യക്ത്വാ ffത്മശുദ്ധയേ''

എന്ന സ്ഥലത്തു് വെളിവാക്കിയിട്ടുണ്ടു്. കമ്മയോഗി കമ്മം ചെയ്യുന്നതു് ആത്മശുദ്ധിയ്ക്കാണു്. (30) ''ശമദമാദിസംസ്കൃതം മന ആത്മദർശനെ കരണം'' എന്നു ശ്രീശങ്കരനും (31) ''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ'' എന്നു് ഉപനിഷത്തും പറയുന്നു. ആത്മശുദ്ധിയുടെ ഫലമാണു് ആത്മദർശനം. ആത്മദർശനത്തിൽ നിന്നുണ്ടാകുന്ന അപരോക്ഷജ്ഞാനമാണു് ജ്ഞാനം. അതു കിട്ടിയആരം പിന്നെന്തിനു കമ്മം ചെയ്യണം? അതിനാൽ അയാളുടെ കമ്മം ചിത്തശുദ്ധിയ്ക്കല്ല. അയാരംക്കു് ഒന്നും സാധിക്കേണ്ടതായി ഇല്ലാത്തതുകൊണ്ടു് അയാളോടു് കമ്മം ചെയ്യണമെന്നു ശാസിക്കാൻ ശ്രുതിക്കും ഈശ്വരനും സമുദായത്തിനും അധികാരമില്ല. എന്തെന്നാൽ അയാരം ബ്രഹ്മീഭൂതനാണു്. ബ്രഹ്മനിഷ്ഠന്റെ അനുഭവവാക്യം മാത്രമാണു് ശ്രുതി. സമുദായത്തിനു് അയാളെ ശിക്ഷിക്കാനോ ഭയപ്പെടുത്താനോ പ്രലോഭിപ്പിക്കാനോ കഴിയുകയില്ല.

(32) ''ന തസ്യ മൃത്യുന്ന ജരാ ന വ്യാധിഃ പ്രാപ്തം ഹി യോഗാഗ്നിമയം ശരീരം''

എന്ന നിലയിലെത്തിയവനു് മരണമേയില്ല. മരണമുണ്ടെങ്കിലല്ലേ മരണഭയമുള്ളു? എന്നാൽ അയാളും കമ്മംചെയ്താൽകൊള്ളാമെന്നു ഭഗവാൻ ആഗ്രഹിക്കുന്നു; ആവശ്യപ്പെടുന്നു. എന്തിനുവേണ്ടി കമ്മം ചെയ്യണം? ലോകസംഗ്രഹാത്ഥം, അതാണു്.

(33) ''ലോകസംഗ്രഹമേവാപി സംപശ്യൻ കത്തുമർഹസി'' എന്നു അനുനയപൂവ്വം ഭഗവാൻ പറയുന്നതു്. ഇതു ഭഗവാന്റെതന്നെ നിലയാണു്. ''ജ്ഞാനീ ത്വാത്മൈവ മേ മതം'' എന്നു പറഞ്ഞുകഴിഞ്ഞല്ലോ. അതായതു് ജ്ഞാനിയുടെ നില ഭഗവാന്റേതുതന്നെ. ഭഗവാന്റെ നില,

---

(29) യോഗികരം സംഗംവിട്ടു് ആത്മശുദ്ധിക്കായി കർമ്മംചെയ്യുന്നു.

(30) ശമം, ദമം, മുതലായവയാൽ സംസ്കരിക്കപ്പെട്ട മനസ്സു് ആത്മദർശനത്തിനുള്ള കരണമാണു്.

(31) ഉയർന്നതും സൂക്ഷ്മവുമായ ബുദ്ധികൊണ്ടു് സൂക്ഷ്മദർശികരം കാണുന്നു.

(32) അയാരംക്കു് മരണമില്ല; ജരയില്ല; വ്യാധിയില്ല. അയാളുടെ ശരീരം യോഗാഗ്നിമയമായിരിക്കുന്നു.

(33) ലോകസംഗ്രഹത്തിനുവേണ്ടിയെങ്കിലും നീ കർമ്മംചെയ്യാൻ അർഹനാകുന്നു.

(34) ''ന മേ പാൎത്ഥാഽസ്തി കൎത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം വൎത്ത ഏവ ച കൎമ്മണി.''

എന്നു വെളിവാക്കുന്നു. ഈ നിലയ്ക്കു് കൎമ്മയോഗമെന്നല്ല പേരു്. ഇതിനു് ജ്ഞാനകൎമ്മസമുച്ചയമെന്നും പേരുപറയാൻ പാടില്ലെന്നാണ് ശ്രീശങ്കരന്റെ അഭിപ്രായം.

(35) ''യസ്യ തു അജ്ഞാനാത് രാഗാദിദോഷതോ വാ കൎമ്മണി പ്രവൃത്തസ്യ യജ്ഞേന ദാനേന തപസാ വാ വിശുദ്ധസത്വസ്യ ജ്ഞാനമുത്പന്നം പരമാൎത്ഥതത്ത്വവിഷയം 'ഏകം ഏവ ഇദം സൎവ്വം ബ്രഹ്മ അകൎത്തൃ ച ഇതി' തസ്യ കൎമ്മണി കൎമ്മപ്രയോജനേ ച നിവൃത്തേ അപി ലോകസംഗ്രഹാൎത്ഥം യത്നപൂൎവ്വം യഥാ പ്രവൃത്തഃ തഥാ ഏവ കൎമ്മണി പ്രവൃത്തസ്യ യത് പ്രവൃത്തിരൂപം ദൃശ്യതേ ന തത് കൎമ്മ യഥാ ഭഗവതോ വാസുദേവസ്യ ക്ഷാത്രകൎമ്മചേഷ്ടിതം....''

ഏതായാലും ശ്രീശങ്കരനും ഈനില സമ്മതിക്കുന്നു. അതെങ്ങനെ സമ്മതിയ്ക്കാതിരിക്കും? ജ്ഞാനികളിൽവച്ചു് അഗ്രേസരനായ അദ്ദേഹംതന്നെ മുപ്പത്തിരണ്ടുവയസ്സിനകം എന്തെല്ലാം ചെയ്തു.? എത്ര ഗ്രന്ഥങ്ങൾ എഴുതി? എതെല്ലാം ദേശത്തുവച്ചു് വാദം നടത്തി എത്ര കുമതസ്ഥരെ ജയിച്ചു് വൈദികമതത്തിലാക്കി? എത്രപേരെ പഠിപ്പിച്ചു? എത്രപേൎക്കു സന്യാസം കൊടുത്തു? അതുകൊണ്ടു് ശ്രീകൃഷ്ണനെ

---

(34) അൎജ്ജുന! മൂന്നുലോകങ്ങളിലും എനിക്ക് ചെയ്യേണ്ടതായൊന്നുമില്ല. സാധിച്ചുകഴിയാത്തതോ സാധിക്കേണ്ടതോ ഒന്നുമില്ല. എങ്കിലും ഞാൻ കൎമ്മത്തിൽതന്നെ പ്രവർത്തിക്കുന്നു.

(35) അജ്ഞാനംകൊണ്ടോ രാഗാദിദോഷംകൊണ്ടോ കർമ്മത്തിൽ പ്രവൃത്തനായ ഒരുവൻ യജ്ഞതപസ്സുകളെക്കൊണ്ടു് മന:ശുദ്ധി വരുത്തിയതിന്റെ ശേഷം 'സർവ്വവും ഏകമായും അകർത്താവായുമുള്ള ബ്രഹ്മമാണ്' എന്ന പരമാർത്ഥതത്വജ്ഞാനത്തെ പ്രാപിച്ചാൽ പിന്നെ അവന്നു കർമ്മത്തിലോ തൽഫലത്തിലോ യാതൊരിഛയുമില്ലായെങ്കിലും ലോകസംഗ്രഹത്തിനുവേണ്ടി പിന്നെയും അവനു മുമ്പത്തെപ്പോലെ തന്നെ കർമ്മം ചെയ്യാൻ വിരോധമില്ല. എന്തെന്നാൽ പ്രവൃത്തിരൂപമായി കാണപ്പെടുന്ന അതിനെ (അവന്റെ ചേഷ്ടയെ) കർമ്മമായി ഗണിക്കുന്നതല്ല. മുക്തിസാധനമായി അതിനെ ജ്ഞാനത്തോടു കൂട്ടിച്ചേർക്കാനും പാടില്ല. എപ്രകാരം ഭഗവാനായ വാസുദേവന്റെ ക്ഷാത്രമായ സ്വധർമ്മചേഷ്ടിതം, മോക്ഷസിദ്ധിക്കായിട്ടോ അല്ലെങ്കിൽ വേറെ വല്ല പുരുഷാർത്ഥസിദ്ധിക്കായിട്ടോ ജ്ഞാനത്തോടുകൂടി ചേർക്കപ്പെടുന്നില്ലയോ അപ്രകാരം വിദ്വാന്റെ ബാഹ്യമായ പ്രവൃത്തിരൂപമായ കർമ്മം മുക്തിസിദ്ധ്യർത്ഥം ജ്ഞാനത്തോടു കൂട്ടിച്ചേർക്കപ്പെടുന്നതല്ല. എന്തെന്നാൽ, രണ്ടുദിക്കിലും ഫലാപേക്ഷയോ അഹങ്കാരമോ ഇല്ല. തത്വത്തെ അറിയുന്നവൻ 'ഞാൻ ചെയ്യുന്നു' എന്നു വിചാരിക്കയാവട്ടെ, കർമ്മഫലത്തെ ഇഛിക്കുകയാകട്ടെ ചെയ്യുന്നില്ല.

പ്പോലെ ജ്ഞാനിയായിരുന്നുകൊണ്ടു് ലോകസംഗ്രഹാർത്ഥം ശരീരവ്യാപാരംചെയ്യുന്ന ഒരു നിലയുണ്ടു്. ഇതാണു് മൂന്നാമത്തേതു്.

ഇതിൽ രണ്ടാമത്തെ നിലയെപ്പററിയാണു് ഗീത മുഖ്യമായി പറയുന്നതെന്നാണു് എന്റെ അഭിപ്രായം. ജ്ഞാനാധികാരികൾക്കു വേണ്ടതുപദേശിക്കാൻ മുമ്പുതന്നെ ഉപനിഷത്തുകളുണ്ടായിരുന്നു. ഗീതാകർത്താവിനു് ഉപനിഷത്തുകൾ സുപരിചിതങ്ങളും ആയിരുന്നു. എന്നാൽ ആ നിലയിൽ എത്തുന്നതിനു് അകാലസന്യസം—അഥവാ അവിരക്തസന്യാസം—സഹായകമാകുമെന്നു് ജനങ്ങൾ ധരിച്ചിരുന്നു. ആ കാലത്താണു് ഗീതാകർത്താവിന്റെ ഉപദേശമെന്നു ഗീത വിളിച്ചുപറയുന്നു. ഈ തരക്കാരെയാണു്,

(36) ''ത്യാജ്യം ദോഷവദിത്യേകേ കർമ്മ പ്രാഹുർമ്മനീഷിണഃ'' എന്നു കാണിക്കുന്നതു്. ഇവരുടെ ത്യാഗം ശരിയല്ലെന്നു് ഗീതാകാരന്നഭിപ്രായമുണ്ടു്. ത്യാഗത്തെ അദ്ദേഹം മൂന്നുതരത്തിൽ തിരിച്ചിരിക്കുന്നതു നോക്കുക.

(37) ''നിയതസ്യ തു സന്യാസഃ കർമ്മണോ നോപപദ്യതേ
മോഹാത്തസ്യ പരിത്യാഗസ്താമസഃ പരികീർത്തിതഃ
ദുഃഖമിത്യേവ യത്കർമ്മ കായക്ലേശഭയാത്ത്യജേത്
സ കൃത്വാ രാജസം ത്യാഗം നൈവ ത്യാഗഫലം ലഭേത്
കാര്യമിത്യേവ യത് കർമ്മ നിയതം ക്രിയതേഽർജ്ജുന
സംഗം ത്യക്ത്വാ ഫലം ചൈവ സ ത്യാഗഃ സാത്വികോ മതഃ''

ഇവിടെ അനധികാരിയുടെ ത്യാഗം നിഷേധിക്കുന്നു.

(38) ''ന കർമ്മണാമനാരംഭാന്നൈഷ്കർമ്മ്യം പുരുഷോഽശ്നുതേ
ന ച സന്യസനാദേവ സിദ്ധിം സമധിഗച്ഛതി,''

---

(36) ചില പണ്ഡിതന്മാർ കർമ്മത്തെ ഒരു ദോഷംപോലെ ഉപേക്ഷിക്കണമെന്നു പറയുന്നു.

(37) അവശ്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള കർമ്മത്തിന്റെ ത്യാഗം ശരിയായിട്ടുള്ളതല്ല. അവിവേകം നിമിത്തമുള്ള അതിന്റെ ത്യാഗം താമസം എന്നു പറയപ്പെടുന്നു.

ഏവൻ 'ദുഃഖമാണു്' എന്ന വിചാരത്തോടുകൂടി ശരീരായാസഭയം നിമിത്തം നിത്യകർമ്മത്തെ ത്യജിക്കുന്നുവോ അവൻ രാജസമായ ത്യാഗത്തെ ചെയ്തിട്ടു് (ജ്ഞാനനിഷ്ഠാലക്ഷണമായ) ത്യാഗഫലത്തെ ലഭിക്കുന്നില്ല.

അല്ലയോ അർജ്ജുന! അവശ്യം ചെയ്യേണ്ടതായി വിധിക്കപ്പെട്ടിട്ടുള്ള കർമ്മം, ചെയ്യപ്പെടേണ്ടതുതന്നെ എന്നറിഞ്ഞു്, സംഗത്തേയും ഫലത്തേയുമുപേക്ഷിച്ചു്, ചെയ്യപ്പെടുമ്പോൾ ആ ത്യാഗം സാത്വികമാകുന്നു എന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

(38) കർമ്മങ്ങളെ ആരംഭിക്കാതിരിക്കുന്നതുകൊണ്ടു് ഒരുവൻ നൈഷ്കർമ്മ്യത്തെ അനുഭവിക്കുന്നില്ല. കർമ്മത്തെ തീരെ വിടുന്നതു് (സന്യാസം) കൊണ്ടുമാത്രം സിദ്ധിയെ പ്രാപിക്കുന്നുമില്ല.

എന്ന ശ്ലോകവും ഇതോടുചേർത്തുനോക്കണം. അർജ്ജുനൻ ഈമാതിരി ഒരു സന്യാസത്തിനൊരുങ്ങിയപ്പോഴാണ് ഗീത ഉപദേശിക്കുന്നതും; അതിനാൽ ഗീത ശരീരസ്നേഹമോ ശരീരബന്ധുസ്നേഹമോ നിമിത്തം സ്വധർമ്മംവിട്ട്, താൻ അപ്പോഴും അധികാരിയല്ലാത്ത സന്യാസാദിക്കൊരുങ്ങുന്നവനെ അതിൽനിന്നും വിരമിപ്പിച്ച് ആദ്യമായി തന്റെ ധർമ്മത്തിൽ പ്രതിഫലേച്ഛയോടുകൂടിയെങ്കിലും കർമ്മം ചെയ്യുന്നതിനും, പിന്നീടു ഫലേച്ഛയോടുകൂടിയ കർമ്മത്തിന്റെ തുച്ഛതയേ വെളിവാക്കി നിഷ്കാമകർമ്മത്തിലേയ്ക്കുയർത്തി അവിടെ സ്വധർമ്മമനുഷ്ഠിപ്പിക്കുന്നതിനും മുഖ്യമായി ഉദ്ദേശിച്ചിട്ടുള്ള ഗ്രന്ഥമാണെന്നു പറയാം.

എന്നാൽ ഗീത സന്യാസത്തെപ്പററി സർവ്വകർമ്മസന്യാസത്തെ പററി അനുകൂലമായി ഒന്നും പഠിപ്പിക്കുന്നില്ലെന്നും അങ്ങനെ ജ്ഞാനപ്രധാനമല്ലെന്നും പറയുന്നതു് തെററാണ്.

''തസ്മാദസക്തഃ സതതം കാര്യം കർമ്മ സമാചര
അസക്തോ ഹ്യാചരൻ കർമ്മ പരമാപ്നോതി പൂരുഷഃ''

ഇതിലെ ''കാര്യ''ശബ്ദവും മുമ്പ് സാത്വികത്യാഗമെന്തെന്നു കാണിച്ച ''കാര്യമിത്യേവ യത് കർമ്മ'' എന്ന ശ്ലോകത്തിലെ ''കാര്യ''ശബ്ദവും ചേർത്തു ആലോചിക്കണം. ഇവിടെയെല്ലാം കാര്യമായൊന്നുമില്ലാത്തവനെ പരാമർശിക്കുന്നില്ലെന്നുമോർക്കണം. കാര്യമായൊന്നുമില്ലാത്തവർ ചിലർ ലോകത്തുണ്ടെന്നു ഗീതാകർത്താവ് മറന്നിട്ടില്ല. അവരെ ''തസ്യ കാര്യം ന വിദ്യതേ'' ''നൈവ തസ്യ കൃതേനാർത്ഥഃ'' എന്നു ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അവരാണ് ജ്ഞാനികൾ. ആ ജ്ഞാനികളും ലോകസംഗ്രഹാർത്ഥം ഭഗവാനെപ്പോലെ കർമ്മംചെയ്യുന്നതാണ് തന്റെ ഇഷ്ടമെന്നു ഭഗവാൻ, ഗീതയിൽവെളിപ്പെടുത്തിയിട്ടുണ്ടെന്നുമാത്രം. ഈ കാര്യം ഉപനിഷത്തുകളിൽ വളരെ ഗൂഢമായിട്ടേ ഉണ്ടായിരുന്നുള്ളു.

ഇങ്ങിനെ ഗീതയുടെ നേട്ടം രണ്ടാണ്. ഒന്ന് അനധികാരികൾക്ക് കർമ്മസന്യാസമല്ല പററിയതെന്നും അവർക്ക് നിഷ്ക്കാമമായി ചെയ്യുന്ന കർമ്മം അഥവാ കർമ്മയോഗം വളരെ ഉൽകൃഷ്ടമാണെന്നും സമർത്ഥിക്കുക. മറെറാന്ന് ജ്ഞാനിയുംകൂടി ലോകസംഗ്രഹത്തിനുവേണ്ടി കർമ്മംചെയ്യുന്നതായിരിക്കും നന്നെന്ന് പ്രതിപാദിക്കുക.

ലോകത്തു് ഭൂരിപക്ഷമാളുകളും കർമ്മത്യാഗത്തിന് അധികാരികളല്ല. അവർക്കു കർമ്മയോഗത്തെ പദേപദേ ഉപദേശിക്കുന്ന ഗീതയാണ് ഏററവും പററിയ ഗ്രന്ഥം. അപ്രകാരമൊരു ഗ്രന്ഥമാണ്

ഇന്നു് ഇന്ത്യയ്ക്കാവശ്യം. അതിനാൽ ഗീതാപ്രചരണത്തിനു് എല്ലാവരും യത്നിക്കണം. ഇന്ത്യയിലെ ചെറുപ്പക്കാർ അധർമ്മാസക്തരോ പരധർമ്മഭ്രാന്തരോ ആകാതിരിക്കാനും സ്വാതന്ത്ര്യകർമ്മമെന്ന കർമ്മകാണ്ഡത്തിൽനിന്നുയരാനും അസ്ഥാനത്തുള്ള കർമ്മകാണ്ഡത്തിൽ ചാടാതിരിക്കാനും അവരെ ധീരന്മാരും നിർഭയന്മാരുമാക്കാനും പററിയതു് ഗീത ഒന്നു മാത്രമാണു്. ഗീത എല്ലാദിക്കിലും, എല്ലാ ഗൃഹത്തിലും, എല്ലാ യുവജനഹൃദയത്തിലും പ്രചരിക്കാനിടവരട്ടെ! ഇന്ത്യ തമസ്സുവിട്ടു് സത്വോപസർജ്ജനരജഃപ്രധാനമായ ക്ഷത്രിയത്വം അവലംബിച്ചു് അസുരരിൽനിന്നു് (Materialists) ലോകത്തെ രക്ഷിക്കാനിടവരട്ടെ.



---

(കാവാലം സനാതനധർമ്മഗ്രന്ഥശാലാ വിശേഷാൽ പ്രതിയിൽ 1946–ൽ പ്രസിദ്ധപ്പെടുത്തിയതു്)

# 31. ഗീതാസന്ദേശം

I

''ഗീത എല്ലാവരുടേയും അമ്മയാണ്. അവർ ആരേയും നിരാശപ്പെടുത്തുന്നില്ല. അവരുടെ വാതിൽ അവിടെ ചെന്നുമുട്ടുന്ന എല്ലാവക്കും തുറന്നുകൊടുക്കുന്നു. ഗീതയുടെ ഒരു യഥാൎത്ഥഭക്തൻ നിരാശയെന്നാലെന്തെന്നറിയുന്നില്ല. അയാാം എപ്പോഴും നിത്യാനന്ദത്തിലും ബുദ്ധികൊണ്ടു ഗ്രഹിക്കാൻ കഴിയാത്ത ശാന്തിയിലും വസിക്കുന്നു.''

''എൻെറ ശരീരം ജനിപ്പിച്ച എൻെറ ഭൂമിയിലെ അമ്മ എനിക്കു് വളരെക്കാലംമുമ്പുനഷ്ടമായി. അന്നുമുതൽ ഈ നിത്യമാതാവ്—ഗീത—എൻെറ അമ്മയുടെ സ്ഥാനം പൂൎണ്ണമായി നിൎവ്വഹിച്ചിട്ടുണ്ടു്. അവർ എന്നെ ഒരിക്കലും സഹായിക്കാതിരുന്നിട്ടില്ല. ഒരിക്കലെങ്കിലും അവർ മാറിക്കളഞ്ഞിട്ടില്ല. എനിക്കു കഷ്ടതയോ ബുദ്ധിമുട്ടോ വരുമ്പോാം ഞാൻ അവരുടെ മടിയിലാണ് അഭയം പ്രാപിയ്ക്കുക'' എന്നത്രെ മഹാത്മജി 1934 ആഗസ്റ്റ് 24-ലെ ഹരിജനിൽ എഴുതിയിട്ടുള്ളതു്.

അതേലക്കത്തിൽതന്നെ മഹാത്മജി പറയുന്നു:—''വിദ്യാൎത്ഥികാം പ്രഭാതത്തെ ഗീതാപാഠത്തോടുകൂടി ആരംഭിക്കണമെന്നു ഞാൻ ഉപദേശിക്കുന്നു'' എന്നു്.

ഇത്രത്തോളം മഹാത്മജി പ്രശംസിക്കുന്നതും ബുദ്ധിമുട്ടിലും കഷ്ടതകളിലും തനിക്കു സഹായിയായിനിന്ന രണ്ടാമത്തെ അമ്മയെന്നു മഹാത്മജി സമ്മതിക്കുന്നതുമായ ഗീതയുടെ സന്ദേശമെന്താണ്? ഗീതാസന്ദേശത്തെപ്പററി പലക്കും പല അഭിപ്രായമുണ്ടു്. വളരെ പഠിച്ച പണ്ഡിതന്മാർതമ്മിലും നിസ്സ്വാൎത്ഥികളായി ലോകഹിതത്തിനുവേണ്ടി ആജീവനാന്തം പ്രവൎത്തിച്ച ആചാര്യന്മാർ തമ്മിലുംതന്നെ അഭിപ്രായഭേദമുണ്ടു്. ചിലർ ഗീതാസന്ദേശം കൎമ്മമെന്നും ചിലർ കർമ്മത്യാഗരൂപമായ സന്ന്യാസമെന്നും വേറെചിലർ യോഗ(രാജയോഗ)മെന്നും മററുചിലർ ശുദ്ധഭക്തിയെന്നും, വേറെചിലർ കൎമ്മജ്ഞാനാനുഗൃഹീതഭക്തിയെന്നും പറയുന്നുണ്ടു്. ഏതായാലും ഗീത ഉപദേശിക്കപ്പെട്ടതു സന്ന്യാസിക്കല്ലെന്നു തീൎച്ചയാണ്. ഉപദേഷ്ടാവും സന്ന്യാസിയല്ല. ശ്രീകൃഷ്ണാൎജ്ജുനസംവാദം ദിവ്യദൃഷ്ടികൊണ്ടറിഞ്ഞ് ധൃതരാഷ്ട്രക്കുപദേശിച്ച സഞ്ജയനും സന്ന്യാസിയല്ല. കേട്ട ധൃതരാഷ്ട്രരും സന്ന്യാസിയല്ല. ഈ സംവാദം ഭാരതഗ്രന്ഥമദ്ധ്യത്തിൽ രേഖപ്പെട്ട

ത്തിയതായി പറയപ്പെടുന്ന വ്യാസനും സന്ന്യാസിയല്ല. ഇതിൽനിന്നും ഗീതയ്ക്കും സന്ന്യാസത്തിനും തമ്മിൽ നേരിട്ട ബന്ധമില്ലെന്ന തീച്ച്യയാക്കാം. എങ്കിലും ''സന്ന്യാസംകൊണ്ടേ മനുഷ്യനു പൂണ്ണമുക്തി—നിത്യമുക്തി—ലഭിയ്ക്കു'' എന്നു ബലമായി അഭിപ്രായപ്പെടുന്ന പരമഹംസപരിവ്രാജകാചാര്യനായ ശ്രീശങ്കരൻ മനുഷ്യൻ എപ്പോഴും പാരായണംചെയ്യണമെന്നുപദേശിക്കുന്ന മുഖ്യഗ്രന്ഥം ഗീതയാണ്. (1) 'ഗേയം ഗീതാനാമസഹസ്രം' എന്നതു നോക്കുക. സായ്പന്മാരെ കൊല്ലാൻനടന്ന ബംഗാളിലെ വിപ്ലവകാരികളെല്ലാം എപ്പോഴും പ്രമാണമാക്കിയിരുന്നതും ഗീതയാണ്. ''ശത്രുവിനെ സ്നേഹിക്കുക'' എന്ന പരമോച്ചമായ അഹിംസാദശം ഏററവും മുറുകെപ്പിടിച്ചിരുന്ന മഹാത്മജിയുടെ പരമോത്കൃഷ്ടപ്രമാണഗ്രന്ഥവും ഗീതയാണ്. സദാ പ്രവൃത്തിനിരതന്മാരായിരുന്ന തിലക—മാളവ്യാദികളുടേയും, ആണ്ടിലൊരിക്കൽമാത്രം മനുഷ്യരുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്ന അരവിന്ദഘോഷിൻേറയും പ്രമാണഗ്രന്ഥം ഗീതയാണ്. ഇത്ര അത്ഭുതകരമായ മറേറതെങ്കിലും ഗ്രന്ഥം ഈ ലോകത്തുണ്ടായിട്ടുണ്ടോ? ഇതിൻെറ യഥാത്ഥസന്ദേശം നിണ്ണയിക്കുക പ്രയാസംതന്നെ. ഗീതയുടെ അത്ഥം ശരിയായി മനസ്സിലാക്കിയവർ രണ്ടുപേരേയുള്ളൂ എന്നാണ് ഹൈന്ദവ ഐതിഹ്യം.

''ശിവോ വേത്തി ശുകോ വേത്തി വ്യാസോ വേത്തി നവേത്തി വാ'' (ശിവന്നറിയാം—ശുകന്നറിയാം—വ്യാസന്നറിയാമോ ഇല്ലയോ എന്നു തീച്ച്യയില്ല.) അത്ര ദുർഗ്രാഹ്യമാണ് ഗീതാത്ഥമെന്നത്ഥം. എങ്കിലും ഞാൻ മനസ്സിലാക്കിയവിധം വിശദമാക്കാൻ ശ്രമിക്കാം.

ഗീതാപാഠംകൊണ്ടു് മോക്ഷം മാത്രമല്ല ലഭിക്കുന്നതു്. ''തദത്ഥ വിജ്ഞാതേ സമസ്തപുരുഷാത്ഥസിദ്ധിഃ'' (ഗീതയുടെ അത്ഥം മനസ്സിലാക്കിയാൽ സകല പുരുഷാത്ഥങ്ങളും, അതായത് ധമ്മവും അത്ഥവും കാമവും മോക്ഷവും സിദ്ധിക്കും) എന്നാണ് ശ്രീശങ്കരാചാര്യസ്വാമികൾ പറയുന്നതു്. ഗീതയ്ക്കു് ആദ്ധ്യാത്മികരംഗത്ത് മാത്രമല്ല, സന്ദേശം. സാമുദായികവും, രാഷ്ട്രീയവും സാമ്പത്തികവും ആയ എല്ലാ രംഗങ്ങളിലും അതിന്നു് ലോകത്തെ ചിലതു് പഠിപ്പിക്കുവാനുണ്ടു്. അവയെല്ലാം ഇവിടെ പറയാൻ സാദ്ധ്യമല്ല. മുഖ്യസന്ദേശംമാത്രം ചുരുക്കിപ്പറയാം.

ഗീത ഉപനിഷത്തുകളുടെ സാരമാണ്.

(2) ''സവ്വോപനിഷദോ ഗാവോ ദോഗ്ധാ ഗോപാലനന്ദനഃ
പാത്ഥോ വത്സഃ സുധീർഭോക്താ ദുഗ്ധം ഗീതാമൃതം മഹത്''

(2) ഉപനിഷത്തുകളെല്ലാം പശുക്കൾ. കറവക്കാരൻ ഇടയച്ചെറുക്കൻ. പശുക്കുട്ടി അർജ്ജുനൻ. കുടിക്കാൻ അവകാശി സജ്ജനം. കറന്നപാല് മഹിമയേറിയ ഗീതാമൃതം.

എന്ന ശ്ലോകം ഇതിനു തെളിവാണ്. ഗീത ഉപനിഷന്മതത്തെത്തന്നെയാണ് അനുസരിക്കുന്നത് എന്നുള്ളതിനു് ഗീതയിൽ അവിടവിടെ കാണുന്ന ഉപനിഷദ്വാക്യങ്ങളും തെളിവു തരുന്നു. ഗീതാകർത്താവുതന്നെ,

(3) ''ലോകേƒസ്മിൻ ദ്വിവിധാ നിഷ്ഠാ
പുരാ പ്രോക്താ മയാƒനഘ''

എന്നവാക്യത്തിൽ പ്രാചീന ഉപനിഷന്മതത്തെത്തന്നെയാണ് താൻ വീണ്ടും അവതരിപ്പിക്കുന്നതെന്നു് സൂചിപ്പിക്കുന്നു.

ഇനി ഉപനിഷത്തുകളുടെ ആശയമെന്തെന്നു നോക്കാം. ചില ഉപനിഷത്തുകളിലെ ചില വാക്യങ്ങളുടെ അർത്ഥം ദുർഗ്രഹമാണെങ്കിലും ചിലവ സ്പഷ്ടമാണ്. അവയെ ആശ്രയിച്ചാൽ ഉപനിഷന്മതം തെളിഞ്ഞുകിട്ടും. ഇതിനൊരു ഉദാഹരണമാണ് ഈശാവാസ്യത്തിലെ,

''യസ്മിൻ സർവ്വാണി ഭൂതാനി ആത്മൈവാഭൂദ്വിജാനതഃ
തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ

എന്നവാക്യം. (യാതൊരുവനിൽ സർവ്വഭൂതങ്ങളും ആത്മാവായിത്തന്നെ ഭവിച്ചുവോ ആ ഏകത്വം നിരന്തരം കാണുന്ന ജ്ഞാനിക്ക് ശോകമെവിടെ? മോഹമെവിടെ?) ഈ അനുഭൂതിയെത്തന്നെയാണ് ഗീതാകർത്താവും,

(4) ''യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി
തസ്യാƒഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി''

എന്ന ശ്ലോകത്തിൽ പ്രതിപാദിക്കുന്നതു്. ഇതിൽനിന്നു് ഗീതയുടെ ലക്ഷ്യം ശോകമോഹങ്ങളെ ഇല്ലാതാക്കുകയാണെന്നു പറയാം. അർജ്ജുനനും ''ശോകസംവിഗ്നമാനസനായി'' ''ധർമ്മസംമൂഢചേതസ്സായി''ട്ടാണല്ലോ വില്ലും അമ്പും ദൂരെയെറിഞ്ഞു് തേർത്തട്ടിലിരുന്നു ശ്രീകൃഷ്ണനെ, ധർമ്മോപദേശത്തിനപേക്ഷിച്ചുകൊണ്ടു് ശരണംപ്രാപിച്ചതു്. അതിനാൽ ഗീതയുടെ സന്ദേശം ശോകമോഹനിവൃത്തി—മോഹത്തിന്റേയും തത്ഫലമായുണ്ടാകുന്ന ശോകത്തിന്റേയും നിവൃത്തി—തന്നെ എന്നു തീർച്ചയായും പറയാം.

---

(3) ഈ ലോകത്ത് രണ്ടുതരം നിഷ്ഠയെ ഞാൻ മുമ്പുപദേശിച്ചിട്ടുണ്ട്, ഹേ കളങ്കമററവനേ!

(4) യാതൊരുവൻ എന്നെ എല്ലായിടത്തും കാണുകയും എന്നിൽ എല്ലാം കാണുകയും ചെയ്യുന്നുവോ അവനു ഞാൻ നഷ്ടനാകുന്നില്ല. അവൻ എനിക്കും നഷ്ടനാകുന്നില്ല.

(5) ''ദ്വിതീയാദ്വൈ ഭയം ഭവതി'' എന്നു് ഉപനിഷത്തും പറയുന്നു. ശോകത്തിന്റേയും മോഹത്തിന്റേയും ഭയത്തിന്റേയും നിവൃത്തിയുണ്ടാകുന്നതു് ഏകത്വദർശനംകൊണ്ടാണെന്നു മുൻ ഉദ്ധരിച്ച ഉപനിഷദ്വാക്യം സ്പഷ്ടമായി പ്രസ്താവിച്ചുകഴിഞ്ഞു.

(6) ''യദ്വൈ ഭൂമാ തത്സുഖം നാല്പേ സുഖമസ്തി''

എന്ന വാക്യവും അതിനു് ഉപോദ്ബലകമാണു്. ഏകത്വാനുഭൂതി—ഭൂമാനുഭൂതി—അദ്വൈതദർശനം. അവിടെയേ സുഖമുള്ളു. ദ്വൈതബുദ്ധിയുള്ളകാലത്തോളം ദുഃഖം മാറുകയില്ല. ഈ അദ്വൈതദർശനത്തെയാണു് വേദാന്തഗ്രന്ഥങ്ങൾ ഈശ്വരസാക്ഷാത്കാരമെന്നു പറയുന്നതു്. തനിക്കു വെളിയിൽ എവിടെയോ ഒരിടത്തിരിക്കുന്ന ഈശ്വരനെന്നൊരാളെ കാണുകയല്ല; എല്ലാം ഈശ്വരനായി കാണുക. എന്തെന്നാൽ എല്ലാം വാസ്തവത്തിൽ ഈശ്വരമയമാകുന്നു. ഈശ്വരങ്കൽനിന്നന്യമായൊന്നുമില്ല.

വാസ്തവത്തിൽ ഈശ്വരങ്കൽനിന്നന്യമായെന്തെങ്കിലും ഉണ്ടാകുമോ? ഉണ്ടാകാൻ സാധിക്കുമോ? ഈശ്വരങ്കൽനിന്നന്യമായെന്തെങ്കിലുമുണ്ടെന്നു വന്നാൽ ഈശ്വരൻ പരിമിതനും സാവയവനും അതിനാൽ സാന്തനും നാശമുള്ളവനും ആണെന്നുവരും. അതു ശരിയല്ല. ശ്രീശങ്കരൻ പറയുന്നു:—

(7) ''സത്യം യദി സ്യാജ്ജഗദേതദാത്മനോഽ—
നന്തത്വഹാനിർനിഗമാഽപ്രമാണതാ
അസത്യവാദിത്വമപീശിതുഃ സ്യാത്
നൈതത്ത്രയം സാധു ഹിതം മഹാത്മനാം'' എന്നു്.

അതുകൊണ്ടു് ഈശ്വരൻ മാത്രമാണു് സത്യം. ''സർവ്വം ഖല്വിദം ബ്രഹ്മ'' എന്നു് ശ്രുതി.

(8) ''ഈശാവാസ്യമിദം സർവ്വം യത് കിഞ്ച ജഗത്യാംജഗത്''
എന്നു് ഈശാവാസ്യം.

''ഈശൻജഗത്തിലെല്ലാമാവസിക്കുന്നതിനാലെ നീ ചരിക്കമുക്തനായി''

എന്നു നാരായണഗുരുസ്വാമി അതിനെ തർജ്ജമചെയ്തിരിക്കുന്നു. ഈ ഈശ്വരദർശനമാണു് ഗീതയുടെ ലക്ഷ്യം.

---

(5) രണ്ടാമതൊന്നിൽനിന്നു തീർച്ചയായും ഭയമുണ്ടാകുന്നു.

(6) വലുതു് യാതൊന്നോ അതാണു സുഖം. അൽപത്തിൽ സുഖമില്ല.

(7) ഈ ലോകം സത്യമാണെന്നു വന്നാൽ ആത്മാവിനു് അനന്തത്വമില്ലെന്നുവരും; വേദം അപ്രമാണമാകും; ഭഗവാൻ കളവുപറഞ്ഞുവെന്നുംവരും. ഇതു മൂന്നും ശരിയല്ല; മഹാന്മാർക്കു ഹിതവുമല്ല.

(8) ഈ പ്രപഞ്ചത്തിൽ ചഞ്ചലമായിട്ടുള്ളതെല്ലാം ഈശ്വരവ്യാപ്തം, ഈശ്വരാത്മകം ആയി അനുഭവപ്പെടുത്തണം.

അതിനുവേണ്ടിയുള്ളതാണ് ഗീത. ശോകമോഹാവിഷ്ടനായ അർജ്ജുനന്ന് ഈശ്വരദർശനം—വിശ്വരൂപദർശനം—എല്ലാം ഈശ്വരനും എല്ലാം ഈശ്വരങ്കലും ആണെന്നുള്ള ദർശനം—കൊടുത്തിട്ടാണല്ലോ അർജ്ജുനനോടു യുദ്ധംചെയ്യാൻ നിയോഗിച്ചതു്. ''ചക്കയെറുക്കുന്നതിനുമുമ്പ് കയ്യിൽ വെളിച്ചെണ്ണപുരട്ടിക്കൊള്ളണം.'' എന്നു ശ്രീരാമകൃഷ്ണനും പറഞ്ഞിട്ടുണ്ടു്.

ഇനി ഈശ്വരദർശനത്തിനുള്ള വഴിയെന്തു്? അതും ഗീതപഠിപ്പിക്കുന്നു. ശ്രുതി പറയുന്നു:—''തേന ത്യക്തേന ഭുഞ്ജീഥാഃ (ആ ത്യാഗം കൊണ്ടു് രക്ഷിച്ചുകൊള്ളണം.) എന്നു്. ശ്രീരാമകൃഷ്ണൻ പറയുന്നു:— ''ഗീത, ഗീത, ഗീത'' എന്നു തുടർന്നുപറയുമ്പോൾ കിട്ടുന്ന ''ത്യാഗി'' ബംഗാളിയിലെ 'താഗി' എന്നതാണു ഗീതയുടെ സന്ദേശമെന്നു്.

(9) സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ'' എന്നതാണ് ഗീതയിലെ മുഖ്യശ്ലോകമെന്നാണ് ശ്രീരാമാനുജൻെറ അഭിപ്രായം.

(10) ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ'' എന്നു് ഉപനിഷത്തു സ്പഷ്ടമായി പ്രസ്താവിച്ചിട്ടുമുണ്ടു്. ത്യാഗംകൊണ്ടേ മരണത്തെ അതിക്രമിക്കാൻ സാധിക്കൂ! മരണമാണല്ലോ—നാം സ്നേഹിക്കുന്ന ഭാര്യാപുത്രധനാദി സർവ്വസ്വവും ത്യജിച്ചു് എങ്ങോട്ടെന്നു നിശ്ചയമില്ലാത്ത ഒരു സ്ഥാനത്തേയ്ക്കു പോകുന്ന അവസ്ഥയാണല്ലോ—ഏററവും ദുഃഖഹേതുകം. അതിനാൽ ഗീതയുടെ മുഖ്യസന്ദേശം ത്യാഗംതന്നെ. എന്നാൽ ഈ ത്യാഗം പെട്ടെന്നു സാദ്ധ്യമല്ല.

(11) ''ന ഹി ദേഹഭൃതാ ശക്യം ത്യക്തും കർമ്മാണ്യശേഷതഃ'' എന്നു ഗീത.

അതായതു് ദേഹം താനെന്നു കരുതുന്നവനു കർമ്മങ്ങളെല്ലാം ഒന്നോടെ ത്യജിക്കാൻ സാദ്ധ്യമല്ല. ''അതെന്തു്? കർമ്മം ത്യജിക്കുക എന്നാൽ വെറുതെ ഇരിക്കുക എന്നല്ലേ അർത്ഥം? അതിനു പ്രയാസമില്ലല്ലോ.'' എന്നു ചിലർ ചോദിച്ചേക്കാം. ''പ്രയാസമുണ്ടു്. ആഹാരം, നിദ്ര, വിസർജ്ജനം മുതലായവയും കർമ്മമാണ്. അവയേയും ത്യജിക്കാൻ സാധിക്കുമോ?'' എന്നാണു മറുചോദ്യം. എന്നുതന്നെയല്ല,

---

(9) സർവ്വധർമ്മങ്ങളേയും ദൂരെ തള്ളിയിട്ടു് ഏകനായ എന്നെ ശരണം പ്രാപിക്കുക.

(10) കർമ്മംകൊണ്ടോ സന്താനംകൊണ്ടോ ധനംകൊണ്ടോ അല്ല ത്യാഗംകൊണ്ടാണ് അമൃതത്വം (മരണമില്ലായ്മ) എന്നു മുഖ്യന്മാർ പറയുന്നു.

(11) ദേഹാഭിമാനമുള്ളവന് കർമ്മങ്ങളെ ഒന്നോടെ ഉപേക്ഷിക്കാൻ സാദ്ധ്യമല്ല.

''കര്‍മ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരന്‍
ഇന്ദ്രിയാര്‍ത്ഥാന്‍ വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ.''

(കര്‍മ്മേന്ദ്രിയങ്ങളെ അടക്കി ഒന്നും പ്രവര്‍ത്തിക്കാതെ വിഷയങ്ങളെ മനസ്സുകൊണ്ടു് സ്മരിച്ച് അനുഭവിച്ചുകൊണ്ടിരിക്കുന്ന മൂഢന്‍ കള്ളനെന്നു പറയപ്പെടുന്നു) എന്നുകൂടി ഗീത പറഞ്ഞിട്ടുണ്ടു്.

''ന കര്‍മ്മണാമനാരംഭാത് നൈഷ്കര്‍മ്മ്യം പുരുഷോഽശ്നുതേ
ന ച സന്ന്യസനാദേവ സിദ്ധിം സമധിഗച്ഛതി''

(കര്‍മ്മങ്ങാം ചെയ്യാതിരിക്കുന്നതുകൊണ്ടു് ഒരുവന്‍ നൈഷ്കര്‍മ്മ്യത്തിലെത്തുന്നില്ല. വെറുതേ കര്‍മ്മങ്ങാം ത്യജിച്ചതുകൊണ്ടുമാത്രം ലക്ഷ്യപ്രാപ്തി ഉണ്ടാകയില്ല) എന്നുമുണ്ടു്. പിന്നെ എന്താണുവഴി? മനസ്സില്‍ രാഗദ്വേഷങ്ങളുള്ളകാലത്തോളം കണ്ണടച്ചൊരിടത്തിരുന്നതുകൊണ്ടു് നൈഷ്കര്‍മ്മ്യമാകയില്ല. അതുകൊണ്ടു് ഗീതാകര്‍ത്താവു് പറയുന്നു—ശരീരംകൊണ്ടും, മനസ്സുകൊണ്ടും, ബുദ്ധികൊണ്ടും, ഇന്ദ്രിയങ്ങളെക്കൊണ്ടും മനഃശുദ്ധിക്കുവേണ്ടി കര്‍മ്മം ചെയ്യാന്‍. അങ്ങനെ കര്‍മ്മം ചെയ്താലേ മനഃശുദ്ധി ഉണ്ടാകൂ.

''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദര്‍ശിഭിഃ''
എന്നു ശ്രുതി പറയുന്നു.

''ശമദമാദിസംസ്കൃതം മനഃ ആത്മദര്‍ശനേ കരണം'' എന്നു ശ്രീശങ്കരന്‍ പറയുന്നു. ശുദ്ധമായ മനസ്സു മാത്രമേ ഈശ്വരദര്‍ശനത്തിനുപകരണമാകൂ. മനസ്സിനെ ശുദ്ധമാക്കി—രാഗദ്വേഷവിമുക്തമാക്കി—തീര്‍ക്കാന്‍ നിഷ്കാമകര്‍മ്മത്തിനു മാത്രമേ കഴിയൂ. ''എനിക്കു സാധിക്കേണ്ടതു്—ഈ മുപ്പതുകൊല്ലമായി യാതൊന്നു ലഭിക്കാന്‍ വേണ്ടി ഞാന്‍ കഷ്ടപ്പെടുകയും വേദനപ്പെടുകയും ചെയ്തുവോ ആ ആത്മസാക്ഷാല്‍കാരം—ഈശ്വരന്റെ അഭിമുഖദര്‍ശനം—മോക്ഷപ്രാപ്തി—ആണു്. ഈ ലക്ഷ്യത്തെവച്ചാണു് ഞാന്‍ ജീവിക്കുന്നതും, ചലിക്കുന്നതും, പ്രവര്‍ത്തിക്കുന്നതുമെല്ലാം. പ്രസംഗമായിട്ടും എഴുത്തായിട്ടും സംഭാഷണമായിട്ടും ഞാന്‍ ചെയ്യുന്നതെല്ലാം—രാഷ്ട്രീയരംഗത്തെ എന്റെ പരിശ്രമങ്ങളും കൂടി—ഈ ലക്ഷ്യത്തിലേയ്ക്കുദ്ദേശിക്കപ്പെട്ടിട്ടുള്ളതാണു്.'' എന്നു് മഹാത്മജി സത്യാന്വേഷണചരിതത്തില്‍ പറയുന്നു. ഇതാണു് ഗീതാസന്ദേശം. ''ഹേ മനുഷ്യ! നീ ചെയ്യുന്ന സകല കര്‍മ്മവും ഈശ്വരാര്‍പ്പിതമായി, ആദ്ധ്യാത്മിക സാധനയായി നിഷ്കാമമായി, നിസ്സ്വാര്‍ത്ഥമായി ചെയ്യുക; നിന്റെ പ്രവൃത്തിരംഗം രാഷ്ട്രീയമോ, സാമുദായികമോ, വിദ്യാഭ്യാസപരമോ, സാമ്പത്തികമോ, വ്യാവസായികമോ ഏതുതന്നെ ആയി

ക്കൊള്ളട്ടെ! അതിനു വിരോധമില്ല. എന്തുചെയ്താലും ഈശ്വരാർപ്പിതമായി, നിസ്സ്വാർത്ഥമായി, 'ബഹുജനഹിതായ ബഹുജനസുഖായ' ചെയ്യുക. അങ്ങിനെ ചെയ്താൽ മനസ്സ് രാഗദ്വേഷവിമുക്തമാകും; ശുദ്ധമാകും. ശുദ്ധമായ മനസ്സുകൊണ്ട് ഈശ്വരനെ കാണാം. ഈശ്വരനെ കണ്ടാൽ നിത്യാനന്ദം അനുഭവിക്കാം. അതാണ് മനുഷ്യജന്മത്തിന്റെ പരമലക്ഷ്യം. ഈശ്വരദർശനം ലഭിച്ചശേഷം ഈശ്വരൻ ആദേശിക്കുന്നെങ്കിൽ പിന്നെയും ലോകസംഗ്രഹത്തിന്നായി കർമ്മം ചെയ്യുക.''

ഇന്നു ലോകത്തെ ബാധിച്ചിരിക്കുന്ന മഹാരോഗം സ്വാർത്ഥതയാണ്. രാഷ്ട്രീയവും, സാമ്പത്തികവും, സാമുദായികവുമായ സകല കുഴപ്പത്തിനും കലാപത്തിനും കാരണം സ്വാർത്ഥതയാണ്. സ്വാർത്ഥത്യാഗമല്ലാതെ ലോകശാന്തിയ്ക്കു മറ്റു വഴിയില്ല. സ്വാർത്ഥത്യാഗം—ഞാനെന്നും എന്റേതെന്നുമുള്ള ബുദ്ധിയുടെ ത്യാഗം—ആണ് ഗീതയുടെ സന്ദേശം. അതുതന്നെ ഗീതയിലെ ''യജ്ഞ''ശബ്ദാർത്ഥം. അതുതന്നെയാണ് സകല വൈദികയജ്ഞങ്ങളുടേയും ഉദ്ദേശം. മഹാത്മജി ജീവിച്ചുകാണിച്ചതും ഈ യജ്ഞാത്മകമായ ജീവിതമാണ്. അതിനാൽ,

(12) യജ്ഞാർത്ഥാത് കർമ്മണോ*f*ന്യത്ര ലോകോ*f*യംകർമ്മബന്ധനഃ
തദർത്ഥം കർമ്മ കൗന്തേയ മുക്തസംഗസ്സമാചര.'' എന്ന ഗീതാവാക്യത്തെ ആദർശമാക്കി ജീവിക്കണം. അതിന്റെ ഫലം മോക്ഷം. മാത്രമല്ല; ''സമസ്തപുരുഷാർത്ഥസിദ്ധി''യാണ്. ലോകം അങ്ങനെ ജീവിക്കുമ്പോൾ ധർമ്മവുമുണ്ടാകും: ധനവും ഉണ്ടാകും; ഭക്ഷ്യപ്രശ്നവും പരിഹരിയ്ക്കപ്പെടും; മനുഷ്യൻ മുക്തിയെന്നു പറയപ്പെടുന്ന നിത്യാനന്ദത്തിന്നവകാശിയായിത്തീരുകയും ചെയ്യും. ഇതിൽ ആരു് മുന്നിട്ടു പ്രവർത്തിയ്ക്കണം? നേതാക്കന്മാർ. ഗീത പറയുന്നു,

(13) യദ്യദാചരതി ശ്രേഷ്ഠഃ തത്തദേവേതരോ ജനഃ
സ യത്പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ.'' എന്നു്.

---

(12) യജ്ഞത്തിനുവേണ്ടിയല്ലാത്ത കർമ്മത്താൽ ഈ ലോകത്തെ കർമ്മം ബന്ധിക്കപ്പെടുന്നു. അതുകൊണ്ട് യജ്ഞത്തിനുവേണ്ടി അർജ്ജുന! സംഗം വിട്ടു കർമ്മം അനുഷ്ഠിക്കൂ.

(13) ശ്രേഷ്ഠൻ ഏതേതിനെ ആചരിക്കുന്നുവോ അതാതിനെത്തന്നെ മററുള്ളവരും ആചരിക്കുന്നു. അയാൾ പ്രമാണമാക്കുന്നതേതോ അതിനെ തന്നെ മററുള്ളവരും പിന്തുടരുന്നു.

ഒരു മഹാത്മജി നിസ്സ്വാത്ഥിയായി ഈശ്വരദശ്നമെന്ന പരമ ലക്ഷ്യത്തോടുകൂടിയവനായി സദാ കർമ്മംചെയ്തുകൊണ്ടു് ഗീതാത്ഥ ധ്യാനനിരതനായി ജീവിച്ചു. അതിൻെറ ഫലമായി ഭാരതഭൂമി യുടെ ആയിരംവഷത്തെ അടിമത്തം നീങ്ങി. മററുള്ളവരും ആ ആദശം കണ്ടുപഠിച്ചു് മനസ്സിലാക്കി ജീവിക്കട്ടെ! സകല പ്രശ്ന ങ്ങളും പരിഹൃതങ്ങളാകും. അതിനുഗീതാംബ അനുഗ്രഹിക്കട്ടെ.



(1950 ഒക്ടോബർ 2-ാംനു-യിലെ ദേശബന്ധു വിശേഷാൽപ്രതിയിൽ നിന്നെടുത്തതു്.)

## II *

ഭഗവാൻ ശ്രീശങ്കരൻെറ ജന്മദിനമാഘോഷിച്ചുവരുന്ന ഈ സന്ദർഭത്തിൽ ശ്രീശങ്കരനെപ്പററിയുള്ള ഒരു പ്രസംഗം ഇവിടെ നടന്നിരിക്കുന്ന അടുത്തതായി അദ്ദേഹത്തിന്ന് ഏററവും ഇഷ്ടമായിരുന്ന ഗീതയെപ്പററിയാണ് എനിക്കു പറയാൻ തോന്നുന്നത്. ഗീതയായിരുന്നു ശ്രീശങ്കരഭഗവത്പാദൎക്കു ഏററവും ഇഷ്ടമുള്ള ഗ്രന്ഥമെന്ന്

(1) ''ഗേയം ഗീതാനാമസഹസ്രം, ധ്യേയം ശ്രീപതിരൂപമജസ്രം
നേയം സജ്ജനസംഗേ ചിത്തം ദേയം ദീനജനായ ച വിത്തം''

എന്ന് അദ്ദേഹം ഗൃഹസ്ഥന്മാൎക്ക് ഉപദേശിച്ചതിൽനിന്നു സ്പഷ്ടമാണ്. ഗൃഹസ്ഥന്മാൎക്കെന്നു ഞാൻ പറയുന്നത് ശ്ലോകത്തിൻെറ നാലാംവരിയെ അടിസ്ഥാനമാക്കിയാണ്. ബ്രഹ്മചാരികൾക്കും വാനപ്രസ്ഥന്നും സന്യാസികൾക്കും പണമില്ലല്ലോ. പണമുള്ളവനെ ഉദ്ദേശിച്ചാണല്ലോ പണം കൊടുക്കാൻ പറഞ്ഞത്. പണത്തിൻെറ പ്രയോജനം, ശ്രീശങ്കരൻെറ അഭിപ്രായത്തിൽ, ഭോഗസമൃദ്ധങ്ങളായ മണിമാളികകളുണ്ടാക്കി സൎവ്വാലങ്കാരഭൂഷിതകളായ ഭാര്യമാരെ തൃപ്തിപ്പെടുത്താൻ ശ്രമിച്ചും ലോകത്തിലെ സൎവ്വാഡംബരങ്ങളും വലിച്ചുകൂട്ടിയും രസിക്കാനല്ല; പാവങ്ങൾക്കു കൊടുക്കാനാണ്. ഇരിക്കട്ടെ! ശ്രീശങ്കരൻ ഈ ശ്ലോകത്തിൽ ഒരു മുഖ്യഗ്രന്ഥത്തിൻെറ നാമനിർദ്ദേശംചെയ്യുന്നതു ഗീതയുടെതാണ്. അദ്ദേഹം മുഖ്യമായി ഭാഷ്യം എഴുതീട്ടുള്ളത് മൂന്നു ഗ്രന്ഥങ്ങൾക്കാണ്. അവ ഗീത, ഉപനിഷത്തുക്കൾ, ബ്രഹ്മസൂത്രം എന്നിവയത്രേ. ഇവയിൽത്തന്നെ ഗീതയ്ക്കാണ് അദ്ദേഹം കൂടുതൽ പ്രാധാന്യം കൊടുത്തതെന്നു കാണാൻകഴിയും. എന്തെന്നാൽ ഗീതാഭാഷ്യത്തിൻെറ മുഖവുരയിൽ ഗീതയെപ്പററി പറയുന്നത് അത് ''സമസ്തവേദാൎത്ഥസാരസംഗ്രഹഭൂതം'' എന്നാണ്. അതായത് ഉപനിഷത്സാരമെന്ന് അൎത്ഥം. ബ്രഹ്മസൂത്രം ഒരു സ്വതന്ത്രഗ്രന്ഥമല്ലല്ലോ. അതിൽ ഉപനിഷദ്വാക്യങ്ങളെപ്പററിയുള്ള ചിന്തനമാണല്ലോ അടങ്ങിയിരിക്കുന്നത്. അത്രയുമല്ല, അദ്ദേഹത്തിൻെറ പരമഗുരുവിൻെറ പരമഗുരുവായ വ്യാസമുനിയും മഹാഭാരതത്തിൽ,

''ഗീതാ സുഗീതാ കൎത്തവ്യാ കിമന്യൈഃ ശാസ്ത്രവിസ്തരൈഃ
യാ സ്വയം പദ്മനാഭസ്യ മുഖപദ്മാദ്വിനിസ്സൃതാ''

* തൃശ്ശിവപേരൂർ വടക്കുന്നാഥ ക്ഷേത്രസന്നിധിയിൽവച്ച് 1948 മേടം 12–ാംനു ചെയ്ത ഒരു പ്രസംഗത്തിൻെറ സംഗ്രഹം.

(1) ഗീതയും സഹസ്രനാമവും പാടണം. ലക്ഷ്മീപതിയുടെ രൂപം എപ്പോഴും ധ്യാനിക്കണം, മനസ്സിനെ സജ്ജനസംസർഗ്ഗത്തിലേക്ക് നയിക്കണം. പണമെല്ലാം ദീനജനങ്ങൾക്കായിട്ടും കൊടുക്കണം.

എന്നാണ് പ്രസ്താവിച്ചതു്. അതിനനുസരിച്ചു ഭഗവാൻ ശങ്കരനും ഗീതാപക്ഷപാതിയായതു യുക്തംതന്നെ.

''ഗീത കർമ്മമാണു പഠിപ്പിക്കുന്നതു്;'' ''യോഗമാണു പഠിപ്പിക്കുന്നതു്.'' ജ്ഞാനമാണ് ഉപദേശിക്കുന്നതു്'' എന്നു പറയുന്ന പല ആചാര്യന്മാരും പണ്ഡിതന്മാരുമുണ്ടു്. എന്റെ അഭിപ്രായം ഗീത ഇതെല്ലാം പഠിപ്പിക്കുന്നുവെന്നാണ്. അതാണു ശ്രീശങ്കരന്റെ അഭിപ്രായവും. നാനാവിധ അധികാരികൾക്കു നാനാവിധ അഭ്യാസങ്ങളാണു ഗീത നൽകുന്നതു്.

ഗീത ഏററവും താണപടിയിലുള്ളവനു കർമ്മം വിധിക്കുന്നു. ഗീതാകാരൻ മനുഷ്യന്റെ വാസന നല്ലവണ്ണം മനസ്സിലാക്കിയിട്ടുണ്ടു്. മനുഷ്യൻ പ്രായേണ രാജസപ്രകൃതിയാണ്. രജസ്സിന്റെ ലക്ഷണം കർമ്മമാണ്. അതിനാൽ അവനു് കർമ്മം ചെയ്യാതിരിക്കാൻ സാദ്ധ്യമല്ല.

''ന ഹി കശ്ചിത് ക്ഷണമപി ജാതു തിഷ്ഠത്യകർമ്മകൃത്.
കാര്യതേ ഹ്യവശഃ കർമ്മ സർവ്വഃ പ്രകൃതിജൈർഗ്ഗുണൈഃ''

(ആരും ഒരിക്കലും ക്ഷണനേരംപോലും കർമ്മംചെയ്യാതിരിക്കുന്നില്ല. എല്ലാവരും പ്രകൃതിയിൽനിന്നുണ്ടാകുന്ന ഗുണങ്ങളാൽ അസ്വതന്ത്രരായി പ്രവർത്തിപ്പിക്കപ്പെടുന്നു) എന്നാണു ഗീത പറയുന്നതു്. ഇതെത്രയും സത്യമാണ്. കർമ്മം—ശരീരംകൊണ്ടോ വാക്കുകൊണ്ടോ, മനസ്സുകൊണ്ടോ ഉള്ള വ്യാപാരം—ചെയ്യാതിരിക്കാൻ ആക്കു സാധിക്കും? കൂടിപ്പോയാൽ ശരീരത്തെയും വാക്കിനെയും അടക്കിയിരിക്കാൻ സാധിച്ചേക്കാം. അവിടേയും മാനസവ്യാപാരമുണ്ടു്, ആ അവസ്ഥയിൽ പ്രാകൃതമനുഷ്യർ എന്തിലായിരിക്കും മനസ്സിനെ വ്യാപരിപ്പിക്കുന്നതു്? അവനു നിത്യപരിചയമുള്ള ശബ്ദാദിവിഷയങ്ങളിൽ തന്നെ. അതുകൊണ്ടു് അവൻ കർമ്മനിവൃത്തനാകുന്നില്ല. ഇങ്ങനെ മനോരാജ്യം കണ്ടുകൊണ്ടു് ഭോഗങ്ങളെ ചിന്തിച്ചിരിക്കുന്ന മടിയന്മാരേക്കാൾ ഉത്കൃഷ്ടൻ കർമ്മംചെയ്യുന്നവനാണെന്നത്രേ ഗീതയുടെ മതം.

''കർമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാസ്മരൻ,
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ''

(കർമ്മേന്ദ്രിയങ്ങളെ അടക്കി മനസ്സുകൊണ്ടു് വിഷയങ്ങളെ ധ്യാനിച്ചിരിക്കുന്ന ഭോഗേച്ഛുവും എന്നാൽ ഭോഗങ്ങളെ ലഭിക്കാൻവേണ്ടി പ്രവർത്തിക്കാൻ താത്പര്യമില്ലാത്തവനും ആയവനെ മിഥ്യാചാരൻ കള്ളൻ എന്നു വേണം പറയാൻ.) എന്നും ഗീത പറയുന്നു.

''കർമ്മ ജ്യായോ ഹ്യകർമ്മണഃ, ശരീരയാത്രാപി ച തേ
ന പ്രസിദ്ധ്യേദകർമ്മണഃ''

(കർമ്മമാണ് അകർമ്മത്തെക്കാരം ശ്രേഷ്ഠം. കർമ്മം ചെയ്യാതിരുന്നാൽ ശരീരംപോലും നിലനില്ക്കയില്ല) എന്നു ഗീത. മടിയനായിരിക്കുന്നവനു് വിദ്യയോ ധനമോ ഉണ്ടാകുന്നില്ലെന്നു മാത്രമല്ല; രോഗംവന്നു ബാധിക്കയും ചെയ്യുന്നുവെന്നുള്ളതു് അനുഭവസിദ്ധമാണല്ലോ? അതിനാൽ ഗീത കർമ്മംചെയ്യാൻ ആജ്ഞാപിക്കുന്നു. കർമ്മം എല്ലാവക്കും പ്രകൃത്യാ ഉള്ളതാണെങ്കിൽ പിന്നെ അതിനു ഗീതയുടെ ആജ്ഞ വേണമോ? ഇവിടെ ആജ്ഞയല്ല; അനുവാദംമാത്രം. ''അനുവാദമാത്രം ന വിധിഃ'' എന്നു ശ്രീശങ്കരൻ പറയുന്നു. എന്നാൽപിന്നെ എന്താണ് ഗീതയ്ക്കു വിശേഷം? ഗീത പറയുന്നു:—''കർമ്മം മനുഷ്യന്നു് സഹജമാണു്. എന്നാൽ എല്ലാ കർമ്മവും ചെയ്യരുതു്. ശാസ്ത്രത്താൽ വിധിക്കപ്പെട്ട കർമ്മമേ ചെയ്യാവൂ'' എന്നു്.

''തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യകാര്യവ്യവസ്ഥിതൗ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കർമ്മ കർത്തുമിഹാർഹസി.
യഃ ശാസ്ത്രവിധിമുത്സൃജ്യ വർത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം

(ചെയ്യേണ്ടതേതു്, ചെയ്യരുതാത്തതേതു് എന്നു നിശ്ചയിക്കുന്നതിൽ ശാസ്ത്രമാണ് പ്രമാണം. ശാസ്ത്രത്തിൽ വിധിച്ചിരിക്കുന്നതേതെന്നറിഞ്ഞുവേണം ഈ ലോകത്തു കർമ്മംചെയ്യാൻ. ശാസ്ത്രവിധിയൊന്നും നോക്കാതെ ഇഷ്ടംപോലെ പ്രവർത്തിക്കുന്നവനു് സിദ്ധിയോ സുഖമോ പരഗതിയോ ഉണ്ടാകുന്നതല്ല) എന്നാണു ഗീത. ഇവിടെയാണ് വേദാന്തമതത്തിൻെറ വൈശിഷ്ട്യം. ഇക്കാലത്തു ബുദ്ധമതത്തെ പ്രാധാന്യത്തിൽ കൊണ്ടുവരാൻ നമ്മുടെ രാജ്യത്തെ പല രാഷ്ട്രീയനേതാക്കന്മാരും ചില സമുദായങ്ങളും ബഹളംകൂട്ടുന്നതായി കാണുന്നു. ബുദ്ധൻെറ ഹൃദയം വലുതായിരുന്നു. അദ്ദേഹം അഹിംസയുടെ പ്രവാചകനായിരുന്നു. ഒരു ആടിനെ രക്ഷിക്കാൻവേണ്ടി തല കൊടുക്കാൻ സന്നദ്ധനായ മഹാപ്രേമിയായിരുന്നു. എന്നാൽ അദ്ദേഹം ചെയ്ത ഏറാവും വലിയതെററു് പ്രമാണദ്വയത്തെമാത്രം അംഗീകരിച്ചതാണു്. യുക്തിയും അനുഭവവും മാത്രം. ശ്രുതിപ്രാമാണ്യത്തെ അംഗീകരിച്ചില്ല. അദ്ദേഹത്തിൻെറ കാലത്തു്, ജനങ്ങരം ശ്രുതിവാക്യംചൊല്ലി ജന്തുക്കളെ ലക്ഷക്കണക്കിനു കൊന്നിരുന്നു. അനുകമ്പാർദ്രഹൃദയനായ അദ്ദേഹത്തിനു് അതു സഹിക്കാൻ സാധിച്ചില്ല. അതുകൊണ്ടു് അദ്ദേഹം ശ്രുതിയെ സ്വീകരിച്ചില്ല. അതുകൊണ്ടു് എന്തുപററി? അദ്ദേഹത്തിൻെറ അനുഗാമികരം സ്വല്പകാലത്തിനുള്ളിൽ അദ്ദേഹത്തിൻെറ ഉപദേശതത്വങ്ങളെ മറന്നു് അവരവരുടെ യുക്തിക്കു യോജിച്ച വിധം അവയെ വ്യാഖ്യാനിച്ചു് അനാത്മവാദികളും നിരീശ്വരന്മാരും ശൂന്യപക്ഷപാതികളും ആയിത്തീന്നു. ഒരു രാജ്യത്തിൻേറയോ സമു

ദായത്തിന്റേയോ—വേണ്ട—ഒരു ഗൃഹത്തിന്റെതന്നെയോ നിലനില്പിന്ന് ശ്രുതിയിൽ—ആപ്തവാക്യത്തിൽ—വിശ്വാസം അത്യാവശ്യമാണ്. വൈദ്യൻ വിധിക്കുന്ന നിയമങ്ങളിലും ജഡ്ജി എഴുതുന്ന ജഡ്ജ്മെൻറിലും ഓരോ രോഗിയും ഓരോ പൌരനും തന്റെ യുക്തിക്കും അനുഭവത്തിനും ചേന്നതു മാത്രമേ സ്വീകരിക്കുവെന്നു പറഞ്ഞാലുള്ള അവസ്ഥയെന്തു്? ഓരോ ചെറിയ കുട്ടിയും വീട്ടിൽ അച്ഛനമ്മമാർ, ''ഇതു ചെയ്യരുതു്; ഇതു ചെയ്യണം'' എന്നു ശാസിക്കുമ്പോഠം, ''എന്റെ യുക്തിക്കും അനുഭവത്തിനും ചേന്നതു മാത്രമേ സ്വീകരിക്കൂ'' എന്നു പറഞ്ഞാൽ ആ ഗൃഹത്തിലെ നിലയെന്തു്? ഇന്നു രാജ്യത്തു കാണുന്ന കുഴപ്പമെല്ലാം ശ്രുതിപ്രമാണം അംഗീകരിക്കാനുള്ള സന്നദ്ധതയില്ലായ്മയിൽനിന്നാണുണ്ടാകുന്നതാണ്. ഇന്നു സ്കൂളിൽ കുട്ടികഠം അങ്ങനെ പഠിപ്പിക്കപ്പെടുന്നു; നേതാക്കന്മാർ അങ്ങനെ പ്രസംഗിക്കുന്നു. ചിന്താശക്തി വികസിപ്പിക്കയോ ലോകപരിചയം സമ്പാദിക്കയോ പോലും ചെയ്തിട്ടില്ലാത്ത കുട്ടികളെത്തന്നെയും സംബോധന ചെയ്തുകൊണ്ടു് നേതാക്കന്മാർ പ്രസംഗിക്കുന്നതു്, ''നിങ്ങഠം യുക്തിയുള്ളതേ സ്വീകരിക്കാവൂ'' എന്നാണ്. കുട്ടികളുടെ യുക്തി, നേതാവു യുക്തിയുക്തമാണെന്നു കാണുന്നതു് യുക്തിയുക്തമല്ലെന്നു പലപ്പോഴും അവക്കു തോന്നിക്കുന്നു. അഥവാ ഒരിക്കൽ ഒരു നേതാവു പറഞ്ഞതു് യുക്തിയുക്തമെന്നു തോന്നുന്നു; മറെറാരിക്കൽ മറെറാരു നേതാവു പറയുന്നതു യുക്തിയുക്തമെന്നു തോന്നുന്നു. അതുകൊണ്ടു് കുട്ടികഠം പല നേതാക്കന്മാരുടേയും പുറകെ ഓടിനടക്കുന്നു. ഒരേ കുട്ടിതന്നെ ഓരോരിക്കൽ ഓരോ നേതാവിന്റെ പുറകെ ഓടിനടക്കുന്നതായി കാണുന്നു. ഒരിക്കലും അവക്കു് അഭിപ്രായസ്ഥൈര്യമില്ല. ഫലം കുഴപ്പം. അത്രയുമല്ല, അദ്ധ്യാപകന്റെ യുക്തിയും വിദ്യാത്ഥികളുടെ യുക്തിയും തമ്മിൽ യോജിക്കാത്തിടത്തു അദ്ധ്യാപകനു് വേല തുടരണമെങ്കിൽ വിദ്യാത്ഥികഠം പറയുന്നതു്, എത്ര തെററായാലും അവരുടെ ഇഷ്ടത്തിനു തുള്ളേണ്ടിവരുന്നു. ഇതെല്ലാം മൂന്നാമത്തെ പ്രമാണത്തെ അംഗീകരിക്കാൻ ബാല്യംമുതൽ കുട്ടികളെ പഠിപ്പിക്കാത്തതിൽനിന്നുണ്ടാകുന്നതാണ്. കുട്ടികളെപ്പോലെ തന്നെയാണ് ഭൂരിപക്ഷം മനുഷ്യരും. ശ്രുതിപ്രാമാണ്യത്തെ അംഗീകരിക്കാതിരുന്നാൽ സവ്വത്ര കുഴപ്പമാണെന്നു ശ്രീശങ്കരൻ മനസ്സിലാക്കിയാണ്, ബൌദ്ധധർമ്മപ്രചാരത്താൽ നഷ്ടമായ ശ്രുതിവിശ്വാസം പുനഃസ്ഥാപിച്ചതു്. ഇന്ത്യക്കു് ഇനിയും രക്ഷവേണമെങ്കിൽ ശ്രുതിവിശ്വാസം പുനഃസ്ഥാപിക്കേണ്ടിയിരിക്കുന്നു. അതേസമയത്തു ശ്രുതിയിൽ കണ്ണുമൂടിയുള്ള വിശ്വാസമല്ല; യുക്തിയോടും അനുഭവത്തോടും ചേന്നുള്ള വിശ്വാസം വേണം. ശ്രീശങ്കരൻ പറയുന്നു:—

''ശ്രുതിമതസ്തർക്കോ/നുസന്ധീയതാം'' എന്നു്. അതേസമയം പറയുന്നു:—

''സ്വാനുഭൂത്യനുസാരേണ തർക്ക്യതാം മാ കുതർക്ക്യതാം''

എന്നും. അതായതു് ശ്രുതിസമ്മതമായ യുക്തിയെ വേണം ഉറപ്പി ക്കാൻ. എന്നാൽ അതു മതിയോ? സ്വാനുഭവത്തെ അനുസരിച്ചു വേണം തർക്കിക്കാൻ. കുതർക്കം ചെയ്യരുതു്. അത്രയുമല്ല, അദ്ദേഹം പറയുന്നു:—

''ന ഹി ശ്രുതിശതമപി ശീതോ/ഗ്നിരപ്രകാശോ
വാ ഇതി ബ്രൂയാത് പ്രാമാണ്യമുപൈതി''

(നൂറു വേദമൊന്നിച്ചുനിന്നു് അഗ്നിക്കു തണുപ്പാണെന്നോ പ്ര കാശമില്ലെന്നോ പറഞ്ഞാൽ അതു പ്രമാണമാകുകയില്ല) എന്നു്. ഇങ്ങനെയുള്ള ഒരു ആചാര്യനു മാത്രമേ ഇന്നു് ഇന്ത്യയെ രക്ഷിക്കാൻ കഴികയുള്ളു. നമ്മുടെ രാഷ്ട്രീയ നേതാക്കന്മാർ ഇത്ര വിശിഷ്ടനായ ശ്രീശങ്കരനെ ആദരിക്കാത്തതെന്തുകൊണ്ടെന്നറിയുന്നില്ല. അങ്ങനെ ചെയ്യാതിരുന്നാൽ തിരുവിതാംകൂറിലെ ഒരു വലിയ രാഷ്ട്രീയനേ താവു് പറഞ്ഞതുപോലെ ആയിത്തീരും രാജ്യം മുഴുവൻ. പത്രപ്രതി നിധികൾ അദ്ദേഹത്തോടു ചോദിച്ചു. ''നിങ്ങൾ ഡൽഹിയിൽ പോയതെന്തിനു്?'' എന്നു്. അദ്ദേഹം ഉത്തരം പറഞ്ഞുവത്രെ: ''തോന്നിയിട്ടു്'' എന്നു്. അടുത്തചോദ്യം: ''പോയകാര്യമെന്താ യി?'' ഉത്തരം, ''പറയാൻ മനസ്സില്ല'' എന്നായിരുന്നുപോൽ. ഇതു ഞാൻ പത്രത്തിൽ കണ്ടതാണു്, സത്യമോ എന്തോ? അദ്ദേഹം ലോകത്തിനു് എന്തൊരു ദ്രോഹമാണു ചെയ്യുന്നതെന്നു് അദ്ദേഹം അറിയുന്നില്ല. ലോകത്തിനു മാത്രമല്ല, സ്വന്തം വീട്ടിനുതന്നെയും. അദ്ദേഹത്തിന്റെ മക്കൾ ഇതല്ലേ കണ്ടുപഠിക്കുക? അവർ തോന്നിയ പോലെ നടക്കുന്നവരായി കാണാൻ അദ്ദേഹം ഇഷ്ടപ്പെടുന്നതായി തോന്നുന്നു. കഷ്ടം! ഗീത വായിച്ചെങ്കിൽ ഇവർ ഇങ്ങനെ പറയുമോ?

''യദ്യദാചരതി ശ്രേഷ്ഠ സ്തത്തദേവേതരോ ജനഃ
സ യത് പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ''

''യഥാ രാജാ തഥാ പ്രജാ'' വലിയവർ ചെയ്യുന്നതുകണ്ടാണു് ചെറിയവർ പഠിക്കുന്നതു്. ഇവർ രാജ്യത്തു് അരാജകത്വത്തിനു് വിത്തുപാകുകയാണു ചെയ്യുന്നതു്. അതിനാൽ ഇങ്ങനെയുള്ള കുഴപ്പം നേരിടാതിരിക്കണമെങ്കിൽ ശ്രുതിയെ—ആപ്തവാക്യത്തെ—പ്രമാ ണമാക്കിവേണം ലോകത്തെ നയിക്കാനും ലോകം ജീവിക്കാനും. ഇതറിഞ്ഞിട്ടാണു് ഭഗവാൻ ശാസ്ത്രോക്തകർമ്മമേ ചെയ്യാവൂ എന്നു വിധിച്ചതു്.

എന്നാൽ ശാസ്ത്രോക്തകർമ്മം ചെയ്യണമെന്നുപദേശിക്കുന്നതു കൊണ്ടുമാത്രം ഗീതാചാര്യൻ തൃപ്തനാകുന്നില്ല. ശാസ്ത്രോക്തകർമ്മം തന്നെ സകാമമായും നിഷ്കാമമായും ഒരുവനു് ചെയ്യാൻകഴിയും. ഗീതാചാര്യൻ പറയുന്നതു്, മോക്ഷം വേണമെങ്കിൽ നിഷ്കാമമായി ശാസ്ത്രോക്തകർമ്മം ചെയ്യണമെന്നാണ്. നിഷ്കാമമെന്നാൽ നിഷ്ഫലമെന്നു ചിലർ വിചാരിക്കുന്നു. അതു ശരിയല്ല. ''ന കുര്യാന്നിഷ്ഫലം കർമ്മ'' എന്നാണ് സ്മൃതി. അതിനു ദൃഷ്ടാന്തമായി ജലതാഡനം (വെള്ളത്തിലടിക്കുക) മുതലായവയെ പറഞ്ഞിട്ടുമുണ്ടു്. ഒരാൾ പുഴയിൽ ചെന്നിരുന്നു് വെള്ളംകോരി, സൂര്യനെ തണുപ്പിക്കാമെന്നു വിചാരിച്ചു് മേല്പോട്ടൊഴിക്കുന്നുവെന്നിരിക്കട്ടെ! ആ മാതിരി ഉള്ളതല്ല നിഷ്കാമകർമ്മം. നിഷ്കാമകർമ്മമെന്നാൽ ഫലത്തിൽ സക്തിയില്ലാതെ ചെയ്യുന്ന കർമ്മമാണ്.

''തസ്മാദസക്തഃ സതതം കാര്യം കർമ്മ സമാചര''

സംഗം കൂടാതെ, അതായതു ഫലേച്ഛകൂടാതെ, കർമ്മം ചെയ്യുക എന്നാലെന്താണർത്ഥം? കുല വെട്ടണ്ടെങ്കിൽ ആരെങ്കിലും വാഴ വയ്ക്കുമോ? നെല്ലു കൊയ്യേണ്ടെങ്കിൽ വിത്തുവിതയ്ക്കുമോ? വയറു നിറയണമെന്നോ വിശപ്പുമാറണമെന്നോ ഉദ്ദേശമില്ലാതെ ഊണു കഴിയ്ക്കുമോ? ഇന്ന ലക്ഷ്യത്തിനു് ഇന്ന ഉപായമെന്നു തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽ പിന്നീടു് എപ്പോഴും 'ആ ലക്ഷ്യം കൈവരുമോ കൈവരുമോ' എന്ന ചിന്തയും വ്യാകുലതയുമില്ലാതെ ഉപായത്തിൽമാത്രം ശ്രദ്ധ ചെലുത്തി ചെയ്യുന്ന കർമ്മമാണ് നിഷ്കാമകർമ്മമെന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. ('കർമ്മവും അതിന്റെ മർമ്മവും' എന്ന പ്രസംഗം നോക്കുക) ''ഇതിന്റെ ഫലം എനിക്കുതന്നെ കിട്ടണം'' എന്ന വിചാരമില്ലാതെ ഈശ്വരസേവനമെന്ന നിലയിൽ ചെയ്യുന്ന കർമ്മം കർമ്മയോഗമെന്നു മററു ചിലർ പറയുന്നു. രാജ്യസ്നേഹികൾ രാഷ്ട്രസേവനമെന്നും സമുദായസ്നേഹികൾ സമുദായസേവനമെന്നും പറയുന്നതിനെതന്നെയാണ് ഈശ്വരോപാസനാത്മകമായ കർമ്മമെന്നു മതനിഷ്ഠൻ പറയുന്നതു്.

വ്യത്യാസം വീക്ഷണഗതിയിലാണ്. രാജ്യസേവകൻ മണ്ണുകൊണ്ടുണ്ടാക്കിയ രാജ്യത്തേയും മണ്ണുകൊണ്ടുണ്ടാക്കിയ ശരീരത്തേയും ധ്യാനിച്ചുകൊണ്ടു് വേലചെയ്യുമ്പോൾ മതനിഷ്ഠൻ ചിന്മയനെ ധ്യാനിച്ചു പ്രവർത്തിക്കുന്നു. സമുദായസേവനം, രാജ്യസേവനം, നിഷ്കാമകർമ്മം, വെളിയിൽനിന്നു നോക്കുന്നവരുടെ ദൃഷ്ടിയിൽ എല്ലാം ഒന്നുതന്നെ. പ്രവർത്തകന്റെ വീക്ഷണത്തിലാണ് ഭേദം. ''ഈ ലോകം ഈശ്വരന്റേതാണ്, ഈ ലോകത്തു കാണുന്ന ജീവന്മാരെല്ലം ഈശ്വരാംശങ്ങളാണ്'' എന്നറിഞ്ഞുകൊണ്ടു്, ഈശ്വരന്റെ

ലോകത്തെ—ഈശ്വരാംശമായ ജീവന്മാരെ—സേവിക്കുന്നു എന്ന ബുദ്ധിയോടുകൂടി പ്രവൎത്തിക്കുമ്പോഠം അതു കൎമ്മയോഗം. ''ശിവ ജ്ഞാനേ ജീവേർ സേവാ'' (ശിവനെന്നറിഞ്ഞു ജീവനെ സേവിക്കുക) എന്നു ശ്രീരാമകൃഷ്ണൻ പറയുന്നു. ''മാതൃദേവോ ഭവ, പിതൃദേവോ ഭവ, ആചാര്യദേവോ ഭവ, അതിഥി ദേവോ ഭവ,'' എന്ന വേദവാക്യങ്ങളോടുകൂടി ''ദരിദ്രദേവോ ഭവ, മൂർഖദേവോ ഭവ'' എന്നു കൂട്ടിച്ചേർക്കാൻ വിവേകാനന്ദസ്വാമികഠം പറയുന്നു. ദരിദ്രന്മാരേയും അറിവില്ലാത്തവരേയും ഈശ്വരന്മാരായി കണ്ടു സേവിക്കുക. അങ്ങിനെയായാലുള്ള ഗുണം അവിടെ അഹങ്കാരലേശമോ പ്രതിഫലേഛയോ ഉണ്ടാകില്ല. നമ്മുടെ രാജ്യത്തെ നേതാക്കന്മാരെന്നു പറയുന്നവരിൽ മിക്കവൎക്കും എന്തു് അഹന്തയാണു്! ഈ ലോകമെല്ലാം ഇവരുടെ എല്ലിൻകൂടിനെ—മലമൂത്രമയമായമാംസപിണ്ഡത്തെ—യും അതിൽനിന്നു പുറപ്പെടുന്ന ചില ശബ്ദങ്ങളെയും ആശ്രയിച്ചിരിക്കുന്നുവെന്നു ഇവർ ഭാവിക്കുന്നു. ഇങ്ങനെ എത്ര കോടി ഇതിനുമുമ്പുണ്ടായി? ഇനിയുണ്ടാകാൻപോകുന്നു? ഇതു് ഇവർ അറിയുന്നില്ല. ''നാമാരു് ഈ ലോകമുദ്ധരിക്കാൻ? നമുക്കെന്തു കഴിവുണ്ടു്?'' എന്നിവർ ആലോചിക്കുന്നില്ല. മലമൂത്രപാത്രമായ ഈ മാംസപിണ്ഡത്തിൽ ഇവൎക്കു് എത്ര അഭിമാനം? ഇതൊന്നും നിഷ്കാമകൎമ്മിക്കു വരികയില്ല. അയാഠം ചെയ്യുന്നതൊന്നും വോട്ടിന്നോ, കീൎത്തിക്കോ, സ്വൎഗ്ഗത്തുചെന്നു പത്തിരട്ടി പലിശകൂട്ടി വാങ്ങാനോ അല്ല. അങ്ങേഅററം ഈശ്വരപ്രീതി ലഭിക്കാൻമാത്രം. ശ്രീശങ്കരൻ ഗീതാഭാഷ്യത്തിൽ പറയുന്നതു് ആ ബുദ്ധിപോലും വയ്ക്കാതെ ചെയ്യണമെന്നാണു്, കൎമ്മയോഗിക്കു് അഭിമാനമില്ല. അതിനാൽ രാഗദ്വേഷങ്ങളില്ല, ഡംഭില്ല. അങ്ങനെ ചെയ്യുന്ന കർമ്മം സത്വശുദ്ധിക്കു കാരണമായിത്തീരുന്നു.

കൎമ്മയോഗമാണു് ഗീതയുടെ സന്ദേശമെന്നു ചിലർ പറയുന്നു. അതിൽ സത്യമുണ്ടു്. എന്നാൽ ഗീതയുടെ ഉപദേശം കർമ്മയോഗത്തിൽ അവസാനിക്കുന്നുവെന്നു പറയുന്നതു തെററു്. കർമ്മയോഗത്തിൻെറ ഫലം സത്വശുദ്ധിയാണു്.

* ''യോഗിനഃ കൎമ്മ കുൎവ്വന്തി സംഗം ത്യക്ത്വാ *ff* ത്മശുദ്ധയേ'' എന്നു് തെളിച്ചു് ഗീത പറയുന്നു.

† ''യോഗോ യുക്തസ്തതസ്തേഷാം ധീദൎപ്പസ്തേന ശാമ്യതി''

---

* യോഗികഠം സംഗംവിട്ടു് മന:ശുദ്ധിക്കായി കർമ്മം ചെയ്യുന്നു.

† പലതും വിചാരിച്ചു വ്യാകുലമാനസന്മാരായവർക്കു മനനംകൊണ്ടു തത്വജ്ഞാനമുണ്ടാകയില്ല. അവർക്കു യോഗമാണു് യോജിച്ചതു്. അതുകൊണ്ടു് ബുദ്ധിയുടെ ദർപ്പം ശമിക്കും.

എന്നു് പഞ്ചദശിയിൽ പറയുന്നു. കർമ്മയോഗത്തിന്റെ ഫലം ധീരപ്പ്രശാന്തിയാണു്. പ്രതിഫലേച്ഛ കൂടാതെ ചെയ്യുന്ന കർമ്മം മനസ്സിനെ രാഗദ്വേഷവിമുക്തമാക്കും. രാഗദ്വേഷവിമുക്തവും ശുദ്ധവും ആയ മനസ്സിൽ ഭക്തിയുദിക്കും. ഭക്തിയെന്നാൽ വിശുദ്ധപ്രേമം. ''സൂചിയിൽ അഴുക്കു മൂടിയിരുന്നാൽ അതിനെ കാന്തം, അടുത്തിരുന്നാലും ആകർഷിക്കുകയില്ല. അഴുക്കു പോയാൽ ഉടൻ ആകർഷിക്കും.'' അതുപോലെ ശുദ്ധമായ മനസ്സു് ഈശ്വരനിലേക്കാകർഷിക്കപ്പെടും. അഴുക്കു നിറഞ്ഞു കലങ്ങിയ വെള്ളത്തിൽ പ്രതിബിംബമുണ്ടാകയില്ല. സ്വല്പം പ്രതിബിംബിച്ചാലും ശുദ്ധമായിരിക്കയുമില്ല. അതുപോലെ ശുദ്ധമായ മനസ്സിൽ മാത്രമേ ഈശ്വരചൈതന്യം പ്രതിബിംബിക്കൂ. ശുദ്ധമായ മനസ്സു മാത്രമേ ഈശ്വരസ്വരൂപം ശരിയായി ഗ്രഹിക്കാൻ ശക്തമാകൂ.

പലരും വിചാരിക്കുന്ന ഭക്തി വളരെ എളുപ്പമാണെന്നു്. ഭക്തി കിട്ടാൻ വളരെ പ്രയാസമാണു്. ഈയിടെ തിരുവിതാംകൂറിൽ വലിയ സ്ഥാനത്തിരിക്കുന്ന ഒരു നേതാവു് അസംബ്ളിയിൽ പറഞ്ഞതായി പത്രത്തിൽ കണ്ടു, ഈശ്വരഭക്തിയും ക്ഷേത്രവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു്. ഇതു കണ്ടപ്പോൾ അദ്ദേഹത്തോടു്, 'ഈശ്വരനെന്നാൽ എന്തു്?'' ''ഭക്തിയെന്നാലെന്തു്?'' ''ഉണ്ടെന്നുള്ളതിനു തെളിവെന്തു്?'' ''ഭക്തി അങ്ങേയ്ക്കു എത്ര ഡിഗ്രിയുണ്ടു്?'' എന്നെല്ലാം ചോദിക്കാൻ അസംബ്ളിയിൽ ഒരു ഹിന്ദുപോലും ഇല്ലാതെപോയല്ലോ എന്നു് എനിക്കു വ്യസനം തോന്നി. രാഷ്ട്രീയരംഗത്തു വലിയ സ്ഥാനത്തെത്തിയാൽ മതവും മതാചാര്യന്മാരും ഇവരുടെ ദാസന്മാരാണെന്നാണു് ഇവരുടെ ഭാവം.

(1) ''കഥം വിനാ രോമഹർഷം ദ്രവതാ ചേതസാ വിനാ
വിനാഽനന്ദാശ്രുകലയാ ശുദ്ധ്യേത് ഭക്ത്യാ വിനാഽശയഃ''
(ഭാഗവതം—ഏകാദശം)

എന്നു് ശ്രീകൃഷ്ണൻ ചോദിക്കുന്നു. ഈശ്വരനാമം കേൾക്കുമ്പോൾ രോമാഞ്ചവും ആനന്ദാശ്രുവും വരണം. അതാണു് ഭക്തിയുടെ ലക്ഷണം. അതു നിഷ്കാമകർമ്മം കൂടാതെ സാധ്യമല്ല. ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ മുതലായവർ ക്ഷേത്രദർശനം, വിഗ്രഹാരാധന മുതലായവ ഭക്തിക്കുപകരണങ്ങളാണെന്നും ഭക്തി ദൃഢമാകുന്നതുവരെ കർമ്മ

(1) രോമാഞ്ചം, അലിയുന്ന മനസ്സ്, ആനന്ദാശ്രു എന്നിവയാകുന്ന അടയാളത്തോടുകൂടിയ ഭക്തി കൂടാതെ ഹൃദയം എങ്ങനെ ശുദ്ധമാകും?

ങ്ങരം ഉപേക്ഷിയ്ക്കുരുതെന്നും പഠിപ്പിക്കയും കാണിക്കയും ചെയ്തിരിക്കുന്നു. ഭക്തിവന്നാൽ പിന്നെ കർമ്മം വേണ്ട. അഥവാ കർമ്മം തനിയേ അററുപോകുന്നു. പൂർണ്ണഗർഭിണിയായാൽ തനിയേ പ്രവൃത്തികരം വിട്ടുപോകുന്നതുപോലെ.

ഭക്തി ധ്യാനത്തിലേയ്ക്കു നയിക്കുന്നു. ധ്യാനം ആത്മസ്വരൂപദർശനത്തിനും ജ്ഞാനത്തിനും വഴിതെളിക്കുന്നു. ''ഭക്ത്യാ മാമഭിജാനാതി'' എന്നു ഭഗവാൻ ഗീതയിൽ പറയുന്നു. ജ്ഞാനമെന്താണ്? അഭേദദർശനം. എല്ലാം ഒന്നായി കാണുക. ഇതിനെയാണ്,

''യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി''

എന്നു് ഭഗവാൻ പറഞ്ഞതു്. ഭഗവാനെ എല്ലായിടത്തും കാണുകയും എല്ലാം ഭഗവാനിൽ കാണുകയും. നൂലിൽ മുണ്ടെന്നപോലെ. ഇതു കേട്ടറിവല്ല; പുസ്തകപാണ്ഡിത്യമല്ല. കണ്ടറിവാണ്. ഈ കണ്ടറിവാണ് ഭഗവാൻ, അനധികാരിയെങ്കിലും അർജ്ജുനനു് കൊടുത്തതു്. അവതാരപുരുഷന്മാർക്ക് അതു കഴിയും. അർജ്ജുനൻ ഉത്തമാധികാരിയല്ലെന്നു് ഗീതയും മഹാഭാരതവും നമ്മെ പഠിപ്പിക്കുന്നു. ഉത്തമാധികാരിക്കു് ഒരിക്കൽ ഉപദേശം ലഭിച്ചാൽ പിന്നെ അയാളെ മായ–സംസാരദുഃഖം ഒരിക്കലും ബാധിക്കയില്ല. ഗീതോപദേശാനന്തരവും അർജ്ജുനൻ, അഭിമന്യുമരണം മുതലായ പലേ സന്ദർഭങ്ങളിൽ മായാബദ്ധനായിത്തീരുന്നതായിട്ടു നാം കാണുന്നു. അത്രമാത്രമല്ല, ഗീതാതത്ത്വം മറന്നുപോയെന്നു തന്നത്താൻ സമ്മതിച്ചുകൊണ്ടു് വീണ്ടും അനുഗീതോപദേശത്തിനു ഭഗവാനോടു പ്രാർത്ഥിക്കുകയും ചെയ്യുന്നു. ഇവിടെയാണ് അവതാരവൈശിഷ്ട്യം. അവതാരപുരുഷന്മാർ അനധികാരികളേയും കൂടി ഈശ്വരാനുഭൂതിയ്ക്കധികാരികളാക്കിത്തീർക്കുന്നു. അതു് അവരുടെ ലീലയാണ്. ശ്രീരാമകൃഷ്ണദേവന്റെ ജീവിതത്തിലും ഈ മാതിരി സംഭവങ്ങളുണ്ടു്.

ഈശ്വരദർശനമാണ് ഗീതയുടെ ലക്ഷ്യം. സർവ്വവ്യാപിയായി, സർവ്വാത്മാവായി, സർവ്വാന്തര്യാമിയായി, ഏകമായി, അദ്വിതീയമായി, അഖണ്ഡമായിരിയ്ക്കുന്ന സദ്വസ്തുവിനെ ദർശിക്കുക. അതിനെ ദർശിച്ചാൽ പിന്നെ മരണഭയമില്ല: ജനനഭയവുമില്ല. എന്തെന്നാൽ അതു താൻതന്നെയാണെന്നു് അറിയുന്നു. ഈ ജ്ഞാനപ്രാപ്തിവരെ മനുഷ്യന്റെ രാഗദ്വേഷവാസന മുഴുവൻ നീങ്ങുന്നതല്ല. നിഷ്കാമകർമ്മം കൊണ്ടു് രാഗദ്വേഷങ്ങരം നീങ്ങും. എന്നാൽ രാഗദ്വേഷവാസന സ്വല്പം ഉള്ളിൽ കിടക്കും. അതു നീങ്ങുന്നതു ജ്ഞാനപ്രാപ്തിയിൽ മാത്രമാണ്.

(2) ''വിഷയാ വിനിവൎത്തന്തേ നിരാഹാരസ്യ ദേഹിനഃ
രസവൎജ്ജം രസോഽപ്യസ്യ പരം ദൃഷ്ട്വാ നിവൎത്തതേ''

(3) ''ജ്ഞാനാഗ്നിഃ സൎവ്വകൎമ്മാണി ഭസ്മസാത്കുരുതേഽൎജ്ജുന!''

(4) സൎവ്വം ജ്ഞാനപ്ലവേനൈവ വൃജിനം സന്തരിഷ്യസി''

എന്നതെല്ലാം ഇതിനു് പ്രമാണം: ജ്ഞാനിക്കു മാത്രമേ ശരിയായ ബുദ്ധി ഉണ്ടായിരിക്കൂ. എന്തെന്നാൽ രാഗദ്വേഷാധീനമായ മനസ്സു് ഒരിക്കലും സത്യത്തെ കാണാൻ ശക്തമാകുകയില്ല. തലകറക്കമുള്ള വൻ എല്ലാം കറങ്ങുന്നതായി കാണുന്നതുപോലെയും മഞ്ഞപ്പിത്തമു ള്ളവൻ എല്ലാം മഞ്ഞയായി കാണുന്നപോലെയും രാഗദ്വേഷാധീന മാനസൻ ആ ദൃഷ്ടിയിൽക്കൂടിയേ എല്ലാം കാണുകയുള്ളൂ. ഗീത പറ യുന്നതു്,

(5) ''യഥാ സംഹരതേ ചാഽയം കൂൎമ്മോഽംഗാനീവ സൎവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാൎത്ഥേഭ്യഃ തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.''

എന്നാണു്. വിഷയങ്ങളെ ധ്യാനിക്കുന്നവനു് ഒരിക്കലും ശരിയായ ബുദ്ധി ഉണ്ടായിരിക്കയില്ലെന്നു് ഇവിടെ കാരണസഹിതം ഗീത പറയുന്നു.

''ധ്യായതോ വിഷയാൻ പുംസഃ സംഗസ്തേഷൂപജായതേ
സംഗാൽ സംജായതേ കാമഃ കാമാത് ക്രോധോഽഭിജായതേ
ക്രോധാത്ഭവതി സമ്മോഹഃ സമ്മോഹാത് സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാത് ബുദ്ധിനാശഃ''

(വിഷയങ്ങളെ ധ്യാനിക്കുന്നവന്നു് അവയിൽ സംഗവും സംഗത്തിൽ നിന്നു കാമവും കാമത്തിൽനിന്നു ക്രോധവും ക്രോധത്തിൽനിന്നു തിരി ച്ചറിവില്ലായ്മയും അതിൽനിന്നു ഓൎമ്മക്കേടും, ഓൎമ്മക്കേടിൽനിന്നു ബുദ്ധിനാശവും ഉണ്ടാകുന്നു.) ഇതെല്ലാം എത്ര സത്യമാണു്! നമ്മുടെ ജീവിതത്തിൽതന്നെ എത്ര സത്യമാണു്! തെറ്റുചെയ്തിട്ടുള്ള ഓരോരു

(2) വിഷയഗ്രഹണം ചെയ്യാത്ത മനുഷ്യനിൽനിന്നു വിഷയങ്ങൾ പിൻമാറി നിൽക്കും. എന്നാൽ അതിന്റെ രസം, അല്ലെങ്കിൽ വാസന വിട്ടുമാ റുകയില്ല. ആ രസമാകട്ടെ പ്രപഞ്ചത്തിന്നതീതമായ പരതത്വത്തെ കണ്ടാലേ വിരമിക്കൂ.

(3) അർജ്ജുന! ജ്ഞാനമാകുന്ന അഗ്നി സകല കർമ്മങ്ങളേയും ഭസ്മമാക്കുന്നു.

(4) ജ്ഞാനമാകുന്ന തോണികൊണ്ടുതന്നെ സകല പാപങ്ങളേയും (പുണ്യപാപങ്ങൾ രണ്ടിനേയും) കടക്കാം.

(5) ആമ എങ്ങനെ തന്റെ അംഗങ്ങളെ എല്ലായിടത്തുനിന്നും ഉപസം ഹരിക്കുന്നുവോ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നടക്കിയവനുമാത്രം ബു ദ്ധിക്കുറപ്പുകിട്ടുന്നു.

ത്തൻേറയും ജീവിതം സൂക്ഷിച്ചുനോക്കിയാൽ ഇതു് എത്ര സത്യമാണു്എന്നു മനസ്സിലാകും. മനശ്ശാന്തിയും ജ്ഞാനിക്കേയുള്ളൂ.

''രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവിധേയാത്മാ പ്രസാദമധിഗച്ഛതി
പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ''

(രാഗദ്വേഷങ്ങൾ വിട്ട ഇന്ദ്രിയങ്ങളെക്കൊണ്ടു് വിഷയങ്ങളിൽ വ്യാപരിക്കുന്ന സംയമിക്കു പ്രസാദമുണ്ടാകുന്നു. പ്രസാദംകൊണ്ടു സർവ്വദുഃഖങ്ങളും നശിക്കുന്നു.)

''നാസ്തി ബുദ്ധിരയുക്തസ്യ ന ചായുക്തസ്യ ഭാവനാ
ന ചാഭാവയതഃ ശാന്തിരശാന്തസ്യ കുതഃ സുഖം?''

(മനസ്സിനെ അടക്കി സമാധി അനുഭവിച്ചിട്ടില്ലാത്തവനു് ഈശ്വരനിൽ ഉറച്ച ബുദ്ധിയില്ല; ഭാവനയുമില്ല. ഭാവന ഇല്ലാത്തവനു് ശാന്തിയില്ല. ശാന്തിയില്ലാത്തവനു് പിന്നെ സുഖം എവിടെനിന്നു്?)

ഇന്ദ്രിയങ്ങളെ ജയിച്ചു് മനസ്സിനെ ഏകാഗ്രമാക്കി ദീർഘദൃഷ്ടിയോടുകൂടി ചിന്തിച്ചു് ഭാവിയിൽ വരാവുന്ന ആപത്തുകൾക്കു് മുൻകൂട്ടി വിവേകപൂർവ്വം പ്രതിവിധി കാണാൻകഴിയാത്തവനു് ശാന്തി എങ്ങനെയുണ്ടാകും? അതുകൊണ്ടു് മനുഷ്യൻെറ നാനാവിധ യത്നങ്ങളുടെ പരമലക്ഷ്യമായ ശാന്തിയും ആനന്ദവും സത്യദർശനവും എല്ലാം ജ്ഞാനിക്കേ സിദ്ധിക്കുന്നുള്ളൂ. ജ്ഞാനിയാകട്ടെ കൃതകൃത്യനാകുന്നു. അയാൾ സ്വസ്വരൂപത്തെയും പ്രപഞ്ചരഹസ്യത്തേയും അറിയുന്നു. അയാൾക്കു പിന്നെ സാധിക്കേണ്ടതൊന്നുമില്ല. ''നാനവാപ്തമവാപ്തവ്യം'' (കിട്ടിയിട്ടില്ലാത്തതും കിട്ടേണ്ടതുമായി ബാക്കി യാതൊന്നുമില്ല.)

അയാൾ കൃതകൃത്യനാകയാൽ കർമ്മത്തിൽനിന്നു വിരമിക്കുന്നു.
''കിമിഛൻ കസ്യ കാമായ് ശരീരമനുസംജ്വരേത്.''

(എന്തിനെ ആഗ്രഹിച്ചു് എന്തു സാധിക്കാൻ അയാൾ പിന്നെ ശരീരത്തെ ക്ലേശിപ്പിക്കണം?) എന്നു ശ്രുതി ചോദിക്കുന്നു. അതിനാൽ അയാൾക്കു യാതൊരു വ്യാപാരത്തിനും കാരണമില്ല.

''നൈവ തസ്യ കൃതേനാർത്ഥോ നാകൃതേനേഹ കശ്ചന
ന ചാസ്യ സർവ്വഭൂതേഷു കശ്ചിദർത്ഥവ്യപാശ്രയഃ''

(അയാൾക്കു് അതുവരെ ചെയ്തതുകൊണ്ടും ചിലതു ചെയ്യാതിരുന്നതുകൊണ്ടും ഒന്നുമില്ല. അയാൾക്കു് ഒരു കാര്യവും സാധിക്കാനില്ല)

അയാൾ ആത്മതൃപ്തനാണു്. നിത്യതൃപ്തനാണു്.

''നിത്യതൃപ്തോ നിരാശ്രയഃ''

''യസ്ത്വാത്മരതിരേവസ്യാദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടഃ തസ്യ കാര്യം ന വിദ്യതേ.''

(എല്ലാം ആത്മാവായി കണ്ടു് ആത്മാവിൽതന്നെ രമിച്ചു് ആത്മാവിൽ തൃപ്തിയടഞ്ഞു്, ആത്മാവിൽ ഇതരവസ്ത്വാശ്രയം കൂടാതെ സന്തുഷ്ടനായവനു് കാര്യം—ചെയ്യേണ്ടതു് ഒന്നുമില്ല.)

ഈ നിലയിൽ ഇരിക്കുന്ന ജ്ഞാനിക്കു കർമ്മമില്ല. കർമ്മത്തിനു കാരണവുമില്ല. കാരണമില്ലാതെ കാര്യമുണ്ടാകയില്ലല്ലോ. എന്നാൽ ഈ നിലയിൽ അയാറംക്കു് ഒന്നുണ്ടാകാമെന്നു് ഗീതാകർത്താവു പറയുന്നു—ലോകസംഗ്രഹേച്ഛ. എല്ലാം ആത്മാവായി അയാറം കാണുന്നുവെങ്കിലും തന്നെപ്പോലെ ജ്ഞാനത്തിലെത്താതെ സംസാരബദ്ധന്മാരായി വലയുന്ന ജീവന്മാരെ അയാറം കാണും. ആ ജീവന്മാരെ സംസാരത്തിൽനിന്നു കരകയററാൻ അയാറംക്കു് ഇച്ഛയുണ്ടായെന്നു വരാം. ഈശ്വരനുമായി അഭേദം പ്രാപിച്ച അയാളുടെ ആ ഇച്ഛ ഈശ്വരേച്ഛയാണു്. അങ്ങനെ അയാറം കർമ്മംചെയ്യെന്നുവരാം. അങ്ങനെ ചെയ്താൽകൊള്ളാമെന്നു ഭഗവാൻ ആഗ്രഹിക്കുന്നതായും ഗീതയിൽ കാണുന്നു. ഭഗവാൻ അങ്ങനെ ചെയ്യയാളാണെന്നു് തന്നത്താൻ പ്രഖ്യാപിക്കുന്നു. 'നാനവാപ്തമവാപ്തവ്യം' എന്നു പറഞ്ഞ ശേഷം ''വർത്ത ഏവ ച കർമ്മണി'' എന്നും,

''യദി ഹ്യഹം ന വർത്തേയം ജാതു കർമ്മണ്യതന്ദ്രിതഃ
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ
ഉത്സീദേയുരിമേ ലോകാ ന കുര്യാം കർമ്മ ചേദഹം
സംകരസ്യ ച കർത്താ സ്യാമുപഹന്യാമിമാഃ പ്രജാഃ''

(ഞാൻ എപ്പോഴെങ്കിലും, മടിയില്ലാതെ കർമ്മംചെയ്യുന്നതിൽനിന്നു വിരമിച്ചാൽ മനുഷ്യൻ എല്ലാവിധത്തിലും എന്റെ മാർഗ്ഗത്തെ അനുസരിക്കും. അതിനാൽ ഞാൻ കർമ്മംചെയ്തില്ലെങ്കിൽ ഈ ലോകം ക്ഷയിക്കും. ഞാൻ സംകരത്തിനും അങ്ങനെ ലോകനാശത്തിനും കാരണഭൂതനാകയും ചെയ്യും.) എന്നു പറഞ്ഞിട്ടു് സ്വാഭിപ്രായം പ്രകടമാക്കുന്നു.

''സക്താഃ കർമ്മണ്യവിദ്വാംസോ യഥാ കുർവ്വന്തി ഭാരത!
കുര്യാദ്വിദ്വാംസ്തഥാ/സക്തശ്ചികീർഷുർല്ലോകസംഗ്രഹം
ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമ്മസംഗിനാം
ജോഷയേത്സർവ്വകർമ്മാണി വിദ്വാൻ യുക്തഃ സമാചരൻ.''

(അജ്ഞാനികറം ആസക്തിയോടുകൂടി എങ്ങനെ കർമ്മംചെയ്യുന്നുവോ അതേവിധംതന്നെ ജ്ഞാനി സംഗംകൂടാതെ ലോകസംഗ്രഹത്തിനു

വേണ്ടി കമ്മം ചെയ്യണം. അജ്ഞാനികളും കമ്മസംഗികളുമായവരുടെ ബുദ്ധിയെ ജ്ഞാനി തെററിക്കരുതു്. ജ്ഞാനി സമാഹിതചിത്തനായിട്ടു് തന്നത്താൻ കമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ടു് മററുള്ളവരെക്കൊണ്ടു് കമ്മം ചെയ്യിക്കണം)

ഇതാണു് ഗീതയുടെ പ്രത്യേകസന്ദേശമെന്നു് പണ്ഡിതന്മാർ കരുതുന്നു. എന്നാൽ ശ്രദ്ധിച്ചുനോക്കിയാൽ ഇതും ഉപനിഷത്തുക്കളിലുണ്ടെന്നു കാണാൻ കഴിയും. എങ്കിലും ഈ ഭാവം സമ്പൂർണ്ണം പ്രകടമായിക്കാണുന്നതു് ഭഗവാൻ കൃഷ്ണനിലാണു്. അദ്ദേഹം പറയുന്ന ഗീതയിൽ മറെറാരിടത്തു്:—

കമ്മണ്യകമ്മ യഃ പശ്യേദകമ്മണി ച കമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു സ യുക്തഃ കൃത്സ്നകമ്മകൃത്.''

(ശരീരാദികളുടെ ചേഷ്ട നടക്കുമ്പോഴം നിഷ്ക്രിയനായിരിക്കുകയും സാധാരണ ജനങ്ങരം ഒന്നും ചെയ്യാതിരിക്കുക എന്നു പറയുന്നതു തന്നെ ഒരു കമ്മമാണെന്നറിയുകയും ചെയ്യുന്ന ജ്ഞാനി പ്രപഞ്ചബന്ധമില്ലാത്തവനും സകല കമ്മങ്ങളും ഏതിനെ ഉദ്ദേശിച്ചു ചെയ്യുന്നുവോ ആ ലക്ഷ്യം അനുഭവപ്പെടുത്തുന്നവനുമാകുന്നു.)

ഈവിധം കമ്മംചെയ്ത ആളുകളിൽ ഒരാളാണു് ശ്രീശങ്കരൻ. തീവണ്ടിയും തീക്കപ്പലും വിമാനവും കമ്പിത്തപാലും വത്തമാനപ്പത്രവും ഇല്ലാതിരുന്ന അക്കാലത്തു് അനേകം വലിയ ഗ്രന്ഥങ്ങരം എഴുതുകയും ആസേതുഹിമാചലം സഞ്ചരിച്ചു് അനേകശതം പണ്ഡിതസദസ്സുകളിൽവച്ചു് വാദപ്രതിവാദംചെയ്തു് പ്രതിപക്ഷികളെ യുക്തിപൂവ്വം ഖണ്ഡിച്ചു് അവരെ യുക്ത്യനുഭവങ്ങളുടെ ബലത്താൽ സ്വമതം അംഗീകരിപ്പിച്ചു് സ്വപക്ഷത്തിൽ ചേക്കുകയും ചെയ്ത അദ്ദേഹം—ഇപ്രകാരം, സ്വല്പംപോലും വിശ്രമിക്കാതെ മഹാത്ഭുതകൃത്യം വളരെവഷം ചെയ്ത അദ്ദേഹം—പറയുന്നു, ജ്ഞാനിയുടെ കർമ്മത്തെ കർമ്മമെന്നു പറഞ്ഞുകൂടാ എന്നു്. ശങ്കരൻെറ മതപ്രകാരം ലോകസംഗ്രഹത്തിന്നായി ചെയ്യുന്ന കർമ്മത്തിൽ ഫലാഭിസന്ധിയും അഹങ്കാരവുമില്ലാത്തതുകൊണ്ടു് അതു കർമ്മമല്ല.

''ലോകസംഗ്രഹാത്ഥം കർമ്മണി പ്രവൃത്തസ്യ യത് പ്രവൃത്തിരൂപം ദൃശ്യതേ ന തത് കർമ്മ, യഥാ ഭഗവതോ വാസുദേവസ്യ ക്ഷാത്രകർമ്മചേഷ്ടിതം ന ജ്ഞാനേന സമുച്ചീയതേ പുരുഷാത്ഥസിദ്ധയേ തദ്വത് ഫലാഭിസന്ധ്യഹങ്കാരാഭാവസ്യ തുല്യത്വാദ്വിദുഷഃ. തത്വവിത്തു ന അഹം കരോമി ഇതി മന്യതേ ന ച തൽഫലം അഭിസന്ധത്തേ.'' (ലോകസംഗ്രഹത്തിനുവേണ്ടി കർമ്മത്തിൽ പ്രവത്തിക്കുന്നവൻെറ പ്രവൃത്തിരൂപമായി കാണപ്പെടുന്നതു് യാതൊന്നോ

അതു കർമ്മമല്ല. ഭഗവാൻ വാസുദേവൻെറ ക്ഷാത്രകർമ്മവ്യാപാരം മോക്ഷത്തിനുവേണ്ടി ജ്ഞാനത്തോടു സമുച്ചയിക്കുന്നില്ലല്ലോ. അതു പോലെ ജ്ഞാനിയുടെ വ്യാപാരവും. കാരണം രണ്ടുകൂട്ടൎക്കും ഫലാഭി സന്ധിയും അഹങ്കാരവും ഇല്ല. തത്വജ്ഞാനിയാകട്ടെ 'ഞാൻ ചെയ്യുന്നു' എന്നു വിചാരിക്കുന്നില്ല. അതിൻെറ ഫലത്തെ അഭി സന്ധാനം ചെയ്യുന്നുമില്ല.) എന്നു ശങ്കരൻ പറയുന്നു. ''ഞാൻ ചെയ്യുന്നു'' എന്ന ബുദ്ധിയോടുകൂടി ഫലാഭിസന്ധിപൂൎവ്വകം ധർമ്മാൎത്ഥ കാമമോക്ഷങ്ങളിൽ ഏതെങ്കിലും ഒന്നു സാധിക്കാൻവേണ്ടി ചെയ്യുന്ന കൎമ്മം മാത്രമേ കൎമ്മമെന്ന പേരിനെ അർഹിക്കുന്നുള്ളവെന്നാണ് ശാങ്കരപക്ഷം. ഇതിൽനിന്നു ശങ്കരനു് ജ്ഞാനി കർമ്മംചെയ്തുകൂടെന്നു അഭിപ്രായമില്ലെന്നു സ്പഷ്ടം. ജ്ഞാനത്തോടുകൂടി കർമ്മവും ചെയ്തെങ്കിലേ മോക്ഷം കിട്ടുവെന്നു പറയുന്ന വാദത്തെ മാത്രമേ അദ്ദേഹം ഖണ്ഡിക്കുന്നുള്ളു. ജ്ഞാനിയായാലും ലോകസംഗ്രഹത്തിനുവേണ്ടി കർമ്മം ഉപേക്ഷിക്കാതെ വച്ചുകൊണ്ടിരിക്കുന്നതിനു് അദ്ദേഹം വിരോധിയല്ല.

ഗീത മോക്ഷശാസ്ത്രമാണെങ്കിൽ ഗീതയുടെ മുഖ്യോപദേശം ജ്ഞാനംതന്നെയായിരിക്കണം. എന്തെന്നാൽ ജ്ഞാനംതന്നെയാ ണല്ലോ മോക്ഷസാധനം.* ജനനമരണരഹിതനായ ആത്മാവിനു് ജനനമരണങ്ങളുണ്ടെന്നു തോന്നുന്നതു് അജ്ഞാനംകൊണ്ടുതന്നെയാ കാനേ തരമുള്ളു. ആത്മാവു് ജനനമരണാദികളില്ലാത്തവനാണെന്നു് ഗീത തെളിച്ചുപറയുന്നു. ''ന ജായതേ മ്രിയതേ'' ''അജോ നിത്യഃ ശാശ്വതഃ'' ഇത്യാദി ശ്ലോകങ്ങൾ നോക്കുക. ആത്മാവിനു ജനനമര ണാദികളുണ്ടെന്നു തോന്നൽ ഇപ്പോൾ ഉണ്ടുതാനും. ഇല്ലാത്തതു് ഉണ്ടെന്നു തോന്നുന്നതു് അജ്ഞാനംകൊണ്ടാണു്. അജ്ഞാനത്തിൻെറ നിവൃത്തി ജ്ഞാനത്തിലുമാണല്ലോ. എന്നാൽ പിന്നെ **''കുരു കർമ്മൈവ'' ഇത്യാദി ശ്ലോകങ്ങളിൽ കൎമ്മം തന്നെ ചെയ്യണം എന്നു എന്തിനു പറഞ്ഞുവെന്നു ചോദിച്ചാൽ ജ്ഞാനം ശുദ്ധമായ മനസ്സിലേ ഉദിക്കുവെന്നും അഥവാ ആകസ്മികമായി ചിലപ്പോൾ ഉദിച്ചാലും ശുദ്ധമനസ്സിലേ ഉറച്ചുനിൽക്കു എന്നും ഉള്ളതുകൊണ്ടു് 'ചിത്ത ശുദ്ധിക്കുവേണ്ടി കർമ്മം' എന്നു സമാധാനം.

ഇപ്രകാരം ജ്ഞാനത്തേയും ജ്ഞാനാനന്തരം ലോകസംഗ്രഹ ത്തിനുവേണ്ടിയുള്ള കർമ്മത്തേയും ലക്ഷ്യമാക്കിയ ഗീത ഭക്തിക്കും

---

* ജ്ഞാത്വാ തം മൃത്യുമത്യേതി നാന്യഃ പന്ഥാ വിമുക്തയേ.

(ആ ആത്മാവിനെ അറിഞ്ഞിട്ടു് മരണത്തെ കടക്കുന്നു—മോക്ഷം പ്രാപി ക്കുന്നു. മുക്തിക്കു് വേറെ മാർഗ്ഗമില്ല).

** കർമ്മംതന്നെ ചെയ്യു.

ധ്യാനത്തിനും, കർമ്മത്തിനും സ്ഥാനംകൊടുത്തുകൊണ്ടു് സർവ്വഗ്രാഹിയായി സ്ഥിതിചെയ്യുന്നു. ഗീത ഒരു മതക്കാരുടേയോ ദേശക്കാരുടേയോ മാത്രമല്ല. സകല മനുഷ്യർക്കും വേണ്ടിയുള്ളതാണു്. അതിന്റെ ഉല്പത്തിസ്ഥാനം ഇന്ത്യയായതുകൊണ്ടു് ഇന്ത്യക്കാർക്കു് അതു് ഞങ്ങളുടെ ദേശത്തുണ്ടായതെന്നഭിമാനിക്കാമെന്നു മാത്രമേയുള്ളു. അങ്ങനെയുള്ള ഗീതയെ ലോകത്തിനു പ്രദാനംചെയ്യ ഭാരതം ഇന്നിതാ സ്വതന്ത്രയായിരിക്കുന്നു. ഗീതാസന്ദേശവൃഷ്ടി കിട്ടാത്തതുകൊണ്ടു് ലോകം എരിപൊരികൊള്ളുന്നു. ഗീതാസന്ദേശം ലോകത്തു വ്യാപിപ്പിച്ചു് ലോകത്തെ അത്യഗ്നിയിൽനിന്നും രക്ഷിക്കേണ്ടതു് ഭാരതത്തിന്റെ കർത്തവ്യമാണു്. ഭാരതീയയുവാക്കന്മാരെ! നിങ്ങൾ ഈ കർത്തവ്യം നിർവ്വഹിക്കുവിൻ! ദൃഷ്ടഫലം നൽകുന്ന ഗീതാമതത്തെ പ്രദാനം ചെയ്തു്, അന്ധവിശ്വാസങ്ങളെ മതമെന്നു കരുതി മതത്തിന്റെ പേരിൽ കലഹിക്കുന്ന ലോകത്തെ സമാധാനപ്പെടുത്തുവിൻ! മതം എന്തെന്നറിയാതെ അന്യമതത്തോടു് പടവെട്ടുന്ന അജ്ഞന്മാരെ ഇരുട്ടിൽനിന്നു വെളിച്ചത്തുകൊണ്ടുവരുവിൻ! ഗീതാചാര്യൻ നിങ്ങളെ രക്ഷിയ്ക്കട്ടെ!



# 32. ഭഗവദ്ഗീതയും സമുദായസേവനവും *

മതങ്ങൾ പലതുണ്ടെങ്കിലും ധർമ്മം ഒന്നാണ്. ധർമ്മത്തിന്റെ പ്രമാണം വേദങ്ങളാണ്. വേദങ്ങൾക്ക് ഇന്നുകാണുന്ന ചരിത്രഗ്രന്ഥങ്ങളിൽ നിശ്ചയിച്ചിട്ടുള്ള കാലം വെറും പക്ഷപാതജാതമാണ്. വേദങ്ങൾക്ക് ചുരുങ്ങിയത് പതിനായിരം വർഷത്തെ പഴക്കം കല്പിക്കാൻ ന്യായമുണ്ട്. ആര്യന്മാർ വിദേശീയരാണെന്നും ആര്യന്മാരുടെ പടപ്പാട്ടുകളും പഴമ്പാട്ടുകളുമാണ് വേദങ്ങളെന്നും ഇന്ത്യാചരിത്രത്തിലെഴുതി, പള്ളിക്കൂടങ്ങളിൽ പഠിപ്പിച്ചതു ഹിന്ദുമതത്തിലും ഇന്ത്യൻ നാഗരികതയിലും ഇന്ത്യക്കാർക്കു വിശ്വാസമില്ലാതാക്കാൻ വെള്ളക്കാർ മനഃപൂർവ്വം ചെയ്തിട്ടുള്ള കൃത്രിമമാണ്. ആര്യന്മാരുടെ ആദിമനിവാസസ്ഥാനം ബ്രഹ്മാവർത്തമാണ്. ലോകത്തെ മുഴുവൻ രക്ഷിക്കാൻ പര്യാപ്തമായ സനാതനധർമ്മത്തിന്റെ പ്രമാണഗ്രന്ഥങ്ങളായ വേദങ്ങൾക്ക് ഇന്ത്യയിലെ ഹിന്ദുക്കളുടെ തന്നെയിടയിൽ ശരിയായ വ്യാപ്തി ലഭിക്കാത്തതുനിമിത്തമാണ് ഇന്ത്യ വിദേശീയാധിപത്യത്തിന്നിരയായതു്. ഹിന്ദുക്കൾ നശിച്ചാൽ ഇന്ത്യ നശിക്കും. ഇന്ത്യയുടെ ഭാവിചരിത്രം, ഇന്ത്യൻ നാഗരികതയുണ്ടായി വളരെ പിന്നീടുണ്ടായ ഗ്രീക്ക്, റോമൻ, ബാബിലോണിയൻ, ഈജിപ്ത്, റഷ്യൻ സാമ്രാജ്യങ്ങളുടെ ചരിത്രംപോലെയായി തീരാതിരിക്കണമെങ്കിൽ ഹിന്ദുക്കൾ ധർമ്മപ്രചരണത്തിലും ധാർമ്മികജീവിതത്തിലും ശ്രദ്ധിച്ചുകൊള്ളണം. ഇന്ത്യക്കു മാത്രമാണ് ലോകത്തെ രക്ഷിക്കുവാൻ കഴിയുന്നതു്.

ധർമ്മത്തിന്റെ പ്രമാണം വേദങ്ങളാണ്. എങ്കിലും അവ മുഴുവൻ പഠിക്കാൻ എല്ലാവർക്കും സാദ്ധ്യമല്ല. അവയുടെ സാരമാണ് ഉപനിഷത്തു്. ഉപനിഷത്തിന്റെ സാരമാണ് ഭഗവദ്ഗീത. ഗീത എല്ലാവർക്കും പഠിക്കാൻ കഴിയും. അതിലെ ആശയങ്ങൾ സമുദായമദ്ധ്യത്തിൽ ഏതു തൊഴിലിൽ ഇരുന്നുകൊണ്ടും അനുഷ്ഠിക്കാൻ കഴിയുമെന്നു ചിലർ പറയുന്നു. പരസ്പരം കലഹിക്കുന്ന മതങ്ങൾ കമ്മ്യൂണിസത്തിനും നിർമ്മതത്വത്തിനും വഴിതെളിക്കയാണു ചെയ്യുന്നതു്.

---

* പാലക്കാട്ട് പി.എസ്.വി. ഹാളിൽവച്ച് 1939 മേയ് ഒമ്പതാംതീയതി 'സമുദായാഭിവർദ്ധിനി' സംഘത്തിന്റെ ആഭിമുഖ്യത്തിൽ ചെയ്ത പ്രസംഗത്തിന്റെ ഒരു ഭാഗം.

പ്രൊട്ടസ്റ്റൻറുകാരെ ലക്ഷക്കണിന്ന തീയിലിട്ട ചുട്ട കത്തോലിക്കാമതത്തിനും കത്തോലിക്കരെ ലക്ഷക്കണക്കിന്ന തീയിലിട്ട സ്വർഗ്ഗത്തയച്ച പ്രൊട്ടസ്റ്റൻറു മതത്തിനും ലോകശാന്തി സ്ഥാപിക്കാൻ കഴിയുമോ? 'ക്രിസ്ത്യാനിയേയും ജൂതനേയും വിശ്വസിക്കരുതു്, വിഗ്രഹാരാധകനെ സ്നേഹിക്കരുത്'' എന്നു പഠിപ്പിക്കുന്ന മതത്തിനും ലോകശാന്തി സ്ഥാപിക്കാൻ കഴിയുകയില്ല. സർവ്വമതങ്ങളേയും സമത്വേന വീക്ഷിച്ച് സർവ്വഭൂതങ്ങളിലും ഈശ്വരനെ കാണണമെന്ന പഠിപ്പിക്കുന്ന ഒരു മതത്തിന്ന മാത്രമെ ലോകശാന്തി സ്ഥാപിക്കാൻ കഴിയൂ. ആ മതം—യഥാർത്ഥധർമ്മം—ഉപനിഷത്സാരമായ ഗീതയിലുണ്ടു്. ഇത് ഷോപ്പൻഹവർ, പാറംഡായിസൺ മുതലായവരും പ്രഖ്യാപിച്ചിട്ടുള്ളതാണു്. ഞാൻ മതഭ്രാന്തുകൊണ്ടു പറയുന്നതല്ല. ''ഞങ്ങൾക്കു മാത്രമെ മനുഷ്യനെ കൊല്ലാൻ അധികാരമുള്ളൂ.'' എന്നു പറയുന്ന മതങ്ങൾക്കു് കമ്മ്യൂണിസത്തെ തടയാൻ ഒരിക്കലും സാദ്ധ്യമല്ല. അല്ലെങ്കിൽ യൂറോപ്പിൽ എന്തുകൊണ്ടു കമ്മ്യൂണിസം ജയിച്ചു? എങ്ങിനെ വളർന്നു? ഇന്നും നാൾതോറും വളർന്നുവരുന്നു? ബുദ്ധിയുള്ളവർ ആലോചിക്കട്ടെ. കമ്മ്യൂണിസത്തെ തടയാനുള്ള ഉപായം ഗീത പഠിപ്പിക്കുന്നു. അതെന്താണ്? ഗൃഹസ്ഥന്മാർ ഗീതാസന്ദേശം അനുഷ്ഠിയ്ക്കുതന്നെ. ഗീതയുടെ സന്ദേശമെന്തു്? അതു ത്യാഗമാണെന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു. ദീനനും ദരിദ്രനും ദുഃഖിതനും തൊഴിലാളിക്കും ഇല്ലാത്തവനും വേണ്ടി ഉള്ളവൻ സർവ്വവും ത്യജിക്കാൻ തയ്യാറാകുന്നതിലിരിക്കുന്നു കമ്മ്യൂണിസത്തെ തടയാനുള്ള വഴി. മതത്തിൻെറ പേരിൽ കലഹിക്കാതിരിക്കയും യുക്തിക്കും അനുഭവത്തിനും യോജിച്ചതും സർവ്വമതസാരം ഉൾക്കൊള്ളുന്നതുമായ ഒരു മതം ജനങ്ങളുടെ മുമ്പിൽ സമർപ്പിക്കയും ആവശ്യമാണു്. അങ്ങിനെയുള്ള ഒരു മതം ഗീത നൽകുന്നു. അതു രാജ്യം മുഴുവൻ എത്രയും വേഗം വ്യാപിപ്പിയ്ക്കുക. ''ആദ്യം രാജ്യത്തെ ആദ്ധ്യാത്മികാശയങ്ങളിൽ മുക്കുക'' എന്നു വിവേകാനന്ദസ്വാമി പറയുന്നു. കമ്മ്യൂണിസത്തെ തടയാൻ പട്ടാളമുണ്ടാക്കാൻ ചിലവാക്കുന്നതിൻെറ പകുതി പണമെങ്കിലും, മഹാത്മജിക്കു വിഷമസന്ധികളിലെല്ലാം ആശ്വാസം നൽകിയതെന്നു മഹാത്മജിതന്നെ സമ്മതിച്ചിട്ടുള്ളതും മഹാത്മജി തൻെറ രണ്ടാംഅമ്മയായി കരുതിവന്നതുമായ ഗീതയുടെ സന്ദേശം പ്രചരിപ്പിക്കുന്നതിൽ ചിലവാക്കുകയാണു് ബുദ്ധിയുള്ളവർ ചെയ്യേണ്ടതു്. അതിന്ന ഗീതയെ തങ്ങളുടെ മതഗ്രന്ഥമായി കരുതുന്ന ഹിന്ദുക്കൾ മുന്നിട്ടിറങ്ങണം. ഗീതയിൽ ഹിന്ദുക്കളുടേയും ഹിന്ദുക്കളിൽ ഇന്ത്യയുടേയും ഇന്ത്യയിൽ ലോകത്തിൻേറയും ഭാവി സ്ഥിതി ചെയ്യുന്നു. ''സമുദായസേവനത്തിനിറങ്ങുന്നതിന്ന മുമ്പ് ചാരിത്രശുദ്ധി യുവാക്കന്മാർ സമ്പാദിക്കണം. ചാരിത്രശുദ്ധിയില്ലായ്മയാണ്

ഇന്ത്യയുടെ മുഖ്യനാശകാരണം. സർവ്വകലാശാലാബിരുദധാരികളായി ഇന്നു പുറത്തുവരുന്ന യുവാക്കന്മാരിൽ അധികംപേരും സത്യനിഷ്ഠ, ബ്രഹ്മചര്യബലം, അനാഡംബരത, ആത്മനിയന്ത്രണം എന്നിവയിൽ വളരെ പിന്നോക്കമാണു്. പലദേശത്തും, മന്ത്രിമാരായിത്തീന്നവരിൽതന്നെ പലക്കും സ്വഭാവശുദ്ധിയില്ലെന്നുള്ള മുറവിളി നാം കേറാക്കുന്നു. ഇതെന്തുകൊണ്ടു്? ആത്മവിശ്വാസവും ഈശ്വരവിശ്വാസവും ഇല്ലായ്മകൊണ്ടു്. അതുകൊണ്ടു് നിങ്ങറാ ഒന്നാമതായി ഈശ്വരവിശ്വാസവും സത്യനിഷ്ഠയും ബ്രഹ്മചര്യബലവും പണംകൊണ്ടു മയങ്ങാതിരിക്കാനുള്ള മനോബലവും സമ്പാദിക്കണം. അല്ലെങ്കിൽ ഇന്നും പട്ടണങ്ങളെ അപേക്ഷിച്ചു് സദാചാരത്തിലും ത്യാഗശീലത്തിലും മുന്നിട്ടുനില്ക്കുന്ന ഗ്രാമങ്ങളിൽ സമുദായസേവനത്തിനെന്നു പറഞ്ഞുചെല്ലുന്ന യുവാക്കന്മാർ അവിടം ദൂഷിപ്പിക്കയായിരിക്കും ചെയ്യുന്നതു്. അതുകൊണ്ടു് സമുദായസേവനത്തിനിറങ്ങുന്നവർ ഒന്നാമതായി അടിയുറച്ച ചാരിത്രശുദ്ധി സമ്പാദിക്കണം. രണ്ടാമതു് അവർ അനാഡംബരന്മാരായിട്ടു ജീവിക്കണം. ഇതു് ഗാന്ധിയുടേയും ശ്രീരാമകൃഷ്ണൻേറയും യുഗമാണു്. ഗാന്ധിജിയും ശ്രീരാമകൃഷ്ണനും അനാഡംബരത്വത്തിൻെറ മൂത്തികളായിരുന്നതു് നിങ്ങറാ കണ്ടിട്ടില്ലേ? കേട്ടിട്ടില്ലേ? ഗാന്ധിജിയുടെ ജീവിതമാതൃക എന്തുകൊണ്ടു് കോൺഗ്രസ്സുകാർ പഠിക്കുന്നില്ലെന്നു ഞാൻ അത്ഭുതപ്പെടാറുണ്ടു്. സമുദായനേതാക്കന്മാരായ മന്ത്രിമാർപോലും ജീവിക്കാത്തതാണത്ഭുതം. ജനങ്ങറാ പ്രസംഗംകേട്ടും ബന്ധുബുദ്ധികൊണ്ടും പ്രലോഭനംകൊണ്ടും മയങ്ങാതെ മഹാത്മജിയെപ്പോലെ ജീവിക്കുന്നവക്കേ വോട്ടുകൊടുക്കൂ എന്നു വിചാരിക്കാത്തതെന്തെന്നു് ഞാൻ അതിശയിക്കാറുണ്ടു്. നിങ്ങറാ ആരെ സേവിക്കാൻ പോകുന്നുവോ അവർ നിങ്ങളേക്കാറാ താഴ്ന്നവരല്ലെന്നുള്ള ബുദ്ധിയോടുകൂടിവേണം പോകാൻ. ഇതിനു് അവരിൽ ഈശ്വരനെക്കണ്ടു സേവിക്കണമെന്നു ഗീതയും ഭാഗവതവും ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരും ഉപദേശിച്ചതിനേക്കാറാ നല്ല വഴിയില്ല. സത്യസദാചാരങ്ങളും ഭാരതീയപാരമ്പര്യാഭിമാനവും വിനയവും സേവനബുദ്ധിയും ത്യാഗബുദ്ധിയുംകൊണ്ടല്ലാതെ സമുദായസേവനത്തിനിറങ്ങുന്നെങ്കിൽ നിങ്ങറാ രാജ്യത്തിനു ദോഷംചെയ്യും. ഇതോത്തു പ്രവത്തിക്കുവിൻ.



# 33. ഗീതയും ഭാവിഭാരതവും *

ഒരു വ്യക്തിയോടോ സദസ്സിനോടോ എന്തെങ്കിലും സംസാരിക്കുമ്പോഠം അയാഠംക്കു് അല്ലെങ്കിൽ അതിനു് ആ വിഷയത്തെപ്പററി എത്രത്തോളം അറിവുണ്ടെന്നറിഞ്ഞിരിക്കണം. അവരുടെ നില മനസ്സിലാക്കി അവിടെനിന്നാണു് മേല്പോട്ടു സംസാരിക്കേണ്ടതു്. ഇതു് സവ്വത്ര അംഗീകരിക്കപ്പെട്ടന്നുണ്ടു്. ഉദാഹരണത്തിനു ഇൻററമീഡിയററിനു ചേരാൻ അധികാരി സ്കൂഠംഫൈനലുകാരനാണു്; ബി.എ.യ്ക്കു ചേരാൻ ഇൻററമീഡിയററു ജയിച്ചയാളാണു്. സ്കൂഠംഫൈനൽ സ്റ്റാൻഡേഡില്ലാത്ത ഒരുവനെ ഇൻററമീഡിയററിനു ചേത്താൽ അയാഠംക്കു പഠിപ്പിക്കുന്ന വിഷയം ശരിയായി മനസ്സിലാകയില്ല. ഒരു തേഡു് ഫാറം വിദ്യാത്ഥിയെ കോളേജിൽ കൊണ്ടിരുത്തി ലക്ചറർ ചെയ്താൽ അയാഠംക്കു വിഷയം മനസ്സിലാകുമോ? അതുപോലെ നിങ്ങളോടു മതത്തെപ്പററി സംസാരിക്കുമ്പോഠം നിങ്ങഠംക്കു് ഇപ്പോഠം എന്തു സ്റ്റാൻഡേഡു് ഉണ്ടെന്നു ഞാൻ അറിഞ്ഞിരിക്കണം. ഇന്നത്തെ കോളേജുവിദ്യാത്ഥികളുമായി പൊതുവെ എനിക്കു സമ്പക്കമില്ല. ചുരുക്കം ചില വ്യക്തികളുമായി പരിചയമുണ്ടെന്നുവച്ചു് അതു സ്റ്റാൻഡേഡായി എടുക്കാൻ പാടില്ല. ഞാൻ താമസിക്കുന്ന കാലടി ഒരു കോളേജിനോടു സമ്പക്കമുള്ള സ്ഥലമല്ല. വിശേഷിച്ചും ഒന്നുരണ്ടു കൊല്ലമായി ശരീരസുഖമില്ലാതെ കഴിയുന്ന എനിക്കു് വെളിയിലും വലിയ സമ്പക്കമില്ല. പത്രങ്ങളിൽ കാണുന്നതുവച്ചുകൊണ്ടു് നിങ്ങളുടെ സ്റ്റാൻഡേഡു് ഊഹിച്ചു ഞാൻ സംസാരിക്കയാണു്. പത്രങ്ങളിൽ കാണുന്നതു ശരിയാണെങ്കിൽ ഇന്നത്തെ കോളേജുവിദ്യാത്ഥികഠംക്കു മതവുമായി പറയത്തക്ക സമ്പക്കം ഇല്ലെന്നാണു് ഞാൻ മനസ്സിലാക്കുന്നതു്. അവക്കു രാജ്യതന്ത്രത്തിലാണു് ഭ്രമം. അതിനെപ്പററി അവർ ചിലതു മനസ്സിലാക്കിയിട്ടുണ്ടെന്നും അവക്കു് അതിൽ ചില അഭിപ്രായമുണ്ടെന്നും പത്രങ്ങഠം പറയുന്നു. മതത്തോടു് അവക്കു വലിയ ഇഷ്ടമില്ലെന്നുംകൂടി പത്രങ്ങഠം പറയുന്നു. എന്നാൽ ഞാൻ അവരോടു് ആദ്യമായി പറയുന്നു; അവർ മതകാര്യങ്ങളിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കണമെന്നു്.

---

* ആലപ്പുഴ സനാതന കോളേജിൽവച്ചു് 1952 ഒക്ടോബർ 14—ാം തീയതി ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

മതം വെറും പരലോകകാര്യമല്ല. മതത്തിനു രാജ്യതന്ത്രത്തേയും ധനശാസ്ത്രത്തേയുംകൂടി നിയന്ത്രിക്കാൻ കഴിയും. *മതമില്ലാത്ത രാജ്യതന്ത്രം ഒരു മരണക്കുടുക്കാണ്. എന്തെന്നാൽ അതു്, ആ രാജ്യതന്ത്രം, ആത്മാവിനെ കൊല്ലുന്നു'' എന്നത്രെ അഭിനവഭാരതത്തിന്റെ സ്രഷ്ടാവായ—ജനയിതാവായ—മഹാത്മജി പറഞ്ഞിട്ടുള്ളതു്. അദ്ദേഹത്തേക്കാളധികമായി രാജ്യതന്ത്രം പഠിച്ച മറ്റൊരാളില്ലെന്നു് അനുഭവത്തിൽനിന്നു് നിങ്ങൾക്കറിയാമല്ലൊ? അദ്ദേഹത്തിന്റെ രാജ്യതന്ത്രജ്ഞാനം കൊണ്ടല്ലേ ലോകചരിത്രത്തിൽ മറ്റെങ്ങും ഉണ്ടായിട്ടില്ലാത്ത അത്ഭുതസംഭവം—ഒരു തുള്ളി രക്തംപോലും ചൊരിയാതെ ഒരു വലിയ സാമ്രാജ്യം വിദേശീയമേധാവിത്വത്തിൽനിന്നു് സ്വാതന്ത്ര്യം സമ്പാദിക്കയെന്നതു്—ഉണ്ടായതു്. മഹാത്മജി പിന്നൊരിടത്തു് പറയുന്നു: ''പാശ്ചാത്യരാജ്യത്തു് ഭൗതികകാര്യങ്ങളിൽ അത്ഭുതാവഹങ്ങളായ കണ്ടുപിടുത്തങ്ങൾ നടത്തിയതുപോലെതന്നെ മതത്തിന്റെ, ചൈതന്യത്തിന്റെ, ആത്മാവിന്റെ കാര്യങ്ങളിൽ ഹിന്ദുമതം കുറെക്കൂടി അത്ഭുതാവഹങ്ങളായ കണ്ടുപിടുത്തങ്ങൾ നടത്തിയിട്ടുണ്ടു്. എന്നാൽ ആ മേന്മയേറിയ സൂക്ഷ്മങ്ങളായ വിശിഷ്ട കണ്ടുപിടുത്തങ്ങൾ കാണാനുള്ള കണ്ണു് ഇന്നു നമുക്കില്ല. പാശ്ചാത്യവിജ്ഞാനം ഉണ്ടാക്കിയിട്ടുള്ള ഭൗതികപുരോഗതി എന്നെ മയക്കുന്നില്ല. പരമാത്ഥത്തിൽ ഈശ്വരൻ അദ്ദേഹത്തിന്റെ വിശിഷ്ടജ്ഞാനം കൊണ്ടു്, ഭൗതികതയുടെ തള്ളിക്കയറ്റത്തെ തടയുകയെന്ന തന്റെ പ്രത്യേക കത്തവ്യം നിവ്വഹിക്കാൻവേണ്ടി ഇന്ത്യയെ ഭൗതികമാഗ്ഗത്തിൽ അധികം പുരോഗമിക്കാതെ തടഞ്ഞതാണെന്നു് എനിക്കു തോന്നുന്നു. എന്തായാലും, അതിനെ (ഭാരതത്തെ) ജീവനോടുകൂടി നിലനിത്തിയ ഏതോ ഒന്നു് ഹിന്ദുമതത്തിലുണ്ടു്. ബാബിലോണിയൻ, സിറിയൻ, പേഷ്യൻ, ഈജിപ്ഷ്യൻ എന്നീ നാഗരികതയുടെ അധഃപതനത്തിനു് അതു സാക്ഷിയായി നില്ക്കുന്നു. നിങ്ങളുടെ ചുററും ഒന്നു കണ്ണോടിച്ചുനോക്കുക. റോമ് എവിടെ? ഗ്രീസ്സെവിടെ? ഗിബന്റെ ഇററലി, അതായതു് പ്രാചീനറോമ, ഇന്നു നിങ്ങൾക്കു് എവിടെയെങ്കിലും കാണാൻ കഴിയുമോ? റോമയായിരുന്നല്ലോ ഇററലി. ഗ്രീസിൽ പോയി നോക്കുക. ലോകപ്രസിദ്ധമായിരുന്ന ആററിക് നാഗരികത എവിടെ? അതു കഴിഞ്ഞു ഇന്ത്യയിലേയ്ക്കു് വരിക. എന്നിട്ടു് ഏററവും പഴയ രേഖകൾ നോക്കിയശേഷം നിങ്ങൾ ചുററും കണ്ണോടിച്ചുനോക്കുക. അപ്പോൾ നിങ്ങൾ, 'അതേ, ഇപ്പോൾ നാം പ്രാചീനഭാരതം ഇന്നും ജീവനോടുകൂടിയിരിക്കുന്നതു

* "Politics bereft of religion are a death-trap because they kill the soul".

കാണുന്നു. എന്നു പറയാൻ നിർബന്ധിതനാകും. ശരി. അമേദ്ധ്യക്കൂനുകൾ അവിടവിടെയുണ്ടെന്നുള്ളതു സത്യംതന്നെ. എന്നാൽ അതിന്റെ അടിയിൽ വിലതീരാത്ത നിധികൾ കിടപ്പുണ്ട്. സകലനാശങ്ങളേയും അതിലംഘിച്ചു പ്രാചീനഭാരതം നിലനില്ക്കുന്നതിനുള്ള കാരണം, ഹിന്ദുമതം, ഭാരതത്തിന്റെ മുമ്പിൽവച്ച ലക്ഷ്യം ഭൗതികരീതിയിലുള്ള പുരോഗതിയല്ല; ആത്മികരീതിയിലുള്ളതാണ് എന്നതാകുന്നു.'' എന്നു മഹാത്മജി പറയുന്നു. ഒരു നാഗരികതയേയും ഒരു നേഷനേയും ഇരുപത്തിഅയ്യായിരം വർഷം നശിക്കാതെ സചേതനമാക്കി നിലനിത്താൻ കഴിയുമെന്നുള്ളതാണ് മതത്തിനു രാഷ്ട്രീയമായി ചെയ്യാൻ കഴിയുന്ന ഒരു വലിയ സംഭാവന.

ഭൂതത്തിൽനിന്നാണ് വർത്തമാനം. വർത്തമാനത്തിൽനിന്നാണ് ഭാവി. ഈ നിയമം ആക്കും മാററാൻ സാധിക്കയില്ല. പേഷ്യാ, ഗ്രീസ്, റോം, ഈജിപ്റ്റ്, ബാബിലോണിയ, അസിറിയ മുതലായി പില്ക്കാലം ഉദിച്ചുയന്ന സാമ്രാജ്യങ്ങളും അവരുടെ നാഗരികതയും നശിക്കയും അതിനെയെല്ലാംകാറം പഴക്കമുള്ള ഭാരതവും അതിന്റെ നാഗരികതയും ഇന്നുവരെ നശിക്കാതെ നിലനില്ക്കയും ചെയ്യുതിന്റെ കാരണമെന്തെന്നു ശരിയായി കണ്ടുപിടിച്ച് ഭാരതത്തെ സജീവമാക്കി നിലനിത്തിയ ആ ഘടകത്തിനു നാശംവരാതെ സൂക്ഷിയ്ക്കുതന്നെ വേണം. മഹാത്മജി പറയുന്നു, അങ്ങനെ നിലനിത്തിയതു് മതമാണെന്നു്. ഒന്നുകിൽ ഇതു സമ്മതിക്കണം. അല്ലെങ്കിൽ അതു നിഷേധിക്കണം. അതുമാത്രം പോരാ. പിന്നെ മറെന്താണ് നിലനിത്തിയതെന്നു പറയുകയും വേണം. മഹാത്മജി മാത്രമല്ല ഇതു പറയുന്നതു് സ്വാമി വിവേകാനന്ദനും ഇതിനെ വളരെ ശക്തിയായി പ്രഖ്യാപിക്കുന്നു. പണ്ഡിററ്ജിയും അതു ''ലോകചരിത്രവീക്ഷണ''ത്തിൽഒരിടത്തു പ്രതിധ്വനിക്കുന്നു. ഏതായാലും മതമല്ല; മറേറതെങ്കിലുമാണ് ഇന്ത്യയുടെ അസാധാരണത്വത്തിനു ഹേതുവെന്നു തെളിയിക്കുന്നതുവരെ ഇവരുടെ അഭിപ്രായം സമ്മതിക്കതന്നെ വേണം.

''ഇന്നത്തെ പ്രശ്നം സാമ്പത്തികപ്രശ്നമാണ്. അതിനു നിങ്ങളുടെ മതം വല്ല പരിഹാരവും നൽകുന്നുണ്ടോ?'' എന്നാണ് ചെറുപ്പക്കാർ ചോദിക്കുന്നതു്. രാജ്യതന്ത്രവും ധനശാസ്ത്രവും തമ്മിൽ ബന്ധമുണ്ട്. സാമ്രാജ്യത്തിന്റെ നാശത്തെ തടയാൻ മതത്തിനു കഴിയുമെങ്കിൽ മതത്തിനും ധനശാസ്ത്രത്തിനും തമ്മിൽ ബന്ധമുണ്ടെന്നു് തീച്ച്യാണ്. വ്യാസൻ ഭാരതത്തിൽ പറയുന്നു.

''ഊദ്ധ്വബാഹുർ വിരൗമ്യേഷ ന ച കശ്ചിത് ശൃണോതി മേ
ധമ്മാദത്ഥശ്ച കാമശ്ച സ കിമത്ഥം ന സേവ്യതേ.''

ധമ്മത്തിൽനിന്നാണ് അത്ഥവും കാമവും. മതമെന്ന വാക്കല്ല നമ്മുടെ പൂവ്വികന്മാർ ഉപയോഗിച്ചിരുന്നതു്. 'മതം' എന്ന വാക്കിനു് സാധാരണയായി അഭിപ്രായമെന്നാണത്ഥം. ധാതുവത്ഥമെല്ലാം എടുത്തു് അതിനു് **religion** എന്ന ഇംഗ്ലീഷുവാക്കിന്റെ അത്ഥം കൊടുക്കാൻ കഴിയും. എങ്കിലും സാധാരണയായി പഴയഗ്രന്ഥങ്ങളിൽ മതമെന്ന വാക്കിനു് ആ അത്ഥമില്ല. ധമ്മമെന്നതു് ചില പുരോഹിതന്മാർ വയററുപിഴപ്പിനുവേണ്ടി സങ്കല്പിച്ചുണ്ടാക്കിയ ഒരു സൂത്രവാക്കാണെന്നു് ഇന്നത്തെ ചില ചെറുപ്പക്കാർ മനസ്സിലാക്കിയിരിക്കുന്നതായും അങ്ങനെ അവർ വ്യാഖ്യാനിച്ചുവരുന്നതായും കാണുന്നു. ഇതു ശുദ്ധമേ തെററാണ്. ധമ്മം എന്നതു് പുരോഹിതന്മാരുടെ കണ്ടുപിടുത്തമല്ല. മഹാഭാരതകത്താവായ വ്യാസൻതന്നെ ഒരു പുരോഹിതനല്ല. വ്യാസനിൽനിന്നു പഠിച്ചു് ബഹുജനസമക്ഷം അതു പ്രസിദ്ധമാക്കിയ സൂതനും പുരോഹിതനല്ല. പിന്നെ എങ്ങനെ അതു പുരോഹിതന്മാരുടെ സൃഷ്ടിയാകും? പുരോഹിതത്വത്തിനു് മാഹാത്മ്യം കല്പിക്കുന്ന മതവുമല്ല ഹിന്ദുമതം. പൗരാഹിത്യത്തെ നിന്ദിക്കയാണ് ശാസ്ത്രങ്ങൾ ചെയ്തിട്ടുള്ളതു്.

''നരകായ മതിസ്തേ ചേത് പൗരോഹിത്യം സമാചര
വഷം യാവത് കിമന്യേന മഠചിത്യാ ദിനത്രയം''

(നിനക്കു നരകം വേണമെങ്കിൽ പൗരോഹിത്യം സ്വീകരിച്ചുകൊള്ളു. മോഷണം, വ്യഭിചാരം, പിടിച്ചുപറി, നരഹത്യ, ഗോഹത്യ മുതലായ പാപങ്ങളെല്ലാം ഒരുവഷം ചെയ്താലും മൂന്നുദിവസം ഗൃഹത്തിൽ താമസിച്ചു പൗരോഹിത്യം അനുഷ്ഠിച്ചാലുണ്ടാകുന്നത്ര പാപം ഉണ്ടാകയില്ല) ഇതു ഞാൻ കുട്ടിക്കാലത്തുതന്നെ പഠിച്ച ഒരു ശ്ലോകമാണ്. പൗരോഹിത്യം സ്വീകരിക്കുന്ന ബ്രാഹ്മണൻ പതിതനായിത്തീരുന്നു എന്നാണ് ഭാരതീയരുടെ സങ്കല്പം. വസിഷ്ഠൻപോലും പൗരോഹിത്യം ഭയന്നിരുന്നുവെന്നു പുരാണം പറയുന്നു. ഹിന്ദുമതത്തിലെ ഏററവും ഉൽകൃഷ്ടവ്യക്തികൾ—ശാസ്ത്രകാരന്മാർ—പൗരോഹിത്യമുള്ളവരായിരുന്നില്ല. അതുകൊണ്ടു് ''ധമ്മമാണ് സവ്വോച്ചം'' എന്നും ധമ്മത്തിൽനിന്നാണു് അത്ഥകാമങ്ങളെന്നും പറഞ്ഞവർ പുരോഹിതന്മാരല്ലെന്നു ഞാൻ പറയുന്നു. പുരോഹിതന്മാർ മഹാന്മാരുടെ വാക്യങ്ങളെ ഏററുപറയുക മാത്രമാണ് ചെയ്തിട്ടുള്ളതു്.

''ഈശ്വരസാമ്രാജ്യത്തെ ആദ്യമായന്വേഷിക്കുക. മററുള്ളതെല്ലാം നിന്നിലേക്കു ചേക്കപ്പെടും'' എന്നു് യേശുക്രിസ്തു പറയുന്നു. ഇവിടെ ''മററുള്ളതെല്ലാം നിന്നിലേക്കു ചേക്കപ്പെടും'' എന്ന വാക്യം പ്രത്യേകം ശ്രദ്ധേയമാണ്. ഈശ്വരൻ ധമ്മസ്വരൂപനാണ്. ധമ്മസ്വരൂപനെ ആദ്യം അന്വേഷിച്ചാൽ സകലതും തനിയെ വന്നുചേരുമെന്നത്ഥം.

ഒരു സ്വതന്ത്രരാജ്യത്തിലെ സർവ്വാധിപനായ ഒരു മഹാരാജാവിൻെറ ഏകപുത്രനായിരുന്ന ഗൗതമൻ. അദ്ദേഹം സർവ്വവും ത്യജിച്ച് ഭിക്ഷാശിയായി നടന്നുകൊണ്ട് എല്ലാവരോടും ഉപദേശിച്ചതു് ധർമ്മത്തെ ശരണംപ്രാപിക്കാനാണ്.

''ധർമ്മം ശരണം ഗച്ഛാമി'' എന്നാണ് ഓരോ ബുദ്ധാനുയായിയും സത്യംചെയ്യുന്ന വാക്യങ്ങളിൽ ഒന്നു്. അതുകൊണ്ട് വാസ്തവത്തിൽ ധർമ്മത്തിനു മഹിമയുണ്ട്. ധർമ്മമെന്താണ്?

''യതോ അഭ്യുദയനിശ്രേയസസിദ്ധിഃ സ ധർമ്മഃ''

യാതൊന്നുകൊണ്ട് ഇഹലോകശ്രേയസ്സും നിത്യസുഖവും ലഭിക്കുമോ അതാണ് ധർമ്മം. ധർമ്മം വെറും പരലോകവിഷയമല്ല. അതു രണ്ടു ലോകത്തിനും ഉപകാരിയാണ്. അതു ഭൗതികൈശ്വര്യത്തിനു വിരോധിയല്ലെന്നു മാത്രമല്ല; ശരിയായ വിധം ഭൗതികൈശ്വര്യങ്ങൾ അനുഭവിക്കുന്നതിനു സഹായിയുമാണ്. ധർമ്മനിഷ്ഠനിൽ മാത്രമേ ഐശ്വര്യം സ്ഥായിയായി നില്ക്കുന്നുള്ളുവെന്നാണ് ആചാര്യന്മാരുടെ മതം. ''സാമ്പത്തികമായി തെററായതു് മതപരമായി ശരിയാകാൻ തരമില്ല. അഥവാ വേറെ വാക്കുകളിൽ പറഞ്ഞാൽ, ഒരുമതം ധനശാസ്ത്രത്തിൻെറ മൗലികസിദ്ധാന്തങ്ങളെ ഖണ്ഡിക്കുന്നപക്ഷം അതു് ഒരു സത്യമായ മതമല്ല; മിഥ്യാമതം മാത്രമാണ്'' എന്നു ഗാന്ധിജി പറയുന്നു.

ധർമ്മം വാസ്തവത്തിൽ ഒന്നാണ്. അതു സനാതനമാണ്. എന്നാൽ അതു് ദേശം, കാലം, അവസ്ഥ എന്നിവയനുസരിച്ച് പല രൂപം എടുക്കുന്നു, ചിലപ്പോൾ ഈ രൂപഭേദം നിമിത്തം ഒരു ദേശത്തു പ്രഖ്യാപിക്കപ്പെട്ട ധർമ്മം ഇതരദേശത്തു പ്രഖ്യാപിക്കപ്പെട്ട ധർമ്മത്തിൽനിന്നു അത്യന്തം ഭിന്നമാണെന്നുകൂടി, ധർമ്മത്തിൻെറ ജീവനെന്തെന്നറിയാത്തവൎക്ക്, തോന്നത്തക്കവണ്ണം ധർമ്മം നാനാരൂപം കൈക്കൊള്ളുന്നു. ലോകത്തും ഇതു നാം കാണാറുണ്ടല്ലൊ. പ്രസവിച്ച പാളയിൽ കിടന്നു കരയുകയും തൊട്ടിലിൽ കിടന്നാടുകയും ചെയ്ത ഒരു രാമൻനായരെ യുവാവായി, കോളേജുവിദ്യാൎത്ഥിയായി മേൽമീശയും, സൂട്ടും, ഹാററും ധരിച്ചുകണ്ടാൽ അറിയാറില്ല. യുവാവായികണ്ട അയാളെത്തന്നെ കവിളൊട്ടി പല്ലുകൊഴിഞ്ഞു് വടിപിടിച്ചുനടക്കുന്ന അവസ്ഥയിൽ കണ്ടാൽ തിരിച്ചറിയാതെ വരാറുണ്ട്. വീട്ടിൽ മുണ്ടും നേരിയതും ധരിച്ചു നടക്കുന്ന ഒരാളെ സൂട്ടും ഹാററും കാളറും ടൈയും കെട്ടിയിരിക്കുന്നതുകണ്ടാൽ വളരെയടുത്തു പരിചയമുള്ളവൎക്കല്ലാതെ ചിലപ്പോൾ തിരിച്ചറിയാൻ സാധിക്കയില്ല. എങ്കിലും വാസ്തവത്തിൽ ഇതെല്ലാം ഒരേയാൾ തന്നെയെന്നു സത്യമറിയാവുന്നവൎക്ക്

റിയാം. വാസ്തവത്തിൽ ധർമ്മമൊന്നു്. അതിൻെറ പലേ ഭാവങ്ങളാണു് ഇന്നു പലേ മതങ്ങളായി ലോകത്തു പ്രകാശിക്കുന്നതു്.

ധർമ്മത്തെപ്പററി സമഗ്രമായി പഠിപ്പിക്കയും ധർമ്മത്തിൻെറ നാനാഭാവങ്ങളെ സമാഹരിക്കയും ചെയ്യുന്ന, ലോകത്തിലെ വിശുദ്ധ ഗ്രന്ഥം ഗീതയാണു്. ഗീത പഠിക്കുന്ന ഒരുവനു് സർവ്വമതങ്ങളുടേയും സാരം അറിയാൻ കഴിയും.

(1) ''ഗീത എനിക്കു് ലോകത്തിലെ എല്ലാ മതഗ്രന്ഥങ്ങളുടേയും താക്കോലായിട്ടുണ്ടു്. അവയിൽ അടങ്ങിയിരിക്കുന്ന ഏററവും അഗാധങ്ങളായ രഹസ്യങ്ങളെ ഗീത എനിക്കു തുറന്നുതരുന്നു'' എന്നു് മഹാത്മജി 1936 ഏപ്രിൽ 18–ലെ ഹരിജനിൽ എഴുതിയിരിക്കുന്നു.

ഗീത പഠിക്കുന്നതുകൊണ്ടു് എന്താണു ഗുണമെന്നു ചെറുപ്പക്കാർ ചോദിക്കുന്നു.

(2) ''ഗീതയുടെ ഒരു യഥാർത്ഥഭക്തൻ നിരാശയെന്നാലെന്തെന്നറിയുന്നില്ല. അയാൾ മനുഷ്യബുദ്ധിക്കതീതമായ നിത്യാനന്ദത്തിലും നിത്യശാന്തിയിലും സ്ഥിതിചെയ്യുന്നു'' എന്നു് ഗാന്ധിജി 1934 ആഗസ്റ്റ് 24–ലെ ഹരിജനിലും.

(3) സംശയങ്ങൾ എന്നെ ഭീതിപ്പെടുത്തുമ്പോൾ, നിരാശ എൻെറമുഖത്തു തുറിച്ചുനോക്കുമ്പോൾ, നഭോമണ്ഡലത്തിൽ ഒററ വെളിവിൻെറ രശ്മിപോലും കാണാതെ വിഷമിക്കുമ്പോൾ ഞാൻ ഗീതയുടെനേർക്കുതിരിയുന്നു. അവിടെ എന്നെ ആശ്വസിപ്പിക്കാൻ അപ്പോൾ അതിൽ ഒരു പദ്യം കണ്ടെത്തുന്നു. എന്നെ സമ്പൂർണ്ണം അടിപ്പെടുത്തുന്ന ദുഃഖത്തിൻെറ നടുവിൽ ഞാൻ പെട്ടെന്നു പുഞ്ചിരിയിടാൻ തുടങ്ങുന്നു. എൻെറ ജീവിതം ബാഹ്യമായി വളരെ ശോകഘട്ടങ്ങൾ നിറ

---

(1) "The Gita has become for me the Key to the scriptures of the world. It unravels for me the deepest mysteries to be found in them".

(2) "A true votary of Gita does not know what disappointment is. He even dwells in perennial joy and peace that passeth understanding".

(3) "I must confess to you that when doubts haunt me, when disappointment stares me in the face, and when I see no one ray of light on the horizon I turn to the Bhagavat Gita and find a verse to comfort me, and immediately I begin to smile in the midst of overwhelming sorrow. My life has been full of eternal tragedies and, if they have not left any visible and indelible effect on me, I owe it to the teaching of the Bhagavat Gita".

ഞ്ഞതായിട്ടാണിരുന്നിട്ടുള്ളതു്. എന്നാൽ അവ കാണത്തക്കതും മാ യ്ക്കാൻ കഴിയാത്തതുമായ അടയാളം എന്നിൽ പതിച്ചിട്ടില്ലെങ്കിൽ അതിനു ഞാൻ ഭഗവദ്ഗീതയുടെ ഉപദേശങ്ങൾക്കു കടമപ്പെട്ടിരിക്കു ന്നു'' എന്നു് 1925 ആഗസ്റ്റ് 6—ലെ യങ്ങ്ഇന്ത്യയിലും എഴുതിയി രിക്കുന്നു. മനുഷ്യനെ നിത്യാനന്ദത്തിലും നിത്യശാന്തിയിലും പ്രതി ഷ്ഠിക്കുക, എന്തെല്ലാം വിപരീതപരിതഃസ്ഥിതി വന്നാലും നിരാശ യില്ലാത്തവനാക്കുക, ശോകപൂർണ്ണരംഗങ്ങളുടെ മദ്ധ്യത്തിൽ ഹൃദയം ഗമമായി പുഞ്ചിരി തൂകാൻ ശക്തനാക്കുക; ഇതെല്ലാം നിസ്സാരസംഗ തികളാണൊ? എത്ര ബുദ്ധിശാലികളും ബലിഷ്ഠന്മാരും ദൃഢിഷ്ഠ ന്മാരും സുന്ദരന്മാരുമായ, അനന്തശക്തി ഉള്ളിൽ ലയിച്ചുകിടക്കുന്ന യുവാക്കളാണ് പരീക്ഷയിൽ തോൽക്കുക, വിവാഹത്തിൽ നിരാശ രാവുക മുതലായ അല്പസംഗതികളാൽ അകാലമൃത്യുവിനിരയാകുന്ന തു്. ഇവരെ അങ്ങനെയുള്ള മരണത്തിൽനിന്നു രക്ഷിക്കുകയെന്നുള്ളതു നിസ്സാരസംഗതിയാണൊ? ഇത്രയും ഉൽക്കരുത്തുള്ള ഗീത എന്താണു പഠിപ്പിക്കുന്നതു്? ധർമ്മം—ധർമ്മത്തിനു അത്തു കഴിയും. ധർമ്മമെന്തെ ന്നറിയാതെ അർജ്ജുനൻ നിരാശയ്ക്കു വശംവദനായ അവസരത്തി ലാണ് സർവ്വത്ര വിജയിയും സർവ്വശാസ്ത്രപണ്ഡിതനുമായ ഭഗവാൻ കൃഷ്ണൻ ഗീത ഉപദേശിച്ചതു്.

കൗരവന്മാരുടേയും പാണ്ഡവന്മാരുടേയും സൈന്യം യുദ്ധത്തി നു തയ്യാറായി കുരുക്ഷേത്രത്തിൽ വന്നെത്തി. ശ്രീകൃഷ്ണനാകുന്ന സാര ഥിയോടുംകൂടി അർജ്ജുനനും അക്കൂട്ടത്തിൽ അവിടെ വന്നു. രണ്ടുഭാഗ ത്തും യുദ്ധംചെയ്യാൻ തയ്യാറായി വന്നുനില്ക്കുന്നവരാരെല്ലാമെന്നു നോ ക്കാൻ അർജ്ജുനനു് ആഗ്രഹമുണ്ടായി. അർജ്ജുനൻ കൃഷ്ണനോടു തേരു രണ്ടുസൈന്യങ്ങളുടേയും മദ്ധ്യത്തിൽ രണ്ടുഭാഗത്തേയും ആളുകളെ ന ന്നായി കാണത്തക്കവണ്ണം നിറുത്താൻ ആവശ്യപ്പെട്ടു. കൃഷ്ണൻ തേരു നിറുത്തി. അർജ്ജുനൻ രണ്ടു ഭാഗത്തും യുദ്ധംചെയ്യാൻ വന്നുനില്ക്കുന്നവ രെക്കണ്ടു. ഗുരുക്കന്മാരും, അമ്മാവന്മാരും, സഹോദരന്മാരും, പുത്ര ന്മാരും, പൗത്രന്മാരും, സ്നേഹിതന്മാരും എല്ലാം ചാകുന്നതിനു തെയ്യാ റായി നില്ക്കുന്നതു കണ്ടു. ജീവിതത്തിൽ പരാജയമെന്നോ, ദുഃഖമെ ന്നോ, നിരാശയെന്നോ എന്നൊന്നു് ഒരിക്കലും അറിഞ്ഞിട്ടില്ലാത്ത അർജ്ജുനൻ വിഷാദമഗ്നനായി. ഭാവിയിൽ സയൻസു കണ്ടുപിടി ക്കാൻ വഴിയുള്ള വിദ്യകളിലൊന്നായ കടലിലെ വെള്ളം യന്ത്രംവഴി ശത്രുരാജ്യത്തു വർഷിച്ചു ശത്രുവിനേയും സേനയേയും വെള്ളത്തിലാഴ്ത്തു കയെന്ന പ്രയോഗം നടത്തിയ ഇന്ദ്രന്റെ ഘോരമാരിയെ ശരക്കൂടം കെട്ടി തടുത്തു ഖാണ്ഡവദാഹം നടത്തുകയും ത്രിപുരാരിയെ യുദ്ധംചെ യ്തു പ്രസാദിപ്പിച്ചു പാശുപതം വാങ്ങുകയും അരമുഹൂർത്തംകൊണ്ടു് വേ

ണമെങ്കിൽ, അത്യാപത്തുവന്നാൽ, മഹാപാശുപതസഹായത്താൽ കൌരവസേനയെ മുഴവൻ സംഹരിക്കാമെന്ന പാണ്ഡവന്മാരുടെ യുദ്ധാലോചനായോഗത്തിൽ ഉറപ്പുപറയുകയും സകല രാജാക്കന്മാരും തോററു നിരാശപ്പെട്ട ദ്രൗപദീസ്വയംവരത്തിൽ നിഷ്പ്രയാസം ലക്ഷ്യംഭേദിച്ച് ദ്രൗപദിയെ വിവാഹംകഴിക്കയും ബലരാമൻെറ ശക്തിയായ എതിർപ്പുണ്ടായിട്ടും സുഭദ്രയെ ദ്വാരകയിൽനിന്നു തേരിൽ കയററി കൊണ്ടുപോരുകയുംചെയ്ത വീരവീരനായ അജ്ജുനൻ ദുഃഖക്കണ്ടിൽ പതിച്ചു. ''ഇവരെയെല്ലാം കൊന്നിട്ട് രാജ്യമെന്തിന്? ഭോഗങ്ങളെന്തിന്? ജീവിതമെന്തിന്? ഇവരെ കൊന്നാൽ പാപമല്ലേ വരൂ? തീച്ചയായും നരകത്തിലേയ്ക്കുതന്നെയാണ് ഗതിയെന്നാണു ഞാൻ പഠിച്ച ശാസ്ത്രങ്ങരം വിളിച്ചുപറയുന്നതു്. അങ്ങെന്തു പറയുന്നു?'' എന്നു് ശ്രീകൃഷ്ണനോടു ചോദിച്ചു. അപ്പോഴാണ് ഭഗവാൻ ശ്രീകൃഷ്ണൻെറ ഗീതോപദേശം ആരംഭിക്കുന്നതു്.

ഭഗവാൻ പറയുന്നു:—

''ക്ലൈബ്യം മാ സ്മ ഗമഃ പാത്ഥ നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൌർബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ!''

''ഹേ കുന്തീപുത്ര! 'കാട്ടിൽകുരങ്ങന്മാരെപ്പോലെ ഭീരുക്കളായി വസിക്കുന്നതിനേക്കാരം സ്വല്പസമയമെങ്കിലും പൌരുഷം പ്രദശിപ്പിച്ച് എൻെറ മക്കരം മരിക്കുന്നതു കാണാനാണ് ഞാൻ ഇഷ്ടപ്പെടുന്നത്. ഈ വിവരം ചെന്നു് പാണ്ഡവന്മാരോടു പറയു' എന്നു് കൗരവസദസ്സിൽ ദൂതനായി ചെന്ന എന്നോട് പറഞ്ഞയച്ച വീരപ്രസൂവായ കുന്തിയുടെ പുത്രാ! നീ ആണും പെണ്ണുംകെട്ട സ്വഭാവം എടുക്കരുത്. ഇതു നിനക്കു ചേന്നതല്ല. നിൻെറ ചരിത്രം ഇതല്ല പഠിപ്പിയ്ക്കുന്നത്. എന്തോ കാരണവശാൽ തല്ക്കാലം ഉണ്ടായ മനോദൌർബല്യമാണ് ഇതു്. ഇതുപേക്ഷിച്ച് ഹേ ശത്രുതാപന! യുദ്ധത്തിനായെഴുന്നേല്ക്കു്.''

നിങ്ങരം ഭാരതം വായിക്കണം. നിങ്ങരം ശൃംഗാരസാഹിത്യം വായിച്ചു പൌരുഷമില്ലാത്തവരായിത്തീന്നുവരുന്നു. നിങ്ങരംക്കു വീര്യമില്ല. നിങ്ങളുടെ പൂവ്വികന്മാർ അന്ധവിശ്വാസികളല്ലായിരുന്നു. സത്യമാകട്ടെ അസത്യമാകട്ടെ, കവികല്പനയാകട്ടെ നടന്നതാകട്ടെ അവർ എപ്പോഴും സ്വപ്നം കണ്ടുകൊണ്ടിരുന്നതു് കുന്നെടുത്തു കുടയായി പിടിച്ച ശ്രീകൃഷ്ണനേയും സമുദ്രം ചാടിക്കടന്ന ഹനുമാനേയും, സപ്തസാലങ്ങരം കുലുക്കി വ്യായാമം ചെയ്ത ബാലിയെ ഒററയമ്പുകൊണ്ടുമുറിച്ച ശ്രീരാമനേയും, അഖിലദിഗ്വിജയിയായ രാവണനെ പന്തീരാണ്ടു വാൽമേൽ കെട്ടിയിട്ടുകൊണ്ടു് നിശ്ചിന്തനായി സമുദ്രത്തിൽനിന്നു സമുദ്രത്തിലേയ്ക്കു ചാടിക്കളിച്ചിരുന്ന ബാലിയേയും ത്രൈലോക്യസംഹാരതാണ്ഡവനായ മഹേശ്വരനേയും, ഏകാ

കിയായി അനേകലക്ഷം ഭടന്മാരോടു യുദ്ധംചെയ്ത മഹിഷനേയും സുഭനിസുംഭന്മാരേയും സംഹരിച്ച ദേവിയേയും, അനവധി അക്ഷൌഹണികളുടെ നടുവിൽ ഏകനായിനിന്നു യുദ്ധംചെയ്ത വീരസ്വർഗ്ഗം പ്രാപിച്ച അഭിമന്യുവിനേയും, എൺപതുവയസ്സിലധികമായിട്ടും അനേകായിരം വില്ലാളിവീരന്മാരെ ഏകനായെതിൎത്തു് അവരെ വിറപ്പിച്ച ഭീഷ്മരേയും, ആരുടെയും മുമ്പിൽ പ്രാണാത്യയം വന്നാൽ പോലും തനകുനിക്കാത്ത ഭീമനേയും, ഹസ്തിനപുരം ഒററപ്പിടിയ്ക്കു കാളിന്ദിയിൽ മറിക്കാൻ തുടങ്ങിയ ബലരാമനേയും ആയിരുന്നു. നിങ്ങളിന്നെന്തു ചെയ്യുന്നു? വീര്യനാശകങ്ങളായ, ഭോഗലാലസന്മാരെഴുതിയ നോവലുകൾ—അവയും കല്പിതകഥകളാണല്ലോ—വായിച്ചു സമയം കളയുന്നു. രണ്ടും കല്പിതകഥകളാണെങ്കിൽ വീര്യമുണ്ടാക്കുന്ന ഗ്രന്ഥങ്ങൾ വായിച്ചുകൂടെ? വീര്യനാശകങ്ങളെന്തിനു വായിക്കുന്നു? വാല്മീകിയെപ്പോലെ ഒരു കവിയുണ്ടായിട്ടില്ല—മനുഷ്യരെ നിൎമ്മിക്കുന്ന കവി. വ്യാസനെപ്പോലേ ഒരു ആചാര്യനുണ്ടായിട്ടില്ല—മനുഷ്യൻെറ സകല ധൎമ്മങ്ങളും പഠിപ്പിക്കുന്ന ഒരാചാര്യൻ.

''മഹാഭാരതം സങ്കല്പിച്ച മനസ്സിനെ മറെറാരു മനസ്സിനും സങ്കല്പിക്കാൻ സാധിക്കയില്ല'' എന്നത്രെ ഒരു പാശ്ചാത്യചിന്തകൻ വ്യാസനെപ്പററി അഭിപ്രായപ്പെട്ടിരിക്കുന്നതു്. ഭാരതത്തിൻെറ രത്നമാണ് ഗീത. നിങ്ങൾ ഗീത നിത്യവും പാരായണം ചെയ്യണം. എന്നാൽ നിങ്ങൾ വീരന്മാരാകും. ഭാവി ഭാരതത്തിനു വീരന്മാരെ കൊടുക്കണം. വീരന്മാൎക്കേ രാജ്യം ഭരിക്കാൻ സാധിക്കൂ.

''ഗീത സന്ന്യാസമാണ് പഠിപ്പിക്കുന്നതു്. അതു് ഈ ലോകത്തേയ്ക്കുള്ളതല്ല'' എന്നു നിങ്ങൾ ധരിക്കരുതു്. ഗീത ഉപദേശിച്ച ശ്രീകൃഷ്ണഭഗവാൻ സന്ന്യാസിയല്ല.

''വിവാഹമിരട്ടു സഹസ്രമെട്ടും വിധിയ്ക്കുചേരുംപടി ചെയ്തവ'' നാണു് ശ്രീകൃഷ്ണൻ. പതിനാറായിരത്തെട്ടു ഭാൎയ്യമാർ. പത്തിൽകൂടുതൽ ഭാൎയ്യമാരുള്ള ഒരു ഗൃഹസ്ഥനെ നിങ്ങൾക്കു സങ്കല്പിക്കാൻ കഴിയുമോ? അതിലോരോന്നിലും പത്തുപത്തുമക്കളും. ശ്രീകൃഷ്ണൻ ഇത്രയും വിവാഹംകഴിച്ചതിലല്ല രസം. ഇവൎക്കുവേണ്ടുന്ന സകല വിഭൂതിയും കൊടുത്തു് അവരെ പരസ്പരം കലഹിക്കാതെ—ആൎക്കും അതൃപ്തിയോ ദുഃഖമോ ഉണ്ടാകാതെ—അവരെയെല്ലാം ഒരുപോലെ എപ്പോഴും സന്തുഷ്ടരാക്കിവച്ചിരുന്നതാണ് കൃഷ്ണൻെറ സാമൎത്ഥ്യം. അതു മറെറാരു ഗൃഹസ്ഥനു കഴിയുമോ? എന്നാൽ അതേസമയത്തുതന്നെ മഹാസന്ന്യാസിയും; സന്ന്യാസിമാരിൽവച്ചു സന്ന്യാസിയും. 'യദൃച്ഛാലാഭസന്തുഷ്ട'ന്മാരായി 'നിത്യതൃപ്തന്മാരാ'യി 'സമലോഷ്ടാശ്മകാഞ്ചന'ന്മാരായി

'സുഹൃന്മിത്രാര്യുദാസീനമദ്ധ്യസ്ഥദ്വേഷ്യബന്ധുക്കളിൽ 'സമബുദ്ധി' കളായി 'ആത്മാരാമ'ന്മാരായ നാരദൻ, ശുകൻ, വ്യാസൻ, അസിതൻ, ദേവലൻ, കണ്വൻ, ഭൃഗു, വാമദേവൻ മുതലായ മഹർഷിമാരാൽ എപ്പോഴും പരിചരിക്കപ്പെടുന്ന പാദയുഗളത്തോടുകൂടിയവനാണദ്ദേഹം. അങ്ങനെയുള്ള മഹാഗൃഹസ്ഥനായ ശ്രീകൃഷ്ണനാണ് ഗീതാകർത്താവ്. ഗീത ഉപദേശിക്കപ്പെട്ടത് ഗൃഹസ്ഥനായ അർജ്ജുനനും. ആ ഉപദേശം ഗ്രന്ഥത്തിലാക്കിയത് വ്യാസൻ, ഇവരെല്ലാം ഗൃഹസ്ഥരാണ്. അതുകൊണ്ട് നിങ്ങൾ ഗീത വായിച്ചാൽ കാട്ടിലേക്കു ഓടിപ്പോകുമെന്നു ഭയപ്പെടേണ്ട. ഗീത കേട്ടിട്ട് അർജ്ജുനൻ, അതിനു മുമ്പു ദൂരെയെറിഞ്ഞ വില്ലെടുത്തു യുദ്ധംചെയ്കയാണ് ചെയ്തത്.

ഗീത പഠിപ്പിക്കുന്നതു ധർമ്മമാണെന്നു ഞാൻ പറഞ്ഞല്ലോ. യാതൊരു ധർമ്മം നശിക്കുമ്പോൾ അതിനെ പുനരുദ്ധരിക്കാൻവേണ്ടി ഭഗവാൻ യുഗേ—യുഗേ അവതാരം സ്വീകരിക്കുന്നുവോ അതേ ധർമ്മം തന്നെ ഗീത പറയുന്നു.

''സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹഃ''

സ്വധർമ്മത്തിനുവേണ്ടി മരിക്കുക. അതിനെത്തന്നെ ഗീത വ്യാഖ്യാനിക്കുന്നു.

''സ്വേ സ്വേ കർമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ''
സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ''

അവനവൻ ജീവിതത്തിൽ തിരഞ്ഞെടുത്തിരിക്കുന്ന തൊഴിൽ നിഃസ്വാർത്ഥമായി ഈശ്വരോപാസനാബുദ്ധിയോടുകൂടി ചെയ്യണമെന്നാണ് ഗീത പഠിപ്പിക്കുന്നതു്. ഗീതയിലെ ഈശ്വരൻ സ്വർഗ്ഗത്തിന്റെ മേൽത്തട്ടിലല്ല; അമ്പലത്തിനകത്തു പൂട്ടിയിടപ്പെട്ടിരിക്കയുമല്ല.

സർവ്വതഃ പാണിപാദം തത് സർവ്വതോ$f$ക്ഷിശിരോമുഖം
സർവ്വതഃ ശ്രുതിമല്ലോകേ സർവ്വമാവൃത്യ തിഷ്ഠതി.

ഗീതയിലെ ഈശ്വരൻ സർവ്വവ്യാപിയും സർവ്വാത്മാവും സർവ്വാന്തര്യാമിയുമാണ്. ലോകത്തുള്ള സകല കണ്ണുകളും അദ്ദേഹത്തിന്റേതാണ്; സകല ചെവികളും അദ്ദേഹത്തിന്റേതാണ്. സകല ശരീരങ്ങളിലും വർത്തിക്കുന്നതദ്ദേഹമാണ്. അങ്ങനെയുള്ളവന്റെ ആരാധനയായിട്ടു സർവ്വ കർമ്മവും—വേണ്ടിവന്നാൽ യുദ്ധമുൾപ്പടെ—ചെയ്യാനാണ് ഗീതാകർത്താവ് ഉപദേശിക്കുന്നതു്. ഗീത ഹിംസയാണോ അഹിംസയാണോ പഠിപ്പിക്കുന്നതെന്നു വലിയ വാദമുണ്ട്. ഗീത ഹിംസയുമല്ല; അഹിംസയുമല്ല പഠിപ്പിക്കുന്നതു്. ഹിംസയും, അഹിംസയും, ഹിംസയിൽ അഹിംസയും, അഹിംസയിൽ ഹിംസയും, ഹിംസാഹിംസകൾക്കു മീതെയുള്ളതും ഗീത പഠിപ്പിക്കുന്നു.

''കർമ്മണ്യകർമ്മ യഃ പശ്യത് അകർമ്മിണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു സ യുക്തഃ കൃത്സ്നകർമ്മകൃത്''

കർമ്മത്തിൽ അകർമ്മവും അകർമ്മത്തിൽ കർമ്മവും കാണാൻ ഗീത പറയുന്നു. സഹോദരിമാരേയും മാതാപിതാക്കന്മാരെയും വസ്ത്രാക്ഷേപം ചെയ്യുവമാനിക്കുമ്പോഠം മുട്ടുകുത്തി പ്രാർത്ഥിക്കാൻ പഠിപ്പിക്കുന്ന മതമല്ല ഗീതയുടേതു്. ഗീതയിൽ സാമവുമുണ്ടു്; ദാനവുമുണ്ടു്. ഈ രണ്ടും എത്രത്തോളമാകാമോ അത്രയും പ്രയോഗിക്കുക; ന്യായശതമാനവും പ്രയോഗിക്കുക. ഫലിക്കാത്തിടത്തു ഭേദവും, അതും ഫലിക്കാത്തിടത്തു ദണ്ഡവും പ്രയോഗിക്കാൻ ഗീത പഠിപ്പിക്കുന്നു. ശ്രീകൃഷ്ണൻ ഗീതയുടെ ജീവദ്ദൃഷ്ടാന്തമാണ്. ഭാഗവതവും ഭാരതവും ഗീതയുടെ വ്യാഖ്യാനമാണ്. കർണ്ണന്റെ തേർചക്രം ചളിയിൽ പൂണ്ടപ്പോഠം ആ ലാക്കുനോക്കി കർണ്ണന്റെ തലമുറിക്കാൻ അർജ്ജുനനോടാജ്ഞാപിച്ച ആളാണു് ശ്രീകൃഷ്ണൻ. കർണ്ണൻ ചോദിച്ചു:— ''ഇതു് ധർമ്മമാണോ'' എന്നു്. ഭഗവാൻ പറയുന്നു:—

(1) കൃഷ്ണാം സഭാം കർണ്ണ! യദേകവസ്ത്രാ—
മാനീതവാംസ്ത്വം ച സുയോധനശ്ച
ദുഃശാസനഃ ശകുനിഃ സൌബലശ്ച
ധർമ്മസ്തദാ തേ രുചിതോ ന കസ്മാത്.

(2) ''യദാ സഭായാം രാജാനമനക്ഷജ്ഞം യുധിഷ്ഠിരം
ആനീയ ജിതവന്തോ വൈ ക്വ തേ ധർമ്മസ്തദാ ഗതഃ?

(3) യദ്ഭീമസേനം സർപ്പൈശ്ച വിഷയുക്തൈശ്ച ഭോജനൈഃ
ആചരത്ത്വന്മതേ രാജാ ക്വ തേ ധർമ്മസ്തദാ ഗതഃ?

(4) യദാ വാരണാവതേ പാർത്ഥാൻ സുപ്താൻ ജതുഗൃഹേ തദാ
ഹന്തുകാമാസ്തദാ യൂയം ക്വ തേ ധർമ്മസ്തദാ ഗതഃ?

---

(1) കർണ്ണ! ഏകവസ്ത്രയായ പാഞ്ചാലിയെ നീയും ദുര്യോധനനും ദുശ്ശാസനനും ശകുനിയും സൌബലനും സഭയിൽ കൊണ്ടുവന്നില്ലേ? അപ്പോഠം നിനക്കു് ധർമ്മം അത്ര രുചിയുള്ളതാകാതിരുന്നതെന്തുകൊണ്ടു്?

(2) ചൂതുകളിയറിയാൻപാടില്ലാത്ത യുധിഷ്ഠിരമഹാരാജാവിനെ സഭയിൽ വരുത്തി കള്ളച്ചൂതിൽ ജയിച്ചപ്പോഠം നിന്റെ ധർമ്മംഎവിടെപ്പോയി?

(3) നിന്റെ അനുവാദത്തോടുകൂടി ഭീമസേനനെ സർപ്പങ്ങളെക്കൊണ്ടും, വിഷം കലർത്തിയ ചോറുകൊടുത്തും, ദുര്യോധനൻ ദ്രോഹിച്ചില്ലേ? അപ്പോഠം നിന്റെ ധർമ്മം എവിടെപ്പോയി?

(4) ഹസ്തിനപുരത്തിൽ അരക്കില്ലത്തിൽ ഉറങ്ങിക്കിടന്ന പാണ്ഡവന്മാരെ അന്നു നിങ്ങഠം കൊല്ലാൻ ഒരുങ്ങിയില്ലേ? അപ്പോഠം നിന്റെ ധർമ്മം എവിടെപ്പോയി?

(5) ''യദാ രജസ്വലാം കൃഷ്ണാം ദുഃശാസനവശേ സ്ഥിതാം
സഭായാം പ്രാഹസഃ കർണ്ണ! ക്വ തേ ധർമ്മസ്തദാ ഗതഃ?

(6) യദനാര്യൈഃ പുരാ കൃഷ്ണാം ക്ലിശ്യമാനാം അനാഗസാം
ഉപപ്രേക്ഷസി രാധേയ! ക്വ തേ ധർമ്മസ്തദാഗതഃ''

എന്നാൽ അങ്ങനെ ദണ്ഡം പ്രയോഗിക്കേണ്ടിടത്തു് ദണ്ഡിപ്പിക്കുന്നതു രാഗദ്വേഷങ്ങൾ നിമിത്തമായിരിക്കരുതെന്നും ഭഗവാൻ ശാസിക്കുന്നു.

*''രാഗദ്വേഷവിമുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവിധേയാത്മാ പ്രസാദമധിഗച്ഛതി.''

എന്നു ഭഗവാൻ പറയുന്നു. രാഗദ്വേഷങ്ങളെ ജയിക്കുന്നതു് വളരെ പ്രയാസമുള്ള വേലയാണു്. എങ്കിലും അതു സാധിക്കാൻ വഴിയുണ്ടു്. അതിനാണു് ആറാമദ്ധ്യായം മുതലായതു്. രാഗദ്വേഷപ്രയുക്തനായി യുദ്ധക്കളത്തിൽ വന്ന അർജ്ജുനൻ രാഗദ്വേഷംനിമിത്തംതന്നെ യുദ്ധക്കളത്തിൽ നിന്നു പിന്മാറാൻ ഭാവിച്ചു. അർജ്ജുനനോടു രാഗദ്വേഷങ്ങളുപേക്ഷിച്ചു യുദ്ധംചെയ്യാൻ ശ്രീകൃഷ്ണൻ ഉപദേശിച്ചു. അതിനുള്ള വഴികളും പഠിപ്പിച്ചു. ഇതാണു് ഗീത. ഗീത നമ്മിലുള്ള രാഗദ്വേഷങ്ങളെ നശിപ്പിക്കുന്നു. അതേസമയത്തു് പ്രവൃത്തിരംഗത്തുനിന്നു പിന്തിരിപ്പിക്കുന്നുമില്ല. ശ്രീബുദ്ധനോടു് ഒരിക്കൽ ഒരു പട്ടാളക്കാരൻ ചോദിച്ചു. ''മോക്ഷം കിട്ടാൻ എന്തുചെയ്യണം?'' എന്നു്. ബുദ്ധൻ അഹിംസയുൾപ്പെടെയുള്ള പഞ്ചശീലങ്ങൾ ഉപദേശിച്ചു. അപ്പോൾ അയാൾ പറഞ്ഞു:— ''ഞാൻ ഒരു പട്ടാളക്കാരനാണു്. എന്തുചെയ്യണം?'' എന്നു്. അതിനു ബുദ്ധൻ പറഞ്ഞു:— ''എന്നാൽ നീ യുദ്ധം ചെയ്യണം.'' പട്ടാളക്കാരൻ: ''അപ്പോൾ മോക്ഷത്തിനോ?'' ബുദ്ധൻ: ''മോക്ഷം വേണമെങ്കിൽ അഹിംസ പാലിക്കണം'' എന്നു്. അതായതു് മോക്ഷം വേണമെങ്കിൽ പട്ടാളത്തിൽ നിന്നു രാജിവച്ചു് അഹിംസാനിഷ്ഠനായിരുന്നുകൊള്ളണമെന്നർത്ഥം. ശ്രീകൃഷ്ണന്റെ മതം അതല്ല. പട്ടാളക്കാരനായിരുന്നു്, വേണ്ടപ്പോൾ

---

(5) രജസ്വലയും ദുഃശാസനന്റെ കയ്യിൽ അകപ്പെട്ടവളും ആയ പാഞ്ചാലിയെ നോക്കി നീ സഭയിൽവച്ചു ചിരിച്ച അവസരത്തിൽ കർണ്ണ! നിന്റെ ധർമ്മം എവിടെപ്പോയി?

(6) അനാര്യന്മാരായ ദുര്യോധനാദികൾ യാതൊരു കുററവും ചെയ്യാത്ത പാഞ്ചാലിയെ ക്ലേശിപ്പിക്കുന്നതു നീ നോക്കിക്കൊണ്ടിരുന്ന അവസരത്തിൽ നിന്റെ ധർമ്മം എവിടെ പോയി?''

* രാഗദ്വേഷരഹിതമായ തന്റെ നിയന്ത്രണത്തിലുള്ള ഇന്ദ്രിയങ്ങളെക്കൊണ്ടു് വിഷയങ്ങളെ അനുഭവിക്കുന്ന സംയമി മനഃപ്രസാദം പ്രാപിക്കുന്നു.

യുദ്ധം ചെയ്യുന്നവനായിരുന്നതുകൊണ്ടുതന്നെ, മുക്തിപ്രാപിക്കാമെന്നാണ് ശ്രീകൃഷ്ണന്റെ മതം. ഈയിടെ ഒന്നുരണ്ടു ഭക്തന്മാരായ പട്ടാളക്കാർ എന്നെ കാണാൻവന്നിരുന്നു. അവരോട് ഞാൻ ഇതുതന്നെയാണ് പറഞ്ഞതു്. പട്ടാളക്കാർ യുദ്ധം ചെയ്യില്ലെങ്കിൽ രാജ്യം അക്രമികളുടെ കയ്യിൽപ്പെടുകയില്ലേ? എന്നാൽ രാഗദ്വേഷകാമക്രോധാദികൾക്ക് വശംവദരാകാതെ രാജ്യനന്മയ്ക്കുവേണ്ടി, ധർമ്മത്തിനെ രക്ഷിക്കാൻ വേണ്ടി, ആയിരിക്കണം മോക്ഷം ആഗ്രഹിക്കുന്നെങ്കിൽ യുദ്ധം ചെയ്യുന്നതെന്നുണ്ടു്. ഇങ്ങിനെയുള്ള ഒരു മതമല്ലേ ഇന്നു ഇന്ത്യയ്ക്കാവശ്യം? അതോ ''പട്ടാളക്കാർക്കു മോക്ഷം കിട്ടുകയില്ല'' എന്നു പഠിപ്പിക്കുന്ന മതമോ? യുദ്ധം പോലും ചെയ്യാമെങ്കിൽ പിന്നെ മററു കാര്യങ്ങൾ പറയണമോ?

ഒരുവനോടും തന്റെ വേലയുപേക്ഷിക്കാൻ ഗീത പറയുന്നില്ല. ഗീത വക്കീലിനും, ജഡ്ജിക്കും, അദ്ധ്യാപകനും, കൂലിക്കാരനും, തോട്ടികളും, ക്ലാർക്കിനും, ശിപായിക്കും എല്ലാം മോക്ഷമുണ്ടെന്നാണു പഠിപ്പിക്കുന്നതു്. പക്ഷെ അവർ അവരുടെ തൊഴിൽ നിസ്സ്വാർത്ഥമായി പ്രതിഫലേച്ഛ കൂടാതെ ഈശ്വരോപാസനയായി ചെയ്യണമെന്നു പറയുന്നു. വെളിയിൽ രണ്ടുവിധ പ്രവൃത്തിയും ഒരുപോലെയാണെങ്കിലും ഫലത്തിൽ വ്യത്യാസമുണ്ടു്. സമുദായസേവനമെന്നോ, രാജ്യസേവനമെന്നോ കരുതി ചെയ്യുന്നവനു് സമുദായമോ, രാജ്യമോ തന്റെ വേലയെ എങ്ങനെ വീക്ഷിക്കുന്നുവെന്ന നോട്ടം ഉണ്ടായിരിക്കും. അതില്ലാതെ ചെയ്യാൻ പ്രയാസം. തന്റെ പ്രവൃത്തി പരാജയത്തിലവസാനിച്ചാൽ നിരാശവരും. ഹിററ്ലറും ക്ലൈവും ആത്മഹത്യ ചെയ്തതു കണ്ടില്ലേ? ഈശ്വരോപാസനയായി ചെയ്യുന്നവനു് duty for duty's sake (ധർമ്മത്തിനുവേണ്ടിയുള്ള ധർമ്മം) എന്ന നിലയിൽ ഫലത്തെപ്പററി സ്വല്പംപോലും ചിന്തിക്കാതെ ചെയ്യാൻ കഴിയും; സർവ്വോപരി ആദരവോടും ശാന്തിയോടും ക്ഷമയോടുംകൂടി ചെയ്യാൻ കഴിയും. ''എന്റെ സമുദായം'' ''എന്റെ രാജ്യം'' എന്നീ പരിമിതികളോടു കൂടാതേയും കർത്തവ്യം ചെയ്യാൻ കഴിയും. സ്വാമി വിവേകാനന്ദൻ ഇന്ത്യയിലെ പാവങ്ങളെ സഹായിക്കാനായി അമേരിക്കയിൽ പ്രസംഗിച്ചു കുറെ പണമുണ്ടാക്കി. അതുംകൊണ്ടു് ഇന്ത്യയിലേയ്ക്കു വരുംവഴി ഇംഗ്ലണ്ടിലെ കുറെയാളുകളുടെ ദയനീയസ്ഥിതി കണ്ടു. അവർക്കു ആ പണം കൊടുത്തുസഹായിച്ചു. അദ്ദേഹത്തിന്റെ സ്നേഹത്തിനു പരിമിതിയുണ്ടായിരുന്നില്ല. ലോകത്തിന്റെ എല്ലാ ഭാഗത്തുമുള്ള ദീനന്മാരേയും, ദരിദ്രന്മാരേയും, മർദ്ദിതന്മാരേയും സേവിക്കാനാണ് അദ്ദേഹം പറഞ്ഞതു്. അദ്ദേഹം അമേരിക്കയിൽവച്ചു് ചിലപ്പോൾ അവിടുത്തെ മർദ്ദിതരായ നീഗ്രോജാതിക്കാരുമായി അഭേ

ദം ഭാവിച്ചിരുന്നു. ഒരു ഈശ്വരോപാസകന്നു വർണ്ണവർഗ്ഗഭേദമില്ല. അപ്രകാരം ചെയ്യുന്ന കർമ്മം സത്വശുദ്ധിക്കും ഈശ്വരദർശനത്തിനും നിത്യാനന്ദത്തിനും വഴിതെളിക്കുന്നു. രാജ്യ—സമുദായ—വൃത്തങ്ങളാൽ പരിമിതനായവന്നു് അതു ലഭിക്കയില്ല.

ഗീത മതസ്പർദ്ധയേയും ജാതിസ്പർദ്ധയേയും ദേശസ്പർദ്ധയേയും ദൂരീകരിക്കുന്നു. എന്തെന്നാൽ അതു് എല്ലായിടത്തും ഈശ്വരനെ കാണാൻ പഠിപ്പിക്കുന്നു.

† ''യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി''

അതിനും പുറമെ മനുഷ്യൻ വാസ്തവത്തിൽ ആത്മാവാണെന്നും ആത്മാവു്, ജാതി, കുല, ദേശങ്ങളാൽ പരിമിതമല്ലെന്നും ഇവയെല്ലാം ആത്മാവിൽ കല്പിതമാണെന്നും അവിദ്യാനിവൃത്തിയാണു് ജീവിതോദ്ദേശ്യമെന്നും അതു് പഠിപ്പിക്കുന്നു.

ഗീത സാമ്പത്തികപ്രശ്നത്തിനും പരിഹാരമുണ്ടാക്കുന്നു. ഒന്നാമതു് അതു ബ്രഹ്മചര്യത്തിനു പ്രാധാന്യം കല്പിക്കുന്നു. യജ്ഞം, ദാനം, തപസ്സു് എന്നിവയെ സിദ്ധാവസ്ഥയെത്തുന്നതുവരെ, ആ അവസ്ഥയെത്തുന്നതിനുവേണ്ടിയും, അവിടെ എത്തിയാൽ പിന്നെ ലോകസംഗ്രഹത്തിനുവേണ്ടിയും അങ്ങിനെ എല്ലാവരും അനുഷ്ഠിക്കണമെന്നും പഠിപ്പിക്കുന്നു. തപസ്സിൽ ബ്രഹ്മചര്യമുൾപ്പെടുന്നു.

''ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതേ''

ബ്രഹ്മചര്യമാണു് വർദ്ധിച്ചുവരുന്ന ദാരിദ്ര്യത്തിനു പരിഹാരം. ശൈശവവിവാഹം തടയുന്നതു് ദാരിദ്ര്യനിവാരണത്തിനു് അത്യാവശ്യമാണെന്നു ഈയിടെ രാജകുമാരി അമൃതു്കൗർ പറഞ്ഞതായി പത്രത്തിൽ കണ്ടു. എന്നാൽ അതുകൊണ്ടായില്ല. അതു് ഒരുവശംമാത്രമാണു്. നമ്മുടെ പൂർവ്വികന്മാർ അതു മാത്രമല്ല നിർദ്ദേശിച്ചതു്. ഒന്നോ രണ്ടോ പുത്രന്മാരുണ്ടായാൽപിന്നെ ഭാര്യാഭർത്താക്കന്മാർ ബ്രഹ്മചര്യം രക്ഷിക്കണമെന്നും അവർ നിയമം വച്ചിരുന്നു. അതുംപോരാ. വിവാഹം കഴിക്കുന്നതുവരെ ബ്രഹ്മചര്യം രക്ഷിക്കുന്നതിനാവശ്യമായ പരിശീലനവും നല്കണം. ഇന്നു വിദ്യാലയങ്ങളിലും സമുദായത്തിലും നല്കിവരുന്ന രീതിയിലുള്ള പരിശീലനം കൊടുത്തുകൊണ്ടു യൗവ്വനം മൂക്കുന്നതുവരെ വിവാഹം കഴിക്കരുതെന്നു പറഞ്ഞാൽ അതു കൂടുതൽ ദോഷകരമാണു്. ബ്രഹ്മചര്യം രക്ഷിക്കയെന്നതു വളരെ പ്രയാസമുള്ള കാര്യമാണു്. അതിനു ഋഷിമാർ ഏർപ്പെടുത്തിയിട്ടുള്ള വ്യവസ്ഥകളും പാലി

---

† യാതൊരുവൻ എന്നെ എല്ലായിടത്തും, എല്ലാം എന്നിലും കാണുന്നുവോ അവനു ഞാൻ നശിക്കുന്നില്ല; അവൻ എനിക്കും നഷ്ടനാകുന്നില്ല.

ച്ചെങ്കിലേസാധിക്കൂ. കൃത്രിമോപായങ്ങളാലുള്ള സന്താനനിയന്ത്രണം മൂലം ജനസംഖ്യ ചുരുക്കാൻ ചിലർ ഉപദേശിക്കുന്നു. അതു വളരെ ദോഷകരമാണ്. കൃത്രിമമായ ഔഷധങ്ങരം ഉപയോഗിക്കുന്നതുപോലും ചീത്തയാണെന്നുള്ള അഭിപ്രായത്തിലേക്കാണ് വൈദ്യശാസ്ത്രത്തിൻെറതന്നെ ഗതി. അപ്പോരംപിന്നെ ബ്രഹ്മചര്യത്തിൻെറ കാര്യത്തിൽ പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. അതുകൊണ്ട് പ്രകൃതിനിയമത്തിനനുസരിച്ച് ബ്രഹ്മചര്യംവഴി സന്താനനിയന്ത്രണം ചെയ്യുകയേ വഴിയുള്ളു. അല്ലെങ്കിൽ മഹാരോഗവും അല്പായുസ്സും അകാലമരണവും ബുദ്ധിരാഹിത്യവും വീര്യനാശവുമായിരിക്കും ഫലം. സാമ്പത്തികപ്രശ്നപരിഹാരമായി മറെറാന്നു യജ്ഞമാണ്. യജ്ഞമെന്നാൽ ത്യാഗമെന്നത്ഥം.

''ത്യാഗായ സംഭൃതാത്ഥാനാം'' എന്നു് കാളിദാസൻ. പണമുണ്ടാക്കുന്നത് അന്യരെ സേവിക്കാനായിരിക്കണം; ദീനന്മാർ; ദുഃഖിതന്മാർ, രോഗികരം മുതലായ സഹായാർഹരെ സേവിക്കാനായിരിക്കണം: ഭോഗത്തിനായിരിക്കരുതു്.

''യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സവ്വകിൽബിഷൈഃ''
''യജ്ഞശിഷ്ടാമൃതഭുജോ യാന്തി ബ്രഹ്മ സനാതനം.''

മോക്ഷം വേണമെങ്കിൽ യജ്ഞശിഷ്ടംകൊണ്ടു ജീവിക്കണമെന്നാണ് വിധി. താൻ ഊണുകഴിക്കുന്നതുപോലും യജ്ഞത്തിനുവേണ്ടി ശരീരം നിലനിറുത്താനായിരിക്കണം വീട്ടിലെ വേലക്കാരെ ഊണുകഴിപ്പിച്ച് തൃപ്തരാക്കിയ്ശേഷമേ ഗൃഹസ്ഥൻ ഊണുകഴിക്കാവൂ എന്നാണ് ശാസ്ത്രവിധി. ഈ നിയമം വ്യവസായശാലകരം മുതലായവയിലേക്കു പ്രയോഗിക്കുമ്പോരം, സ്വന്തംകമ്പനികളിൽനിന്നു കിട്ടുന്ന ആദായത്തിൽനിന്നു് തൻെറ അത്യാവശ്യത്തിനു്—കുടുംബവുംകമ്പനിയും നടന്നുപോകാൻ—വേണ്ടതുമാത്രം എടുത്തുകൊണ്ട് ബാക്കിയെല്ലാം വേലക്കാക്ക് വീതിച്ചുകൊടുക്കണമെന്നു കിട്ടുന്നു. ഇങ്ങനെ വ്യവസായശാലാപ്രവത്തകർ ചെയ്യുാൽപിന്നെ 'ഇസ'ങ്ങളുടെ ആവശ്യമെന്തു്? തൊഴിലാളിമുതലാളിവഴക്കെവിടെ? കമ്പനി നടക്കേണ്ടതു തൊഴിലാളിയുടെയും ആവശ്യമാണെന്നു് തൊഴിലാളിക്കും അപ്പോരം മനസ്സിലാവും. തൊഴിലാളിയുടെ ഗുണത്തിനുവേണ്ടിയായിരിക്കണം കമ്പനി നടത്തുന്നതെന്നാണ് ഗീതയുടെ മതത്തിൽനിന്നു കിട്ടുന്ന ഉപദേശം. ഇതുപോലെ അദ്ധ്യാപകനും, വക്കീലും, കച്ചവടക്കാരനും എല്ലാം പ്രവത്തിക്കണമെന്നു ഗീത പറയുന്നു. ഭരണാധികാരികരം ഭരിക്കുന്നതു ഭരണീയരുടെ ഗുണത്തിനുവേണ്ടിയായിരിക്കണം. അങ്ങിനെ ഗീത ലോകത്തിലെ സാമ്പത്തികവും രാഷ്ട്രീയവുമായ പ്രശ്നങ്ങരംക്കുകൂടി പരിഹാരം ഉണ്ടാകുന്നു.

ഗീതാദർശത്തെ അടിസ്ഥാനമാക്കിയായിരിക്കണം ഭാവിഭാരതം കെട്ടിപ്പടുക്കുന്നതു്. ഗീതാദർശം അനുസരിച്ച്, ഗീതയെ മാതാവായിക്കരുതി, ഗീതയാൽ ആശ്വസിപ്പിക്കപ്പെട്ട ഗീതാരാധകനായി വളന്നയാളാണ് ഭാരതത്തിനു് ഇന്നത്തെ നില കൊടുത്തതു്. അതുകൊണ്ടു് ഗീതാദർശമനുസരിച്ചു് ഭാവിഭാരതം രൂപീകരിക്കപ്പെടുകയും വേണം. എന്നാൽമാത്രമേ ഭാരതം ലോകത്തിനു മാർഗ്ഗദർശിയാകയുള്ളു; ഭാരതം ലക്ഷംവർഷം കഴിഞ്ഞാലും നശിക്കാതെ നിലനില്ക്കുകയുള്ളു. എന്നാലേ ഭാരതത്തിൻെറ അനുഗ്രഹത്താൽ ലോകം നിത്യശാന്തിയിൽ പ്രതിഷ്ഠിതമാകയുള്ളു. അതിനാൽ 'ഗീത' 'ഗീത' എന്നു ജപിച്ചുകൊണ്ടു് ഗീതാദർശത്തെ സ്മരിച്ചുകൊണ്ടു് ഭാരതീയ യുവാക്കന്മാർ ജീവിക്കട്ടെ! ഭാരതത്തെ റഷ്യയാക്കുന്നതിനു പകരം റഷ്യയെ ഭാരതമാക്കി പരിവത്തനം ചെയ്യിക്കാൻ വീരന്മാരായ യുവതീയുവാക്കന്മാർ ആയിരക്കണക്കിനു മുന്നോട്ടുവരട്ടെ! എൻെറ ഈ പ്രസംഗം കേട്ടുകൊണ്ടിരിക്കുന്ന നിങ്ങളുടെ ഹൃദയത്തിൽ ഗീതാദർശനം പ്രവേശിച്ചു് നിങ്ങളെ അതനുസരിച്ചു പ്രവത്തിക്കുന്നതിനു ഭഗവാൻ അനുഗ്രഹിക്കട്ടെ!



# 34. ഹിന്ദുമതവും തീണ്ടൽ തൊടീലും*

## ഉപക്രമം

ഇന്ന് ഒരു വിശേഷദിവസമാകുന്നു. ഇന്ന്—ഇപ്പോൾ—ഭൂലോകത്ത് പല രാജ്യങ്ങളിലേയും ആയിരമായിരം ജനങ്ങൾ സംഘം ചേർന്ന് ഒരു മഹാപുരുഷനെപ്പററി പ്രസംഗിക്കുന്നു. ഇന്ന് ശ്രീ വിവേകാനന്ദസ്വാമികളുടെ ജന്മോത്സവം ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ കൊണ്ടാടുന്നു. സ്വാമികളുടെ ഈ കൊല്ലത്തെ ജന്മതിഥി മകരം മൂന്നാംതീയതി ആയിരുന്നു. എന്നാൽ സ്വാമികളുടെ ജന്മദിനം സംബന്ധിച്ച ആഘോഷം സാധാരണ നടത്തുന്നത് അതിനോടടുത്ത ഞായറാഴ്ചയാണ്. അതനുസരിച്ച് ഈ കൊല്ലത്തെ ആഘോഷം ഇന്നാണ്. സാക്ഷാൽ ജന്മദിവസം ജപം, പൂജ, ധ്യാനം മുതലായ ആദ്ധ്യാത്മികാര്യങ്ങൾക്ക് ചിലവാക്കുന്നു. ആഘോഷം അതിനോടടുത്ത ഞായറാഴ്ചയും. ജന്മദിവസംതന്നെ ആഘോഷം നടത്തിയാൽ അന്നത്തെ ദിവസം ശിവരാത്രിയും അഷ്ടമിരോഹിണിയുംപോലെ ആന, വെടിക്കെട്ട് എന്നിവയാൽ ചിലവായിപ്പോകും. അതുകൊണ്ടാണ് രണ്ടു ദിവസം വച്ചിരിക്കുന്നത്. അതിനും പുറമെ സാക്ഷാൽ ജന്മദിവസം ഒഴിവുദിവസമല്ലാതെ വരുമെന്നുള്ളതുകൊണ്ട് ആ ദിവസം എല്ലാവർക്കും അതിൽ പങ്കുകൊള്ളുവാൻ സാദ്ധ്യമല്ലാതെ വരും. ഇങ്ങിനെ ലോകത്തിലെ ഒരു മഹാപുരുഷന്റെ ജന്മോത്സവം ജർമ്മൻകാരും, അമേരിക്കക്കാരും, ഇംഗ്ലീഷുകാരും, ഇന്ത്യാക്കാരും ദേശഭേദം മറന്ന് ആഘോഷിക്കുന്ന ഈ അവസരത്തിൽ സ്വാമിജിയാൽ സ്ഥാപിക്കപ്പെട്ട ശ്രീരാമകൃഷ്ണമിഷന്റെ അനുവാദത്തോടുകൂടി ധർമ്മപ്രചരണത്തിന് കേരളത്തിൽസഞ്ചരിക്കുന്ന എനിക്ക് ഹരിജനങ്ങളും അല്ലാത്തവരും ഒന്നുചേർന്ന് പങ്കുകൊള്ളുന്ന ഈ സമ്മേളനത്തിൽ ആദ്ധ്യക്ഷ്യംവഹിക്കാൻ ഭാഗ്യം കിട്ടിയതിൽ ഞാൻ കൃതാർത്ഥനായിരിക്കുന്നു. ഇന്നത്തെ ഈ യോഗം സ്വാമിജിയുടെ സന്ദേശമനുസരിച്ചുള്ളതാണ്. ഹൈന്ദവധർമ്മത്തിന്റെ പുനരുദ്ധാരണത്തിനായി നവീനപ്രസ്ഥാനങ്ങൾ ആരംഭിച്ചവരിൽ, താഴ്ന്നവരുടെ ഉന്നമനം സർവ്വപ്രധാനമായി ഭാരതഭൂമിയിൽ ആദ്യം

* സ്വാമി വിവേകാനന്ദന്റെ ജന്മോത്സവാഘോഷദിനമായ 1111 മകരം 6-ാംനു- തഴവാ ഹരിജനസമ്മേളനത്തിൽ ആദ്ധ്യക്ഷ്യംവഹിച്ചുകൊണ്ട് ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

പ്രതിപാദിച്ചിട്ടുള്ളത് സ്വാമിജിയാണ്. ''സ്വാമി വിവേകാനന്ദനില്ലെങ്കിൽ ഇന്ന ഹിന്ദുമതമില്ല.'' എന്ന് കേരളത്തിലെ മഹാത്മാക്കളിൽ ഒരാളായ നാരായണഗുരുസ്വാമികൾ എന്നോട് പറഞ്ഞിട്ടുണ്ട്. സ്വാമിജിയാണ് ഇന്ത്യയുടെ ഉന്നതി സാമാന്യജനങ്ങളുടെ—ചവിട്ടിത്താഴ്ത്തപ്പെട്ടവരുടേയും പതിതന്മാരുടേയും—ഉന്നതിയിലിരിക്കുന്നു എന്ന് ആദ്യമായി കണ്ടുപിടിച്ചതു്. രാഷ്ട്രീയചിന്തയിൽ അഭിപ്രായഭേദമുണ്ടായിരിക്കാമെങ്കിലും ഇന്നു മഹാത്മജി താഴ്ന്നവരെ ഉദ്ദേശിച്ചു തുടരുന്ന സകല കർമ്മവും സ്വാമിജി ഉപദേശിച്ചിട്ടുള്ളതാകുന്നു. സ്വാമിജി മഹാത്മജിക്കു് ആ പേരുതന്നെ മുൻകൂട്ടി നീക്കിവച്ചിരുന്നോ എന്നു തോന്നും. ''യാതൊരുവന്റെ ഹൃദയം ദരിദ്രന്മാർ, ചവിട്ടിത്താഴ്ത്തപ്പെട്ടവർ, ഹതാശന്മാർ എന്നിവരെയോർത്ത് രക്തം ചൊരിയുന്നുവോ അയാളാണ് ഒരു മഹാത്മാവ് മററുള്ളവരെല്ലാം ദുരാത്മാക്കളാണ്.'' എന്നു സ്വാമിജി ഒരിടത്തു പറഞ്ഞിട്ടുണ്ട്. പാവങ്ങൾ രാപ്പകൽ പണിയെടുത്തുണ്ടാക്കുന്ന ചോറ് അവരുടെ കഷ്ടതയെപ്പററി സ്വല്പംപോലും ചിന്തിക്കാതേയും അതിന്റെ പരിഹാരത്തിനു ശ്രമിക്കാതേയും തിന്നുന്ന ഓരോരുവനേയും സ്വാമിജി കള്ളനെന്നും രാജ്യദ്രോഹിയെന്നും പറഞ്ഞിട്ടുണ്ട്. സ്വാമിജിയുടെ ഹൃദയം ഇന്ത്യയിലെ പാവങ്ങളേയും താഴ്ന്നവരേയും ഓർത്ത് സദാ പരിതപിച്ചുകൊണ്ടിരുന്നു. അവരുടെ ഉന്നമനം ഒന്നുമാത്രമായിരുന്നു സ്വാമിജിയുടെ എപ്പോഴുമുള്ള ചിന്താവിഷയം. സ്വാമിജി നമുക്ക് ഒസ്യത്തായി തന്നിരിക്കുന്നുവെന്നു വിളിച്ചുപറഞ്ഞിരിക്കുന്നതും അവരോടുള്ള അനുകമ്പയാകുന്നു. അതിനെ പ്രവൃത്തിപഥത്തിൽ വരുത്തിക്കൊണ്ട് ഈ ശുഭദിനത്തിൽ ഇവിടെ വന്നിരിക്കുന്ന എല്ലാവരേയും കണ്ട് ഞാൻ ആനന്ദഭരിതനായിരിക്കുന്നു. നിങ്ങൾക്കെല്ലാം ക്ഷേമംഭവിക്കട്ടെ.

## ഉപസംഹാരം

ഞാൻ മൂന്നു വർഷമായി കേരളംവിട്ടു വെളിയിൽ സഞ്ചരിച്ചശേഷം ഇപ്പോൾ തിരുവിതാംകൂറിൽ വന്നു. ഇവിടെ ഇപ്പോൾ എല്ലായിടത്തും മതപരിവർത്തനശബ്ദം കേൾക്കുന്നു. കേരളത്തിനു വെളിയിൽ ഡാക്ടർ അംബത്കർ മുതലായവരും മതപരിവർത്തനകാഹളം മുഴക്കുന്നു. ഇന്നത്തെ പ്രാസംഗികന്മാരിൽ ഒരാളും മതപരിവർത്തനത്തെപ്പററി പറഞ്ഞു. ഇന്നലെ ഇവിടത്തെ തഹശീൽദാരുടെ വീട്ടിൽ വച്ച്, ഇപ്പോൾ ജയിലിൽ വസിക്കുന്നു എന്ന് തിരുവിതാംകൂർ പത്രങ്ങളിൽ കാണുന്ന ഒരു മാന്യൻ നടത്തിക്കൊണ്ടിരുന്ന ഒരു മാസികയുടെ പഴയ ലക്കത്തിന്റെ കാളങ്ങളിൽ ഈഴവൻ മതപരിവർത്തനം ചെയ്യണമെന്നും മററും എഴുതിയിരുന്നതു കണ്ടു. ഈഴവരേയും പുല

യരേയും മതംമാററത്തിൽനിന്നു തടുക്കാൻ കഴിയുന്നത്ര ശ്രമിക്കണമെന്നു് നായന്മാരിൽ ചിലർ വ്യഗ്രതയോടെ പറയുന്നതും ഞാൻ കേരംക്കുന്നു.

ഇവിടെ എനിക്കൊന്നു പറയാനുണ്ടു്. മനുഷ്യൻ ഒരു സ്വതന്ത്രജീവിയാണു്. സ്വാതന്ത്ര്യം മനുഷ്യന്റെ ജന്മാവകാശമാകുന്നു. മൃഗങ്ങളേക്കാരം മനുഷ്യനുള്ള വിശേഷം അവനു് പൂൎണ്ണസ്വാതന്ത്ര്യം അനുഭവിക്കാൻ അർഹതയുണ്ടെന്നുള്ളതാണു്. നല്ലതായ ഏതും ചെയ്യാൻ മനുഷ്യന്നു് സ്വാതന്ത്ര്യമുണ്ടായിരിക്കണം. മതം മാറുന്നതു നല്ലതാണെങ്കിൽ അതിനെ ഒരുവിധത്തിലും ആരും തടുക്കരുതാത്തതാകുന്നു. നല്ലതിനെ ആരും തടുക്കരുതു്. ആൎക്കും തടുക്കാൻ അവകാശവുമില്ല. ഹിന്ദുക്കളെല്ലാം എന്നും ഹിന്ദുക്കളായും മുഹമ്മദീയർ എന്നും മുഹമ്മദീയരായും ക്രിസ്ത്യാനികരം എന്നും ക്രിസ്ത്യാനികളായും ഇരിക്കണമെന്നു ഞാൻ നിർബന്ധിക്കുന്നില്ല. എല്ലാവരും നല്ലതായതും സത്യമായതും അനുസരിക്കണമെന്നു മാത്രമാണു് എന്റെ നിർബന്ധം. ക്രിസ്തുമതമാണു് ഏററവും നല്ലതെങ്കിൽ അതിൽ താഴ്ന്ന ജാതിക്കാർ മാത്രം എന്തിനു ചേരുന്നു? എല്ലാവരും അതിൽ ചേരണം. ആദ്യം നമ്പൂരിയും നായരും അതിൽ ചേരണമെന്നു ഞാൻ പറയും. സത്യത്തേയും നല്ലതിനേയും അനുസരിക്കയാണു് മനുഷ്യന്റെ കൎത്തവ്യകൎമ്മം. ഏതു മതം സത്യമോ അതിനെ അനുസരിക്കണം. സത്യത്തെ ഒരു കാരണത്താലും വിട്ടുകളയരുതു്. പ്രാണൻ പോയാലും സത്യത്തിൽ ജീവിക്കണം. അതാണു് പൌരുഷം. അവിടെയാണു് വീര്യം.

(1) ''നിന്ദന്തു നീതിനിപുണാ യദി വാ സ്തുവന്തു
ലക്ഷ്മീഃ സമാവിശതു ഗഛതു വാ യഥേഷ്ടം
അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ
ന്യായ്യാതു് പഥഃ പ്രവിചലന്തി പദം ന ധീരാഃ''

എന്നാണു് നമ്മുടെ പൂർവ്വികന്മാർ പറയുന്നതു്. ഇതാണു ശരി. സത്യത്തിനുവേണ്ടി ജീവിക്കുക.

മതപരമായി എന്റെ അനുഭവം ഞാൻ പറയാം. എല്ലാമതവും ഒന്നോ അതിലധികമോ സത്യത്തിന്മേൽ സ്ഥാപിതമാണു്. ഒരു സത്യവും ഇല്ലാത്ത മതം ഒന്നും ഇല്ല. എന്നാൽ ഹിന്ദുമതം സകല സത്യങ്ങളുടേയും ഭണ്ഡാഗാരമാകുന്നു. അതു് മതങ്ങളുടെ മാതാ

(1) നീതിശാസ്ത്രവിശാരദന്മാർ നിന്ദിക്കട്ടെ അഥവാ സ്തുതിക്കട്ടെ. ലക്ഷ്മി യഥേഷ്ടം വരട്ടെ അല്ലെങ്കിൽ പോകട്ടെ. ഇപ്പോരംതന്നെ മരണം സംഭവിക്കട്ടെ അഥവാ യുഗാന്തരത്തിലാകട്ടെ. ന്യായമായ മാർഗ്ഗത്തിൽനിന്നു് ധീരന്മാർ ഒരടിപോലും മാറുകയില്ല.

വാകുന്നു. അതിൽനിന്നു് നേരിട്ടോ അല്ലാതേയോ പുറപ്പെട്ടിട്ടുള്ള താണു് ലോകത്തിലെ എല്ലാ മതങ്ങളും. ഹിന്ദുമതത്തിൽ ഇല്ലാത്ത തായ ഒരു ആത്മികസത്യം മറേറതു മതത്തിൽനിന്നെങ്കിലും എടുത്തു കാണിക്കാൻ സാദ്ധ്യമല്ല. ഞാൻ പതിനെട്ടു വയസ്സുമാത്രം പ്രായമാ യിരുന്നപ്പോഠം മാവേലിക്കരെ പഠിച്ചുകൊണ്ടിരിക്കുമ്പോഠം പുതിയ കാവിൽ * തോമസ്സു് ശെമ്മാശ്ശന്റെ വീട്ടിൽവച്ചു്, ക്രിസ്തുമതപ്രാ സംഗികനായി നടന്ന ഒരു ജാൺ സുബ്രഹ്മണ്യയ്യരോടു് അനേകജന ങ്ങഠം സാക്ഷിയായിരിക്കെ ഒരു വാദപ്രതിവാദം നടത്തി. അന്നു് എന്നോടൊരുമിച്ചു പഠിച്ചുകൊണ്ടിരുന്ന ചിലർ ഈ സദസ്സിൽ ഉണ്ടു്, അവക്കു് ഈ സംഭവം അറിയാം. ഹിന്ദുമതത്തിൽ ഇല്ലാത്ത ഏതെങ്കിലും സത്യം ബൈബിളിൽനിന്നെടുത്തുകാണിക്കുവാൻ കഴി യുമെങ്കിൽ ഞാൻ ക്രിസ്ത്യാനിയായിക്കൊള്ളാമെന്നു് സമ്മതിച്ചു. അയാഠംക്കു് ഒററവാക്യമെങ്കിലും കാണിക്കാൻ കഴിഞ്ഞില്ല. ക്രിസ്തു വിൻേറയോ മറേറാ ചരിത്രം കാണിച്ചാൽ പോരാ. ഏതെങ്കിലും പുതിയ തത്വം കാണിക്കണം. ഇരുപത്തിരണ്ടു വർഷം കഴിഞ്ഞു് പലേ മതങ്ങളിലേയും ഗ്രന്ഥങ്ങഠം കൂടുതൽ പഠിച്ചശേഷം അതേ ചോദ്യം ഇന്നു ഞാൻ ആവത്തിക്കുന്നു. ഇതുപോലെതന്നെ മുഹമ്മദു മതത്തിലേയും ബുദ്ധമതത്തിലേയും സ്ഥിതി. ഈ എല്ലാ മതത്തി ലേയും സത്യങ്ങഠം—എല്ലാ മതത്തിലും മനുഷ്യന്റെ നന്മയ്ക്കായുള്ള തെല്ലാം—ഹിന്ദുമതത്തിലുണ്ടു്. ഇതുകൊണ്ടാണു് ഞാൻ ഒരു ഹിന്ദു വായിരിക്കുന്നതു്, എന്നെ ഒരു ക്രിസ്ത്യാനിയാകാതെ തടുക്കുന്നതെ ന്തു്? ഈ ജ്ഞാനംതന്നെ. ഞാൻ എല്ലാ മതഗ്രന്ഥങ്ങളും വായിച്ചു. ഹിന്ദുമതത്തിൽ ഇല്ലാത്തതൊന്നും ഞാൻ അതിൽ കണ്ടില്ല. എന്നുമാ ത്രമല്ല, എല്ലാ മതത്തിലും ഉള്ള സത്യങ്ങഠം പരസ്പരവൈരുദ്ധ്യംകൂടാ തെ ഹിന്ദുമതത്തിൽ ഇണങ്ങിയിരിക്കുന്നതും കണ്ടു. ക്രിസ്തുതന്നെ ഒരു ഹിന്ദുവായിരുന്നെന്നു് നിങ്ങഠം അറിയണം. ഹിന്ദുവെന്നുപറ ഞ്ഞതുകൊണ്ടു് അദ്ദേഹത്തിന്റെ പേരു രാമൻനായർ എന്നായിരു ന്നെന്നോ അദ്ദേഹത്തിനു് കുടുമ ഉണ്ടായിരുന്നെന്നോ അല്ല ഞാൻ അ ത്ഥമാക്കുന്നതു്. ഹിന്ദുമതത്തിന്റെ സാരമായ തത്വത്തിൽ അദ്ദേഹം വിശ്വസിച്ചിരുന്നുവെന്നും അദ്ദേഹം പഠിപ്പിച്ചതു് ഇന്നത്തെ ക്രിസ്ത്യാ നികഠം ഉപദേശിക്കുന്ന തത്വങ്ങളെക്കാഠം ഹിന്ദുമതതത്വങ്ങളോടാണു് കൂടുതൽ യോജിച്ചിരിക്കുന്നതെന്നും അത്ഥം. നിങ്ങഠംക്കു ക്രിസ്തുവിനെ മനസ്സിലാക്കണമെങ്കിൽ ഹിന്ദുധമ്മം ഗ്രഹിക്കണമെന്നുകൂടി ഞാൻ പറയുന്നു.

* ഇപ്പോഠം മെത്രാനാണു്.

അതുകൊണ്ടു് ഞാൻ പറയുന്നതു് ഹിന്ദുമതത്തിൽ ജനിച്ചവർ അന്യമതത്തിൽ ചേരുന്നതിൽനിന്നു് അവരെ തടയുന്നതു് അവരോടു ള്ള സ്നേഹംകൊണ്ടായിരിക്കണമെന്നാണു്. "ഹിന്ദുക്കളുടെ ജനസംഖ്യ കുറഞ്ഞുപോകും. നിയമസഭയിൽ സീററുകുറഞ്ഞുപോകും." എന്നുള്ള തുകൊണ്ടായിരിക്കരുതു്. വലിയ ഒരു ജലാശയംവിട്ടു് ഒരു കുഴിക്കിണററിൽകിടന്നു് കാലക്ഷേപം കഴിക്കാൻ നിങ്ങളുടെ ഒരു കുട്ടി തയ്യാറാകുകയാണെങ്കിൽ അവനെ ആ സങ്കുചിതജീവിതത്തിൽനിന്നു തടയേണ്ടതല്ലേ? അങ്ങിനെ തടയുന്നതു് അവൻെറ ഗുണത്തിനുവേണ്ടിത്തന്നെയാണു്. അതുപോലെ ഹിന്ദുമതത്തിൽനിന്നു് ഒരു കുട്ടി പുറത്തുപോകുമ്പോഠ, "അഹോ! കഷ്ടം! വിചാരസ്വാതന്ത്ര്യവും വാക്സ്വാതന്ത്ര്യവും പ്രവൃത്തിസ്വാതന്ത്ര്യവും ഉള്ള ആയിരക്കണക്കിനു സിദ്ധന്മാരും അവതാരപുരുഷന്മാരും ജനിച്ചിട്ടുള്ള, സൃഷ്ടികാലംമുതൽ അനാദ്യനന്തമായി പ്രവഹിച്ചുകൊണ്ടിരിക്കുന്ന, ഭാരതത്തിൻെറ അഭിമാനസ്തംഭമായ മതംവിട്ടു് അതിനേക്കാഠ വളരെ ഇടുങ്ങിയ ഒരു മതത്തിലേയ്ക്കു നമ്മുടെ സഹോദരങ്ങഠ പോകുന്നല്ലോ!?" എന്നുള്ള വിചാരമായിരിക്കണം നിങ്ങളിൽ പ്രവഹിക്കേണ്ടതു്. മറേറതു് വെറും സ്വാർത്ഥതയാണു്. ഒരു ഹിന്ദുവിനുള്ള വാക്സ്വാതന്ത്ര്യവും, പ്രവൃത്തിസ്വാതന്ത്ര്യവും വിചാരസ്വാതന്ത്ര്യവും ഒരു ക്രിസ്ത്യാനിക്കുണ്ടോ? മുസൽമാനുണ്ടോ? ഭസ്മംതൊടാം, തൊടാതിരിയ്ക്കാം: ക്ഷേത്രത്തിൽ പോകാം, പോകാതെയുമിരിക്കാം; മരിച്ചാൽ കുഴിച്ചിടാം, അല്ലെങ്കിൽ ദഹിപ്പിയ്ക്കാം; ഈശ്വരനുണ്ടെന്നു വിശ്വസിക്കാം, ഇല്ലെന്നു വിശ്വസിച്ചാലും അവനു സ്ഥാനമുണ്ടു്. ഇങ്ങനെ സ്വാതന്ത്ര്യമുള്ള മതം ലോകത്തു വേറെ എവിടെയുണ്ടു്? ഇങ്ങനെയുള്ള ഒരു മഹാജലാശയത്തിൽ—സ്വാതന്ത്ര്യക്കളരിയിൽ—കളിയാടുന്നതിനുള്ള മഹാഭാഗ്യം ഇല്ലാത്തവരെപ്പററി അനുശോചിക്കയല്ലാതെ ഗത്യന്തരമുണ്ടോ? പാവങ്ങഠ! ക്രിസ്ത്യാനികളും മററും സ്വാതന്ത്ര്യസുഖമെന്തറിയുന്നു? ക്രിസ്തുമതത്തിൽ സ്വാതന്ത്ര്യമില്ലാത്തതുകൊണ്ടല്ലേ ഇംഗർസാഠ, താമസ്പെയിൻ മുതലായവർ നാസ്തികവാദം പുറപ്പെടുവിച്ചതു്? ഇന്നു് റഷ്യ മതത്തിന്നെതിരായി യുദ്ധം ചെയ്യുന്നതു്? കേരളത്തിലും 'യുക്തിവാദി' ക്രിസ്ത്യാനികളുടെ ഇടയിൽ പ്രചരിച്ചുവരുന്നതു്? അപ്പോഠക്രിസ്തുമതത്തിൽസ്വാതന്ത്ര്യമുണ്ടെന്നുപറയുന്നതിൻെറഉദ്ദേശമെന്തു്? ഇതുപോലെ മററു മതങ്ങളിലും. വിഗ്രഹാരാധന ശരിയെന്നു തോന്നുന്ന ഒരു മുസൽമാനെ മുസ്ലീം സമുദായം സഹിക്കുമോ? ഖുറാനിലെ ഏതെങ്കിലുമുപദേശം സയൻസിനു വിരുദ്ധമെന്നു് ഒരു മുസൽമാനു തോന്നിയാൽ അയാഠക്കു് അതു തുറന്നുപറയുവാനുള്ള അവകാശവും സ്വാതന്ത്ര്യവും മുസ്ലീങ്ങഠ കൊടുക്കുമോ? ഹിന്ദുമതത്തിൻെറ വിശാലത, സവ്വ

സഹിഷ്ണുത, സാഹോദര്യം എത്ര വിശേഷം! ഹിന്ദുമതപ്രകാരം എല്ലാ മനുഷ്യരും മനുവിൻെറ മക്കളാകുന്നു, മനുഷ്യൻ, മനുജൻ, മാനവൻ. എന്നീ പദങ്ങൾ സകല മനുഷ്യരും സഹോദരങ്ങളാണെന്നു പഠിപ്പിക്കുന്നു. ഇംഗ്ലീഷിലെ Man എന്ന വാക്കു് സംസ്കൃതത്തിൽനിന്നു വന്നതാണ്. അതിനാൽ ഹിന്ദുമതത്തിൽ ജനിച്ചവർ മതം മാറാൻ, സങ്കുചിതബുദ്ധികളാകാൻ, അനുവദിക്കരുതു്. അത്രമാത്രമല്ല; അന്യമതങ്ങളിൽ അഭിപ്രായസ്വാതന്ത്ര്യമില്ലാതെ കിടന്നുവിഷമിക്കുന്നവക്കു് ഹിന്ദുമതത്തിൽ പ്രവേശം കൊടുക്കുകയും വേണം. ഹിന്ദുമതത്തിൻെറ വിശാലത ഓരോ അന്യമതസ്ഥനും മനസ്സിലാക്കിക്കൊടുത്തു് അവനെ പരിതാപകരവും ഈശ്വരനിന്ദാകരവുമായ സങ്കുചിതബുദ്ധിത്വത്തിൽനിന്നു രക്ഷിക്കേണ്ടതും ഓരോ ഹിന്ദുവിൻേറയും ധമ്മമാകുന്നു. ക്രിസ്തുവും മുഹമ്മദും പഠിപ്പിച്ചതെല്ലാം ഹിന്ദുമതത്തിലുണ്ടെങ്കിൽ പിന്നെ എന്തിനാണ് ഹിന്ദുക്കൾ അന്യമതം സ്വീകരിക്കുന്നതു്? അവർ പഠിപ്പിച്ചതിനുപുറമെ പുത്തനായി ചില തത്വങ്ങൾകൂടി ഹിന്ദുമതത്തിലുണ്ടെങ്കിൽ ക്രിസ്ത്യാനികൾക്കും മുഹമ്മദീയക്കും എന്തുകൊണ്ടു് ഹിന്ദുവായിക്കൂടാ? ഹിന്ദുമതം അവരോടു് നല്ലതായതൊന്നും ഉപേക്ഷിക്കാൻ പറയുന്നില്ല. അവരുടെ മതാചാര്യന്മാരേയും ഉപേക്ഷിക്കാൻ പറയുന്നില്ല. എന്നാൽ അവരുടെ മതങ്ങളിലുള്ള തത്വങ്ങൾക്കു പുറമേ നല്ലതു ചിലതുകൂടി സ്വീകരിക്കമൊത്രമാണ് അവർ ചെയ്യാനുള്ളതു് എന്നു പറയുന്നു. ഇതിൽ എന്താണു ദോഷം?

പക്ഷെ, ഞാനിത്രയും പറഞ്ഞതു് യഥാത്ഥ ഹിന്ദുമതമാണ്. ഇപ്പോഴുള്ളതു് തൊട്ടാവാടിമതമാണു്. ശ്രീവിവേകാനന്ദസ്വാമി പറയുന്നു. "*Touch me-notism is your religion and kitchen pot is your Worshipping God" തൊട്ടാൽ നാം വാടിപ്പോകും പിന്നെ വെള്ളത്തിലിട്ടാലെ നമുക്കു് ജീവൻ വരുവെന്നാണ് നമ്മുടെ വിശ്വാസം. നാം എത്രയും പരിശുദ്ധമായി കരുതുന്നതു് അടുക്കളയാണ്. അതിൽ ഏററവും ശുദ്ധമായ സാധനം അടുപ്പിൻെറ പുറത്തിരിക്കുന്ന കറുത്ത വസ്തുവുമാണു്. മറെറല്ലാം തൊടാൻ അനുവദിച്ചാലും നമ്മേക്കാറം സ്വല്പമെങ്കിലും താഴ്ചയുള്ള ഒരുവനെ അതു് തൊടാൻ നാം അനുവദിയ്ക്കയില്ല. ഇതു് വേദത്തിനോ സ്മൃതിക്കോ ശാസ്ത്രത്തിനോ സമ്മതമായതല്ല. യഥാത്ഥ ഹിന്ദുമതം ഇതൊന്നുമല്ല പഠിപ്പിക്കുന്നതു്. തീണ്ടൽ, തൊടീൽ, എന്നിവ ഇന്നു കാണുന്ന അത്ഥത്തിൽ ശാസ്ത്രസമ്മതമല്ല. ജന്മംകൊണ്ടു് ഒരുവൻ താഴ്ന്നവനോ ഉയന്നവനോ ആണെന്നു യഥാത്ഥഹിന്ദുമതം പറയുന്നില്ല. സൽഗ്ഗുണമുള്ളവൻ

* തൊട്ടാവാടിമതം എന്നെ തൊടരുതു് എന്നു പറയുന്നതു് നിങ്ങളുടെ മതവും അടുക്കളയിലെ കറിക്കലം നിങ്ങളുടെ ആരാധനാമൂർത്തിയുമാണ്.

ഉയൎന്നവൻ; ദുർഗ്ഗുണമുള്ളവൻ താഴ്ന്നവൻ. ഇതുമാത്രമാണ് ശാസ്ത്ര സാരം. കേരളത്തിലെ തീണ്ടലിന്റെ അടിസ്ഥാനം ശാങ്കരസ്മൃതി യാണെന്നു യാഥാസ്ഥിതികർ പറയുന്നു. ശാങ്കരസ്മൃതി ശ്രീ ശങ്കരൻ എഴുതിയതല്ലെന്നു വയ്ക്കത്തും ഗുരുവായൂരും വച്ച് ഞാൻ കോൺഗ്രസ്സുകാരുടെ ക്ഷണനപ്രകാരം ചെയ്ത പ്രസംഗങ്ങളിൽ തെളിയിച്ചിട്ടുണ്ട്. എനിക്കു രാഷ്ട്രീയവുമായി യാതൊരു ബന്ധവുമില്ല. എങ്കിലും ഹിന്ദുമതത്തിന്റെ തത്വങ്ങളെ ചിലർ ദുർവ്യാഖ്യാനം ചെയ്യുമ്പോൾ സാക്ഷാൽ ഹിന്ദുമതതത്വമെന്തെന്നു പറയേണ്ടത് എന്റെ ധൎമ്മമെന്നുള്ളതുകൊണ്ടാണ് ഞാൻ അവിടെ പ്രസംഗിച്ചതു്. ശാങ്കരസ്മൃതിയിൽതന്നെ നാലു വരികളാണ് ഈ വഴക്കിനു കാരണം.

(1) ''ശൂദ്രാദിസ്പർശനേ സ്നാനം കാര്യം ശുദ്ധിമഭീപ്സതാ
അന്ത്യജാനാം സന്നികർഷേ ചാപി മജ്ജനമാചരേത്''

ഇതിന്റെ അർത്ഥംതന്നെ തീണ്ടൽ തൊടീലാചരിക്കണമെന്നാണെന്നു വ്യാഖ്യാനിക്കാമെന്നു തീർച്ചയില്ല.

''ശൂദ്രാ അദ്യതേ, ഭുജ്യതേ അനേന ഇതി ശൂദ്രാദിഃ; തസ്യ സ്പർശനേ സ്നാനം കാര്യം'' ശൂദ്രാദി എന്നാൽ ശൂദ്രസ്ത്രീയെ ഭാര്യയാക്കി വച്ചിരിക്കുന്നവൻ എന്നർത്ഥം. നായർ ശൂദ്രനാണെന്നു ഞാൻ പറയുന്നില്ല. ശൂദ്രശബ്ദത്തിനു ഞാൻ കാണുന്ന അർത്ഥം വേറെയാണ്. നായർ വാസ്തവത്തിൽ ക്ഷത്രിയനാണ്. എന്നാൽ നമ്പൂരിമാർ അവരെ ശൂദ്രരായി വിചാരിച്ചുവരുന്നു. ശൂദ്രസ്ത്രീയെന്ന ബുദ്ധിയോടുകൂടി സംബന്ധവും ചെയ്തുവരുന്നു. അതിനാൽ സംബന്ധം ചെയ്യുന്ന ബ്രാഹ്മണൻ എന്നാണ് 'ശൂദ്രാദി' എന്ന പദത്തിനർത്ഥം. അയാളെ തൊട്ടാൽ കുളിക്കണം എന്നാണ് വാക്യാർത്ഥം.

''വൃഷലീഫേനപീതസ്യ നിശ്വാസോപഹതസ്യ ച
തസ്യാം ചൈവ പ്രസൂതസ്യ നിഷ്കൃതിർന്ന വിധീയതേ.''
''ശൂദ്രാം ശയനമാരോപ്യ ബ്രാഹ്മണഃ പതിതോ ഭവേത്.''

ഇങ്ങനെയുള്ള ബ്രാഹ്മണരാണ് പതിതന്മാർ.

പതിതൻ ക്ഷേത്രത്തിൽ കടന്നാൽ അശുദ്ധിയുണ്ടെന്നു് കേരളത്തിലെ പൂജാപദ്ധതിയെ വിധിക്കുന്ന തന്ത്രസമുച്ചയത്തിൽ പറയുന്നു.

(2) ''ക്ഷേത്രേ മൃതിർ ജനനമംഗണമണ്ഡപാദൗ
മൂത്രാസൃഗാദിപതനം പതിതാദിവേശഃ''

---

(1) ''ശൂദ്രർ മുതലായവരെ തൊട്ടാൽ ശുദ്ധിയെ ആഗ്രഹിക്കുന്നവൻ കുളിക്കണം. അന്ത്യജന്മാർ അടുത്തുവന്നാലും കുളിക്കണം'' എന്നാണു സാധാരണ കൊടുക്കുന്ന അർത്ഥം.

(2) ക്ഷേത്രത്തിൽ പ്രസവം, മരണം; അങ്കണം മണ്ഡപം മുതലായവയിൽ മൂത്രം, ചോര മുതലായതു വീഴുക, പതിതന്മാർ മുതലായവർ പ്രവേശിക്കുക എന്നിവ സംഭവിച്ചാൽ ക്ഷേത്രം അശുദ്ധമാകും.

എന്നു് ഇതിനു പ്രമാണം. അതിനാൽ മേല്പറഞ്ഞ സ്മൃതിക്കു് ഇതു തന്നെ അൎത്ഥം. ത്രൈവൎണ്ണികൎക്കു ശൂദ്രാഗമനം എല്ലാ സ്മൃതികളിലും നിഷേധിച്ചിട്ടുണ്ടു്.

ഇനി ഉത്തരാൎത്ഥമാണു്. ഈഴവൻ, ആശാരി, പുലയൻ ഇവരാരും അന്ത്യജന്മാരല്ല. ഇവരിൽ പുലയരും മററും ഇവിടത്തെ ആദിമനിവാസികളാണു്. പുരാണത്തിലെ സൃഷ്ടിക്രമമനുസരിച്ചും ശൂദ്രൻ മാത്രമാണു് ഒടുവിലത്തെ സൃഷ്ടി. അയാളെ പൂൎവ്വാൎദ്ധത്തിൽ പറയുകയും ചെയ്തു. അതിനാൽ ഈ സ്മൃതിക്കു് അൎത്ഥം വേറെയാണു്.

''അം ത്യജതി ഇതി അന്ത്യജഃ''

''അകാരോ ബ്രഹ്മവിഷ്ണ്വീശകമഠേഷ്വംഗണേ രണേ'' എന്നു നാനാൎത്ഥരത്നമാലാ. അതിനാൽ അൻ എന്നാൽ ബ്രഹ്മാവിഷ്ണുസ്വരൂപനായി പ്രകാശിക്കുന്ന പരമേശ്വരൻ. അദ്ദേഹത്തെ ത്യജിക്കുന്നവരാണു് അന്ത്യജന്മാർ; അതായതു് നാസ്തികന്മാർ. അവരോടു സമീപിച്ചാലും കുളിക്കണമെന്നൎത്ഥം. ഈ ആശയം,

(3) ''സ്ത്രീധനനാസ്തികവൈരിചരിത്രം ന ശ്രവണീയം''
''ദുഃസംഗഃ സൎവ്വഥൈവ ത്യാജ്യഃ'' (നാരദഭക്തിസൂത്രം)

(4) ''അസതാം ദൎശനാതു് സ്പൎശാതു് സഞ്ജല്പാച്ച സഹാസനാതു്
ധൎമ്മാചാരാഃ പ്രഹീയന്തേ സിദ്ധ്യന്തി ന ച മാനവാഃ''
(മഹാഭാരതം)

എന്നീ ശാസ്ത്രവാക്യങ്ങൾ വെളിപ്പെടുത്തുന്നു. ഇങ്ങിനെയല്ല ഈ വാക്യങ്ങൾക്കൎത്ഥമെന്നു് ഒരിക്കലും ആൎക്കും പറയാൻ സാദ്ധ്യമല്ല. ഇതു് യുക്തിയുക്തവും ശാസ്ത്രസമ്മതവുമാണു്. അതിനാൽ ശാങ്കരസ്മൃതിയിലും ജാതികൊണ്ടു് തീണ്ടൽ തൊടീൽ വിധിച്ചിട്ടില്ലെന്നു വാദിക്കാം. പിന്നെ വേദം മുതലായതിന്റെ സ്ഥിതിയെന്തു്? എന്നുതന്നെയല്ല, ജന്മത്തെ അടിസ്ഥാനമാക്കിയ അസ്പൃശ്യത്വം ഹൈന്ദവസിദ്ധാന്തങ്ങൾക്കു വിരുദ്ധവുമാണു്.

ഹൈന്ദവസിദ്ധാന്തമെന്തു്? ഒന്നാമതു് ഈശ്വരന്റെ ഏകത്വം. ഈശ്വരൻ ഒന്നേയുള്ളു. ഈശ്വരനല്ലാതെ മററൊന്നുമില്ല. ഇതാണു് പരമസിദ്ധാന്തം. ''ഏകം സതു് വിപ്രാ ബഹുധാ വദന്തി'' പര

(3) ഭക്തന്മാർ—സ്ത്രീകൾ, ധനം, നാസ്തികന്മാർ, ശത്രുക്കൾ എന്നിവരുടെ കഥ കേൾക്കരുതു്. ദുസ്സംഗം എല്ലാവിധത്തിലുംതന്നെ ഉപേക്ഷിക്കണം.

(4) ദുർജനങ്ങളെ കാണുക, തൊടുക, അവരോടു സംസാരിക്കുക, ഒരുമിച്ചിരിക്കുക എന്നിവകൊണ്ടു് ധർമ്മാചാരങ്ങൾ ക്ഷയിക്കുന്നു. മനുഷ്യർക്കു ആത്മികോന്നതിയും ഇല്ലാതാകുന്നു.

മാത്ഥവസ്തു ഒന്നാണ്, അതിനെ വിദ്വാന്മാർ പല പേരു പറഞ്ഞു വിളിക്കുന്നു. ഒരേ ആശാക്ക് പല പേരു് ലോകത്തുതന്നെ സാധാരണയായി കണ്ടുവരുന്നു. അപ്പോഠം അനന്തഗുണഗണനിധാനമായ ഈശ്വരന്നു് പല പേരു വരുന്നത് സംഭവ്യമാണ്. വിഷ്ണുവെന്നാൽ സകലത്തിലും പ്രവേശിച്ചിരിക്കുന്നവനെന്നത്ഥം. ശിവൻ എന്നാൽ അത്യന്തം പരിശുദ്ധൻ എന്നത്ഥം. ശാസ്താവെന്നാൽ ഈ ലോകം മുഴവൻ ശാസിക്കുന്നവൻ എന്നത്ഥം. ഗണപതിയെന്നാൽ സകല ഗണങ്ങളുടെയും, മനുഷ്യദേവാദി സകല സംഘത്തിന്റേയും നാഥനെന്നത്ഥം. ഇവരെല്ലാം പലരല്ല. കേരളത്തിലെ പൂജക്കാരുടെ അറിവിനായി നിമ്മിച്ചിട്ടുള്ള പൂജാപദ്ധതിയെ പഠിപ്പിക്കുന്ന തന്ത്രസമുച്ചയത്തിൽതന്നെ ഇതു പറഞ്ഞിട്ടുണ്ട്. ''വിഷ്ണു, ശിവൻ, ശങ്കരനാരായണൻ, ദുഗ്ഗ, സുബ്രഹ്മണ്യൻ, ഗണപതി, ശാസ്താവ് എന്നീ നാമങ്ങളെക്കൊണ്ടു് ഭേദിച്ചിരിക്കുന്ന മഹിമയോടുകൂടിയ സവ്വേശ്വരന്റെ പൂജ വിധിക്കുന്നു'' എന്നാണ് അതിൽ പറയുന്നത്. വിഷ്ണുവിന്റെ സ്ത്രീരൂപംകണ്ടു കാമപീഡിതനായി ഓടുകയും ഹരിഹരപുത്രനെ ജനിപ്പിക്കുകയും ചെയ്ത ശിവന്റെ കഥ തന്ത്രസമുച്ചയ കത്താവിനു സമ്മതമല്ല. കാമപീഡിതനാകുന്ന ശിവനെ പൂജിച്ചാൽ, കാമാദിവികാരങ്ങളെ ജയിക്കാൻ ശക്തിയില്ലാത്ത ശിവനെ പൂജിച്ചാൽ, മോക്ഷം കിട്ടുമെന്നും ഞാൻ കരുതുന്നില്ല. 'ലീലാദഗ്ധവിലോലകാമശലഭൻ'—കാമനായി ഇളകിപ്പറക്കുന്ന ഈയലിനെ ലീലയായി ചുട്ടവൻ—ആണ് എന്റെ ശിവൻ. ശിവന്റെ ചിന്തയുള്ളിടത്ത് കാമൻ ഇരിക്കയില്ലെന്നാണ് എന്റെ മതം. എന്റെ അഭിപ്രായം ശിവന്നു് കാമപീഡ വന്ന കഥ കാമാധീനരായ ചിലരുടെ കസൃഷ്ടിയായിരിക്കണമെന്നാണ്. ശിവൻ ആരാണ്? കാളിദാസന്റെ ശാകുന്തളം വായിച്ചാൽകൂടിയറിയാം, അദ്ദേഹം അഷ്ടമൂത്തിയാണെന്നു്. പൃഥിവി, ജലം, തേജസ്സ്, വായു, ആകാശം, സൂര്യചന്ദ്രന്മാർ, ജീവാത്മാ എന്നീ എട്ടും ശരീരമായിരിക്കുന്നവനാണ് ശിവൻ. ആ ശിവന്നു് കാമപീഡ വന്നാൽ ഓടുന്നതു് എവിടെയാണ്? പഞ്ചഭൂതങ്ങളും ഇല്ലാത്ത സ്ഥലത്തു് ഓടുകയോ?

ജലേ വിഷ്ണുഃ സ്ഥലേ വിഷ്ണുഃ വിഷ്ണുരാകാശമുച്യതേ.
സ്ഥാവരം ജംഗമം വിഷ്ണുഃ സവ്വം വിഷ്ണുമയം ജഗത്.

എല്ലാം വിഷ്ണുമയമായിരിക്കെ സവ്വവ്യാപിയായ വിഷ്ണുവിൽ നിന്നു് അന്യനായി ഒരു ശിവനുണ്ടോ? അഷ്ടമൂത്തിയായ ശിവനിൽ നിന്നു് അന്യനായ ഒരു വിഷ്ണുവുണ്ടോ? എല്ലാം ഒന്നുതന്നെ.

''പാദോ*f*സ്യ വിശ്വാ ഭൂതാനി'' എന്നു വേദം പറയുന്നു. അദ്ദേഹത്തിന്റെ ഒരംശമാകുന്നു ഈ സകല പ്രപഞ്ചവുമായിരിക്കു

ന്നതു്. അദ്ദേഹമല്ലാതെ മറെറാരു വസ്തുവുമില്ല. ''നേഹ നാനാƒസ്തി കിഞ്ചന'' ഇവിടെ പലതായി ഒന്നുമില്ല.

''ഈശാവാസ്യമിദം സർവ്വം യത്കിഞ്ച ജഗത്യാം ജഗത്''

ഈ പ്രപഞ്ചത്തിൽ മാറിക്കൊണ്ടിരിക്കുന്ന സകലതിന്റെയും അടിയിലിരിക്കുന്ന പരമാത്മവസ്തു ഈശ്വരനാണെന്നറിയണം; എല്ലാം ഈശ്വരനെക്കൊണ്ടു മൂടണം; ഈശ്വരഭാവത്തിൽ കാണണം. ഇതാണു് ഹിന്ദുമതസിദ്ധാന്തം.

''യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി
തസ്യാƒഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി.''

'ഏതൊരുവൻ എന്നെ (ഈശ്വരനെ) എല്ലായിടത്തും കാണുകയും എല്ലാം എന്നിലായി കാണുകയും ചെയ്യുന്നുവോ അവന്നു് ഞാൻ നഷ്ടനാകുന്നില്ല. (സദാ എന്റെ അനുഭൂതിയുണ്ടാകുന്നു.) അവൻ എനിക്കും നഷ്ടനാകുന്നില്ല. (അവൻ സദാ ഈശ്വരനിഷ്ഠനായിരിക്കുന്നു)' എന്നു ഗീത പഠിപ്പിക്കുന്നു. ഇതാണു് ഹിന്ദുമതസിദ്ധാന്തം. പരമാർത്ഥത്തിൽ എല്ലാം ഈശ്വരമയമാകുന്നു. എല്ലാം ഈശ്വരമയമായി കണ്ടു ശീലിക്കയും വേണം. എല്ലാം ഈശ്വരമയമായി കാണാൻ ശക്തിയില്ലെങ്കിൽ ആത്മചൈതന്യം സ്പഷ്ടമായി തെളിഞ്ഞുകാണുന്ന മനുഷ്യരെയെങ്കിലും ഈശ്വരമയമായി കാണണം. ആരേയും വെറുക്കരുതു്. ആരേയും നിന്ദിക്കരുതു്.

''യസ്തു സർവ്വാണി ഭൂതാനി ആത്മന്യേവാƒനുപശ്യതി
സർവ്വഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ''

(യാതൊരുവൻ സർവ്വഭൂതങ്ങളേയും ആത്മാവിലും സർവ്വഭൂതങ്ങളിലും ആത്മാവിനെയും തുടരെ കാണുന്നുവോ അവൻ അതുനിമിത്തം ഒന്നിനെയും നിന്ദിക്കുന്നില്ല) എന്നു വേദം പറയുന്നു. അപ്പോൾ ഹിന്ദുധർമ്മത്തിൽ അസമത്വം എവിടെ?

പ്രത്യഗ്വസ്തുനി നിസ്തരംഗസഹജാനന്ദാവബോധാംബുധൗ
വിപ്രോƒയം ശ്വപചോƒയമിത്യപി മഹാൻ കോƒയം വിഭേദഭ്രമഃ''

ഓളമില്ലാത്ത സഹജാനന്ദജ്ഞാനക്കടലായ ആത്മവസ്തുവിൽ ''ഇവൻ ബ്രാഹ്മണൻ, ഇവൻ പറയൻ'', എന്നു ഈ വലിയ ഭേദഭ്രമം എങ്ങനെ?

ജീവപക്ഷത്തിൽ ഹിന്ദുധർമ്മത്തിലെ പുനർജ്ജന്മസിദ്ധാന്തവും അസമത്വം മാററുന്നു. ഈച്ച ചത്തു പുലിയായും, നരി ചത്തു നാരിയായും, നരൻ ചത്തു ഖരമായും പിറക്കുമെന്നു വരാമെന്നു പറയുന്ന ഹിന്ദുധർമ്മത്തിൽ നാം ഒരുവനെ ജാതി പറഞ്ഞു നിന്ദിക്കുന്നതു് സൂക്ഷിച്ചുവേണം. ഇക്കാണുന്ന (നമ്മുടെ മുമ്പിൽ ഇരിക്കുന്ന) പുലയ

രുടെ കൂട്ടത്തിൽ ഇന്നയന്ന ജാതിക്കാരെന്നഭിമാനിച്ചിരിക്കുന്ന നമ്മിൽ ചിലരുടെ അച്ഛനമ്മമാർ പിറന്നിട്ടില്ലെന്നു് നമുക്കു ആക്കെങ്കിലും തീച്ച്യുണ്ടോ? എനിക്കു തീച്ച്യില്ല. ഞാൻ ഒരുസംസ്കൃതഗ്രന്ഥത്തിൽ വായിച്ചകേട്ട കഥ പറയാം. കേട്ടുകൊറംക. ഒരിടത്തു് ഒരു മഹാപിശുക്കനായ ബ്രാഹ്മണൻ താമസിച്ചിരുന്നു. അയാറം വളരെ പരദ്രോഹംചെയ്തു ധനം സമ്പാദിച്ചു. ഒടുവിൽ മരിച്ചു. മരണാനന്തരം അയാളുടെ യാഥാസ്ഥിതികനായ മകൻ കുടുംബാധിപതിയായി. പണം നന്നാ പിടിച്ചും, എന്നാൽ കീത്തി കേറംക്കുന്നതിനു് വേണ്ടിടത്തോളം ചിലവാക്കിയും മററുള്ളവരുടെ കണ്ണിൽ താൻ ഒരു വലിയ വൈദികനാണെന്നു കാണിക്കുമാറു് പിതൃക്രിയകളെല്ലാം നടത്തിയും ജീവിച്ചു. അച്ഛനേക്കാറം അധികം പിശുക്കനായി, പാവങ്ങളിൽ സ്വല്പംപോലും ദയയില്ലാത്തവനായി കുടുംബകാര്യങ്ങളും മുറയ്ക്കു നടത്തി. അച്ഛന്റെ വാഷികശ്രാദ്ധവും പതിവായി ചെയ്തുവന്നു. വത്സരം അഞ്ചാറു കഴിഞ്ഞു. അപ്പോറം വന്ന വാഷികശ്രാദ്ധം നടത്താനായി ബ്രാഹ്മണരെയെല്ലാം വരുത്തി വേണ്ട വട്ടംക്കൂട്ടലുകളെല്ലാം ചെയ്തശേഷം ശ്രാദ്ധത്തിന്റെ ക്രിയ നടത്തുന്നതിലേയ്ക്കു അടുത്തുള്ള നദിയിൽ സ്നാനംചെയ്തു് തർപ്പണവും കഴിച്ചു് ഗൃഹത്തിലേയ്ക്കു വരുന്നു. അപ്പോറം, വഴിമദ്ധ്യേ, ഗൃഹത്തിനടുത്തുള്ള ഒരു കാട്ടിന്റെ അരികിൽ തണലിൽ മറഞ്ഞിരുന്ന, ആ കുടുംബത്തിലെ അടിയാന്മാരായ പറയരുടെ വീട്ടിൽ പിറന്ന, സവ്വാംഗം ചൊറിപിടിച്ച, ഒരു കുട്ടിയോടടുത്തു് തീണ്ടിപ്പോയി. കുട്ടിക്കു് വയസ്സു് നാലഞ്ചുമാത്രം. സവ്വാംഗം വ്രണം. തമ്പുരാന്റെ വീട്ടിൽ തീ പുകയുന്നതും ചില ബ്രാഹ്മണരെല്ലാം അങ്ങോട്ടു പോകുന്നതും കണ്ടു് വല്ല കഞ്ഞിവെള്ളമോ എച്ചിലിലയോ കിട്ടുമെന്നു കരുതി ആ തണലിൽ ചെന്നിരുന്നതാണു്. കുട്ടിയെ അടുത്തു കണ്ടമാത്രയിൽ ബ്രാഹ്മണനുണ്ടായ കോപം ഊഹിക്കാമോ? അതു വർണിക്കാനാവില്ല. ബ്രാഹ്മണൻ മുളങ്കൊമ്പൊന്നു് വലിച്ചൊടിച്ചെടുത്തു. മുള്ളുകളയാതെ കുട്ടിയുടെ സവ്വാംഗം പ്രഹരിച്ചു. ചോരയണിഞ്ഞു ബോധം കെട്ടുവീണ കുട്ടിയെ വലിച്ചു് വഴിയിൽനിന്നു ദൂരെയെറിഞ്ഞിട്ടു മടങ്ങിപ്പോയി. പുണ്യാഹം തളിച്ചു് പ്രായശ്ചിത്തംചെയ്തു കുളിച്ചു് പിന്നെയും വന്നു് ശ്രാദ്ധമൂട്ടി. ശ്രാദ്ധം കഴിച്ചു് 'ശേഷം' കൊള്ളാൻ ഇരിക്കുമ്പോറം ഒരു മഹായോഗി——അനേകം പ്രഭുക്കന്മാരാൽ ആദൃതനായ ഒരു മഹഷി——അവിടെ വന്നു. ഋഷി വളരെ ജനസ്വാധീനമുള്ളയാളാണു്. അതുകൊണ്ടു് ആതിഥ്യത്തിനു ക്ഷണിച്ചു. അപ്പോറം അതിനു മറുപടി പറഞ്ഞു:— ''ഇല്ല; ഇല്ല. അച്ഛനെ തല്ലിയ മഹാപാപിയുടെ അടുക്കൽനിന്നു് വെള്ളംപോലും ഞാൻ, കുടിക്കയില്ല.''

ബ്രാഹ്മണൻ ചോദിച്ചു:– ''അതെങ്ങിനെ? ഞാൻ അച്ഛനെ ഒരിക്കലും തല്ലിയിട്ടില്ല. അച്ഛൻെറ ശ്രാദ്ധംകൂടി ഭക്തിപൂർവ്വം ഇന്നും നിർവ്വഹിച്ചുവല്ലോ. പിന്നെ നിങ്ങരം പറയുന്നതിൻെറ അർത്ഥമെന്തു്''' അതിനു ഋഷി മറുപടി പറഞ്ഞു:– ''നിങ്ങളുടെ അച്ഛനാണ് നിങ്ങളുടെ അടിയാന്മാരായിട്ടുള്ള പറയരുടെ കുലത്തിൽ ജനിച്ചു് ഇന്നു് അടിയേററതു്. അയാരം ബ്രാഹ്മണധർമ്മമായ ദയ വിട്ടു പരദ്രോഹം ചെയ്തു് പണമുണ്ടാക്കിയതിൻെറ ഫലമായി ഈ ജന്മം സ്വീകരിച്ചു. അയാളുടെ ശ്രാദ്ധദിനമായ ഇന്നു് നിങ്ങളുടെ കൈകൊണ്ടു് ശ്രാദ്ധത്തിൽ വല്ലതും കിട്ടുമെന്നു് മോഹിച്ചുവന്നു അടിയും വാങ്ങി.'' ഇതു കേട്ടപ്പോരം ബ്രാഹ്മണൻ വളരെ വ്യസനിച്ചു മേലാൽ താൻ ആരെയും ജാതി പറഞ്ഞു അപമാനിക്കയില്ലെന്നും മാപ്പുകൊടുക്കണമെന്നും മററും ഋഷിയോടപേക്ഷിച്ചു. അദ്ദേഹം പാപംനീങ്ങാൻ ആശീർവ്വദിക്കുകയും ചെയ്തു. ഇതുപോലെയുള്ള പാപത്തിനു നമ്മിൽ ചിലരും അവകാശികളല്ലെന്നു് നമുക്കു് എങ്ങനെ പറയാം? പുലയരെ എപ്പോഴും ഉപദ്രവിച്ച പാപത്തിനു് നമ്മുടെ കുടുംബത്തിലെ മുൻതലമുറയിലുള്ള എത്ര പേർ പുലയരായി പിറന്നിട്ടില്ലെന്നു് ആക്കറിയാം. അതുകൊണ്ടു് നാം മേലിൽ വേണ്ടതേ ചെയ്യാവൂ ആരെയും ജാതിപറഞ്ഞു നിന്ദിക്കരുതു്.

ഞാൻ രാഷ്ട്രീയോദ്ദേശത്തോടുകൂടി പറയുന്നതല്ല, സാമുദായികോദ്ദേശത്തോടുകൂടി പറയുന്നതുമല്ല, നിങ്ങളുടെ മോക്ഷത്തിനുവേണ്ടി പറയുന്നതാണു്. ജാത്യഹന്ത മോക്ഷത്തിനു പരമശത്രുവാകുന്നു. എല്ലാ അഹന്തയും ത്യജിച്ചാലേ മോക്ഷം കിട്ടൂ. ''ജീവനുള്ള ഈശ്വരൻ പട്ടിണികിടക്കുമ്പോരം കല്ലിൻെറ മുമ്പിൽ പാലും പാൽക്കട്ടിയും നിവേദിക്കുന്നതു് മഹാപാപമാണ്''' എന്നു വിവേകാനന്ദസ്വാമിജി പറയുന്നതു് നിങ്ങരം ഓക്കണം. ഈശ്വരൻ കല്ലിൽ മാത്രമല്ല, കല്ലിനേക്കാളധികമായി. ബുദ്ധിയുള്ള മനുഷ്യനിൽ ഇരിക്കുന്നു. മനുഷ്യനെ ആദ്യം പൂജിക്കുക. പിന്നെ കല്ലിനെ പൂജിക്കുക.

പുലയക്കു ഉച്ചയ്ക്കു് ഊണുകൊടുക്കുവാൻ ഏർപ്പാടുചെയ്യണമെന്നും മററും പ്രാസംഗികന്മാർ പറഞ്ഞു. അവർ പറഞ്ഞതിനെല്ലാം ഞാൻ ഒപ്പുവെയ്ക്കുന്നു. എന്നാൽ അത്രയുംപോരാ; അവക്കെല്ലാം വിദ്യാഭ്യാസവും നൽകണം. പുലയരെയും താഴ്ന്നവരെയും വിദ്യ അഭ്യസിപ്പിക്കാനായി ആയിരം ചെറുപ്പക്കാർ മുന്നോട്ടുവരണം. സ്കൂരംഫൈനലും ഏഴാം ക്ലാസും പാസ്സായി തൊഴിലില്ലാതെ നടക്കുന്ന ചെറുപ്പക്കാർ നമ്മുടെ നാട്ടിൽ എത്രയോ ഉണ്ടു്? അവക്കു് എന്തുകൊണ്ടു് ഇക്കാര്യത്തിൽ ഒന്നും ചെയ്തുകൂടാ? ''സന്നിമിത്തേ വരം ത്യാഗോ വിനാശേ നിയതേ സതി'' ഏതായാലും ഉദ്യോഗമില്ല. പിന്നെ

എന്തുകൊണ്ട് നല്ലകാര്യംചെയ്ത് പട്ടിണികിടന്ന മരിച്ചുകൂടാ? ആയിരം സ്ത്രീപുരുഷന്മാർ—സദാചാരനിഷ്ഠയിൽ ഉറപ്പുള്ളവർ—പാവങ്ങളുടെ ദയനീയസ്ഥിതിയിൽ, ഹിന്ദുസമുദായത്തിന്റെയും ഭാരതത്തിന്റെയും ക്ഷയത്തിൽ, ഉരുകുന്ന ഹൃദയത്തോടുകൂടിയവർ—ഈ സാധുജനങ്ങൾക്ക് സംസ്കൃതവും സംസ്കാരവും കൊടുക്കാൻ മായാദീപവും ഭൂപടവും ഭൂഗോളവും കയ്യിലേന്തി പടിപടിതോറും നടന്ന് ഭൂമിശാസ്ത്രം, ചരിത്രം, ആരോഗ്യരക്ഷ, ഹിന്ദുധർമ്മരഹസ്യം എന്നിവയെപ്പററി പ്രസംഗിച്ചുകൊണ്ടു നടക്കാൻ തയ്യാറാകണം. ഇതാണ് ഇന്നത്തെ ആവശ്യം. പാവങ്ങൾക്ക് തൊഴിലുണ്ടാക്കിക്കൊടുക്കാനും ജാഗരൂകരാകണം. നിശാപാഠശാലകൾ സ്ഥാപിക്കണം. പകൽ പള്ളിക്കൂടംകൊണ്ട് പുലയർ പട്ടിണിക്കാരാകാനാണ് എളുപ്പം. അതുകൊണ്ട് കഴിയുന്നത്ര നിശാപാഠശാലകൾ സ്ഥാപിക്കണം. ഇതിനെല്ലാം കാലം താമസിക്കരുത്. ഉടൻ ചെയ്യണം. ഹിന്ദുമതം പഠിക്കുകയും, അറിയുകയും, അനുഷ്ഠിക്കുകയും, പ്രചരിപ്പിക്കയും വേണം. ചാരിത്രശുദ്ധിയും പ്രേമവും—അന്യന്റെ ദുഃഖത്തിൽ ഹൃദയം പൊട്ടി രക്തമൊഴുകുന്ന പ്രേമവും—ആണ് മോക്ഷത്തിനുള്ളവഴി. വെറും തത്വശാസ്ത്രവും പാണ്ഡിത്യവും അല്ല.

ഹരിജനങ്ങളോട് ഞാൻ ഒന്നു പറയുന്നു. ജന്മംകൊണ്ടുള്ള തീണ്ടലും തൊടീലും ഹിന്ദുധർമ്മത്തിന്റെ അംശമല്ല. അങ്ങിനേയാണെന്നു തെററിദ്ധരിച്ച് ഹിന്ദുധർമ്മത്തെ നിങ്ങൾ വെടിയരുത്. ഞാൻ ഒരു സനാതനിയാണ്. ശ്രീശങ്കരന്റെ പരമ്പരയിലുള്ള ഒരു സന്യാസിയാണ്. തീണ്ടലും തൊടീലും ഹിന്ദുധർമ്മത്തിന്റെ ഘടകമായിരുന്നെങ്കിൽ പ്രാണൻപോയാലും ഞാൻ അത് അനുഷ്ഠിക്കുമായിരുന്നു. ഇന്ത്യ വെള്ളത്തിൽ ഒലിച്ചുപോയാലും സകല താഴ്ന്ന ജാതിക്കാരും മതം വിട്ടാലും ഞാൻ അത് അനുഷ്ഠിക്കുമായിരുന്നു. എന്നാൽ ഭാഗ്യവശാൽ അത് അങ്ങിനെയല്ല. അതുകൊണ്ടാണ് ഞാൻ അവയെ സമുദായത്തിലിരുന്നപ്പോൾതന്നെ വലിച്ചു ദൂരെയെറിഞ്ഞത്. തീണ്ടലും തൊടീലും കൈവിടുന്നതുകൊണ്ട്—ജാതിയിൽ താണവനെങ്കിലും ഗുണംകൊണ്ട് ഉയന്നവനെ അടുപ്പിക്കുന്നതുകൊണ്ട്—ഉണ്ടാകുന്ന സകലരുടേയും സകല പാപവും വഹിക്കാൻ ഞാൻ തയ്യാറാണ്. എനിക്കതിൽ ഭയമില്ല. തീണ്ടലും തൊടീലും ഹിന്ദുധർമ്മത്തിന്റെ അംശമല്ലാത്തതുകൊണ്ട് താഴ്ന്നവർ ഹിന്ദുധർമ്മം വെടിയേണ്ട ആവശ്യമില്ല. ഹിന്ദുമതത്തിൽ രക്ഷക്കു വകയുണ്ട്. ഇന്നു നിങ്ങളെ ഉയന്നവർ ആട്ടിയോടിക്കുന്നത് അവക്ക് യഥാർത്ഥ ഹിന്ദുമതം അറിയാൻ പാടില്ലാത്തതുകൊണ്ടാണ്. അവരുടെ അജ്ഞതക്ക് അവക്കു നിങ്ങൾ മാപ്പുകൊടുക്കണം. ഇത്രകാലം അവർ ഹിന്ദുമതത്തെക്കുറിച്ച് അജ്ഞന്മാ

രായിക്കഴിഞ്ഞതു് ഞങ്ങളുടെ—മതത്തെപ്പററി അറിഞ്ഞവരുടെ—കുററമാണു്. ഞങ്ങരം അറിഞ്ഞതു് എല്ലാവക്കുമായി തുറന്നുകൊടുത്തില്ല. അതു് മനഃപൂവ്വം ഒളിച്ചുവച്ചതുമല്ല. അക്കാര്യത്തിൽ ശ്രദ്ധവെച്ചില്ല. അതുകൊണ്ടു് അജ്ഞന്മാരായി അവർ നിങ്ങളെ ചവിട്ടിമെതിച്ചു; ഇന്നും മെതിക്കുന്നു. ഇന്നു ഞങ്ങരം മതപ്രചരണം തുടങ്ങിയിരിക്കുന്നു. അവർ താമസിയാതെ മതബോധമുള്ളവരായിത്തീരും. നിങ്ങളും ആയിത്തീരും. പിന്നെ അവർ നിങ്ങളെ അകററിനിത്തുകയില്ല. ഞങ്ങരം ഹിന്ദുധമ്മപ്രചരണത്തിനായി ഞങ്ങളുടെ സവ്വസ്വവും—മോക്ഷവുംകൂടി—ഉപേക്ഷിച്ചു്, ഊണും ഉറക്കവുമില്ലാതെ വേലചെയ്യുന്നതു് നിങ്ങരം കാണുന്നില്ലേ? പിന്നെ നിങ്ങരം എന്തിനു നിരാശപ്പെടുന്നു? വേവുന്നതുവരെ ഇരുന്ന നിങ്ങരം ആറുന്നതുവരെ ക്ഷമിക്കുകയില്ലേ? നിങ്ങരം ഇത്രകാലം കഷ്ടപ്പെട്ടതെന്തിനു്? ഇപ്പോരം മതം മാറാനോ? മോക്ഷത്തിന്നാണെങ്കിൽ ശരി. മോക്ഷമെന്ന വാക്കുതന്നെ ഭാരതഖണ്ഡത്തിനു വെളിയിലുള്ള മതത്തിലുണ്ടോ? ആലോചിക്കണം. സത്യമായ മതം—ഈശ്വരസ്ഥാപിതമായ മതം—വെടിയരുതു്. ഭീരുക്കളാകരുതു്. സകല ഹിന്ദുക്കളും കേരംപ്പിൻ! രാമനേക്കാളും കൃഷ്ണനേക്കാളും ബുദ്ധനേക്കാളും ക്രിസ്തുവിനേക്കാളും വലിയ ഒരു അവതാരപുരുഷൻെറ ശതാബ്ദാഘോഷം വരുന്നു. ഈ അവസരത്തിൽ ഒന്നു ചെയ്യണം. അതു് ആരംഭിക്കുന്നതു് ഈ കുംഭം 12—ാംനു-യാണു്. അന്നുമുതൽ സകല ഹിന്ദുക്കളും ഏകോദരസഹോദരങ്ങളെപ്പോലെ ഇരിക്കണം. ജന്മംകൊണ്ടുള്ള അസമത്വം, ധനവാനും ദരിദ്രനും തമ്മിലുള്ള അസമത്വം, അന്നുമുതൽ അന്തദ്ധാനം ചെയ്യിക്കണം. ബ്രാഹ്മണകുലത്തിൽ ജനിച്ചിട്ടു്, ഈശ്വരസാക്ഷാത്കാരത്തിനുവേണ്ടി ജാത്യഹന്തകളയേണ്ടതു് അത്യാവശ്യമെന്നുകണ്ടു് പറയൻെറ കക്കൂസു് വെടിപ്പാക്കിയ ആളാണദ്ദേഹം. അദ്ദേഹത്തിൻെറ ശതാബ്ദാഘോഷമാണു് അടുത്തുവരുന്നതു്. ഇനി അസമത്വം—നമ്മുടെ മോക്ഷത്തിൻെറ പരമശത്രുവായ അഹന്തയുടെ ഫലം—ഒന്നും വച്ചുകൊണ്ടിരിക്കരുതു്. ദുജ്ജനം സജ്ജനം എന്ന ഭേദമേ ഉണ്ടാവൂ. താഴ്ന്നവരെ! ഭാരതഖണ്ഡത്തിൽ ഹിന്ദുസമുദായത്തിൽ ജനിച്ച ഈ അവതാരവരിഷ്ഠൻെറ ശതാബ്ദാഘോഷം ഭൂലോകംമുഴവൻ—വെള്ളക്കാരുരംപ്പെടെ—ആഘോഷിക്കുന്ന ഈ അവസരത്തിലോ അദ്ദേഹം ജനിച്ച മതത്തിൽ പിറന്ന നിങ്ങരം മതംമാറാൻ പോകുന്നതു്? ഇതു നിങ്ങരംക്കുതന്നെയും ലജ്ജാവഹമാകുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണൻെറപേരിൽ—സകല ഉയന്ന ഹിന്ദുക്കളും കുംഭം പന്ത്രണ്ടാംതീയതി രാവിലെ കുളിച്ചുവന്നു് സത്യം, ബ്രഹ്മചര്യം എന്നിവയെ ജീവിതത്തിൽ യഥാശക്തി രക്ഷിക്കാമെ

ന്നും ഒരുവനേയും മേലിൽ ജന്മംകൊണ്ടു് താഴ്ന്നവനായി കരുതുകയില്ലെന്നും ഹൃദയംഗമമായി സത്യംചെയ്യണം. ദീനന്മാക്കും ദരിദ്രന്മാർക്കും പതിതന്മാക്കും ബന്ധുവായിരിക്കാമെന്നും പ്രതിജ്ഞചെയ്യണം. താഴ്ന്നവരെ! ശ്രീരാമകൃഷ്ണനാമം ഗ്രഹിപ്പിൻ! നിങ്ങളുടെ ജീവിതം ധന്യമാകും.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



---

**1111 മകരം 27-ഉം 29-ം തീയതികളിലെ മലയാളരാജ്യത്തിൽ പ്രസിദ്ധം ചെയ്തതു്.**

# 35. രാജഭക്തി *

രാജഭക്തിയെപ്പററി പ്രസംഗം നടക്കുന്ന ഈ സദസ്സിൽ എന്നെ വലിച്ചുകൊണ്ടുവന്നതു് അസ്ഥാനത്തിലാണ്. സന്യാസിമാക്കു് രാജ്യമില്ല. അവക്കു പിന്നെ രാജാക്കന്മാരുണ്ടോ? പിന്നെ രാജഭക്തി എവിടെ? ഏതേതുദേശത്തു് അവർ ഇരിക്കുന്നുവോ അതതാണ് അവരുടെ അപ്പോഴത്തെ ദേശം.

''മാതാ മേ പാർവ്വതീ ദേവീ പിതാ മേ പരമേശ്വരഃ
ബാന്ധവാഃ ശിവഭക്താശ്ച സ്വദേശോ ഭുവനത്രയം''

ഇതാണ് അവരുടെ നില. അവക്കും ജനിച്ച ഒരു ദേശമുണ്ടു്. എന്നാൽ ജനിച്ച സ്ഥലം എപ്പോഴും സ്വദേശമായിരിക്കണമെന്നില്ലല്ലോ. ഒരുവൻെറ അമ്മ ബോട്ടിൽ യാത്രചെയ്യുമ്പോഴം അവനെ പ്രസവിച്ചുവെങ്കിൽ ആ ബോട്ടോ അതു് അപ്പോഴം യാത്രചെയ്യുന്ന സ്ഥലമോ, അവൻെറ ദേശമാകുമോ? അത്രയുമല്ല; ആത്മാവു ജനനമരണങ്ങളില്ലാത്തതാണ്. ആ ആത്മാവാണ് താൻ എന്നു എപ്പോഴും അനുസന്ധാനം ചെയ്യുന്നവനാണ് സന്യാസി. അപ്പോഴം, ജനനത്തെപ്പററി വിസ്മരിക്കാനാണ് അയാളുടെ ശ്രമം. അതുകൊണ്ടു് സന്യാസിമാർ ജനനസ്ഥലം പറയുന്നില്ല; ആലോചിക്കാൻ ഇഷ്ടപ്പെടുന്നുമില്ല. ഈ സ്ഥിതിയ്ക്കു എൻെറ ശരീരം തിരുവിതാംകൂറിൻെറ ഒരു ഭാഗത്തുണ്ടായി എന്നതുകൊണ്ടു ഞാൻ തിരുവിതാംകൂറുകാരനല്ല. അതുകൊണ്ടു് എൻെറ ഇവിടത്തെ വരവു് നിർബന്ധിച്ചു സാധിച്ചതു് ഒട്ടും നന്നായില്ല. എന്നാൽ ഇന്നത്തെ തിരുവിതാംകൂർ നാടുവാഴിയെപ്പററി അല്പം പറയുവാനുണ്ടു്.

തിരുവിതാംകൂർ ഒരു അനുഗൃഹീതരാജ്യമാണ്. ഞാൻ ഇന്ത്യയിലെ പ്രധാന സ്ഥലങ്ങളെല്ലാം ചുററി സഞ്ചരിച്ചു കണ്ടു. ഇന്ത്യയാണ് ഭൂലോകത്തിലെ ഏററവും നല്ല രാജ്യമെന്നു പരക്കേ എല്ലാ രാജ്യക്കാരും സമ്മതിക്കാറുണ്ടു്. ഈ ഇന്ത്യയിൽതന്നെ തിരുവിതാംകൂറിനോളം ഇത്ര പ്രകൃതി സൗന്ദര്യം കളിയാടുന്ന മറെറാരുരാജ്യം ഞാൻ കണ്ടിട്ടില്ല.

---

* അങ്കമാലി പ്രൈമറി സ്കൂളിൽവച്ച് ശ്രീചിത്രാ ജന്മനക്ഷത്രോത്സവം പ്രമാണിച്ചുകൂടിയ സമ്മേളനത്തിൽ 1112 തുലാം 27-ാംതീയതി ചെയ്ത പ്രസംഗത്തിൻെറ സാരം.

ബ്രഹ്മദേവൻ ഭൂമണ്ഡലത്തിന്റെ മററു ഭാഗങ്ങളെല്ലാം സൃഷ്ടിച്ച അതിലെ വിചിത്രമനോഹരവസ്തുക്കളുടെ നിർമ്മാണത്തിന് തനിക്കു സാധിച്ചുവല്ലോ എന്നുവച്ചു അഹങ്കരിച്ചു. ആ അഹങ്കാരം തീർക്കാൻ വിഷ്ണു പരശുരാമനായി അവതരിച്ചു സൃഷ്ടിച്ച ഭൂമിയാണ് കേരളമെന്നാണു ഞാൻ വടക്കേ ഇന്ത്യയിൽ സഞ്ചരിക്കുമ്പോൾ പലരോടും പറയാറുണ്ടായിരുന്നത്. ഈ കേരളത്തിന്റെ കണ്ണാണ് തിരുവിതാംകൂർ. ഇവിടുത്തെ രാജാവായി ജനിക്കാൻ ഇടവരുന്നതു കഴിഞ്ഞ അനേകജന്മങ്ങളിലെ പുണ്യപരിപാകം കൊണ്ടാണ്. അങ്ങനെയുള്ള രാജത്വം ബാല്യത്തിൽതന്നെ ലഭിക്കാൻ സാധിച്ച ശ്രീചിത്തിരതിരുനാൾ മഹാരാജാവിന്റെ പൂർവ്വപുണ്യം അതിവിശേഷമെന്നേ പറയേണ്ടു.

ഈ തിരുവിതാംകൂർ രാജവംശത്തിനു പിന്നൊരു വിശേഷമുണ്ട്. ഇവിടുത്തെ രാജാക്കന്മാർ ശ്രീപത്മനാഭദാസന്മാരാണ്. പത്മനാഭൻ എന്നാൽ ഈശ്വരനെന്നർത്ഥം. ഹിന്ദുമതപ്രകാരം ഈശ്വരൻ ഒന്നേയുള്ളു. അദ്ദേഹത്തിനു പല പേരുകളുണ്ട്. അവയിൽ ഒന്നുമാത്രമാണ് പത്മനാഭൻ എന്നുള്ളത്. ഒരേ ഈശ്വരനെത്തന്നെ ശിവനെന്നും വിഷ്ണുവെന്നും സ്വർഗ്ഗത്തിലെ പിതാവെന്നും അള്ളാവെന്നും വിളിക്കുന്നുവെന്നാണ് ഹിന്ദുസിദ്ധാന്തം. അതിനാൽ പത്മനാഭദാസൻ എന്നാൽ ഈശ്വരദാസൻ. ഇവിടുത്തെ രാജാക്കന്മാർ രാജ്യം ഈശ്വരാർപ്പണം ചെയ്തവരാണ്. രാജ്യം മാത്രമല്ല; അവരുടെ സർവ്വസ്വവും, അവരുടെ ദേഹവും, അർപ്പിച്ചവരാണ്. ഈശ്വരവിശ്വാസത്തോടുകൂടി ജീവിക്കുന്നതിനു മീതെ മനുഷ്യന്ന് ആദ്ധ്യാത്മികമായി ഒന്നും ചെയ്യേണ്ടതില്ല. ഇതിനാണ് ആത്മസമർപ്പണമെന്നു പറയുന്നത്. ഈശ്വരനെ തന്റെ ഉപാസനാമൂർത്തി—കുലദൈവം—ആക്കുന്ന രാജാക്കന്മാർ പലരുമുണ്ട്. എന്നാൽ താൻ ഈശ്വരന്റേതാണ് എന്നു വംശപരമ്പരയാ വിശ്വസിക്കുന്നതു ധർമ്മമായി കരുതുന്ന രാജാക്കന്മാർ വേറെയുണ്ടോ എന്നു സംശയമാണ്. സർവ്വസ്വവും ഈശ്വരാർപ്പണം ചെയ്യുന്നവനു ജീവന്മുക്തി അതിദൂരെ അല്ല. അതിനാൽ ഇവിടുത്തെ രാജാക്കന്മാർക്കു ബാഹ്യദൃഷ്ട്യാ ഐഹികഭോഗങ്ങളുടെ മദ്ധ്യേ ഇരുന്നുകൊണ്ടുതന്നെ ജീവന്മുക്തരാകാൻ എളുപ്പമുണ്ട്. ക്രൈസ്റ്റിനെപ്പോലെ ''Let thy will be done'' ''അങ്ങയുടെ ഇഛ നടക്കട്ടെ. എനിക്കു ഒന്നുമില്ല, എന്റേതായൊന്നുമില്ല, എല്ലാം ഭഗവാന്റേതു' എന്നുറച്ചിരിക്കുന്ന നില ആത്മികമായി എത്ര ഉയൎന്നതാണ്! ''എല്ലാം ഈശ്വരന്റേതു്, എന്റേതു് ഒന്നുമില്ല'' എന്നു വിചാരിക്കുന്ന നിഷ്കിഞ്ചനന്മാർ ഭരിക്കുന്ന രാജ്യം എങ്ങനെ ഐശ്വര്യസമൃദ്ധമാകാതിരിക്കും?

ഇങ്ങനെ സർവ്വലോകാതിശായിയായിത്തീരാനുള്ള സകല സൗകര്യവും തികഞ്ഞ ഒരു രാജ്യം അധഃപതനത്തിൽ പെടാനുള്ള കാരണമെന്തു്? ഇവിടുത്തെ ധർമ്മക്ഷയം. ഈശ്വരവിശ്വാസം—ധർമ്മവിശ്വാസം—ഒന്നുമാത്രമാണു് ഒരു രാജ്യത്തിൻെറ ജീവൻ. ഇങ്ങനെയുള്ളധർമ്മവിശ്വാസം—ധർമ്മശ്രദ്ധ—ഇന്നു തീരെ നശിച്ചിരിക്കുന്നതു് ഇന്ത്യയിൽ മലയാളത്തെ ഹിന്ദുക്കളുടെയിടയിലാണു്. അതിനുള്ള കാരണങ്ങൾ ഇവിടെ ഞാൻ ആരായുന്നതിനു ശ്രമിക്കുന്നില്ല. ഏതായാലും ധർമ്മവിശ്വാസം ക്ഷയിച്ച ഭൂരിപക്ഷത്തോടുകൂടിയ ഒരു രാജ്യമാണു് തിരുവിതാംകൂർ. ഈ അവസരത്തിൽ പത്മനാഭപ്രീതമായ ഈ രാജ്യത്തെ രക്ഷിക്കുന്നതിനു ധർമ്മനിഷ്ഠനായ ഒരു രാജാവു് ആവശ്യമായിരിക്കുന്നു. ഈ ആവശ്യം നിറവേററാനാണു ചിത്തിരതിരുനാൾ മഹാരാജാവിനെ ഈ രാജ്യത്തു ജനിപ്പിച്ചതെന്നു ഞാൻ വിചാരിക്കുന്നു. മഹാരാജാവിനെ ഞാൻ നേരിട്ടു കണ്ടിട്ടില്ല. എങ്കിലും അദ്ദേഹം ധർമ്മത്തിൽ വളരെ പ്രതിപത്തിയുള്ള ധന്യാത്മാവാണെന്നാണു് അറിയുന്നതു്. അദ്ദേഹത്തിൻെറ ഹൃദയംഗമമായ ആഗ്രഹം ഇവിടെ ധർമ്മം സ്ഥാപിക്കണമെന്നാണെന്നു ഞാൻ മനസ്സിലാക്കുന്നു. ജാതിമത്സരം, മതമത്സരം, ഇവ ധർമ്മത്തിൻെറ ശത്രുക്കളാണു്. ധർമ്മവും ഇവയുംകൂടി ഒന്നിച്ചിരിക്കയില്ല. അതിനാൽ ധർമ്മസ്ഥാപനമാണു് ഇവിടെ ആവശ്യം. ഇതിനു ധാർമ്മികനായ രാജാവിനു സ്വജീവിതംകൊണ്ടു് വളരെ ചെയ്യാൻ കഴിയും. ''യഥാ രാജാ തഥാ പ്രജാ'' എന്നുണ്ടല്ലോ. അദ്ദേഹം സ്വജീവിതംകൊണ്ടു് ധർമ്മം സ്ഥാപിക്കാൻ ശ്രമിക്കുന്നതായറിയുന്നു. ഇവിടുത്തെ രാജാവിൻെറ ജീവിതം ഇന്ത്യയുടെ പല നാട്ടു രാജാക്കന്മാരുടേതിൽനിന്നും വളരെ വ്യത്യസ്തമാണു്. മററു നാട്ടുരാജാക്കന്മാർ പൊതുജനങ്ങളുടെ ധനം ലക്ഷക്കണക്കിനു വിനോദത്തിനും മററും ചിലവാക്കുന്നു. ഇവിടുത്തെ രാജാവും കൊച്ചി മൈസൂർ രാജാക്കന്മാരും വളരെ വിനീതരായി ജീവിക്കുന്നു. പൊതുജനങ്ങളുടെ ഐശ്വര്യത്തെ അവർ കഴിയുന്നതു നോക്കുന്നു.

എന്നാൽ ഇതുകൊണ്ടായില്ല. ജനങ്ങളും രാജാവിൻെറ ആഗ്രഹം പൂർത്തിയാക്കുന്ന കാര്യത്തിൽ ഉററു ശ്രമിക്കണം. ക്രിസ്തുവിൻെറ പടം വച്ചു് പൂജിക്കയും എന്നാൽ ക്രിസ്തുവിൻെറ വാക്കുകൾ അനുസരിക്കാതെ ജീവിക്കയും ചെയ്യുന്നവരാണു് ഇന്നത്തെ ഒട്ടധികം ക്രിസ്ത്യാനികൾ. ശ്രീകൃഷ്ണനു് വെണ്ണയും പാലും വച്ചു് പൂജിക്കും. കൃഷ്ണനെ ആകാശംവരെ പുകഴ്ത്തും. എന്നാൽ കൃഷ്ണൻെറ ഒരു വാക്കുപോലും അനുസരിക്കാൻ ആഗ്രഹിക്കുന്നില്ല എന്നതാണു് ഹിന്ദുക്കളുടെ സ്ഥിതി. ഇങ്ങനെ Personality (വ്യക്തിയെ) സ്തുതിച്ചതുകൊണ്ടു് കാര്യമായില്ല. അതുപോലെ വാസ്തവമായി മഹാരാജാവിനെ സ്നേഹി

ക്കുന്നവൻ മഹാരാജാവിൻെറ ആഗ്രഹം സാധിക്കണം. തിരുവിതാംകൂർ രാജാവിൻെറ ആഗ്രഹമെന്താണ്? ജനങ്ങൾ ജാതിമത്സരവും മതമത്സരവും കളഞ്ഞു ധാർമ്മികജീവിതം നയിക്കണമെന്ന്* അതനുസരിച്ചെങ്കിലേ യഥാർത്ഥ രാജഭക്തിയുള്ളു. അതിനാൽ ഇന്നത്തെ തിരുനാളാഘോഷം ഒരു പുതിയ യുഗത്തിൻെറ ആരംഭമായിരിക്കണം. കലിയുഗം തിരുവിതാംകൂറിൽനിന്ന് മാററുന്നതിനു ഈ സദസ്യരിൽ ഓരോരുത്തനും ബദ്ധശ്രദ്ധനാകണം. അസത്യം, അക്രമം, അനീതി, അധർമ്മം എന്നിവയെ രാജ്യത്തുനിന്നു ഉച്ചാടനംചെയ്യുന്നതിനുള്ള ദൃഢപ്രതിജ്ഞ ഓരോരുത്തനും ചെയ്യണം.

ഇതുനിമിത്തം രാജ്യത്തു ശാന്തിയും സമൃദ്ധിയും ഉണ്ടാകും. ഈ ശാന്തിയും സമൃദ്ധിയും അനുഭവിച്ചുകൊണ്ട് ദീർഘായുഷ്മാനായി ജീവിക്കാൻ ശ്രീചിത്തിരതിരുനാൾ മഹാരാജാവിനെ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ.



1112 തുലാം 30-ാംതീയതി ഞായറാഴ്ചയിലെ മലയാളരാജ്യത്തിൽ പ്രസിദ്ധം ചെയ്തത്.

* ക്ഷേത്രപ്രവേശന വിളംബരം ഉണ്ടായത് ഈ ദിവസമാണെന്നുള്ളതു പ്രത്യേകം ശ്രദ്ധേയമാണ്.

# 36. മൈസൂർ ക്ഷേത്രങ്ങൾ തുറക്കുവിൻ! *

അദ്ധ്യക്ഷൻ എന്നെ, ശ്രീശങ്കരാചാര്യരുടെ ജന്മഭൂമിയായ കാലടിയിലെ ആശ്രമത്തിൽനിന്നുവന്ന സന്യാസിയാണെന്നു പറഞ്ഞു നിങ്ങളെ പരിചയപ്പെടുത്തി. അതെ; ഭാരതഖണ്ഡം മുഴുവൻ ധർമ്മക്ഷയം ബാധിച്ച കാലത്തു ദക്ഷിണപഥത്തിൽനിന്ന് ക്രിസ്തുവർഷം എട്ടാംശതകത്തിൽ ധർമ്മപ്രവാഹം ഉദിപ്പിച്ച ഭഗവൽപാദരുടെ ജന്മഭൂമിയിൽനിന്നു ഞാൻ വരുന്നു. ആ ദേശം ഇന്നു വേറൊരുവിശേഷത്താൽക്കൂടി ലോകപ്രസിദ്ധമായിരിക്കുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ എന്ന യുഗാവതാരപുരുഷന്റെ ശതാബ്ദാഘോഷം നടക്കുന്ന ഈ ഘട്ടത്തിൽ, ഭാരതത്തിൽ ആ ദിവ്യപുരുഷന്റെ ചൈതന്യം യാതൊരു രാജ്യത്തിലെ മഹാരാജാവിൽക്കൂടി വീണ്ടും പ്രവർത്തിച്ചുവോ ആ തിരുവിതാംകൂറുമാണത്. ശ്രീരാമകൃഷ്ണദേവന്റെ പ്രതിപുരുഷനായി ഭൂലോകം മുഴുവൻ സഞ്ചരിച്ചു ധർമ്മപതാക പറത്തിയ ശ്രീവിവേകാനന്ദസ്വാമികളുടെ പ്രധാനസന്ദേശങ്ങളിലൊന്ന് അസ്പൃശ്യതാദൂരീകരണമായിരുന്നു. ഭാരതത്തിൽവച്ച് ഏററവും അധികം അസ്പൃശ്യത സ്വാമികളുടെ കണ്ണിൽ പ്രത്യക്ഷപ്പെട്ട കേരളത്തെ അദ്ദേഹം ഭ്രാന്താലയമെന്നു വിളിച്ചു. തിരുവിതാംകൂറിലെ ഹിന്ദുക്കൾ അസ്പൃശ്യത ഭയന്നു ഹിന്ദുമതം വിടുന്നതു കണ്ടിട്ട് സ്വാമികൾ ഒരു കത്തിൽ മുറവിളിച്ചുകൊണ്ട്, "ഈശ്വര! എന്നു മനുഷ്യനെ മനുഷ്യൻ സഹോദരനായി കാണുന്ന കാലംവരും" എന്നു പറയുന്നു. മനുഷ്യനും മനുഷ്യനും തമ്മിൽ ജാതികൊണ്ടുള്ള അസമത്വം നീക്കുന്നതിനു സ്വാമികൾ തന്റെ ശിഷ്യസംഘത്തോടു കർശനമായ ആജ്ഞ നൽകിയിട്ടുണ്ട്. ജന്മംകൊണ്ടുള്ള ഉയർച്ചയിൽ അഭിമാനിക്കുന്നത് മോക്ഷത്തിനും ഈശ്വരദർശനത്തിനും ഉള്ള മഹാപ്രതിബന്ധങ്ങളിൽ ഒന്നാണെന്നായിരുന്നു ശ്രീരാമകൃഷ്ണദേവന്റെ മതം. ആ തത്വം ലോകത്തെ പഠിപ്പിക്കാനാണല്ലൊ അദ്ദേഹം പറയന്റെ കക്കൂസ് വെടി

---

* ബാംഗ്ളൂർ ശ്രീരാമകൃഷ്ണാശ്രമത്തിൽവച്ച് ഒമ്പതു ദിവസം നടന്ന ശ്രീരാമകൃഷ്ണശതാബ്ദാഘോഷത്തിൽ 1112 വൃശ്ചികം 25-ാംനു ബാംഗ്ളൂരിലെ ഏററവും വിദ്യാഭ്യാസ സമ്പന്നന്മാരും ഉയർന്ന ഉദ്യോഗസ്ഥന്മാരുമുൾപ്പെട്ട അയ്യായിരത്തിൽപരം സ്ത്രീപുരുഷന്മാർ നിറഞ്ഞ സദസ്സിൽ ഇംഗ്ളീഷിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

പ്പാക്കുന്ന സാധനയിൽ ഏർപ്പെട്ടതു്. ശ്രീവിവേകാനന്ദസ്വാമികളുടേയും ശ്രീരാമകൃഷ്ണദേവൻേറയും ഹൃദയം പതിതന്മാരേയും ചവിട്ടിതാഴ്ത്തപ്പെട്ടവരേയും ഓർത്തു എപ്പോഴും പരിതപിച്ചുകൊണ്ടിരുന്നു. ശ്രീവിവേകാനന്ദസ്വാമികളുടെ പാദങ്ങൾ ഒരിക്കലേ തിരുവിതാംകൂറിനെ സ്പർശിച്ചിട്ടുള്ളു. എങ്കിലും അവിടെ ഇതാ ശ്രീരാമകൃഷ്ണശതാബ്ദാഘോഷം ലോകമെങ്ങും മാറെറാലിക്കൊള്ളുന്ന ഈ ശുഭാവസരത്തിൽ ശ്രീസ്വാമികളുടെ ആഗ്രഹങ്ങളിൽ പ്രധാനമായ ഒന്നു് സാധിച്ചുകഴിഞ്ഞു.

ഞാൻ ഈ കഴിഞ്ഞകൊല്ലത്തിലാണ് ശ്രീരാമകൃഷ്ണമിഷനിലെ ഒരു സന്യാസി എന്ന നിലയിൽ കേരളത്തിൽ പ്രവൃത്തിചെയ്യാൻ തുടങ്ങിയതു്, ഈ ഒരു വർഷത്തിനകം നൂററിഎഴുപതു പ്രസംഗങ്ങൾ ചെയ്തു. അതിൽ ശ്രീരാമകൃഷ്ണദേവനെപ്പററി ചെയ്ത ഓരോ പ്രസംഗത്തിലും അദ്ദേഹത്തിൻെറ ശതാബ്ദം ആഘോഷിക്കേണ്ടതെങ്ങിനെ എന്നു് ജനങ്ങളോടു ഇപ്രകാരമാണ് പറഞ്ഞതു്. ശ്രീരാമകൃഷ്ണദേവൻ കീർത്തിയോ അദ്ദേഹത്തിൻെറ പൂജയോ ആഗ്രഹിച്ചിട്ടില്ല. അദ്ദേഹം സാമാന്യജനങ്ങൾക്കുവേണ്ടി ഭൂലോകത്തു അവതരിച്ചു. അയ്യായിരം വർഷത്തെ ഹൈന്ദവചരിത്രം അദ്ദേഹം അമ്പതുവർഷംകൊണ്ടു ജീവിച്ച് സാമാന്യജനങ്ങൾക്കു ഹിന്ദുമതം സുഗ്രാഹ്യമാക്കി. ശിവബുദ്ധിയോടുകൂടി ജീവസേവചെയ്തു അഹംബുദ്ധി വെടിയുക എന്നതായിരുന്നു അദ്ദേഹത്തിൻെറ മുഖ്യസന്ദേശം. അദ്ദേഹത്തിൻെറ ശതാബ്ദം ആഘോഷിക്കേണ്ടതു പ്രധാനമായി ഘോഷയാത്രകൾകൊണ്ടല്ല, പ്രസംഗങ്ങൾകൊണ്ടല്ല, വലിയ കൊട്ടും ശംഖും, പൂജയും കൊണ്ടല്ല. അദ്ദേഹത്തിൻെറ ഉപദേശമനുസരിച്ചു ജീവിക്കുന്നതുകൊണ്ടാണ്. അദ്ദേഹത്തിൻെറ ഉപദേശം അനുസരിക്കുന്നതു് രണ്ടു കാര്യങ്ങൾ അനുഷ്ഠിക്കുന്നതുകൊണ്ടാണ്. ഒന്നു സത്യവും ബ്രഹ്മചര്യവും പരിപാലിക്കുക. ഭഗവാൻെറ സത്യനിഷ്ഠയും ഭാര്യയെപ്പോലും അമ്മയെപ്പോലെ കണ്ടുകൊണ്ടുള്ള ബ്രഹ്മചര്യാനുഷ്ഠാനവും നിങ്ങൾക്കെല്ലാം വിശ്രുതമാണല്ലൊ.

മറെറാന്നു ഞാൻ മുമ്പുപറഞ്ഞ സർവ്വത്ര ശിവബുദ്ധി കാണുന്നതാണ്. എല്ലാം ശിവമയമായി കാണുകയും താൻ എല്ലാരേക്കാളും മീതെ എന്നു ഭാവിക്കയുംകൂടി സാദ്ധ്യമല്ല. സർവ്വത്ര സമദർശിത്വം ശിവജ്ഞാനത്തിൻെറ ഫലമാണ്. ഇതിൻെറ പൂർവ്വപീഠികയായി ജന്മംകൊണ്ടുള്ള അഹന്ത കളയണം. ആത്മാവു ഞാനെന്ന ബുദ്ധിയുള്ളവനേ മോക്ഷമുള്ളു. ദേഹം ഞാനെന്ന ബുദ്ധി മോക്ഷത്തിൻെറ പരമശത്രുവാണ്. ഈ കാര്യം ശ്രീശങ്കരാചാര്യസ്വാമികളുടെ വിവേകചൂഡാമണിയിലും പറഞ്ഞിട്ടുണ്ടു്. അതിനാൽ ആദ്യമായി ദേഹാ

ഹന്തയുടെ ഫലമായ ജാത്യഹങ്കാരം ദൂരെക്കളയണം. ഈ രണ്ടു മഹാവ്രതം സ്വീകരിച്ചാണ് ശ്രീരാമകൃഷ്ണശതാബ്ദം ആഘോഷിക്കേണ്ടതു്. ഇങ്ങനെ ഞാൻ സർവ്വത്ര ഉപദേശിച്ചു. ഏതായാലും, ശ്രീശങ്കരൻെറ ജന്മഭൂമി—ശ്രീ വിവേകാനന്ദ പാദസ്പർശംകൊണ്ടു് പവിത്രമായ ദേശം—ഇന്നു് അസ്പൃശ്യതയെ ആട്ടിപ്പായിച്ചു. തിരുവിതാംകൂറിലെ ഉയൎന്ന ജാതിക്കാരായ അമ്പതിനായിരംപേർ ഒപ്പിട്ടഹർജ്ജി മഹാരാജാവിനു സമർപ്പിച്ചു. മഹാരാജാവു് ഹൈന്ദവധർമ്മസ്നേഹിയായ യഥാൎത്ഥധർമ്മഭക്തൻ—അസ്പൃശ്യതയും ജാത്യസമത്വവും തൻെറ രാജ്യത്തുനിന്നു് ഓടുമാറു് സകലക്ഷേത്രങ്ങളും സകല ഹിന്ദുക്കൾക്കുമായി തുറന്നുകൊടുത്തു.

ഹിന്ദുക്ഷേത്രങ്ങൾ പൂർവ്വാധികം അവിടെ പ്രശോഭിതങ്ങളായിരിക്കുന്നു. താഴ്ന്നവർ അവിടെ ക്ഷേത്രങ്ങളിൽ കയറിയതുകൊണ്ടു ദേവന്മാരുടെ ചൈതന്യം ഒട്ടും കുറഞ്ഞിട്ടില്ല; നേരെമറിച്ചു് പൂർവ്വാധികം വർദ്ധിച്ചുകാണുന്നു. ഇതിനു ഞാൻ ദൃക്സാക്ഷിയാണു്. ഞാൻ പല ക്ഷേത്രങ്ങളും ദർശിച്ചു. അവിടെ സനാതനധർമ്മം ഒട്ടും ക്ഷയിച്ചിട്ടില്ല. ഈ സ്ഥിതിക്കു് ശ്രീ വിവേകാനന്ദസ്വാമികളുടെ ശിഷ്യനാകാൻ ഭാഗ്യം സിദ്ധിച്ച ഒരു മഹാരാജാവിൻെറ പുത്രൻ ഭരിക്കുന്ന ഈ രാജ്യത്തു് ക്ഷേത്രങ്ങൾ തുറന്നുകൊടുത്തിട്ടില്ലെന്നു കാണുന്നതു് വളരെ ലജ്ജാവഹമാണു്. ശ്രീശങ്കരൻെറ ജന്മഭൂമിയിലെ ക്ഷേത്രങ്ങൾ തുറക്കപ്പെട്ടസ്ഥിതിക്കു് ആചാര്യരാൽ സ്ഥാപിക്കപ്പെട്ട നാലു മഠങ്ങളിൽ ഏററവും പ്രധാനപ്പെട്ടതു നില്ക്കുന്ന ഈ സംസ്ഥാനത്തിലെ സകല ക്ഷേത്രങ്ങളും ഉടൻ തുറക്കപ്പെടണം. മൈസൂർ ആദ്യം അതു ചെയ്യുമെന്നാണു് ഞങ്ങൾ കരുതിയിരുന്നതു്. അതു ചെയ്യാതിരുന്നതു വളരെ കഷ്ടംതന്നെ. രണ്ടാമത്തെ സ്ഥാനമെങ്കിലും മൈസൂർ കൈക്കലാക്കണം. ശ്രീരാമകൃഷ്ണശതാബ്ദാഘോഷവർഷത്തിൽതന്നെ അതു നിർവ്വഹിക്കപ്പെടണം. പോരാ; മൈസൂർ സംസ്ഥാനത്തു ശതാബ്ദാഘോഷം നടക്കുന്ന ഈ വാരത്തിൽതന്നെ അതു നടക്കണം. ശ്രീരാമകൃഷ്ണഭക്തന്മാരായി ഇത്ര വളരെ ആളുകൾ ഇവിടെ കൂടിയിരിക്കുന്ന സ്ഥിതിക്കു് എന്തുകൊണ്ടു് അതു സാദ്ധ്യമല്ല? യഥാസ്ഥിതികന്മാരുടെ ഇടയിൽ ശ്രീ വിവേകാനന്ദോപദിഷ്ടമായ ധർമ്മം പ്രചരിപ്പിക്കുവാൻ ഇത്രയും ജനങ്ങൾ വിചാരിച്ചാൽ സാദ്ധ്യമല്ലെന്നോ? ഒന്നു ഞാൻ പറയുന്നു. ശ്രീരാമകൃഷ്ണദേവൻെറ ഭക്തനെന്നു പറഞ്ഞുംകൊണ്ടു് തീണ്ടൽ, തൊടീൽ വച്ചുകൊണ്ടിരിക്കുന്നവൻ കപടനാകുന്നു. Hypocrite ആകുന്നു. ശ്രീരാമകൃഷ്ണദേവൻ അനുവദിച്ചിട്ടുള്ളതു് ഒരു തരം തീണ്ടൽതൊടീലേ ഉള്ളു. അതു ശാസ്ത്രസമ്മതമാണു്.

''അസതാം ദർശനാൽ സ്പർശാൽ'' എന്ന മഹാഭാരതത്തിൽ പറഞ്ഞതനുസരിച്ച് സാധകന്മാർ ദുർജ്ജനസംഗം ചെയ്യരുതെന്നുണ്ട്. അതിനും ഇന്നത്തെ ആചാരത്തിനും തമ്മിൽ ബന്ധമൊന്നുമില്ല. അതുകൊണ്ട് ശ്രീരാമകൃഷ്ണ ധർമ്മവിശ്വാസികൾ ആരും ഇന്നുമുതൽ ഈ ദുരാചാരത്തെ അനുകൂലിക്കരുത്. അത്രയും പോരാ; അതു് ഉച്ചാടനം ചെയ്യാൻ തീവ്രയത്നം ചെയ്യുകയും വേണം. അങ്ങനെ ശ്രീരാമകൃഷ്ണവാക്യം സഫലമാകണം. ഇതിലേയ്ക്കു സ്വാമിജി ആഗ്രഹിച്ചതുപോലെ ലക്ഷക്കണക്കായി സ്ത്രീ പുരുഷന്മാർ ഉടൻ മുന്നോട്ടിറങ്ങി പ്രവർത്തിക്കാൻ കരുണാമയനായ ശ്രീരാമകൃഷ്ണദേവൻ അനുഗ്രഹിക്കട്ടെ!



---

1936 ഡിസംബർ 23–ാംനു- ഭാരതപത്രികയിൽ പ്രസിദ്ധീകരിച്ചത്.

# 37. മതവും രാജ്യതന്ത്രവും *

മതത്തിൻെറ പരമപ്രയോജനം മനുഷ്യനു് ആത്മസാക്ഷാത്ക്കാരം നൽകുകയാണു്. ആത്മസാക്ഷാത്കാരംകൊണ്ടു മാത്രമേ മനുഷ്യൻ സമ്പൂർണ്ണം രാഗദ്വേഷങ്ങളെ സബീജം നശിപ്പിക്കാൻ ശക്തനാകുന്നുള്ളു. മനുഷ്യൻെറ പരമശത്രുക്കൾ രാഗദ്വേഷങ്ങളാണു്. രാഗദ്വേഷങ്ങളുടെ ഫലമാണു് കാമക്രോധങ്ങൾ. അവയുടെ സന്താനങ്ങളത്രേ ലോഭം, മോഹം, മദം, മത്സരം, ഡംഭം, അഹങ്കാരം, ഈർഷ്യ, അസൂയ എന്നീ രൂപങ്ങൾ കൈക്കൊള്ളുന്നതു്. രാഗദ്വേഷങ്ങളെ അഥവാ കാമക്രോധങ്ങളെ ആരു ജയിക്കുന്നുവോ അവൻ മററുള്ളവയേയും ജയിക്കുന്നു. കാമക്രോധങ്ങളാണു് മനുഷ്യൻെറ സകല അനർത്ഥത്തിനും ലോകത്തുള്ള സകല കുഴപ്പത്തിനും കാരണം.

''കാമ ഏഷ ക്രോധ ഏഷ രാജോഗുണസമുത്ഭവഃ
മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹവൈരിണം''

(ഈ കാമവും; ഈ ക്രോധവും; രാജോഗുണത്തിൽനിന്നാണുണ്ടായിട്ടുള്ളതു് കാമക്രോധങ്ങൾ ഒന്നായിട്ടുള്ള ഇവൻ വലിയ ശാപ്പാട്ടുകാരനും മഹാപാപിയുമാണു്. ഇവനെ ശത്രുവെന്നറിയുക) എന്നു ഗീത പറയുന്നു. ഇവിടെ ഏകവചനം പ്രയോഗിച്ചിരിക്കുന്നതു് വാസ്തവത്തിൽ കാമവും ക്രോധവും ഒന്നിൻെറ തന്നെ രണ്ടു വശങ്ങളാണെന്നു കാണിക്കാനാണു്. ഇതു് രജസ്സിൽനിന്നുണ്ടാകുന്നു. ''രജോ രാഗാത്മകം വിദ്ധി (രജസ്സിനെ രാഗമെന്നറിഞ്ഞാലും) എന്നു ഗീതയിലുണ്ടു്. മഹാപണ്ഡിതന്മാർ പോലും പ്രായേണ ഇതിൻെറ അടിമകളാണു്.

''ജ്ഞാനിനാമപി ചേതാംസി ദേവീ ഭഗവതീ ഹി സാ
ബലാദാകൃഷ്യ മോഹായ മഹാമായാ പ്രയഛതി.''

(ജ്ഞാനികളുടെ ബുദ്ധിയെപ്പോലും മഹാമായ ബലാൽ ആകർഷിച്ചു് മോഹത്തിനടിമപ്പെടുത്തുന്നു) മഹാമായ അവിദ്യതന്നെ. അവിദ്യ നീങ്ങാതെ മനുഷ്യനു് കാമക്രോധങ്ങളെ നിശ്ശേഷം ജയിക്കാൻ സാദ്ധ്യമല്ല. അവിദ്യ നശിക്കുന്നതു് ആത്മജ്ഞാനം ഉദിക്കുമ്പോഴാണു്. ഈ ജ്ഞാനമുണ്ടാക്കുകയെന്നതാണു് മതത്തിൻെറ പ്രചോദനം.

---

* ധർമ്മടം ബേസിക് ട്രെയിനിങ്ങ് സ്കൂളിൽവച്ചു് 1950 സെപ്തംബർ 15-ാംതീയതി ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ജ്ഞാനം ഉദിയ്ക്കുന്നതിനു് മനസ്സു് ശുദ്ധമായിത്തീരണം. മനസ്സിനെ ശുദ്ധമാക്കാനാണു് യജ്ഞം, ദാനം, തപസ്സു്, വ്രതം, തീർത്ഥാടനം, പൂജ, ജപം, പ്രാർത്ഥന മുതലായ എല്ലാ കർമ്മങ്ങളും. മനസ്സു് ശുദ്ധമാകുന്നില്ലെങ്കിൽ ഈ കർമ്മങ്ങൾകൊണ്ടു് യാതൊരു പ്രയോജനവുമില്ല. ചിലർ ഈ കാര്യങ്ങൾ ചെയ്തിട്ടും അവരുടെ മനസ്സു് ശുദ്ധമാകുന്നില്ലല്ലോ എന്നു പറഞ്ഞേക്കാം. അതിനു കാരണം അവർ ആ കർമ്മങ്ങൾ ഫലേച്ഛയോടുകൂടി—സ്വാർത്ഥബുദ്ധിയോടുകൂടി—ചെയ്തിട്ടാണു്. ഫലേച്ഛ കൂടാതെ ചെയ്യപ്പെടുന്ന ഈ കർമ്മങ്ങൾ മനഃശുദ്ധിയ്ക്കു സഹായകങ്ങളാണു്. അതുകൊണ്ടാണു് മതത്തിൽ അവയ്ക്കു സ്ഥാനംകൊടുത്തിരിക്കുന്നതു്.

ഇങ്ങനെ നിഷ്കാമകർമ്മംവഴി മനസ്സിനെ ശുദ്ധമാക്കി, രാഗദ്വേഷങ്ങളെ തള്ളിനീക്കി, ആത്മജ്ഞാനംകൊടുത്തു് രാഗദ്വേഷബീജങ്ങളേയും സമൂലം നശിപ്പിക്കുന്നതിനു് ഉള്ളന്നവും ശക്തവുമായ മതത്തിനു് രാഷ്ട്രീയകാര്യമായി നേരിട്ടു് ഒരു ബന്ധവുമില്ല. എന്നാൽ അതു് യഥാർത്ഥമനുഷ്യരെ ഉണ്ടാക്കുന്നതിനുപകരിക്കുന്നു. സ്വാമി വിവേകാനന്ദൻ ഒരിടത്തു് പറഞ്ഞിട്ടുണ്ടു്. "My religion is man-making" അതായതു് "എന്റെ മതം മനുഷ്യനിർമ്മാണമാണു്" എന്നു്. മനുഷ്യനും മൃഗവും തമ്മിലെന്താണു വ്യത്യാസം? മനുഷ്യനു് വികാരങ്ങളെ ജയിക്കാൻ കഴിയും. മൃഗങ്ങൾക്കു അതു കഴിയുകയില്ല. അതുകൊണ്ടു് വികാരാധീനനായ ജീവി മൃഗം. വികാരങ്ങളെ ജയിക്കാൻ ശക്തിയുള്ള ജീവി മനുഷ്യൻ. ഈ അളവനുസരിച്ചു നോക്കുമ്പോൾ മനുഷ്യനിൽ മനുഷ്യനും മൃഗവും ഉണ്ടു്. അഥവാ വികാരങ്ങളെ ജയിക്കാനുള്ള ശക്തിയെ അനുസരിച്ചാണു് മനുഷ്യരിൽ മനുഷ്യത്വം എത്രത്തോളം വളൎന്നിട്ടുണ്ടെന്നു നിശ്ചയിക്കേണ്ടതു്. ശരിയായ മനുഷ്യത്വം വളൎന്നിട്ടുള്ള മനുഷ്യനാണു് യഥാർത്ഥ മനുഷ്യൻ. യഥാർത്ഥമനുഷ്യരെ ഉണ്ടാക്കാൻ മതത്തിനു കഴിയും. മറെറാന്നിനും കഴിയുകയില്ല. ചിലപ്പോൾ മതമില്ലാതെയും ചില സ്ഥലത്തു് മനുഷ്യത്വത്തിന്റെ വളച്ച് എത്തിയവരെ കണ്ടേക്കാം. എന്നാൽ അതു അപവാദം (exception) ആണു്. ചില സ്ഥലത്തു് വളമിടാതെ ഫലപുഷ്ടിയുള്ള തഴച്ച വൃക്ഷങ്ങൾ നില്ക്കുന്നതു നാം കാണാറുണ്ടു്. വൃക്ഷങ്ങളുടെ തഴപ്പിനും ഫലപുഷ്ടിക്കും വളത്തിനും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു വിചാരിക്കുന്നതു് ശരിയല്ല. മണ്ണിൽ മുമ്പു തന്നെ വളമുണ്ടായിരുന്നതുകൊണ്ടാണു് പുത്തനായി വളമിടാതെ തഴപ്പും ഫലപുഷ്ടിയും കാണുന്നതെന്നുവേണം വിചാരിക്കാൻ. അതുപോലെയാണു് മതത്തിന്റെ കാര്യത്തിലും മതംകൂടാതെ ചിലരെ രാഗദ്വേഷവിഹീനരായി കാണുന്നെങ്കിൽ അതു് അവരിൽ പൂൎവ്വ

വാസനമൂലം മതസംസ്കാരം വന്നുകൂടിയതുകൊണ്ടാണ് എന്നു കരുതേണ്ടതാണ്. മനസ്സിനെ രാഗദ്വേഷവിമുക്തമാക്കുന്നതിനുള്ള ശാസ്ത്രീയരീതി മതം നമുക്കു തരുന്നു. മതം അന്ധവിശ്വാസങ്ങളുടേയോ കെട്ടുകഥകളുടേയോ ഒരു സമാഹാരമല്ല. അതു പുരോഹിതന്മാർ ജനങ്ങളെ കബളിപ്പിച്ചു വയറുനിറയ്ക്കാൻ കണ്ടുപിടിച്ച ഒരു വഴിയുമല്ല. അതു് ഒരു സയൻസാണ്. മനസ്സിനെ രാഗദ്വേഷവിമുക്തമാക്കി സ്വസ്വരൂപത്തെ അറിഞ്ഞു് നിത്യാനന്ദത്തിൽ മനുഷ്യനെ പ്രതിഷ്ഠിക്കാനുള്ള സയൻസാണ്.

അതിനുള്ള കഴിവ് യഥാർത്ഥമനുഷ്യരെ ലോകത്തിനു കൊടുക്കുവാൻ സാധിക്കുമെന്നതാണ്. യഥാർത്ഥമനുഷ്യരുടെ കുറവാണ്, ഇന്നു ലോകത്തെ മുഴുവൻ അലട്ടുന്നതു്. രാഷ്ട്രീയരംഗത്തും സാമുദായിക രംഗത്തും യഥാർത്ഥമനുഷ്യർ—രാഗദ്വേഷങ്ങളാൽ ആക്രമിക്കപ്പെടാത്ത മനുഷ്യർ ആവശ്യമായിരിക്കുന്നു. ''കോൺഗ്രസ്സ് ദുഷിച്ചിരിക്കുന്നു'' എന്നു ജനങ്ങൾ പറയുന്നു. അതിന്റെ അർത്ഥമെന്തു്? കോൺഗ്രസ്സ യഥാർത്ഥമനുഷ്യരുടെ കയ്യിലല്ലെന്നർത്ഥം. അഥവാ യഥാർത്ഥമനുഷ്യരുടെ നിയന്ത്രണത്തിലല്ലെന്നർത്ഥം. മഹാത്മജി ഒരു യഥാർത്ഥ മനുഷ്യനായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിനു് അസംഘടിതരും ദാസമനോവൃത്തിക്കു് അധീനരും ആയിരുന്ന ഭാരതീയരെ സംഘടിപ്പിച്ചു് യാതൊരു യുദ്ധവും കൂടാതെ ഒരു വലിയ മഹാസാമ്രാജ്യത്തെ തോല്പിച്ചോടിക്കാൻ കഴിഞ്ഞു. അതുപോലെയുള്ള ആളുകൾ ഇന്നു കോൺഗ്രസ്സിൽ വേണ്ടിയിരിക്കുന്നു. അവരെ ഉണ്ടാക്കാൻ എങ്ങിനെ കഴിയും? അതാണ് പ്രശ്നം. അതു് പ്രസംഗംകൊണ്ടു സാദ്ധ്യമല്ല. മിക്കപ്പോഴും ഈ പ്രാസംഗികന്മാർ തന്നെ അങ്ങനെയുള്ളവരല്ല. പ്രസംഗം പലപ്പോഴും പ്രമാണികൾ മററുള്ളവരെ അടിമപ്പെടുത്തി സ്വാർത്ഥത സാധിക്കാനുള്ള ഒരു ഉപകരണമാക്കി വരുന്നതായിട്ടാണ് കാണുന്നതു്. പുസ്തകം പഠിപ്പിച്ചാൽ അതുകൊണ്ടും യഥാർത്ഥ മനുഷ്യർ ഉണ്ടാകുന്നില്ല. നിയമനിർമ്മാണംകൊണ്ടും യഥാർത്ഥ മനുഷ്യരെ ഉണ്ടാക്കാൻ സാദ്ധ്യമല്ല. ഭൗതികശാസ്ത്രങ്ങളുടെ കണ്ടുപിടിത്തങ്ങളെക്കൊണ്ടും അതു സാദ്ധ്യമല്ല. അതു പിന്നെ എന്തുകൊണ്ടു സാധിക്കുമെന്നാണെങ്കിൽ മതംകൊണ്ടു് കഴിയുമെന്നു് ഞങ്ങൾ പറയുന്നു.

''മതം കലഹമുണ്ടാക്കുന്നല്ലോ''—എന്നു നിങ്ങൾ വിചാരിച്ചേക്കാം. മതമല്ല കലഹമുണ്ടാക്കുന്നതെന്നും മതത്തിന്റെ പേരുപറഞ്ഞു് വാസ്തവത്തിൽ മതമില്ലാത്ത ചിലർ ഉണ്ടാക്കുന്ന കലഹത്തിനു മതം ഉത്തരവാദിയല്ലെന്നുമാണ് ഉത്തരം. ലോകത്തു ധാരാളം മതമുള്ളപ്പോൾ പിന്നെ എന്തുകൊണ്ടാണ് ലക്ഷക്കണക്കിനു് യഥാർത്ഥ

മനുഷ്യരെ ഉണ്ടാക്കാൻ കഴിയാത്തതെന്നു് ചോദിച്ചേക്കാം. അതിനുള്ള ഉത്തരം യഥാർത്ഥമതം സാമാന്യജനങ്ങൾക്കു് അറിയപ്പെടുന്നില്ലെന്നും, അറിയുന്നവർതന്നെ അഭ്യസിക്കാൻ ഇഷ്ടപ്പെടുന്നില്ലെന്നുമാണു്.

മതത്തിനു് തൊഴിലാളിവഴക്കു് തീക്കാൻ കഴിയും. സാമ്പത്തികപ്രശ്നത്തിനു് പരിഹാരമുണ്ടാക്കാൻ കഴിയും. ഉത്തമനേതാക്കന്മാരെ രാഷ്ട്രീയരംഗത്തും സാമുദായികരംഗത്തും സകലരംഗത്തും നൽകാൻ കഴിയും. അങ്ങനെ മതത്തിനു് രാജ്യതന്ത്രത്തെ സഹായിക്കാൻ കഴിയും. അല്ല; നയിക്കാൻതന്നെ കഴിയും. ''മതമില്ലാത്ത രാജ്യതന്ത്രം മനുഷ്യനെ കൊല്ലുന്ന മരണക്കുടുക്കാണു്'' എന്നത്രെ മഹാത്മജി പറഞ്ഞിട്ടുള്ളതു്. അങ്ങനെ മതവും രാജ്യതന്ത്രവും തമ്മിൽ ഒരു വിധം ബന്ധപ്പെട്ടതാണു്. നിങ്ങൾ യഥാർത്ഥ നായകന്മാരാകണമെങ്കിൽ മതനിഷ്ഠയുള്ളവരായിരിക്കണം. രാജ്യനായകനായാലും, സമുദായനായകനായാലും, ദേശനായകനായാലും, വിദ്യാർത്ഥിനായകനായാലും, ഗൃഹനായകനായാലും ശരി.

മതം ദീർഘദൃഷ്ടിയും തരുന്നു. ഗ്രീസും, റോമും നശിച്ചതുപോലെ ഇന്ത്യ നശിക്കാതിരുന്നതെന്തുകൊണ്ടു്? മതനിഷ്ഠനിമിത്തം. ഈ കാര്യവും മഹാത്മജി പറഞ്ഞിട്ടുണ്ടു്. തല്ക്കാലം ഒരു സാമ്രാജ്യം കെട്ടിയുണ്ടാക്കി ആർഭാടം കാണിച്ചു പേരും പെരുമയും സമ്പാദിച്ചാൽ മതിയെങ്കിൽ മതത്തിനു് പ്രാധാന്യം കൊടുക്കണമെന്നില്ല. എന്നാൽ ലക്ഷം വഷം കഴിഞ്ഞാലും തകരാത്ത ഒരു സാമ്രാജ്യം നിങ്ങളാഗ്രഹിക്കുന്നെങ്കിൽ മതത്തെ മുറുകെപിടിച്ചുകൊള്ളണം. നിങ്ങൾ ''മതനിരപേക്ഷരാജ്യം, മതേതരരാജ്യം'' എന്നെല്ലാം പറയുന്നതു ശരി ഒരു പ്രത്യേകമതത്തിൽ നിർബന്ധിക്കാത്തതെന്നോ എല്ലാ മതക്കാരേയും സമമായി വീക്ഷിക്കുന്നതെന്നോ ഉള്ള അർത്ഥത്തിൽ അതു ശരി. എന്നാൽ മതരതിനു് യാതൊരു പ്രാധാന്യവും കല്പിക്കാത്തതെന്നാണു് അതിനു അർത്ഥം കല്പിക്കുന്നതെങ്കിൽ അതിന്റെ ആരാധകന്മാർ ഭാരതത്തെ നശിപ്പിക്കുകയായിരിക്കും ചെയ്യുന്നതു്. മതം എന്ന വാക്കു് തെററിദ്ധാരണയുണ്ടാക്കുന്നതാകയാൽ 'ആദ്ധ്യാത്മികത' എന്ന പദം പണ്ഡിററു് നെഹ്റു ഇഷ്ടപ്പെടുന്നതായി അദ്ദേഹത്തിന്റെ ഒരു പ്രസംഗത്തിൽ ഞാൻ വായിച്ചു. അതിൽ എനിക്കു വിരോധമില്ല. ഏതായാലും അങ്ങനെയൊന്നുവേണം. ഇല്ലെങ്കിൽ കാര്യം അപകടത്തിലാണു്.



---

1950 ഒക്ടോബർ 9–ാംനു- മലയാളരാജ്യം ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയതു്.

# 38. ദേവസ്വങ്ങളും ഉത്തരവാദഭരണവും *

തിരുവിതാംകൂറിലെ ദേവസ്വങ്ങളിലെ ഭരണം ഉത്തരവാദിത്വ ഭരണദാനത്തോടുകൂടി ഇന്നത്തെ രീതിയിൽനിന്നു വ്യത്യസ്തപ്പെടുത്തി മഹാരാജാവിന്റെ ഭരണത്തിലാക്കുന്നതിനാണല്ലോ തീർച്ചയാക്കിയിട്ടുള്ളതു്. ദേവസ്വങ്ങളുടെ കാര്യത്തിലും ഉത്തരവാദിത്വ ഭരണം ഏർപ്പെടുത്തണമെന്നു് ചിലർ അഭിപ്രായം പ്രകടിപ്പിച്ചിട്ടുള്ളതായും പ്രചരിപ്പിച്ചുവരുന്നതായും കാണുന്നു. തിരുവനന്തപുരത്തുവച്ചുകൂടിയ ഹിന്ദുസംഘടനാപ്രതിനിധിയോഗവും ഈ കാര്യത്തിലുള്ള അഭിപ്രായം അടുത്ത യോഗത്തിൽ നിശ്ചയിക്കുവാൻ മാററിവച്ചിരിക്കയാണ്. ഈ കാര്യത്തിൽ ജന്മനാ ദേവാലയങ്ങളുമായി ബന്ധപ്പെട്ട ദേവപൂജാവിധികളെ ശാസ്ത്രങ്ങളിൽനിന്നും ഗുരുമുഖത്തിൽനിന്നും പഠിച്ചു് അഭ്യസിച്ചശേഷം ഈ രാജ്യത്തെ ഹിന്ദുസമുദായത്തിന്റെ ഇടയിൽ ദീർഘകാലം ധർമ്മപ്രചരണം ചെയ്തിട്ടുള്ള എന്റെ അഭിപ്രായം പ്രസിദ്ധപ്പെടുത്തുന്നതു് നന്നായിരിക്കുമെന്നു ചില സ്നേഹിതന്മാർ അഭിപ്രായപ്പെട്ടതനുസരിച്ചു് ഇതെഴുതുന്നു. മത്സരത്തിനോ വാദത്തിനോ വേണ്ടിയല്ല ഇതെഴുതുന്നതു്. ദേവസ്വങ്ങൾ നശിക്കാതിരിക്കാൻ വേണ്ടിമാത്രം ഇതെഴുതുന്നതാണ്.

ദേവസ്വങ്ങൾക്കു ഉത്തരവാദിത്വഭരണം ഏർപ്പെടുത്തുകയെന്നതിൽ വളരെ പ്രയാസങ്ങളുണ്ടു്. ദേവസ്വംഭരണം ഏല്പിക്കപ്പെടുന്നവർ ആസ്തികന്മാരും സഗുണസാകാരോപാസനയിൽ വിശ്വാസമുള്ളവരും പൂജാദികളുടെ രഹസ്യം മനസ്സിലാക്കിയവരും ആയിരിക്കണം. ആസ്തികന്മാരും സഗുണസാകാര വിശ്വാസികളും അല്ലെങ്കിൽ പൂജ ആവശ്യമില്ലെന്ന അഭിപ്രായം അവലംബിച്ചു് ഏതൊരുദ്ദേശത്തോടുകൂടി ദേവാലയങ്ങൾ സ്ഥാപിച്ചുവോ ആ ഉദ്ദേശത്തെ ധ്വംസിക്കുന്നവരായി തീർന്നേക്കാം. പൂജാരഹസ്യം മനസ്സിലാക്കാത്തവരാണെങ്കിൽ വെറും മാമൂൽപ്രിയന്മാരും അന്ധവിശ്വാസികളും ആയതുകൊണ്ടു് അവർ ദേശകാലാവസ്ഥാനുസരണം ദേവസ്വങ്ങളെ പരിഷ്കരിക്കുന്നതിൽ വിമുഖന്മാരായിരിക്കും. മുഹമ്മദ്ഗസ്നിയുടെ സൈന്യം സോമനാഥക്ഷേത്രം പൊളിക്കാൻ വന്നപ്പോൾ രുദ്രാഭിഷേകം കൊണ്ടു് ശിവനെ ഉണർത്തി മൂന്നാംകണ്ണുതുറപ്പിച്ചു്, ത്രിപുരന്മാരെ ദഹിപ്പിച്ചതുപോലെ ഗസ്നിയുടെ സൈന്യവും ദഹിപ്പിച്ചാൽ മതിയാ

കമെന്നഭിപ്രായപ്പെട്ടു് അതിനു വട്ടംകൂട്ടിയ ബ്രാഹ്മണരുടെ കഥ പ്രസിദ്ധമാണല്ലോ? ദേവസ്വങ്ങളുടേയും ദേവാലയങ്ങളുടേയും ഹിന്ദുസമുദായത്തിൻേറയും നിലനില്പിനു് ആവശ്യമായ ചെലവുകൾക്കു് വേണ്ട സംഖ്യ ദേവസ്വത്തിൽനിന്നെടുക്കാൻ ശിവൻേറയും വിഷ്ണുവിൻേറയും ദേവസ്വത്തിൻേറയും മററും കോപം ഭയന്നു് അവർ സമ്മതിക്കാതെ വന്നേക്കാം. അതിനാൽ മുമ്പറഞ്ഞ യോഗ്യതകളെല്ലാം ഉള്ളവർ തന്നെയായിരിക്കണം ദേവസ്വത്തിൻെറ ചുമതല ഏറെറടുക്കേണ്ടതു്. അങ്ങിനെയുള്ളവരെ വോട്ടുകൊണ്ടു കണ്ടുപിടിയ്ക്കയെന്നതു് ഇപ്പോൾ പ്രായോഗികമല്ല. അതുകൊണ്ടായിരിക്കണം ഇതരമതങ്ങളിലും മതസ്ഥാപനങ്ങളുടെ ഭരണാധികാരം പൊതുജനങ്ങളുടെ വോട്ടുകൊണ്ടു തിരഞ്ഞെടുക്കപ്പെടാത്തവരിൽ സ്ഥിതിചെയ്യുന്നതു്. അതിനുംപുറമേ ഹിന്ദുക്കൾക്ക രാഷ്ട്രീയത്തിനു പുറമേ മറെറാരു തെരഞ്ഞെടുപ്പുബഹളത്തിലും വോട്ടുപിടിത്തത്തിലും ഏപ്പെടേണ്ടതായുംവരുന്നു. ദേവസ്വങ്ങളുടെ സ്വത്തുക്കൾ നശിപ്പിക്കാൻ വാസ്തവത്തിൽ താല്പര്യമുള്ള പലരും വോട്ടു കൈക്കലാക്കി സ്ഥാനത്തുവരാനും വോട്ടുപിടുത്തത്തിനിടയിൽ സാധിച്ചുവെന്നും വരും. അതു ദേവാലയങ്ങളുടെ നിലനില്പിനു് ദോഷകരമാണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. വോട്ടിനു ആസ്തികന്മാരാണോ, സഗുണസാകാരവിശ്വാസികളാണോ എന്നും മററും അച്ചടിച്ച കടലാസ്സുകൊടുത്തു ജനസംഖ്യയെടുത്തു് അധികാരികളെ നിശ്ചയിക്കയെന്നതും അപ്രായോഗികമാണ്. ദേവസ്വം മുതൽ നശിപ്പിക്കണമെന്നുള്ള പലരും വേഷമരന്നന്മാരായി അകത്തു കടക്കാനിടവന്നേക്കാം. അതിനാൽ ദേവസ്വത്തെ സംബന്ധിച്ചിടത്തോളം ഉത്തരവാദിത്വഭരണം ഏപ്പെടുത്തണമെന്ന വാദം ഇപ്പോൾ അസ്ഥാനത്തിലാണെന്നാണ് എനിക്കു തോന്നുന്നതു്. ഏററവും ശക്തിയായും സുസംഘടിതമായും സ്ഥിതിചെയ്യുന്ന റോമൻകത്തോലിക്ക ചർച്ചപോലും മതസ്ഥാപനങ്ങളുടെ കാര്യത്തിൽ ഉത്തരവാദിത്വ പ്രസ്ഥാനമവലംബിച്ചുകാണുന്നില്ല. ബുദ്ധവിഹാരങ്ങളുടേയും ബൗദ്ധദേവാലയങ്ങളുടേയും സ്ഥിതിയും ഇതുതന്നെ. അഹിന്ദുക്കളുടെ വോട്ടിന്മേൽ വരുന്ന ഏതെങ്കിലുമൊരു മന്ത്രിയോ അങ്ങിനെയുള്ള ഒരു മുഖ്യമന്ത്രിയാൽ നിർദ്ദേശിക്കപ്പെടുന്നയാളോ ദേവസ്വംഭരണം കൂടി ഏറെറടുക്കുന്ന സമ്പ്രദായവും നന്നായിരിക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ടു ബ്രഹ്മചാരിയും സഗുണസാകാരവിശ്വാസിയും ഒരു മഹാഭക്തനും ശ്രീ പത്മനാഭദാസനും ഹൈന്ദവശാസ്ത്രങ്ങളുടെ രഹസ്യം മനസ്സിലാക്കി അവയെ കാലദേശാവസ്ഥാനുസൃതം ക്രമീകരിക്കുന്നതു തെററല്ലെന്നു് ക്ഷേത്രപ്രവേശനവിളംബരംമൂലം തെളിയിച്ചിട്ടുള്ളയാളും ആയ ശ്രീചിത്തിരതിരുനാൾ മഹാരാജാവിൻെറ പൂർണ്ണാ

ധികാരത്തിൽ ഇന്നത്തെ നിലയ്ക്കു് തിരുവിതാംകൂറിലെ ക്ഷേത്രങ്ങളുടെ ഭരണം ഇരിക്കേണ്ടതാണെന്നും ക്ഷേത്രങ്ങളുടെ ഭരണകാര്യത്തിൽ ഉത്തരവാദിത്വവാദം ഇന്നത്തെ ഹിന്ദുക്കളുടെ സ്ഥിതിക്കു്, തീച്ചയായും പുറപ്പെടുവിക്കാതിരിക്കണമെന്നും ആണു് എൻെറ പ്രബലമായ അഭിപ്രായം.

മഹാരാജാവാകട്ടെ, ദേവസ്വത്തിന്നവകാശപ്പെട്ട എല്ലാവിധ സ്വത്തുക്കളും ഉടനടി തിട്ടപ്പെടുത്തി വേർതിരിക്കുകയും ദേവാലയങ്ങളുടേതായിരുന്നെന്നു് ഏതെങ്കിലും രേഖയുള്ള ഭൂസ്വത്തുക്കൾകൂടിയും പൊതുസ്വത്തിൽനിന്നു വേർതിരിച്ചു ദേവസ്വം സ്വത്താക്കുകയും ദേവസ്വത്തിൻെറ കീഴിൽ ഇപ്പോഴുള്ള ഭരണഡിപ്പാർട്ടുമെൻറിനു— മുൻനടപടികൾ നടത്തിക്കൊണ്ടുപോകുന്ന ഒരു ഡിപ്പാർട്ടുമെൻറിനു— പുറമെ, ഒരു മതപ്രചരണഡിപ്പാർട്ടുമെൻറു് (എക്ലിസിയാസ്റ്റിക്കൽ) (Ecclesiastical Department) കൂടി തുറക്കുകയും ചെയ്യണമെന്നഭ്യത്ഥിക്കുകയും ചെയ്യുന്നു. സഗുണസാകാരഭാവത്തിൽ ദേവന്മാർ വ്യക്തികളാണു്. ഈ വ്യക്തികളുടേയും അവരുടെ ആലയങ്ങളുടേയും നിലനിൽപ്പു് ഭക്തന്മാരുടെ എണ്ണത്തെ ആശ്രയിച്ചിരിക്കുന്നു. അതിനാൽ ഹൈന്ദവദേവന്മാരെ വിശ്വസിക്കുന്നവരുടേയും ഭജിക്കുന്നവരുടേയും എണ്ണം കുറയാതെ നോക്കേണ്ടതു് ദേവസ്വം ഭരണാധികാരികളുടെ കത്തവ്യമാണു്. ഇന്നു ജനങ്ങളുടെ ഇടയിൽ ഈശ്വരവിശ്വാസം കുറയുന്നതിനും ഹൈന്ദവദേവന്മാരിലുള്ള ഭക്തി നശിക്കുന്നതിനും ഉള്ള കാരണങ്ങൾ കണ്ടുപിടിച്ചു് അവയ്ക്കുവേണ്ട പരിഹാരം നിർദ്ദേശിക്കുന്നതിനും ഭക്തന്മാരുടെ എണ്ണങ്ങൾ വർദ്ധിക്കുന്നതിനുള്ള വഴികൾ എന്തെല്ലാമാണെന്നു നിർദ്ദേശിക്കുന്നതിനും അക്കാര്യത്തിൽ ചിന്തിച്ചിട്ടുള്ളവരെ ചേത്തു ഒരു കമ്മററി ഏപ്പെടുത്തുന്നതിനും അഭ്യത്ഥിക്കുന്നു.



---

26—10—1947—ലെ 'ശ്രീചിത്രയുഗ'ത്തിൽ പ്രസിദ്ധപ്പെടുത്തിയത്

# 39. ദേവസ്വംഭരണം ആര് എങ്ങിനെ നടത്തണം? *

### ഉപക്രമം

ലോകത്തു് ഒരു മതത്തിന്റേയും സ്ഥാപനങ്ങൾ ആ മതത്തിൽ വിശ്വസിക്കാത്തവർ നേരിട്ടോ അല്ലാതെയോ നിയന്ത്രിക്കുന്നതായി കാണുന്നില്ല. ഒരു തത്വത്തിൽ വിശ്വസിക്കാത്തവർ അതിന്റെ രക്ഷകസ്ഥാനം—ഭരണം— കയ്യേററു നടത്തുകയെന്നതു് അസംബന്ധമാണ്. ക്രിസ്ത്യാനികളുടെ പള്ളികളുടെ ഭരണത്തിൽ നേരിട്ടോ അല്ലാതെയോ മററു മതക്കാർ ഭരിക്കുവാൻ അവർ അനുവദിക്കുമോ? അതുപോലെ മുസ്ലീങ്ങളുടേയും ബുദ്ധമതക്കാരുടേയുമെല്ലാം. ഹിന്ദുക്കളുടെ കേരളത്തിലുള്ള എല്ലാ പ്രധാനപ്പെട്ട പുണ്യക്ഷേത്രങ്ങളും ഭരിക്കുന്നതിനു് ഇപ്പോഴത്തെ ആക്ടനുസരിച്ചു് നേരിട്ടല്ലെങ്കിലും അഹിന്ദുക്കൾക്കുകൂടി അധികാരം നൽകപ്പെട്ടിരിക്കുന്നു. അഹിന്ദുക്കളുടേയുംകൂടി വോട്ടനുസരിച്ചു് ഭരണകൂടത്തിൽ വരുന്ന ഹിന്ദുക്കളാൽ നിശ്ചയിക്കപ്പെടുന്ന ഹിന്ദുക്കളാണ് ദേവസ്വംബോർഡിലെ ഭൂരിപക്ഷം മെമ്പർമാർ. ഇതു് ഹിന്ദുക്ഷേത്രങ്ങളുടെ ഭരണത്തിൽ അഹിന്ദുക്കൾക്കു് കൈകടത്തുവാൻ അധികാരം നൽകുന്നു. ഇതു തെററും ഹിന്ദുമതസ്ഥാപനങ്ങളായ പുണ്യക്ഷേത്രങ്ങളുടെ അധഃപതനത്തിനു കാരണവും ആണ്.

ഹിന്ദുക്ഷേത്രങ്ങൾ അധഃപതിച്ചാൽ എന്താണെന്നു ചിലർ ചോദിച്ചേക്കാം. അതിൽ വലുതായ ദോഷം ഉണ്ടു്. ലോകത്തിലെ ഇന്നത്തെ സകല വിഷമപ്രശ്നങ്ങൾക്കും പരിഹാരം നൽകാൻ മതത്തിനുമാത്രമേ കഴികയുള്ളു. ധർമ്മക്ഷയമാണ് ഇന്നു ലോകത്തെ മുഴുവൻ കുഴപ്പത്തിലാക്കിയിരിക്കുന്നതു്. രാഷ്ട്രീയകലഹവും സാമുദായികകലഹവും സാമ്പത്തികാധഃപതനവും സാമ്പത്തികകലഹവും ജനങ്ങളുടെ ആരോഗ്യക്ഷയവും എല്ലാം ധർമ്മക്ഷയത്തിൽനിന്നാണ് ഉണ്ടായിരിക്കുന്നത്. സകല ദോഷങ്ങളും നീക്കി നാം സ്വപ്നം കാണുന്ന കൃതയുഗം സൃഷ്ടിക്കുവാൻ മതത്തിനു മാത്രമേ കഴിയൂ.

''പ്രഭവാർത്ഥായ ഭൂതാനാം ധർമ്മപ്രവചനം കൃതം
യഃ സ്യാത് പ്രഭവസംയുക്തഃ സ ധർമ്മ ഇതി നിശ്ചയഃ''

---

* 1952 സെപ്തംബർ 14-ാംനു- ചിത്രാ ഹിന്ദുമതഗ്രന്ഥശാലയിൽ വച്ചു ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിന്റെ ചുരുക്കം.

''യതോ അഭ്യുദയനിശ്രേയസസിദ്ധിഃ സ ധർമ്മഃ''

അതുകൊണ്ട് ഈ രാജ്യത്തെ മാത്രമല്ല, ലോകമൊട്ടാകത്തന്നെയുള്ള ശാന്തിക്കും ഐശ്വര്യത്തിന്നും മതപരമായി ഒരു നവോത്ഥാനം കൂടിയേ കഴിയൂ. മതങ്ങൾ നശിപ്പിക്കപ്പെടുകയല്ല; പുനരുജ്ജീവിപ്പിക്കപ്പെടുകയാണു വേണ്ടതു്. ഇന്നു മതങ്ങൾ വെറും പ്രസംഗത്തിൽ മാത്രമാണു നിലനില്ക്കുന്നതു്. മതങ്ങളെ ഇന്നു ഭൌതികകാര്യങ്ങൾ സാധിക്കുന്നതിനുള്ള ഉപകരണങ്ങളാക്കിയാണ് ഭൂരിപക്ഷം ജനങ്ങൾ ഉപയോഗിക്കുന്നതു്. മതം പ്രസംഗിക്കുന്ന ഭൂരിപക്ഷത്തിന്നും മതവിശ്വാസമില്ല. മതവിശ്വാസം വീണ്ടും സ്ഥാപിക്കപ്പെടേണ്ടിയിരിക്കുന്നു.

അങ്ങനെ ലോകത്തു മതവിശ്വാസം പുനഃസ്ഥാപിക്കുന്നതിനുള്ള ശ്രമത്തിൽ ഹിന്ദുമതത്തിനു പ്രത്യേകമായ ഒരു സ്ഥാനമുണ്ട്. അതു മാത്രമാണ് ഈശ്വരന്റെ മൂന്നു ഭാവങ്ങളിലുള്ള ഉപാസനയെ സ്വീകരിച്ച് സർവ്വമതതത്വങ്ങളേയും ഉൾക്കൊണ്ട് വിശാലവീക്ഷണഗതിയോടുകൂടി നിലകൊള്ളുന്നതു്. ബുദ്ധമതം ഈശ്വരനിൽതന്നെ വിശ്വസിക്കുന്നില്ല. ചരിത്രഗവേഷണംകൊണ്ടു കണ്ടുപിടിക്കപ്പെട്ടിരിക്കുന്ന ബുദ്ധമതത്തെയല്ല ഞാൻ പറയുന്നതു്. സമുദായമദ്ധ്യത്തിൽ രണ്ടായിരത്തിലധികം വർഷമായി പ്രവർത്തിച്ചുവരുന്ന ബുദ്ധമതത്തേയാണ് ഞാൻ പറയുന്നതു്. അതു് നിരീശ്വരമാണ്; ആത്മാവില്ലെന്നു പഠിപ്പിക്കുന്നതാണ്. അനാത്മവാദവും നിരീശ്വരവാദവും ആണ് അതു് പ്രചരിപ്പിക്കുന്നതു്. ശങ്കരൻ, ഉദയനൻ തുടങ്ങിയ ആചാര്യന്മാർ ബുദ്ധമതത്തെ ഇന്ത്യയിൽനിന്നുച്ചാടനംചെയ്തുവെന്നു നിങ്ങൾ കേട്ടിരിക്കാം. അവർ അങ്ങനെ ചെയ്തതു വാളുകൊണ്ടല്ല; യുക്തിവാദംകൊണ്ടാണ്. നിരീശ്വരവും ആത്മാവില്ലെന്നു പഠിപ്പിക്കുന്നതും ആയ ഒരു മതം ഈ രാജ്യത്തു നിലനില്ക്കുന്നതു രാജ്യത്തിനു് ദോഷകരമാണെന്നു കണ്ടിട്ടാണ് അവർ ദേശംതോറും നടന്നു് പണ്ഡിതസദസ്സുകൾ കൂട്ടി, വാദത്തിൽ തോല്പിച്ചും ഗ്രന്ഥങ്ങൾ എഴുതി പ്രചരിപ്പിച്ചും ബുദ്ധമതക്കാരെ ജയിച്ച് വൈദികധർമ്മം പുനഃസ്ഥാപിച്ചതു്. ബുദ്ധമതത്തിന്റെ നില അങ്ങനെ. ക്രിസ്തുമതവും ഇസ്ലാംമതവും ജരഥുഷ്ടമതവും ജൂതമതവും മററും ഈശ്വരനിൽ വിശ്വസിക്കുന്നെങ്കിലും അവ ഈശ്വരന്റെ നിർഗ്ഗുണനിരാകാരം, സഗുണനിരാകാരം സഗുണസാകാരം എന്നീ മൂന്നു ഭാവങ്ങളേയും ഒരുപോലെ വിശ്വസിക്കുന്നില്ല. അതുകൊണ്ട് അവ സങ്കുചിതങ്ങളായി, മതഭ്രാന്തിനു വഴിതെളിക്കുന്നവയായി, സ്ഥിതിചെയ്യുന്നു. അതിനാൽ മതരംഗത്തു് ഹിന്ദുമതത്തിന്നു് അതുല്യമായ ഒരു സ്ഥാനമുണ്ടു്. ആ മതത്തിന്റെ നിലനില്പിനും പ്രചരണത്തിനും അത്യന്താപേക്ഷിതങ്ങ

ളായ ക്ഷേത്രങ്ങളും ക്ഷേത്രസ്വത്തുക്കളും നശിക്കാതെ നിലനിറുത്തി ണ്ടതു് ലോകത്തിൻെറ ഒരു അത്യാവശ്യമാണു്.

''ആരു് തിരഞ്ഞെടുത്താലെന്താണു്? ഹിന്ദുക്കളല്ലെ ദേവസ്വം ബോർഡു് അംഗങ്ങൾ? അവർ ഹിന്ദുക്കളാൽ തിരഞ്ഞെടുക്കപ്പെട്ട കയും ആണല്ലോ? പിന്നെ എന്തിനു ഭയപ്പെടുന്നു?'' എന്നു ചോദി ച്ചേക്കാം.

''ഹിന്ദു ആരാണു്?'' എന്നു ഇന്നുവരെ സർവ്വസമ്മതമായ ഒരു നിർവ്വചനം ഉണ്ടായിട്ടില്ല.

''ഇന്ത്യയിലുണ്ടായ മതത്തിൻെറ അനുഗാമി ഹിന്ദു'' എന്നു കൂടിയും ഒരു നിർവ്വചനം ഉണ്ടു്. ഇതനുസരിച്ചു് നിരീശ്വരനായ ബുദ്ധ മതക്കാരനും ജൈനമതക്കാരനും കൂടി ഹിന്ദുവാണു്. പ്രത്യക്ഷംമാത്രം വിശ്വസിക്കുന്ന ചാർവ്വാകനും ഹിന്ദുവാണു്. വാസ്തവമായ ഹിന്ദുമതം —സനാതനധർമ്മം—ഈശ്വരനിൽ വിശ്വസിക്കുന്നുവെന്നുമാത്രമല്ല, ഈശ്വരൻെറ മൂന്നുഭാവത്തിലും വിശ്വസിക്കുന്നുവെന്നതു് സത്യം തന്നെ. എന്നാൽ ഇന്നു് ഗവമ്മെൻറിൻെറ ദൃഷ്ട്യാ ഒരു ഹിന്ദുവാകുന്ന തിനു് ഇതൊന്നും ആവശ്യമില്ല. നിരീശ്വരവാദികും അനാത്മവാ ദികും പരലോകമില്ലെന്നു പറയുന്നവനും ഹിന്ദുവാകാം. അങ്ങനെയു ള്ളവരുടെ വോട്ടിൻെറ ഭൂരിപക്ഷമനുസരിച്ചു് അങ്ങനെയുള്ള ഒരു വന്നോ രണ്ടുപേക്കോ ദേവസ്വംബോർഡു് മെമ്പർമാരാകാം; ദേവാ ലയങ്ങളുടെ ഭരണം ഏല്ക്കാം; ദേവസ്വംവക സ്വത്തുക്കൾ ചെല വാക്കാം. അങ്ങനെയുള്ളവരുടെ കയ്യിൽ ദേവസ്വങ്ങൾ പെട്ടാൽ അതു ദേവാലയങ്ങൾക്കു് ആപല്ക്കരമാണു്. ഹിന്ദുവായതുകൊണ്ടു് ഇന്നു് സേശ്വരനാകണമെന്നില്ല; സഗുണസാകാരവിശ്വാസിയാകണമെ ന്നില്ല. സഗുണസാകാരാവിശ്വാസിയല്ലാത്ത ഒരുവൻെറ കയ്യിൽ ദേ വസ്വം ഭരണം അകപ്പെട്ടാൽ അയാൾ സഗുണസാകാരോപാസനയ്ക്കു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ള ദേവസ്വംവക സ്വത്തുക്കൾ ദുരുപയോഗപ്പെ ടുത്തും. സഗുണസാകാരോപാസനയ്ക്കു വച്ചിട്ടുള്ള സംഖ്യ സഗുണസാ കാരോപാസനയ്ക്കു ചിലവാക്കുകയില്ലെന്നു മാത്രമല്ല അതിനു വിപരീ തമായ ആശയങ്ങൾ പ്രചരിപ്പിക്കുന്നതിനു ചിലവാക്കുകയുംകൂടി ചെയ്തുവെന്നുവരാം.

സഗുണസാകാരോപാസന നശിച്ചാലെന്താണെന്നു് നിങ്ങൾ ചോദിച്ചേക്കാം. അതു ഹിന്ദുമതത്തിൻെറ ഒരു പ്രത്യേകതയാണു്. അതാണു് ഹിന്ദുമതത്തെ സചേതനമാക്കി നിലനിർത്തിയിട്ടുള്ളതു്. ''അജോഽവ്യയോ ഭൂതാനാം ഈശ്വരോ നിത്യശുദ്ധബുദ്ധമുക്തസ്വ ഭാവോഽപി സൻ സ്വമായയാ ദേഹവാനിവ ജാത ഇവ ലോകാനു ഗ്രഹം കുർവ്വന്നിവ ച ലക്ഷ്യതേ'' (ജഗദീശ്വരൻ ജനനവും വികാരവും

നാശവുമില്ലാത്തവനും നിത്യശുദ്ധബുദ്ധമുക്തസ്വഭാവനും ആണെങ്കിലും തന്റെ മായകൊണ്ടു ദേഹമെടുത്തവനെന്നപോലെയും ജനിച്ചവനെന്നപോലെയും ലോകാനുഗ്രഹം ചെയ്യുന്നവനെന്നപോലെയും കാണപ്പെടുന്നു) എന്നു ശ്രീശങ്കരൻ പറയുന്നു.

''ഉപാസകനാം സിദ്ധ്യർത്ഥം ബ്രഹ്മണോ രൂപകല്പനാ''

ഉപാസകന്മാർക്ക സിദ്ധി-സാക്ഷാത്കാരം ലഭിക്കുവാൻവേണ്ടി ബ്രഹ്മത്തിനു രൂപം കല്പിക്കപ്പെടുന്നു. താത്വികവിഗ്രഹങ്ങളിലും അവതാരവിഗ്രഹങ്ങളിലും കൂടിയുള്ള ആരാധനയാണ് ഹിന്ദുമതത്തിന്റെ അനേകായിരം സിദ്ധപുരുഷന്മാരേയും ഈശ്വരസാക്ഷാത്കാരം സിദ്ധിച്ച ദിവ്യപുരുഷന്മാരേയും സൃഷ്ടിച്ചിട്ടുള്ളതും ഇന്നും സൃഷ്ടിച്ചുകൊണ്ടിരിക്കുന്നതും. മററു മതങ്ങൾ ഇന്ന് ആത്മീകമായി മിക്കവാറും നിർജ്ജീവങ്ങളായിത്തീർന്നിരിക്കുന്നതും സഗുണസാകാരോപാസനയില്ലാത്തതുകൊണ്ടാണ്. യൂറോപ്പിൽനിന്നു ക്രിസ്തുമതം മാഞ്ഞിരിക്കുന്നു. അവിടെ പള്ളിമതം മാത്രമാണുള്ളത്. പടക്കോപ്പൊരുക്കുന്ന ചിന്തയാണ് അവിടെ മതാദ്ധ്യക്ഷന്മാരുടെ തലയിൽപോലും സ്ഥലംപിടിച്ചിരിക്കുന്നത്. അറേബിയായിലേയും സ്ഥിതി ഇതു തന്നെ. ചൈനയിലേയും ജപ്പാനിലേയും ബുദ്ധമതം വെറും ചടങ്ങാണ്. ഇന്നും മതം കുറെയെങ്കിലും ശേഷിച്ചിട്ടുള്ളത് ഇന്ത്യയിലാണ്. ഇന്ത്യയിൽ ഇതു നിലനില്ക്കാൻ കാരണം ഇവിടത്തെ പുണ്യക്ഷേത്രങ്ങളാണ്. ഇന്ത്യ മാത്രമാണ് കഴിഞ്ഞ ആയിരംവഷമായി ഈശ്വരസാക്ഷാത്കാരം ലഭിച്ച പുണ്യപുരുഷന്മാരെ ലോകത്തിനു പ്രദാനംചെയ്തിട്ടുള്ളതെന്ന സത്യം ആക്കും നിഷേധിക്കാവുന്നതല്ല. അതിനു മറെറന്തു കാരണമാണ് പ്രതിപക്ഷികൾക്ക് പറയുവാനുള്ളത്? ഒരു രാമാനുജനെ, ഒരു ചൈതന്യനെ, ഒരു വില്വമംഗലത്തിനെ, ഒരു മേല്പത്തൂർ ഭട്ടതിരിയെ, ഒരു ശ്രീരാമകൃഷ്ണദേവനെ ലോകത്തിനു കൊടുത്തതു് സഗുണോപാസനയാണ്. ''ആ വിഗ്രഹാരാധകനായ യാഥാസ്ഥിതിക ബ്രാഹ്മണന്റെ പുണ്യപാദധൂളിയാൽ ഞാൻ അനുഗൃഹീതനാകാതിരുന്നെങ്കിൽ ഇന്നു ഞാൻ എവിടെ ആയിരിക്കുമായിരുന്നു'' (വിവേകാനന്ദ ഗ്രന്ഥാവലി വാല്യം 3, പുറം 460) എന്നു വിവേകാനന്ദസ്വാമികൾ പറയുന്നു. സഗുണസാകാരോപാസനയ്ക്കു കേടുവന്നാൽ ഇന്ത്യയിലും മതം നാമമാത്രമാകും. മതം നശിച്ചാൽ ഇന്ത്യയും നശിക്കും. മതം മാത്രമാണ് ഇന്ത്യയിലെ നാനാവിഘടനശക്തികളെ കൂട്ടിയിണക്കുന്നതു്. ഇതു് സ്വാമി വിവേകാനന്ദനും മഹാത്മാഗാന്ധിയും സ്പഷ്ടമായി പ്രസ്താവിച്ചിട്ടുണ്ടു്.

ഭക്തിയാണ് ഒരു മതത്തിന്റെ ജീവൻ. യോഗമാർഗ്ഗവും ജ്ഞാനമാർഗ്ഗവും ശുദ്ധകർമ്മമാർഗ്ഗവും സാധാരണക്കാരനു പററുകയില്ല.

(1) ''ഷഡംഗയോഗോ ന യതഃ സുസാദ്ധ്യോ
ജ്ഞാനാധികാരീ സുലഭോ ന യസ്മാത്
അഹേതുകീ ഭക്തിരതഃ കലൗ സ്യാത്''

എന്നു മഹായോഗിയായ ശ്രീ അഭേദാനന്ദസ്വാമികൾ പറയുന്നു.

(2) ''യമാദിഭിർയോഗപഥൈഃ കാമലോഭഹതോ മുഹുഃ
മുകുന്ദസേവയാ യദ്വത് തഥാത്മാദ്ധാ ന ശാമ്യതി''

എന്നു ശ്രീകൃഷ്ണൻ ഉദ്ധവരോടു പറയുന്നു.

(3) ''അത്യായാസകരാണി കർമ്മപടലാന്യാചര്യ നിര്യന്മലാ
ബോധേ ഭക്തിപഥേഥവാപ്യുചിതതാമായാന്തി കിം താവതാ
ക്ലിഷ്ട്വാ തർക്കപഥേ പരം തവ വപുർബ്രഹ്മാഖ്യമന്യേ പുന–
ശ്ചിത്താർദ്രത്വമൃതേ വിചിന്ത്യ ബഹുഭിഃ സിദ്ധ്യന്തി ജന്മാന്തരൈഃ
ത്വത്ഭക്തിസ്തു കഥാരസാമൃതഝരീനിമ്മജ്ജനേന സ്വയം
സിദ്ധ്യന്തീ വിമലപ്രബോധപദവീമക്ലേശതസ്തന്വതീ
സദ്യഃ സിദ്ധികരീ ജയത്യയി വിഭോ സൈവാസ്തു മേ ത്വത്പദ–
പ്രേമപ്രൗഢരസാർദ്രതാ ദ്രുതതരം വാതാലയാധീശ്വര''

എന്നു മേല്പത്തൂർ ഭട്ടതിരിപ്പാടു പറയുന്നു. ഈ ഭക്തിയുടെ നാനാഭാവങ്ങൾ ഒരുപോലെ വികസിച്ചതാണു ഹിന്ദുമതത്തിൻെറവൈശിഷ്ട്യം. ഭക്തിയിൽ വിഗ്രഹാരാധനയ്ക്കു് പ്രത്യേക സ്ഥാനമുണ്ടു്. ഭക്തിയുടെ പതിനൊന്നു ഭാവങ്ങളിൽ ഉൾപ്പെട്ട രൂപാസക്തിയും പൂജാസക്തിയും സാമാന്യജനങ്ങൾക്കു് ഇന്നും കൊടുക്കുന്നതു് ഈ ആരാധനയാണു്. നിരീശ്വരവാദവും നിർമ്മതത്വവും മൂത്തിരിക്കുന്ന ഇക്കാലത്തും ലക്ഷ

(1) ഷഡംഗയോഗം (രാജയോഗം) സുസാദ്ധ്യമല്ല. ജ്ഞാനാധികാരിയും സുലഭമല്ല. അതുകൊണ്ടു് ഈ കലിയുഗത്തു് അഹേതുകീഭക്തിയിണു്ശരി.

(2) പിന്നേയും പിന്നേയും കാമലോഭഹതനാകുന്ന ആത്മാവിനു ശ്രീകൃഷ്ണസേവകൊണ്ടു് കിട്ടുന്നതുപോലുള്ള ശാന്തി യമം മുതലായ യോഗമാർഗ്ഗങ്ങളിൽകൂടി ലഭിക്കയില്ല.

(3) അത്യായാസകരങ്ങളായ കർമ്മക്കൂട്ടങ്ങളെ ആചരിച്ചിട്ടു് മനോമാലിന്യം നീങ്ങിയിട്ടു് ജ്ഞാനത്തിനോ ഭക്തിമാർഗ്ഗത്തിനോ മനുഷ്യർ അധികാരികളായിത്തീരുന്നു. അതുകൊണ്ടെന്തു്? മററു ചിലർ യുക്തിമാർഗ്ഗത്തിൽ അങ്ങയുടെ ബ്രഹ്മമെന്നു പേരായ നിർഗ്ഗുണഭാവത്തെ വിചാരംചെയ്തിട്ടു് മനസ്സിനു് ലയം സിദ്ധിക്കാതെ വളരെ ജന്മങ്ങൾകൊണ്ടു് അങ്ങയെ പ്രാപിക്കുന്നു. അങ്ങയിലുള്ള ഭക്തിയാവട്ടെ കഥാരസാമൃതമാകുന്ന വെള്ളച്ചാട്ടത്തിൽ മുങ്ങുന്നതുകൊണ്ടു് സ്വയം സിദ്ധിക്കുന്നു. വിമലമായ പ്രമോധപദവിയെ, പരമാത്മജ്ഞാനത്തെ നിഷ്പ്രയാസം സാധിപ്പിക്കുന്നു. അതു് പെട്ടെന്നു സിദ്ധിയെ, ഫലത്തെ, ഉണ്ടാക്കുന്നതാണു്. പ്രഭോ ആ ഭക്തി ജയിക്കുന്നു. അങ്ങയുടെ പാദപത്മത്തിൽ ഉത്കൃഷ്ടപ്രേമരസാദ്രതാരൂപമായ ഭക്തി, ഹേ വാതാലയാധീശ്വരാ എത്രയും വേഗം എനിക്കുണ്ടാകണേ.

ക്കണെക്കിന ജനങ്ങളെ കറുത്ത കച്ചയും കെട്ടിച്ച് ഏതു കഷ്ടതയും സ ഹിക്കാൻ സന്നദ്ധരാക്കി കാട്ടിലും മലയിലുംകൂടി ശബരിമലക്കയക്കു ന്നത് എന്താണ്? അനേകായിരം ജനങ്ങളെ ഓച്ചിറയും വയ്ക്കത്തും പഴനിയിലും അയക്കുന്നത് എന്താണ്? വിഗ്രഹദശ്നേഛ. അതി ന്റെ പുറകിൽ കുറെ അന്ധവിശ്വാസമുണ്ടായിരിക്കാം. അവിടെ പോയാൽ ഈശ്വരനെ കാണുവാൻ കഴിയുമോ എന്നു ചോദിച്ചേക്കാം. ഈശ്വരനെ ഉടൻ കണ്ടില്ലെങ്കിലും ഈശ്വരനെ കാണുന്നതിനാവശ്യ മായ പലതും അതിൽനിന്ന് എന്നേക്കുമായി ലഭിക്കുമെന്നു തീച്ച യാണ്.

എന്നാൽ വിഗ്രഹാരാധനയിൽ വിശ്വാസമില്ലാത്തവരും വിഗ്ര ഹാരാധന തെററെന്നു വാദിക്കുന്നവരുമായ ഹിന്ദുക്കരം വളരെയുണ്ട്. അവരുടെ സംഖ്യ വദ്ധിച്ചുവരുന്നു. കാരണം, അവർക്കു വേലയെടു ക്കാതെ കൂലികിട്ടണമെന്നുള്ളതുതന്നെ. വിഗ്രഹാരാധന വേണമെന്നു വെച്ചാൽ കുറച്ചു ബുദ്ധിമുട്ടുണ്ട്. ത്യാഗം സഹിക്കണം. അതു കഴി കയില്ല. മോക്ഷം വേണംതാനും. അതിന് അവർ കുറുക്കുവഴി കണ്ടു പിടിക്കയാണ്. കുറുക്കുവഴിക്കു കിട്ടുന്നതു ഇമിറേറഷൻ മോക്ഷമാ യിരിക്കും. ഇങ്ങനെയുള്ളവർ കമ്മത്തെക്കൂടി ദൂഷിക്കുന്നു. ശാസ്ത്രങ്ങ ളെ തെററായി വ്യാഖ്യാനിച്ചു സാമാന്യജനങ്ങളെ വഴിതെററിയ്ക്കുകയും ചെയ്യുന്നു. ഒരു ദൃഷ്ടാന്തം ഞാൻ പറയാം.

നിയതം കുരു കമ്മ ത്വം കമ്മ ജ്യായോ ഹ്യകമ്മണഃ

ശരീരയാത്രാപി ച തേ ന പ്രസിദ്ധ്യേദകമ്മണഃ'' (ഗീത—3—8) എന്നു ഗീതയിൽ ഒരു ശ്ലോകമുണ്ട്. ''ശാസ്ത്രവിഹിതമായ കമ്മം നീ ചെയ്യണം. കമ്മം ചെയ്യാതിരിക്കുന്നതിനേക്കാരം ശ്രേഷ്ഠമാണ് ക മ്മം ചെയ്യുന്നതു് കമ്മം—പ്രവൃത്തി ചെയ്യാതിരുന്നാൽ നിനക്കു ശരീ രയാത്രപോലും സിദ്ധിക്കയില്ല.'' എന്നാണ് ശ്ലോകാത്ഥം. ശരീര യാത്ര എന്നാൽ ''ശരീരസ്ഥിതി'' ശരീരത്തിന്റെ നിലനില്പ് എ ന്നത്ഥം. ഒന്നും പ്രവത്തിക്കാതിരുന്നാൽ ശരീരം നിലനില്ക്കയില്ല എന്നു എല്ലാവക്കും അനുഭവമാണല്ലോ. ഇതിന് അനേകായിരം ശിഷ്യന്മാക്ക് ഉപദേശം കൊടുത്തിട്ടുള്ള സിദ്ധനാണെന്നഭിമാനിക്കു ന്ന ഒരു പണ്ഡിതൻ കൊടുത്തിരിക്കുന്ന അത്ഥം നോക്കുക:—''സം സാരത്തിലിരിക്കുമ്പോരം ജ്ഞാനിയാണെന്നുവച്ച് ജാതിയേയും ജാത്യാചാരങ്ങളേയും ദൂഷിച്ച് അത് വിട്ട് നടന്നാൽ, 'ഇവൻ ദുഷ്ടൻ ഇവന്ന് കുളവും കിണറും തൊടുവാൻ പാടില്ല' എന്ന് വിധിച്ച് അജ്ഞാനികരം നീക്കിനിത്തും. അത് കൂട്ടാക്കാതെ നീ കമ്മങ്ങളെ ദൂഷിച്ചു പിന്നെയും അവരോട് തിരക്കിത്തുടങ്ങിയാൽ ബലാൽക്കാ രേണ പിടിച്ച് പുറത്താക്കുക, ഉപദ്രവിക്കുക, ദേഹനാശംവരെയുള്ള

ആപത്തിന്ന് പാത്രമാക്കുക, ഇത്യാദികളായ അനർത്ഥങ്ങൾക്ക് ജ്ഞാനിയെ പാത്രമാക്കിത്തീർക്കും. ഇതാണ് കർമ്മം ചെയ്യാഞ്ഞിട്ടില്ലെങ്കിൽ നിനക്കു ശരീരത്തെ സംരക്ഷിക്കുവാൻപോലും കഴിയുകയില്ലെന്ന് പറഞ്ഞതിന്റെ അർത്ഥം. അതുകൊണ്ട് അജ്ഞാനികളിൽനിന്ന് ഉപദ്രവം നേരിടാതിരിപ്പാൻവേണ്ടി കൃഷ്ണൻ, ജ്ഞാനികളും അജ്ഞാനികളുടെ ഇടയിൽ അവരെ അനുസരിച്ച് കർമ്മം ചെയ്യണമെന്ന് പറഞ്ഞതാകുന്നു?'' ഇതാണ് ഭാഷ്യം—നന്നായില്ലേ? ബാലഗംഗാധരതിലകൻ മുതലായ ഭാരതസ്നേഹികളും പണ്ഡിതന്മാരുമായ ചിന്തകന്മാർ ഗീത ഉപദേശിക്കുന്നത് കർമ്മയോഗമാകുന്നു എന്ന് ബലമായി തെളിയിക്കുമ്പോൾ, ജ്ഞാനിയെന്ന് പലരും പുകഴ്ത്തുകയും സ്വയം അഭിമാനിക്കുകയും ചെയ്യുന്ന ഒരു മാന്യൻ പറയുന്നു:—കംസൻ, ചാണൂരൻ, കേശി, ധേനുകൻ, അരിഷ്ടൻ മുതലായ ദുഷ്ടന്മാരെ ബാല്യത്തിൽതന്നെ ഏകനായെതിരിട്ട് നിശ്ശങ്കം നിഗ്രഹിക്കയും മഹാരഥന്മാരുടെ ശതംനിറഞ്ഞ സഭയിൽ ഏകനായി പ്രവേശിച്ച് ദൌത്യം നിർവ്വഹിച്ചശേഷം തന്നെ പിടിച്ചുകെട്ടാൻ വന്നവരെ വിശ്വരൂപം കാട്ടി അന്ധദൃക്കുകളാക്കുകയും ചെയ്ത ദുഷ്ടനിഗ്രഹശിഷ്ടപരിപാലന ശക്തനായ അവതാരവരിഷ്ഠനായ ശ്രീകൃഷ്ണൻ, ഖാണ്ഡവത്തിൽ ശരക്കൂടംകെട്ടി ഖാണ്ഡവദാഹം സാധിക്കുകയുംനിവാതകവചാദികളെ ഏകനായി വധിക്കുകയും കിരാതവേഷധരനായ ശിവനോടെതിർത്ത് പാശുപതം വാങ്ങുകയും ചെയ്ത വീരവീരനായ അർജ്ജുനനോട്, യുദ്ധക്കളത്തിൽവെച്ച്,

''ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം ജിത്വാ വാ ഭോക്ഷ്യസേ മഹീം
തസ്മാദുത്തിഷ്ഠ കൌന്തേയ യുദ്ധായ കൃതനിശ്ചയ''

എന്നു പറഞ്ഞതിന്റെ പുറകെ, ''അർജ്ജുനാ! നീ ജ്ഞാനിയാണെങ്കിലും അജ്ഞാനികൾ നിന്നെ കൊല്ലാതിരിക്കണമെങ്കിൽ നീയും അവരെപ്പോലെ കർമ്മംചെയ്തുകൊള്ളണം'' എന്നുപദേശിച്ചുവെന്ന്. അഹോ! അജ്ഞതയുടെ പാരമ്യം! ഗീത കർമ്മംചെയ്യേണ്ട എന്നാണു പഠിപ്പിക്കുന്നതത്രെ! ''ബിംബപ്രതിഷ്ഠ മോക്ഷദ്വാരത്തെ, കല്ലിട്ടടയ്ക്കലാണെ''ന്നും ഇവർ പറയുന്നു. ഇങ്ങനെയുള്ള അനവധി സംഘക്കാർ ഹിന്ദുക്കളായുണ്ട്. ഗതാനുഗതികന്യായേന വിഗ്രഹാരാധന ചെയ്യുന്നവരാണ് ഹിന്ദുക്കളിൽ അധികവും. കർമ്മയോഗം, ഭക്തിയോഗം, രാജയോഗം, എന്നീ മൂന്നു യോഗങ്ങളുടേയും പല അംശങ്ങൾ കൂട്ടിച്ചേർത്തതാണ് വിഗ്രഹാരാധനാതത്വം. ഇത് അധികംപേർ അറിയുന്നില്ല. ഇങ്ങനെയുള്ളവരുടെ ഇടയിൽ മുൻപറഞ്ഞപോലെ ശാസ്ത്രങ്ങളെ തെററായി വ്യാഖ്യാനിക്കുന്നവരുടെ ചാരുവാക്കുകൾക്ക് പലപ്പോഴും വിശ്വാസഹാനിയെ ഉണ്ടാക്കാൻ എളുപ്പമുണ്ട്. അതു

കൊണ്ടു് ആ പക്ഷക്കാരുടെ എണ്ണം ഒരുകാലത്തു് ഭൂരിപക്ഷമായെന്നു വന്നേക്കാം. അക്കാലത്തു് അവരുടെ വോട്ടുകൊണ്ടു് ദേവസ്വംബോർഡിലും അത്തരക്കാർ കയറാൻ ഇടവന്നേക്കാം. അതു് ദേവാലയധ്വംസനത്തിനു് കാരണമാകും. അതു് രാജ്യത്തിനു് ദോഷകരമാണു്.

വിഗ്രഹാരാധനയിൽ വിശ്വസിക്കുന്നവരിൽതന്നെ ചുരുക്കം ചിലർ മാത്രമെ നമ്മുടെ ആരാധനാരീതിയും അന്യമതസ്ഥരുടെ ആചാരപദ്ധതിയും തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കിയവരായി ഉണ്ടായിരിക്കു. ഉദാഹരണത്തിന്നു്:— ഹിന്ദുക്ഷേത്രങ്ങളിലെപ്പോലെ ക്രിസ്ത്യൻപള്ളികളിലും ബുദ്ധവിഹാരങ്ങളിലും വിഗ്രഹങ്ങൾ ഉണ്ടെങ്കിലും അവിടെ 'വച്ചനിവേദ്യം'ഇല്ല. ക്രിസ്ത്യാനികളുടേയും മുസൽമാന്മാരുടേയും ആരാധനാലയങ്ങളിൽ ശവം മറവുചെയ്യുന്നതു് ശരിയും മതസമ്മതവും ആയിരിക്കെ നമ്മുടെ ക്ഷേത്രങ്ങളിൽ ശവംതൊട്ടവനെ തൊട്ടവൻപോലും പ്രവേശിക്കരുതെന്നാണു് നിയമം. ഈ വ്യത്യാസത്തിനു കാരണമെന്തു്? ഇതാലോചിക്കാത്തവർ—അല്ലെങ്കിൽ ഇതിൽ വിശ്വസിക്കാത്തവർ—ദേവസ്വം ഭരണാധികാരികൾ ആകുന്നതു ദേവാലയങ്ങൾക്കു് ഹാനികരമാണു്. വെറും ധനശാസ്ത്രം നോക്കിയാൽ ക്ഷേത്രത്തിൽ ശവം കുഴിച്ചിടുന്നതും 'വെച്ചനിവേദ്യം' നിറുത്തുന്നതും ആദായകരമാണെന്നു് അവക്കു തോന്നാം. ആ പരിഷ്കാരം അവർ നടപ്പിലാക്കിയേക്കാം. ''ക്ഷേത്രങ്ങളുടെ മതിൽക്കെട്ടുകൾക്കിടയിൽ ധാരാളം സ്ഥലം ഉണ്ടു്. അവിടം എന്തുകൊണ്ടു് ഫുട്ബാൾ കോർട്ടുകൾക്കും ടെന്നീസ്ക്ലബ്ബിനും ഉപയോഗിച്ചുകൂടാ?'' എന്നു് ഒരാൾക്കു തോന്നാം. ''അന്യമതസ്ഥന്മാരുടെ ആരാധനാലയങ്ങളിൽ എല്ലാ മതക്കാക്കും പ്രവേശനമുണ്ടു്. ഹിന്ദുക്ഷേത്രങ്ങളിൽമാത്രം എന്തുകൊണ്ടു് എല്ലാ മതക്കാരെയും പ്രവേശിപ്പിച്ചുകൂടാ'' എന്നു് മറ്റൊരാൾക്കു് തോന്നാം. ഇപ്പോൾതന്നെ അങ്ങനെ ഒരു വാദമുണ്ടു്. ''ഈശ്വരന്നു് മതഭേദമുണ്ടോ? ജാതിഭേദബുദ്ധിപോലെ *മതഭേദബുദ്ധിയും ത്യാജ്യമല്ലെ''? എന്നു ചോദ്യമുണ്ടു്*. ഹിന്ദുക്ഷേത്രങ്ങളുടെ പ്രത്യേകതകൾക്കു കാരണം ഏതായാലും, അതു സ്വാത്ഥതയോ പരദ്വേഷമൊ അല്ലെന്നു് ഞാൻ തീർത്തു പറയുന്നു. മതം മനുഷ്യരെ ''†സർവ്വഭൂതഹിതേ രത''ന്മാരും ''*അദ്വേഷ്ടാ''ക്കളും ആക്കാനാണുദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്നും വിഗ്രഹാരാധനാതത്വം കണ്ടറിഞ്ഞു് അതേപ്പെടുത്തിയ ആചാര്യന്മാർ നിമ്മത്സരന്മാരായിരുന്നെന്നും എനിക്കു ഉറപ്പു പറയാൻ കഴിയും. അതുകൊണ്ടു് ദേവസ്വംബോർഡിൽ വരുന്നവർ ക്ഷേത്രങ്ങളിലെ ആചാരങ്ങളിൽ വിശ്വാ

† എല്ലാ ജീവികളുടെ നന്മയിൽ തൽപരന്മാർ.

* ആരോടും ദ്വേഷമില്ലാത്തവർ.

സമുള്ളവരും കാലദേശാവസ്ഥാനുസരണം അത്യാവശ്യമുള്ള മാററങ്ങ ൾമാത്രം വരുത്തുന്നതിൽ ഏർപ്പെടുന്നവരും ആയിരിക്കണം. നിവൃത്തിയുള്ളിടത്തോളം ക്ഷേത്രതത്വങ്ങളറിഞ്ഞവരുമായിരിക്കണം.

മുൻകാലത്തു തന്ത്രിമാർ ശരിയായി ശാസ്ത്രം പഠിച്ചവരായിരുന്നു. ഇന്നു് അങ്ങിനെയുള്ളവർ മിക്കവാറും ഇല്ലാതായിരിക്കുന്നു.

''സ്വധീതവേദാഗമതത്വവേത്താ
വർണ്ണാശ്രമാചാരപരോഽധിദീക്ഷോ
ദക്ഷസ്തപസ്വീ മുനിരാസ്തികോഽസ്തു''

എന്നാണു് തന്ത്രിയുടെ യോഗ്യതയെപ്പററി സമുച്ചയം പറയുന്നതു്. വേദവും ആഗമങ്ങളും നല്ലവണ്ണം പഠിച്ച ആളായിരുന്നാൽ മാത്രം പോരാ. അതിൻെറ തത്വവും അറിഞ്ഞ ആളായിരിക്കണം. അതിനും പുറമേ തപസ്വിയും മുനിയും ആയിരിക്കണം. ഞാൻ ഇവിടെ കോളേജിൽ ഇൻറർമീഡിയററിനു പഠിക്കുമ്പോൾ ഋഗ്വേദഭാഷ്യം വായിച്ചപ്പോൾ അതിലൊരുഭാഗത്തു് ഒരു സംശയം തോന്നി. സംശയം നീക്കാൻ അക്കാലത്തു് ഇവിടെ മുറജപത്തിനു വന്നിരുന്ന വൈദികന്മാരുടെ അടുക്കൽ പോയി അവരോടു സംശയം ചോദിച്ചപ്പോൾ, അവർ ചോദിച്ചതു്:– ''വേദത്തിനു് അർത്ഥമോ? അതിങ്ങനെ ചൊല്ലുക–അതല്ലേ ഉള്ളു;'' ''വേദത്തിൻെറ അർത്ഥം മനുഷ്യനു് അറിയാൻ സാധിക്കുമോ?'' എന്നും മററുമാണു്. അതാണു് ഇന്നത്തെ സ്ഥിതി. പിന്നെ തന്ത്രിമാരുടേയും വൈദികന്മാരുടേയും കുടുംബങ്ങളിൽനിന്നാണു് ഇന്നു വളരെപ്പേർ, ''മതം മനുഷ്യനെ മയക്കുന്ന കറപ്പാണു്'' എന്ന പക്ഷക്കാരായി നടക്കുന്നതു്. അതുകൊണ്ടു ഭാവിയിൽ ബോർഡിൽ വരുന്നവർ മതതത്വമറിഞ്ഞ ഹിന്ദുക്കളായിരിക്കുകയുംകൂടി വേണ്ടതാണു്. ഇതിലേയ്ക്കു് ഇപ്പോഴത്തെ ദേവസ്വം ആക്ടിൽ വേണ്ട ഭേദഗതി എങ്ങനെ ചെയ്യണമെന്നാലോചിക്കാനും ആലോചിപ്പിക്കാനുമാണു് ഈ യോഗം വിളിച്ചുകൂട്ടിയിട്ടുള്ളതു്. സമുദായത്തെ സംബന്ധിച്ചിടത്തോളം ഇതു വളരെ പ്രധാനമായ ഒരു പ്രശ്നമാണു്. ഇപ്പോൾ വേണ്ടതു ചെയ്യില്ലെങ്കിൽ കേരളത്തിലെ ഹൈന്ദവസംസ്കാരം അപകടത്തിലാകും. നമ്മുടെ ക്ഷേത്രങ്ങൾ ഫുട്ബോൾ കോർട്ടുകളായും നമ്മുടെ ക്ഷേത്രങ്ങളിൽവച്ചാരാധിക്കുന്ന ബിംബങ്ങൾ കാഴ്ചബംഗ്ലാവിന്നലങ്കാരങ്ങളായും തീർന്നേക്കാം. അഥവാ ബിംബങ്ങൾ ധ്വംസിക്കപ്പെട്ടെന്നും വന്നേക്കാം. ഇതേപ്പററി ഇവിടെ കൂടിയിരിക്കുന്നവർ ഗാഢമായി ആലോചിയ്ക്കുകയും മററുള്ളവരെക്കൊണ്ടാലോചിപ്പിക്കയും പത്രദ്വാരാ ലേഖനങ്ങളെഴുതി അന്യരുടേയും ശ്രദ്ധ ഇതിലേയ്ക്കാകർഷിക്കുകയും ചെയ്യണമെന്നു ഞാൻ താല്പര്യപ്പെടുന്നു. കേരളത്തിലെ ഹൈന്ദവസംസ്കാരം എന്നും നിലനില്ക്കുന്ന

തിനു വേണ്ടതു് ആലോചിച്ചു കണ്ടുപിടിക്കുന്നതിനുള്ള ശക്തി നിങ്ങൾക്കു് ഭഗവാൻ നൽകട്ടെ!

## ഉപസംഹാരം

ഇന്നു രണ്ടു പ്രശ്നങ്ങളാണു് ചർച്ചചെയ്തതു്. ഒന്നു ദേവസ്വം കൊട്ടാരങ്ങളെപ്പററി. മറെറാന്നു് ദേവസ്വംബോർഡു് എങ്ങനെ ഹിന്ദുമതത്തിലെ സഗുണസാകാരോപാസനാവിശ്വാസികളുടെ കയ്യിൽ തന്നെ ഇരിക്കത്തക്കവണ്ണമാക്കാമെന്നു്. കൊട്ടാരങ്ങളുടെ ഉടമസ്ഥാവകാശം ദേവസ്വത്തിനുതന്നെ തിരിച്ചുകിട്ടണമെന്നതിനേപ്പററി ആക്കും അഭിപ്രായവ്യത്യാസം ഉണ്ടായില്ല. അതു സർവ്വസമ്മതമായി അംഗീകരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. അതു് ഒരടിയന്തിരമായ താല്ക്കാലികപ്രശ്നം. മറേറതു് കുറേക്കൂടി ഗൗരവമുള്ളതാണു്. അതിൻെറ ലക്ഷ്യത്തെപ്പററിയും ആക്കും അഭിപ്രായവ്യത്യാസം ഉണ്ടാകാൻ ഇടയില്ല. പ്രാസംഗികന്മാരിൽ ആക്കുംതന്നെ അഭിപ്രായവ്യത്യാസം കണ്ടില്ല. നേതാക്കളിലും ഉണ്ടെന്നു തോന്നുന്നില്ല. പിന്നെ അതു സാധിക്കേണ്ട ഉപായത്തെപ്പററിയാണു്. അതാണു് ചർച്ചാവിഷയം. ഇവിടെ കൂടിയിരിക്കുന്നവരിൽ പഠിപ്പില്ലാത്തവരോ ചിന്താശക്തിയില്ലാത്തവരോ ആരുമില്ല. എന്നാൽ ലക്ഷ്യത്തിലെത്തുന്നതിനുള്ള ഉപായത്തെപ്പററി പ്രാസംഗികന്മാരിൽതന്നെ അഭിപ്രായ വ്യത്യാസം കണ്ടു. ശ്രോതാക്കളിൽതന്നെയും പലക്കും പല അഭിപ്രായവും ഉണ്ടാകാം. അഭിപ്രായങ്ങൾ ശേഖരിക്കാനാണു് ഈമാതിരി യോഗങ്ങൾ. പലരുടേയും അഭിപ്രായങ്ങൾ അറിഞ്ഞിട്ടുവേണമല്ലോ ഏററവും ശരിയായതിനെ സ്വീകരിക്കാൻ. നിങ്ങൾ ഇവിടെ കേട്ട അഭിപ്രായങ്ങളെ വച്ചുകൊണ്ടു് ആവഴിക്കോ മററുവഴിക്കോ പലരുമായി വെളിയിൽ പോയാൽ ചർച്ചചെയ്യണം. പലരുടേയും അഭിപ്രായങ്ങൾ പത്രങ്ങളും ലഘുലേഖനങ്ങളും വഴിയായി പുറത്തുവരാൻ ഇടയാക്കണം. അങ്ങനെ മററു പലരിലും ചിന്തയുണ്ടാകണം. അങ്ങനെ നമുക്കു കഴിയുംവേഗം പലേ അഭിപ്രായങ്ങളും പുറത്തുവരുത്തി ഒരു തീർപ്പിലെത്തിച്ചേരേണ്ടിയിരിക്കുന്നു.

എത്രയുംവേഗം നാം അതു ചെയ്തില്ലെങ്കിൽ നമ്മുടെ സ്ഥാപനങ്ങൾ അപകടത്തിലാണു്. നിരീശ്വരവാദികളും വിഗ്രഹാരാധനാദ്വേഷികളും ദേവസ്വങ്ങളുടെ ഭരണം പിടിച്ചടക്കാൻ ഇടയുണ്ടു്.

മതവും രാജ്യതന്ത്രവും തമ്മിൽ ബന്ധമുണ്ടു്. രാജ്യതന്ത്രത്തിനു വേണ്ടിയല്ല മതം. മതമെന്നതു് അനുഭൂതിയാണു്; ഈശ്വരാനുഭൂതി. അതാണു് മനുഷ്യജന്മത്തിൻെറ പരമലക്ഷ്യം. മനുഷ്യജന്മത്തിൻെറ

പരമോദ്ദേശ്യം ഈശ്വരാനുഭൂതിയാണെന്നു പഠിപ്പിക്കുകയാണ് ഭാരതഭൂമിയുടെ സന്ദേശം.

രാജ്യതന്ത്രം—പോളിററിക്സ്—അതിനുള്ള അനേകം ഉപകരണങ്ങളിലൊന്നുമാത്രമാണ്. പൊളിററിക്സിൽകൂടിയല്ലാതെയും ഈശ്വരസാക്ഷാത്കാരം സാധിക്കാം. എന്നാൽ പൊളിററിക്സിൽ ഇറങ്ങി പ്രവത്തിക്കുന്നതും ഈശ്വരസാക്ഷാത്കാരത്തിനുള്ള വഴിയാക്കാം. ശ്രീരാമകൃഷ്ണദേവനാൽ നമസ്കരിക്കപ്പെട്ട ത്രൈലിംഗസ്വാമികൾ പോളിററിക്സിനോട് ഒരു ബന്ധവും ഇല്ലാത്ത ആളായിരുന്നു. ശ്രീരാമകൃഷ്ണൻതന്നെ പോളിററിക്സിനോട് ബന്ധിച്ച ഒരുവാക്കും പറഞ്ഞിട്ടില്ല. മഹാത്മജി പോളിററിക്സിലുള്ള പ്രവത്തനത്തെ ഈശ്വരസാക്ഷാത്കാരത്തിനുള്ള ഒരുപകരണമാക്കിയിരുന്നു. പോളിററിക്സ് സത്യാനുഭൂതിക്കുള്ള ഒരുപകരണം മാത്രമാണെന്ന് മഹാത്മജിതന്നെ പറഞ്ഞിട്ടുണ്ട്. എന്നാൽ മതത്തിൻെറ പശ്ചാത്തലമില്ലാത്ത പോളിററിക്സ് നിരത്ഥകമാണ്. ''മതമില്ലാത്ത രാജ്യതന്ത്രം മനുഷ്യനെ കൊല്ലുന്ന മരണക്കുടുക്കാണ്'' എന്നു മഹാത്മജി പറഞ്ഞിട്ടുണ്ട്. ഭാരതത്തിൻെറ വീക്ഷണഗതിപ്രകാരം പോളിററിക്സ് മാത്രമല്ല; വിവാഹവും ധനസമ്പാദനവും സന്താനോല്പാദനവും എല്ലാം മതത്തോടു ബന്ധിച്ചാണ് കിടക്കുന്നതു്. അങ്ങിനെയല്ലെങ്കിൽ അവ അധമ്മമാണെന്നുകൂടി ഋഷിമാർ പ്രസ്താവിച്ചിട്ടുണ്ട്. ഇന്ദ്രിയസുഖങ്ങളുടെ പുറകെ ഓടുന്നതാണ് പാശ്ചാത്യാദശം. ഇന്ദ്രിയങ്ങളെ അടക്കി മനസ്സിനെ അന്തർമുഖമാക്കി ഈശ്വരനെ അനുഭവപ്പെടുത്തുകയെന്നതാണ് ഭാരതീയാദശം. 150 കൊല്ലത്തെ വിദേശീയഭരണവും വിദേശീയ വിദ്യാഭ്യാസവും നിമിത്തം നാം നമ്മുടെ ലക്ഷ്യം മറന്നു. അതാണ് തകരാറു്.

''ധമ്മോ രക്ഷതി രക്ഷിതഃ''

എന്നു മഹാഭാരതത്തിൽ പല പ്രാവശ്യം പ്രസ്താവിച്ചിട്ടുണ്ട്.

''യതോ ധമ്മസ്തതഃ കൃഷ്ണഃ യതഃ കൃഷ്ണസ്തതോ ജയഃ''

എന്നും ഉണ്ടു്. ധമ്മത്തെ വിട്ടതാണ് ഇന്നത്തെ കഴപ്പമെല്ലാം. ഈശ്വരൻ ധമ്മസ്വരൂപനാണ്. അഥവാ ധമ്മവാഹനനാണ്.

''ചലേദ്ധി ഹിമവാൻ ശൈലോ മേദിനീ ശകലീഭവേത്
ദ്യൌഃ പതേച്ച സനക്ഷത്രാ ന മേ മോഘം വചോ ഭവേത്''

എന്നു പറയുന്ന ശ്രീകൃഷ്ണഭഗവാൻെറ വാക്ക് ഒരിക്കലും മിഥ്യയാകയില്ല. ഭഗവാൻ പറയുന്നു:—

* ''അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം''

ജനങ്ങൾ ധർമ്മനിഷ്ഠരായാൽ അതുകൊണ്ടു പരിഹരിക്കപ്പെടാൻ കഴിയാത്ത ഒരു പ്രശ്നവും ഇല്ല. സാമ്പത്തികപ്രശ്നത്തിനു് ഒരു മണിക്കൂർകൊണ്ടു പരിഹാരമുണ്ടാകും. സകല വിപ്ലവങ്ങളും ശമിക്കും. അതുകൊണ്ടു് രാഷ്ട്രത്തിന്റെ രക്ഷയ്ക്കു് മതം അത്യാവശ്യമാകുന്നു. എന്നാൽ മതത്തിന്റെ ലക്ഷ്യം രാഷ്ട്രീയമല്ല. മതം രാഷ്ട്രീയത്തിനു വേണ്ടിയുള്ളതുമല്ല. മതമില്ലെങ്കിൽ രാഷ്ട്രം നശിക്കും.

അതിനാൽ സകല മതങ്ങളുടേയും മാതൃസ്ഥാനം വഹിക്കുന്നതും പരസ്പരവിരുദ്ധങ്ങളായി തോന്നുന്ന നാനാമതങ്ങളെ കൂട്ടിയോജിപ്പിക്കുന്നതും ആയ സനാതനധർമ്മത്തിന്റെ നിലനില്പിനും പ്രചരണത്തിനും വേണ്ടി ദേവസ്വം സ്വത്തുക്കളും ദേവസ്വങ്ങളും ഉപയോഗിക്കുന്നതിനുപകരിക്കത്തക്കവണ്ണം ആസ്തികന്മാരായ ദേവസ്വംബോഡ് മെമ്പറന്മാരുടെ കയ്യിൽ എന്നും ദേവസ്വം ഭരണം ഇരിക്കുന്നതിനു് വേണ്ടതാലോചിച്ചു നിങ്ങൾ പ്രവർത്തിക്കണം. നിങ്ങളെ ഈശ്വരൻ അനുഗ്രഹിക്കട്ടെ!



* അനന്യരായി എന്നെ ചിന്തിച്ചു യാവചിലജനങ്ങൾ ഉപാസിക്കുന്നുവോ എന്നോടു് എന്നും ചേർന്നിരിക്കുന്ന അവർക്കു് ഇല്ലാത്തതുണ്ടാക്കിക്കൊടുക്കുകയും ഉള്ളതു് സൂക്ഷിച്ചുകൊടുക്കുകയും ചെയ്യുന്ന ഭാരം ഞാൻ വഹിക്കുന്നു.

(10-10-52-ലെ മലയാളരാജ്യത്തിൽ പ്രസിദ്ധപ്പെടുത്തിയതു്)

# 40. ബംഗാളും മലയാളവും

1932—ൽ കുറെയധികം ദിവസം മലയാളികളെ കാണാനോ മലയാളം സംസാരിക്കാനോ സൗകര്യം കിട്ടാതെ കൽക്കട്ടായിൽ ബേലൂർ മഠത്തിൽ ഞാൻ താമസിച്ചു. കുറച്ചുദിവസമായപ്പോഠം മലയാളം സംസാരിക്കാൻ സാധിക്കാത്തതുകൊണ്ടു് ഒരു ശ്വാസംമുട്ടൽ തന്നെ തോന്നിയെന്നു പറയാം. അനേകം ബംഗാളികഠം ചുററും. അവരെ കാണാനും അനവധി ബംഗാളികഠം വരുന്നു. അവരെല്ലാവരും നല്ല സുഖമായി ബംഗാളിയിൽ സംസാരിക്കുന്നു. എനിക്കു ബംഗാളി നല്ല വശമില്ല. അവർ സംസാരിക്കുന്നതുകേട്ടാൽ കഷ്ടിച്ചു മനസ്സിലാകും. അവർ വല്ലതും ചോദിച്ചാൽ ഉത്തരം പറയാൻ അത്യാവശ്യം ചില വാചകങ്ങളും അറിയാം. എപ്പോഴും ഇംഗ്ലീഷുകൊണ്ടു തന്നെയാണ് എൻെറ വ്യവഹാരം. ഇംഗ്ലീഷ് അറിയാൻ പാടില്ലാത്തവരെ കാണുകയോ അവർ എന്നോടു ബങ്കാളിയിൽ എന്തെങ്കിലും ചോദിക്കയോ ചെയ്താൽ ശരിയായി ഉത്തരമൊന്നും പറയാതെ വളരെ വേഗം അവരോടു യാത്രപറഞ്ഞു മാറുകയേ ഗതിയുള്ളു. അങ്ങനെ എൻെറ വിഷമം വദ്ധിച്ചു. ''ഇന്നു് ഏതെങ്കിലും ഒരു മലയാളി വന്നിരുന്നെങ്കിൽ'' എന്നു പലദിവസം ഞാൻ ആഗ്രഹിച്ചിട്ടുണ്ടു്. അങ്ങനെയിരിക്കെ ചിലപ്പോഠം ഒരാഠം വരും. കണ്ടാൽ സുമുഖൻ; വെളുത്ത നിറം. സൂക്ഷിച്ചുനോക്കിയാൽ മലയാളിതന്നെ. മുഖഛായയും ആകൃതിയും പ്രകൃതിയുമെല്ലാം മലയാളിയുടേതുതന്നെ. 'ഒരു മലയാളിയെ കിട്ടി' എന്നുവിചാരിച്ചു് ഞാൻ അടുത്തുചെല്ലും. അപ്പോഠം പുറപ്പെടും അയാളിൽനിന്നൊരു ചോദ്യം. 'ആപനി കേ മൻ ആച്ചേൻ' എന്നു്. ''പാററി. മലയാളിയല്ല; ബംഗാളിയാണല്ലൊ'' 'ഭാല്ലോ ആഛി' എന്നു പറഞ്ഞിട്ടു് പിന്നെ എന്തെങ്കിലും ചോദിച്ചാൽ ഞാൻ വിഷമിക്കുമെന്നുകരുതി അവിടുന്നു നടക്കും. മററു ചില സമയത്തു് ബംഗാളികഠം എൻെറ മുറിയിൽവരും. അവർ എന്നെ കണ്ടു് ബംഗാളി എന്നുതന്നെ തിച്ചപ്പെടുത്തി അടുത്തുവന്നു ബംഗാളിയിൽ സംഭാഷണം തുടങ്ങും. ഒന്നുരണ്ടു വാചകം കഴിയുമ്പോഠം ഞാൻ, ''ആമി ബംഗാളി നോയ്, ആമി മലബാറി'' എന്നു പറയുമ്പോഠം അവർ പിറുപിറുത്തുകൊണ്ടു് നിരാശപ്പെട്ടുപോകും. ഇങ്ങനെ എത്രയോ എത്രയോ പ്രാവശ്യം ഉണ്ടായിട്ടുണ്ടു്. ബംഗാളിയേയും മലയാളിയേയും കണ്ടാൽ തമ്മിൽ തിരിച്ചറിയാൻ പ്രയാസമാണ്.

ആകൃതിയിലും പ്രകൃതിയിലും അത്രയ്ക്കു സാമ്യമുണ്ട്. വസ്ത്രധാരണത്തിൽ മാത്രമേ വ്യത്യാസമുള്ളു. എന്നാൽ പുരുഷന്മാർ കാലുറയാണിടുന്നതെങ്കിൽ ആ വ്യത്യാസവും കാണാൻ സാധിക്കയില്ല.

രണ്ടുകൂട്ടരും എളുപ്പത്തിൽ വികാരാധീനരാകുന്നവരാണ്. പെട്ടെന്നു കോപിക്കയും വളരെ സ്നേഹിക്കയും മോടിയിൽ ഭ്രമിക്കുകയും ചെയ്യുന്നവരാണ് ഇരുകൂട്ടരും. ബംഗാളി സ്ത്രീകൾക്ക് തലയിൽ മൂടുപടമുണ്ടെന്നുള്ളതാണ് മലയാളി സ്ത്രീകളിൽനിന്നുള്ള വ്യത്യാസം. എന്നാൽ മലയാളത്തെ നമ്പൂതിരിസ്ത്രീകളും വിവാഹാവസരത്തിൽ തലയിൽ മൂടുപടം ധരിക്കുന്നുണ്ട്. മനക്കുട ഒരു അധികപ്പററാണ്. ബംഗാളി സ്ത്രീകളുടെ വേഷത്തിൽനിന്നാണോ നമ്മുടെ കഥകളിയിലെ സ്ത്രീവേഷം പകർത്തിയതെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ബംഗാളത്തു് ''ജാത്രാ'' എന്ന ഒരുതരം വൈഷ്ണവനാടകം അഭിനയിച്ചുവരുന്നു. ഇതിനു് കഥകളിയുമായി പലവിധത്തിൽ സാമ്യമുണ്ട്. എങ്കിലും അതിലെ കഥാപാത്രങ്ങൾ സംസാരിക്കും. ''ജാത്ര'' കാണുന്ന ഒരാൾക്കു് കഥകളി ഓർമ്മവരാതിരിക്കാൻ പ്രയാസമാണ്.

മതപരമായി നോക്കിയാലും ബംഗാളും മലയാളവും തമ്മിൽ വളരെ സാമ്യമുണ്ട്. ചരിത്രാതീതകാലംമുതൽ ശാക്തേയം, വൈഷ്ണവം എന്നീ രണ്ടു മതങ്ങളും മലയാളത്തും ബംഗാളിലും നിലനിന്നുവരുന്നതായി കാണാം. പ്രാചീന വൈഷ്ണവസമ്പ്രദായത്തിൻെറ ഒരു നവോത്ഥാനം മാത്രമാണ് ശ്രീചൈതന്യയിൽക്കൂടി ഉണ്ടായി ഒരു പുതിയ സമ്പ്രദായമായി തീർന്നതു്. കേരളത്തിലെ നമ്പൂരിമാർ മുഖ്യമായി വൈഷ്ണവന്മാരാണ്. വില്വമംഗലം, മേല്പത്തൂർ മുതലായവർ പരമ്പരയാതന്നെ വൈഷ്ണവന്മാരായിരുന്നു. തിരുവിതാംകൂറിലേയും കൊച്ചിയിലേയും രാജകുടുംബങ്ങളുടെ മുഖ്യ ആരാധനാമൂർത്തി വിഷ്ണുവാണ്:— അനന്തപത്മനാഭനും പൂർണ്ണത്രയീശനും. ശ്രീശങ്കരഭഗവത്പാദരെ ശൈവനെന്നു പണ്ഡിത ജവഹർലാൽ നെഹ്റു പോലും തെററായി ലോകചരിത്രത്തിൽ (World History) പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹം വാസ്തവത്തിൽ വൈഷ്ണവനാണ്. അദ്ദേഹത്തിൻെറ കുടുംബ പരദേവത ശ്രീകൃഷ്ണനാണ്. അദ്ദേഹത്തിൻെറ പ്രബോധസുധാകരം ഒരു പരമകൃഷ്ണഭക്തനാണദ്ദേഹമെന്നു തെളിയിക്കുന്നു. അദ്ദേഹം ഭാഷ്യം എഴുതിയതു് വിഷ്ണുസഹസ്രനാമത്തിനാണ്; ശിവസഹസ്രനാമത്തിനല്ല. അദ്ദേഹം എഴുതിയ ഗീതാഭാഷ്യം അദ്ദേഹത്തിൻെറ വൈഷ്ണവപക്ഷപാതിതയെ നിതരാം വെളിവാക്കുന്നു. അത്രയുമല്ല, കേരളത്തിൽ നാലു നമ്പൂരിമാർ ഒരുമിച്ചുചേർന്നാൽ ഭാഗവതം വായിക്കുക എന്നതു് അടുത്തകാലംവരെ അവരുടെ കർത്തവ്യങ്ങളിലൊ

ന്നായി കരുതിവന്നിരുന്നു. തുഞ്ചത്തെഴുത്തച്ഛൻ എന്ന മഹാകവിയെ വിഷ്ണുഭാഗവതം മലയാളത്തിലാക്കാൻ പ്രേരിപ്പിച്ചതും കേരളീയരുടെ വൈഷ്ണവതപമാണ്. ഏകാദശിവ്രതം നിയമേന അടുത്തകാലംവരെ കേരളത്തിലെ എല്ലാ മാന്യകുടുംബങ്ങളിലും ഈശ്വരഭക്തിയുള്ള എല്ലാവരുംഅനുഷ്ഠിച്ചുവന്നിരുന്നു. കേരളത്തിൽ സസ്യഭുക്കായിത്തീരുന്നതു ഭക്തനാകുന്നതിന്റെ ലക്ഷണമായി ഇന്നും കരുതുന്നു. ഇതെല്ലാം വൈഷ്ണവതപം കളിയാടുന്ന ദേശമാണ് മലയാളമെന്നതിനു തെളിവാണ്. പ്രാചീനകാലം മുതൽ ഇത്രയും വൈഷ്ണവതപമുള്ള മറെറാരു ദേശം ബംഗാളമേ ഉള്ളു.

എന്നാൽ ഇതോടൊപ്പം കാളീപൂജയും മലയാളത്തു മിക്ക ഗൃഹങ്ങളിലും കാണാം. ആടിനേയും കോഴിയേയും വെട്ടി കുരുതികഴിക്കുന്ന ദേവാലയങ്ങൾ അടുത്തകാലംവരെ ധാരാളമുണ്ടായിരുന്നു. തിരുവിതാംകൂറിൽ രാജകീയവിളംബരം മൂലമാണ് ഇതു നിർത്തലാക്കിയതു്. ശാക്തേയത്തിനു പ്രസിദ്ധപ്പെട്ടതു കേരളം, കാശ്മീരം, ബംഗാളം, എന്നീ മൂന്നു ദേശങ്ങളാണ്. താന്ത്രികമായ പൂജാസമ്പ്രദായവും ഈ മൂന്നു ദേശത്താണു നടപ്പുള്ളത്. എന്നാൽ ഈ ഓരോ ദേശത്തേയും താന്ത്രികപൂജകളും ആരാധനാരീതികളും ചില വ്യത്യാസങ്ങൾ ഉണ്ടു്. അവയെപ്പററി ഇവിടെ ചിന്തിക്കുന്നില്ല.

രണ്ടു ദേശത്തും ബുദ്ധമതം ഒരു കാലത്ത് അതിശക്തിയായി പ്രചരിച്ചിരുന്നതായി തെളിവുണ്ടു്. കേരളത്തിലെ ഒരു പ്രത്യേക ദേവൻ ശാസ്താവാണ്. അതിനു തുല്യമായി ബങ്കാളിൽ ധർമ്മനുണ്ടു്. ധർമ്മനും ധർമ്മശാസ്താവും ഒന്നാണെന്നാണ് എനിക്കു തോന്നുന്നതു്.

ഇന്നു നോക്കിയാലും ശ്രീരാമകൃഷ്ണനു് ബംഗാളം കഴിഞ്ഞാൽ അധികം പ്രചാരമുള്ളത് മലയാളത്താണ്. ബംഗാളികൾ കഴിഞ്ഞാൽ എണ്ണത്തിലധികം രാമകൃഷ്ണസംഘസന്യാസിമാർ മലയാളത്തുകാരാണ്.

അന്ധവിശ്വാസത്തിലും ഈ രണ്ടു ദേശക്കാർ തമ്മിൽ മത്സരിക്കയാണ്. രണ്ടു ദേശക്കാരും പുതിയ അവതാരങ്ങളെ സൃഷ്ടിക്കുന്നതിൽ മുന്നിട്ടുനില്ക്കുന്നു. അന്നദാഠാക്കൂർ, ജിംതൻഠാക്കൂർ, ജഗദ്ബന്ധു തുടങ്ങിയ പല പുതിയ അവതാരങ്ങളേയും ബംഗാൾ ഈയിടെ ലോകത്ത് ഇറക്കിവിട്ടിട്ടുണ്ട്. ഇക്കൂട്ടത്തിൽ ഒരു അവതാരപുരുഷനോടൊരുമിച്ച് ഞാൻ കുറെ ദിവസം കാശിയിൽവച്ചു ഗംഗയിൽ കുളിക്കാൻ ഇടയായിട്ടുണ്ട്. മലയാളത്തും ചിലരെ അവതാരങ്ങളാക്കി ചിലർ പ്രതിഷ്ഠ കഴിച്ചിട്ടുണ്ട്. ദിവ്യന്മാരുടേയും യോഗികളുടേയും ലഹളയാണ് മലയാളത്തു്. അതുതന്നെ ബംഗാളിലും. എന്നാൽ ഇന്നു യോഗിയും പരമഹംസനും ആക്കി വച്ചു പൂജിക്കുന്നവനെ നാളെ

ചവിട്ടിമെതിക്കുന്ന പതിവും കുറവല്ല മലയാളത്തു് എന്നു ഒരു വ്യത്യാസമുണ്ടു്.

ബംഗാളത്തേയും മലയാളത്തേയും ഭൂപ്രകൃതി തമ്മിലും വളരെ സാമ്യമുണ്ടു്. നമ്മുടെ കായൽതീരങ്ങളും കുട്ടനാടൻ പ്രദേശങ്ങളും കണ്ടിട്ടു്, ''ഇതു സാക്ഷാൽ കിഴക്കേബംഗാൾതന്നെ'' എന്നു എന്റെ പല സന്യാസിസ്നേഹിതന്മാരും പറഞ്ഞിട്ടുണ്ടു്. രണ്ടുദേശത്തും നെല്ലരിതന്നെ പ്രധാന ഭക്ഷണം. മത്സ്യമാംസങ്ങളും രണ്ടു ദേശക്കാരും ധാരാളം ഭക്ഷിക്കും. എന്നാൽ ബംഗാളത്തു ബ്രാഹ്മണർ മത്സ്യം ഭക്ഷിക്കുമ്പോൾ മലയാളബ്രാഹ്മണർ അതു അത്യന്തം നിന്ദ്യമായി കരുതുന്നു. മാംസം, പൂജിച്ചാൽമാത്രമേ ബംഗാളത്തും ബ്രാഹ്മണർ ഉപയോഗിക്കൂ. മലയാളികൾ കോഴിമുട്ട ധാരാളമായി ഉപയോഗിക്കുമ്പോൾ ബംഗാളികൾ തൽസ്ഥാനത്തു താറാവിൻമുട്ട മാത്രം ഉപയോഗിക്കുകയും കോഴിമുട്ട ഭക്ഷിക്കുന്നതു് അഹിന്ദുത്വത്തിന്റെ ലക്ഷണമായി കരുതുകയും ചെയ്യുന്നു. ഒരിക്കൽ തിരുവിതാംകൂറിൽ എന്നോടൊരുമിച്ചു സഞ്ചരിച്ച ഒരു സന്ന്യാസി, ഒരു നായരുടെ ചായക്കടയിൽ കോഴിമുട്ട പുഴുങ്ങിവെച്ചിരിക്കുന്നതു കണ്ടിട്ടു് അക്ഷമനായി, ''എന്തു്? ഈ രാജ്യത്തു് ഹിന്ദുക്കളെല്ലാം ഇസ്ലാമിൽ ചേൎന്നുപോയോ?'' എന്നു ചോദിക്കയുണ്ടായി. ബംഗാളത്തു് സന്യാസിമാരും മത്സ്യമാംസങ്ങൾ ഭക്ഷിക്കുന്നതു് പ്രായേണ നിഷിദ്ധമായി കരുതുന്നില്ല.

ജാതിവിഭാഗത്തിലും ബംഗാളികളും മലയാളികളും തമ്മിൽ സ്വല്പം സാമ്യമുണ്ടു്. ബംഗാളത്തു ബ്രാഹ്മണൻ, കായസ്ഥൻ, വൈദ്യൻ, അന്ത്യജൻ എന്നു നാലാണു് മുഖ്യജാതി. മലയാളത്തും നമ്പൂതിരി, നായർ, ഈഴവൻ അഥവാ തീയൻ (ദ്വിതീയൻ എന്നതിന്റെ ലോപമാകാം ഇതു്) അന്ത്യജൻ എന്നാണു് മുഖ്യജാതികൾ. ബംഗാളത്തും മലയാളത്തും മാത്രമാണു്, യജ്ഞോപവീതമില്ലാത്ത രണ്ടാമത്തെയും മൂന്നാമത്തെയും ജാതിക്കാരുടെ ഇടയിൽ പ്രാചീനകാലം മുതൽ സംസ്കൃതപണ്ഡിതന്മാരെ കാണുന്നതു്. മററു ദേശങ്ങളിൽ യജ്ഞോപവീതമുള്ള ത്രൈവർണ്ണികന്മാരല്ലാത്തവൎക്കു് ശാസ്ത്രാദ്ധ്യയനം പ്രായേണ നിഷേധിക്കപ്പെട്ടിരിക്കുന്നതായിട്ടാണു് കാണുന്നതു്. ബംഗാളത്തും മലയാളത്തും അതുപോലെ സ്ത്രീകളുടെ ഇടയിലും പഴയകാലം മുതൽ വളരെ വിദുഷികളെ കാണാൻ കഴിയും. വാസ്തുരവ മലയാളം വിട്ടാൽപിന്നെ ബംഗാളത്തേയുള്ളു.

ബംഗാളിയും മലയാളവും സംസ്കൃതപ്രധാനമാണെന്നുള്ളതു് മറെറാരു പ്രധാന സംഗതിയാണു്. ''ബംഗാളിയിൽ വാക്കു കിട്ടുന്നില്ലെങ്കിൽ തൽസ്ഥാനത്തു സംസ്കൃതം ഉപയോഗിച്ചാൽ അതു്

ബംഗാളത്തെ സാഹിത്യഭാഷയാകം'' എന്നാണ് എന്നോട് ഒരു ബംഗാളി പണ്ഡിതൻ പറഞ്ഞത്. മലയാളത്തെ സംബന്ധിച്ചും ഇത് ഏറെക്കറെ സത്യമാണ്. തുഞ്ചത്തെഴുത്തച്ഛന്റെ കൃതികൾ വായിച്ചാൽ മലയാളം ഒട്ടും അറിയാൻപാടില്ലാത്ത ബംഗാളിക്ക പോലും ആശയം മനസ്സിലാകും. അതുപോലെ ബംഗാളിലെ നല്ല സാഹിത്യഗ്രന്ഥങ്ങൾ വായിച്ചാൽ മലയാളികൾക്കും മനസ്സിലാകും. രണ്ടു ഭാഷകളുടേയും ലിപികൾ തന്നേയും ദേവനാഗരിയോട് ബന്ധമുള്ളതാണെന്നു തെളിയിക്കാവുന്നതാണ്.

മലയാളികളും ബംഗാളികളും തമ്മിൽ ചില അംശങ്ങളിൽ വളരെ വ്യത്യാസമുണ്ടെന്നുള്ളതും ഞാൻ മറക്കുന്നില്ല. അവ എങ്ങനെ വന്നുവെന്ന് ചരിത്രാന്വേഷി നോക്കിയാൽ ശരിയായ കാരണം കാണാവുന്നതാണ്. ബംഗാളത്തു വളരെയധികം വിദേശീയാക്രമണവും വിദേശീയ സമ്പക്വും നശീകരണവും സംഭവിച്ചതുകൊണ്ടായിരിക്കാം ഈ വ്യത്യാസം ഉണ്ടായതെന്നു തോന്നുന്നു. എല്ലാററിനും ഒടുവിലായി എനിക്ക പറയാനുള്ളത് ബംഗാളത്തും മലയാളത്തും ഉണ്ടായ രണ്ടു മഹാപുരുഷന്മാരെപ്പററിയാണ്. രണ്ടുപേരും ലോകരക്ഷയ്ക്ക് അത്യന്താപേക്ഷിതമായ ഒരേ സന്ദേശം നൽകി. ഈ മഹാപുരുഷന്മാർ ശ്രീരാമകൃഷ്ണനും ശ്രീനാരായണഗുരുവുമാണ്. ''യത മത തത പഥ എത്ര മതങ്ങളുണ്ടോ അത്രയും മാർഗ്ഗങ്ങൾ'' എന്നു് ശ്രീരാമകൃഷ്ണൻ പഠിപ്പിച്ചു. അതായത് ഓരോ മതവും ഈശ്വരപ്രാപ്തിക്കുള്ള ഓരോ മാർഗ്ഗം എന്നാണ് അർത്ഥം. ''എന്റെ മതംമാത്രം ശ്രേഷ്ഠം'' എന്നു വാദിക്കുന്നവരെ ഒരു ആനയുടെ ഓരോ അവയവം തൊട്ട് ''ആന ചൂലുപോലെ'', ''ആന പഴമുറംപോലെ'', ''ആന തൂണപോലെ'' എന്നും മററും കലഹിച്ച പൊട്ടക്കണ്ണന്മാരോട് അദ്ദേഹം ഉപമിച്ചു. ഇതേ ആശയംതന്നെ ശ്രീനാരായണഗുരു,

പലമതസാരവുമേകമെന്നുപാരാ–
തുലകിലൊരാനയിലന്ധരെന്നപോലെ
പലപല യുക്തിപറഞ്ഞു പാമരന്മാർ
അലവതുപോലലയാതിരുന്നിടേണം

എന്ന പദ്യത്തിൽ പറയുന്നു: ''ഒരേ വെള്ളത്തിനു പാനി, ജലം, അകാ, വാട്ടർ എന്നു പേരുള്ളതുപോലെ ഏകനായ ഈശ്വരനെ അള്ള, കാളി, ഹരി എന്നു പലേ പേരുപറഞ്ഞു വിളിച്ചുവരുന്നു'' എന്നു് ശ്രീരാമകൃഷ്ണൻ പഠിപ്പിക്കുമ്പോൾ:–

''ശ്രീബുദ്ധൻ ഭഗവാൻ ക്രിസ്തു
അള്ളാ ശ്രീപരമേശ്വരൻ
..................................
നിന്നെ വാഴ്ത്തുന്നു സർവ്വരും'' എന്നു ശ്രീനാരായണഗുരു

പഠിപ്പിക്കുന്നു. ''ജാതിബുദ്ധി നശിച്ചെങ്കിലേ മനുഷ്യൻ ഈശ്വര സാക്ഷാൽക്കാരത്തിനർഹനാകൂ''വെന്നു് ശ്രീരാമകൃഷ്ണൻ പറയുന്നതിന്റെ കളസ് കഴകികാണിച്ചപ്പോൾ ''ഏക ജാതി'' സന്ദേശം ശ്രീനാരായണഗുരു കൊടുത്തു. ഇങ്ങനെ ഹിന്ദുസമുദായത്തെ കാർന്നുതിന്നുന്ന ജാതിമത്സരത്തെ നശിപ്പിക്കുന്നതിനും ഇന്ത്യയെ നശിപ്പിക്കുന്ന മതമത്സരത്തിനു പൂർണ്ണവിരാമമിടുന്നതിനും ഉള്ള സന്ദേശം മലയാളത്തുനിന്നും ബങ്കാളത്തുനിന്നും ഏതാണ്ടു് ഏകകാലത്തു് പാശ്ചാത്യ ഭാഷാപാണ്ഡിത്യമില്ലാത്ത രണ്ടു മഹാത്മാക്കളിൽനിന്നു പുറപ്പെട്ടിരിക്കുന്നു. വീര്യവും ബുദ്ധിയും ഓജസ്സും ഉള്ള ബങ്കാളികളും മലയാളികളും ഒന്നിച്ചു യോജിച്ചു തെക്കുനിന്നു വടക്കോട്ടും വടക്കുനിന്നു തെക്കോട്ടും പിന്നെ വെളിയിലോട്ടും വ്യാപിച്ചു പ്രവർത്തിച്ചാൽ ഭാരതം സ്വർഗ്ഗമാക്കാം. അതിനു് ശ്രീശങ്കരനേയും ശ്രീവിവേകാനന്ദസ്വാമിയേയും പ്രസവിച്ച പുണ്യഭൂമികൾ തയ്യാറാകട്ടെ എന്നു ഞാൻ ആശംസിക്കുന്നു.



---

**1948 ഒക്ടോബർ 31–ാംനു- പൗരധ്വനി തിരുനാൾ വിശേഷാൽ പ്രതിയിൽ പ്രസിദ്ധീകരിച്ചത്.**

# 41. വിശപ്പിൻെറ വിളിയും വേദാന്തവും

ഇന്നത്തെ ഇന്ത്യയുടെ മുഖ്യപ്രശ്നം വിശപ്പിൻെറ വിളിക്കു പരിഹാരം നേടുകയാണെന്നും വേദാന്തപ്രചരണമല്ലെന്നും അനേകം ചെറുപ്പക്കാർ പറയാറുണ്ട്. തൽഫലമായി മതത്തോടും മതനിഷ്ഠയോടും ഒരു അനാദരം സൃഷ്ടിക്കുവാൻ അവർ ശ്രമിക്കാറുമുണ്ട്. ഇതിനു കാരണം വിശപ്പിൻെറ വിളി ഉണ്ടാകുവാനുള്ള കാരണമെന്താണെന്നും കാര്യത്തെ സമൂലം നശിപ്പിക്കുവാൻ കാരണത്തെ നശിപ്പിക്കുകയാണു വേണ്ടതെന്നുമുള്ള അറിവ് ഇന്നു വിദ്യാഭ്യാസസമ്പന്നന്മാരെന്നഭിമാനിക്കുന്നവരിൽ അധികംപേക്കും ഇല്ലാത്തതാണ്. കാരണം നശിച്ചാലേ കാര്യം സമ്പൂർണ്ണം നശിക്കൂ.

''ദുഷ്ടുകിടക്കെ വരട്ടും വ്രണമതു—
പൊട്ടും പിന്നെ ചിലനാളം ചെന്നാൽ''

എന്നതു നമ്മുടെ സരസകവി കുഞ്ചൻനമ്പ്യാർ പോലും വെളിവാക്കിയിട്ടുള്ള തത്വമാണ്. ഇതറിഞ്ഞുകൊണ്ടാണ് സ്വാമി വിവേകാനന്ദൻ,

(1) ''ഇന്ത്യയെ സമുദായപരവും രാഷ്ട്രീയവുമായ ആശയങ്ങളിൽ നിമഗ്നമാക്കുന്നതിനുമുമ്പ് ആദ്യമായി ആത്മികാശയങ്ങളെ കൊണ്ടു മുക്കുക'' എന്നുപറഞ്ഞതു്.

(2) ''വിശക്കുന്ന വായയ്ക്കു് തത്ത്വശാസ്ത്രമല്ല'' എന്നു സ്വാമിജി പറഞ്ഞു എന്നു ചിലർ പറയാറുണ്ട്. സ്വാമിജി ആരോട് എന്നുദ്ദേശത്തിൽ പറഞ്ഞുവെന്നു അറിയാത്തവരാണ് അങ്ങിനെ പറയുന്നതു്. വിദേശീയ മിഷണറിമാർ ഇവിടെ മതപ്രചരണം ചെയ്യാൻ വരുന്നതുകണ്ടു അവരോടും, വേദാന്തതത്വങ്ങളെ അണുമാത്രംപോലും പ്രായോഗികമാക്കാതെ നാക്കുകൊണ്ടുമാത്രം ''ബ്രഹ്മം'' ''മായാ'' ഇത്യാദികളെപ്പററി വ്യവഹരിച്ചുകൊണ്ടിരിക്കുന്ന പണ്ഡിതന്മാരോടുമാണ് സ്വാമിജി അങ്ങിനെ പറഞ്ഞതു്. അല്ലാതെ വേദാന്തതത്വം ഈ രാജ്യത്തു പ്രചരിപ്പിക്കേണ്ട ആവശ്യമില്ലെന്നു കരുതിയല്ല. അല്ലെങ്കിൽ, ആ സ്വാമിജിതന്നെ ''ആദ്യമായി രാജ്യത്തെ ആദ്ധ്യാത്മികാശയങ്ങളിൽ മുക്കുക'' എന്നു പറയുകയില്ലായിരുന്നു.

---

(1) "Before flooding India with Socialistic and Political ideas, first deluge the land with spiritual ideas".

(2) "No philosophy to the hungry mouth".

വിശപ്പിൻെറ വിളി ഈ രാജ്യത്തു് ഇത്ര വർദ്ധിക്കാൻ കാരണമെന്താണ്? ഒന്നാമതു് ഗൃഹസ്ഥന്മാരായ ധനികന്മാർ അവരുടെ ധർമ്മം അനുഷ്ഠിക്കായ്കയാണ്. ഈ രാജ്യത്ത് പൊതുവേതന്നെ ജീവിക്കുന്നതു് തിന്നാനും കടിക്കാനും രസിക്കാനും സന്താനങ്ങളെ ജനിപ്പിക്കാനും മാത്രം ആയിത്തീർന്നിട്ടുണ്ടു്. മനുഷ്യജന്മത്തിൻെറ പരമോദ്ദേശ്യം ഈശ്വരസാക്ഷാത്കാരമാണെന്നുള്ളതു മറന്നിരിക്കുന്നു. ''യദ്വൈ ഭൂമാ തത്സുഖം നാല്പേ സുഖമസ്തി'' എന്നു ഋഷിമാർ പറഞ്ഞിട്ടുള്ളതുപോലെ ഈശ്വരസാക്ഷാത്കാരത്തിലാണ് യഥാർത്ഥസുഖമെന്നും വിഷയങ്ങളുടെ പുറകെ ഓടുന്നതിലല്ലെന്നും ജനങ്ങൾ അറിയുന്നില്ല. ഈശ്വരാനുഭൂതി ലഭിച്ചവർ പിന്നെയും പിന്നെയും പറയുന്നു:—

''നിത്യോഽനിത്യാനാം ചേതനശ്ചേതനാനാം
ഏകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേഽനുപശ്യന്തി ധീരാ—
സ്തേഷാം സുഖം ശാശ്വതം നേതരേഷാം.''

(അനിത്യങ്ങളിൽ നിത്യനായും ചേതനങ്ങൾക്കു ചൈതന്യമുണ്ടാക്കിയും ഏകനായിരുന്നുകൊണ്ടുതന്നെ പലതിന്നെല്ലാം അഭീഷ്ടങ്ങളെ സാധിച്ചുകൊടുത്തുകൊണ്ടും ഇരിക്കുന്ന ആത്മസ്ഥനായ (ഹൃദസ്ഥനായ) അവനെ (ഈശ്വരനെ) കാണുന്ന ജ്ഞാനികൾക്കാണ് നിത്യസുഖം. മററുള്ളവർക്കില്ല.)

(1) ''സുഖമാത്യന്തികം യത്തത് ബുദ്ധിഗ്രാഹ്യമതീന്ദ്രിയം''
(2) ''യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാഽപി വിചാല്യതേ''
(3) ''യത്പ്രാപ്യ ന കിഞ്ചിദ്വാഞ്ഛതി ന ശോചതി''

ഈ സത്യം മറന്നതുനിമിത്തം ഈശ്വരസാക്ഷാത്കാരത്തിനുള്ള ഉപായമായ സ്വധർമ്മനിഷ്ഠയിലും ജനങ്ങൾക്കു താല്പര്യമില്ലാതായി. അക്കൂട്ടത്തിൽ ഗൃഹസ്ഥന്മാരും ധർമ്മനിഷ്ഠയെ ത്യജിച്ചു. അതുകൊണ്ടാണ് വിശപ്പിൻെറ വിളി ഉണ്ടായിരിക്കുന്നതു്. എന്താണ് ഈ ഗൃഹസ്ഥധർമ്മം? അതിൻെറ സാരം കാളിദാസൻ രണ്ടുവാചകത്തിൽ പറഞ്ഞു:

---

(1) ബുദ്ധികൊണ്ടുമാത്രം ഗ്രഹിക്കാവുന്നതും ഇന്ദ്രിയാതീതവും ആയ യാതൊരു അതിരററ സുഖമുണ്ടോ അത്.

(2) യാതൊന്നു ലഭിച്ചിട്ട് മററുള്ള ലാഭം ഇതിലധികമല്ലെന്നു കരുതുന്നുവോ യാതൊന്നിലെത്തിയിട്ട് വലിയ ദുഃഖം വന്നാലും മനുഷ്യൻ ചലിതനാകുന്നില്ലയോ.

(3) യാതൊന്നിനെ പ്രാപിച്ചിട്ട് മററ് ഒന്നിനേയും ആഗ്രഹിക്കയോ ഒന്നുകൊണ്ടും ദുഃഖിക്കയോ ചെയ്യുന്നില്ലയോ അതാണ് ലക്ഷ്യം.

''ത്യാഗായ സംഭൃതാത്ഥാനാം പ്രജായൈ ഗൃഹമേധിനാം.''

പണമുണ്ടാക്കുന്നതു് അന്യന്മാക്കു കൊടുക്കാനും വിവാഹംകഴിക്കുന്നതു സത്പുത്രന്മാർവഴി കുടുംബം നിലനിത്താനും മാത്രമായിരിക്കണം.

''യജ്ഞാത്ഥാത് കമ്മണോഽന്യത്ര ലോകോഽയം കമ്മബന്ധനഃ''
''യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സവ്വകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്''

എന്നു ഗീതയിൽ പറയുന്നതിന്റെ ആശയവും ഇതാണ്. മനുഷ്യനെ പ്രപഞ്ചത്തിലിട്ടു് തമ്മിൽ കലഹിപ്പിക്കുന്നത്, പെണ്ണാശയും പൊന്നാശയുമാണ്. രാമായണത്തിന്റെയും മഹാഭാരതത്തിന്റെയും ഉപദേശസാരം ''പെണ്ണുക്കുചത്താൻ; ''പൊന്നുക്കുചത്താൻ'' എന്നാണെന്നു് പണ്ടൊരു തമിഴൻ പറഞ്ഞുകേട്ടിട്ടുണ്ടു്. ഈ ആശകളെ ജയിച്ചവൻ സാക്ഷാൽ ഈശ്വരനാണെന്നു് മഹാന്മാർ പറയുന്നു.

''വേധാ ദ്വേധാ ഭ്രമം ചക്രേ കാന്താസു കനകേഷു ച
താസു തേഷ്വപ്യനാസക്തഃ സാക്ഷാത്ഭർഗ്ഗോ നരാകൃതിഃ''

ഈ രണ്ടാശകൾ മനുഷ്യന്നു് സഹജമാണ്. ഇവയെ നിയന്ത്രിച്ചു് ലോകഹിതത്തിനായി ജീവിക്കുകയാണ് ഗൃഹസ്ഥധമ്മം. ഇവയെ ഇന്നു് അഴിച്ചുവിട്ടിരിക്കുകയാണ് ഗൃഹസ്ഥന്മാർ. അതിൽനിന്നാണ് വിശപ്പിന്റെ വിളി ഉണ്ടായിരിക്കുന്നതു്. ദാരിദ്ര്യത്തിന്റെ മുഖ്യകാരണം ജനസംഖ്യാവദ്ധനവും എത്രയും കുറച്ചു വേലചെയ്തുകൊണ്ടു് എത്രയും കൂടുതൽ ഭോഗസാമഗ്രികൾ സമ്പാദിച്ചു് അവയിൽനിന്നുള്ള സുഖം അനുഭവിക്കുന്നതിനുള്ള ആസക്തിയുമാണ്.

ഇവയെ ഇല്ലാതാക്കാൻ വേദാന്തം, ബ്രഹ്മചര്യവും ത്യാഗവും ഉപദേശിക്കുന്നു. ത്യാഗത്തിലാണ് സുഖമെന്നും ഭോഗത്തിലല്ലെന്നുമാണ് വേദാന്തോപദേശം. പാശ്ചാത്യാദർശം പറയുന്നു, എത്ര ചുരുങ്ങിയ വേലകൊണ്ടു് എത്ര കൂടുതലുണ്ടാക്കാമോ അത്രയുമുണ്ടാക്കി എത്ര കൂടുതൽ ഭോഗം അനുഭവിക്കാമോ അത്രയും അനുഭവിച്ചു രസിക്കുകയെന്നു്. ഭാരതീയാദശം പറയുന്ന എത്രയും കൂടുതൽ വേലചെയ്തു് എത്ര കൂടുതൽ ഉണ്ടാക്കാമോ അത്രയും ഉണ്ടാക്കി എത്ര കൂടുതൽ നിഃസ്വാത്ഥമായി അന്യന്മാക്കു കൊടുക്കാമോ അത്രയും കൊടുത്തു് അവർ അത് അനുഭവിക്കുന്നതുകണ്ടു് സുഖിക്കുകയാണ് ഗൃഹസ്ഥധർമ്മമെന്നു്. ഇതാണ് വേദാന്തം ഗൃഹസ്ഥന്റെ കത്തവ്യമായി വിധിച്ചത്. വേദാന്തപ്രകാരം മനുഷ്യൻ രണ്ടു വലിയ ചുമതലകളോടുകൂടിയാണ് ഈ ലോകത്തു ജനിക്കുന്നതു്. ഒന്നു് തന്നത്താൻ ഈശ്വരനെ അല്ലെങ്കിൽ ആത്മാവിനെ സാക്ഷാത്കരിക്കുക. മറെറാന്നു്

അന്യന്മാരിൽ എത്ര കൂടുതൽ പേക്കു് ഈശ്വരസാക്ഷാത്കാരത്തിനു് വഴി തെളിക്കാമോ അത്രയും വഴി തെളിക്കുക. ഈ വലിയ രണ്ടു ഭാരവും ചുമന്നാണു് മനുഷ്യൻ ഭൂമിയിൽ ജനിക്കുന്നതു്. ഇതിനിടയിൽ വൃഥാ കളിച്ചുരസിക്കാൻ സമയമെവിടെ?

"Life is real; life is earnest" എന്നു് പാശ്ചാത്യ കവി പറഞ്ഞിട്ടുള്ളതു് ഭാരതീയാദർശംതന്നെയാണു്. ഈ ചിന്ത ഓരോ മനുഷ്യൻേറയും ഹൃദയത്തിലുണ്ടെങ്കിൽ വിശപ്പിൻെറ വിളി ഉണ്ടാവുകയില്ല. അതിനാൽ വേദാന്തംതന്നെയാണു് വിശപ്പിൻെറ വിളിക്കു് പരിഹാരം. പാശ്ചാത്യരീതികൊണ്ടു് ഒരിക്കലും ശരിയായ പരിഹാരമുണ്ടാവുകയില്ല.



---

1953-ാമാണ്ടു് ആഗസ്റ്റു് 16-ാംനു-യിലെ കേസരിയിൽ പ്രസിദ്ധപ്പെടുത്തിയതു്.

# 42. പ്രാചീനഭാരതത്തിലെ വിദ്യാർത്ഥിജീവിതം *

പ്രിയവിദ്യാൎത്ഥികളെ. വിദ്യാൎത്ഥിനികളെ, ഗുരുക്കന്മാരെ!

ഇവിടത്തെ ഹെഡ്മാസ്റ്റർ മി: സി. എസ്. ബാലകൃഷ്ണവാര്യർ എൻെറ ഒരദ്ധ്യാപകനാണ്. നിങ്ങളെ അഭിമുഖീകരിച്ചുകൊണ്ട് ഒരു പ്രസംഗം ചെയ്യണമെന്ന് എന്നോട് അദ്ദേഹം ആവശ്യപ്പെട്ടിരിക്കുന്നു. ഗുരുവിൻെറ ആജ്ഞയെ അനുസരിക്കേണ്ടത് എൻെറ കടമയാണ്. ഒരിക്കൽ എൻെറ അദ്ധ്യാപകനായിരുന്ന ഒരാൾ, എനിക്കു പ്രായമായശേഷം സന്ദർഭവശാൽ എന്നെ ചീത്ത പറഞ്ഞിട്ടുകൂടിയും ഞാൻ അതെല്ലാം നമ്രശിരസ്കനായി കേട്ടുകൊണ്ടിരുന്നതേയുള്ളു. എന്താണ് പറയേണ്ടതെന്നോ ചെയ്യേണ്ടതെന്നോ എനിക്കപ്പോൾ ആലോചിക്കുവാൻ പോലും സാധിച്ചില്ല. ശകാരം കേട്ടുകൊണ്ട് മൗനിയായിരിക്കുന്നതെന്താണെന്ന് എൻെറ സമീപത്തിരുന്ന ഒരു സ്നേഹിതൻ എന്നോട് ചോദിച്ചപ്പോൾ, ''അദ്ദേഹം എൻെറ ഒരു അദ്ധ്യാപകനാണ്'' എന്നു മാത്രമേ ഞാൻ മറുപടി പറഞ്ഞുള്ളു. അതെല്ലാം പഴയ കഥകളാണ്. ആ സ്ഥിതിക്ക് ഇന്ന് എൻെറ ആചാര്യൻ ഒരു പ്രസംഗം ചെയ്യണമെന്നു പറഞ്ഞാൽ എങ്ങിനെ നിഷേധിക്കാം?

ഇന്ന് നിങ്ങളോടെനിക്ക് പറയാനുള്ളത് പ്രാചീനഭാരതത്തിലെ വിദ്യാൎത്ഥിജീവിതത്തെ അധികരിച്ചാകുന്നു. എന്തിനാണിങ്ങനെ പഴങ്കഥകൾ പറഞ്ഞു സമയം ചിലവഴിക്കുന്നതെന്ന് നിങ്ങളിൽ പലരും ആലോചിക്കുന്നുണ്ടായിരിക്കും. പഴയതിൽനിന്നല്ലാതെ പുതിയതൊന്നും ഉണ്ടായിട്ടില്ല. ഭൂതത്തിൽനിന്നു വൎത്തമാനവും വൎത്തമാനത്തിൽനിന്നു ഭാവിയും ഉണ്ടായിക്കൊണ്ടിരിക്കുന്നു. ആ നിലയ്ക്ക് പഴയതിൻെറ മാഹാത്മ്യം അളവററതുതന്നെ. ഇനി നമുക്ക് പ്രാചീനഭാരതത്തിൻെറ നിലയെന്തായിരുന്നുവെന്നു ചിന്തിച്ചുനോക്കാം.

ഭാരതത്തിൻെറ പ്രാക്തനചരിതത്തെപ്പററി എനിക്കു പലവിധത്തിലുള്ള സംശയങ്ങളും ഉണ്ടായിട്ടുണ്ട്. ഞാൻ സ്കൂളിൽ ഭാരത

---

* 1936 ഫെബ്രുവരി 1-ാംനു- വൈക്കം ഇംഗ്ലീഷ് ഹൈസ്കൂളിൽ വച്ചു ചെയ്ത പ്രസംഗത്തിൻെറ റിപ്പോർട്ട്.

ചരിത്രം പഠിച്ചുകൊണ്ടിരുന്ന കാലത്തുള്ളതുപോലെതന്നെയാണ് ഇന്നും അതിന്റെ നിലയെങ്കിൽ അതിനെ വിശ്വസിക്കുന്നതിനു നിവൃത്തിയില്ല. എന്നാൽ നവീന ഗവേഷണഫലങ്ങളെ പണ്ടുണ്ടായിരുന്നവയോട് യോജിപ്പിച്ചതിൽനിന്ന് ഉണ്ടായതാണ് ഇന്നത്തെ ഇന്ത്യാ ചരിത്രമെങ്കിൽ അതിനെ വിശ്വസിക്കാം. നമ്മുടെ പ്രാചീനഭാരതം വെറും കാട്ടാളന്മാരെപ്പോലുള്ളവരാൽ നിറയപ്പെട്ട ഒന്നല്ലായിരുന്നു. ഇതര ഭൂവിഭാഗങ്ങൾ, പരിഷ്കാരദിവാകരന്റെ കിരണങ്ങളുമായി പരിചയം സമ്പാദിക്കുന്നതിനു മുമ്പുതന്നെ ഭാരതഭൂമി, നാഗരികതയിൽ അദ്വിതീയമായിരുന്നു. ഭാരതം എന്നുമുതൽ നാഗരികതയിൽ എത്തിയെന്നുള്ളതിനു ചരിത്രലക്ഷ്യം യാതൊന്നും തന്നെ ഇല്ല. അതുകൊണ്ട് അനാദികാലമെന്നു പറയപ്പെടുന്ന വൈദികകാലം മുതല്ക്കുതന്നെ ഭാരതം പരിഷ്കാരസൂര്യന്റെ പുഷ്കലകരങ്ങൾക്ക് വിധേയമായിരുന്നുവെന്നു വിശ്വസിക്കുകതന്നെ വേണം. ചരിത്രത്തിന് എത്തിനോക്കാൻപോലും കഴിഞ്ഞിട്ടില്ലാത്ത സുവൎണ്ണകാലവും അതുതന്നെയായിരുന്നു.

ഇത്രമാത്രം പുരാതനമായിട്ടുള്ള ഭാരതത്തിന്റെ മഹിമ, ഏതെല്ലാം പ്രകാരത്തിലാണ് പ്രകാശിച്ചിരുന്നതെന്നുള്ളതിനു കയ്യും കണക്കുമില്ല. മനുഷ്യലോകത്തിന് അവശ്യം ആവശ്യമായ ഗണിതശാസ്ത്രം ആദ്യമായിട്ടുണ്ടായതു് ഭാരതത്തിലാണ്. ബീജഗണിതവും ക്ഷേത്രഗണിതവും രണ്ടും. വൈദ്യശാസ്ത്രം മുതലായ ശാസ്ത്രങ്ങളുടേയും ഉത്ഭവസ്ഥാനം ഭാരതമാകുന്നു. ജ്യോതിശ്ശാസ്ത്രത്തിന്റെയും ശില്പശാസ്ത്രത്തിന്റെയും ഉല്പത്തിസ്ഥാനവും ഭാരതംതന്നെ. ഇങ്ങനെ വിജ്ഞാനത്തിന്റെ വിവിധവശങ്ങളിൽക്കൂടി നോക്കിയാലും ഭാരതം അത്യുന്നതമായ ഒരു നിലയിൽ വൎത്തിച്ചിരുന്നു എന്നു കാണാവുന്നതാണ്. ഇതുപോലെ കൊത്തുപണിയുടെ മാതൃസ്ഥാനവും ഭാരതത്തിനുതന്നെയാണ് എന്ന് നമുക്ക് അഭിമാനിക്കാൻ കഴിയും. നിങ്ങൾ പഠിക്കുന്ന ചരിത്രത്തിലെ ഒരു ഭാഗം ഞാനിപ്പോൾ തിരുത്തുന്നു. കുട്ടബ്മൈനർ, നിങ്ങൾ വിശ്വസിക്കുംപോലെ കുട്ടബ്ഡീനാൽ നിൎമ്മിക്കപ്പെട്ടതല്ല. അത് പൃഥ്വീരാജിന്റെ പുത്രിക്ക് യമുനാദർശനസൗകര്യത്തിനുവേണ്ടി ഉണ്ടാക്കപ്പെട്ടതാണ്, ഞാൻ അതിന്റെ മുകൾഭാഗത്തിലെല്ലാം കയറിനോക്കിയിട്ടുണ്ട്. ക്രിസ്തുവിനു മുമ്പുള്ള കാലത്ത് ഒരു യാഗം നടത്തിയ സ്ഥലം അവിടെ സമീപം കാണപ്പെടുന്നു. കുട്ടബ്മൈനറിന്റെ പണിയും മററും ഏവരേയും അത്ഭുതപ്പെടുത്തുന്നവതന്നെയാണ്. ദൎശനശാസ്ത്രത്തിലും രാജ്യതന്ത്രത്തിലും ഭാരതം മുന്നണിയിൽ നിന്നിരുന്നു. സേ

നാനിമ്മാണം, ആയുധനിമ്മാണം ഇവയിലും, യജൂർവേദകാലം മുതൽക്കുതന്നെ ഭാരതം കീർത്തിനേടിക്കഴിഞ്ഞിട്ടുണ്ടു്.

ഇങ്ങനെ സകല കലകളുടേയും ഉദ്ഭവസ്ഥാനമായ ഭാരതം ഭൂലോകത്തിന്റെ എല്ലാ വിഭാഗങ്ങളിൽനിന്നും സ്വർണ്ണം, വെള്ളി മുതലായവ ഒഴുകിവീഴുന്ന ഒരു തടാകംകൂടി ആയിരുന്നെന്നു് വെള്ളക്കാർപോലും സമ്മതിച്ചിട്ടുണ്ടു്. ഇവിടുത്തെ ഇന്ദ്രനീലക്കല്ലു് മുതലായവയെപ്പററി മഹാകവികളിൽ പലരും പാടിയിരിക്കുന്നതോക്കുമ്പോൾ ഭാരതത്തിന്റെ മഹിമാതിരേകം എത്രമാത്രമെന്നു നിർണ്ണയിക്കാൻ പ്രയാസമായിരിക്കുന്നു. ഇനി കച്ചവടം, കൈത്തൊഴിൽ എന്നീ വിഷയങ്ങളിൽ ഭാരതത്തിന്റെ സ്ഥാനമെന്തെന്നു കുറച്ചുചിന്തിക്കുന്ന മാത്രയിൽത്തന്നെ ഇതരരാജ്യവാസികൾ ലജ്ജിച്ചു തലതാഴ്ത്തുമെന്നുള്ളതിനു സംശയമില്ല. സുമാത്രാ, ജാവാ മുതലായി കടൽകടന്നുള്ള പല സ്ഥലങ്ങളുമായി ഭാരതം കച്ചവടബന്ധത്തിൽ ഏർപ്പെടുകയും തദ്ദേശവാസികളെ പലതരത്തിലും പരിഷ്കരിക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ; കപ്പൽവ്യവസായത്തിലും ഭാരതീയർ മാർഗ്ഗദർശികളായിരുന്നു എന്നു സമ്മതിക്കാതെ കഴിയുന്നതാണോ? ഇപ്രകാരം സർവ്വൈശ്വരസിദ്ധികളും ഉണ്ടായിരുന്ന ഭാരതീയരുടെ അനന്തര സന്താനങ്ങളാണു് നാം എന്നുള്ള രഹസ്യം ഒരുതരത്തിലും വിസ്മരിക്കത്തക്കതല്ല. സർ തോമസു് മൺട്രോ മുതലായ പാശ്ചാത്യപണ്ഡിതന്മാർ ഭാരതീയരുടെ പൂർവ്വകാലം മുതലുള്ള വിദ്യാഭാസപ്രസക്തിയെപ്പററി ഉച്ചൈസ്തരം ഉദ്ഘോഷണം ചെയ്തിട്ടുണ്ടു്. പാശ്ചാത്യർ വരുംമുമ്പു് ഭാരതവാസികളിൽ മുപ്പത്തിമൂന്നുശതമാനം വിദ്യാഭ്യാസം സിദ്ധിച്ചവരായിരുന്നുവെന്നും എല്ലാ ഗ്രാമങ്ങളിലും വിദ്യാലയങ്ങൾ ഉണ്ടായിരുന്നുവെന്നും മററുമുള്ളതിനെ സംബന്ധിച്ചും പാശ്ചാത്യർ പ്രസ്താവിച്ചിരിക്കുന്നു. ഇതിൽനിന്നും ഭാരതത്തിന്റെ എല്ലാവിധ ഐശ്വര്യങ്ങൾക്കും നിദാനം അന്നത്തെ വിദ്യാഭ്യാസരീതിയായിരുന്നുവെന്നു തെളിയുന്നുണ്ടു്.

ഏതൊരു രാജ്യത്തിന്റേയും സർവ്വതോമുഖമായ അഭിവൃദ്ധിക്കു കാരണം ആ രാജ്യത്തിലെ വിദ്യാഭ്യാസരീതിയാണെന്നുള്ളതും ഈ അവസരത്തിൽ വിസ്മരിക്കത്തക്കതല്ല. എന്നാൽ ലോകത്തിന്റെ എല്ലാ ഭാഗങ്ങളിൽനിന്നും സ്വർണ്ണം, വെള്ളി മുതലായവ ഒഴുകിക്കൊണ്ടിരിക്കുന്ന ഭാരതത്തിൽനിന്നു ഇപ്പോൾ ആഴ്ചതോറും അനവധി സ്വർണ്ണവും വെള്ളിയും വിദേശങ്ങളിലേക്കു കയററുമതിചെയ്തുകൊണ്ടിരിക്കുന്നു. ഇതു ഭാരതത്തിന്റെ ഇന്നത്തെ ഉൾക്കടമായ ദാരിദ്ര്യത്തെയാണു് സൂചിപ്പിക്കുന്നതെന്നും പറയേണ്ടതായിട്ടില്ല. ബംഗാൾ മുതലായ സ്ഥലങ്ങളിൽ അസഹ്യമായദാരിദ്ര്യംനിമിത്തം കൈകാലുകൾ

തല്ലി, നിലവിളിക്കുന്ന കുട്ടികൾക്കു് ആഹാരംകൊടുക്കുന്നതിനുപോലും നിവൃത്തിയില്ലാത്തതിനാൽ അവരെ താങ്ങിയെടുത്തുകൊണ്ടു് അമ്മമാർ കിണററിൽചാടി ആത്മഹത്യചെയ്യുന്നു! ഇത്രയും ഭയങ്കരമായ ദാരിദ്ര്യാവസ്ഥയിലാണു് നാം ഇന്നു് എത്തിയിരിക്കുന്നതു്. സ്വൎണ്ണവും വെള്ളിയും ഒഴുകിവന്നിരുന്ന—ഭാരതത്തിൽ—കവികളുടെ ഭാഷയിൽ പറയുന്നുവെങ്കിൽ പാലും തേനും പതഞ്ഞൊഴുകിക്കൊണ്ടിരുന്ന ഭാരതത്തിൽ—ഇന്നു് ദാരിദ്ര്യമനുഭവിക്കുന്നതിനാണു് സംഗതിയായിട്ടുള്ളതെങ്കിൽ, പ്രാചീന ഭാരതത്തിൽ സൎവ്വവിധ ഐശ്വര്യങ്ങൾക്കും നിദാനമായിരിക്കുന്ന വിദ്യാഭ്യാസരീതിയെസംബന്ധിച്ചു് ഗ്രഹിക്കേണ്ടതും അത്യാവശ്യമായിരിക്കുന്നു.

പ്രാചീന ഭാരതത്തിലെ വിദ്യാഭ്യാസത്തിൻെറ സങ്കല്പം എന്തായിരുന്നു? എഴുതാനും വായിക്കാനും മാത്രമായിട്ടല്ലായിരുന്നു അന്നത്തെ വിദ്യാഭ്യാസം. വിദ്യയെ ഇവിടെ രണ്ടായിട്ടു് തരംതിരിക്കാം. യാതൊന്നാണോ മനുഷ്യനെ നിത്യസുഖത്തിനു അവകാശിയാക്കിത്തീൎക്കുന്നതു് അതിനു് പരാവിദ്യയെന്നും താല്ക്കാലികസുഖങ്ങൾക്കു് അവകാശിയാക്കുന്നതിനു് അപരാവിദ്യയെന്നും പറയുന്നു. വേറൊരു പ്രകാരത്തിൽ പറയുന്നുവെങ്കിൽ യാതൊന്നുകൊണ്ടാണു് നിത്യപദം അനുഭവിയ്ക്കുവാൻ—ഈശ്വരസാമ്രാജ്യം പ്രാപിക്കുവാൻ—മനുഷ്യനു സാധിക്കുന്നതു്, അതിനെ പരാവിദ്യയെന്നും ആ പദം പ്രാപിക്കുന്നതിനു് സഹായമായതിനെ അപരാവിദ്യയെന്നും വിളിക്കുന്നു. ഇവയിൽ മുഖ്യമായിട്ടുള്ളതു് ഈശ്വരപ്രാപ്തിയാണു്. മനുഷ്യനായിട്ടു ജനിച്ചാൽ മനുഷ്യജന്മത്തിൻെറ ഉദ്ദേശമറിഞ്ഞു്, ഒരിക്കലും നശിക്കാത്ത പുണ്യപദത്തിൽ എത്തിച്ചേരേണ്ടതാണു് അവൻെറ കടമ. നിങ്ങൾ പഠിക്കുന്നതുകൊണ്ടു് ആ വിശിഷ്ടപദത്തിൽ എത്തിച്ചേരുന്നതിനു് നിങ്ങൾക്കു സാധിക്കുന്നില്ലെങ്കിൽ നിങ്ങളുടെ പഠിത്തംകൊണ്ടു് പിന്നെ പ്രയോജനമെന്തു്?

ഈശ്വരനെ അറിഞ്ഞു അദ്ദേഹത്തിനെ കാണാൻ സാധിക്കുന്ന മനുഷ്യജന്മം ലഭിക്കുമ്പോൾ അതിനെ പ്രയോജനപ്പെടുത്തുന്നതുതന്നെയല്ലേ പരമോദ്ദേശ്യവും! മനുഷ്യജന്മം മൃഗജന്മത്തേക്കാൾ ഉൽകൃഷ്ടമാണെന്നുള്ള ബോധം ഓരോ വിദ്യാൎത്ഥിക്കും ഉണ്ടാകേണ്ടതാണു്. ഈശ്വരൻ ഉണ്ടോ എന്നു നിങ്ങളിൽ ആരെങ്കിലും ചോദിക്കുന്നുണ്ടെങ്കിൽ ഉണ്ടെന്നും നിങ്ങൾക്കു് ഈശ്വരനെ കാണാൻ കഴിയുമെന്നും തന്നെ ഞാൻ പറയുന്നു. അതിനു നിങ്ങൾ വിദ്യാൎത്ഥി ജീവിതത്തെ ശരിയായി നയിച്ചാൽമാത്രംമതി! പഠിക്കണം! പഠിക്കേണ്ടതെല്ലാം പഠിക്കണം. അതാണു് നിങ്ങൾ ഇപ്പോൾ ചെയ്യേണ്ടതു്. നെയ്യപ്പത്തിനു മധുരമുണ്ടോ? എന്നു് അതിനെ ഒരു മുറിക്കകത്തു പൂട്ടിവച്ചു

തക്കിച്ചിരുന്നതുകൊണ്ടുമാത്രം അതിനൊരു തീച്ച്യുണ്ടാകുന്നതല്ല. നെയ്യപ്പം പുറത്തെടുത്ത് മുറിച്ചു കുറെ തിന്നുനോക്കണം! നെയ്യപ്പത്തിനു മധുരമില്ലെന്നു ശഠിക്കുന്നവൻെറ വായ് പൊളിച്ച് കുറച്ച് അതിൽ കുത്തിച്ചെലുത്തുമ്പോഠം അതിനു മധുരമുണ്ടെന്നു് അവൻ നിശ്ചയമായും സമ്മതിക്കും. ഇതുപോലെ തന്നെയാണ് ഈശ്വരൻെറ ആസ്തിക്യവും.

വിദ്യാഭ്യാസത്തിൻെറ ഒന്നാമത്തെപടി സ്വഭാവസംസ്കരണമാകുന്നു. ഈശ്വരപ്രാപ്തിക്കു സ്വഭാവസംസ്കരണം അത്യന്താപേക്ഷിതമാണ്. അതിനു ദുരാചാരങ്ങളിൽനിന്നു വിട്ടുനിൽക്കുകയാണ് ഒന്നാമതായി വേണ്ടതും. ദുരാചാരങ്ങളിൽനിന്നും അകന്നുനില്ക്കുന്നതിനു് ഇന്ദ്രിയങ്ങളെ അടക്കുന്നതിൽ പ്രഥമതഃ പരിശീലിക്കേണ്ടിയിരിക്കുന്നു. ശബ്ദ-സ്പർശ-രൂപ-രസ-ഗന്ധാദികളിൽ ഭ്രമിക്കുന്നമനസ്സ് അവയുടെ പിന്നാലെ എപ്പോഴും പാഞ്ഞുകൊണ്ടിരിക്കും. ഏവംവിധങ്ങളായ ഭ്രമങ്ങളെ പിന്തുടന്നുകൊണ്ടിരിക്കുന്ന മനസ്സിനെ പിടിച്ചടക്കണം. എന്നുവച്ച് കണ്ണ് കുത്തിപ്പൊട്ടിക്കണമെന്നോ മൂക്കും വായും പൊത്തിപ്പിടിക്കണമെന്നോ അല്ല അർത്ഥമാക്കേണ്ടത്. ക്ലാസ്സിൽ ശ്രദ്ധിച്ചുകൊണ്ടിരിക്കുമ്പോഠം മുകളിൽക്കൂടി ഒരു വിമാനം പറക്കുന്നുവെങ്കിൽ അങ്ങോട്ടും റോഡിൽക്കൂടി ഒരു വെള്ളക്കുതിര ഓടിപ്പോകുന്നുവെങ്കിൽ അങ്ങോട്ടും നിങ്ങളുടെ മനസ്സ് ഓടിപ്പോകുന്നു. അപ്പോഠം നിങ്ങളുടെ ദേഹം മാത്രമേ ക്ലാസ്സിൽ ഇരിക്കുന്നുള്ളു. അതുപോര, മനസ്സിനെ നിങ്ങളുടെ ഇഷ്ടാനുസരണം നിയന്ത്രിക്കുവാൻ പരിശീലിക്കണം. ജോലികളെല്ലാം തീന്നശേഷം വിനോദങ്ങളിൽ ഏപ്പെടുന്നതിനല്ലാതെ മനസ്സിനെ അനുവദിച്ചുകൂടാ. ചുരുക്കിപ്പറയുന്നുവെങ്കിൽ നാം ചെവിയുടേയും കണ്ണിൻേറയും മററും ദാസന്മാരായി തീരുന്നതു ലജ്ജാകരംതന്നെ. നാം സുഖക്കേടു പിടിപെട്ടുകിടക്കുമ്പോഠം ചില പദാത്ഥം ഭക്ഷിക്കരുതെന്നു അമ്മ നിർദ്ദേശിച്ചാലും അമ്മയുടെ അസാന്നിദ്ധ്യത്തിൽ മോഷ്ടിച്ചെങ്കിലും ചില കുട്ടികഠം അതു തിന്നുന്നു. അമ്മയുടെ വരുതികഠംകേട്ടു നടക്കുന്നതിനായി നിയമിക്കപ്പെട്ടിരിക്കുന്ന വേലക്കാരുടെ വരുതികളെ നാം അനുസരിക്കേണ്ടിവരുന്നതുപോലെയാണ് നമ്മുടെ ഈ വക പ്രവൃത്തികഠം. നമ്മുടെ ആജ്ഞകളെ അനുസരിച്ച് ജീവിക്കേണ്ടവരായ നമ്മുടെ ഭൃത്യജനങ്ങഠം കല്പിക്കുന്നതുപോലെ ജീവിക്കുന്നതിനു നാം നിർബന്ധിതരാകുന്നുവെങ്കിൽ, അതിൽപരം ലജ്ജാകരമായിട്ടെന്താണുള്ളതു്. പഞ്ചേന്ദ്രിയങ്ങഠം നമ്മുടെ ഭൃത്യന്മാരാണ്. അതുകൊണ്ടു ഓടിക്കൊണ്ടിരിക്കുന്ന പഞ്ചേന്ദ്രിയങ്ങളെ അടക്കുന്നതിനു ശീലിക്കുക.

മണിയടിക്കുമ്പോഠം കർട്ടൻപൊക്കി വേഷവിധാനങ്ങളോടു കൂടി രംഗപ്രവേശം ചെയ്യുന്നരീതിയിലുള്ള ഇന്നത്തെ വിദ്യാഭ്യാസരീതിയല്ലായിരുന്നു പൂൎവ്വകാലങ്ങളിൽ ഉണ്ടായിരുന്നതു്. പ്രാക്തനകാലങ്ങളിൽ ശിഷ്യന്മാർ ഗുരുക്കന്മാരുടെകൂടെ താമസിച്ചിരുന്നു. അതാണു് ഗുരുകുലവാസം എന്നു പറയപ്പെടുന്നതു്. ഗുരുകുലവാസത്തിന്റെ ഉദ്ദേശം സ്വഭാവരൂപീകരണമാകുന്നു. ഇപ്പോഴത്തെ വിദ്യാഭ്യാസം വെറും പണത്തെ ലാക്കാക്കിമാത്രമാകയാൽ, അനവധി ജനങ്ങഠം ബി. എ. പാസ്സായി വെറുതെയിരിക്കുന്നുവെന്നു പറഞ്ഞുകൊണ്ടു ചിലർ പഠിക്കാതിരിക്കുന്നുണ്ടു്. വേറെ ചിലർ വെറുതെ നടക്കുന്നതു പോരായ്മയാണെന്നു പറഞ്ഞുകൊണ്ടും മററുചിലർ വീട്ടിലെ ഉപദ്രവം തീർക്കാൻവേണ്ടിയും ആണു് ഇന്നു വിദ്യാഭ്യാസരംഗത്തിൽ പ്രവേശിക്കുന്നതു്.

നമ്മുടെ പൂൎവ്വികന്മാർ അവരുടെ കട്ടികളെ ഈശ്വരനെകാണാൻ തക്ക ശക്തിയുള്ളവരാക്കിത്തീർക്കുന്നതിനായിരുന്നു ഗുരുക്കന്മാരുടെ സമീപം അയച്ചിരുന്നതു്. എന്നുവെച്ചാൽ ബുദ്ധിബലവും മനോബലവും ഉണ്ടാകുന്നതിനുവേണ്ടിയാണു അവരെ നിയോഗിച്ചിരുന്നതെന്നു താല്പൎയ്യം. മനോബലമെന്നാൽ മനസ്സു രാഗദ്വേഷാദിരഹിതമാക്കുക എന്നൎത്ഥം. ചില ദുഷ്ടന്മാരും കള്ളന്മാരും അവരുടെ വിരലറുത്താലും 'അവിടംപറയട്ടെ' എന്നു ശഠിക്കുന്നതു ഒരുതരം രാക്ഷസീയസ്വഭാവമാകുന്നു. അതല്ല ഞാൻ മനോബലമെന്നു പറയുന്നതു്. ശുദ്ധസ്വഭാവത്തെയാണു്. ശുദ്ധസ്വഭാവമുള്ളവനല്ലാതെ ഈശ്വരനെ കാണാൻ കഴിയുന്നതല്ല. മനസ്സു ശുദ്ധമാകുമ്പോഠം മാത്രമേ ഈശ്വരനെ കാണാൻ സാധിക്കയുള്ളവെന്നു് ശ്രീശങ്കരനും യേശുക്രിസ്തുവും മുഹമ്മദുനബിയും ഒരുപോലെ പ്രവചിച്ചിട്ടുണ്ടു്. ഏതായാലും മനഃശുദ്ധി ഏററവും ആവശ്യംതന്നെയെന്നു ഇത്രയുംഭാഗങ്ങഠംകൊണ്ടു വിശദമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഗുരുക്കന്മാരെപ്പററി പറയുമ്പോഠം, ശിഷ്യന്മാരുടെ സ്വഭാവസംസ്കരണത്തിനുവേണ്ടി ഗുരുക്കന്മാർ തങ്ങഠം പറയുന്നതുപോലെ ജീവിച്ചു കാണിച്ചുകൊടുക്കണമെന്നുതന്നെ പ്രസ്താവിച്ചുകൊള്ളട്ടെ. പുരാതന ഗുരുക്കന്മാർ അപ്രകാരം ജീവിച്ചവരും ആയിരുന്നു. വിദ്യാൎത്ഥികളുടെ ഓരോ മിനിട്ടിലും വന്നുകൊണ്ടിരിക്കുന്ന തെററുകളെ അവർ തിരുത്തിക്കൊണ്ടിരുന്നു. അവർ സത്യംപറയണമെന്നു ഉപദേശിക്കുമ്പോഠം ഒരിക്കലും അവർ അസത്യംപറയാതെയാണു് ജീവിച്ചിരുന്നതു്. ഇന്ദ്രിയങ്ങളെ അടക്കണമെന്നു ആദേശിക്കുമ്പോഠം, അവർ ഇന്ദ്രിയങ്ങളെ അടക്കിക്കൊണ്ടുതന്നെ ജീവിതം നയിക്കുന്നു. അഹിം

സ, സത്യം, ബ്രഹ്മചര്യം, ആസ്തേയം, അപരിഗ്രഹം, മുതലായ സദ്ഗുണങ്ങളെ അവർ വിദ്യാത്ഥികളിൽ വദ്ധിപ്പിച്ചുകൊണ്ടിരുന്നു. രോഗബാധനിമിത്തമോ മറേറാ ഞങ്ങരം വേലകളിൽനിന്നു വില ക്കപ്പെട്ടിരുന്നപ്പോഴം ഞങ്ങളുടെ ഗുരുക്കന്മാർ വേലചെയ്യുന്നതു കണ്ടിട്ടു വെറുതെയിരിക്കാൻ ഞങ്ങരംക്കു മനസ്സുവന്നിട്ടില്ല. അതു പോലെ നിങ്ങളുടെ മാസ്റ്റർമാർ എല്ലായ്പ്പോഴം വേലചെയ്യുന്നതു കാണുമ്പോരം നിങ്ങരംക്കും വേലചെയ്താൽകൊള്ളാമെന്നു് ആഗ്രഹം ഉണ്ടാകും. എല്ലായ്പ്പോഴം വേലചെയ്യണമെന്നുള്ള നിർബന്ധം അദ്ധ്യാ പകക്കും അതിനെ അനുകരിക്കണമെന്ന മനഃസ്ഥിതി അദ്ധ്യേതാക്ക രംക്കും ഉണ്ടായിത്തീരണം.

പുരാതന ഗുരുക്കന്മാർ കോപംകൊണ്ടല്ല കുട്ടികളെ ശിക്ഷിച്ചി രുന്നതു്. നേരെമറിച്ചു് ശിഷ്യന്മാർ നന്നാകാൻവേണ്ടി മാത്രമായി രുന്നു. അന്നത്തെ ഗുരുശിഷ്യന്മാർ തമ്മിൽ പിതൃപുത്രബന്ധത്തിൽ തന്നെയാണു് ജീവിച്ചിരുന്നതു്. അദ്ധ്യാപകനെ പരാജയപ്പെടുത്ത ത്തക്കവണ്ണം തൻെറ ശിഷ്യൻ പാണ്ഡിത്യമുള്ളവരായിത്തീരണമെ ന്നാണു് അന്നത്തെ ഗുരുക്കന്മാർ ആശിച്ചിരുന്നതു്. മധുസൂദനസര സ്വതിയെന്ന ഗുരുവിൻെറ അടുക്കൽ വേഷപ്രച്ഛന്നനായി പഠിക്കാൻ ചെന്ന ഒരു ശിഷ്യൻ അവൻെറ പഠിപ്പു പൂത്തിയാക്കിയതിനുശേഷം ഗുരുവിൻെറ ആദശ്ങ്ങളെ ഖണ്ഡിച്ചുകൊണ്ടു് ഒരു പുസ്തകമെഴുതി യിട്ടും ആ ഗുരുവിനു ക്ഷോഭമുണ്ടായില്ല. അവൻ എൻെറ കുട്ടിയാ ണെന്നു മാത്രമേ അദ്ദേഹം പറഞ്ഞുള്ളു. ഒടുവിൽ മധുസൂദനസരസ്വതി യുടെ വേറൊരു ശിഷ്യൻ ആ പുസ്തകത്തെ ഖണ്ഡിച്ചുകൊണ്ടു് ''അ ദ്വൈതസിദ്ധി'' എന്നപേരിൽ ഒരു ഗ്രന്ഥം എഴുതേണ്ടതായിവന്നു. ഇതുപോലെയാണു് ''ശ്രീകൃഷ്ണവിലാസം'' നിമ്മിച്ച സുകുമാരകവി യുടെ കഥയും. സുകുമാരശരീരനായ സുകുമാരൻെറ ദേഹം ഉമിത്തീ യിൽ വെന്തുക്കൊണ്ടിരുന്ന സന്ദർഭത്തിൽ ശ്രീകൃഷ്ണവിലാസം സാഹിത്യപ്പൊൻകുസുമങ്ങളാൽ അലംകൃതമായ പദ്യരൂപത്തിൽ ധാ രമുറിയാതെ പറഞ്ഞുകൊടുക്കുന്നതിനു അദ്ദേഹത്തിനു സാധിച്ചിട്ടുണ്ടെ ങ്കിൽ ആ മഹാശയൻെറ ബ്രഹ്മചര്യം എത്രമാത്രം ശക്തിയുള്ളതായി രുന്നുവെന്നു ഏറെക്കുറെ ഊഹിക്കാവുന്നതാണല്ലൊ.

പൂവ്വകാലങ്ങളിലെ ഗുരുക്കന്മാരെ അനുകരിച്ചു ജീവിക്കുന്നവർ ഇക്കാലത്തു വളരെ വിരളംതന്നെയാണെന്നു വ്യസനസമേതം പ്രസ്താ വിച്ചുകൊള്ളട്ടെ. ഈയിടെ ഒരു കോളേജ് പ്രൊഫസറുമായി അഭി മുഖസംഭാഷണം ചെയ്യുന്നതിനു എനിക്കു സംഗതിയായി. അദ്ദേഹം ഒരു ഹോമിയോപ്പതി ഡോക്ടർ കൂടിയാണു്. രോഗികരം കാപ്പികുടി ക്കരുതെന്നു അദ്ദേഹം ഉപദേശിക്കാറുള്ളതു് താൻതന്നെ കാപ്പികുടി

നിറുത്തിയതിനുശേഷമാണെന്നും ഇപ്രകാരം താൻതന്നെ ഒന്നു പരീക്ഷിച്ചറിയാതെ യാതോന്നും ഉപദേശിക്കാറില്ലെന്നും മററും എന്നോടദ്ദേഹം പ്രസ്താവിക്കുകയുണ്ടായി. അദ്ദേഹമാണു് ശരിയായ അദ്ധ്യാപകൻ. എന്നാൽ ഒരു പാശ്ചാത്യസൎവ്വകലാശാലയിലെ ഒരു പ്രൊഫസ്സറെ അദ്ദേഹത്തിൻെറ ദുരാചാരതല്പരതയെ ആധാരമാക്കി ആദ്യം ശിക്ഷിച്ചെങ്കിലും പിന്നീടു് വീണ്ടും ജോലിയിൽ നിയമിക്കുന്ന പ്രശ്നം വന്നപ്പോഠം ദുരാചാരവും പഠിപ്പിക്കലും തമ്മിൽ ബന്ധമില്ലെന്നു് സൎവ്വകലാശാല തീൎച്ചപ്പെടുത്തിയതായി കേട്ടിട്ടുണ്ടു്. പ്രാചീനഭാരതഗുരുക്കന്മാർ അങ്ങനെയുള്ളവരായിരുന്നില്ല. പ്രാചീനമായ ഒരു രീതിയും അപ്രകാരമല്ല.

കുട്ടികഠം ബ്രാഹ്മമുഹൂൎത്തത്തിൽ എഴുന്നേല്ക്കണം. ഇംഗ്ലീഷുപഠിക്കുന്ന ഇന്നത്തെ കുട്ടികഠം സൂൎയ്യൻെറ സ്വൎണ്ണക്കമ്പികളുടെ കുത്തുകളേററു അങ്ങോട്ടും ഇങ്ങോട്ടും തിരിഞ്ഞുമറിഞ്ഞു വിഷമിച്ചതിൻെറ ശേഷമേ ഉറക്കമുണരുന്നുള്ളു. ബ്രാഹ്മമുഹൂൎത്തം നാലുനാലരമണി സമയമാണു്. അപ്പോഠം എഴുന്നേല്ക്കുന്നതുകൊണ്ടു് ദീൎഘായുസ്സുണ്ടാകുന്നു. എഴുന്നേററാൽ ഉടൻ ശൗചം ചെയ്യണം. ''പ്രാതസ്നാനം ബുദ്ധിവിശേഷം'' എന്നും മററും നിങ്ങഠം കേട്ടിരിക്കുമല്ലോ? കുളിക്കാൻ സൗകൎയ്യമില്ലാത്തവർ നനച്ച വസ്ത്രംകൊണ്ടു് ദേഹമെല്ലാം തുടച്ചുവൃത്തിയാക്കിയാലും മതിയാകും. അതിനുശേഷം ഈശ്വരധ്യാനം അനുഷ്ഠിക്കണം. ഈശ്വരധ്യാനം ബുദ്ധിവിശേഷത്തിനു് സഹായമാകുന്നു. ക്രിസ്തുമതവും മുഹമ്മദുമതവും ഈ സമയത്തു ഈശ്വരധ്യാനം ആവശ്യമെന്നു ഉപദേശിക്കുന്നുണ്ടു്.

മുൻകാലത്തു് വിദ്യാൎത്ഥികളെ ബ്രഹ്മചാരികളെന്നു വിളിച്ചിരുന്നു. അവർ രാവിലെ കുളികഴിഞ്ഞു ഈശ്വരധ്യാനത്തോടുകൂടി സൂൎയ്യോദയംവരെ സൂൎയ്യനെ ആരാധിച്ചുവന്നു. അതിനുശേഷം അഗ്ന്യുപാസന. പിന്നീടു് ഗുരുവിൻെറ പാദം വന്ദിക്കുക. ''ഗുരുൎബ്രഹ്മാ ഗുരുൎവിഷ്ണുഃ ഗുരുൎദേവോ മഹേശ്വരഃ'' എന്നതനുസരിച്ചു ഗുരുവിനെ ഈശ്വരനെന്നു സങ്കല്പിച്ചു അനന്തരം ശുശ്രൂഷിക്കുന്നു. പഠിക്കുന്നതു് പിന്നീടാണു്. ഇന്നത്തെ വിദ്യാൎത്ഥികഠം ഒരു 'ബെഡ്കാഫി' കുടിക്കാതെ എഴുന്നേല്ക്കുകതന്നെയില്ല. പല്ലുതേയ്ക്കണമെന്നു അവൎക്കു നിൎബ്ബന്ധമില്ല. പുരാതനവിദ്യാൎത്ഥികഠം മുമ്പു പ്രസ്താവിക്കപ്പെട്ട പഠിത്തത്തിനുശേഷം ഭിക്ഷയ്ക്കായി നടക്കുന്നു. ഭിക്ഷയിൽനിന്നു കിട്ടുന്നവയെ ഗുരുവിനു കൊടുത്തശേഷം ഭക്ഷണം കഴിക്കുന്നു. അച്ഛനേയും അമ്മയേയും, ഗുരുവിനേയും ഈശ്വരനേയും സമനിലയിൽ വീക്ഷിച്ചുകൊണ്ടാണു അവർ അപ്രകാരം ഗുരുശുശ്രൂഷ ചെയ്യുന്നതു്. പഠിത്തം അതിനുശേഷവും തുടൎന്നുകൊണ്ടിരിക്കും.

പണ്ടത്തെ വിദ്യാത്ഥികാംക്ക നിഷേധിച്ചിരിക്കുന്ന യാതൊന്നും ഇന്നും നിങ്ങാം സ്വീകരിക്കാൻ പാടില്ലെന്നാണ എൻെറ അഭിപ്രായം. സംഗിതം സന്തോഷജനകമാണെങ്കിൽകൂടിയും ഈശ്വരപരമായിട്ടുള്ളതല്ലെങ്കിൽ ശ്രദ്ധിക്കരുതു്. അന്യൻെറ കുററങ്ങാം പറയുന്ന സമ്പ്രദായത്തെ ഉപേക്ഷിക്കണം. ചില കുട്ടികാം അദ്ധ്യാപകൻെറ പ്രീതി സമ്പാദിക്കാമെന്ന വിചാരിച്ചു മററു കുട്ടികളെപ്പററി കുററം പറയുന്നു. അതു ശരിയല്ല. നിങ്ങാം ആഡംബരത്തിൽ ഭ്രമിക്കരുതു്. ഇവയൊന്നും പണ്ടത്തെ വിദ്യാത്ഥികാംക്കില്ലായിരുന്നു. അവരുടെ ശ്രമം സ്വഭാവശുദ്ധിയും ബുദ്ധിവൈഭവവും സമ്പാദിക്കുന്നതിനായിരുന്നു. ഇന്നത്തെ ഒരു വിദ്യാത്ഥിക്കു് എല്ലാ വിഷയങ്ങളിലും പൂജ്യം മാക്ക്ക് റക്കറിങ്ങായിട്ടു കിട്ടിയാൽപോലും അവൻ തല ചീകി മിനുക്കി ഏററവും പരിഷ്കാരിയായി നടക്കുന്നതിനു ലജ്ജിക്കുന്നില്ല. റോഡുകളിൽകൂടി നടക്കുമ്പോാം താൻ കുറെ സൗന്ദര്യമുള്ളവനാണെന്നു പൊതുജനങ്ങളെ ധരിപ്പിക്കണമെന്നേ അവനു വിചാരമുള്ളൂ. ചീപ്പിനും കണ്ണാടിക്കും പണം ചിലവാക്കി കാലക്രമേണ അവൻ താളപ്പുളങ്കറിയെ ശരണംപ്രാപിച്ചശേഷം ദാരിദ്ര്യദേവതയെ വരിക്കുന്നു. കുളിക്കണമെന്ന വിചാരംതന്നെ അവനുണ്ടാകുന്നില്ല. കുളിക്കാതിരുന്നു വിയപ്പും മററും ഒട്ടിപ്പിടിച്ചുണ്ടാകുന്ന ദുർഗ്ഗന്ധത്തെ ശമിപ്പിക്കുന്നതിനുവേണ്ടി അവൻ കുറെ വാസ്ലൈൻ പുരട്ടുന്നു. ബീഡിക്കുററിയുടെ നാററം ശമിപ്പിക്കുന്നതിനും വാസ്ലൈൻ ഉപയോഗിക്കാതെ അത്തരക്കാക്കു ഗത്യന്തരമില്ല. ഇപ്പോഴത്തെ പഠിത്തക്കാരുടെ ഏവംവിധങ്ങളായ ജീവിതരീതി കാണുമ്പോാം ഇവരല്ലേ കാട്ടാളന്മാർ എന്നുപോലും സംശയിച്ചുപോകുന്നു. അതുകൊണ്ടു് ശുചിത്വമുള്ളവരായി ജീവിക്കുന്നതിനു നിങ്ങാം പ്രത്യേകം ശ്രദ്ധിക്കണം.

അസംതൃപ്തി എന്നുള്ളതു് പണ്ടത്തെ വിദ്യാത്ഥികളെ തീണ്ടുകപോലും ചെയ്തിരുന്നില്ല. അവർ കിട്ടുന്നതുകൊണ്ടു തൃപ്തിപ്പെട്ടിരുന്നു. കിട്ടുന്നതുകൊണ്ടു് തൃപ്തിപ്പെടാതെ പിന്നെയും കൂടുതൽ കിട്ടണമെന്നു വിചാരിച്ചുകൊണ്ടിരിക്കുന്നവക്കു് ഒരുതരത്തിലും സമാധാനത്തിനു് വഴിയില്ലെന്നു മാത്രമല്ല, അവർ പലതരത്തിലുള്ള നിരാശകാംക്കു് വിധേയരായി സ്വബോധംപോലും ഇല്ലാതെ പലതും പ്രവത്തിച്ചു നാശങ്ങാംക്കു കാരണക്കാരായിത്തീരുന്നു. അവരേയും അവരെ സംബന്ധിക്കുന്ന മററുള്ളവരേയും ലോകരെ മുഴുവൻതന്നെയും ഇപ്രകാരം നാശഗത്തത്തിലേയ്ക്കു വലിച്ചിഴച്ചുകൊണ്ടുപോകുന്ന ഒന്നാമത്തെ ദുർഭൂതമാണ് അസംതൃപ്തി. ''A gloomy face is a contageous disease'' മ്ലാനവദനം ഒരുതരം പകരുന്ന വ്യാധിയാണെന്നു പറയ

പ്പെടുന്നതും ഇതുകൊണ്ടുതന്നെയാണു്. അതുകൊണ്ടു് നിങ്ങറം ഒരു പ്രകാരത്തിലും അസംതൃപ്തിയ്ക്കു് വിധേയരായിത്തീരുവാൻ പാടില്ല.

കാമം, ക്രോധം, ചീട്ടുകളി, ചതുരംഗം, വഴക്കുണ്ടാക്കുക, കള്ളം പറയുക, എന്നുതുടങ്ങിയ ദുരാചാരങ്ങളെ ദൂരെ പരിത്യജിക്കണം. അസത്യം പറയുന്നവൻ വേരോടെ ഉണങ്ങിപ്പോകുമെന്നുള്ള ശ്രുതിവാക്യത്തെ നിങ്ങറം ഒരിക്കലും വിസ്മരിച്ചുപോകരുതു്. ചീത്തവിചാരങ്ങറം ഒരിക്കലും നിങ്ങളുടെ ഉള്ളിൽ പ്രവേശിക്കുന്നതിനു അനുവദിക്കാതിരിക്കണം. മിതമായ ആഹാരം, നല്ല ആഹാരം, സദ്‌വിചാരം മുതലായവ ഉണ്ടായിരുന്നാൽ നിങ്ങറക്കു ദുസ്വപ്നങ്ങറം ഒന്നും തന്നെ ഉണ്ടാകുന്നതല്ല. രഹസ്യങ്ങറം എന്നപേരിൽ അറിയപ്പെടുന്നവയെ എല്ലാം ഉപേക്ഷിക്കുകതന്നെവേണം. എന്തെങ്കിലും പറയുന്നതിനു രഹസ്യസ്ഥലത്തു പോകണമെന്നു വല്ലവരും പറയുമ്പോറം തന്നെ അവരെ ഉപേക്ഷിച്ചേക്കണം. അത്തരം രഹസ്യങ്ങളും രഹസ്യസ്ഥലങ്ങളും ആപത്തുകളെ ഉളവാക്കുന്നവയാണു്. നിങ്ങറം നശിക്കുന്നതു ചായക്കടയും മററും കൊണ്ടാണു്. അധികം തിന്നുന്നവരും ബീഡി വലിക്കുന്നവരും കള്ളന്മാർതന്നെയാകുന്നു. എന്തുകൊണ്ടെന്നാൽ അച്ഛൻെറ മുതൽ മോഷ്ടിച്ചുകൊണ്ടുവന്നാണു് മിക്കപ്പോഴും വിദ്യാൎത്ഥികറം ബീഡിവലിച്ചു പുകയൂതിപ്പൊക്കുന്നതിനും കണക്കിലധികം തിന്നുന്നതിനും ഉപയോഗപ്പെടുത്തുന്നതു്. ബലം ഉണ്ടാക്കാൻ നോക്കേണ്ടതു് അത്യാവശ്യമാണെങ്കിലും നാക്കിൻെറ ഭൃത്യനായിട്ടു ജീവിച്ചുകൂട.

ഗുരുക്കന്മാരോടുണ്ടായിരിക്കേണ്ട ഭക്തിയെപ്പററി പ്രസ്താവിച്ചു കഴിഞ്ഞു. എന്നാൽ ഗുരുവായിട്ടു വരിയ്ക്കപ്പെട്ട ഒരാറം ദുഷ്ടനാണെന്നു ബോദ്ധ്യപ്പെടുന്നുവെങ്കിൽ ആ നിമിഷത്തിൻതന്നെ അദ്ദേഹത്തിനെ ഉപേക്ഷിച്ചു വേറെ ഗുരുവിനെ സ്വീകരിച്ചുകൊള്ളണം. പൂൎവ്വഭാരതത്തിലെ വിദ്യാൎത്ഥികറം 36—ം 48—ം വൎഷങ്ങറം ഗുരുക്കന്മാരോടുകൂടി താമസിച്ചു വിദ്യാഭ്യാസം ചെയ്തിരുന്നു. അതിനുശേഷമേ അവർ ദാമ്പത്യജീവിതത്തിൽ പ്രവേശിച്ചിരുന്നുള്ളുവെന്നറിയുമ്പോറം അമ്പത്താറുവയസ്സുവരെ ബ്രഹ്മചര്യമനുഷ്ഠിക്കുന്നവൻെറ ഗുണഗണങ്ങറം എന്തെല്ലാമായിരിക്കുമെന്നു നിങ്ങറംതന്നെ ആലോചിക്കുക! സ്ത്രീകളും ഇതുപോലെതന്നെ ജീവിക്കണമെന്നുള്ളതും ഭാരതീയമതമാകുന്നു. ഇപ്രകാരം 36—ം 48—ം വർഷങ്ങറം ഗുരുവിൻെറ സമീപത്തിൽ താമസിച്ചു മനഃശ്ശുദ്ധിയോടും ബ്രഹ്മചര്യത്തോടുംകൂടി ജീവിക്കുന്നവനു് എന്നും സന്തോഷപ്രദമായ ഒരു ജീവിതം നയിക്കുന്നതിനും സാധിക്കുന്നു. ബ്രഹ്മചര്യത്തെ അടിസ്ഥാനമാക്കി വേറൊരവസരത്തിൽ നിങ്ങളോടു പറയാമെന്നു വിചാരിക്കുന്നു. ഈ വക വിഷയങ്ങളെ

സംബന്ധിക്കുന്ന പ്രസംഗങ്ങരം ശ്രദ്ധിക്കുന്നതുകൊണ്ടു് നിങ്ങളുടെ ക്ലാസ്സിലെ പഠിത്തത്തിനു ദൂഷ്യം പററുന്നതല്ല. മഹാത്മാഗാന്ധി ലോകൈകവന്ദ്യനായിത്തീൎന്നിട്ടുള്ളതു് പ്രാചീന ഭാരതീയാദൎശം പുലത്തുന്നതുകൊണ്ടാണു്. പണ്ടു് നമുക്കുണ്ടായിരുന്ന ആ സുവൎണ്ണ കാലത്തെ—സകല കലകളുടേയും വിളനിലമായും ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും സ്വൎണ്ണവും വെള്ളിയും ഒഴുകിച്ചേരുന്ന ദിവ്യതടാകമായും പാലും തേനും പതഞ്ഞൊഴുകുന്ന മഹാനദിയായും പരിഷ്കാരദിവാകരന്റെ കരനികരങ്ങരംകൊണ്ടു പ്രകാശമാന മായും വൎത്തിച്ച പ്രാചീനഭാരതത്തിന്റെ, ആ താരുണ്യദശയെ സാൎത്ഥകമാക്കുവാനുള്ള ചുമതല നിങ്ങളുടെ ചുമലുകളിലാണെന്നു മാത്രം ഓൎമ്മിപ്പിച്ചുകൊണ്ടു് തൽക്കാലം ഈ പ്രസംഗം ഉപസംഹ രിച്ചുകൊള്ളുന്നു.



# 43. ഭാരതത്തിലെ ഭാവിവിദ്യാഭ്യാസം

''നാപൃഷ്ടഃ കസ്യചിത്ബ്രൂയാന്ന ചാന്യായേന പൃച്ഛതഃ
ജാനന്നപി ച മേധാവീ ജഡവല്ലോക ആചരേത്''

എന്നാണ് ധമ്മശാസ്ത്രം. ധമ്മശാസ്ത്രം ആദരിക്കുന്നവരിൽ ഒരുവനാണു ഞാൻ. നമ്മുടെ പൂർവ്വികന്മാർ വളരെക്കാലം ആലോചിച്ചു നിശ്ചയിച്ച നിയമങ്ങളാണതിലടങ്ങിയിരിക്കുന്നതു്. അതിൽനിന്നു കാലാവസ്ഥയ്ക്കു മാററിയേ കഴിയൂവെന്നുള്ള ചിലതു മാററാമെന്നല്ലാതെ പണ്ടുള്ളവരെഴുതിയതെല്ലാം തെററും വലിച്ചുദൂരെയെറിയേണ്ടവയും ആണെന്നു് എനിക്കഭിപ്രായമില്ല. ആ അഭിപ്രായത്തോടു ഞാൻ യോജിക്കയുമില്ല. ഇതാണു് എൻെറ മുഖവുര.

ഭാരതത്തിൻെറ ഭാവിവിദ്യാഭ്യാസമെന്നതിൽ, ''ഭാരതത്തിൻെറ നിലയെന്തു്? ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ സ്ഥിതിയെന്തു്? ഇതിലുള്ള ദോഷങ്ങളെന്തു്? ഈ ദോഷങ്ങളെല്ലാം നീങ്ങി ഗുണങ്ങളുള്ളതായ വിദ്യാഭ്യാസം എങ്ങിനെയുള്ളതായിരിക്കണം? അതു തിരുവിതാംകൂറിൽ എത്രത്തോളം നടപ്പിലാക്കാൻ പോകുന്നു? തിരുവിതാംകൂറിലെ വിദ്യാഭ്യാസപദ്ധതി ഭാരതത്തിനു എത്രത്തോളം മാതൃകയായിരിക്കും?'' ഇത്രയുമാണു് ഞാൻ ചിന്തിക്കാൻ പോകുന്നതു്.

ഭാരതം ജപ്പാൻപോലേയോ, ജമ്മനിപോലേയോ, ഇംഗ്ലണ്ടു പോലേയോ, റഷ്യപോലേയോ ഉള്ള ഒരു രാജ്യമല്ലെന്നാണു് എനിയ്ക്കു് ഒന്നാമതു പറയാനുള്ളതു്. ഭാരതം ഭൂലോകത്തിലെ മുഖ്യ പുണ്യക്ഷേത്രമാണു്. ജപ്പാൻകാർ ജപ്പാനെ സ്നേഹിക്കുന്നതുകൊണ്ടും, ഇംഗ്ലീഷുകാർ ഇംഗ്ലണ്ടിനെ സ്നേഹിക്കുന്നതുകൊണ്ടും ഇന്ത്യക്കാർ ഇന്ത്യയെ സ്നേഹിക്കണമെന്നല്ല എൻെറ മതം. ഇന്ത്യ ലോകത്തിലെ ഏററവും വിശേഷപ്പെട്ട പുണ്യഭൂമിയായതുകൊണ്ടു് അതിനെ സ്നേഹിക്കണമെന്നാണു് എൻെറ സിദ്ധാന്തം. ഇന്ത്യക്കാർ മാത്രം സ്നേഹിക്കണമെന്നല്ല ഞാൻ പറയുന്നതു്. ലോകം മുഴവൻ ഇന്ത്യയെ സ്നേഹിക്കേണ്ടതാണു്. ജപ്പാൻകാരനും ഇംഗ്ലീഷുകാരനും അമേരിക്കക്കാരനും റഷ്യക്കാരനും എന്നു വേണ്ട സകല ദേശവാസികളും ഇന്ത്യയെ സ്നേഹിക്കാൻ കടപ്പെട്ടവരാണു്. ഇന്ത്യ ലോകത്തിലെ സകല മനുഷ്യർക്കും തീർത്ഥയാത്ര ചെയ്യുവാനുള്ള സ്ഥലമാണു്. ഇന്ത്യയെപ്പോലുള്ള മറെറാരു പുണ്യഭൂമി ഏതുണ്ടു്?

അവതാരപുരുഷന്മാരും സിദ്ധന്മാരും തമ്മിൽ വ്യത്യാസമുണ്ട്. ലോകത്തു ചരിത്രസമ്മതന്മാരായി ഏഴു അവതാരപുരുഷന്മാരാണ് ഉണ്ടായിട്ടുള്ളതു്. ക്രിസ്തു പറയുന്നതുപോലെ ''ഞാനും പിതാവും ഒന്നാകുന്നു'' എന്ന അവസ്ഥ പൂർണ്ണമായി അനുഭവപ്പെട്ടത്തിയവരാണു സാക്ഷാൽ ഈശ്വരാവതാരപുരുഷന്മാർ. ഇങ്ങനെ ഏഴുപേർ ചരിത്രകാലത്തു ജനിച്ചു. അവരിൽ ആറുപേരും ഈ ഭാരതഭൂമിയിലാണ് ജനിച്ചതും വളർന്നതും. അവരുടെ ''ബാല്യലീലാധ്യയനാധ്യാപന തപശ്ചര്യാദി''കളാൽ അവർ ഭൂമണ്ഡലം പരിശുദ്ധമാക്കി. അതിനു പുറമെ ഈ ഭാരതഭൂമിയിൽ ഉണ്ടായിടത്തോളം ഋഷിമാരും, സിദ്ധന്മാരും, യോഗികളും ആചാര്യന്മാരും, **മറേറതുദേശത്തുണ്ടായിട്ടുണ്ട്?** ഇവരിൽ ഒരാൾ ജനിച്ചാൽ തന്നെ ഒരു ഭൂഖണ്ഡം പുണ്യസ്ഥലമായി മാറുന്നു. പിന്നെ അനേകായിരംപേർ ജനിച്ച സ്ഥലത്തിൻെറ മഹിമ എത്രയാണ്? ഉത്തരദേശവും ദക്ഷിണദേശവും എല്ലാം പുണ്യസ്ഥലം തന്നെ. മലയാളവും, ബംഗാളവും, കർണ്ണാടകവും, ഹിന്ദുസ്ഥാനവും, മഹാരാഷ്ട്രവും എല്ലാം പുണ്യസ്ഥലംതന്നെ. എവിടെയാണ് ഒരു സിദ്ധൻേറയോ, ആചാര്യൻേറയോ പാദസ്പർശം ഏൽക്കാതിരുന്നിട്ടുള്ളതു്? കാശി, രാമേശ്വരം, ശ്രീരംഗം ഇവ ഓരോന്നും ഓരോ പുണ്യസ്ഥലമാണ്. ഈ പുണ്യസ്ഥലങ്ങളെല്ലാം ഉൾക്കൊള്ളുന്ന ഇണങ്ങുന്ന ഭാരതഭൂമിയുടെ പാവനത്വം ആർക്കു പറയുവാൻ കഴിയും? ഗംഗ, യമുന, ഗോദാവരി, നർമ്മദ ഇവ ഓരോന്നും പുണ്യനദിയാണ്. ഈ ഓരോ നദിയിലും അനവധി പുണ്യതീർത്ഥങ്ങൾ; ആ നദിയുടെ തീരമെല്ലാം പുണ്യദേശം. അങ്ങനെയുള്ള അനേകം നദികൾ ഉൾക്കൊള്ളുന്ന ഭാരതഭൂമിയുടെ പുണ്യസ്ഥലത്വം ആർക്കു വർണ്ണിക്കാൻ കഴിയും? ഭാരതത്തിലെ ഓരോതരിമണലും പരിശുദ്ധമാണെന്ന് ശ്രീ വിവേകാനന്ദസ്വാമികൾ പറഞ്ഞതു വെറുതെയല്ല. കുശാഗ്രബുദ്ധിയും വിമർശനപടുവുമായ അദ്ദേഹം ഒരു വാക്കും വെറുതെ പറയുകയില്ല. അങ്ങനെയുള്ള ഭാരതത്തിലെ ഭാവി വിദ്യാഭ്യാസത്തെയാണ് നാം ഇന്നു ചിന്തിക്കുവാൻ പോകുന്നതു്?

വിദ്യാഭ്യാസത്തിലാണ് ഭാരതത്തിൻെറ ഭാവി സ്ഥിതിചെയ്യുന്നതു്. ഇന്നത്തെ ചെറുപ്പക്കാരാണ് നാളത്തെ പൗരന്മാർ. അവർക്കു കൊടുക്കുന്ന വിദ്യാഭ്യാസമനുസരിച്ചുള്ള വീക്ഷണഗതിയോടുകൂടിയവരായിരിക്കും ഭാവി പൗരന്മാർ പൗരന്മാരാണ് ഒരു രാജ്യത്തിൻെറ ചരിത്രം ശോഭനമോ, ലോകകല്യാണപ്രദമോ, ലോകദ്രോഹകരമോ ആക്കി രൂപീകരിക്കുന്നതു്. അതുകൊണ്ട് വിദ്യാഭ്യാസം ക്രമീകരിക്കുന്നതു സർവ്വപ്രധാനമായ ഒരു കാര്യമാണ്.

ഭാവി വിദ്യാഭ്യാസത്തെപ്പററി ചിന്തിക്കുന്നതിനുമുമ്പു ഇപ്പോഠം നിലവിലിരിക്കുന്ന വിദ്യാഭ്യാസത്തെപ്പററി ചിന്തിക്കേണ്ടതുണ്ടു്. (1) ''ഇപ്പോഠംതന്നെ ഉള്ളിലിരിക്കുന്ന പൂർണ്ണതയെ പ്രകടിപ്പിക്കുകയാണു് വിദ്യാഭ്യാസം''—എന്നു് ശ്രീ വിവേകാനന്ദസ്വാമികഠം വിദ്യാഭ്യാസത്തെപ്പററി നിർവ്വചിക്കുന്നു. മനുഷ്യനിൽ പ്രധാനമായി മൂന്നു ഘടകങ്ങഠം ഉണ്ടു്. അവ ശരീരം, ബുദ്ധി, മനസ്സു് എന്നിവകളാണു്. ഈ മൂന്നിനേയും ഓരോ വ്യക്തിയെ സംബന്ധിച്ചിടത്തോളം എത്രമാത്രം അന്യൂനം ആക്കാമോ അത്രയും ആക്കുന്നതിനുപകരിക്കുന്നതാണു് ശരിയായ മാതൃകാവിദ്യാഭ്യാസം. ഈ സ്റ്റാൻഡേർഡു് വച്ചുകൊണ്ടാണു് ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ ഗുണഗണങ്ങളെ അളക്കാൻ ഞാൻ വിചാരിക്കുന്നതു്.

ഒന്നാമതു ശരീരം. ശരീരത്തിനു രണ്ടു കാര്യങ്ങഠം ആവശ്യമുണ്ടു്. അനുപാത്തോപാദാനവും, ഉപാത്തപോഷണവും. ശരീരത്തിനാവശ്യമുള്ള സാധനങ്ങഠം വെളിയിൽനിന്നു് സമ്പാദിച്ചുകൊടുക്കുകയും ശരീരത്തിലുള്ളതിനെ വേണ്ടവിധം നിയന്ത്രിച്ചു പുഷ്ടിപ്പെടുത്തുകയും ചെയ്യുന്നതിനുള്ള അറിവാണു് ശരിയായ ശരീരവിദ്യാഭ്യാസത്തിലടങ്ങുന്നതു്. ഇതിൽ ഒന്നാമത്തേതിൽ കൃഷി, വ്യവസായം മുതലായവ ഉഠപ്പെടുന്നു. രണ്ടാമത്തേതിൽ കായികവ്യായാമം, ആരോഗ്യനിയമം മുതലായവയെപ്പററിയുള്ള അറിവുഠപ്പെടുന്നു. ഇതുരണ്ടും അപ്രധാനമായിട്ടാണു് ഇപ്പോഠം നിലവിലിരിക്കുന്ന വിദ്യാഭ്യാസത്തിൽ കരുതപ്പെടുന്നതു്. സ്കൂളുകളിൽ ആരോഗ്യശാസ്ത്രം നിർബന്ധമായി പഠിപ്പിക്കപ്പെടുന്നില്ല. ശുചിത്വശാസ്ത്രം പഠിപ്പിക്കപ്പെടുന്നില്ല; വ്യായാമനിയമങ്ങഠം പഠിപ്പിക്കപ്പെടുന്നില്ല. കൃഷി, കച്ചവടം, വ്യവസായം എന്നിങ്ങനെ പണമുണ്ടാക്കാനുള്ള വിദ്യയൊന്നും നിർബന്ധിതമല്ല. ഇതിൻെറ ഫലമെന്താണു്? വിദ്യാസമ്പന്നന്മാരാണെന്നു പറയപ്പെടുന്നവർ സർട്ടിഫിക്കററുകളുമായി തെണ്ടിനടക്കുന്നു. ഇപ്പോഠം യുദ്ധംവന്നതുകൊണ്ടു് വളരെപ്പേർ പട്ടാളത്തിൽ പോയതുനിമിത്തം ജോലിയ്ക്കുവേണ്ടി തെണ്ടുന്നവർ വളരെ കുറവുണ്ടു്. എങ്കിലും ബാക്കിയുള്ളവർ സ്വന്തം കാലിൽനിന്നു പണമുണ്ടാക്കാൻ ഇന്നും പഠിച്ചിട്ടില്ല. സ്വന്തം ശരീരത്തിനു ആവശ്യമുള്ള സാധനങ്ങളിൽ എന്തെങ്കിലും സ്വപ്രയത്നംകൊണ്ടു് ഉണ്ടാക്കുവാൻ ഇവർക്കു സാധ്യമല്ല. വല്ല സയൻസു വിദ്യാർത്ഥികളൊഴിച്ചാൽ പ്രായേണ ആർക്കുംതന്നെ അരിയും പാത്രവും വെള്ളവും തീയും വിറകും കൊടുത്താൽ അതു് അടുത്ത ചായക്കടയിൽ പണയംവച്ചു് ചായകുടിക്കാനല്ലാതെ പാകംചെയ്തു കഴിക്കാൻ അറി

(1) "Education is the manifestation of perfection already in man"

യാമെന്നതോന്നുന്നില്ല. ആരോഗ്യശാസ്ത്രത്തിൻെറ ബോധമില്ല. സയൻസിൻെറ ചില തത്വങ്ങരം പുസ്തകംനോക്കി പഠിച്ചാലും അതു അവരുടെ പ്രായോഗികജീവിതത്തിലില്ല. ഇംഗാലാമ്ലം ആരോഗ്യത്തിനു ദോഷമാണെന്നു പഠിച്ചവർ പുകയില കരിച്ചു വായു എപ്പോഴും ശ്വസിക്കാൻ ഇഷ്ടപ്പെടുന്നതും അതു വായിലെ ഇംഗാലാമ്ലത്തോടു ചേർത്തു മററുള്ളവരുടെ വായിലും മൂക്കിലും കയററി അവരുടെ ആയുസ്സു നശിപ്പിക്കാൻ ശ്രമിക്കുന്നതും എന്തുകൊണ്ടു്? തിയററി അറിയാൻ വയ്യാത്തതുകൊണ്ടല്ല. അറിഞ്ഞതു പ്രായോഗികമാക്കാൻ പഠിച്ചിട്ടില്ലാത്തതുകൊണ്ടു്. വ്യായാമത്തെപ്പററി നമ്മുടെ വിദ്യാലയങ്ങളിൽ എന്തു പഠിപ്പിക്കുന്നു? പതിനൊന്നുമണിക്കു് നാലും അഞ്ചും മൈൽ ദൂരം നടന്നുവരുന്നവക്കും ഉച്ചയ്ക്കു് ഊണുകഴിച്ചുവരുന്ന ഉടനെ ചിലക്കും ഉച്ചപ്പട്ടിണി കിടക്കുന്ന ചിലക്കും വൈകുന്നേരം ആറുമൈൽ നടക്കേണ്ടവക്കും ഡ്രില്ലുകളി ഉണ്ടു്. അതുതന്നെ—ഇങ്ങനെ, ശരീരന്യൂനതാ പരിഹാരത്തിനു വേണ്ടതൊന്നും നമ്മുടെ വിദ്യാലയങ്ങളിൽ ഇപ്പോരം ഇല്ല. ആഹാരസമ്പാദനത്തിനാണെങ്കിൽ ക്ലാക്കോ, പ്യൂണോ, വക്കീലോ, ഡോക്ടറോ, വാദ്ധ്യാരോ, ഗ്രന്ഥകാരനോ മറേറാ ആയിട്ടല്ലാതെ ആഹാരസമ്പാദനത്തിനുള്ളതൊന്നും പഠിപ്പിക്കുന്നില്ല.

അടുത്തതു് ബുദ്ധിയാണു്. ബുദ്ധിക്കു മൂന്നു ഭാവങ്ങളുണ്ടു്. ഈ ഭാവങ്ങളുടെ പുഷ്ടിയാണു് ബുദ്ധിവിഷയകമായ വിദ്യാഭ്യാസംകൊണ്ടു സാധിക്കേണ്ടതു്. ഈ മൂന്നു ഭാവങ്ങരം ചിന്തനം, സ്മൃതി, സങ്കല്പം എന്നിവയാണു്. ശരിയായ വിദ്യാഭ്യാസത്തിൽ ഈ മൂന്നു ഭാവങ്ങളും പുഷ്ടിപ്പെടുത്തേണ്ടതുണ്ടു്. ഇതിൽ സ്വതന്ത്രമായി കാര്യങ്ങരം കണ്ടുപിടിക്കുന്നതിനാണു് ചിന്തനം എന്നു പറയുന്നതു്. ഈ അംശം വളരെ പരിമിതമായിട്ടേ ഇതുവരെയുള്ള വിദ്യാഭ്യാസത്തിൽ കടന്നുകൂടിയുള്ളു. സ്വതന്ത്രചിന്തയ്ക്കു് ആസ്പദമായ നിരീക്ഷണശീലംതന്നെ കുട്ടികരംക്കു വളരെ കുറച്ചേ കൊടുത്തുവരുന്നുള്ളു. പ്രായേണ നോട്ടു കൊടുത്തു പരീക്ഷ ജയിപ്പിക്കയാണു് പള്ളിക്കൂടങ്ങളിൽ ചെയ്തുവരുന്നതു്. വിദേശഭാഷയിൽ കൊടുക്കുന്ന വിദ്യാഭ്യാസംതന്നെ ഇതിൻെറ കാരണങ്ങളിലൊന്നാണു്. ബാല്യംമുതൽ പരിശീലിച്ചുവരുന്ന ഭാഷയിലാണു് ചിന്തകരം ബുദ്ധിയിൽ ആദ്യമായി ഉണ്ടാകുന്നതു്. അവയെ വിദേശഭാഷയിലാക്കി പരിവത്തനം ചെയ്യാൻ ആദ്യഘട്ടത്തിൽ പ്രത്യേകിച്ചും വളരെ ബുദ്ധിമുട്ടുകളുണ്ടു്. അതുകൊണ്ടു പ്രായേണ കുട്ടികരം കാണാതെ പഠിക്കയും കാണാതെ പഠിച്ചു് എഴുതി പരീക്ഷ ജയിക്കത്തക്ക നോട്ടുകരം അദ്ധ്യാപകന്മാർ കൊടുക്കുകയും ചെയ്യാൻ ഇടവരുന്നു. അങ്ങനെ കുട്ടിക്കാലംമുതലുള്ള ശീലം കുട്ടികളുടെ

സ്വാതന്ത്ര്യചിന്തയെ നശിപ്പിക്കുന്നു. കുട്ടികാംക്ക വിദ്യാലയങ്ങളിൽ ആട്ടിൻകൂട്ടകളിലടച്ച് ആടുകളെപ്പോലെ ഇരുന്നുകൊണ്ട് പുസ്തകം നോക്കി ചിലതു പറയാനല്ലാതെ സ്വാതന്ത്ര്യമായി നിരീക്ഷണപരീക്ഷണങ്ങൾ നടത്താൻ കോളേജ്ക്ലാസ്സുകളിലൊഴിച്ച് സൌകര്യം കിട്ടുന്നില്ലെന്നുള്ളതും സ്വാതന്ത്ര്യചിന്ത വളരാതെയിരിക്കുന്നതിനു് കാരണമാണ്. ഇന്നു സ്വാതന്ത്ര്യചിന്തയെന്നാൽ എല്ലാവരും പറയുന്നതിനു വിപരീതം പറയുകയെന്നും എല്ലാപേരും ചെയ്യുവരുന്നതിനു വിപരീതമായി പ്രവർത്തിക്കയെന്നും അർത്ഥമായി വന്നിരിക്കുന്നു. റഷ്യക്കാരനെന്തു പറഞ്ഞു? ജർമ്മനിയെന്തു പറഞ്ഞു? എന്നും മററും ആലോചിച്ചിട്ട അതു് ഈ ദേശത്തിനു പററുന്നതാണോ എന്നും അതിൽ എത്ര സത്യമുണ്ടെന്നും അതിൻെറ ഭാവിഫലം എന്തായിരിക്കുമെന്നും ആലോചിക്കാതെ അതു ഇവിടെ പ്രസംഗിച്ചും കുറെയാളുകളെ വിശ്വസിപ്പിച്ചും നടക്കുന്നതു് സ്വാതന്ത്ര്യമെന്നു വിചാരിക്കുന്നവരും ചിലരില്ലാതില്ല. ഇതു രണ്ടും സ്വതന്ത്ര്യചിന്തയില്ലായ്മയുടെ ഫലമാണെന്നു വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു. ഇന്ത്യാചരിത്രം, രാജ്യതന്ത്രം മുതലായവയിലാണ് ഈ തെററായ വഴിക്കുള്ള പോക്കു് അതിൻെറ മൂർദ്ധന്യാവസ്ഥയിലെത്തിയിരിക്കുന്നതു്. ഇതു് രാജ്യത്തിനു് ദോഷകരമാണ്.

കാണാതെ പഠിക്കുന്ന ഏർപ്പാടു് സ്മൃതിശക്തി വർദ്ധിപ്പിക്കാൻ വളരെ സഹായിച്ചിട്ടുണ്ടു്. ആ അംശം ഇന്നത്തെ വിദ്യാഭ്യാസത്തിലുണ്ടെന്നു ഞാൻ സമ്മതിക്കാം. എന്നാൽ കാണാതെ പഠിക്കുന്നതു് തെററാണെന്നു പറയുന്ന ഒരു പ്രസ്ഥാനക്കാരും ഇപ്പോൾ പുറപ്പെട്ടിട്ടുണ്ടു്. ഇതു ശുദ്ധമേ അബദ്ധമാണ്. ചിന്താശക്തി വർദ്ധിപ്പിക്കുന്നതോടൊപ്പം സ്മൃതിശക്തിയും വർദ്ധിപ്പിക്കേണ്ടതാണ്. മനുഷ്യനിലുള്ള ആ അംശം വികസിപ്പിക്കുന്നതും ജീവിതത്തിൽ പലപ്പോഴും ഉപകാരപ്പെടുമെന്നു് അനുഭവംകൊണ്ടു് അറിയാവുന്നതാണ്.

മൂന്നാമത്തെ ഭാവമായ സങ്കല്പശക്തി വികസിപ്പിക്കുന്നതിനും ഇപ്പോഴുള്ള വിദ്യാഭ്യാസത്തിൽ സ്ഥാനമില്ല. കുട്ടികാംക്കു് പലേ നല്ല കാര്യങ്ങളും അറിയാം. സത്യം പറയണം; കൃത്യനിഷ്ഠവേണം, എന്നും മററും പ്രസംഗിക്കാൻ വിദ്യാർത്ഥികാംക്കറിയാം. അവരെ പ്രസംഗിക്കാൻ പള്ളിക്കൂടങ്ങളിൽ പഠിപ്പിക്കുന്നുമുണ്ടു്. എന്നാൽ അതനുസരിച്ച ജീവിക്കാനുള്ള ഉപദേശങ്ങളും പരിശീലനവും നൽകുന്നില്ല. † അര ഔൺസ് പ്രവൃത്തി ഇരുനൂറു ടൺ വലിയ വർത്തമാ

† "Half an ounce of practice is better than two hundred tons of big talks".

നത്തേക്കാരം നല്ലതാണ്.'' എന്ന വിവേകാനന്ദസ്വാമികരം പറയുന്നു. നമ്മുടെയാളുകരം വിദ്യാസമ്പന്നന്മാരും വലിയ രാജ്യാഭിമാനികളുമാണ്. പ്രസംഗപീഠത്താലാണ് അവരുടെ രാജ്യാഭിമാനമെല്ലാം. പ്രവൃത്തിയിൽ വരുമ്പോരം ഒരുനേരത്തെ ആഹാരത്തിനുവേണ്ടി അവരുടെ മഹാതത്വങ്ങളെല്ലാം ഉപേക്ഷിക്കാൻ അവർ തയ്യാറാണ്. ജവഹർലാൽ നെഹ്റു, തിലകൻ, മഹാത്മജി മുതലായവരെ മറന്നല്ല ഞാൻ പറയുന്നതു്. അവരിൽ കാണുന്ന പ്രവൃത്തി ശക്തി നവീനവിദ്യാഭ്യാസഫലമല്ല. മാതാപിതാക്കന്മാരിൽനിന്നു കിട്ടിയ സംസ്കാരത്തിൻെറ ഫലമാണ്; ഭാരതീയ സംസ്കാരഫലമാണ്; മനുഷ്യനിലുള്ള സങ്കല്പശക്തി (will power) വദ്ധിപ്പിക്കാൻ ഇന്നത്തെ വിദ്യഭ്യാസത്തിൽ എന്തേർപ്പാടാണ് ചെയ്തിട്ടുള്ളതു്? ഒന്നുംതന്നെയില്ല.

അടുത്തതു മനസ്സിനെപ്പററിയാണ്. മനസ്സിൻെറ പ്രവൃത്തികളെ ശുദ്ധമാക്കുകയും ശക്തിയെ വദ്ധിപ്പിക്കയും ചെയ്യുന്നതിനുള്ള അഭ്യാസമാണ് മനസ്സിൻെറ പൂണ്ണതയ്ക്കു വേണ്ടതു്. മനസ്സിൻെറ വൃത്തികളെയാണ് Emotions (ഇമോഷൻ) എന്നു പറയുന്നതു്. മനസ്സിന്നു വാസനയനുസരിച്ചു രണ്ടുതരം വൃത്തികളുണ്ടു്. ചിലതു നല്ലതും ചിലതു ചീത്തയും. ലോകത്തിൻെറ ദീർഘകാലകല്യാണത്തിനുതകുന്നവ നല്ലതും ഉടനെതന്നെയോ കുറെക്കഴിഞ്ഞോ കാലാന്തരത്തിലോ ലോകഹാനിക്കു കാരണമാകുന്നവ ചീത്തയുമാണ്. നല്ല വൃത്തികളേയും ചീത്ത വൃത്തികളേയും ശോധന ചെയ്തു നല്ലതുമാത്രം ചെയ്കയും ചീത്തയെ നിയന്ത്രിക്കുകയും ചെയ്യേണ്ടതുണ്ടു്. ഇങ്ങനെ ദീർഘകാലം ചെയ്യുന്നതുകൊണ്ടാണ് Character അഥവാ സ്വഭാവശുദ്ധി സഹജമാകുന്നതു്. അല്പജ്ഞനായവനു്—ദീർഘകാലദൃഷ്ടിയില്ലാത്തവനു്—എത്രതന്നെ ആലോചിച്ചാലും താൻ ചെയ്യുന്ന പ്രവൃത്തി കാലാന്തരത്തിൽ ലോകത്തിനു എന്തു ഫലമുണ്ടാക്കുമെന്നറിയാൻ സാധിക്കയില്ല. വളരെയാളുകരം ഒന്നിച്ചുചേൎന്നു വോട്ടിനിട്ടുകൊണ്ടും അതു ശരിയാകയില്ല. ലക്ഷമോ കോടിയോ പൊട്ടക്കണ്ണന്മാർകൂടി വാദപ്രതിവാദംചെയ്തു തീർപ്പുകല്പിച്ചതുകൊണ്ടു് പകൽ സൂര്യനും നക്ഷത്രങ്ങളുമുണ്ടോ ഇല്ലയോ എന്നതിൻെറ സത്യം നിശ്ചയമാകുമോ? അതുകൊണ്ടാണ് ത്രികാലവേദികളായ മഹഷിമാരുടേയും ആചാര്യന്മാരുടേയും ഉപദേശം ധമ്മത്തിൽ പ്രമാണമായി വരുന്നതു്. ധമ്മം മനസ്സിലാക്കി അതിനെ അടിസ്ഥാനപ്പെടുത്തി സദസദ്വിവേകം ചെയ്തു നല്ല മനോവൃത്തികളെ മാത്രം അനുസരിച്ചു ജീവിക്കുന്നതിനു മനുഷ്യനെ പഠിപ്പിക്കുന്നതു് വിദ്യാഭ്യാസത്തിൻെറ ഏററവും പ്രധാനമായ അംശമാണ്. ധമ്മാധമ്മബോധം നൽകാത്ത വിദ്യാ

ഭ്യാസം ഒരിക്കലും ശരിയായ വിദ്യാഭ്യാസമാകയില്ല. യൂറോപ്പ് എന്തുകൊണ്ട് നശിക്കുന്നു? യൂറോപ്യൻ രാജ്യങ്ങൾ എന്തുകൊണ്ട് പരസ്പരം പാവങ്ങളെ ചുട്ടന്നതിൽ ഏർപ്പെട്ടിരിക്കുന്നു? അവിടെ വ്യവസായവിദ്യാഭ്യാസമില്ലാത്തതുകൊണ്ടല്ല; വ്യവസായാഭിവൃദ്ധിയില്ലാത്തതുകൊണ്ടല്ല; അവരുടെ വിദ്യാഭ്യാസപദ്ധതിയിൽ സ്വതന്ത്രചിന്തയ്ക്കോ സ്വാഭിപ്രായപ്രകടനത്തിനോ സ്ഥാനമില്ലാത്തതുകൊണ്ടല്ല; ആരോഗ്യബോധം പൊതുജനങ്ങളിൽ ഇല്ലാത്തതുകൊണ്ടല്ല; ബുദ്ധിയുടെ മൂന്നു ഭാവങ്ങളിൽ ഏതെങ്കിലും ഒന്നിന്റെ വികാസത്തിനു കുറവുണ്ടായിട്ടല്ല. അവിടെയില്ലാത്തതു ധർമ്മബോധമാണ്. മനസ്സിനെ നിയന്ത്രിക്കാൻ അവിടുത്തെ സർവ്വകലാശാലകളിൽ പഠിപ്പിക്കുന്നില്ല. അഥവാ ആ രീതിയിൽ എന്തെങ്കിലും പഠിപ്പിക്കപ്പെട്ടന്നെങ്കിൽതന്നെ അതു സ്വാർത്ഥബുദ്ധിയോടുകൂടിയാണ്. അതാണ് ധാർമ്മികവിദ്യാഭ്യാസത്തിന്റെ ആവശ്യം. അതിനെയാണ് മതവിദ്യാഭ്യാസം എന്നു പറയുന്നത്.

മതമെന്നാൽ കുറെ ചടങ്ങുകൾ അനുഷ്ഠിക്കുന്നതല്ല. കുറെ തിയറികളിൽ വിശ്വസിക്കുന്നതല്ല. കഥകൾ പറഞ്ഞു ജനങ്ങളെ വിശ്വസിപ്പിക്കുന്നതല്ല. മതത്തിന്റെ പ്രധാനാംശം ചിത്തനിയന്ത്രണമാണ്. നിയന്ത്രിതമായ ചിത്തം രാഗദ്വേഷശൂന്യവും ശുദ്ധവുമായിത്തീരുന്നു. അതു സാമ്യാവസ്ഥയ്ക്കധികാരിയായിത്തീരുന്നു. അതിനാൽ മതം വിദ്യാഭ്യാസത്തിൽ ഏററവും പ്രധാനമായ സ്ഥാനം അർഹിക്കുന്നു. ഈ കാര്യത്തിൽ ഇന്ത്യയിലെ ഇന്നത്തെ വിദ്യാഭ്യാസപദ്ധതി എത്രയും വികലമാണ്. ചിത്തസംയമനം ശീലിക്കാത്ത വിദ്യാഭ്യാസത്തിന്റെ ഫലമാണു ഇന്നു യൂറോപ്പിൽ കാണുന്ന കാഴ്ച.

* മതപരമായ പശ്ചാത്തലമില്ലെങ്കിൽ സ്വഭാവശുദ്ധിക്കുള്ള വിദ്യാഭ്യാസം ഫലപ്രദമാകാൻ സാധിക്കയില്ല. സാന്മാർഗ്ഗികനിയമത്തിന്റെ അടിസ്ഥാനമായ സ്ഥിരപ്രതിഷ്ഠിത ജീവിതതത്വങ്ങൾ ജീവിതത്തിൽ ലയിച്ചുചേരണമെങ്കിൽ അങ്ങനെയുള്ള ഒരു പശ്ചാത്തലം കൂടിയേ കഴിയൂ, എന്നു് സിലോണിലെ വിദ്യാഭ്യാസകമ്മിററി റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്നു.

എല്ലാററിനും പുറമെ ഇന്നത്തെ വിദ്യാഭ്യാസത്തിൽ നമ്മുടെ സംസ്കാരം പുറംതള്ളപ്പെട്ടിരിക്കുന്നു. ധനവാന്മാർ അവരുടെ കുട്ടികളെയെല്ലാം ഇംഗ്ലീഷ്സ്കൂളിലാണയക്കുന്നത്. ആ സ്കൂളുകളിൽ നാട്ടു

* Education for character cannot be effective unless it has a religious background. It is only such a background that can help children to assimilate readily those well-established principles of life that form the basis of the moral law".

ഭാഷ അപ്രധാനമായി കരുതപ്പെട്ടിരിക്കുന്നു. നാട്ടുഭാഷാവിദ്യാലയങ്ങളിലെ വിദ്യാൎത്ഥികൾ തങ്ങളെ സ്വയം ഭാഗ്യദോഷികളായിട്ടാണു വീക്ഷിക്കുന്നതു്. ഇംഗ്ലീഷ് പഠിച്ചവൎക്കാണു് ഉയൎന്ന നില. അവരാണു് ഭരണാധികാരികളാകാൻ യോഗ്യന്മാർ. അവൎക്കാണു ധനം. അതുകൊണ്ടു് ഇംഗ്ലീഷിലാണു് ജനങ്ങൾക്കു ഭ്രമം. ഇംഗ്ലീഷു പരീക്ഷാവിജയികളിൽ അധികംപേൎക്കും നാട്ടുഭാഷാഗ്രന്ഥങ്ങൾ വായിക്കാനറിഞ്ഞുകൂടാ. വായിച്ചാൽതന്നെ മനസ്സിലാകുകയില്ല. മലയാളത്തിലെഴുതപ്പെടുന്ന നല്ല പുസ്തകങ്ങളിലൊന്നും പാഠ്യപുസ്തകമാക്കിയില്ലെങ്കിൽ രണ്ടാംപതിപ്പു കാണുക മിക്കവാറും കുറവാണെന്നു് പ്രസ്സുകാരോടു ചോദിച്ചാലറിയാം. ഇതുതന്നെയാണു് ബംഗാളി, ഹിന്ദി എന്നിവയൊഴിച്ചുള്ള മററു ഭാഷകളിലേയും സ്ഥിതി.

* ''അങ്ങനെ ഇംഗ്ലീഷ്, സമുദായത്തിലെ ഉന്നതഭാവം കാണിക്കുന്ന ഒരു ബാഡ്ജായിട്ടുണ്ടു്. കാര്യങ്ങളുടെ ഈ സ്ഥിതി ദോഷകരമാണെന്നു ഞങ്ങളെല്ലാവരും വിശ്വസിക്കുന്നു. തങ്ങളുടെ സ്വന്തം ഭാഷയോടു് ഇംഗ്ലീഷ് പഠിച്ചകൂട്ടൎക്കുള്ള ഔദാസീന്യം അവരുടെ സ്വന്തം സംസ്കാരം വികസിപ്പിക്കുന്നതിനും അങ്ങനെ ലോകസംസ്കാരത്തിനു് അവരുടേതായ സംഭാവന ചെയ്യുന്നതിനും തടസ്സമായി നിൽക്കുന്നുവെന്നു ഞങ്ങൾ അഭിപ്രായപ്പെടുന്നു'' എന്നു സിലോൺ റിപ്പോർട്ടിൽ പറയുന്നു. വിദേശീയരുടെ കണ്ണിൽകൂടിയല്ലാതെ ഭാരതീയ സംസ്കാരത്തിൻെറ മഹിമയറിവാൻ കഴിയാത്തതു് ഒരു വലിയ കുറവാണു്. ബുദ്ധിയുള്ള അനേകംപേർ ധനമില്ലാത്തതുകൊണ്ടു് എഴുത്തുപോലും പഠിക്കാൻ സാധിക്കാതെ കഴിയേണ്ടിവരുന്നുവെന്നുള്ളതു മറെറാരു വളരെ പ്രധാനമായ കുറവാണു്. ഈ കുറവുകളെല്ലാം തീൎന്ന ഒരു വിദ്യാഭ്യാസ പദ്ധതിയാണു് ഇന്ത്യക്കു് ഇന്നാവശ്യമായിരിക്കുന്നതു്.

ഇതിൽ തിരുവിതാംകൂറിലെ പദ്ധതി എത്രത്തോളം ഗുണയുക്തമായിരിക്കും എന്നുകൂടി ചിന്തിച്ചു് എൻെറ പ്രസംഗം അവസാനിപ്പിക്കാം. ഇന്ത്യയിലെ വിദ്യാഭ്യാസപരിഷ്കരണത്തിനു് സർജൻറു് പദ്ധതിയെന്നൊന്നു തയ്യാറായിട്ടുണ്ടു്. അതു നടപ്പിൽവരാൻ നാല്പതു വൎഷം വേണ്ടിവരുമെന്നു് ആ സ്കീം തയ്യാറാക്കിയവർ തന്നെ പറയുന്നു. നമ്മുടെ കാലത്തു നടപ്പിലായി കാണാൻ സാധിക്കാത്ത ഒരു

---

* "English has thus been a badge of Social Superiority. We all recognise this state of affairs to be harmful. We are of opinion that the neglect of their own languages by the English educated classes prevents them from developing their own culture thus contributing their quota to the culture of the World".

സ്കീം, നടപ്പിലാകുമോ ഇല്ലയോ എന്നാലോചിക്കാൻ ഞാൻ ഒരുക്കമില്ല. ഏതായാലും അതു നടപ്പിൽ വരുന്നതു് അത്ര എളുപ്പമല്ലെന്നു ബ്രിട്ടീഷ് ഇന്ത്യയിലെ ഇന്നത്തെ വിദ്യാസമ്പന്നന്മാരുടെ ശതമാനവും സ്ഥിതിഗതികളും അറിയാവുന്നവർക്കറിയാം. 1792—ൽ വിൽബർ ഫോഴ്സ് എന്നയാൾ ആ കൊല്ലത്തെ ചാർട്ടർ ആക്ടിൽ ഇന്ത്യയിലേയ്ക്കു സ്കൂൾമാസ്റ്റർമാരെ അയയ്ക്കാൻ രണ്ടുവകുപ്പുകൂടി ചേർക്കണമെന്നു് അഭിപ്രായപ്പെട്ടപ്പോൾ ഈസ്റ്റിന്ത്യാ കമ്പനിയുടെ ഡയറക്ടറന്മാർ ആ അഭിപ്രായത്തെ ബലമായി എതിർത്തു. ഇതേപ്പററി ജെ. സി. മാർഷ്മാൻ 1853—ലെ Lords' Second Report (പ്രഭുക്കളുടെ രണ്ടാംറിപ്പോർട്ടു്) എന്നതിൽ ഇപ്രകാരം പറയുന്നു.

(1) ''ആ അവസരത്തിൽ ഡയറക്ടർമാരിൽ ഒരാൾ പറഞ്ഞു, പള്ളിക്കൂടങ്ങളും കോളേജുകളും സ്ഥാപിച്ച മഠയത്തംകൊണ്ടാണു് നമുക്കു അമേരിക്ക നഷ്ടപ്പെട്ടതു്. ഇന്ത്യയെ സംബന്ധിച്ചു് അതേ മഠയത്തം ആവർത്തിക്കാൻ നമുക്കു സാദ്ധ്യമല്ല. വിദ്യാഭ്യാസമെന്ന പേരിൽ എന്തെങ്കിലും നാട്ടുകാർക്കു വേണമെങ്കിൽ അവർ അതിനു ഇംഗ്ലണ്ടിലേയ്ക്കു വരണം''.

തിരുവിതാംകൂറിലെ സ്ഥിതി ഇതല്ല. ഇവിടെ എന്തെങ്കിലും പ്രായോഗികമായി നടക്കുമെന്നാണു് എൻെറ വിശ്വാസം. അതു് അടുത്തുതന്നെ സംഭവിക്കുമെന്നും തോന്നുന്നു. ഇവിടെ പ്രാഥമികവിദ്യാഭ്യാസം കുചേലകുബേര ഭേദമെന്യേ താമസിയാതെ നടപ്പിലാകും. വിദ്യാഭ്യാസത്തിൽ വ്യവസായത്തിനും ആരോഗ്യശാസ്ത്രത്തിനും വ്യായാമശാസ്ത്രത്തിനും ശരിയായ സ്ഥാനമുണ്ടായിരിക്കും. നാട്ടുഭാഷയായ മലയാളമായിരിക്കും മുഖ്യഭാഷ. മലയാളത്തിലായിരിക്കും ഹൈസ്കൂൾവരെ ഇംഗ്ലീഷൊഴിച്ചുള്ള എല്ലാ പ്രധാനവിഷയങ്ങളും പഠിപ്പിക്കുന്നതു്. വിദ്യാഭ്യാസം സിദ്ധിച്ച ഒരുവനും സ്വന്തപരിശ്രമം കൊണ്ടു ജീവിക്കാൻ തക്ക ഒരു തൊഴിലറിയാൻപാടില്ലാത്തവനായി ഉണ്ടായിരിക്കയില്ല. ഇങ്ങനെ നമ്മുടെ സംസ്കാരത്തോടുകൂടിയവരായി വിദ്യാർത്ഥികൾ വളരും. സ്വതന്ത്രചിന്തയുടെ വളർച്ചയ്ക്കനുകൂലമായ പദ്ധതി വികസിക്കുമെന്നാണു് എൻെറ വിശ്വാസം. ഏതായാലും ഇന്നത്തെപ്പോലെ വിദ്യാഭ്യാസം ലഭിച്ചശേഷം ആഹാര

(1) "On that occasion one of the Directors stated that we had just lost America from our folly in having allowed the establishment of Schools and Colleges that it would not do for us to repeat the same act of folly in regard to India. If the natives required anything in the way of education they must come to England for it".

ത്തിനു നിവൃത്തിയില്ലാതെ തങ്ങളെ ഏതുജോലിക്കവേണ്ടിയും വി ല്ലാൻ നടക്കുന്നയാളുകൾ ഉണ്ടായിരിക്കയില്ലെന്നുള്ളതു തീർച്ചതന്നെ. സംസ്കൃതത്തിനും ശരിയായ സ്ഥാനമുണ്ടായിരിക്കും. ഈ കൂട്ടത്തിൽ മതവിദ്യാഭ്യാസത്തെപ്പററി ഒരു വാക്കു പറയാനുണ്ടു്. അനേകമത ക്കാർ താമസിക്കുന്നതും പലമതക്കാർ നടത്തുന്ന വിദ്യാലയങ്ങളുള്ള തും ആയ തിരുവിതാംകൂറിൽ മതവിദ്യാഭ്യാസം എങ്ങനെ പ്രായോ ഗികമാക്കാൻ കഴിയുമെന്നൊരു സംശയമുണ്ടാകാം. ഇക്കാര്യത്തിൽ സർജൻറ് സ്കീം ഇതുവരെ ഒരു തീർപ്പുണ്ടാക്കിയിട്ടില്ല. സിലോൺ റിപ്പോർട്ടു പറയുന്നതു് ഇപ്രകാരമാണ്:—

* ''കുട്ടികൾക്കു ഒരു പരിപൂർണ്ണവിദ്യാഭ്യാസം ഉറപ്പുവരുത്തുന്ന തിനുള്ള ബാദ്ധ്യത രക്ഷാകർത്താക്കൾക്കുള്ളതിനേക്കാൾ ഒട്ടും കുറവല്ല രാഷ്ട്രത്തിൻേറതു്. സമ്പൂർണ്ണവിദ്യാഭ്യാസത്തിനു് ആദ്ധ്യാത്മികമായ ഒരു പശ്ചാത്തലം അനുപേക്ഷണീയമാണെന്നാണു് ഞങ്ങളുടെ അഭി പ്രായം'' ഇത്രയും പറഞ്ഞശേഷം അവർ ചില വ്യവസ്ഥകൾ ചെ യ്തിട്ടുണ്ടു്. അതും എൻെറ ദീർഘകാലചിന്താഫലവും കൂട്ടിച്ചേർത്തു് ഒരു വഴി തോന്നുന്നതു് ഞാൻ പറയാം. രണ്ടോ മൂന്നോ കുട്ടികൾ ഒരു മതം പഠിക്കാനുണ്ടെങ്കിൽ ആ മതം പഠിപ്പിക്കാൻ ഏർപ്പാടുചെ യ്യണം. ഒരേസമയത്തു പല മതങ്ങൾ, ഐഛികവിഷയങ്ങൾ പഠി പ്പിക്കുന്നതുപോലെ, പഠിപ്പിക്കാൻ സൗകര്യപ്പെടുത്തണം. കുട്ടികൾ ഏതു മതത്തിലോ മതവിഭാഗങ്ങളിലോ ജനിച്ചുവളർന്നുവോ ആ മതം തന്നെ അവരെ പഠിപ്പിക്കുമെന്നായിരിക്കണം നിയമം. എന്നാൽ മാതാപിതാക്കളുടെ അനുവാദത്തോടുകൂടി കുട്ടികൾക്കു് വേറെ ഏതെ ങ്കിലും മതം പഠിക്കാൻ അനുവാദം കൊടുക്കണം. ഓരോ മതവും പഠിപ്പിക്കുന്നതു് അതാതു മതത്തിൽ ജനിച്ചുവളർന്നവരും ആ മതം പ്രത്യേകമായി കുറേക്കാലം പരമ്പരയായി പഠിച്ചവരും ആ മത ത്തോടു സഹതാപമുള്ളവരും ആയിരിക്കണം. രാമായണത്തിൻെറ കുററം പറയാനായിട്ടു രാമായണം പഠിപ്പിക്കുന്ന പതിവ് ചില സ്കൂളു കളിലുണ്ടു്. അതുപോലെ മതമെന്നു പറയുന്നതു് ഭാഷാജ്ഞാനമുള്ള ഏവർക്കും ചില പുസ്തകങ്ങൾ വായിച്ചാൽ പഠിപ്പിക്കാൻ കഴിയുന്ന താണെന്നു ചിലർക്കു ഒരു തെററിദ്ധാരണയുണ്ടു്. ഹിന്ദുമതം പ്രത്യേ കിച്ചും ആർക്കും വലിച്ചു റോഡിലിട്ടിഴക്കാൻതക്ക ഒരു അനാഥശിശു വായിത്തീർന്നിട്ടുണ്ടു്. കോർട്ടിൽ ലായെ ആസ്പദമാക്കി വ്യവഹരിക്ക

* "It is no less the duty of the state than that of the parent to ensure that the child receives as far as practicable a 'complete' education and we are of opinion that a religious background is indispensable to a "complete education".

ണമെങ്കിൽ ഭാഷാജ്ഞാനവും ഏതാനും ലാ പുസ്തകം നോക്കുന്നതും പോരായെന്നുണ്ട്. ചികിത്സ നടത്തണമെങ്കിൽ ഭാഷാജ്ഞാനവും സ്വന്തം ഇഷ്ടംപോലെ ചില വൈദ്യപുസ്തകം വായിച്ചിരിക്കുന്നതും പോരാ എന്നുണ്ട്. മതത്തിന്റെ കാര്യത്തിൽ മാത്രം ചില പുസ്തകം നോക്കി ചിലതെല്ലാം വായിച്ചാൽമതിയെന്ന് വച്ചിരിക്കുന്നു. ഇതു തെററാണ്. മതം ഒരു സയൻസാണ്. അതു മനസ്സിനെ രാഗദ്വേഷ വിമുക്തമാക്കി സാമ്യാവസ്ഥയിൽ കൊണ്ടുവരുന്നതിനുള്ള ഒരു സയൻസാണ്. ഇതു മററു സയൻസുകളേക്കാം പ്രയാസമുള്ളതാണ്. അതുകൊണ്ടു മതമേതെന്നു പറയുന്നത് എളുപ്പമുള്ളതല്ല. ചില പുസ്തകം നോക്കി പറയാവുന്നതല്ല. അതു മനസ്സിന്മേൽ വളരെക്കാലം അഭ്യാസംചെയ്തുവർക്കുണ്ടാകുന്ന അനുഭവത്തെ അടിസ്ഥാനമാക്കി പഠിപ്പിക്കാനുള്ളതാണ്. അതിലും പലവിധത്തിൽ അനുഷ്ഠാനംചെയ്തു തത്വാനുഭൂതി സമ്പാദിച്ച മഹർഷിമാരുടെ നാനാസമ്പ്രദായങ്ങളടങ്ങിയ ഹിന്ദുമതം. അതുകൊണ്ടു മതം പഠിച്ചവർ—ചിരകാലം അതിൽ അഭ്യാസം ചെയ്തവർ—ആയിരിക്കണം അദ്ധ്യാപകന്മാർ. അഥവാ അവരിൽനിന്നു പഠിച്ച പരമ്പരയുള്ളവർ. ഇങ്ങനെയുള്ള വ്യവസ്ഥയിന്മേൽ മതം പഠിപ്പിക്കാൻ കഴിയുമെന്നാണ് എന്റെ അഭിപ്രായം.

ഇതേപ്പററി കൂടുതൽ ചിന്തിച്ച് തിരുവിതാംകൂറിലെ വിദ്യാഭ്യാസപദ്ധതി ഇന്ത്യയ്ക്കും ലോകത്തിനും മാതൃകയായ ഒരു വിദ്യാഭ്യാസപദ്ധതിയാക്കിത്തീർക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ക്ഷേത്രപ്രവേശനംകൊണ്ട് ലോകത്തിനു മാതൃകാപാഠം നൽകിയ തിരുവിതാംകൂർ വിദ്യാഭ്യാസത്തിനും മാതൃകയായിത്തീരട്ടെ എന്നാശംസിക്കുന്നു. മതബോധമില്ലാത്ത വ്യവസായീകരണവും അർത്ഥശാസ്ത്രചിന്തയും രാജ്യഭരണമീമാംസയും ലോകത്തിനെന്തുചെയ്യുന്നുവെന്നു യൂറോപ്പിൽ നടക്കുന്നതുകണ്ടു മനസ്സിലാക്കിയ തിരുവിതാംകൂർ—സനാതനധർമ്മരക്ഷയ്ക്കുവേണ്ടി ക്ഷേത്രപ്രവേശം നൽകിയ തിരുവിതാംകൂർ—പത്മനാഭാർപ്പിതമായ ഈ രാജ്യം—മതവിദ്യാഭ്യാസം ഉൾപ്പെടെ എല്ലാ ശാഖകളിലുമുള്ള വിദ്യാഭ്യാസം നൽകുന്ന ഒരു മാതൃകയായി പരിലസിക്കുമെന്നാശിക്കാം. ആ ആശ സഫലമാക്കാൻ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ!



---

7–12–1944-ലെ ശ്രീചിത്രയുഗം പത്രത്തിൽ പ്രസിദ്ധീകരിച്ചത്.

# 44. ഭക്തി *

ഭക്തിക്ക് പ്രഥമമായും പ്രധാനമായും ആവശ്യമുള്ളത് ബ്രഹ്മചര്യമാണ്. താപസന്മാരുടെ തപസ്സിളക്കുവാനായി ദേവേന്ദ്രൻ ദേവസ്ത്രീകളെ അയക്കുമെന്ന് ചില പുരാണങ്ങളിൽ നിങ്ങൾ വായിച്ചിട്ടുണ്ടല്ലോ. ഇതിന്റെ അർത്ഥമെന്താണെന്നു നിങ്ങൾ ചിന്തിക്കണം. ശരിയായ ബ്രഹ്മചര്യമുണ്ടോ എന്നുള്ള പരീക്ഷയാണിത് ബ്രഹ്മചര്യമില്ലാത്തവന്റെ അനുഷ്ഠാനങ്ങളുടെ ഫലം ഓട്ടപ്പാത്രത്തിലെ വെള്ളംപോലെയാണ്. ഒരിക്കലും ഭക്തി അവിടെ നില്ക്കുകയില്ല. പുരാതനകാലത്തു ബ്രഹ്മചര്യം ഹിന്ദുക്കൾ നിർബന്ധമായനുഷ്ഠിച്ചിരുന്നു. ഇന്നത്തെപ്പോലെ ശൈശവവിവാഹം അക്കാലത്തു നടപ്പുണ്ടായിരുന്നില്ല. മഹമ്മദീയാക്രമണത്തിനുശേഷം മാത്രമേ ഇന്ത്യയിൽ ശൈശവവിവാഹം ഉണ്ടായിട്ടുള്ളു. വേദത്തിൽ ശൈശവവിവാഹം വിധിച്ചിട്ടില്ല. ഭക്തന്മാരെ ലോകവ്യാപാരങ്ങളിലേക്ക് ആകർഷിക്കാനായി പല വിവാഹങ്ങളും നടത്തിയിട്ടുള്ളതായി നാം ചരിത്രത്തിൽ കാണുന്നു. ശ്രീബുദ്ധനെ വിവാഹത്തിനു നിർബന്ധിച്ചത് ഈ കാരണത്താലാണ്. അതുപോലെ തന്നെ ശ്രീരാമകൃഷ്ണദേവന്റെ ഭക്തിയുടെ മൂർദ്ധന്യാവസ്ഥ കണ്ടിട്ടും ഉന്മാദമാണെന്നു ധരിച്ച് അഞ്ചു വയസ്സുള്ള ഒരു പെൺകുട്ടിയെ വിവാഹം ചെയ്യിച്ചു. അദ്ദേഹം വീണ്ടും തപസ്സുചെയ്തു. മററുള്ളവർ ആ തപസ്സിൽനിന്ന് ഇളക്കുവാനായി ഭാര്യയെ അദ്ദേഹത്തിന്റെ സന്നിധിയിലേക്ക് പറഞ്ഞയച്ചു. ഭാര്യ വരുന്നതുകണ്ടു ഗുരുദേവനാകട്ടെ ധൂപദീപാദികളോടുകൂടിചെന്നു ''അമ്മേ'' എന്നു വിളിച്ച് എതിരേല്ക്കുകയാണ് ചെയ്തത്. അവർ ശിഷ്യയായിത്തീർന്നു. സുബ്രഹ്മണ്യനു് തെക്കേഇന്ത്യയിൽ ഭാര്യയുണ്ടെങ്കിലും വടക്കേ ഇന്ത്യയിൽ ഭാര്യയില്ല. നിത്യബ്രഹ്മചാരിയായിട്ടാണ് ഇന്നും വടക്കർ സുബ്രഹ്മണ്യനെ കരുതുന്നതു്. ഭാര്യയെ ഭാര്യയായി കാണാത്തതെന്താണെന്നു ചോദിച്ചതിനു് ഞാനൊരു ''സുബ്രഹ്മണ്യനെപ്പോലെയാണ്, സുബ്രഹ്മണ്യനു് ഭാര്യയില്ലല്ലോ'' എന്നാണ് ശ്രീരാമകൃഷ്ണദേവൻ മറുപടി പറഞ്ഞതു്. സുബ്രഹ്മണ്യൻ അവിവാഹിതനായിരുന്നതിനു കാരണമായി ഒരു കഥയുണ്ടു്. ഒരു ദിവസം അദ്ദേഹം കുട്ടിയായിരുന്നപ്പോൾ ഒരു പൂച്ചയുടെ ചെവിക്കു

---

* **1111** കുംഭമാസം **19**-ാംനു- ഏററുമാനൂർ ആറാട്ടുദിവസം ക്ഷേത്രസന്നിധിയിൽവച്ച് ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹം.

നുള്ളി അതുകഴിഞ്ഞു പാലുകുടിക്കാൻ അമ്മയുടെ അടുത്തുചെന്നു നോക്കിയപ്പോഠം അമ്മയുടെ ചെവിക്കു് പാടുകണ്ടു. സുബ്രഹ്മണ്യൻ അമ്മയോടു ചോദിച്ചു ''ഈ പാടു് എങ്ങനെ ഉണ്ടായി?'' എന്നു്. അമ്മ പറഞ്ഞു ''നീ നുള്ളിയതാണു്,'' അതെങ്ങനെയെന്നു സുബ്രഹ്മണ്യൻ ചോദിച്ചു. അതിനു് ''നീ നുള്ളിയ പൂച്ചയും ഞാനാണു്'' എന്നു് അമ്മ മറുപടി പറഞ്ഞു. അങ്ങനെ അമ്മ അല്ലാതെ ലോകത്തിൽ ആരുമില്ലെന്നു അദ്ദേഹം നിശ്ചയിച്ചു. പിന്നെ ആരെയാണു് വിവാഹം ചെയ്യേണ്ടതു്? അതു നിമിത്തമാണു് സുബ്രഹ്മണ്യൻ വിവാഹം വേണ്ടെന്നു നിശ്ചയിച്ചതു്. ഈ തത്വം മനസ്സിലാക്കിയിട്ടാണു് ശ്രീരാമകൃഷ്ണനും വിവാഹം വേണ്ടെന്നുവെച്ചതു്. ബ്രഹ്മചര്യം, സത്യം, അഹിംസ, മുതലായ വിശിഷ്ടഗുണങ്ങഠം ആക്കുണ്ടോ അവനാണു ഭക്തൻ. ഒരിക്കലും ഭക്തൻ വാദപ്രതിവാദത്തിനോ തക്ക്ത്തിനോ നടക്കരുതു്. ന്യായമായ സംശയം ഗുരുവിനോടും മഹാന്മാരോടും ചോദിക്കുന്നതിനു് വിരോധമില്ല. വിനയത്തോടുകൂടെ ഭക്തന്മാരെ സമീപിച്ചും സംശയം തീക്കാം. ഭക്തൻ ഒരിക്കലും നാസ്തികന്മാരുമായി കൂട്ടുകൂടരുതു്. നാസ്തികഗ്രന്ഥങ്ങഠം വായിക്കരുതു്. എന്നാൽ ഇതെല്ലാം പ്രാരംഭജോലികഠം മാത്രമാണു്, നിലമൊരുക്കലാണു്. എന്നാൽ ഇതുകൊണ്ടുമാത്രം ഭക്തി ഉണ്ടാകയില്ല. ഭക്തിയുണ്ടാകുവാൻ രണ്ടു മാഗ്ഗങ്ങഠം മാത്രമേയുള്ളു.

(ഒന്നു്) ഈശ്വരകൃപ (രണ്ടു്) മഹാത്മാക്കളുടെഅനുഗ്രഹം. ഇതിലേതെങ്കിലും ഒന്നുകൊണ്ടല്ലാതെ ഒരിക്കലും ഭക്തിയുണ്ടാകുകയില്ല. ഭക്തിക്കുവേണ്ടി കരയണം. കരയാതെ ഭക്തി കിട്ടുകയില്ല. ഒരുകാശിനുവേണ്ടി എത്ര വേണമെങ്കിലും കരയുന്നമനുഷ്യൻ ഭക്തിക്കുവേണ്ടി എന്തുകൊണ്ടു് കരയുന്നില്ല? ഭഗവാനുവേണ്ടി കരയാത്തവനു ഭക്തി ലഭ്യമല്ല. ഈ ലോകത്തിൽ നമുക്കാരുണ്ടു്? നിങ്ങഠം ഗാഢമായിട്ടാലോചിക്കണം. ആരുമില്ല. മരിച്ചാൽ സ്നേഹമുണ്ടെന്നു ഭാവിക്കുന്ന ഭാര്യയോ പുത്രമിത്രാദികളോ സ്നേഹിതന്മാരോ ആരെങ്കിലും കൂടെ വരുമോ? ഇല്ല. അവരെല്ലാം ഉപേക്ഷിച്ചുപോകും. ധനമുണ്ടായിരുന്നാൽ അതുകൊണ്ടു വല്ല പ്രയോജനവുമുണ്ടോ? ഉപകാരമില്ലെന്നു മാത്രമല്ല ചിലപ്പോഠം ഉപദ്രവംകൂടി ആയിരിക്കും. ധനം ഉപേക്ഷിച്ചുപോകുന്നതിനുള്ള വിഷമം നിമിത്തം മരണം കുറേക്കൂടി വിഷമകരമായിത്തീരുന്നു. മരിച്ചാലും ധനം നാശമുണ്ടാക്കും. ഒരു കഥ പറയാം. ഒരിക്കൽ ഒരു ധനികനായ വൃദ്ധൻ മരണസമയത്തു് തൻെറ ധനം ഉപേക്ഷിച്ചുപോകണമല്ലോ എന്നു വിചാരിച്ചു വളരെ ക്ലേശിച്ചു. ധനത്തിനുള്ള ആത്തിനിമിത്തം—വിട്ടുപിരിയാനുള്ള വിഷമം നിമിത്തം—മരണസമയത്തു് ഒരു പവൻ വരുത്തി വിഴുങ്ങി. മരണശേ

ഷം ആ പവൻ വെറുതെ കളയരുതെന്നു മക്കാം നിശ്ചയിച്ച് വയറു കീറി പവനെടുത്തുകഴിഞ്ഞാണ് അയാളെ ദഹിപ്പിച്ചതു്. ഇതാണ് ധനികൻെറ സ്ഥിതി. മക്കളുടെ സ്നേഹം! ലോകത്തിൽ സംശയമി ല്ലാത്തത് ഒരു കാര്യം മാത്രമേയുള്ളു. മററുള്ള ഏതു കാര്യം നോക്കി യാലും സംശയത്തിനു വഴിയുണ്ടു്. എന്നാൽ മരണത്തെക്കുറിച്ചുമാത്രം സംശയമില്ല. അതു നിശ്ചയമാണ്. മരണം നിശ്ചയമാണെങ്കിൽ അതിനുശേഷം നാം എങ്ങോട്ടാണു പോകേണ്ടതെന്ന് ആലോചി ക്കേണ്ടതാണ്. അതാണു മാതാവും പിതാവും എല്ലാം ഈശ്വരനാ ണെന്നു കരുതി സേവിക്കണമെന്നു പറയുന്നതു്. അപ്രകാരം സേവി ക്കുന്നവനെ നിശ്ചയമായും ഈശ്വരൻ രക്ഷിക്കും.

''അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം''

എന്നാണ് ഭഗവാൻ ഗീതയിൽ അരുളിയിരിക്കുന്നതു്. സർവ്വവും ഉപേക്ഷിച്ച് എന്നെ ഭജിക്കുന്നവൻെറ സകല കാര്യങ്ങളും ഞാൻ നട ത്തുമെന്നാണ് ഭഗവാൻ കല്പിച്ചിരിക്കുന്നതു്. ജഡവാദം മൂർദ്ധന്യനി ലയിൽ എത്തിയിരിക്കുന്ന ഈ കാലത്തും ഇതനുഭവമാണ്. ഞങ്ങളു ടെ അനുഭവം പറഞ്ഞാൽ ഒരുപക്ഷേ നിങ്ങളും അവിശ്വസിച്ചേക്കാം. സ്വാമി വിവേകാനന്ദൻ പണം കൈകൊണ്ടുതൊടുകയില്ലെന്നു നിശ്ച യിച്ചു. അദ്ദേഹം ഒരു ദിവസം തീവണ്ടിയിൽ രാജപുട്ടാണയിൽക്കൂടി സഞ്ചരിക്കുമ്പോൾ അദ്ദേഹത്തിൻെറ മുറിയിൽ ഒരു ധനികൻകൂടി ഉണ്ടായിരുന്നു. ഇന്നത്തെ ചില ബിരുദധാരികളെപ്പോലെ അ യാൾക്കും കാഷായവസ്ത്രധാരികളെ വലിയ പുഛമായിരുന്നു. അ യാൾ പെട്ടിതുറന്നു പലതരം പലഹാരങ്ങൾ എടുത്തു തിന്നുതുടങ്ങി. ഇടക്കിടെ സ്വാമിയുടെനേരെ കാട്ടിയിട്ടു്; കുട്ടികളെ ചില സാധന ങ്ങൾനീട്ടി കളിപ്പിക്കുന്നതുപോലെ, കള്ളത്തരം കാണിച്ചു നടക്കാതെ വേലചെയ്തു പണമുണ്ടാക്കിയാൽ മാത്രമേ ഇതൊക്കെ തിന്നാനൊക്കു കയുള്ളു എന്നു പറഞ്ഞു് അയാൾ വായിലിടും. കുറച്ചുകഴിഞ്ഞ് വ ണ്ടി അടുത്ത സ്റ്റേഷനിൽ എത്തി. അപ്പോൾ ഒരാൾ ഒരു കുട്ട നിറച്ചു പലഹാരവുമായി സ്വാമിയുടെ അടുക്കൽവന്നു വിളിച്ച് കൊടുത്തു. സ്വാമിക്ക് ഇയാളെ തീരെ പരിചയമില്ലായിരുന്നു. അയാളോട് നിങ്ങൾ ആരാണെന്നും, എന്തിനായിട്ടാണ് ഇതു തന്നതെന്നും സ്വാ മിജി ചോദിച്ചു. അയാൾ പറഞ്ഞു. ''ഞാൻ ഒരു രാമഭക്തനാണ്. ശ്രീരാമൻ എന്നെ വിളിച്ചു പറഞ്ഞതനുസരിച്ചാണ് ഞാൻ ഇതുകൊ ണ്ടുവന്നതെ''ന്നു പറഞ്ഞു് നമസ്കരിച്ചു. ഇതുകണ്ടു് നമ്മുടെ പഴയ ധനികൻ ലജ്ജിച്ചു തലതാഴ്ത്തി സ്വാമിജിയുടെ കാല്ക്കൽവീണു നമസ്ക രിച്ചുകൊണ്ടു് 'ഈശ്വരനുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു' എന്നു പറ

ഞ്ഞു. വേറൊരവസരത്തിൽ സ്വാമി തീവണ്ടിയിൽ യാത്രചെയ്യുമ്പോൾ ആ മുറിയിൽ ഇരുന്നിരുന്ന ഇംഗ്ലീഷു പഠിച്ച കുറേ വിദ്വാന്മാർ തമ്മിൽ ഇംഗ്ലീഷിൽ അദ്ദേഹത്തെക്കുറിച്ച് ആക്ഷേപമായി പലതും പറഞ്ഞു പരിഹസിച്ചു. അടുത്ത സ്റ്റേഷനിൽ ചെന്നപ്പോൾ സ്വാമിജി മറെറാരാളോട് ഇംഗ്ലീഷിൽ ചിലതു സംസാരിക്കാനിടയായി. ഇതു കേട്ടപ്പോൾ ഈ വിദ്വാന്മാർക്ക് ലജ്ജ തോന്നി. കാഷായവസ്ത്രക്കാരന് ഇംഗ്ലീഷ് അറിയാമെന്ന് അവർ അതുവരെ വിചാരിച്ചില്ല. അവർ കുണ്ഠിതരായി പറഞ്ഞതെല്ലാം ക്ഷമിക്കണമെന്നു സ്വാമിയോടപേക്ഷിച്ചു. സ്വാമിജിയാകട്ടെ ''ഇല്ല, ക്ഷമിക്കാനൊന്നുമില്ല. ഞാൻ മഠയന്മാരെ കാണുന്നത് ഇപ്പോൾ ആദ്യമായിട്ടല്ല.'' എന്നു മറുപടി പറഞ്ഞു. പക്ഷേ ഇതൊക്കെയും ഇന്നത്തെ പരിഷ്കാരികൾ യദൃച്ഛയാസംഭവമെന്നു പറഞ്ഞു തള്ളിക്കളഞ്ഞേക്കാം. എന്നാൽ ബുദ്ധിയുള്ളവരാരും അങ്ങനെ പറയുകയില്ല. എന്തെന്നാൽ യുക്തിശാസ്ത്രം പറയുന്നതു യദൃച്ഛയായെന്നൊന്നില്ലെന്നും കാരണംകൂടാതെ കാര്യമുണ്ടാകയില്ലെന്നുമാണ്. സാമാന്യബുദ്ധിയുള്ളവരാരും തന്നെ ഈശ്വരൻ ഇല്ലെന്നു പറയുകയില്ല.

ഒരിക്കൽ ശ്രീനാരദൻ ഭഗവാനെ കാണാൻ പോയി. ''നാരദൻ'' ഏഷണിക്കാരനും കലഹപ്രിയനും മററുമാണെന്നായിരിക്കാം ഹിന്ദുക്കളിൽ പലരും ധരിച്ചിരിക്കുന്നതു്. അതു തെററാണ്. ''നാരം ദദാതി ഇതി നാരദഃ'' നാരം = ആത്മജ്ഞാനം. ആത്മജ്ഞാനം നൽകുന്നവൻ (സൽഗുരു) ആണ് നാരദൻ. ലോകം നന്നാക്കുക എന്നുള്ള ജോലിയാണദ്ദേഹത്തിനുള്ളതു്. ഭഗവാനെ സ്തുതിച്ചു. ഭഗവാൻ പ്രത്യക്ഷപ്പെട്ടു. ''എന്താണാഗ്രഹം? ചോദിച്ചുകൊള്ളുക'' എന്നു കല്പിച്ചു. ''ഭക്തി വേണം'' എന്നു നാരദൻ മറുപടിപറഞ്ഞു. ''ഭക്തി നിനക്ക് ധാരാളമുണ്ടല്ലൊ; വേറെ എന്തെങ്കിലും ആവശ്യപ്പെടുക'' എന്ന് ഭഗവാൻ കല്പിച്ചു. അപ്പോഴും ഭക്തി വേണമെന്നു തന്നെ നാരദൻ പറഞ്ഞു. അതൊഴിച്ച് വേറൊരു വരം ചോദിക്കണമെന്നു ഭഗവാന് നിർബ്ബന്ധമായി. അപ്പോൾ നാരദൻ ''ഭക്തിയല്ലാതെ യാതൊന്നും വേണമെന്നു തോന്നരുതെന്നൊരു വരം തരണം'' എന്നായി. ഭഗവാൻ അനുഗ്രഹിച്ചു മറയുകയും ചെയ്തു. യഥാർത്ഥഭക്തൻ ഭക്തിയല്ലാതെ മറെറാന്നും ആഗ്രഹിക്കയില്ല. ഭക്തിനിമിത്തമുണ്ടാകുന്ന കണ്ണുനീരുകൊണ്ട് ഹൃദയം കഴുകാതെ ഒരിക്കലും പാപം നശിക്കയില്ല. കുളിക്കുന്നതുകൊണ്ടോ, പട്ടിണി കൊണ്ടോ, ഭസ്മം ധരിക്കുന്നതുകൊണ്ടോ ഒന്നും മോക്ഷം കിട്ടുകയില്ല. ഇതെല്ലാം ബാഹ്യചടങ്ങാണ്. കുളിച്ചാൽ മോക്ഷമുണ്ടെങ്കിൽ എപ്പോഴും വെള്ളത്തിൽ കിടക്കുന്ന മത്സ്യാദി ജലജന്തുക്കൾക്കാണ് മോക്ഷം കിട്ടേ

ണ്ടതു്. വായുഭക്ഷണംകൊണ്ടു മോക്ഷം കിട്ടുമെങ്കിൽ പാമ്പിനു കിട്ടണം. ഇലകൾ തിന്നതുകൊണ്ടു് കിട്ടുമെങ്കിൽ ആടിനു കിട്ടണം. വെള്ളം കുടിച്ചാൽ കിട്ടുമെങ്കിൽ ചാതകങ്ങൾക്കു കിട്ടണം. ധാന്യങ്ങൾ ഭക്ഷിക്കുന്നതുകൊണ്ടു് കിട്ടുമെങ്കിൽ മൂഷികങ്ങൾക്കു് കിട്ടണം. ഭസ്മം ധരിച്ചാൽ കിട്ടുമെങ്കിൽ പട്ടിക്കു കിട്ടണം. ഇതൊന്നും അല്ല പ്രധാനം. ഭഗവാന്റെ നാമം കേൾക്കുമ്പോൾ ആനന്ദാശ്രുവും, അദ്ദേഹത്തെ കാണാതിരിക്കുമ്പോൾ ദുഃഖാശ്രുവും ആർക്കു പൊഴിക്കുവാൻ കഴിയുമോ അവർക്കു് ഈശ്വരനെ കാണാം. ശ്രീരാമകൃഷ്ണദേവൻ പറഞ്ഞ ഒരു കഥ പറയാം. ഒരിക്കൽ ഒരാൾ ഗുരുവിന്റെ അടുക്കൽ ചെന്നു് ''ഈശ്വരനെ കാണിച്ചുതരാമോ'' എന്നു് ചോദിച്ചു. ''കാണിച്ചുതരാം'' എന്നു മറുപടിപറഞ്ഞു. പല ദിവസം ചെന്നു. ഒടുവിൽ നിർബ്ബന്ധമായി. ''ആകട്ടെ, കാണിച്ചുതരാം'' എന്നു പറഞ്ഞു രണ്ടുപേരുംകൂടി കുളിക്കാൻ പോയി. ശിഷ്യൻ മുങ്ങിയപ്പോൾ ഗുരു അയാളെ പിടിച്ചു കുറച്ചധികംനേരം വെള്ളത്തിൽ താഴ്ത്തിവെച്ചു ശ്വാസംമുട്ടിച്ചു. സ്വല്പം കഴിഞ്ഞു വിട്ടപ്പോൾ ''ഇപ്പോൾ നിനക്കു് ശ്വാസം വിടാനായി എത്ര നിർബ്ബന്ധം തോന്നിയോ—അത്രയും ആർത്തി ഈശ്വരനെ കാണാനായിട്ടു് എപ്പോൾ ഉണ്ടാകുമോ അപ്പോൾ കാണാം'' എന്നു് ഗുരു അരുളിച്ചെയ്തു. ഭക്തി ലഭിക്കാൻ മറ്റൊരു മാർഗ്ഗമുള്ളതു് മഹാത്മാക്കളുടെ അനുഗ്രഹം ആണു്. അവതാരപുരുഷന്മാർ പലരേയും അനുഗ്രഹിച്ചിട്ടുള്ള കഥകൾ നിങ്ങൾ കേട്ടിരിക്കുമല്ലൊ. അടുത്തകാലത്തു നടന്ന ഒരു കഥ പറയാം. ആറു കൊല്ലത്തിനു മുമ്പു് നടന്ന ഒരു കഥയാണു്. ആ പുണ്യാത്മാവു് ശരീരം ത്യജിച്ചിട്ടു് കഷ്ടിച്ചു് രണ്ടുമൂന്നുകൊല്ലം കഴിഞ്ഞിട്ടില്ല. അദ്ദേഹത്തിന്റെ അടുക്കൽ ഒരു ഭക്തയായ സ്ത്രീ സാധാരണ പോകുമായിരുന്നു. ഈ സ്ത്രീ ഇംഗ്ലണ്ടിൽ പോയി ഉൽകൃഷ്ടവിദ്യാഭ്യാസം സമ്പാദിച്ചു് മടങ്ങിവന്നിട്ടുള്ള ഒരു നാസ്തികന്റെ ഭാര്യയായിരുന്നു. ഈശ്വരനെ നിഷേധിക്കാൻ വിഷമമില്ലാത്ത ആ ഭർത്താവിനു തന്റെ ഭാര്യയുടെ വാക്കുകളെ വിഗണിക്കുവാൻ ശക്തിയില്ലായിരുന്നു. അതുകൊണ്ടു് ഭാര്യയെ കാറിൽ കയററി ആ മഠത്തിന്റെ പടിക്കൽ കൊണ്ടുചെന്നു വിട്ടിട്ടു് അവർ തിരിച്ചുവരുന്നതുവരെ അവിടെ കാത്തുനില്ക്കുക പതിവായിരുന്നു. ഭാര്യ നിർബ്ബന്ധിച്ചാലും മഠത്തിൽ കയറുകയില്ല. ഒരു ദിവസം ഈ സ്ത്രീ തന്റെ ഭർത്താവിന്റെ കഥ പറഞ്ഞു് ഗുരുദേവനെ ധരിപ്പിച്ചു. അദ്ദേഹത്തിനു് ഭക്തിയുണ്ടാക്കിത്തന്നാൽ കൊള്ളാമെന്നു് അപേക്ഷിച്ചു. ''ആകട്ടെ'' എന്നു പറഞ്ഞു് ഗുരു അവരെ അന്നു തിരിച്ചയച്ചു. പിന്നീടു് ഒരുദിവസം ചെന്നപ്പോൾ ഇന്നു് ഭർത്താവു് വന്നിട്ടുണ്ടെന്നു് ആ സ്ത്രീ പറഞ്ഞു.

ഗുരു ആളെ അയച്ചു വിളിപ്പിച്ചു. യൂറോപ്യൻവേഷത്തിൽ അയാഠം കയറിച്ചെന്നു. അയാളെ കണ്ടപ്പോഠം ''എടാ! ഇങ്ങോട്ടു വാടാ'' എന്നു ബങ്കാളി ഭാഷയിൽ വിളിച്ചു. അടുത്തുചെന്നയുടൻ ''അവിടെ ഇരിക്കെടാ'' എന്നു പറഞ്ഞു. അയാഠം ഇരുന്നു. അടുത്തുനിന്ന ശിഷ്യനോട് കുറച്ചു പലഹാരം കൊണ്ടുവന്നുകൊടുക്കുവാൻ ആജ്ഞാപിച്ചു. അയാഠം പലഹാരം വാങ്ങി തിന്നു കുശലപ്രശ്നവും ചെയ്തു. അയാളുടെ യുക്തിവാദമെല്ലാം അപ്പോഴേ പമ്പകടന്നു. ഉടൻതന്നെ ഈ നാടൻസായിപ്പ് എഴുന്നേററ് ഗുരുപാദത്തിൽ വീണു നമസ്കരിച്ചു ശിഷ്യപ്പെട്ടു. ഈ കഥ ഞങ്ങളിൽ പലരും കണ്ടറിഞ്ഞിട്ടുള്ളതാണ്.

ഏകദേശം 60 കൊല്ലങ്ങഠംക്കുമുമ്പ് ഒരാഠം ദിവസംപ്രതി പലഹാരങ്ങഠം കൊണ്ടുചെന്ന് ശ്രീരാമകൃഷ്ണദേവനു കൊടുക്കുക പതിവായിരുന്നു. എന്നാൽ അദ്ദേഹം അതു തിന്നുകയില്ല. ശിഷ്യന്മാരും തിന്നരുതെന്ന് ഏർപ്പാടുചെയ്തിരുന്നു. വല്ല പാവങ്ങഠംക്കും എടുത്തു കൊടുത്തേക്കണമെന്നു പറഞ്ഞിരുന്നു. അദ്ദേഹം ദുഷ്ടന്മാരുടെ സൽക്കാരം സ്വീകരിക്കയില്ല. അയാഠം ദിവസംപ്രതി പലഹാരം കൊണ്ടുവരും. ഇപ്രകാരം കുറെ അധികകാലമായപ്പോഠം ഏതായാലും അവനു വല്ലതും കൊടുക്കണമെന്നു പറഞ്ഞ് ഒരു ദിവസം അതിൽനിന്നും ഒരു കഷ്ണം ശ്രീരാമകൃഷ്ണദേവൻ എടുത്തു തിന്നുകയും, ബാക്കിയെല്ലാം ഭക്തന്മാരല്ലാത്തവക്കു കൊടുത്തേക്കണമെന്ന് ശിഷ്യന്മാരോടാജ്ഞാപിക്കുകയും ചെയ്തു. അതുവരെ തുടങ്ങിയ തൊഴിലെല്ലാം മുടിഞ്ഞു മുടിഞ്ഞു വന്ന അയാഠം അന്നുമുതൽ ഐശ്വര്യവാനായിത്തീന്നു. ഗുരുദേവൻ ആ പലഹാരം തിന്നതിൻെറ ഓമ്മയ്ക്കായി അയാളുടെ മക്കഠം ഇന്നും ആണ്ടുതോറും ആ ദിവസം രാമകൃഷ്ണപരമ്പരയ്ക്കു സദ്യ കൊടുത്തുവരുന്നുണ്ട്. ആ സദ്യയിൽ ഞാനും പങ്കുകൊണ്ടിട്ടുള്ളതാണ്.

എന്നാൽ സദ്ഗുരുവിൻെറ അനുഗ്രഹം അത്ര എളുപ്പമല്ല. സൽഗുരുക്കന്മാരെ കണ്ടുകിട്ടാനാണ് വിഷമം. ഭഗവാൻെറ അടുക്കൽ കരഞ്ഞപേക്ഷിച്ചാലേ സദ്ഗുരുവിനെ കിട്ടു. സവ്വത്ര സമദശിത്വമാണ് ഭക്തിവദ്ധനയ്ക്കുള്ള മാഗ്ഗം. അതു കഴിഞ്ഞില്ലെങ്കിലും, മൈത്രി—സമന്മാരോട് ഇഷ്ടം. മുദിതം—അന്യൻെറ ഉയച്ച്യിൽ സന്തോഷം. കരുണ—തന്നേക്കാഠം താഴ്ന്നരോട് കാരുണ്യം. ഉപേക്ഷ—ദുജ്ജനങ്ങളുടെ പ്രവൃത്തിയിൽ ഉപേക്ഷ. (അവരോടും പ്രതികാരം ചെയ്യാതിരിക്കുക) എന്നീ നാലു മാഗ്ഗങ്ങഠം വഴിയെങ്കിലും ശ്രമിക്കുക. നിശ്ചയമായും ഭക്തിയുണ്ടാകും.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# 45. ഈശ്വരാനുഭൂതിമാർഗ്ഗം *

ഹിന്ദുമതപ്രകാരം മനുഷ്യജന്മത്തിൻെറ പരമലക്ഷ്യം ഈശ്വരാനുഭൂതിയാണ്. വാസ്തവമായ സുഖം വിഷയങ്ങളിൽനിന്നു ലഭിക്കുന്നില്ല. വിഷയങ്ങളും ഇന്ദ്രിയങ്ങളും ചേരുന്നതിലുണ്ടാകുന്ന സുഖം കേവലം സങ്കല്പത്തിൽനിന്നുണ്ടാകുന്നതും അവയുടെ വിയോഗത്തിൽ നശിക്കുന്നതുമാണ്.

''ബാഹ്യസ്പർശേഷ്വസക്താത്മാ വിന്ദത്യാത്മനി യത് സുഖം
സ ബ്രഹ്മയോഗയുക്താത്മാ സുഖമക്ഷയമശ്നുതേ.
യേ ഹി സംസ്പർശജാ ഭോഗാ ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൌന്തേയ! ന തേഷു രമതേ ബുധഃ''

(ബാഹ്യേന്ദ്രിയ വിഷയങ്ങളിൽ സക്തിയില്ലാത്ത മനസ്സോടുകൂടിയവൻ തൻെറ അന്തകരണത്തിൽ യാതൊരു സാത്വികസുഖമാണോ ഉള്ളത് ആ സുഖത്തെ അനുഭവിക്കുന്നു. അവൻതന്നെ ബ്രഹ്മധ്യാനത്തിൽ മനസ്സോടുകൂടിയവനായിട്ട് നാശമില്ലാത്ത സുഖത്തെ പ്രാപിക്കുന്നു. ഹേ കുന്തീപുത്ര! വിഷയങ്ങളിൽനിന്നുണ്ടാകുന്ന സുഖങ്ങൾ ദുഃഖത്തിനു കാരണമാണ്. അവ ആദിയും അന്തവുമുള്ളതാണ്. ബുദ്ധിമാൻ അവയിൽ രമിക്കുന്നില്ല.)

എന്നു ഗീതയിൽ പറയുന്നതു ശരിയാണെന്നു ബുദ്ധിപൂർവ്വം കാര്യങ്ങളെപ്പററി ആലോചിക്കുന്നവർക്കെല്ലാം അറിയാവുന്നതാണ്. പരമാർത്ഥമായ സുഖം ഈശ്വരാനുഭൂതിയിൽനിന്നേ ലഭിക്കുന്നുള്ളു. ഈശ്വരാനുഭൂതി ലഭിക്കാൻ മനുഷ്യജന്മത്തിലേ സാധിക്കു. മൃഗജന്മത്തിലോ ദേവാദിജന്മങ്ങളിലോ ഈശ്വരനെ അനുഭവപ്പെടുത്തുവാൻ സാദ്ധ്യമല്ല. അതുകൊണ്ടു മനുഷ്യജന്മം മററു എല്ലാ ജന്മത്തേക്കാളും ശ്രേഷ്ഠമാകുന്നു. ദേവന്മാർകൂടിയും മനുഷ്യശരീരമെടുത്തിട്ടാണ് ഈശ്വരപ്രാപ്തി സാധിക്കുന്നത്.

ഈശ്വരനില്ലെന്നു ആലോചനയില്ലാത്ത വിഷയികൾ പറയുന്നു. ''ഈശ്വരനെ ഞങ്ങൾ നേരിട്ടു കാണുന്നു'' എന്ന് ഇന്ദ്രിയജയം സാധിച്ച സ്വാർത്ഥതയില്ലാത്ത ജ്ഞാനികൾ പറയുന്നു. ഈശ്വരദർശനം ഈ ജന്മത്തുതന്നെ സാദ്ധ്യമാണ്. മുക്തി പലതരമുണ്ട്. സാലോക്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം. ഇതിൽ സായൂജ്യം

---

* 1120 വൃശ്ചികം അഞ്ചാംതീയതി ഓച്ചിറവച്ചു ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

പിന്നെയും രണ്ടുവിധമുണ്ട്. ഇവിടെ ഈ ലോകത്തുവെച്ചുതന്നെ സായൂജ്യം സാധിക്കുന്നതാണ് ഏററവും ഉത്തമവും ഉറപ്പുള്ളതും. നമ്മുടെ വേദങ്ങളിൽ, ഇതു സാധിക്കാതെ ശരീരം ത്യജിക്കുന്നത് ഒരു വലിയ നഷ്ടമാണെന്നു പറഞ്ഞിരിക്കുന്നു.

''ഇഹ ചേദവേദീദഥ സത്യമസ്തി
ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ''

ഈ മനുഷ്യജന്മത്തിൽവച്ചുതന്നെ അറിഞ്ഞാൽ അവന്റെ ജന്മം സഫലമാണ്. ഈ ജന്മത്തിൽ അറിയാതിരുന്നാൽ വലുതായ നാശമുണ്ട്. എന്ന് കേനോപനിഷത്തിൽ പറയുന്നു.

ഈശ്വരനെ അറിയാൻ—അനുഭവപ്പെടുത്താൻ—വലിയ പ്രയാസമുണ്ടെന്നു ചിലർ തെററിദ്ധരിച്ചിരിക്കുന്നു. അതുകൊണ്ട് അനേകർ അതിനു പരിശ്രമിക്കുന്നില്ല. പുരാണങ്ങൾ വായിച്ചാൽ ധ്രുവൻ അനേകായിരം വർഷം തപസ്സുചെയ്തെന്നും മററും കാണുന്നു. അതുകൊണ്ടു അക്കാര്യം അത്ര എളുപ്പമല്ലെന്നു വിചാരിച്ചു ജനങ്ങൾ നിരാശപ്പെടുന്നു. ഇത് അർത്ഥവാദമാണ്. എന്നാൽ ഈശ്വരലാഭം അത്ര പ്രയാസമുള്ളതല്ല. അതിനു യോഗാഭ്യാസം (രാജയോഗമോ ഹഠയോഗമോ) വേണമെന്നില്ല. ഗുഹാവാസം വേണമെന്നില്ല.

''ഹരേർന്നാമ ഹരേർന്നാമ ഹരേർന്നാമൈവ കേവലം
കലൗ നാസ്ത്യേവ നാസ്ത്യേവ നാസ്ത്യേവ ഗതിരന്യഥാ''

എന്നു നാരദൻ പറയുന്നു. ഈശ്വരദർശനം ലഭിക്കാൻ കഠിനമായ കായക്ലേശം വേണ്ട. തീർത്ഥസ്ഥലങ്ങളിലെല്ലാം ചുററിയലയണമെന്നില്ല. തീർത്ഥാടനവും വ്രതങ്ങളും വേണ്ടെന്നു ഞാൻ പറയുന്നില്ല. അതില്ലെങ്കിലും ഈശ്വരദർശനം ലഭിക്കുമെന്നേ ഞാൻ പറയുന്നുള്ളു. വളരെ പുസ്തകങ്ങളും പഠിക്കണമെന്നില്ല. ഭഗവന്നാമജപംകൊണ്ടു മാത്രം ഈശ്വരലാഭം സാദ്ധ്യമാണ്. ''കലൗ കേശവകീർത്തനാത്'' എന്നും സ്മൃതികൾ പറയുന്നു.

''ധ്യാനമാം കൃതയുഗേ യജ്ഞമാം ത്രേതായുഗേ
അർച്ചനം ദ്വാപരയിൽ കീർത്തനം കലിയികൽ''

എന്നു ഭാഗവതത്തിലുമുണ്ട്. കോടിജന്മങ്ങളിൽ ചെയ്ത പാപങ്ങൾ ഭഗവത്സ്മരണകൊണ്ടു നശിയ്ക്കുമെന്നു ഭാഗവതവും ഗീതയും പറയുന്നു

ഹരിർഹരതി പാപാനി ദുഷ്ടചിത്തൈരപി സ്മൃതഃ
അനിച്ഛയാപി സംസ്പൃഷ്ടോ ദഹത്യേവ ഹി പാവകഃ''
''അപി ചേത് സുദുരാചാരോ ഭജതേ മാമനന്യഭാക്.
സാധുരേവ സ മന്തവ്യഃ സമ്യഗ്വ്യവസിതോ ഹി സഃ
ക്ഷിപ്രം ഭവതി ധർമ്മാത്മാ ശശ്വച്ഛാന്തിം നിഗച്ഛതി.
കൗന്തേയ! പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി.''

എന്തു് ആശ്വാസകരങ്ങളായ വാക്കുകൾ! എന്നാൽ ഇതിൽനിന്ന അറിഞ്ഞുകൊണ്ടു പാപം ചെയ്യാമെന്ന അർത്ഥമില്ല.

''അജ്ഞാനാദ്വാ പ്രമാദാദ്വാ ദഹതേ കർമ്മ നേതരത്''

എന്നു് ഋഷിമാർ പറയുന്നു. ഭഗവാൻെറ നാമജപംകൊണ്ടു് മനസ്സ ശുദ്ധമാകുന്നു. ശുദ്ധമായ മനസ്സിൽ ആത്മചൈതന്യം—ഈശ്വര സ്വരൂപം—പ്രതിബിംബിക്കുന്നു, അതിനാൽ തീർച്ചയായും നാമജപം മുക്തിസാധകമാണു്. എന്നാൽ മനസ്സ വല്ലയിടത്തും വച്ചുകൊണ്ടു് നാമം ജപിച്ചാൽ പോരാ. മനസ്സ ഭഗവാങ്കൽതന്നെ ഉറപ്പിക്കണം. ''തജ്ജപസ്തദർത്ഥഭാവനം'' എന്നാണ വിധി. വെറുതെ നാമം ജപിക്കുന്നതിന ഫലമില്ലെന്നല്ല പറയുന്നതു്. അതിനും ഫലമുണ്ടു്. എന്നാൽ പറയത്തക്കവണ്ണം ശരിയായ ഫലം ഉണ്ടാകണമെങ്കിൽ മനസ്സുകൂടി ഭഗവാങ്കൽ വയ്ക്കണം. ഈശ്വരൻ അനിർവ്വചനീയപ്രേമസ്വരൂപനാണു്. അദ്ദേഹത്തിൻെറ കൃപയ്ക്കു് അതിരില്ല.

''നാമാന്യകാരി ബഹുധാ നിജ സർവ്വശക്തി-
സ്തത്രാർപ്പിതോ നിയമിതഃ സ്മരണേ ന കാലഃ
ഏതാദൃശീ തവ കൃപാ ഭഗവംസ്തഥാഽപി
ദുർദൈവമീദൃശമിഹാജനി നാനുരാഗഃ''

ഈശ്വരൻ, ഏകൻ, അദ്വിതീയൻ നാമരൂപങ്ങളില്ലാത്തവൻ നിർവ്വികാരൻ—അദ്ദേഹം ഭക്തന്മാരെ അനുഗ്രഹിക്കാൻവേണ്ടി അവതാരംചെയ്യുന്നു. ദുഷ്ടനിഗ്രഹത്തിനാണെന്നു് വെറുതെ നടിക്കുന്നു. ഇച്ഛമാത്രംകൊണ്ടു കോടികോടി ബ്രഹ്മാണ്ഡങ്ങൾ സൃഷ്ടിക്കയും നശിപ്പിക്കയും ചെയ്യുന്ന അദ്ദേഹത്തിനു് ഒരു രാവണനേയോ കംസനേയോ കൊല്ലാൻ ശരീരം ഗ്രഹിക്കണമോ? അതല്ല അവതാരോദ്ദേശ്യം; ഭക്താനുഗ്രഹമാണു്.

''മദ്ഭക്താനാം ഹിതാർത്ഥായ പ്രാദുർഭാവഃ കൃതോ മയാ''

എന്ന ഭഗവാൻ യുധിഷ്ഠിരനോടു പറയുന്നു. അനവധി അവതാരങ്ങൾ അദ്ദേഹം സ്വീകരിച്ചു. ഓരോ അവതാരത്തിലും അനവധി കർമ്മങ്ങൾ ചെയ്തു. അനവധി നാമങ്ങളും സ്വീകരിച്ചു. ഈ നാമങ്ങൾ ഇന്ന സമയത്തേ ജപിക്കാവൂ എന്ന നിയമവും വച്ചിട്ടില്ല. ഇതിൽ കൂടുതൽ കൃപചെയ്യാനെന്താണു്? പക്ഷേ നമുക്കു ഭഗവാനെ ഭജിക്കാൻ താല്പര്യമില്ല, അതാണ തരക്കേടു്. നാമജപം—സകല കർമ്മം ചെയ്യുമ്പോഴും ഭഗവൽസ്മരണയോടുകൂടിയ നാമജപം—ഒന്നുകൊണ്ടു് ഈശ്വരസാക്ഷാത്കാരം സാദ്ധ്യമാണു്. ഇതിന ദൃഷ്ടാന്തമാണു് ശ്രീരാമകൃഷ്ണൻെറ ജീവിതചരിത്രത്തിൽ കാണുന്ന ഗോപാലേർ മാ എന്ന

സ്ത്രീ. അവർ ബാല്യത്തിലേ വിധവയായതിനുശേഷം നാല്പതുവർഷം മുടങ്ങാതെ പൂജ, ജപം, ധ്യാനം, ഭഗവൽകഥാപാരായണം എന്നിവയിൽ കഴിച്ചു. ഒടുവിൽ ഭഗവാൻ ശ്രീകൃഷ്ണൻ അവർക്കു പ്രത്യക്ഷനായി. ഏതാനുംമാസം അവരോടുകൂടി മററാർക്കും കാണാൻ കഴിയാത്ത ഒരു ബാലനായി താമസിച്ചു. ഒടുവിൽ ഇനി ''ദക്ഷിണേശ്വരത്തു വന്നു കാണുക'' എന്നാജ്ഞാപിച്ചിട്ടു മറഞ്ഞു. ഇതു കവികല്പനയല്ല; സ്വപ്നവുമല്ല; നടന്ന സംഭവമാണ്. ഭഗവാനെ മുമ്പുള്ളവർ കണ്ടിട്ടുള്ളതുപോലെ ഇന്നുള്ളവർക്കും കാണാം.

ഭഗവാനെ കാണാനുള്ളവഴി നാമജപവും നിരന്തരസ്മരണയുമാണെന്നു പറഞ്ഞു. പിന്നൊന്നുള്ളത് ത്യാഗം. ''ത്യാഗേനൈകേ അമൃതത്വമാനശുഃ'' എന്നു ശ്രുതി പറയുന്നു. ത്യാഗമെന്നാൽ വെളിയിൽ വേഷംധരിക്കണമെന്നില്ല. വെളിയിൽ വേഷമുണ്ടെങ്കിലും അകത്തു ത്യാഗമില്ലെങ്കിൽ ഫലമില്ല. ത്യാഗം മനസ്സിൻേറതാണ്. മനസ്സുകൊണ്ടു സംഗം ത്യജിച്ച ഗൃഹസ്ഥനും ത്യാഗിയാണ്. പണം ഭോഗങ്ങൾക്കല്ലെന്നു ഗൃഹസ്ഥന്മാർ അറിയണം.

''ദേയം ദീനജനായ ച വിത്തം'' എന്നു ശ്രീശങ്കരാചാര്യർ പറയുന്നു. യേശുക്രിസ്തുവും പറയുന്നത് ഈശ്വരാനുഭൂതിയും മനഃശാന്തിയും വേണമെങ്കിൽ ''നിനക്കുള്ളതു വിററു പാവങ്ങൾക്കു കൊടുക്കുക'' എന്നാണ്. പണം ധാരാളം സമ്പാദിച്ചു പെട്ടിയിൽവച്ച് ആഡംബരപൂർവ്വം നടന്നുകൊണ്ട് വൈക്കത്തോ ആറന്മുളയോ ചെന്ന് ആണ്ടിലൊരിക്കൽ തൊഴുതാൽ ഈശ്വരൻ പ്രസാദിച്ച് ഭക്തിയും മുക്തിയും കൊടുക്കുമെന്നു മഠയന്മാർ വിചാരിക്കുന്നു. പാവങ്ങളെ ശുശ്രൂഷിക്കുക, പാവങ്ങളെ സേവിക്കുക. അതു ഈശ്വരസാക്ഷാത്കാരത്തിനത്യാവശ്യമാണ്. ഈ ആദർശങ്ങൾ നിങ്ങളുടെ ഹൃദയത്തിൽ പ്രവേശിക്കാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ!



---

1944 ഡിസംബർ 4–ാംനു-യിലെ മലയാളരാജ്യം ആഴ്ചപ്പതിപ്പിൽനിന്ന്.

# 46. ശ്രീനാരായണഗുരുസ്വാമികൾ *

## ഉപക്രമം

സഹോദരങ്ങളെ,

ഈ മഹോത്സവത്തിൽ അദ്ധ്യക്ഷനായിരിക്കാൻ എന്നെ ക്ഷണിച്ചതിന് ഇതിന്റെ ഭാരവാഹികളോട് ഞാൻ ആദ്യമായി കൃതജ്ഞത പ്രകാശിപ്പിക്കുന്നു. ഇത് ഒരു ദുർലഭാവസരമാണ്. ഒരു ത്യാഗിയുടെ ജന്മശതാഘോഷമാണിന്നാഘോഷിക്കുന്നത്. സാധാരണയായി വലിയ രാഷ്ട്രീയപ്രവർത്തകരുടേയും മററും ശതാബ്ദാഘോഷങ്ങളാണ് നടത്തപ്പെടുന്നത്. അതിൽനിന്നു വ്യത്യസ്തമാണിത്.

ഓരോരുവനും ഒരേ ആളെത്തന്നെ വീക്ഷിക്കുന്നത് അവനവന്റെ കണ്ണിൽക്കൂടിയാണ്. അതുകൊണ്ട് നോക്കുന്നവന്റെ നിലയനുസരിച്ചിരിക്കും കാഴ്ച. ഞാൻ ശ്രീനാരായണഗുരുസ്വാമികളെ കണ്ടിട്ടുണ്ട്. ഞാൻ അദ്ദേഹത്തെ കണ്ടതിൽനിന്നു പഠിച്ചത് അദ്ദേഹത്തിന്റെ ത്യാഗമാണ്. കുട്ടിക്കാലത്ത്, സന്യാസിയാകുന്നതുവരെ, ഈ രാജ്യത്ത് പേരെടുത്ത മിക്കവാറും എല്ലാ സന്യാസിമാരേയും ഞാൻ കണ്ടിട്ടുണ്ട്. എന്നാൽ അവരോടെല്ലാം ഏറെക്കുറെ വഴക്കുപിടിക്കയാണുണ്ടായിട്ടുള്ളത്. ചിലരോട് കടലാസിലെഴുതിയും ചിലരോട് നേരിട്ടുംതന്നെ. അതിനൊരു ദൃഷ്ടാന്തമാണ് ആലത്തൂർ ശിവയോഗിയുമായി വഴക്കുപിടിച്ചത്. അതിൽനിന്നു വളരെ വ്യത്യസ്ഥമാണ് ശ്രീനാരായണഗുരുവുമായുള്ള ബന്ധം. അദ്ദേഹത്തെ കണ്ടതിനെപ്പററി ചുരുക്കത്തിൽ ശിവഗിരിയിൽനിന്നു പ്രസിദ്ധപ്പെടുത്തിയ ശതവാർഷികപ്രതിയിൽ ഞാൻ പറഞ്ഞിട്ടുണ്ട്. സ്വാമിയെ കണ്ട നാൾ മുതൽ സ്വാമിയോട് എനിക്കു ഭക്തിയും സ്വാമിക്ക് എന്നോട് സ്നേഹവുമേ ഉണ്ടായിട്ടുള്ളു. അതുകൊണ്ടായിരിക്കാം പലസ്ഥലത്തും സ്വാമികളുടെ ഈ ജന്മശതാബ്ദാഘോഷത്തിന് എന്നെ ക്ഷണിക്കുന്നതെന്നു ഞാൻ വിചാരിക്കുന്നു. സ്വാമികളുടെ ജീവിതത്തിൽ ഞാൻ കണ്ടത് ത്യാഗത്തിന്റെ പ്രഭാവമാണെന്നു പറഞ്ഞല്ലോ. ത്യാഗിയും ഭോഗിയും തമ്മിലുള്ള അന്തരത്തെ കുറിക്കുന്ന ഒരു ശ്ലോകം സംസ്കൃതത്തിലുണ്ട്.

---

* 1954 സെപ്തംബർ 19-ാംനു- കൊല്ലം എസ്. എൻ. ഡി. പി. യൂണിയന്റെ ആഭിമുഖ്യത്തിൽ നടന്ന ശതാബ്ദാഘോഷത്തിൽ ആദ്ധ്യക്ഷം വഹിച്ചുകൊണ്ടുചെയ്ത അദ്ധ്യക്ഷപ്രസംഗത്തിന്റെ ചുരുക്കം.

''മേരുസർഷപയോര്യദ്വത് സൂര്യഖദ്യോതയോരിവ
സരിത്സാഗരയോര്യദ്വത് തഥാ ഭിക്ഷു ഗൃഹസ്ഥയോഃ''

മഹാമേരുപർവ്വതവും കടുകും തമ്മിലുള്ളതുപോലെയും, സൂര്യനും മിന്നാമിനുങ്ങും തമ്മിലുള്ളതുപോലെയും, ഒരു ചെറിയ അരുവിയും മഹാസമുദ്രവും തമ്മിലുള്ളതുപോലെയും ഉള്ള വ്യത്യാസമാണ് ത്യാഗികളും ഭോഗികളും തമ്മിലുള്ളത് എന്നാണ് ഈ ശ്ലോകത്തിൻെറ അർത്ഥം. മഹാമേരുവെന്നൊരു പർവ്വതമുണ്ടോ എന്നു കുട്ടികൾ ചോദിച്ചേക്കാം. പണ്ടുള്ള ഭൂമിശാസ്ത്രമല്ല ഇന്നുള്ളതെന്നു എച്ച്. ജി. വെൽസിൻെറ ലോകചരിത്രം നോക്കിയാൽ നമുക്കു കാണാൻ കഴിയും. ഒരുകാലത്തുണ്ടായിരുന്ന പല പർവ്വതങ്ങളും ഇന്നു നശിച്ചുപോയി. പലതും പുത്തനായിട്ടുണ്ടായിട്ടുമുണ്ട്. ഒരുകാലത്ത് കടൽകിടന്നിടത്തിന്നു പർവ്വതം. ഒരുകാലത്തെ കര ഇന്നു കടൽ. അന്നത്തെ ഭൂമിശാസ്ത്രം ഇന്നും ചിലർ വംശപരമ്പരയാ ഉരുവിടുന്നുവെന്ന തെററല്ലാതെ അന്നുള്ളവർ മഠയന്മാരായിരുന്നുവെന്നു ഞാൻ വിശ്വസിക്കുന്നില്ല. അതിരിക്കട്ടെ, മേരുവെന്നാൽ ലോകത്തിലേക്കു് ഏററവും വലിയ പർവ്വതമെന്നർത്ഥം കല്പിച്ചാൽമതി. ഒരാൾ ഒരു മഹാത്യാഗിയായിരുന്നുവെന്നു എളുപ്പം പറയാൻ കഴിയും. എന്നാൽ ഒരു ത്യാഗിയുടെ നിലയെന്തെന്നു ത്യാഗം ശീലിച്ചവർക്കേ അറിയാൻ കഴിയൂ. ഭാര്യമാർക്കും മക്കൾക്കും എത്ര വലിയ മാളികകളും ആഭരണങ്ങളും പണിയിച്ചുകൊടുത്തുകഴിഞ്ഞിട്ടും ആയിരപ്പറക്കണക്കിനു നിലം സമ്പാദിച്ചിട്ടും ലക്ഷക്കണക്കിനു ഉറുപ്പിക കെട്ടിവച്ചുകൊണ്ടിരുന്നിട്ടും അതിൽനിന്നു നാലണ ധർമ്മകാര്യങ്ങൾക്കു ചിലവാക്കാൻ വിഷമിക്കുന്നവർക്കുണ്ടോ ത്യാഗികളുടെ നിലയറിയാൻ സാധിക്കുന്നു? അതിലും സർവ്വസംഗപരിത്യാഗിയുടെ നില.

''വിദ്വാനേവ വിജാനാതി വിദ്വജ്ജനപരിശ്രമം
ന ഹി വന്ധ്യാ വിജാനാതി ഗുർവ്വീം പ്രസവവേദനാം.

വിദ്വാനു മാത്രമേ വിദ്വാന്മാർ എടുത്തിട്ടുള്ള പണിയറിയാൻ കഴിയൂ. ''മലടിയറിയുമോ പേററുനോവിൻെറ അവസ്ഥ?'' സർവ്വവും ത്യജിച്ചു നിഷ്കാമനായി ജീവിക്കുക; കീർത്തിയോ പണമോ ബഹുമതിയോ സ്ഥാനമാനങ്ങളോ ആഗ്രഹിക്കാതെ ജീവിക്കുക എന്ന അവസ്ഥ ആലോചിച്ചുനോക്കുക. ഞങ്ങളെപ്പോലെ ചിലർ ഇത്രകാലം ശ്രമിച്ചിട്ടും പൂർണ്ണത്യാഗികളായിട്ടുണ്ടെന്നു പറയാൻ വയ്യ. എങ്കിലും ഞങ്ങളുടെ പരിശ്രമത്തിൽനിന്നു ശ്രീനാരായണഗുരുവിനെപ്പോലുള്ളവരുടെ നിലയെന്തെന്നറിയാൻ കഴിയും. നിങ്ങളിലും ത്യാഗം ശീലിച്ചിട്ടുള്ളവർക്കു സ്വാമികളുടെ നിലയെന്തെന്നൂഹിക്കാൻ സാധിയ്ക്കും.

സ്വാമികഠം ഒരു വെറും ത്യാഗിമാത്രമായിരുന്നില്ല. ഒരു ജീവന്മുക്തൻ കൂടിയായിരുന്നു. ഒരു ജീവന്മുക്തൻ ലോകസംഗ്രഹത്തിനായി ചിലതു ചെയ്യുന്നെങ്കിൽ അതു തൻെറ മനസ്സിൻെറ ഒരംശം കൊണ്ടു മാത്രമാണെന്നറിയണം. ജീവന്മുക്തനെന്നാൽ ജീവിച്ചിരിക്കുമ്പോഠംതന്നെ മുക്തിപ്രാപിച്ചവനെന്നർത്ഥം. ശാസ്ത്രപ്രകാരം മുക്തി ചത്തിട്ടല്ല കിട്ടുന്നത്. ഇവിടെവെച്ചുതന്നെ അതു സിദ്ധിക്കുവാൻ കഴിയും. മരണശേഷമുള്ള സ്വർഗ്ഗത്തെപ്പററി ബൈബിളിലും ഖുറാനിലും ഹിന്ദുപുരാണങ്ങളിലും പറയുന്നു. എന്നാൽ അങ്ങനെയൊന്നുണ്ടെന്നുള്ളതിനു തെളിവില്ല. ജീവിച്ചിരിക്കുമ്പോഠംതന്നെ മനുഷ്യനു മുക്തനാകാൻ കഴിയുമെന്നതിനു തെളിവുണ്ടു്. അങ്ങനെയുള്ള മഹാന്മാരെ നാം കാണുന്നു.

''ശാന്താ മഹാന്തോ നിവസന്തി സന്തോ
വസന്തവല്ലോകഹിതം ചരന്തഃ
തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാ—
നഹേതുനാന്യാനപി താരയന്ത''ഃ

എന്നു ശ്രീശങ്കരാചാര്യർ പറയുന്നു. ഭയങ്കരമായ സംസാരസമുദ്രത്തെ സ്വയം കടന്നിട്ടു യാതൊന്നും ഇച്ഛിക്കാതെ മററുള്ളവരേയും കടത്തിവിടുന്ന ശാന്തന്മാരും മഹാന്മാരുമായ സജ്ജനങ്ങഠം വസന്തത്തെപ്പോലെ ലോകഹിതം ചെയ്തുകൊണ്ടു വസിക്കുന്നുവെന്നർത്ഥം. അവർ ഒരു നോട്ടംകൊണ്ടു നമ്മെ സംസാരസമുദ്രത്തിൻെറ മറുകര കടത്താൻ ശക്തന്മാരാണു്. അങ്ങനെയുള്ളവരെ കണ്ടു ജീവമുക്തിയെന്നൊന്നുണ്ടെന്നു മനസ്സിലാക്കിയതിനാലാണു് ഞാൻ സന്യാസിയായതു്. സന്യാസിയായാൽ സ്വർഗ്ഗംകിട്ടുമെന്നു മാത്രമേ പുസ്തകങ്ങഠം പറയുന്നുണ്ടായിരുന്നെങ്കിൽ ഞാൻ ഒരിക്കലും സന്യസിക്കുമായിരുന്നില്ല. ആരെങ്കിലും ബുദ്ധിയുള്ളവൻ തീർച്ചയില്ലാത്ത പരലോകത്തിനുവേണ്ടി തീർച്ചയുള്ള ഈ ലോകത്തിലെ സുഖം ത്യജിക്കുമോ? ഞാൻ ജീവന്മുക്തന്മാരെ കണ്ടിട്ടുണ്ടു്. അവരെപ്പററി ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള ലക്ഷണം തികച്ചും സത്യമാണെന്നു ഞാൻ അനുഭവത്തിൽ നിന്നു മനസ്സിലാക്കിയിട്ടുണ്ടു്. അതുകൊണ്ടാണു ഞാൻ സന്യാസിയായതു്, ആ ലക്ഷണങ്ങളിൽ ചിലതു ശ്രീശങ്കരൻ വിവേകചൂഡാമണിയിൽ പറയുന്നു. ഗീതയിലെ രണ്ടാമദ്ധ്യായത്തിൽ പ്രതിപാദിക്കുന്നതും മഹാത്മജി നിത്യപ്രാർത്ഥനയിലുഠംപ്പെടുത്തി തൻെറ ലക്ഷ്യമാക്കി പ്രഖ്യാപിച്ചിരുന്നതുമായ ''സ്ഥിരപ്രജ്ഞസ്യ കാ ഭാഷാ?'' ഇത്യാദി ശ്ലോകങ്ങളും ജീവന്മുക്തലക്ഷണമാണു പഠിപ്പിക്കുന്നതു്. അതിൽ വിവേകചൂഡാമണിയിലെ ഒരു ശ്ലോകം.

* വർത്തമാനേ ƒപി ദേഹ ƒസ്ഥിൻ ഛായാവദനുവർത്തിനി
അഹന്താമമതാഭാവോ ജീവന്മുക്തസ്യ ലക്ഷണം''

എന്നാണ്. ''ദേഹസ്ഥോ ƒപി ന ദേഹസ്ഥഃ'' ഈ ദേഹത്തിലിരിക്കയാണെങ്കിലും ആ ദേഹത്തെ നിഴലുപോലെ കാണുന്നുള്ളു. അതിൽ ഞാനെന്നും എന്റേതെന്നും ഇല്ല. അവർ ദേഹത്തിൽ ഇരിക്കയാണ്. നാം കസേരയിലും വണ്ടിയിലും മററും ഇരിക്കുന്നതുപോലെ. നാം വണ്ടിയല്ല, കസേരയല്ല. അവ ചില കാര്യങ്ങൾ നടത്താൻ സ്വീകരിച്ചിട്ടുള്ള ഒരു വാഹനംമാത്രം. അതുപോലെ ദേഹവും. ദേഹം ഞാനല്ല. അതു ഞാൻ സ്വീകരിച്ചിട്ടുള്ള ഒരു വാഹനംമാത്രം.

''ന മേ ദേഹേന സംബന്ധോ മേഘേനേവ വിഹായസഃ
അതഃ കുതോ മേ തദ്ധർമ്മാഃ ജാഗ്രത്സ്വപ്നസുഷുപ്തയഃ''

ആകാശത്തിനു മേഘത്തിനോടു സംബന്ധമില്ലാത്തതുപോലെ എനിക്കു ദേഹത്തോടു സംബന്ധമില്ല. അപ്പോൾ പിന്നെ ശരീരധർമ്മങ്ങളായ ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും എനിക്ക് എങ്ങനെയുണ്ടാകും? ഇതാണു അവരുടെ നില. ആ നിലയിൽ എത്തിയ ആളായിരുന്നു ശ്രീനാരായണഗുരുസ്വാമികൾ. ആനിലക്കു ഭംഗംവരുത്താതെയാണ് അദ്ദേഹം ലോകസംഗ്രഹത്തിനുവേണ്ടി ചില പ്രവൃത്തികളെല്ലാം ചെയ്തതു്. ഇതു നാം മറക്കരുതു്. ഇങ്ങനെയുള്ള ജീവന്മുക്തന്മാർ വളരെ ദുർല്ലഭമാണ്. ഭഗവാൻ ശ്രീരാമകൃഷ്ണന്റെ ശിഷ്യന്മാരിൽ ഞാൻ ജീവന്മുക്താവസ്ഥ കണ്ടു. ഈ കേരളത്തിൽ ഞാൻ ഈ അവസ്ഥ കണ്ടിട്ടുള്ളത് ശ്രീനാരായണഗുരുവിലാണ്. എല്ലാ സന്യാസിമാരും ഈ നിലയിലെത്തിയവരല്ല. ഈ മാനദണ്ഡംവച്ച് എല്ലാ സന്യാസിമാരേയും അളക്കരുതേ്, സന്യാസിമാരെപ്പററിയാണു ഞാൻ പറയുന്നതു്; കാഷായവസ്ത്രം കെട്ടിയ എല്ലാവരേയുംപററിയല്ല. കാഷായവസ്ത്രം കെട്ടി മോഷ്ടിക്കാൻ നടക്കുന്നവരുമുണ്ടു്. സാക്ഷാൽ സന്യാസിമാരിൽ തന്നെ രണ്ടു തരക്കാരുണ്ടു്. വിദ്വൽസന്യാസിയും വിവിദിഷാസന്യാസിയും. വിദ്വൽസന്യാസി മാത്രമാണ് ജീവന്മുക്തിയെ പ്രാപിച്ചവൻ. വിവിദിഷു ആ നിലയിലെത്താൻ ഹൃദയംഗമം നിരന്തരം ശ്രമിക്കുന്നവൻ മാത്രമാണ്. ശ്രീ നാരായണഗുരു വിദ്വത്സന്യാസിയായിരുന്നു. അങ്ങനെയുള്ള ഒരു മഹാചാര്യന്റെ ജന്മശതാബ്ദം ആഘോഷിക്കുന്നതിൽ പങ്കെടുക്കാനിടയാകുന്നതു മഹാഭാഗ്യമാണ്. അതിലേക്കു എനിക്കവസരംതന്ന നിങ്ങളോട് ഒരിക്കൽക്കൂടി കൃതജ്ഞത പറഞ്ഞ് ഈ ഉപക്രമം അവസാനിപ്പിക്കുന്നു.

---

* നിഴലുപോലെ പിൻതുടരുന്ന ഈ ദേഹത്തിലിരിക്കുന്നതെങ്കിലും ദേഹത്തിൽ ഞാൻ എന്നും ദേഹസംബന്ധികളായ വസ്തുക്കളിൽ എന്റേതെന്നും ഉള്ള ബുദ്ധിയില്ലായ്മയാണ് ജീവന്മുക്തന്റെ ലക്ഷണം.

## ഉപസംഹാരം

ഓരോരുവനും അവനവൻെറ നിലയിൽനിന്നു ഒരേ വസ്തുവിനെ കാണുന്ന കാഴ്ച ഭിന്നമായിരിക്കുമെന്നു ഞാൻ പറഞ്ഞ അഭിപ്രായം എസ്. എൻ. ഡി. പി. സെക്രട്ടറിയും എടുത്തുപറഞ്ഞതു നിങ്ങൾ ശ്രദ്ധിച്ചിരിക്കുമല്ലൊ. ചന്ദ്രനേയും നക്ഷത്രങ്ങളേയും ഒരു ജ്യോതി: ശാസ്ത്രജ്ഞനും കവിയും ചിത്രമെഴുത്തുകാരനും കണ്ടാൽ പലതാണു അവർ മനസ്സിലാക്കുന്നത്. അതുപോലെ ശ്രീനാരായണഗുരുസ്വാമിയെപ്പററിയും മററെല്ലാ മഹാന്മാരെപ്പററിയും സ്വാമികളിൽനിന്നു ഞാൻ കണ്ടതും പഠിച്ചതും അദ്ദേഹത്തിൻെറ ത്യാഗവും ജീവന്മുക്താവസ്ഥയുമാണെന്നു പറഞ്ഞല്ലൊ. അദ്ദേഹം ഉണ്ടാക്കിയ സാമുദായിക വിപ്ലവത്തെപ്പററി സെക്രട്ടറി പ്രസംഗിച്ചു. എന്നാൽ ഇതെല്ലാം അദ്ദേഹത്തിൻെറ മനസ്സിൻെറ ഒരംശംമാത്രം നിർവ്വഹിച്ചുവെന്നും അദ്ദേഹം എന്തു പറയുമ്പോഴും എന്തു പ്രവർത്തിക്കുമ്പോഴും ബ്രഹ്മനിഷ്ഠനായിരുന്നുവെന്നും നിങ്ങൾ മറക്കരുതെന്നു ഞാൻ വീണ്ടും പറയുന്നു.

''അപി കുർവ്വന്ന കുർവ്വാണശ്ചാഭോക്താ ഫലഭോഗ്യപി
ശരീര്യപ്യശരീര്യേഷ പരിഛിന്നോ ƒപി സർവ്വഗഃ''

ശരീരംകൊണ്ടു പ്രവർത്തിക്കുന്നെങ്കിലും ഒന്നും ചെയ്യാത്തവനും ഫലം ശരീരത്താൽ അനുഭവിക്കുന്നെങ്കിലും ഒന്നും അനുഭവിക്കാത്തവനും ശരീരത്തോടുകൂടിയവനെങ്കിലും ശരീരാഭിമാനമില്ലാത്തവനും പരിഛിന്നനെങ്കിലും സർവ്വവ്യാപിയുമായിരുന്നു അദ്ദേഹം. അദ്ദേഹം നടന്നതും ഇരുന്നതും സംസാരിച്ചതും പ്രതിഷ്ഠിച്ചതുമെല്ലാം ബ്രഹ്മനിഷ്ഠയോടുകൂടിയായിരുന്നു. ഇതു ജനങ്ങൾ മറക്കരുത്.

അദ്ദേഹത്തിൻെറ ഭാഷ ഒന്നു പ്രത്യേകമായിരുന്നു. അതു ഋഷിമാരുപയോഗിക്കാറുള്ള സൂത്രപ്രായത്തിലുള്ള ഭാഷയായിരുന്നു. അക്ഷരം ചുരുക്കം; അർത്ഥം ഗംഭീരം. അദ്ദേഹത്തെക്കൊണ്ടു മുക്കാൽമണിക്കൂർ തുടർച്ചയായി സംസാരിപ്പിക്കാൻ എനിക്കു മാത്രമേ സാധിച്ചിട്ടുള്ളുവെന്നാണ് എൻെറ അഭിമാനം. അങ്ങനെ തുടർച്ചയായി സംസാരിച്ച് അതിനുമുമ്പ് ആരും കേട്ടിട്ടില്ലെന്നാണ് സഹചാരികൾ എന്നെ മനസ്സിലാക്കിയതു്. അതു ചെങ്ങന്നൂർ ഇംഗ്ലീഷ് മിഡിൽ സ്കൂളിൽവച്ച് ഞാൻ ഹെഡ്മാസ്റ്ററായിരിക്കുമ്പോഴാണ്. ജ്ഞാനികൾ എപ്പോഴും കുറച്ചേ പറയൂ. അതുമതി ലോകസംഗ്രഹത്തിനു്. അതു കേൾക്കുന്നവരുടെ ഹൃദയത്തിൽ തട്ടും. അത് അനേകം ആളുകളെ ഇളക്കി വളരെ കാര്യങ്ങൾ ചെയ്യിക്കും. ശ്രീ ടി. കെ. മാധവനെക്കൊണ്ടു വൈക്കം സത്യാഗ്രഹമെല്ലാം നടത്തിച്ചതു് സ്വാമികളുടെ ചുരുങ്ങിയ ചില വാക്കുകളാണെന്നു നിങ്ങൾക്കെല്ലാമറിയാമല്ലോ.

സ്വാമികളുടെ ഈ ശക്തിക്കു കാരണം അദ്ദേഹത്തിൻെറ തപസ്സാണ്. അദ്ദേഹം കുട്ടിക്കാലത്തുതന്നെ സുബ്രഹ്മണ്യോപാസന ചെയ്തതും പിന്നിട്ട തപസ്സുചെയ്തതും പ്രാസംഗികൻ മി. കാർത്തികേയൻ പറഞ്ഞതു നിങ്ങൾ കേട്ടുവല്ലോ. തപസ്സിനു വലിയ ശക്തിയുണ്ട്. അതു മനോബലം നൽകും. മന്ത്രസാധനയും അതുപോലെ അത്ഭുത ശക്തി നൽകാനാണ്. ഇതു നിങ്ങൾക്കു പരീക്ഷിച്ചാലറിയാം. മന്ത്രസാധനയുടെ അംശമാണു പൂജാദികൾ. സ്വാമികൾ ക്ഷേത്രം പ്രതിഷ്ഠിച്ചതും മററും എല്ലാ സമുദായക്കാർക്കും പൂജയ്ക്കധികാരമുണ്ടെന്നു സ്ഥാപിക്കാനും അങ്ങനെ സാമുദായികപരിഷ്കാരം വരുത്താനും ആണെന്നു ചിലർ പറയുന്നു. ഇതിൻെറ അർത്ഥം സ്വാമികൾ പൂജാദികളിൽ വിശ്വാസമില്ലാത്തയാളായിരുന്നുവെന്നോ പൂജാദികൾ വെറും ഒരു സാമുദായികചടങ്ങാണെന്നു വിശ്വസിച്ചയാളായിരുന്നുവെന്നോ ആണ്. ഇത് അസംബന്ധമാണ്. സ്വാമികൾ എക്കാലത്തും പൂജാദികൾ വേണമെന്നുള്ള പക്ഷക്കാരനായിരുന്നു. ഞാൻ അദ്ദേഹത്തെ കണ്ടു സംസാരിച്ചപ്പോൾ ഞാൻ ഗുരൂപദേശപ്രകാരം ചെയ്തിരുന്ന അനുഷ്ഠാനങ്ങളെപ്പററി ചോദിക്കയും അതിനോട്ട് ചിലതുകൂടി ചേർത്തുനോക്കാൻ പറയുകയുമുണ്ടായിട്ടുണ്ട്. സ്വാമികൾക്കു ജപവും ധ്യാനവും പൂജയും മററും വേണ്ടെന്നായിരുന്നു അഭിപ്രായമെങ്കിൽ ഇതു പറയുകയില്ലായിരുന്നു. അത്രയുമല്ല; അദ്ദേഹം അരുവിപ്പുറത്തും മററു പല സ്ഥലത്തുംവച്ചു തപസ്സും മന്ത്രസാധനയും ചെയ്തതിനെപ്പററി തനിക്കു തെററിപ്പോയി എന്നു എവിടെയെങ്കിലുംവച്ച് പറഞ്ഞിട്ടുണ്ടോ? അങ്ങനെ കുറേക്കാലം താൻ വെറുതെ കളഞ്ഞെന്നും ആ സമയംകൂടി സമുദായസേവനം ചെയ്യാമായിരുന്നല്ലോ എന്നും പശ്ചാത്തപിച്ചതായി എന്തെങ്കിലും തെളിവുണ്ടോ? ഉണ്ടെന്നു പറഞ്ഞാൽകൂടി ഞാൻഅതു വിശ്വസിക്കയില്ല. എന്തെന്നാൽ എന്നോടു മറിച്ചു പറഞ്ഞിട്ടുണ്ട്. അതുകൊണ്ടു സ്വാമികൾ ശരീരത്യാഗംവരെ ആസ്തികനായിരുന്നുവെന്നകാര്യം അദ്ദേഹത്തിൻെറ അനുഗാമികൾ മറക്കരുത്. അദ്ദേഹത്തിൻെറ അനുഗാമികളെന്നഭിമാനിക്കുന്നവരിൽ ചിലർ നാസ്തികന്മാരായും മതനിന്ദകന്മാരായും കാണുന്നതിൽ ഞാൻ വ്യസനിക്കുന്നു. മതത്തിൻെറ ലക്ഷ്യം ഈശ്വരാനുഭൂതിയാണ്. അതിനുള്ള മാർഗ്ഗമാണ് ഓരോ മതവും. ഇതറിയാതെ ജനങ്ങൾ കലഹിക്കുന്നുവെന്നുവെച്ചു മതം വേണ്ടെന്നുവരുന്നതെങ്ങിനെ?

''മതമേതായാലും മനുഷ്യൻ നന്നായാൽമതി'' എന്നായിരുന്നു സ്വാമികളുടെ ഉപദേശമെന്നും അതുകൊണ്ടു മതത്തെ അപ്രധാനമായിട്ടേ അദ്ദേഹം കരുതിയിരുന്നുള്ളെന്നും ചിലർ പറയുന്നു. മനുഷ്യൻ നന്നാകുകയെന്നാലെന്താണർത്ഥം? മനുഷ്യൻെറ ശരീരം, തടിച്ച്

ഗാമയെപ്പോലെയും രാമമൂർത്തിയെപ്പോലെയും ആകുകയെന്നാണോ അർത്ഥം? എന്നാൽ ച്യവനപ്രാശവും അമൃതപ്രാശവും കരിങ്കരണ്ട രസായനവും ധാരാളം പ്രചരിപ്പിക്കണമെന്നായിരുന്നു സ്വാമികളുടെ സന്ദേശമെന്നു വരും. ''മനുഷ്യൻ നന്നാകുക''യെന്നാൽ ''മനുഷ്യന്റെ മനസ്സു നന്നാകുക'' എന്നാണു ഞാൻ കാണുന്ന അർത്ഥം. മനസ്സു നന്നാകുകയെന്നാൽ മനസ്സ് രാഗദ്വേഷാദികളൊഴിഞ്ഞതാകുകയെന്നർത്ഥം. ''രജസ്തമശ്ച മനസോ ദ്വൌ ച ദോഷാവുദാഹൃതൌ'' എന്നു അഷ്ടാംഗഹൃദയം.

''രജോ രാഗാത്മകം വിദ്ധി'' എന്നും ''കാമ ഏഷ ക്രോധ ഏഷ രജോഗുണസമുത്ഭവഃ'' എന്നും ഗീത.

മനസ്സിന്റെ രണ്ടു ദോഷങ്ങൾ രജസ്സും തമസ്സുമാണ്. രജസ്സാണ് രാഗം. കാമവും ക്രോധവും രജോഗുണത്തിൽനിന്നുണ്ടാകുന്നതാണ്. ഈ ലോകത്തെയിട്ടു വട്ടംചുററിക്കുന്നതെല്ലാം രാഗദ്വേഷങ്ങളാണ്. ജാതിവഴക്കും, മതവഴക്കും, രാഷ്ട്രീയവഴക്കുകളും, പണത്തിന്റെ വഴക്കും, ഉദ്യോഗത്തിന്റെവഴക്കും, പണിമുടക്കും, ഭാഷയെ അടിസ്ഥാനമാക്കി രാജ്യം പങ്കിടാനുള്ള വഴക്കും, അതിനുള്ള പട്ടിണിയും വെടിവെയ്പും എല്ലാം ഈ രാഗദ്വേഷങ്ങളിൽനിന്നുണ്ടാകുന്നതാണ്. രാഗദ്വേഷങ്ങളെ ജയിച്ചവനാണ് നന്നായ മനുഷ്യൻ. എല്ലാ മതാചാര്യന്മാരും ഉപദേശിച്ചിട്ടുള്ളതു മനസ്സിനെ രാഗദ്വേഷവിമുക്തമാക്കാനുള്ള അഭ്യാസക്രമമാണ്. അതിലേതിനെയെങ്കിലും സ്വീകരിച്ചു മനസ്സിനെ നേരെയാക്കി പരസ്പരം കലഹിക്കാതിരിക്കാനാണ് സ്വാമികൾ പറഞ്ഞതു്. ക്രിസ്തുമതത്തിലും അതിനുള്ള അഭ്യാസങ്ങളുണ്ട്; ഇസ്ലാമിലുമുണ്ട്; ബുദ്ധമതത്തിലുമുണ്ട്. ഇവയെ അനുഷ്ഠിക്കാത്തതാണ് കുഴപ്പം. അതുകൊണ്ട് അതനുഷ്ഠിക്കാൻ സ്വാമികൾ ആജ്ഞാപിച്ചതു ശരി. അതിനു മതം വേണ്ടെന്നു് എങ്ങനെ അർത്ഥം കിട്ടി? ഒരു സദ്യയ്ക്കൊരുക്കുന്നിടത്തു ചിലർ കൂടിയിരുന്നു ''സാമ്പാറാണു വേണ്ടതു്'' ''അതല്ല പുളിശ്ശേരിയാണു വേണ്ടതു്'' ''അതല്ല എരിശ്ശേരിയാണു വേണ്ടതു്'' എന്നു പറഞ്ഞു കലഹിക്കുന്നു. അതു കണ്ട് ഒരു മാന്യൻ നിഷ്പക്ഷനായി നിന്നു പറയുന്നു. ''കറിയേതായാലും സദ്യ നന്നായാൽമതി''യെന്നു്. അതുകേട്ട് ആരെങ്കിലും ബുദ്ധിയുള്ളവൻ, അദ്ദേഹം പറഞ്ഞതിന്റെ അർത്ഥം സദ്യയ്ക്കു കറിയൊന്നും വേണ്ടെന്നും സദ്യ നന്നായാൽമതിയെന്നുമാണെന്നു മനസ്സിലാക്കുമോ? സദ്യ നന്നാകണമെങ്കിൽ—മനുഷ്യന്റെ മനസ്സ് രാഗദ്വേഷവിമുക്തമാകണമെങ്കിൽ—സാധനവേണം. ദീർഘകാലസാധനകൊണ്ട് മാത്രമേ മനസ്സു രാഗദ്വേഷവിമുക്തമാകൂ. ആ സാധനയാണു മതത്തിന്റെ

ഉപദേശം. * ''മതം അനുഭൂതിയാണ്. ചാരിത്രശുദ്ധിയാണ് അനുഭൂതിയുടെ മാനദണ്ഡം'' എന്നു സ്വാമി വിവേകാനന്ദൻ പറയുന്നതു് അതുകൊണ്ടാണ്. ശ്രീനാരായണഗുരുതന്നെ ദീർഘകാല സാധന കൊണ്ടാണ് മനസ്സിനെ ജയിച്ചതു്. മനസ്സിനെ ജയിക്കുന്നതു് അത്ര എളുപ്പമല്ല.

''യാവത് മരണം താവന്ന വിശ്രംഭണീയഃ'' (മരണംവരെ ഞാൻ കാമക്രോധങ്ങളെ ജയിച്ചുവെന്നു് വിശ്വസിക്കരുതു്) എന്നാണ് ശ്രീശങ്കരൻ പറയുന്നതു്. ഞങ്ങളൊക്കെ ഇതിൽ വളരെക്കാലമായി അഭ്യാസം ചെയ്യുന്നവരാണ്. എന്നിട്ടും മനസ്സിനെ ജയിച്ചിട്ടില്ല. മനോജയംകൊണ്ടെന്തുകിട്ടുമെന്നാണെങ്കിൽ,

''രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവിധേയാത്മാ പ്രസാദമധിഗച്ഛതി.
പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ''

(മനസ്സിനെ രാഗദ്വേഷങ്ങൾ വിട്ടതാക്കിക്കൊണ്ടു് ഈ ലോകത്തു ജീവിച്ചാൽ മനഃപ്രസാദം കിട്ടും. മനഃപ്രസാദംകൊണ്ടു് നിത്യസുഖം കൈവരും. മനഃപ്രസാദം വന്നവൻെറ ബുദ്ധിയും ഉറച്ചുനില്ക്കുന്നതിനാൽ വരാൻപോകുന്നതിനെ കാണാനുള്ള ശക്തികിട്ടും. ശ്രീനാരായണഗുരുവിനു് ദിവ്യദൃഷ്ടി—വരാൻപോകുന്നതിനെ കാണാനുള്ള കണ്ണു്—ഉണ്ടായിരുന്നു. അതു തപസ്സിൽനിന്നാണു ലഭിച്ചതു്. അതുകൊണ്ടു് അദ്ദേഹം എടുത്തതൊന്നും പരാജയപ്പെട്ടില്ല. നിങ്ങൾക്കും നല്ല രാജ്യതന്ത്രജ്ഞന്മാരാകണമോ? യഥാർത്ഥത്തിൽ സമുദായത്തിനും രാജ്യത്തിനും, പിന്നീടു പ്രത്യാഘാതം വരാത്തവണ്ണം, ഗുണം ചെയ്യണമോ? എന്നാൽ നിങ്ങളും ആദ്യം സാധനകൊണ്ടു് മനപ്രസാദവും ദീർഘദൃഷ്ടിയും സമ്പാദിക്കണം. അങ്ങനെയുള്ള ഋഷിമാരാണ് ഭാരതത്തിൻെറ അടിത്തറ പണിഞ്ഞതു്. അതുകൊണ്ടാണ് ഇന്നും ഭാരതം നശിക്കാതെ നിലനില്ക്കുന്നതു്. ആ അടിത്തറ നിങ്ങൾ റഷ്യയേയും അമേരിക്കയേയും ഇംഗ്ലണ്ടിനേയും കണ്ടു മയങ്ങി പൊളിക്കരുതു്. ഭാരതീയസംസ്കാരത്തിനു തുല്യമായി ഒരു സംസ്കാരമില്ല. യൂറോപ്പു നശിക്കാതിരിക്കണമെങ്കിൽ ഭാരതത്തിൻെറ സന്ദേശം സ്വീകരിച്ചുകൊള്ളണമെന്നു സ്വാമി വിവേകാനന്ദൻ അറുപതു കൊല്ലം മുമ്പുതന്നെ പറഞ്ഞു. അതു കേൾക്കാതെ ഭാരതത്തിലെ ചെറുപ്പക്കാർ യൂറോപ്പിൻേറയും അമേരിക്കയുടേയും പുറകേ ഓടുന്നതു കഷ്ടമാണ്; ഭാരതത്തിനു നാശമാണ്. നിങ്ങൾ ദിവ്യദൃഷ്ടി ഇല്ലാ

* "Religion is realisation. Character is the test of realisation".

ത്തവരാകരുത്. നിങ്ങഠം രാഷ്ട്രീയരംഗത്തു പ്രവത്തിക്കാനിടയാകുന്ന തിനുമുമ്പ് സാധനകൊണ്ടു് ചിത്തപ്രസാദവും ദീർഘദൃഷ്ടിയും സമ്പാദിക്കണം.

ഇന്നത്തെ രാഷ്ട്രീയപ്രവത്തകന്മാർ അതിൽ ശ്രദ്ധിക്കുന്നില്ല. ഫലം ആപത്താണ്. രാഷ്ട്രീയനേതാക്കന്മാർ പരസ്പരം അന്തസ്സി ല്ലാത്ത കുട്ടികളെപ്പോലെ ചീത്ത പറയുകയും കലഹിക്കുകയും ഇറ ങ്ങിപ്പോവുകയും ചെയ്യുന്നതെന്തുകൊണ്ടു്? അവർ ബാല്യത്തിൽ ശരി യായി സാധനയിൽ പഴക്കപ്പെടാത്തതുകൊണ്ടു്. ക്ഷമയുടെ മഹിമ അവർ അറിയുന്നില്ല. ഇന്നു വോട്ടുകൊടുക്കുന്നതു ബന്ധുത്വവും മത ബന്ധുത്വവും നോക്കിയാണ്. ഇതാണോ ധർമ്മം?

തന്റെ സ്വന്തം മക്കഠം അധർമ്മികളായിത്തീന്നുകണ്ടപ്പോഠം അവരേയുംകൂടി സംഹരിച്ചു് അതിൽ ആനന്ദിച്ച ശ്രീകൃഷ്ണനാണ് നമ്മുടെ ആരാദ്ധ്യപുരുഷൻ. ജാതി, മതം, ബന്ധുത്വം ഒന്നും നോ ക്കാതെ സത്യവും സദാചാരവും ത്യാഗവും ഭൂതാനുകമ്പയുമുള്ളവനു വേണ്ടി വേണം നാം നില്ക്കാൻ. അങ്ങനെയുള്ള നിർമ്മമത്വം ദീർഘ കാല സാധനകൊണ്ടേ കിട്ടൂ. അതാണു മതം രാഷ്ട്രീയത്തിനു നൽകുന്ന സംഭാവന. അതില്ലെങ്കിൽ രാഷ്ട്രീയം അധഃപതിക്കും. അതുകൊ ണ്ടാണ് (1) ''മതരഹിതമായ രാഷ്ട്രീയം മരണക്കുടുക്കാണ് എന്തെ ന്നാൽ അതു് അതിന്റെ ആത്മാവിനെ കൊല്ലുന്നു'' എന്നു് രാഷ്ട്രീ യവും മതവും ഒന്നുപോലെയെടുത്തു പെരുമാറിയ മഹാത്മാഗാന്ധി പറയുന്നതു്. ഇന്നത്തെ രാഷ്ട്രീയപ്രമാണികളെന്തു ചെയ്യുന്നു? പര സ്പരം ചീത്ത പറയുന്നു. അതു പത്രങ്ങഠം പരസ്യം ചെയ്യുന്നു. അതു നിമിത്തം കുട്ടികഠം ചീത്തവാക്കു പഠിക്കാനിടവരുന്നു. പില്ക്കാലം, വിദ്യാഭ്യാസമന്ത്രിയായി വരുന്ന ആളെപ്പററി കുട്ടികഠംക്കു മുൻകൂട്ടി തന്നെ യാതൊരു ബഹുമാനവും ഇല്ലാതാകുന്നു. ''ആ മന്ത്രിയുടെ കീഴിലല്ലേ വിദ്യാഭ്യാസ ഡയറക്ടർ? അദ്ദേഹത്തിന്റെ കീഴിലല്ലേ ഇൻസ്പെക്ടർ? ആ ഇൻസ്പെക്ടരുടെ കീഴിലല്ലേ ഹെഡ്മാസ്റ്റർ? ഹെഡ്മാസ്റ്ററുടെ കീഴിലല്ലേ ക്ലാസ് വാദ്ധ്യാർ? ''മന്ത്രിയെ എനി ക്കറിയാം. അയാഠം ന്യൂറു കൊള്ളരുതായ്കയുടെ ഇരിപ്പിടമാണ്. അയാളെത്തന്നെ ഞാൻ വകവയ്ക്കാൻ തയ്യാറില്ല. പിന്നെ അയാളുടെ വാല്യക്കാരന്റെ വാല്യക്കാരന്റെ വാല്യക്കാരനെ ഞാൻ വകവയ്ക്കു ണോ?'' ഇതാണു് കുട്ടികഠം ചോദിക്കുന്നതു്. ഇങ്ങനെ പോയാൽ രാ ജ്യം നാനാവിധമായിപ്പോകും. കുട്ടികഠം ആരേയുംഅനുസരിക്കയില്ല; അവർ പഠിക്കയില്ല. അദ്ധ്യാപകന്മാരും ശമ്പളത്തിനുമാത്രം ജോലി

(1) "Politics bereft of religion is a deathtrap, because it kills the soul".

ചെയ്യും. ഫലം എന്തായിരിക്കുമെന്നു നിങ്ങൾ ആലോചിക്കണം. അതുകൊണ്ടു് ഞാൻ നിങ്ങളോടു പറയുന്നു: ഈ രാഷ്ട്രീയാചാര്യന്മാർ പരസ്പരം ചീത്ത പറയുകയും അരാജകത്വം സൃഷ്ടിക്കുകയും ചെയ്യുന്ന ഏർപ്പാടിൽനിന്നു് നിങ്ങളുടേയും അവരുടേയും കുട്ടികളെ കരുതി, ഒന്നു പിന്മാറാൻ പറയണമെന്നു്.

ബ്രഹ്മവിത്തും ധർമ്മസംസ്ഥാപനതല്പരനും ക്ഷമാമൂർത്തിയുമായിരുന്ന ശ്രീനാരായണഗുരുസ്വാമിയെ ആരാധിക്കുന്നവരെന്നു പറയുന്നവർ കൂടിയും ഈ പ്രസ്ഥാനം നയിക്കുന്നതു കാണുമ്പോൾ എനിക്കു വളരെ വ്യസനം തോന്നുന്നു. ഗുരുസ്വാമികളും അതുപോലെയുള്ളവരും ഈ ലോകത്തു വന്നതു നമ്മുടെ പ്രശംസ കേൾക്കാനല്ല; പൂജ വാങ്ങാനല്ല; ധർമ്മം സ്ഥാപിക്കാനാണു്. അതുകൊണ്ടു് അവരുടെ ജീവിതവും ഉപദേശവും അവരോടു് യഥാർത്ഥമായ ഭക്തിയുണ്ടെങ്കിൽ നാം അനുഷ്ഠാനത്തിൽ വരുത്തുകയാണു് വേണ്ടതു്. അതിലേയ്ക്കു ഈശ്വരൻ നമുക്കു ശക്തിതരട്ടെ!



# 47. ഭ്രാന്തലോകത്തിനുള്ള ചികിത്സ

''നമ്മുടെ അനാദിപ്രമാണഗ്രന്ഥങ്ങളായ വേദങ്ങാതന്നെയാണ് നമ്മുടേയും ഏക പ്രമാണം. എന്നാൽ വേദവേദാന്തങ്ങളെല്ലാം ശ്രീരാമകൃഷ്ണദേവൻെറ ജീവിതവും ഉപദേശവുമാകുന്ന വെളിച്ചത്തിൽ കൂടി വായിച്ചില്ലെങ്കിൽ ആക്കും അവയുടെ ആന്തരാത്ഥം ശരിയായി മനസ്സിലാക്കുവാൻ സാധിക്കയില്ല'' എന്നത്രേ ശ്രീവിവേകാനന്ദ സ്വാമികാ ഒരിടത്തു പ്രസ്താവിച്ചിട്ടുള്ളതു്. ഇതു് ഒരു മതഭ്രാന്തൻെറ വാക്യം പോലെതോന്നാം. എന്നാൽ ക്രിസ്തുവിൻെറ കാലിൽ മഗ്ദലനമറിയം സുഗന്ധദ്രവ്യം പുരട്ടി വന്ദിച്ച ബൈബിാകഥ വായിച്ചു കേട്ടപ്പോാ ''ഞാൻ അദ്ദേഹത്തിൻെറ കാലത്തു ജീവിച്ചിരുന്നെങ്കിൽ അദ്ദേഹത്തിൻെറ പാദങ്ങളെ എൻെറ ഹൃദയരക്തംകൊണ്ടുതന്നെ കഴുകുമായിരുന്നുവല്ലൊ?'' എന്നു ആവേശപൂവ്വം ഉദ്ഘോഷിച്ച ക്രിസ്തുഭക്തനും അജ്ഞാതപരിവ്രാജകനായി ഇന്ത്യയിൽ സഞ്ചരിക്കുന്ന കാലത്തു് ഒരു മുസ്ലിംഫക്കീർ ഖുറാനിലെ ചില ഭാഗങ്ങാക്കു സംശയം ചോദിച്ചപ്പോാ താൻ കൊടുത്ത വിശിഷ്ടവ്യാഖ്യാനത്തിൽ അത്ഭുതാവിഷ്ടനായിത്തീന്ന ആ ഫക്കീറിൽനിന്നു് ''ലോകം അങ്ങയെ ഒരു കാലത്തു ഒരു പ്രവാചകനായി കരുതുന്നെങ്കിൽ അങ്ങു ഒരു പ്രവാചകനാണ് എന്നു ആദ്യം പറയുന്നതു് ഒരു മുസ്ലീമാണ് എന്നു അങ്ങു ഓത്തുകൊള്ളണമേ'' എന്ന ബഹുമതിക്കു പാത്രീഭൂതനായ ഒരു ഇസ്ലാമിക പണ്ഡിതനും ബാല്യത്തിൽതന്നെ ശ്രീബുദ്ധദശനത്താൽ പരമബുദ്ധഭക്തനും ശ്രീബുദ്ധനാമശ്രവണത്തിൽതന്നെ രോമാഞ്ചകഞ്ചുകിതനായിത്തീൻവന്നവനുമായ ഒരു മഹാബുദ്ധഭക്തനും വേദവേദാന്തഭാഷ്യാദികാ ശരിയായി പഠിച്ചയാളും നിവ്വികല്പസമാധിയിൽ അദ്വൈതാനുഭൂതി സമ്പാദിച്ചവനുമായ ശ്രീ വിവേകാന്ദസ്വാമികളാണ് ഇതു പറയുന്നതെന്നോക്കണം. എൻെറ ഇന്ത്യൻ സഞ്ചാരവും മദ്രാസ്, കാശി, മുതലായ സ്ഥലങ്ങളിലെ മഹാപണ്ഡിതന്മാരോടുള്ള പരിചയവും സ്വാമിജിയുടെ ഈ അഭിപ്രായം അക്ഷരംപ്രതി ശരിയാണെന്നു് ഉറപ്പുതരുന്നു. ശ്രീരാമകൃഷ്ണ വിവേകാനന്ദന്മാരുടെ ഉപദേശങ്ങാ വായിക്കാതെ വേദവേദാന്തങ്ങളുടെ രഹസ്യം ഒരുവനു വിശദമായി മനസ്സിലാക്കാൻ സാധിക്കയില്ല.

ഭഗവാൻ ശ്രീ രാമകൃഷ്ണൻെറ കാലംവരെ ശാസ്ത്രങ്ങളുടെ അത്ഥം പരസ്പരവിരുദ്ധമായിട്ടാണ് ജനങ്ങാ മനസ്സിലാക്കിയിരുന്നതു്. ഹിന്ദുക്കാ, ദ്വൈതികാ, വിശിഷ്ടാദ്വൈതികാ, അദ്വൈതികാ

എന്നു തിരിഞ്ഞു ഒരുഭാഗത്തും, ശൈവന്മാർ, വൈഷ്ണവന്മാർ, എന്നു തിരിഞ്ഞു മറെറാരു ഭാഗത്തും, 'സാംഖ്യംശരി' 'യോഗം ശരി' 'വേദാന്തം ശരി' എന്നും മററും പറഞ്ഞു മറെറാരു ഭാഗത്തും വഴക്കടിക്കയായിരുന്നു. ശാസ്ത്രങ്ങളെല്ലാം പണ്ഡിതന്മാക്കു പാണ്ഡിത്യം പ്രകടിപ്പിക്കുന്നതിനും രാജസദസ്സുകളിൽ വാദകോലാഹലം നടത്തി രാജസമ്മാനം വാങ്ങുന്നതിനുള്ള ഉപകരണങ്ങളായിരുന്നു. കാശിയിലെ ഒട്ടനവധി പണ്ഡിതന്മാരെ പരിചയപ്പെട്ടതിൽനിന്നെനിക്കറിയാം അവക്കു ശാസ്ത്രമമ്മം മനസ്സിലായിട്ടില്ലെന്നും അവരിൽ അധികംപേരും ഗതാനുഗതികന്യായേന ചില ചടങ്ങുകഠം ആചരിക്കുന്നതുകൊണ്ടു മാത്രം തൃപ്തിപ്പെടുന്നവരും വാസ്തവത്തിൽ ഈശ്വരനിൽതന്നെ വിശ്വസിക്കുന്നോ എന്നു സംശയിക്കത്തക്കവരും ആണെന്നു്. ശ്രീശങ്കരഭഗവത്പാദരുടേയും ശ്രീകൃഷ്ണൻേറയും ഉപദേശങ്ങഠം അവരുടെ ഹൃദയത്തിൽ പതിഞ്ഞിട്ടില്ലെന്നു് അവരോടു അടുത്തുപെരുമാറിയാൽ അറിയാം.

''വൃഥാ കണ്ഠക്ഷോഭം വഹസി തരസാ തക്ക്വചസാ
പദാംഭോജം ശംഭോർഭജ പരമസൗഖ്യം വ്രജ സുധീഃ''

എന്നു ആചാര്യർ പറയുന്നു. ഇങ്ങനെയുള്ള ലോകത്തെ പഠിപ്പിക്കാനാണ് ശ്രീരാമകൃഷ്ണാവതാരം. അദ്ദേഹത്തിൻെറ ഓരോ കമ്മവും അത്ഥവത്താണു്; ലോകശിക്ഷക്കാണു്. നമ്മളും അവതാരപുരുഷന്മാരും തമ്മിലുള്ള വ്യത്യാസമതാണു്. നാം കമ്മപാശബദ്ധരായി ജനിക്കുന്നു, ഇന്ന കുടുംബത്തിൽ ജനിക്കണമെന്നുപോലും അവർ മുൻകൂട്ടി നിശ്ചയിക്കുന്നു. അതുകൊണ്ടാണ് ഗീതയിൽ:—''ജന്മ കമ്മ ച മേ ദിവ്യം ഏവം യോ വേത്തി തത്ത്വതഃ'' എന്നു് ശ്രീകൃഷ്ണൻ പറയുന്നതു്.

ശ്രീരാമകൃഷ്ണൻ ബാല്യത്തിൽതന്നെ പുസ്തകങ്ങഠം വലിച്ചു് ദൂരെയെറിഞ്ഞിട്ടു് ഈശ്വരചിന്താലീനമാനസനായി, ഈശ്വരപരലീലാസക്തനായി, ഈശ്വരകഥാപരായണനായി സമയം കഴിച്ചു. പാണ്ഡിത്യമല്ല ഈശ്വരസാക്ഷാത്കാരകാരണമെന്നു് അദ്ദേഹം ലോകത്തെ പഠിപ്പിച്ചു. ശ്രീശങ്കരഭഗവത്പാദർ സവ്വശാസ്ത്രങ്ങളും പഠിച്ചതും ശാസ്ത്രപാണ്ഡിത്യം തുഛമാണെന്നു്—''വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാനകൗശലം വൈദുഷ്യം വിദുഷാം തദ്വദ് ഭുക്തയേ ന തു മുക്തയേ'' എന്നു്—പ്രഖ്യാപിക്കാനാണു്. ശ്രീരാമകൃഷ്ണസന്ദേശം എത്ര ലളിതവും അസന്നിദ്ധവുമാണെന്നുള്ളതിനു് ഒരു ദൃഷ്ടാന്തം പറയാം.

ഒരാഠം അദ്ദേഹത്തിനോടു് ''എനിക്കു് എപ്പോഠം മോക്ഷം കിട്ടും?'' എന്നു ചോദിച്ചു. അദ്ദേഹം ഉത്തരംപറഞ്ഞു: ''എനിക്കു്''

എന്നതു പോകുമ്പോഠം എന്നു്. ഇതിനപ്പുറത്തു് ഒരു വേദാന്തമുണ്ടോ? ശ്രീശങ്കരൻ എന്തുപറയുന്നു?

''അഹന്താമമതാƒഭാവോ ജീവന്മുക്തസ്യ ലക്ഷണം''

ഞാനെന്നും എൻേറതെന്നും ഉള്ള ബുദ്ധി പോയാൽ മോക്ഷം. അഹന്തയാണു് സർവ്വാനത്ഥകാരണം. ഇതിനെ നശിപ്പിക്കാനാണു് സർവ്വമതങ്ങളും. അതിനു് പാലസ്റ്റയിനിലെ അന്നത്തെ പരിതസ്ഥിതിക്കനുസരിച്ചു് തൻെറ അടുത്തു വരുന്നവരുടെ യോഗ്യത നോക്കി യേശു ഉപദേശിച്ചതു് ക്രിസ്തുമതമായി. അറേബ്യയിലെ അന്നത്തെ ആളുകളുടെ നില നോക്കി മുഹമ്മദ് ഉപദേശിച്ചതു് ഇസ്ലാമായി. ശ്രീബുദ്ധൻ ജീവിച്ച കാലത്തു് അന്നത്തെ സമുദായത്തിൻെറ നില നോക്കി അദ്ദേഹം ഉപദേശിച്ചതു് ബുദ്ധമതമായി. ശ്രീരാമനും ശ്രീകൃഷ്ണനും ഉപദേശിച്ചതു് ഹിന്ദുമതത്തിൽ കാണുന്ന അവരുടെ ഉപദേശങ്ങളായി. ഈ എല്ലാ ഉപദേശങ്ങളുടേയും ലക്ഷ്യം ഒന്നു്. അതുകൊണ്ടാണു് ശ്രീരാമകൃഷ്ണൻ പറഞ്ഞതു്, എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള വഴികളാണെന്നു്. ദ്വൈതവും, വിശിഷ്ടാദ്വൈതവും, അദ്വൈതവും ഇതിനുള്ള വഴികഠംതന്നെ. അധികാരിഭേദേന ഇതെല്ലാം ശരി. എങ്കിലും സാമാന്യജനങ്ങഠംക്കു പററിയതു് ഏതെന്നും ശ്രീരാമകൃഷ്ണൻ പറയാതിരുന്നിട്ടില്ല. ശ്രീരാമകൃഷ്ണദേവൻെറ അന്തരംഗശിഷ്യന്മാരിൽ ഒരാളായ ശ്രീ അഭേദാനന്ദ സ്വാമികഠം പറയുന്നു:—

''ഷഡംഗയോഗോ ന യതഃ സുസാധ്യോ
ജ്ഞാനാധികാരീ സുലഭോ ന യസ്മാതു്.
അഹേതുകീ ഭക്തിരതഃ കലൗ സ്യാദ്
വിജ്ഞാപകസ്ത്വം ഭുവി രാമകൃഷ്ണ!''

അഷ്ടാംഗയോഗം എളുപ്പമല്ല. അഷ്ടാംഗയോഗമാണു് രാജയോഗം. അല്ലെന്നു ചിലർ എഴുതിവിടുന്നുണ്ടു്. ചില ശ്ലോകങ്ങഠം ശാസ്ത്രങ്ങളിൽനിന്നെടുത്തു് അസ്ഥാനത്തു തെററായി ഉപയോഗിച്ചു് ജനങ്ങളെ തെററിദ്ധരിപ്പിച്ചും വരുന്നുണ്ടു്. പതഞ്ജലിയാണു് രാജയോഗാചാര്യൻ. അദ്ദേഹത്തിൻെറ യോഗസൂത്രം നോക്കിയാൽ രാജയോഗം അഷ്ടാംഗമാണെന്നറിയാം. യമത്തിൽ സമ്പൂർണ്ണനിഷ്ഠ വന്നവനു മാത്രമെ രാജയോഗം സാദ്ധ്യമാകൂ. യോഗിക്കു് സമ്പൂർണ്ണ ബ്രഹ്മചര്യം വേണം: സമ്പൂർണ്ണനിഷ്ഠ വേണം. ഇതു സാധാരണക്കാരനായ ഇന്നത്തെ ഗൃഹസ്ഥനു സാദ്ധ്യമല്ല; വിരക്തനേ സാധിക്കൂ. അതുപോലെ ജ്ഞാനയോഗവും. അതിൻെറ സ്വരൂപം ഗുരുമുഖത്തുനിന്നു ഗ്രഹിക്കുമ്പോഴറിയാം, അതു് സന്ന്യാസിക്കേ സാധിക്കുവെന്നു്. അതുകൊണ്ടാണു് ശ്രീശങ്കരൻ അത്ര സന്ന്യാസപക്ഷപാതിയായിത്തീർന്നതു്. കർമ്മയോഗം ഇതരനിരപേക്ഷമായ ഭാവ

ത്തിൽ ആചരിക്കാൻ വളരെ പ്രയാസമാണ്. ''ഒരു ശുദ്ധകർമ്മയോഗിയെ കാണാൻ ഞാൻ ആയിരം മൈൽ മുട്ടിന്മേൽ ഇഴയാം'' എന്നു സ്വാമി വിവേകാനന്ദൻ ഒരിടത്തു പറഞ്ഞിട്ടുണ്ട്. അത്ര ദുർല്ലഭമാണതു്. മഹാത്മജിയാണ് നമ്മുടെ അറിവിൽപെട്ട ഏററവും വലിയ കർമ്മയോഗി. അദ്ദേഹംപോലും അത് ഭക്തിയോടുചേർത്തു മാത്രമാണ് സ്വാധീനമാക്കിയത്. അതുകൊണ്ടാണ് ശ്രീ അഭേദാനന്ദസ്വാമികൾ ഈ കലിയുഗത്തു് അഹേതുകീഭക്തി എന്നു പറഞ്ഞതു്. അതിന്റെ പ്രഖ്യാപകനാണ് ഭഗവാൻ ശ്രീരാമകൃഷ്ണൻ. അദ്ദേഹം ഇതരയോഗങ്ങൾ ശീലിക്കാഞ്ഞിട്ടല്ല. എങ്കിലും ഭക്തിയോഗമാണ് അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ ആദ്യന്തം വ്യാപിച്ചുനിൽക്കുന്നതു്. അദ്ദേഹത്തിന്റെ 'തിരുവായ്മൊഴി' എന്ന ഗ്രന്ഥത്തിൽ മററു യോഗങ്ങളിലും പൂർണ്ണസിദ്ധനാണ് അദ്ദേഹമെന്നു തെളിയുന്നുണ്ടെങ്കിലും ആദ്യന്തം വ്യാപിച്ചുനിൽക്കുന്നത് ഭക്തിയാണ്. അദ്ദേഹം നിർവ്വികല്പസമാധിയിൽ പതിനൊന്നു മാസം കഴിഞ്ഞതിനുശേഷവും തിരികെ വന്നു് ബാലഭാവത്തെ—ജഗന്മാതാവിന്റെ കുട്ടിയെന്ന ഭാവത്തെ—അവലംബിച്ചാണ് കഴിച്ചതു്. ഗൌണീഭക്തിയേയും പരാഭക്തിയേയും അദ്ദേഹം അനുകൂലിച്ചിട്ടുണ്ട്.

ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങളാണ് ഈ കാലത്തേയ്ക്കുള്ള ഗ്രന്ഥങ്ങൾ, ഭാഷ ലളിതം. ആശയം സ്പഷ്ടം. ആർക്കും മനസ്സിലാകും. ഗൃഹസ്ഥന്മാർക്കും നിത്യജീവിതത്തിൽ അനുഷ്ഠിക്കാവുന്ന ഉപദേശങ്ങൾ.

ഈ ഉപദേശങ്ങളിലാണ് ലോകത്തിന്റെ ഭാവി ഇരിക്കുന്നതു്. ശ്രീരാമകൃഷ്ണൻ ആവിർഭവിച്ചതു് ലോകചരിത്രത്തിന്റെ ഒരു പരിവർത്തനഘട്ടത്തിലാണു്. ലോകശാന്തിക്കുള്ള മാർഗ്ഗങ്ങളെ ആരാഞ്ഞുതിരിയുന്ന യു.എൻ.ഒ. വിലല്ല ലോകശാന്തി. സെക്യൂരിററി കൌൺസിൽ ഇൻസെക്യൂരിററി കൌൺസിസിലാണെന്നു് സർദാർ പട്ടേൽ പ്രഖ്യാപിച്ചുകഴിഞ്ഞു. ലോകശാന്തി ശ്രീരാമകൃഷ്ണധർമ്മപ്രചരണത്തിലാണ്; ലോകം അതിനെ സ്വീകരിക്കുന്നതിലാണു്. റഷ്യയുടെ സ്ഥിതിസമത്വവാദവും പരാജയപ്പെട്ടുകഴിഞ്ഞു. ശരിയായ സ്ഥിതിസമത്വവാദത്തിനുള്ള സന്ദേശവും ശ്രീരാമകൃഷ്ണനിൽനിന്നാണ് പുറപ്പെട്ടിട്ടുള്ളത്. ലോകം ശാന്തിയെ ആഗ്രഹിക്കുന്നെങ്കിൽ ഭഗവാൻ ശ്രീരാമകൃഷ്ണനിൽ അഭയം പ്രാപിക്കട്ടെ!

രേ ഭ്രാന്ത! ഭോഗവിഷയേഷു കഥം ഹി രക്തോ
മോഹം ഗതോ ഭ്രമസി വത്സരി ദീർഘകാലം.
വിശ്രാന്തിമിഛസി യദി ഹ്യനിശം സുഖാബ്ധൗ
സന്താപസംസൃതിഹരം ഭജ രാമകൃഷ്ണം.

ഹേ ഭ്രാന്തലോകമേ! ശാന്തിയും നിത്യസുഖവും വേണമെങ്കിൽ ശ്രീരാമകൃഷ്ണനെ അഭയം പ്രാപിക്കു.

---

1950 മകരം 13–ാംനു- 'മലയാളി' ദിനപ്പത്രത്തിൽ പ്രസിദ്ധം ചെയ്തത്.

# 48. വിവേകാനന്ദസ്വാമികൾ ഇന്ത്യൻയുവാക്കന്മാർക്കു നൽകുന്ന സന്ദേശം *

ഞങ്ങൾ രാമകൃഷ്ണമിഷനിലെ സന്യാസിമാരാണ്. രാമകൃഷ്ണ മിഷനിലെ സന്യാസിമാരെ കണ്ടാൽതന്നെ മററുള്ള സന്യാസിമാരിൽ നിന്ന തിരിച്ചറിയാമെന്ന ചില സ്നേഹിതന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. പലരും എന്നെ വഴിമദ്ധ്യേ കണ്ടിട്ട് ''അങ്ങ് രാമകൃഷ്ണമിഷനിലെ ഒരു സന്യാസി ആണോ?'' എന്ന ചോദിച്ചിട്ടുണ്ട്. ഞങ്ങൾക്ക പ്രത്യേകത എന്താണെന്ന് എനിക്കുതന്നെ അറിഞ്ഞുകൂടാ.

ഞങ്ങളുടെ സംഘത്തിൻെറ മൂലകാരണം ശ്രീരാമകൃഷ്ണദേവനാണ്. എന്നാൽ അദ്ദേഹം യാതൊരു സംഘവും സ്ഥാപിച്ചിട്ടില്ല. സ്വന്തം പേരുപോലും തെററുകൂടാതെ എഴുതാൻ പഠിച്ചിട്ടില്ലാത്ത അദ്ദേഹം പരിഷ്കാരത്തിൻെറ ഇന്ത്യയിലെ മുഖ്യകേന്ദ്രമായ കൽക്കത്തക്കടുത്തുള്ള ഒരു ക്ഷേത്രത്തിൽ ലൗകികചിന്തകൾ സമ്പൂർണ്ണം വെടിഞ്ഞു് ഈശ്വരനെപ്പററിമാത്രം ഭാവനചെയ്യുകയും സംസാരിക്കുകയും ചെയ്തുകൊണ്ടു ജീവിച്ചു. അദ്ദേഹത്തിൻെറ ജീവിതവും ഉപദേശവും അടിസ്ഥാനമാക്കി ശ്രീവിവേകാനന്ദസ്വാമികൾ സ്ഥാപിച്ച സംഘമാണ് ശ്രീരാമകൃഷ്ണമിഷൻ. നാളത്തെ കാര്യത്തെപ്പററി ആലോചിക്കപോലും ചെയ്യാത്ത ആളായിരുന്ന ശ്രീരാമകൃഷ്ണൻ.

എങ്കിലും ശ്രീരാമകൃഷ്ണൻ കുട്ടികളെ വളരെ സ്നേഹിച്ചിരുന്നു. പ്രതാപചന്ദ്രമസുംദാർ, കേശവചന്ദ്രസേനൻ, ബങ്കിമചന്ദ്രചാററർജി, പത്മലോചനൻ, ശശിധരതർക്കചൂഡാമണി മുതലായ പാശ്ചാത്യപൗരസ്ത്യശാസ്ത്രപണ്ഡിതന്മാരിൽ പലരും അദ്ദേഹത്തിൻെറ അടുത്തു ചെന്നെങ്കിലും അദ്ദേഹം കൂടുതൽ സ്നേഹിച്ചിരുന്നത് അന്ന കോളേജുവിദ്യാർത്ഥികളായിരുന്ന ഏതാനും ചെറുപ്പക്കാരെയാണ്. അവരിൽ മുഖ്യനാണ് സ്വാമി വിവേകാനന്ദനായിതീർന്നതു്.

ആ പാരമ്പര്യത്തെത്തുടൎന്നു് ശ്രീ വിവേകാനന്ദസ്വാമികളും യുവാക്കന്മാരെ വളരെ സ്നേഹിച്ചിരുന്നു. സ്വാമികൾ യൂറോപ്പിലും അമേരിക്കയിലും സഞ്ചരിച്ചതിൽ അനേകായിരം മഹാപണ്ഡിതന്മാരേ

* 1121 കന്നി 25–ാംനു- എറണാകുളം മഹാരാജാസ് കോളേജിൽ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

യും കോടീശ്വരന്മാരേയും രാജ്യഭരണധുരന്ധരന്മാരേയും കണ്ടുകിട്ടിയെങ്കിലും അദ്ദേഹം തൻെറ സ്നേഹം പ്രധാനമായി നിക്ഷേപിച്ചത് യുവാക്കന്മാരിലാണ് എന്നു് അദ്ദേഹം ഒരു പ്രസംഗത്തിൽ പറയുന്നു. * ''ഹേ! മദിരാശിയിലെ യുവാക്കന്മാരെ! എൻെറ ആശ നിങ്ങളിലാണ്'' ഇങ്ങനെ അനവധി സന്ദർഭങ്ങളിൽ അദ്ദേഹം പറഞ്ഞിട്ടുണ്ട്.

എൻെറ ഗുരുദേവൻ—സ്വാമി വിവേകാനന്ദൻെറ ആദ്ധ്യാത്മിക സഹോദരൻ—പലപ്പോഴും പ്രമാണികൾ കാണാൻ ചെല്ലുമ്പോൾ മുറിയുടെ വാതിലടച്ചുകളയുകയും, യുവാക്കന്മാരായ ഞങ്ങൾ ചെല്ലുമ്പോൾ സന്തോഷപൂർവ്വം സ്വാഗതംചെയ്തു ഞങ്ങൾക്കു സദുപദേശം നൽകുകയും ചെയ്യുന്നത് അനുഭവപ്പെട്ടിട്ടുണ്ട്.

യുവാക്കന്മാക്കേ എന്തും കഴിയൂ. യുവത്വം നശിച്ചാൽ പിന്നീടൊന്നും ചെയ്യാൻ കഴിയുന്നതല്ല. മുപ്പതുവയസ്സ് കഴിയുന്നതിനു മുമ്പുതന്നെ ശീലിച്ചിട്ടില്ലെങ്കിൽ, ആദ്ധ്യാത്മികമായി മുന്നോട്ടുയരാൻ സാദ്ധ്യമല്ലെന്നു് എൻെറ ഗുരുദേവൻ പറഞ്ഞിട്ടുണ്ട്.

മതമെന്നു പറയുന്നത് ഇഹലോകത്തു വേണ്ടാത്തതോ അഥവാ വാദ്ധക്യത്തിൽമാത്രം വേണ്ടതോ ആണെന്നു ചിലർ ധരിച്ചുവച്ചിട്ടുണ്ട്. ഇതു തെററാണ്. മതമെന്നാലെന്തെന്നറിയാൻ പാടില്ലാത്തതിൻേറയോ മതത്തെപ്പററി മുൻകൂട്ടി ചെയ്യുന്ന തെററായ സങ്കല്പത്തിൻെറയോ ഫലമാണ് ഈ ധാരണ.

മതമെന്നതു നിത്യസുഖത്തിനുള്ള മാർഗ്ഗമാണ്. മതമെന്നത് ഏതുവിധ പരിതഃസ്ഥിതിയിലും ഇളക്കംവരാത്ത മനസ്സിനെ സമ്പാദിക്കുന്നതിനുള്ള വഴിയാണ്. (1) ''പ്രപഞ്ചം മുഴുവൻ നമ്മുടെ കാൽചുവട്ടിൽ കിടന്നു പൊലിഞ്ഞു തകർന്നാലും വിറയ്ക്കാത്ത ഇരുമ്പുകൊണ്ടുള്ള ഒരു മനസ്സ്'' ഇതാണു മതത്തിൻെറ ഫലം. ഇതു കിട്ടുന്നതെപ്പോൾ? തൻെറ ഉള്ളിലുള്ള ഈശ്വരത്വം അനുഭവപ്പെടുമ്പോൾ. അതുകൊണ്ടാണ് സ്വാമിജി (2) ''മനുഷ്യനിൽ ഇപ്പോൾതന്നെയുള്ള ഈശ്വരത്വത്തിൻെറ ആവിഷ്കരണമാണ് മതം'' എന്നു പറഞ്ഞത്. താൻ സർവ്വവ്യാപിയും, സർവ്വശക്തനും, സർവ്വജ്ഞനും ആയ ഈശ്വരൻതന്നെയാണെന്നും രാഗദ്വേഷാദി വിഷയങ്ങൾക്കടിമപ്പെട്ടു ലക്ഷ്യമില്ലാതെ സംസാരച്ചുഴിയിൽപ്പെട്ടു നട്ടംതിരിയാനുള്ള അചേതനമായ മരപ്പാവയല്ലെന്നും, ഒരു മനുഷ്യനു ബോധംവന്നാൽ ആ

---

* "O Young men of Madras, my hope is in you".

(1) "An iron will which quakes not even if the whole universe be pulverised at our feet".

(2) "Religion is the manifestation of Divinity already in man".

മനുഷ്യന്റെ അവസ്ഥ എന്തായിരിക്കും? ആ ബോധം നിഷ്പ്രയോജനമാണെന്നാക്കു പറയാൻ കഴിയും? ആ മനുഷ്യൻ നിർഭയനായിത്തീരുന്നു. അതേസമയത്തു ചാപല്യചാഞ്ചല്യരഹിതനായിത്തീരുന്ന അവന്റെ സത്ത ലോകത്തിനു അനുഗ്രഹമായിത്തീരുന്നു. അയാൾ ലോകഹിതത്തിനുവേണ്ടി ഇരുപത്തിനാലു മണിക്കൂറും നിഷ്കാമമായി, നിസ്വാത്ഥമായി പ്രവത്തിക്കുന്നു. ഇങ്ങനെയുള്ളവരെ ഉണ്ടാക്കുന്ന മതം വേണ്ടെന്നാക്കുപറയാൻ കഴിയും? അതു പരലോകത്തിനു മാത്രമുള്ളതെന്നോ വാദ്ധക്യകാലത്തേയ്ക്കു മാത്രമുള്ളതാണെന്നോ ആക്കു പറയാൻ കഴിയും? മതം മനുഷ്യനെ ഇവിടെവെച്ചുതന്നെ ജനനമരണാദി ദൗർബല്യങ്ങളിൽ നിന്നുയത്തുന്നു. ഇതാണു് സ്വാമിജി മതത്തെപ്പററി യുവാക്കന്മാക്കു നൽകിയ സന്ദേശം.

(3) ''ബലമാണു ജീവിതം. ദൗർബല്യം മരണമാണ്'' സ്വാമിജി കരഞ്ഞും വിളിച്ചും നടക്കുന്ന മതത്തിൽ വിശ്വസിക്കുന്നില്ല. (4) ''സഖേ കരയുന്നതെന്തിനു്? നിന്നിൽ സവ്വശക്തികളും ഇരിക്കുന്നുവല്ലോ'' എന്നു സ്വാമികൾ ചോദിക്കുന്നു. എന്തൊരു ചൈതന്യോദ്ദീപകമായ വാക്കു്! സ്വാമിജി വീണ്ടും പറയുന്നു:— ''ഈശ്വരനിൽ വിശ്വസിക്കാത്തവൻ നാസ്തികനെന്നു പണ്ടുള്ള മതങ്ങൾ പഠിപ്പിച്ചു. എന്നാൽ പുതിയമതം പറയുന്നു തന്നിൽതന്നെ വിശ്വാസമില്ലാത്തവൻ നാസ്തികനെന്നു്. വേദാന്തപ്രകാരം പാപമില്ല. അതു തെററന്നൊന്നിനെ മാത്രമേ അംഗീകരിക്കുന്നുള്ളു. തെററുകളിൽവച്ചു വലിയ തെററു് നിങ്ങൾ പാപികളാണെന്നും ദുർഭഗന്മാരാണെന്നും നിങ്ങൾക്കു ശക്തിയില്ലെന്നും, നിങ്ങൾക്കു് എന്തെങ്കിലുമൊന്നു ചെയ്യാൻ കഴിവില്ലെന്നും പറയുന്നതാണു്.

നമ്മിൽ അന്തർല്ലീനമായിരിക്കുന്ന സവ്വശക്തിത്വത്തെ വിളിച്ചുണത്തുന്ന ഈ മഹാസന്ദേശം കേൾപ്പിൻ. മോഷ്ടിക്കുകയും കള്ളം പറയുകയും എന്നുവേണ്ട മറെറല്ലാ തെററുകൾ ചെയ്യുകയും ചെയ്യുന്നതിന്റെ ഏകകാരണം ദൗർബല്യമാണു്. നാം മരിക്കുന്നതുപോലും ദൗർബല്യംകൊണ്ടാണു്. ദൗർബല്യമില്ലാത്തിടത്തു മരണമില്ല; ദുഃഖമില്ല.

(5) ''നാം എത്രയോ നാളായി കരഞ്ഞുകൊണ്ടിരിക്കുന്നു. ഇനി കരയാൻ പാടില്ല. അവനവന്റെ കാലിൽ നിൽക്കിൻ, മനു

(3) "Strength is life, weakness is death".

(4) "What make you weep my friend? In you is all power".

(5) "We have wept long enough; no more weeping; but stand on your feet and be men. It is man-making religion that we want. It is man-making education that we want".

ഷ്യരായിത്തീരുവിൻ. മനുഷ്യരെ ഉണ്ടാക്കുന്ന മതമാണ് നമുക്കു വേണ്ടതു്. യഥാത്ഥ മനുഷ്യനെ ഉണ്ടാക്കുന്ന വിദ്യാഭ്യാസമാണ് നമുക്കു വേണ്ടത്'' എന്നു സ്വാമിജി പറയുന്നു.

ഇന്നത്തെ വിദ്യാഭ്യാസത്തെ സ്വാമിജി നിഷേധാത്മക വിദ്യാഭ്യാസം എന്നാണു വിളിക്കുന്നത്. നാം സ്കൂളിൽ ചെന്നാൽ ആദ്യമായി നമ്മെ പഠിപ്പിക്കുന്നത് നമ്മുടെ പൂവ്വീകന്മാർ മഠയന്മാരും സംസ്കാരഹീനരുമായിരുന്നു എന്നാണ്. ഇംഗ്ലീഷുകാരെ സംബന്ധിച്ചിടത്തോളം അതു ശരിയായിരിക്കാം. എന്നാൽ നമ്മെ സംബന്ധിച്ച് ശരിയല്ല. നമ്മുടെ പൂവ്വീകന്മാർ ഋഷിമാരായിരുന്നു. അന്നത്തെ ലോകം മുഴുവൻ ഇളക്കത്തക്ക ഉത്കൃഷ്ടചിന്തകരം വ്യാപിപ്പിച്ചവരാണ് അവർ. എന്നാൽ ഇന്നു നാം അധഃപതിച്ചിരിക്കുന്നു. അതാണ് തെററ്. നാം നമ്മുടെ പഴയ മഹിമ പറഞ്ഞിരുന്നാൽ മാത്രംപോരാ. പഴയതിനെ ജയിക്കുന്നവരായിത്തീരണം. നമ്മുടെ പൂവ്വീകന്മാക്കു കഴിവുണ്ടായിരുന്നു. ആ കഴിവു നമുക്കും ഉണ്ടു്—അല്ല—അതിൽ കൂടുതൽ കഴിവുണ്ടു്. ആ കഴിവു ഉപയോഗപ്പെടുത്തണം. പഴയതിനെ പഴിക്കുന്നതും പഴയതിൻെറ മഹിമ പാടിക്കൊണ്ടു് മിണ്ടാതിരിക്കുന്നതും തെററാണ്. ''വേശ്യാപുത്രരായ വസിഷ്ഠനും നാരദനും മഹഷിമാരാകാമെങ്കിൽ നമുക്കെന്തുകൊണ്ടു് മഹഷിമാരായിക്കൂടാ? എന്നാണു സ്വാമിജി ചോദിക്കുന്നത്.

യഥാത്ഥവിദ്യാഭ്യാസമെന്നു പറയുന്നത് പുസ്തകപാണ്ഡിത്യമല്ല. നാം ഗ്രഹിക്കുന്ന ആശയങ്ങളെ ജീവിതത്തിൽ പ്രവൃത്തിയിൽ കൊണ്ടുവരുന്നതാണ് വിദ്യാഭ്യാസം. അര ഔൺസ് പ്രവൃത്തി ഇരുന്നൂറു ടൺ വലിയ വത്തമാനത്തേക്കാരം ഉത്കൃഷ്ടമാണെന്നാണ് സ്വാമിജി പറയുന്നത്. ലോകത്തുള്ള സകല പുസ്തകങ്ങരം ഉരുവിട്ടാലും അതിൻെറ ഒരാശയംപോലും പ്രവൃത്തിയിൽ വരുത്തുന്നില്ലെങ്കിൽ അതുകൊണ്ടു പ്രയോജനമെന്തു്?

''ശാസ്ത്രംഗ്രഹിച്ചതുകൊണ്ടുമതിയല്ല
ശാസ്ത്രോക്തമാചരിക്കാതെഫലംവരാ
എത്രയുംനല്ലകഷായമെന്നാകിലും
മാത്രകുടിക്കാതെ രോഗംശമിക്കുമോ?''

ഇന്ത്യയുടെ അധഃപതനകാരണം മതമല്ലെന്നും യഥാത്ഥമതം ഗ്രഹിക്കായ്കയാണെന്നും സ്വാമിജി ഉറപ്പിച്ചുപറയുന്നു. മതത്തിൻെറ പേരിൽ കപടപ്രമാണങ്ങരം നിമ്മിച്ച സ്വാത്ഥികളാണ് ഇന്ത്യയെ അധഃപതിപ്പിച്ചിട്ടുള്ളത്. യഥാത്ഥമതം വേദങ്ങളിലാണിരിക്കുന്നതു്. വിശേഷിച്ച് വേദശിരസ്സായ ഉപനിഷത്തിൽ. ഉപനിഷത്തുകരം ബലത്തെയാണ് പഠിപ്പിക്കുന്നത്. ''അഭയംവൈ ബ്രഹ്മ''

അത്രമാത്രമല്ല ഉപനിഷത്തത്വങ്ങൾക്ക മാത്രമേ ബലംതരാൻ കഴി വുള്ള എന്നുകൂടി സ്വാമിജിക്കഭിപ്രായമുണ്ടു്. "Strength, strength is what we want. If you want strength uphold the Upanisads and believe that I am the Atman" എന്ന സ്വാമിജി പറയുന്നു. ലോകത്തു അനവധി മതഗ്രന്ഥങ്ങളുണ്ടെങ്കിലും സവ്വജ്ഞനം സവ്വശക്തനുമായ ആത്മാവുതന്നെയാണ് താനെന്ന അസന്ദിഗ്ദ്ധമായ ഭാഷയിൽ പഠിപ്പിക്കുന്ന മറേറതെങ്കിലും മതഗ്രന്ഥമുണ്ടോ? വിശ്വാസത്തിനു് പവ്വതങ്ങളേക്കൂടി ചലിപ്പിക്കാൻ കഴിയുമെന്ന പറയുന്നതു് സത്യമാണ്. എന്നാൽ അതു് ഏതു വിശ്വാസത്തിനാണ്? ''ഞാൻ പാപിയാണ്, കൃമിയാണ്'' എന്ന വിശ്വാസത്തിനല്ല; ആത്മവിശ്വാസത്തിനാണ്. അതാണ് ഇന്ന നമുക്കാവശ്യം. ഇന്ത്യയെ രക്ഷിക്കാൻ കഴിയുന്നതു് അതൊന്നിനു മാത്രമാണ്. നാം ഇന്നു് ആടുകളായിത്തീന്നിരിക്കുന്നു. നാം വാസ്തവത്തിൽ ആടുകളല്ല; സിംഹങ്ങളാണ്. വെളിയിൽനിന്നു വടിയുമായി വരുന്ന ഇടയന്മാരുടെ ആട്ടും ചിവിട്ടും ഏല്ക്കാനുള്ളവരല്ല നാം.

യഥാത്ഥമതം സ്വഭാവശുദ്ധിയാണ്. സ്വഭാവശുദ്ധിയില്ലാത്തവനു മതമില്ല. ലോകത്തുള്ള എല്ലാ തീത്ഥത്തിൽ കുളിച്ചാലും സ്വഭാവശുദ്ധിയില്ലാത്തവൻ മതമുള്ളവനല്ല. ''മതം അനുഭൂതിയാണ്'' എന്ന സ്വാമിജി പറയുന്നു.

മതം വേണ്ടെന്ന പറയുന്നവരോടു് സ്വാമിജി പറയുന്നു:—''രാജ്യത്തു രാഷ്ട്രീയവും സാമുദായികവും ആയ ആശയങ്ങൾ പ്രവഹിപ്പിക്കുന്നതിനു മുമ്പു് ആദ്യം ആദ്ധ്യാത്മികാശയങ്ങൾകൊണ്ടു് ഇന്ത്യയെ മുക്കുക'' എന്ന മഹാസന്ദേശം യുവാക്കന്മാർ ശ്രദ്ധിക്കണം. സ്വാമിജി ഇതു പറയുന്നതു് ദേശാഭിമാനം ഇല്ലാഞ്ഞിട്ടല്ല; ദീനാനുകമ്പയില്ലാഞ്ഞിട്ടല്ല; അന്ധവിശ്വാസംകൊണ്ടല്ല. സത്യവും ശരിയായ മാഗ്ഗവും അറിയാവുന്നതുകൊണ്ടാണ്. ''താഴ്ന്നവർ, അജ്ഞന്മാർ, ദരിദ്രന്മാർ, വിദ്യാവിഹീനർ, ചെരുപ്പുകുത്തി, തോട്ടി, തൂപ്പുകാരൻ എല്ലാം നിന്റെ സ്വന്തത്തിലുള്ളവർ, നിന്റെ സഹോദരന്മാർ എന്നതു മറക്കരുതു്. ഓ ധീരപുരുഷ! ധൈര്യവാനായിരിക്കുക. വീരനായിരിക്കുക. നീയൊരു ഭാരതീയനെന്നഭിമാനിക്കുക. സ്വാഭിമാനമുദ്ഘോഷിക്കുക. 'ഞാനൊരു ഭാരതീയൻ—ഓരോ ഭാരതീയനും എന്റെ സഹോദരൻ' എന്നു പറയൂ—അജ്ഞനായ ഭാരതീയൻ—സാധുവും അസഹായനുമായ ഭാരതീയൻ—പറയനായ ഭാരതീയൻ എന്നു്. ഒരു കഷണം കീറത്തുണിമാത്രം അരയിൽ ചുററി നഗ്നത മറച്ചുകൊണ്ടു് നിനക്കു പറയാവുന്നിടത്തോളം ഉച്ചത്തിൽ അഭിമാനത്തോടുകൂടി പറയൂ. 'ഭാരതീയരെല്ലാം എന്റെ

സഹോദരർ. ഭാരതീയമാണ്ʼ എന്റെ ജീവൻ. ഭാരതീയദേവന്മാർ എന്റെ ദേവന്മാർ. ഭാരതീയദേവിമാർ എന്റെ ദേവിമാർ. ഭാരതീയ സമുദായമാണ്ʼ എന്റെ ബാല്യകാലത്തൊട്ടിൽ—എന്റെ യൗവ്വനത്തിലെ ലീലോദ്യാനം. വാർദ്ധക്യത്തിലെ എന്റെ വാരണസി—എന്റെ സ്വർഗ്ഗം'. സഹോദരാ! പറയൂ. ഇന്ത്യയുടെ മണ്ണാണ്ʼ എന്റെ പരമോച്ച സ്വർഗ്ഗം. ഇന്ത്യയുടെ ഗുണമാണ്ʼ എന്റെ ഗുണം. ഇന്ത്യയുടെ നന്മ എന്റെ നന്മ എന്നു്.

ഹാ ! സ്വാമിജിയേക്കാളഭിമാനമുള്ള ഭാരതീയനുണ്ടോ ? (6) ''അന്യന്മാർക്കു മുക്തി വാങ്ങിക്കുവാൻവേണ്ടി നീ നരകത്തിൽ പോകുക'' എന്നു പറഞ്ഞയാൾക്കുള്ളതിലധികം ഹൃദയം മററാർക്കുണ്ടു്? ''നാൾതോറും താണു താണു പൊയ്ക്കൊണ്ടിരിക്കുന്ന ഈ മുപ്പതുകോടിക്കുവേണ്ടി നിന്റെ ജീവിതം മുഴുവനർപ്പിക്കാമെന്നു് സത്യംചെയ്യുക. യാതൊരുവന്റെ ഹൃദയം പാവങ്ങൾക്കുവേണ്ടി പൊട്ടി ചോരയൊഴുക്കുന്നുവോ അവനെ ഞാൻ മഹാത്മാവെന്നു വിളിക്കുന്നു, മററുള്ളവരെല്ലാം ദുരാത്മാവു്. നീ നിന്റെ സഹമാനുഷരെ സ്നേഹിക്കുന്നുവോ? നീ ഈശ്വരനെ അന്വേഷിക്കാൻ എവിടെയാണ്ʼ പോകുന്നതു്? ദീനന്മാരും ദുഃഖിതന്മാരും ദുർബ്ബലന്മാരുമായി ചുററും കാണുന്നവരെല്ലാം ഈശ്വരൻതന്നെയല്ലേ? അവരെ നീ എന്തുകൊണ്ടു് ആദ്യമായി വന്ദിക്കുന്നില്ല? ഗംഗാനദീതീരത്തു് വെള്ളം കുടിക്കാൻവേണ്ടി കിണറു കുഴിക്കുന്നതെന്തിനു്? എന്നു ശാസിച്ച സ്വാമിജി ദീനാനുകമ്പയുടെ മൂർത്തിയല്ലേ?

ഇത്രകാലം നാം അമ്പലത്തിൽമാത്രമാണ്ʼ ഈശ്വരനെന്നു ധരിച്ചു. അതുമാത്രമല്ല; ഈശ്വരന്റെ പ്രത്യക്ഷമൂർത്തിയായ മനുഷ്യനെ പറയനെന്നും നീചനെന്നും പറഞ്ഞു നിന്ദിച്ചു. അതിന്റെ ഫലമായാണ്ʼ ഇന്ത്യ പരാധീനയായതു്. അന്ധവിശ്വാസങ്ങൾ അടിച്ചു പുറത്താക്കുക; യഥാർത്ഥമതം പ്രചരിപ്പിക്കുക; പാവങ്ങളായും, ദീനന്മാരായും ഇരിക്കുന്നത്ʼ ഈശ്വരൻതന്നെയെന്നും, അവരുടെ ശുശ്രൂഷയാണ്ʼ മുഖ്യമായ ഈശ്വരോപാസനയെന്നും ഉറയ്ക്കുക. മതത്തിന്റെ പേരിലുള്ള കലഹം കളയുക. രാഷ്ട്രീയമായിട്ടുമാത്രം പോരാ ആദർശപരമായിട്ടും വേണം. (7) ''ഹേ! ഭാരതമേ! ഇതാണു നിനക്കു വന്നിരിക്കുന്ന ഭയങ്കരവിപത്തു്. പാശ്ചാത്യാനുകരണവ്യാമോഹം നിന്നെ പിടികൂടിയിരിക്കുന്നു. ഒരു കാലത്തു നാം ഇംഗ്ലണ്ടെന്തുപറയുന്നുവോ അതു വേദമെന്നു ധരിച്ചു. പിന്നീടു് അമേരിക്ക. ഇന്നു ചെറുപ്പക്കാർ

(6) "Go to the hell yourself to buy salvation for others".

(7) O! India this is your terrible danger. The spell of imitating the west is getting a hold upon you"

റഷ്യയിലേക്കു നോക്കിയിരിക്കയാണു്. നാം ബുദ്ധി ഉപയോഗിക്കണം. സ്വാൎത്ഥതാരഹിതരും ബ്രഹ്മചര്യംകൊണ്ടു് പ്രസന്നചിത്തരും നിസ്സംഗരും ആയിരുന്ന ഋഷിമാരുടെ ഉപദേശങ്ങളെ ശോധന ചെയ്തേ സ്വീകരിക്കാവൂ എന്നു പറയുന്ന യുവാക്കന്മാർ എന്തുകൊണ്ടു് പാശ്ചാത്യാഭിപ്രായങ്ങളിൽ വിമൎശനബുദ്ധി ഉപയോഗിക്കുന്നില്ല? അന്ധമായ അനുകരണം തെററുതന്നെ. മതപരമായ അഭിപ്രായത്തിലെ അടിമത്തംപോലെതന്നെ രാഷ്ട്രീയാഭിപ്രായങ്ങളിലെ അടിമത്തവും തെററു്. അടിമത്തം ഏതും ചീത്തതന്നെ. അനുകരണഭ്രമം കളയുക. ചാരിത്രശുദ്ധി രക്ഷിക്കുക. ബലം സമ്പാദിക്കുക. ശരീരം, മനസ്സു്, ബുദ്ധി, എന്നിവയെ ക്ഷീണിപ്പിക്കുന്ന കൎമ്മം പാപകൎമ്മം. ഇതാണു പുണ്യപാപലക്ഷണം. 'എന്റെ പുസ്തകത്തിൽ വിധിച്ചതു പുണ്യം. നിന്റെ പുസ്തകത്തിൽ വിധിച്ചതു പാപം' എന്നുള്ള പഴയ നിൎവ്വചനം കളയണം. അതിൽനിന്നാണു മതകലഹം ഉണ്ടായിട്ടുള്ളതും ഇപ്പോഴും നടക്കുന്നതും. എല്ലാ മതവും ആചാര്യന്മാർ ഉപദേശിച്ച അൎത്ഥത്തിൽ ഈശ്വരപ്രാപ്തിക്കുള്ള വഴിയെന്നറിയുക. അങ്ങനെ മതകലഹം നശിപ്പിച്ചു് അതതുമതത്തിന്റെ ആചാര്യന്മാർ വിധിച്ച അൎത്ഥത്തിൽ അവരുടെ മതമനുസരിച്ചു് സ്വജീവിതം നയിച്ചു ശാന്തി അനുഭവിക്കുവിൻ. ലോകശാന്തി സ്ഥാപിക്കുവിൻ.



---

ധർമ്മസന്ദേശം വിശേഷാൽപ്രതി, 1121.

# 49. ശ്രീ വിവേകാനന്ദസ്വാമികൾ *

സഹോദരരേ,

എനിക്കു തമിഴു നിശ്ചയമില്ല. നിങ്ങൾക്കു മലയാളവും നിശ്ചയമില്ല. അതിനാൽ വിദേശഭാഷയായ ഇംഗ്ലീഷിൽ പ്രസംഗിക്കേണ്ടിവന്നതു് ക്ഷമിക്കണം. ഈ മഹോത്സവത്തിൽ അദ്ധ്യക്ഷതവഹിക്കാൻ എന്നെ സദയം ക്ഷണിച്ചതിനു് ആദ്യമായി നന്ദിപറയുന്നു.

''യതോഽഭ്യുദയനിശ്രേയസസിദ്ധിഃ സ ധർമ്മഃ'' എന്നാണു് ധർമ്മത്തെപ്പററി കണാദമഹർഷി പറയുന്നതു്. ധർമ്മം കേവലം പരലോകത്തിനു മാത്രം വേണ്ടിയുള്ളതല്ല. ധരിക്കുന്നതു ധർമ്മം. ലോകത്തെ നിലനിറുത്തുന്നതു ധർമ്മം. യാതൊന്നു മനുഷ്യനു് ഇഹലോകത്തും പരലോകത്തും സുഖം തരുന്നുവോ അതു ധർമ്മം.

ധർമ്മക്ഷയമാണു് ഒരു രാഷ്ട്രത്തിന്റെ അധഃപതനത്തിനു കാരണം. ഗ്രീക്കുസാമ്രാജ്യവും റോമൻസാമ്രാജ്യവും അധഃപതിച്ചതു് എന്തുകൊണ്ടു്? ഇററാലിയൻ സാമ്രാജ്യവും ജർമ്മൻ സാമ്രാജ്യവും തകർന്നതെന്തുകൊണ്ടു്? ധർമ്മക്ഷയംനിമിത്തം. ധർമ്മം ക്ഷയിച്ചാൽ ജനങ്ങൾ ആരോഗ്യഹീനന്മാരായിത്തീരുന്നു; ദീർഘദൃഷ്ടിയില്ലാത്തവരായി ഭവിക്കുന്നു; യോജിപ്പു ഇല്ലാത്തവരാകുന്നു; പ്രലോഭനങ്ങൾക്കു് വശഗരാകുന്നു. ഇന്ത്യയുടേയും അധഃപതനഹേതു ധർമ്മക്ഷയമാണു്.

ആയിരംവർഷമായി ഭാരതീയർ അധർമ്മത്തേയും ധർമ്മാഭാസത്തേയും ആണു് ആരാധിച്ചതു്. ഇടയ്ക്കിടെ ധർമ്മത്തിലേയ്ക്കു ജനങ്ങളുടെ ശ്രദ്ധയെ തിരിക്കാൻ ദിവ്യന്മാരായ ആചാര്യന്മാർ ഉണ്ടായി. എങ്കിലും അവരുടെ ഉപദേശങ്ങളെ ജനങ്ങൾ പൊതുവേ ശ്രദ്ധയോടുകൂടി ആദരിച്ചില്ല. ഭാരതഭൂമി മററു സാമ്രാജ്യങ്ങളെപ്പോലെ സമ്പൂർണ്ണം നശിക്കാതെ രക്ഷിച്ചതു് ഈ ആചാര്യന്മാരും അവരുടെ ഉപദേശങ്ങളിൽ ശ്രദ്ധിച്ച ചുരുക്കം ചിലരുമാണു്. എങ്കിലും അങ്ങനെ ശ്രദ്ധിച്ചവരുടെ എണ്ണം പരിമിതമായിരുന്നു. അതാണു് കുഴപ്പമുണ്ടായതു്.

---

* 1121 മിഥുനം 30-ാംനു- കുന്നൂർ ഗണേശ തിയേററിൽ വിവേകാനന്ദ ജന്മോത്സവം സംബന്ധിച്ചു് കൂടിയ വമ്പിച്ച സദസ്സിൽ ഇംഗ്ലീഷിൽചെയ്ത അദ്ധ്യക്ഷപ്രസംഗത്തിന്റെ ചുരുക്കം.

പത്തൊമ്പതാം ശതാബ്ദത്തിൽ ധമ്മക്ഷയം അതിൻെറ മൂദ്ധന്യാവസ്ഥയിലെത്തി. ആ അവസരത്തിലാണ് ധമ്മം ക്ഷയിക്കയും അധമ്മം അഭിവൃദ്ധി പ്രാപിക്കയും ചെയ്യുമ്പോഠം താൻ ധമ്മം സ്ഥാപിക്കാനും അധമ്മം ഇല്ലാതാക്കാനും അവതരിക്കുമെന്നു ഭഗവാൻ ഗീതയിൽ ചെയ്ത പ്രതിജ്ഞ നിവ്വഹിക്കാനായിട്ട് ശ്രീരാമകൃഷ്ണൻ അവതരിച്ചത്. അദ്ദേഹത്തിൻെറ സന്ദേശം ധമ്മം സ്ഥാപിക്കാനും തദ്വാരാ ഭാരതഭൂമിയ്ക്കു പുനരുജ്ജീവനം നൽകാനും ഉള്ളതാണ്. അദ്ദേഹത്താൽ തിരഞ്ഞെടുക്കപ്പെട്ട മുഖ്യസന്ദേശവാഹകനാണ് ശ്രീ വിവേകാനന്ദ സ്വാമികഠം. സ്വാമിജിയുടെ ജന്മദിനം ആഘോഷിക്കുന്നതുകൊണ്ടു് നാം ചെയ്യുന്നതു ധമ്മത്തെ പുനഃസ്ഥാപിക്കയും അങ്ങനെ ഭാരതത്തെ വീണ്ടും അതിൻെറ പ്രാചീനമഹിമയിൽ പ്രതിഷ്ഠിക്കയുമാണ്.

ആററംബോംബിനെ തടയാനുള്ള ഏററവും ശരിയായ ഉപായം മനുഷ്യർ നന്നാകുകയെന്നുള്ളതാണ് എന്നു ഈയിടെ ഒരു പ്രസംഗത്തിൽ ട്രൂമാൻ പ്രസ്താവിച്ചതായി ഞാൻ പത്രത്തിൽ വായിക്കുകയുണ്ടായി. അത് ഒരു മലയാളപത്രമാണ്. തജ്ജമ എത്രത്തോളം ശരിയായിരുന്നുവെന്നറിഞ്ഞുകൂടാ. നിങ്ങളും തമിഴിൽ ഒരുപക്ഷേ വായിച്ചിരിക്കും. ലോകത്തിൽ ഇന്നു ഏററവും ധനസമൃദ്ധിയും രാഷ്ട്രീയശക്തിയും ഉള്ള നേഷൻെറ അദ്ധ്യക്ഷസ്ഥാനത്തിരിക്കുന്നയാളുടെ അഭിപ്രായം ഇതാണ്. ഇന്നത്തെ മാരകവസ്തുക്കളുടെ കണ്ടുപിടിത്തങ്ങളും യുദ്ധങ്ങളും നാശങ്ങളും എല്ലാം ശ്രീ വിവേകാനന്ദസ്വാമികഠം മുൻകൂട്ടി കണ്ടു. അതിനുള്ള പോംവഴി അദ്ദേഹം മുൻകൂട്ടി നിശ്ചയിച്ചു. ലോകത്തു് ആയിരംവഷത്തേയ്ക്കു വരാൻപോകുന്നതെന്തെന്നു മുൻകൂട്ടിക്കണ്ടയാളാണദ്ദേഹം. ഒരു പുതിയ യുഗത്തെ സൃഷ്ടിക്കാൻ വന്നയാളാണദ്ദേഹം.

വരാൻപോകുന്ന നാശങ്ങളെപ്പററിയെല്ലാം അദ്ദേഹത്തിൻെറ പ്രസംഗത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. അതിനുള്ള പോംവഴിയും അദ്ദേഹം നിർദ്ദേശിച്ചിട്ടുണ്ടു്. മതം—യഥാർത്ഥ മതം—ഒന്നുകൊണ്ടു മാത്രമേ ലോകശാന്തിയുണ്ടാകൂവെന്നും അതു കഴിയുംവേഗം പ്രചരിപ്പിച്ചില്ലെങ്കിൽ ലോകത്തു് അത്യാപത്തു സംഭവിക്കുമെന്നും അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ടു്.

ഇന്നു ലോകത്ത് മതമെവിടെ? മതത്തിൻെറ പേരിൽ കുറേ ചടങ്ങുകളും പുരോഹിത തന്ത്രങ്ങളുമുണ്ടു്. യൂറോപ്പാണല്ലോ ക്രിസ്തുമതത്തിലെ പ്രധാന വിഭാഗങ്ങളിലെ അദ്ധ്യക്ഷന്മാരുടെ വാസസ്ഥാനം. അവിടെ മതമില്ല. ക്രിസ്തുവിൻെറ മതമല്ല ഇന്നു ക്രിസ്ത്യാനികഠം എന്നു പറയുന്നവർ ആദരിക്കുന്നതു്. വെറും പള്ളിമതം

മാത്രമാണ്. സർവ്വധർമ്മസമന്വയമൂർത്തിയായ ശ്രീരാമകൃഷ്ണന്റെ ശിഷ്യനും ശ്രീ വിവേകാനന്ദസ്വാമികളുടെ സഹോദരസന്യാസിയുമായ ശ്രീ അഭേദാനന്ദസ്വാമികൾ ക്രിസ്തുമതത്തിനും ഹിന്ദുമതത്തിനും തമ്മിലുള്ള വ്യത്യാസം കാണിച്ച് ഒരു പുസ്തകം എഴുതിയിട്ടുണ്ട്.* ചൈനയിലും, ജപ്പാനിലും, ബർമ്മയിലും, സിലോണിലും ഇന്നു ബുദ്ധന്റെ മതമില്ല. അറേബ്യയിലും തുർക്കിയിലും പേർഷ്യയിലും ഇസ്ലാം അല്ല വിളയാടുന്നത്. ഇന്ത്യയാണല്ലോ ഹിന്ദുമതത്തിന്റെ മുഖ്യസ്ഥാനം. ഇവിടെ നാം കാണുന്നതെന്ത്? ഹിന്ദുമതമാണോ? നിങ്ങളുടെ ഇന്നത്തെ മതം പൗരാണികമോ താന്ത്രികമോ വൈദികമോ ഔപനിഷദമോ അല്ല. ''തൊട്ടാവാടി മതം നിങ്ങളുടെ മതവും കറിക്കലം നിങ്ങളുടെ ആരാധനാമൂർത്തിയുമാണ്'' എന്ന് സ്വാമിജി ഒരിടത്തു പറയുന്നു. ഇത് എത്രയും സത്യമാണ്. ഉപനിഷത്തുക്കളിൽ കാണുന്നതും ഗീതയിൽ ഉദ്ഘോഷിക്കപ്പെടുന്നതുമായ, ഹൃദയസ്പൃശിയായ മതം ഇന്ന് ഇന്ത്യയിൽ ചുരുക്കം ചില വ്യക്തികളിലല്ലാതെ എവിടെയുണ്ട്? ഈ എല്ലാ മതങ്ങളുടേയും ഉദ്ധാരണത്തിന്നായിട്ടാണ് ശ്രീരാമകൃഷ്ണൻ ജനിച്ചത്. അദ്ദേഹം ക്രിസ്തുവിനേയും അള്ളാവിനേയും കൃഷ്ണനേയും രാമനേയും ശിവനേയും കാളിയേയും ദർശിച്ചു. അദ്ദേഹം വൈഷ്ണവനും ശൈവനും ശാക്തനും ക്രിസ്ത്യാനിയും മുസൽമാനും ബൗദ്ധനും ജൈനനും എല്ലാമായിരുന്നു. അദ്ദേഹം എല്ലാ മതങ്ങളുടേയും തത്വങ്ങൾ അനുഭവിച്ചു. സാക്ഷാൽ മതമെന്തെന്നു സ്വജീവിതത്തിൽ അദ്ദേഹം പ്രത്യക്ഷമാക്കി. അതു കണ്ടാണ് ശ്രീ വിവേകാനന്ദസ്വാമികൾ മതതത്വം പഠിച്ചത്. അതിനെയാണ് അദ്ദേഹം അമേരിക്കയിലും യൂറോപ്പിലും ഇന്ത്യയിലും വ്യാഖ്യാനിച്ചത്, ആ യഥാർത്ഥ മതംകൊണ്ടേ ലോകശാന്തിയുണ്ടാകൂവെന്ന് അദ്ദേഹം മനസ്സിലാക്കി; ലോകത്തേയും മനസ്സിലാക്കി.

റിലിജിയൻ, മതം എന്നതിന്ന് അദ്ദേഹം കൊടുക്കുന്ന നിർവ്വചനം അനുഭൂതിയെന്നാണ്. എന്തിന്റെ അനുഭൂതി? തന്നിൽത്തന്നെയിരിക്കുന്ന ഈശ്വരാഭിന്നമായ ആത്മാവിന്റെ അനുഭൂതി. 'നിന്നെ അറിയുക' എന്നാൽ നിനക്ക് ഈശ്വരനെ അറിയാൻ കഴിയും എന്നതായിരുന്നു അദ്ദേഹത്തിന്റെ സിദ്ധാന്തം. ആത്മാവ്, ഈശ്വരൻ മുതലായ പദങ്ങൾ അദ്ദേഹത്തിന്നു വെറും വാക്കുകളായിരുന്നില്ല. ''നിർവ്വികല്പകസമാധിനാ സ്ഫുടം ബ്രഹ്മതത്വമവഗമ്യ'' എന്നു പറഞ്ഞതനുസരിച്ചു പൂർണ്ണാനുഭൂതി ലഭിച്ചയാളായിരുന്നു അദ്ദേഹം. ആ അനുഭൂതിയെ ആസ്പദമാക്കിയാണദ്ദേഹം പ്രസംഗിച്ചത്.

* "Why a Hindu Accepts Christ and Rejects Churchianity?"

ആത്മാവുണ്ടെന്നുള്ളതിനു് അദ്ദേഹത്തിനു തെളിവുണ്ടായിരുന്നു. അദ്ദേഹം പ്രത്യക്ഷത്തിൽ അനുഭവിച്ചതുതന്നെ തെളിവു്. മതമില്ലാത്ത ജീവിതം ലക്ഷ്യമില്ലാത്ത യാത്രപോലെയാണു്. മതം—ആദ്ധ്യാത്മികാദർശം—ഇല്ലാത്തവൻ എന്തിനു ജീവിയ്ക്കുന്നു? തിന്നാനും കുടിക്കാനും സന്താനത്തെ ജനിപ്പിക്കാനും. മററുള്ളവക്കു തിന്നാനും കുടിക്കാനും സന്താനോല്പാദനത്തിനു സഹായിപ്പാനും. അങ്ങനെയുള്ള മനുഷ്യരും മൃഗങ്ങളും തമ്മിൽ എന്തു വ്യത്യാസം?

''വൃഥൈവ തേ തു ജീവന്തി പശുഭിശ്ച സമാ നരാഃ''

എന്നു ശ്രീശങ്കരൻ പറയുന്നു. യഥാത്ഥ മതം നമ്മെ യഥാർത്ഥ മനുഷ്യരാക്കുന്നു. അതായതു നമ്മെ ഈശ്വരന്മാരാക്കിത്തീക്കുന്നു.

എന്നാൽ ഭാഗ്യദോഷത്താൽ ഇന്നു മതത്തിൻെറ പേരിൽ മതാഭാസമാണു കളിയാടുന്നതു്. ''പാർലിമെൻറു മന്ദിരത്തിൽ പ്രവേശിക്കുമ്പോരം മെമ്പർമാർ ക്രൈസ്തിനെ ഗേററിനുപുറത്തു നിറുത്തിയിട്ടേ അകത്തു പ്രവേശിക്കൂ'' എന്നു് ഒരു വെള്ളക്കാരൻ പറഞ്ഞിട്ടുള്ളതു തികച്ചും സത്യമാണു്. ക്രിസ്തുവിനെ കൂടെകൊണ്ടുപോയാൽ പരദ്രോഹത്തിനുള്ള വഴികരം ആലോചിക്കുന്നതിനും സാമഗ്രികരം കണ്ടുപിടിക്കുന്നതിനും അദ്ദേഹം തടസ്സമായി നില്ക്കും. ഇതുതന്നെ ഹിന്ദുവിൻെറയും അവസ്ഥ. ക്രിസ്ത്യാനികരംക്കും മുസൽമാന്മാക്കും അവരുടെ മതതത്വങ്ങരം അറിയാം. അറിയാത്ത കുററം അവക്കില്ല. ഹിന്ദുവിനു് അതുമില്ല. ഹിന്ദുമതത്തിൻെറ ഉൽകൃഷ്ടതത്വങ്ങരം ഇന്നും സാമാന്യജനങ്ങരംക്കു് അജ്ഞാതങ്ങളായിട്ടാണിരിക്കുന്നതു്. ഈ തത്വങ്ങളെ സകല ജനങ്ങളുടേയും മുമ്പിൽ വയ്ക്കാനാണു സ്വാമിജി വന്നതും. എത്ര ദുർഗ്രാഹ്യമായ വേദാന്തതത്വവും ലളിതമായ രീതിയിൽ പ്രതിപാദിക്കാൻ കഴിയുമെന്നു ശ്രീരാമകൃഷ്ണദേവൻ പഠിപ്പിച്ചു. ആ മാതൃകയാണു സ്വാമിജിയും അനുകരിച്ചതു്.

മതത്തിൽ രഹസ്യമൊന്നുമില്ലെന്നു അദ്ദേഹം പരസ്യമായി പറയുന്നു. എല്ലാ മതത്തിൻെറയും തത്വങ്ങരം അദ്ദേഹം അപഗ്രഥനം ചെയ്തു. രാജയോഗം, ഭക്തിയോഗം, കമ്മയോഗം, ജ്ഞാനയോഗം എന്നീ നാലു മാഗ്ഗങ്ങളിൽ ആക്കി പഠിപ്പിച്ചു, ഈ യോഗങ്ങളാണു് ആദ്ധ്യാത്മികാനുഭൂതിക്കുള്ള വഴികരം. ചടങ്ങുകളെല്ലാം വെറും സഹായങ്ങരംമാത്രം.

ഈ യോഗങ്ങളിൽ ഒന്നോ അതിലധികമോ അനുഷ്ഠിക്കുന്നതാണു് മതത്തിൻെറ ജീവൻ എന്നു ജനങ്ങരം അറിയുന്നില്ല. അതുകൊണ്ടാണു് മതത്തിൻെറ പേരിൽ കലഹിക്കുന്നതു്. എല്ലാ മതത്തിൻെറയും സാരത്തിന്നു അദ്ദേഹം വേദാന്തം എന്നു പേരിട്ടു. ഈ വേദാ

ന്തം ഉപനിഷത്തുകളിലും ഗീതയിലും വളരെ സ്പഷ്ടമായി നില്ക്കുന്നു. അതാണു ഹിന്ദുമതപ്രതിനിധിയായി അമേരിക്കയിൽ പോയതു്.

യഥാർത്ഥ ഹിന്ദുമതം ഹിന്ദുക്കൾ ആചരിച്ചുകാണാൻ അദ്ദേഹം ആഗ്രഹിച്ചു. അതുപോലെ യഥാർത്ഥ ക്രിസ്തുമതവും യഥാർത്ഥ ഇസ്ലാമും. പരമാർത്ഥത്തിൽ ഇസ്ലാമും ക്രിസ്തുമതവും ഹിന്ദുമതത്തിൽനിന്നു്—ഭിന്നമല്ല. ഇന്ത്യയെ സംബന്ധിച്ചിടത്തോളം എനിക്കൊരഭിപ്രായമുണ്ടു്. ഏതൊരു ദിവസം ഹിന്ദുക്കൾ യഥാർത്ഥ ഹിന്ദുക്കളായിത്തീരുന്നുവോ—ഗീതയാലും ഉപനിഷത്തുകളാലും ഉപദേശിക്കപ്പെടുന്നമതം അംഗീകരിക്കയും അനുസരിക്കയും ചെയ്യുന്നുവോ—അന്നു് ഇന്ത്യയുടെ വിഷമപ്രശ്നത്തിനു പരിഹാരമുണ്ടാകും. ഇന്ത്യയിലെ ഒരു വലിയ കഴഞ്ഞപ്രശ്നം ഹിന്ദുമുസ്ലീം പ്രശ്നമാണല്ലൊ. ഹിന്ദുക്കളുടെ കയ്യിലാണു് ഹിന്ദുമുസ്ലീം പ്രശ്നത്തിൻെറ പരിഹാരമിരിക്കുന്നതു്. ഹിന്ദുക്കൾ ഹിന്ദുക്കളായാൽ അന്നു ഹിന്ദുമുസ്ലീം പ്രശ്നത്തിനു തനിയെ നിവൃത്തിയുണ്ടാകും. അതുകൊണ്ടാണു സ്വാമിജി ഹിന്ദുക്കളുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിച്ചതു്. ഇന്ത്യയുടെ രക്ഷ ലോകരക്ഷയുമാണു്

ഇന്നു ഹിന്ദുക്കൾ യഥാർത്ഥ ഹിന്ദുക്കളല്ലെന്നുള്ളതിനു ഞാൻ ഒരു തെളിവുതരാം. ഗീതയിലും ഉപനിഷത്തുകളിലും വിഗ്രഹാരാധനയ്ക്കു എന്തു സ്ഥാനമാണു കൊടുത്തിട്ടുള്ളതു്? ഒരു രണ്ടാംസ്ഥാനമേ ഉള്ളു. ''മൈത്രഃ കരുണ ഏവ ച'' 'സർവ്വഭൂതഹിതേ രതാഃ' 'ദയാഭൂതേഷു' 'യോ മാം പശ്യതി സർവ്വത്ര' എന്നു്. സർവ്വഭൂതദയയ്ക്കു് അതിനെ അപേക്ഷിച്ചു് എത്രയോ കൂടുതൽ പ്രാധാന്യമുണ്ടു്? എന്നാൽ നമ്മുടെ ഇന്നത്തെ മതമെന്താണു്? പാവങ്ങൾ ലക്ഷക്കണക്കിനു പട്ടിണി കിടന്നു ചാകുമ്പോൾ നാം ക്ഷേത്രത്തിൽ വെടിക്കെട്ടിനും ഉത്സവത്തിനും കോടിക്കണക്കിനു പണം ചിലവാക്കുന്നു.

* നമ്മുടെ ആരാധനയെ അർഹിക്കുന്ന ഏക ഈശ്വരൻ മനുഷ്യശരീരത്തിലെ മനുഷ്യാത്മാവാണു്. മൃഗങ്ങളും ക്ഷേത്രങ്ങൾതന്നെ.

* "The only God to worship is the human soul in the human body. Of course all animals are temples too, but man is the highest, the Taj Mahal of temples. If I cannot worship in that, no other temple will be of any advantage".

Him I call a mahatman whose heart bleeds for the poor; otherwise he is a Duratman.

"Do you love your fellow-men? Where should you go to seek for God? Are not all the poor, the miserable, the weak gods? Why not worship them first? Why go to dig a well on the shorses of the Ganges?"

തീർച്ച. എന്നാൽ മനുഷ്യനാണ് ഏററവും വലിയ ക്ഷേത്രം. ക്ഷേത്രങ്ങളിൽവച്ച് ടാജ്മഹാൾ. അതിൽ ഞാൻ ആരാധിക്കുന്നില്ലെങ്കിൽ മററുള്ള ഒരു ക്ഷേത്രംകൊണ്ടും ഗുണമില്ല. പാവങ്ങൾക്കുവേണ്ടി ഹൃദയം പൊട്ടി രക്തമൊഴുക്കുന്നവനെ ഞാൻ ഒരു മഹാത്മാവെന്നു പറയുന്നു. അതില്ലെങ്കിൽ അവൻ ദുരാത്മാവാണ്. നിങ്ങളുടെ സഹമനുഷ്യരെ സ്നേഹിക്കുന്നുവോ? എന്നാൽ ഈശ്വരനെ അന്വേഷിക്കാൻ നിനക്കെവിടെ പോകണം. പാവങ്ങളും കഷ്ടപ്പെടുന്നവരും ദുർബലന്മാരും എല്ലാം ഈശ്വരന്മാരല്ലേ? അവരെ എന്തുകൊണ്ട് ആദ്യം ആരാധിക്കുന്നില്ല? ഗംഗാതീരത്ത് കിണറു കുഴിക്കാൻ പോകുന്നതെന്തിന്?'' എന്നു് സ്വാമിജി ചോദിക്കുന്നു. പാവങ്ങൾ പട്ടിണി കിടക്കുമ്പോൾ ലക്ഷക്കണക്കിനു രൂപാ പ്രതിദിനം അഞ്ചും എട്ടും ഇരുപതും മുപ്പതും നേരം പൂജയ്ക്കു ചിലവാക്കുന്നതു പാപമാണെന്നു സ്വാമിജി പറയുന്നു. ജീവചൈതന്യം—ഈശ്വരന്റെ പ്രതിബിംബം അഥവാ പ്രകടഭാവമായ ജീവാത്മാവ്—അജ്ഞാനത്തിൽ ആണ്ടുകിടക്കുമ്പോൾ അതിനെ ഉണർത്താൻ ശ്രമിക്കാതെ പ്രതിമകളിൽ പാലും നെയ്യുംകൊണ്ട് പൂജിക്കുന്നവൻ ഒരിക്കലും മുക്തിക്കർഹനല്ലെന്നാണു സ്വാമിജിയുടെ അഭിപ്രായം. സ്വാമിജി ഉപദേശിച്ച ആ പരിശുദ്ധ ഹിന്ദുമതമെവിടെ? ഇന്നത്തെ ഹിന്ദുമതമെവിടെ?

മറെറാരുഭാഗത്ത് വെറും പണ്ഡിതന്മാർ. ഹൃദയത്തിൽ പാവങ്ങളോട് അണുമാത്രം ദയയില്ലാതെ പാരമാർത്ഥികവും വ്യാവഹാരികവും സ്പൃശ്യതയും, അസ്പൃശ്യതയും, ലക്ഷക്കണക്കിനു യുക്തിവാദങ്ങളും പറഞ്ഞു പ്രമാണശ്ലോകങ്ങളും ചൊല്ലി വാദിച്ചുകൊണ്ടിരിക്കുന്ന ഒരുകൂട്ടം ആളുകളെ നാം ഇന്ത്യയിൽ എവിടെയും കാണുന്നു. ഇവരെ § 'കപടഭക്തന്മാർ' എന്നു സ്വാമിജി വിളിക്കുന്നു. പതിതപാവനനായ ഭഗവാന്റെ സന്നിധിയിൽ താണവൻ പ്രവേശിച്ചാൽ ഭഗവാൻ അശുദ്ധനാകുമെന്നത്രേ ഇവരുടെ മതം. സ്വാമിജി പ്രവൃത്തിയുടേയും ഹൃദയത്തിന്റേയും മതമാണ് ഉപദേശിച്ചതു്. ആ മതം ഇന്ത്യയിൽ പ്രചരിച്ചെങ്കിലേ ഇന്ത്യ വിമുക്തയാകൂ. വേദാന്തത്തിന്റെ പ്രധാനസന്ദേശം,

''ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ''

എന്നാണ്. ത്യാഗമാണ് മോക്ഷസാധനം. അന്യന്മാർക്കുവേണ്ടി തങ്ങളുടെ മോക്ഷംകൂടി ത്യജിക്കണമെന്നു സ്വാമിജി ആജ്ഞാപിക്കുന്നു. സ്വാമിജി തപസ്സിനു കൊടുക്കുന്ന അർത്ഥം ഒന്നു വേറെയാണ്. കാട്ടിൽപോയി മിണ്ടാതെ ഇലയുംതിന്നു ജീവിക്കുന്നതു തപസ്സാണെന്നു

§ "Pharises and sadducees, hypocrites".

ജനങ്ങഠം ധരിച്ചുവന്നിരുന്നു. അന്യന്മാക്കുവേണ്ടി തന്റെ സകല സുഖവും ത്യജിച്ച് സകല കഷ്ടതകളും വരിച്ച് വേലചെയ്യുന്നതു തപസ്സ് എന്നത്രെ സ്വാമിജിയുടെ മതം. ഈശ്വരൻ കാട്ടിലോ ഗുഹയിലോ ഒളിച്ചിരിക്കയാണോ? അദ്ദേഹം സർവ്വവ്യാപിയല്ലേ? ഓരോ ജീവനായും ഇരിക്കുന്നത് അദ്ദേഹംതന്നെയല്ലേ? അദ്ദേഹത്തെ —പ്രത്യക്ഷേശ്വരനെ—നാം എന്തുകൊണ്ടാരാധിക്കുന്നില്ല?

ഗൃഹസ്ഥർ പാവങ്ങളെ സേവിക്കാൻ ലക്ഷക്കണക്കിനുപണം കൊടുക്കട്ടെ! സന്യാസിമാർ പാവങ്ങളുടെ രൂപത്തിൽ കാണുന്ന ഈശ്വരനെ സേവിക്കട്ടെ! സ്വാമിജിയുടെ ഉപദേശം സർവ്വത്ര പ്രചരിക്കട്ടെ! യഥാർത്ഥമതം സർവ്വരും മനസ്സിലാക്കട്ടെ! ലോകം ശാന്തിയെ പ്രാപിക്കട്ടെ! ശ്രീ വിവേകാനന്ദസ്വാമികളുടെ ജന്മദിനം ആഘോഷിക്കുന്ന ഈ ശുഭാവസരത്തിൽ സ്വാമിജിയുടെ ഗ്രന്ഥത്തിന്റെ കുറച്ചുഭാഗം ദിവസംതോറും സ്വാദ്ധ്യായമെന്ന നിലയിൽ നിങ്ങഠം പാരായണംചെയ്യുമെന്ന് ദൃഢനിശ്ചയം ചെയ്യണമെന്നു ഞാൻ അഭ്യർത്ഥിക്കുന്നു. സ്വാമിജിയുടെ ബ്രഹ്മചര്യശക്തിയും വീര്യവും നിങ്ങഠംക്കുണ്ടാകട്ടെ!



---

1946-ലെ ആഗസ്റ്റ് 12-ാംനു- മലയാളരാജ്യം ദിനപത്രത്തിൽ പ്രസിദ്ധീകരിച്ചത്.

# 50. ശ്രീ മാതൃദേവി *

ശ്രീ മാതൃദേവിയെ നേരിട്ടു കണ്ടിട്ടും സംസാരിച്ചിട്ടും മാതൃദേവിയിൽനിന്ന് ഉപദേശങ്ങൾ ഗ്രഹിച്ചിട്ടുള്ള പല സന്യാസിമാരും ഇവിടെ സന്നിഹിതരായിരിക്കെ ദേവിയെ ഒരിക്കൽ ഒരു സ്വപ്നത്തിൽമാത്രം കണ്ടു സംസാരിച്ചിട്ടുള്ള ഞാൻ ദേവിയേപ്പററി സംസാരിക്കുന്നതെങ്ങനെ? എന്തിനെയെങ്കിലും നേരിട്ടു കണ്ടയാളുകളിരിക്കെ കേട്ടിട്ടുമാത്രമുള്ളവർ പ്രസംഗിക്കുന്നതിനെ ആക്ഷേപിച്ചു മലയാളത്തിൽ ഒരു പഴമൊഴിയുണ്ട്. ഇവിടെ എൻെറ നിലയതാണ്. കണ്ടിട്ടുള്ളവരിരിക്കെ കേട്ടിട്ടുള്ളവൻ സംസാരിക്കാൻ പുറപ്പെടുന്നെങ്കിൽ അവൻ മറയനാണ്. മാതൃദേവിയുടെ ആദ്ധ്യാത്മികസാന്നിദ്ധ്യം ഇവിടെ ഇപ്പോഴുണ്ട്.‡ ആ സ്ഥിതിക്ക് ദേവിയുടെ മുമ്പിൽ എനിക്കു വിഡ്ഢിയാകാൻ ഇഷ്ടമില്ല. ഞാൻ അമ്മയെപ്പററി പറയാൻ തുടങ്ങിയാൽ അമ്മ വിചാരിക്കും ''മായ! നിനക്കെന്നെപ്പററി എന്തറിയാം? നീ എന്താണ് വിഡ്ഢിത്തം പറയുന്നത്?'' എന്ന്. ഒരു കുട്ടിക്കും തൻെറ അമ്മയുടെ മുമ്പിൽവച്ച് വിഡ്ഢിയാകാൻ ഇഷ്ടം കാണുകയില്ല. അതുപോലെയാണ് എൻേറയും അവസ്ഥ. അതിനാൽ എനിക്ക് ഇവിടെ ദേവിയെപ്പററി ഒന്നും പ്രസംഗിക്കാൻ അവകാശമില്ല. എങ്കിലും ഈ മഠത്തിൽ വന്നപ്പോൾ ഇവിടത്തെ പ്രസിഡണ്ടിൻെറ ആജ്ഞ അനുസരിക്കാൻ ഞാൻ കടപ്പെട്ടിരിക്കുന്നു. അതിനാൽ ഏതാനും ചുരുങ്ങിയ വാക്കുകൾമാത്രം ഞാൻ പറയുകയാണ്. വാസ്തവത്തിൽ എനിക്ക് അമ്മയെപ്പററി ഒന്നും അറിഞ്ഞുകൂടാ. നിങ്ങൾ ക്ഷമിക്കണം.

രാമായണത്തിൽ രാമൻ വനവാസത്തിനു പോകുമ്പോൾ രാമനോടൊരുമിച്ചു പുറപ്പെടാൻ സീത നിർബന്ധിക്കുന്നു. എന്നാൽ രാമൻ ''ഹേ ദേവി കല്ലുണ്ടു മുള്ളുണ്ടു കാട്ടിൽ. പൈദാഹശാന്തിയ്ക്കുപായങ്ങളില്ല. ശർക്കരകണ്ടക നിമ്നോന്നതങ്ങളായ സ്ഥലങ്ങളിൽ സഞ്ചരിക്കണം. മനുഷ്യഭോജികളായ രാക്ഷസന്മാർ വളരെയുണ്ട്.'' എന്നെല്ലാം പല ഒഴിവുകഴിവുകൾ പറയുന്നു. അപ്പോൾ സീത രാമനോട് ചോദിക്കുന്നു. ''വിവാഹമന്ത്രം ഓർമ്മയുണ്ടോ?'' എന്ന്. വിവാഹസമയത്ത് ഉച്ചരിക്കാറുള്ള മന്ത്രങ്ങളിൽ പ്രധാനമായ ഒന്ന് ''സഹ

---

* 1954 ഡിസംബർ 5–ാംനു- മദിരാശി രാമകൃഷ്ണാശ്രമത്തിൽവച്ചു ചെയ്ത ഇംഗ്ളീഷ് പ്രസംഗത്തിൻെറ ചുരുക്കം.

‡ അമ്മയുടെ പടംവെച്ചു പൂജനടക്കുന്നിടത്തായിരുന്നു പ്രസംഗം.

ധർമ്മശ്ചരൃതാം'' എന്നാണ്. അതായതു ഭർത്താവ് ഏതു ധർമ്മം അനുസരിക്കുന്നുവോ അതു ഭാര്യയുമനുസരിക്കണമെന്നർത്ഥം. അതുകൊണ്ടാണ് ഹിന്ദുശാസ്ത്രങ്ങളിൽ ഭാര്യയെ സഹധർമ്മിണിയെന്നുപറയുന്നതു്. താൻ രാമന്റെ സഹധർമ്മം അനുഷ്ഠിക്കാൻ ചുമതലപ്പെട്ടവളായതുകൊണ്ടാണ് സീത രാമനോടു നിർബന്ധിച്ചതു്, തനിക്കുകൂടി വനത്തിൽ വരാൻ അധികാരവും അവകാശവും ഉണ്ടെന്നു്. ശ്രീ ശാരദാദേവിയെപ്പററിയും എനിക്കു പറയാനുള്ളതു് അവർ എല്ലാ അംശത്തിലും ശ്രീരാമകൃഷ്ണദേവന്റെ സഹധർമ്മിണിയായിരുന്നുവെന്നാണു്. അങ്ങനെയാണ് ഞങ്ങൾ കാലടി അദ്വൈതാശ്രമത്തിൽ വരുന്നവർക്ക് ശ്രീ ശാരദാദേവിയെ പരിചയപ്പെടുത്തിക്കൊടുക്കുന്നതു്. കാലടി ശ്രീ ശങ്കരന്റെ ജന്മസ്ഥലമാണെന്നു കേട്ടു പലരും പല ദിക്കിൽനിന്നു് തീർത്ഥയാത്രയ്ക്കു വരും. അക്കൂട്ടത്തിൽ അടുത്തൊരു സന്യാസിമഠമുണ്ടെന്നു കേട്ടു് അവിടെ എന്താണ് നടക്കുന്നതെന്നറിയാനുള്ള രസത്തിനു് ചിലർ വരും. അവരിൽ പലരും ശ്രീരാമകൃഷ്ണനെപ്പററിയും ശ്രീ ശാരദാദേവിയെപ്പററിയും ഒന്നുംതന്നെ കേട്ടിട്ടുണ്ടാവില്ല. അവർ വന്നു പൂജാമുറിയിൽ നോക്കുമ്പോൾ അവിടെ കാണാം ശ്രീരാമകൃഷ്ണന്റെ പടത്തിന്റെയടുത്തു് ഒരു സ്ത്രീയുടെ രൂപം. ''സന്യാസി സ്ത്രീയെ നോക്കരുതു്'' എന്നെല്ലാം അവർ കേട്ടിട്ടുണ്ടാകും. ചിലർ ഭാഗവതവും മററും വായിച്ചു്,

> ''സ്ത്രീണാം തത്സംഗിനാം സംഗം ത്യക്ത്വാ ദൂരത ആത്മവാൻ
> ക്ഷേമേ വിവിക്ത ആസീനശ്ചിന്തയേന്മാമതന്ദ്രിതഃ''

''സ്ത്രീകളുടേയും സ്ത്രീസംബന്ധമുള്ളവരുടേയും സംഗം ദൂരെ ത്യജിച്ചു് ദൃഢനിശ്ചയത്തോടുകൂടി നിർബാധവും അപകടമൊഴിഞ്ഞതുമായ വിജനസ്ഥലത്തിരുന്നു് എന്നെ ഇടതടവില്ലാതെ ധ്യാനിക്കണം'' എന്നു ശ്രീകൃഷ്ണൻ ഉദ്ധവർക്കുപദേശിച്ചതും മനസ്സിലായിട്ടുണ്ടാവും. 'ജാരചോര'നെന്നും പതിനായിരത്തെട്ടു സ്ത്രീകളുടെ ഭർത്താവെന്നും കരുതപ്പെട്ടിരുന്ന ശ്രീകൃഷ്ണൻ ഈശ്വരസാക്ഷാൽക്കാരം ആഗ്രഹിക്കുന്നവർക്കു കൊടുത്ത ഉപദേശം ഇതാണെന്നുകൂടി ഞാൻ ഈ അവസരത്തിൽ ഓർമ്മിപ്പിക്കുന്നു. ഇതെല്ലാം വായിച്ചവർ ഞങ്ങളോടു ചോദിക്കും ''നിങ്ങൾ ഇവിടെ ഒരു സ്ത്രീയുടെ പടംവെച്ചു പൂജിക്കുന്നത് ആരുടെയാണ്? എന്താണ്? വഴിയാത്രാമദ്ധ്യേ ഒന്നു കയറിപ്പോകാൻ വരുന്നവർക്കുണ്ടോ ശ്രീരാമകൃഷ്ണന്റേയും ശ്രീ ശാരദാദേവിയുടേയും ചരിത്രമെല്ലാം കേൾക്കാൻ സമയമുണ്ടാകുന്നു? അതുകൊണ്ടു് ഞാൻ അവരോട് പറയും ''അതു് ശ്രീരാമകൃഷ്ണന്റെ സഹധർമ്മിണിയുടെ പടമാണു്'' എന്നു്. അതിന്റെ അർത്ഥമെന്തെന്നു ചോദിച്ചാൽ അവരുടെ ജീവചരിത്രം ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയത് വാങ്ങി വായിച്ചുനോക്കാൻ പറയും.

''ശ്രീരാമകൃഷ്ണന്റെ സഹധമ്മിണി'' എന്നുള്ളതാണ് ശ്രീ ശാരദാദേവിക്ക് ഏററവും പററിയ വിശേഷണം എന്നാണെന്റെ അഭിപ്രായം. നോക്കുക. ശ്രീരാമകൃഷ്ണൻ അവതരിച്ചു; ശ്രീ ശാരദാദേവിയും അവതരിച്ചു. *അദ്ദേഹം തന്റെ ജീവിതത്തിലെ പങ്കാളിയായി ശ്രീ ശാരദയെ തെരഞ്ഞെടുത്തു. അദ്ദേഹം വിവാഹംകഴിച്ചു. അമ്മയും വിവാഹംകഴിച്ചു. അദ്ദേഹം തപസ്സുചെയ്തു; അമ്മയും തപസ്സുചെയ്തു. അദ്ദേഹം ആജീവനാന്തം ബ്രഹ്മചര്യം പരിപാലിച്ചു; അമ്മയും അഖണ്ഡബ്രഹ്മചര്യം പരിപാലിച്ചു. അദ്ദേഹം യുവാക്കന്മാരെ ആദ്ധ്യാത്മികമാഗ്ഗത്തിൽ പരിശീലിപ്പിച്ചു; അമ്മയും അതുതന്നെ ചെയ്തു. അങ്ങനെ ശ്രീരാമകൃഷ്ണൻ എന്തുചെയ്തുവോ അതുതന്നെ അമ്മയും ചെയ്തു. ശ്രീരാമകൃഷ്ണൻ ജഗദ്ഗുരുവാണെങ്കിൽ അമ്മയും ജഗദ്ഗുരുവാണ്. ശ്രീരാമകൃഷ്ണൻ ഒരു അവതാരമാണെങ്കിൽ ശ്രീ ശാരദാദേവിയും ഒരു അവതാരമാണ്. ശ്രീരാമകൃഷ്ണൻ തന്റെ ജീവിതം കൊണ്ടും ഉപദേശംകൊണ്ടും എന്തെല്ലാം പഠിപ്പിച്ചോ അതുതന്നെയാണ് ശ്രീ ശാരദാദേവിയും തന്റെ ജീവിതവും ഉപദേശവുംകൊണ്ടു പഠിപ്പിച്ചതു്. സ്ത്രീയുടെ സാന്നിദ്ധ്യമുണ്ടെങ്കിലും, അടുത്തസമ്പക്കമുണ്ടെങ്കിലും, പുരുഷന്നു് പവിത്രജീവിതം—ശുദ്ധബ്രഹ്മചര്യയുക്തജീവിതം—നയിക്കാൻ സാധിക്കുമെന്നു ശ്രീരാമകൃഷ്ണൻപഠിപ്പിച്ചു. അതുപോലെതന്നെ ഒരു സ്ത്രീക്കും തന്റെ ഭത്താവിനോടൊരുമിച്ചു അടുത്ത സമ്പർക്കം പുലത്തിയാലും നിത്യബ്രഹ്മചര്യപൂണ്ണമായ പവിത്രജീവിതം നയിക്കാൻ സാധിക്കുമെന്നു ദേവിയും പഠിപ്പിച്ചു. മനുഷ്യന്നു് ഈ ശരീരത്തിലിരിക്കുമ്പോഠംതന്നെ ഈശ്വരദശനം സാദ്ധ്യമാണെന്നും അതാണു മനുഷ്യജന്മത്തിന്റെ പരമലക്ഷ്യമെന്നും അതില്ലാത്ത ജീവിതം നിരത്ഥകമാണെന്നും ശ്രീരാമകൃഷ്ണൻപഠിപ്പിച്ചു. അതുതന്നെ അമ്മയും പഠിപ്പിച്ചു. സ്ത്രീകഠം വാസ്തവത്തിൽ ജഗന്മാതാവിന്റെ സാക്ഷാൽ പ്രതീകങ്ങളാണെന്നും സ്ത്രീകളെ അനാദരിച്ചതാണ് ഭാരതത്തിന്റെ അധഃപതനഹേതുവെന്നും ശ്രീരാമകൃഷ്ണൻ പഠിപ്പിച്ചു. അമ്മയും അതുതന്നെ കാണിച്ചു. സ്ത്രീകളെ കാമദൃഷ്ടിയോടുകൂടി നോക്കുന്നവൻ ഒരിക്കലും ശ്രീരാമകൃഷ്ണന്റെ അനുഗാമിയാകുന്നില്ല; അമ്മയുടേയും അനുഗാമിയാകുന്നില്ല; ശ്രീരാമകൃഷ്ണൻ പതിതന്മാരെ ഉദ്ധരിച്ചു. ഇങ്ങനെ നോക്കിയാൽ ശ്രീരാമകൃഷ്ണദേവനും ശ്രീശാരദാദേവിയും രണ്ടല്ല; ഒന്നാണ്; ഒരേ നാണയത്തിന്റെ രണ്ടു വശങ്ങഠം മാത്രമാണ്. ശ്രീരാമകൃഷ്ണന്റെ മുഖ്യോപദേശം ഭക്തിയോഗമാണ്. അദ്ദേഹത്തിനു മററു യോഗങ്ങഠം അറിയാൻ വയ്യാഞ്ഞിട്ടല്ല; ഈ കാലത്തേക്കു് ഏററവും പററിയതു് ഭക്തിയോഗമായതു

* രണ്ടുപേരുടേതും സാധാരണജന്മമല്ലായിരുന്നെന്നും അവതാരമായിരുന്നുവെന്നും അർത്ഥം.

കൊണ്ടാണ് അദ്ദേഹം അതുപദേശിച്ചതു്. ഭക്തിയോഗത്തിൽ പ്രാധാന്യം നാമജപത്തിനാണ്. അമ്മയും പ്രാധാന്യം കല്പിക്കുന്നത് നാമജപത്തിനാണ്. ''അറിഞ്ഞോ അറിയാതേയോ വെള്ളത്തിൽ വീണാൽ മുണ്ടു നനയും. അതുപോലെ നാമജപം ഏകാഗ്രതയോടുകൂടിയായാലും അല്ലെങ്കിലും മനസ്സിനെ ശുദ്ധമാക്കും'' എന്ന് അമ്മ ഒരിടത്തു പറയുന്നു. ഈ അവസരത്തിൽ ഇവിടെ കൂടിയിരിക്കുന്ന അമ്മമാരോടു ഞാൻ പറയുന്നു, നിങ്ങളെല്ലാം കുട്ടികളെ വെളുപ്പിനു വിളിച്ചുണർത്തി നാമം ജപിപ്പിക്കണമെന്ന്. കുട്ടികളെക്കൊണ്ടു സന്ധ്യക്കും വെളുപ്പിനും നാമം ജപിപ്പിക്കണം. ഹിന്ദുക്കളുടെയിടയിൽനിന്ന് നമ്മുടെ രാജ്യത്തു് പരിഷ്കാരപ്രവാഹംനിമിത്തം ആ പതിവു നശിച്ചുപോകുന്നു. അതിനെ തടയണം. എന്നാലേ നമുക്ക് ഐശ്വര്യമുണ്ടാകൂ; ഭഗവാൻെറ അനുഗ്രഹമുണ്ടാകൂ. അതുകൊണ്ടു വീടുകളിൽ നാമജപം നിര്‍ബ്ബന്ധമാക്കണം.

ശ്രീരാമകൃഷ്ണനും ശ്രീ ശാരദാദേവിയും ധർമ്മം സ്ഥാപിക്കാൻ അവതരിച്ചവരാണ്. അവരൊന്നാണ്. ശ്രീരാമകൃഷ്ണനെ ആദരിക്കുന്നവർക്ക് മാതൃദേവിയേയും ആദരിക്കാതിരിക്കാൻ നിവൃത്തിയില്ല. മാതൃദേവിയെ കൂടുതൽ ആദരിക്കേണ്ടതുണ്ടു്. അച്ഛനേക്കാൾ കൂടുതൽ പ്രാധാന്യം അമ്മയ്ക്കാണെന്നു ശ്രീ വിവേകാനന്ദസ്വാമികൾ തന്നെ പറഞ്ഞിട്ടുണ്ടു്. ശാസ്ത്രങ്ങളും പറയുന്നു:—

''ഉപാദ്ധ്യായാത് ദശാചാര്യഃ ആചാര്യാണാം ശതം പിതാ
പിതൃണാം ച ശതം മാതാ ഗൌരവേണാƒതിരിച്യതേ''

എന്ന്, അതുകൊണ്ടു അമ്മയ്ക്കുതന്നെ അച്ഛനേക്കാൾ പ്രാധാന്യം. ശ്രീരാമകൃഷ്ണനേക്കാൾ കൂടുതലായി നാം മാതൃദേവിയെ പൂജിക്കണം. ശ്രീരാമകൃഷ്ണദേവൻെറ ഉപദേശങ്ങളെ അംഗീകരിക്കയും അതനുസരിച്ച് നടക്കുകയും ചെയ്യുന്നതിലാണു ലോകശാന്തിയിരിക്കുന്നതെന്നു നിരാക്ഷേപമായി തെളിയിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്ന ഒരു സത്യമാണ്. ലോകശാന്തി സംയുക്തരാഷ്ട്രസഭയേയോ ശാന്തിസമ്മേളനങ്ങളേയോ അല്ല ആശ്രയിക്കുന്നത്. ജനങ്ങൾക്കു മതനിഷ്ഠയുണ്ടാകുന്നതിലാണിരിക്കുന്നതു്. മതങ്ങൾ തമ്മിൽ കലഹിക്കാതെയുള്ള മതനിഷ്ഠ ശ്രീരാമകൃഷ്ണനേയും ആശ്രയിച്ചിരിക്കുന്നു. വ്യക്തിയുടെ ശാന്തിയും അങ്ങനെതന്നെ. അതിനാൽ ലോകശാന്തിയും ലോകൈശ്വര്യവും വ്യക്തിയുടെ ഐശ്വര്യവും ഭോഗസുഖവും വ്യക്തിസുഖവും ശ്രീ മാതൃദേവിയുടെ സന്ദേശം പ്രചരിപ്പിച്ച് സാമാന്യജനങ്ങളുടെയിടയിൽ എത്തിക്കുന്നതിനെ ആശ്രയിച്ചിരിക്കുന്നുവെന്നു തീർത്തുപറയാം. അതുകൊണ്ട് മാതൃദേവിയുടെ ജന്മശതാബ്ദം ആഘോഷിക്കുന്ന ഈ അവസരത്തിൽ ശ്രീരാമകൃഷ്ണസന്ദേശമായ ശ്രീമാതൃദേവീസന്ദേശം ലോകംമുഴുവൻ പ്രചരിപ്പിക്കുന്നതിനു നമുക്കു ദൃഢപ്രതിജ്ഞചെയ്യാം. മാതൃദേവി നമ്മെ അനുഗ്രഹിക്കട്ടെ!

# 51. ശ്രീരാമകൃഷ്ണാവതാരം

''ഒരു സ്ഥലത്തു് ഒരു വലിയ മതിൽക്കെട്ടുണ്ടായിരുന്നു. അതിനകത്തുള്ള കാര്യങ്ങളെപ്പററി വെളിയിൽ ആക്കും യാതൊരറിവും ഉണ്ടായിരുന്നില്ല. ഒരുകോണിയിൽക്കൂടി അതിന്റെ മുകളിൽ കയറി ആ സ്ഥലം എങ്ങനെയുള്ളതാണെന്നു കണ്ടുപിടിക്കണമെന്നു് നാലു പേർ നിശ്ചയിച്ചു. ആദ്യത്തെയാൾ മതിലിന്റെ മുകളിലെത്തിയ ഉടൻ 'ഹാ! ഹാ! ഹാ!' എന്നു ചിരിച്ചുകൊണ്ടു അതിന്റെ ഉള്ളിലേയ്ക്കു ചാടി. രണ്ടാമത്തെയാളും അങ്ങിനെതന്നെ ചെയ്തു. മൂന്നാമനും രണ്ടാമനെ അനുഗമിച്ചു. നാലാമൻ മതിലിന്റെ മുകളിൽകയറി നോക്കിയപ്പോൾ ആ മതിൽക്കെട്ടിനകത്തു് അതിരുചികരങ്ങളായ ഫലങ്ങൾ നിറഞ്ഞ അസംഖ്യം തോപ്പുകളോടുകൂടിയ ഒരു വലിയ ഉദ്യാനം കണ്ടു. അയാൾക്കു ഉടൻതന്നെ ഉള്ളിലേയ്ക്കു ചാടി ഫലങ്ങൾ തിന്നശേഷം ഉദ്യാനത്തിന്റെ ഭംഗികണ്ടു് രസിച്ചു് വിശ്രമിക്കാൻ അധികം മോഹമുണ്ടായി. എന്നാൽ ആ മോഹത്തെ അടക്കിക്കൊണ്ടു് കോണിയുടെ കുറെ പടികൾ താഴെവന്നു് ആ മനോഹരമായ ഉദ്യാനത്തിലെ വിശേഷകാഴ്ചകളെപ്പററി വെളിയിൽനിന്നവരോടെല്ലാം വിളിച്ചുപറഞ്ഞു. ബ്രഹ്മം ആ മതിൽക്കെട്ടുള്ള ഉദ്യാനം പോലെയാണ്. അതു കാണുന്നവരെല്ലാം തങ്ങളുടെ സ്ഥിതി മറന്നു് അതിന്റെ രസമനുഭവിക്കാൻ ഭ്രമിച്ചു് അതിലേയ്ക്കു ചാടിപ്പോകുന്നു. അങ്ങിനെ ചാടുന്നവരാണ് സിദ്ധന്മാർ. ഈശ്വരനെ കാണുന്നുവെങ്കിലും ഭഗവദ്ദർശനത്തിനുള്ള ആ ആനന്ദം അന്യന്മാക്കുകൂടി ഉണ്ടാകുന്നതിനുള്ള ആസക്തി നിമിത്തം നിർവ്വാണത്തിൽ മുങ്ങാതെ ഈ ലോകത്തു കിടന്നു വലയുന്ന മനുഷ്യരെ ഉപദേശിക്കുവാനും അവരെ ശരിയായ മാർഗ്ഗത്തിൽ നയിക്കുവാനുമായി സ്വന്തമനസ്സാലെ ശരീരമെടുക്കുന്നവരാണ് അവതാരപുരുഷന്മാർ'' എന്നു ശ്രീരാമകൃഷ്ണപരമഹംസൻ പറയുന്നു.

വൈദികകാലംമുതൽക്കെ ഇന്ത്യയിൽ അവതാരവിശ്വാസമുണ്ടായിരിക്കയും പല ദേവന്മാരുടെ പലേ അവതാരങ്ങളേപ്പററി പുരാണങ്ങൾ പ്രസ്താവിക്കുകയും ചെയ്യുന്നെങ്കിലും 'അവതാരം എന്ന ശബ്ദം കേൾക്കുമ്പോൾ വിഷ്ണുവിന്റെ പത്തു അവതാരങ്ങളേയാണ് ഭാഗവതപരിചയമുള്ള കേരളീയക്കു് ആദ്യമായി ഓമ്മയിൽവരുന്നതു്. ഈ ഓമ്മയാൽ പ്രേരിതരായ പലരും ശ്രീരാമകൃഷ്ണാവതാരം

എന്നു കേരംക്കുമ്പോരം ''അങ്ങിനെയൊന്നില്ല, അങ്ങിനെയൊന്നു വരികയില്ല, അതേപ്പററി പുരാണങ്ങളിലൊന്നും പറയുന്നില്ല. അവതാരം പത്തല്ലേയുള്ളു? അതിൽ ഇങ്ങനെയൊന്നിനു സ്ഥലമെവിടെ? ശ്രീരാമകൃഷ്ണൻ അവതാരമാണെങ്കിൽ ആരുടെ അവതാരം?'' എന്നെല്ലാം ചോദിക്കാറുണ്ടു്. ഇവയ്ക്കു ശരിയായ സമാധാനം പറയേണ്ട ഭാരം ശ്രീരാമകൃഷ്ണാവതാരത്തെപ്പററി പറയാൻ തുടങ്ങുന്ന ഒരാരംക്കു് നിശ്ചയമായും ഉണ്ടായിരിക്കും.

ഈ ചോദ്യങ്ങളെല്ലാം ഉണ്ടാക്കുന്നതു് ഇന്നു നാടോടിയായി പ്രചാരത്തിലിരിക്കുന്ന പൗരാണിക ഹിന്ദുമതമാണു്. പുരാണങ്ങരം നല്ലതും സദുദ്ദേശത്തോടുകൂടി എഴുതപ്പെട്ടിട്ടുള്ളതും ഹിന്ദുമതത്തിനു് ബുദ്ധമതവുമായുണ്ടായ പോരാട്ടത്തിൽ വളരെ സഹായിച്ചിട്ടുള്ളതുമാണെന്നിരുന്നാലും അവയെ നമ്മുടെ മതത്തിൻെറ ശരിയായ പ്രമാണമായി ഗ്രഹിക്കാവുന്നതല്ല. അങ്ങിനെ ഗ്രഹിക്കണമെന്നു പുരാണകർത്താക്കരംക്കുപോലും ഉദ്ദേശമുണ്ടായിരുന്നതായും കാണുന്നില്ല.

''ശ്രുതിസ്മൃതിവിരോധേ തു സ്മൃതേസ്ത്യാഗോ വിധീയതേ''
''ധർമ്മം ജിജ്ഞാസമാനാനാം പ്രമാണം പരമം ശ്രുതിഃ''
''ശ്രുതിപ്രാമാണ്യതോ വിദ്വാൻ സ്വധർമ്മേ നിവിശേത വൈ''
''ശ്രുതിസ്മൃതിപുരാണാനാം വിരോധോ യത്ര ദൃശ്യതേ
തത്ര ശ്രൗതം പ്രമാണന്തു ഗ്രാഹ്യമേവ മനീഷിഭിഃ''

എന്ന സ്മൃതിവചനങ്ങരം ഇതിനു ശരിയായ തെളിവുകളാണു്. കവിതയായി വിചാരിക്കുന്നപക്ഷം ചമല്ക്കാരംകൊണ്ടും വർണ്ണനാചാതുര്യം കൊണ്ടും എത്രതന്നെ മുന്നിട്ടുനില്ക്കുമെന്നിരുന്നാലും ഇന്ദ്രനേയും ചന്ദ്രനേയും ദുർമ്മാർഗ്ഗികളാക്കുകയും ജഗന്നിയന്താവിനെ കാമദാസനാക്കി ഓടിക്കുകയും ജഗത്സ്രഷ്ടാവിനെക്കൊണ്ടു കള്ളംപറയിക്കുകയും ചെയ്യുന്ന ഈ പുരാണങ്ങളിൽ വേദങ്ങളെപ്പോലെ പ്രത്യക്ഷരം വിശ്വസിക്കുന്നതു നന്നല്ലെന്നു യുക്തിമാനായ ഏവനും സമ്മതിക്കാതിരിക്കയില്ല. പുരാണങ്ങളെപ്പററി വൈദികകാലത്തിൻെറ അന്ത്യഘട്ടം മുതൽ മതഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ പ്രസ്താവിച്ചുകാണുന്നുണ്ടെങ്കിലും ബുദ്ധൻ, ജീനൻ, ബൗദ്ധജൈനസിദ്ധാന്തങ്ങരം, ബുദ്ധമതകാലത്തു് ഇന്ത്യയുമായി കൂട്ടുകെട്ടിലിരുന്ന യവനന്മാർ, (ഗ്രീക്കുകാർ) ക്രിസ്ത്വബ്ദത്തിനുശേഷം ഇന്ത്യയിൽ വന്ന ശകന്മാർ, ശകാരിയായ വിക്രമാദിത്യൻ, ബാക്ട്രിയന്മാർ, രാഷ്ട്രകൂടന്മാർ, പല്ലവന്മാർ, * ഹൂണന്മാർ (ഹൺജാതിക്കാർ) മുതലായവരെപ്പററി പ്രതിപാദി

* ഇവരെ ചിലർ യൂറോപ്യന്മാരാണെന്നു് തെററിദ്ധരിച്ചുവരുന്നതു് അബദ്ധമാണു്.

ക്കുന്ന ഇന്നത്തെ പുരാണങ്ങളുടെ ആധുനികരൂപം ഉണ്ടായതു് ക്രിസ്ത്വബ്ദത്തിൻെറ ആദിമശതാബ്ദങ്ങളിൽ—വ്യാസൻേറയും ശുകൻേറയും ലോകരംഗത്തുനിന്നുള്ള അന്തദ്ധാനത്തിനുശേഷം—ആണെന്നു് നിസ്സംശയം പറയാം. ആ സ്ഥിതിക്കും ഇവയെ സാക്ഷാൽ ആര്യധമ്മമായ നമ്മുടെ മതത്തിൻെറ പൂണ്ണപ്രമാണങ്ങളായി വിചാരിക്കാവുന്നതല്ല. ''ഇവയുടെ പ്രതിപാദനംകൊണ്ടുമാത്രം പുരാണങ്ങറംക്കു കാലപ്പഴക്കമില്ലെന്നു പറയുന്നതു് തെററാണു്. ഋഷിമാർ ദീർഘചിന്തകൊണ്ടോ അഥവാ പൂവ്വകല്പങ്ങളിലെ അനുഭവംകൊണ്ടോ ഇവയെല്ലാം കാലേക്കൂട്ടി അറിഞ്ഞെഴുതിയതായി വിചാരിക്കരുതോ?'' എന്നു ചോദിക്കുന്നുവെങ്കിൽ ഇന്ത്യയുടെ ഒരു കോണുമാത്രം കീഴടക്കിയ പല്ലവയവനാദികളെപ്പററി പറഞ്ഞ ഋഷിമാർ ഇന്ത്യയെ മുഴുവൻ ഇളക്കിമറിക്കുന്ന ഗാന്ധിയെപ്പററി ഒരക്ഷരമെങ്കിലും പറയാതിരുന്നതു് എന്തുകൊണ്ടായിരിക്കുമെന്ന ചോദ്യമായിരിക്കും അതിനു സമാധാനം. ഇതിനു പുറമേ പുരാണങ്ങളിൽ കാണുന്ന അന്യോന്യവിരുദ്ധതയും, അവയുടെ അസ്ഥിരതയേയും അപ്രാചീനതയേയും വിളിച്ചുപറയുന്നു. ഇതെല്ലാം ഒന്നിലധികം പുരാണങ്ങറം ഒന്നിച്ചുചേത്തു വായിച്ചുനോക്കുന്ന വിമശ്കന്മാക്കു കാണാവുന്നതാകയാലും പാശ്ചാത്യ പണ്ഡിതന്മാരുടെ ആമാതിരി പരിശ്രമത്തിൻെറ ഫലമായി ഇപ്പോറം ഇവയെല്ലാം പലക്കും അറിയാനിടവന്നിട്ടുള്ളതിനാലും അതേപ്പററി വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല. പുരാണങ്ങളേക്കാറം വേദങ്ങറംക്കാണു് പ്രാമാണ്യതയെന്നും വേദസിദ്ധാന്തങ്ങളോടു യോജിക്കാത്തിടത്തു പുരാണങ്ങറം അപ്രമാണങ്ങളാണെന്നും പുരാണം ധമ്മത്തിൻെറ മാനദണ്ഡമായി എപ്പോഴും വിചാരിക്കാവുന്നതല്ലെന്നും പറയണമെന്നേ എനിയ്ക്കിച്ഛയുള്ളു.

വേദങ്ങളിൽ 'ഈശ്വരൻ ഒന്നല്ലാതെ രണ്ടില്ല. രണ്ടായിട്ടു ഗുണഭേദംകൊണ്ടു് തോന്നുന്നതാണു്'' എന്നു്, 'ഏകം സദ്വിപ്രാ ബഹുധാ വദന്തി'; 'നേഹ നാനാഽസ്തി കിഞ്ചന'; 'മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി' തുടങ്ങിയ മന്ത്രങ്ങറം പ്രസ്താവിക്കുന്നു. അതനുസരിച്ചു നോക്കിയാൽ വിഷ്ണുവിൻെറ അവതാരം വേറെ; ശിവാവതാരം വേറെ; ദേവിയുടെ അവതാരം വേറെ എന്നു പറയുന്നതിൽ വാസ്തവമായി യാതൊരു അത്ഥവുമില്ലെന്നും 'അവതാരം പലതില്ല; എല്ലാം ഒന്നുതന്നെ. ഓരോ കാലത്തു് ഓരോ ദേശത്തു് ഓരോ നാമരൂപത്തോടുകൂടി ഒരേശക്തിതന്നെ ആവിർഭവിക്കുന്നു' എന്നു് ശ്രീരാമകൃഷ്ണൻ പറയുന്നതാണു വാസ്തവമെന്നും കിട്ടുന്നു. ഇങ്ങിനെ 'ശ്രീരാമകൃഷ്ണൻ ആരുടെഅവതാരം?' എന്ന ചോദ്യം നിരത്ഥകമായി തള്ളപ്പെടുന്നു.

'അവതാരങ്ങൾ പത്തല്ലേയുള്ളൂ' എന്ന ചോദ്യത്തിന ഭാഗവതംതന്നെ, നരനാരായണന്മാർ കപിലൻ തുടങ്ങിയ പതിനെട്ടിലധികം അവതാരപുരുഷന്മാരുടെ പേരുപറഞ്ഞു് ഉത്തരം നൽകുന്നു. ഇനി 'ശ്രീരാമകൃഷ്ണാവതാരത്തെപ്പററി ഭാഗവതത്തിൽ പറയാത്തതെന്തു്?' എന്ന ചോദ്യമാണ്. പുരാണങ്ങൾ അതതുകാലംവരെ നടന്ന ചരിത്രസംഭവങ്ങളിൽ കവി മനോധർമ്മങ്ങളും പക്ഷഭേദങ്ങളും മററും കൂട്ടിക്കലർത്തി എഴുതിയിട്ടുള്ളവയാകയാൽ അവയെ, അവ എഴുതുന്ന കാലംവരെയുള്ള വിശിഷ്ടസംഭവങ്ങളുടെ ഒരു രേഖയായി അഥവാ ജാതകമായി അവയെ വിചാരിക്കാൻ നിവൃത്തിയില്ല. അതിനാൽ ഭാഗവതത്തിൽ ബ്രിട്ടീഷ് സാമ്രാജ്യത്തെപ്പററിയോ അതിൻെറ ഭാവിചരിത്രത്തെപ്പററിയോ യാതൊന്നും പറയാത്തതെന്തെന്ന ചോദ്യത്തിൻെറ വിലയേ മുൻപറഞ്ഞ ചോദ്യത്തിനുള്ളൂ എന്നാണ് എൻെറ സമാധാനം.

ഇവിടെ ഒരാക്ഷേപമുണ്ടാകാം. ഭാവിയെപ്പററി പറയുവാൻ പുരാണങ്ങൾ അധികാരികളല്ലെങ്കിൽ അഥവാ പുരാണത്തിൽ ഭാവിയെപ്പററി പറഞ്ഞിട്ടുള്ളതെല്ലാം വാസ്തവത്തിൽ അതെഴുതുന്ന കാലത്തിനു മുമ്പു നടന്ന സംഭവങ്ങൾ മാത്രമാണെന്നു വിചാരിക്കയാണെങ്കിൽ ഖഡ്ഗ്യവതാരത്തേയും പ്രളയത്തേയുംകുറിച്ച് നിങ്ങൾ എന്തു പറയുന്നു എന്ന ചോദ്യം വരാം. പ്രളയം * 'അനാദേരന്തവത്ത്വം ച സംസാരസ്യ ന സേത്സതി' എന്ന തത്വത്തിൽ വ്യക്തീകരിക്കപ്പെടുന്ന അനുമാനപ്രമാണത്തിൽനിന്നുണ്ടായതാണ്. പ്രപഞ്ചത്തിനു് ആദിയുണ്ടെങ്കിൽ അന്തവുമുണ്ട്. അവസാനത്തിലെ ഒരു അവതാരത്തിൽ എല്ലാ മതക്കാരും വിശ്വസിക്കുന്നു. ഹിന്ദുക്കളിൽ വൈഷ്ണവന്മാരും സ്മാർത്തന്മാരും ഖഡ്ഗി വന്നു ദുഷ്ടസംഹാരംചെയ്തു ആര്യധർമ്മം പ്രതിഷ്ഠിക്കുമെന്നു വിചാരിക്കുന്നു. മുഹമ്മദീയർ മാധി വന്നു് അന്യമതസ്ഥരെ എല്ലാം നശിപ്പിച്ച് ഇസ്ലാംമത പ്രതിഷ്ഠ ചെയ്യുമെന്നു് വിശ്വസിക്കുന്നു. ക്രിസ്ത്യാനികൾ ക്രിസ്തുവിൻെറ രണ്ടാംവരവിനും നിത്യാനന്ദസഹസ്രാബ്ദം കാണുവാനുമായി കാംക്ഷിക്കുന്നു. ബൌദ്ധന്മാർ മൈത്രേയബുദ്ധനെ പ്രതീക്ഷിക്കുന്നു. ജൂതന്മാർക്ക് ഇനിയും ക്രിസ്തു വന്നുകഴിഞ്ഞിട്ടില്ല. അവർ ക്രിസ്തുവിൻെറ വരവിനെ കാത്തിരിക്കുന്നു. ഇങ്ങനെയുള്ള വിശ്വാസങ്ങൾ ശോഭനമായ ഒരു ഭാവിയെക്കുറിച്ചുള്ള ആകാംക്ഷയിൽനിന്നുണ്ടായതെന്നല്ലാതെ ഋഷിമാർ വേദങ്ങളിൽ ഇതേപ്പററി ഒന്നുംതന്നെ പറയുന്നില്ല. ഋഷിമാരുടെ കാലമായ വൈദികകാലത്തു ജീവിച്ചിരുന്ന മഹർഷിമാർ ശ്രീരാമൻ ശ്രീകൃഷ്ണൻ തുടങ്ങിയ അവതാരങ്ങളെക്കുറിച്ചു

* ആദിയില്ലാത്തതിന് അന്തമില്ല. ആദിയുള്ളതിന് അന്തവുമുണ്ട്.

പോലും ഒന്നുംതന്നെ മിണ്ടാതിരുന്നതു് എന്തുകൊണ്ടായിരിക്കും? ശൈവ – ശാക്ത – ഗാണപത്യാദി പുരാണങ്ങളെഴുതിയ ഋഷിമാർ വൈഷ്ണവാവതാരങ്ങളെപ്പററി ഒന്നും പറയാതെ, ശൈവന്മാരെ വൈഷ്ണവാവതാരങ്ങളിലും വൈഷ്ണവന്മാരെ ശൈവാവതാരങ്ങളിലും വിശ്വാസികളാക്കിയാൽ അവർ തമ്മിൽത്തല്ലുമെന്നു് ദീർഘദൃഷ്ടിയിൽ കണ്ടില്ലായിരിക്കുമോ? ഒരുപക്ഷേ അറിഞ്ഞുകൊണ്ടുതന്നെ ഇവർ തമ്മിൽത്തല്ലട്ടെ എന്നു കരുതി മൗനികളായിരുന്നിരിക്കുമോ? അദ്വൈതിയായ ശങ്കരന്റെ അനുഗാമികൾ കടലിൽ വസിക്കുന്ന ഒരു വിഷ്ണുവിലോ, മലയിൽ വസിക്കുന്ന ഒരു ശിവനിലോ വിശ്വസിക്കുന്നില്ല. ഇപ്രകാരം പൗരാണികന്മാരുടെ ചോദ്യങ്ങൾക്കു് സമാധാനം ഉണ്ടെന്നു മാത്രമല്ല, ''ഒരു അവതാരപുരുഷൻ എന്നാൽ ആരു്? അവതാരപുരുഷന്റെ ലക്ഷണമെന്തു്?'' എന്ന ചോദ്യങ്ങൾക്കു് പുരാണങ്ങൾ ശരിയായ സമാധാനം തരുന്നില്ലെന്നുകൂടി പറയേണ്ടിയിരിക്കുന്നു. അതിനാൽ കേവലം പുരാണത്തെ—ഹിന്ദുക്കളിൽതന്നെ എല്ലാവരും ആദരിക്കാത്ത പുരാണത്തെ—വിട്ടു് നമുക്കു് അന്യഗ്രന്ഥങ്ങളെ തേടേണ്ടിയിരിക്കുന്നു. ഹിന്ദുശാസ്ത്രസംബന്ധമായ ആ വിവരണത്തെ പൂർത്തീകരിക്കുന്ന ഏതൊരു മഹാത്മാവിനെയും നാം അവതാരപുരുഷനായി ഗണിക്കുവാൻ കടപ്പെട്ടിരിക്കുന്നു.

''യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത!
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം.
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മ സംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.
യദ്യത് വിഭൂതിമത് സത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗഛ ത്വം മമ തേജോംƒശസംഭവം''.

''ലോകത്തു് എപ്പോഴെല്ലാം അധർമ്മം വദ്ധിക്കുകയും ധർമ്മം ക്ഷയിക്കുകയും ചെയ്യുന്നുവോ അപ്പോഴെല്ലാം സജ്ജനങ്ങളെ രക്ഷിക്കാനും ദുഷ്ടന്മാരെ നശിപ്പിക്കാനും ധർമ്മം സ്ഥാപിക്കാനുമായി ഞാൻ ജനിക്കുന്നു. ഇങ്ങനെ ജനിക്കുന്ന, ഐശ്വര്യത്തോടും ശ്രീയോടും ശക്തിയോടും കൂടിയ ഏതേതു മൂർത്തികളുണ്ടോ അതെല്ലാം എന്റെ അംശമെന്നറിഞ്ഞാലും'' എന്നു ഭഗവാൻ ശ്രീകൃഷ്ണൻ വേദസാരമായ ഗീതയിൽ പ്രസ്താവിക്കുന്നു. ഈ വിവരണം ശ്രീരാമകൃഷ്ണനെ സംബന്ധിച്ചിടത്തോളം എത്രമാത്രം ശരിയാണെന്നു നോക്കിയിട്ടാണു് ശ്രീരാമകൃഷ്ണൻ അവതാരമാണോ എന്നു നിശ്ചയിക്കേണ്ടതു്.

ക്രിസ്തുവർഷം പത്തൊമ്പതാം ശതാബ്ദം ലോകമാസകലം ഒരു മഹാവിപ്ലവത്തിന്റെ വിത്തുവിതയ്ക്കുന്ന കാലമായിരുന്നു. 1788—ൽ

(അതായത് കൊല്ലവഷം 963—ൽ) രാജാധികാരത്തെ നിശ്ശേഷം ഭഗ്നമാക്കുന്നതിനു പുറപ്പെട്ട ഫ്രെഞ്ചുവിപ്ലവനേതാക്കന്മാരുടെ കാഹളം യൂറോപ്പിലെ ഭൗതികസാമ്രാജ്യങ്ങളെ മാത്രമല്ല സാഹിത്യസാമ്രാജ്യങ്ങളേയും മതവിശ്വാസങ്ങളേയും ആകമാനം ഒന്നിളക്കി. സ്വതന്ത്രവിചാരം, ഭൗതികസുഖാസക്തി എന്നിവ ജനങ്ങളുടെ ഉപാസനാമൂത്തികളായി. യുദ്ധകോലാഹലം ലോകമെല്ലാം മുഴങ്ങി. യൂറോപ്പിൽനിന്നും വേരിളകുമെന്നു തോന്നിയപ്പോഠം ക്രിസ്തുമതം ഭാരതഭൂമിയിലേയ്ക്കു ശ്രദ്ധയെ പ്രധാനമായി പതിപ്പിച്ചു. ഖഡ്ഗധാരികളും 'സത്യവേദ'വാഹികളുമായ പാശ്ചാത്യാക്രമികഠം ഋഷിമാരുടെ സന്താനങ്ങളും സമാധാനപ്രിയരുമായ ഭാരതീയരോട്, അവർ വെറും സ്വപ്നദശികളുടെ അനുഗാമികളായ ഒരുതരം കാട്ടാളന്മാരാണെന്നും; അവരുടെ മതം കേവലം കെട്ടുകഥകളെ ആസ്പദമാക്കിയിട്ടുള്ളതാണെന്നും, അവർ അനുഭവപ്പെടുത്തുന്നതിന് അത്യാസക്തിയോടെ ലക്ഷ്യമാക്കി പ്രവത്തിച്ചിരുന്ന ആത്മാവും ഈശ്വരനും നിരത്ഥകപദങ്ങളാണെന്നും ഭാരതഭൂമിയുടെ നട്ടെല്ലായിരുന്ന അസംഖ്യം വഷത്തെ ത്യാഗം മൂഢതയുടെ ലക്ഷണമാണെന്നും ഉപദേശിച്ചപ്പോഠം ചിന്താശീലന്മാരായ ജനങ്ങളുടെ ഹൃദയങ്ങളിൽ വലുതായ വിഭ്രമങ്ങഠം ഉണ്ടായി. പാശ്ചാത്യോപദേശിയുടെ വാക്കിലും വിദ്യയിലും വ്യാമോഹിതന്മാരായ യുവാക്കന്മാർ മതഗ്രന്ഥങ്ങളെ ദൂരെ എറിയുവാനും, വിഗ്രഹങ്ങളെ പാറക്കഷണങ്ങളെന്നു പറഞ്ഞു തൊഴിക്കുവാനും മതാചാര്യന്മാരെ ആട്ടി ഓടിക്കുവാനും ഉദ്യുക്തരായി. ഈ അവസരത്തിൽ പരിഷ്കാരകേന്ദ്രമായ കൽക്കട്ടയ്ക്കടുത്ത് ''കാമാരിപുകുരം'' എന്ന ഗ്രാമത്തിൽ ക്രിസ്തുവഷം 1836—ൽ (1001) കുംഭമാസത്തിലെ ശുക്ലദ്വിതീയയിൽ ഒരു ദരിദ്രബ്രാഹ്മണകുടുംബത്തിൽ ഒരു ശിശു ജാതനായി. ഈ ശിശുവിന്റെ ജനനത്തിനു മുമ്പ് പിതാവു് ഗയയിലേയ്ക്കു് ഒരു തീത്ഥയാത്ര ചെയ്യുകയും അവിടെവച്ചു് ഗയാനാഥനായ ഭഗവാൻ ഗദാധരൻ പ്രത്യക്ഷനായി ''ഞാൻ മനുഷ്യരെ രക്ഷിക്കുന്നതിനു് പിന്നേയും പിന്നേയും മത്ത്യരൂപത്തിൽ ആവിർഭവിക്കുന്നു. ഇന്നു് എനിക്കു് വീണ്ടും ജന്മം സ്വീകരിക്കുന്നതിനുള്ള കാലം ആസന്നമായിരിക്കയാൽ നിന്റെ ഭക്തികൊണ്ടു് ഏററവും പ്രസന്നനായ ഞാൻ നിന്റെ പുത്രനായി ജനിക്കുന്നതാണു്'' എന്നു കല്പിക്കയുമുണ്ടായി. മാതാവിനും അന്നേദിവസംതന്നെ ചില ദിവ്യദശനങ്ങളുണ്ടായി. അതിനാൽ ശിശുവിനു് ബാലഗദാധരൻ എന്നു നാമകരണംചെയ്തു. ഗർഭവതിയായ മാതാവിനു് പല ദശനങ്ങളുണ്ടായിട്ടുണ്ടെന്നു മാത്രമല്ല അക്കാലത്ത് അവർക്കു് ത്രികാലജ്ഞാനമുണ്ടായിരുന്നതായും അവരുടെ വാക്കുകഠം പലതും ഫലിച്ചിരുന്നതായും പറയപ്പെടുന്നു.

ശിശുവിൻെറ ജാതകത്തിൽ അസാധാരണമായ പഞ്ചഗ്രഹോച്ചസ്ഥിതിയും സമ്പ്രദായപ്രഭുമഹായോഗവും ഉണ്ടായിരുന്നു. ഗദാധരൻ ബാല്യത്തിൽ ഗ്രാമവാസികളായ സകല ജനങ്ങളുടേയും ഓമനക്കുട്ടനായിരുന്നു. ഒരിക്കൽ കണ്ടാൽ അദ്ദേഹത്തിൻെറ രൂപമഹിമാദികളിൽ ആകർഷിക്കപ്പെടാത്തവരായി ആരുംതന്നെ ഉണ്ടായിരുന്നില്ല. ബാല്യത്തിൽ ഒന്നുരണ്ടവസരത്തിൽ ചില വിശിഷ്ടദർശനങ്ങളുണ്ടായതായും തദവസരത്തിൽ ദിവ്യാനുഭൂതിയുണ്ടായതായും പറയപ്പെടുന്നതല്ലാതെ മററു വിശിഷ്ടസംഭവങ്ങളൊന്നും ഉണ്ടായതായി അറിയുന്നില്ല.

ഗദാധരനു് വയസ്സ് 19 ആയി. അച്ഛൻ ഏഴുവയസ്സിൽതന്നെ മരിച്ചുപോകയാൽ അദ്ദേഹം ഇപ്പോരം മൂത്തജ്യേഷ്ഠനായ രാമകുമാരൻെറ സംരക്ഷണത്തിലാണു്. കുടുംബത്തിൻെറ ദാരിദ്ര്യസ്ഥിതികൊണ്ടും ഗദാധരൻെറ വിദ്യാഭ്യാസത്തിലുള്ള അശ്രദ്ധകൊണ്ടും ഗദാരനു വലിയ പാണ്ഡിത്യമൊന്നുമുണ്ടായില്ല. അച്ഛൻെറ മരണം മുതൽ തന്നെ ഗദാധരൻെറ മനസ്സിൽ ജനനമരണങ്ങരം, പ്രപഞ്ചസ്ഥിതി, മരണവൃത്തി മുതലായ ഗൗരവവിഷയങ്ങളെപ്പററിയുള്ള ചിന്തകരം പ്രവേശിച്ചുകഴിഞ്ഞിരിക്കുന്നു. ഇപ്പോരം ഇദ്ദേഹമിതാ ജ്യേഷ്ഠനോടൊരുമിച്ചു് റാണിരാസമണി ഒമ്പതുലക്ഷം ഉറുപ്പിക ചിലവിട്ടു് പുത്തനായി പണികഴിപ്പിച്ച ദക്ഷിണേശ്വരക്ഷേത്രത്തിലെ പ്രതിഷ്ഠാകർമ്മത്തിനായി സ്നാനയാത്രാദിവസം വന്നിരിക്കുന്നു.

ക്ഷേത്രത്തിലെ പ്രതിഷ്ഠയ്ക്കുശേഷം രാമകുമാരൻ അവിടത്തെ പ്രധാന പൂജകസ്ഥാനവും ഗദാധരൻ കീഴ്ശാന്തിപദവും കയ്യേററു. കുറച്ചുദിവസങ്ങരംക്കുശേഷം കാളീക്ഷേത്രത്തോടുചേൎന്ന രാധാഗോവിന്ദക്ഷേത്രത്തിലെ പൂജകനായി. പൂജയും ഭക്തിയും ദിവ്യഭാവവുംകണ്ടു സംതൃപ്തരായ ക്ഷേത്രാധികാരികരം രാമകുമാരൻെറ ശരീരാസ്വാസ്ഥ്യം നിമിത്തം ഗദാധരനെത്തന്നെ ഒരുവർഷം കഴിഞ്ഞപ്പോരം കാളീക്ഷേത്രത്തിലെ പ്രധാന പൂജകനാക്കി.

അതാ അദ്ദേഹത്തിൻെറ ജീവിതരീതിയിൽ വലുതായ മാററങ്ങരം സംഭവിക്കുന്നു. ബാലനായ ഗദാധരൻ പരമഭക്തനായി. പൂജാമദ്ധ്യത്തിൽ ലോകസ്ഥിതി മറന്നു് ''അംബ അംബ'' എന്നുമാത്രം വിളിച്ചുകൊണ്ടു് യാമങ്ങരം കഴിക്കുന്നു. ബാലൻെറ ഈ ഭാവംകണ്ടു് മാതാവും സഹോദരനുംകൂടി നിർബന്ധിച്ചു് അദ്ദേഹത്തെ വിവാഹബന്ധത്തിലേപ്പെടുത്തി. എന്നാൽ വീണ്ടും ക്ഷേത്രങ്ങളിലെ പൂജകസ്ഥാനം കയ്യേററതോടുകൂടി പൂർവ്വാധികം വൈരാഗ്യം വർദ്ധിക്കുന്നു. ജഗദാംബാദർശനത്തിൽ അത്യാസക്തനായിത്തീൎന്നിരിക്കുന്നു. അഹോരാത്രം കുട്ടികളെപ്പോലെ കരഞ്ഞുകഴിക്കുന്നു. ഇപ്പോരം പൂജയ്ക്കു

ള്ള കഴിവില്ല. ദേവീവിചാരംതന്നെ ശരീരത്തെ വിസ്മരിപ്പിക്കുന്നു. ദക്ഷിണേശ്വരത്തിനടുത്തുള്ള പഞ്ചവടിയിലിരുന്നു തപസ്സു തുടങ്ങി. ഉദയാസ്തമനങ്ങൾ അറിയാതെ കഴിയുന്നു. ഭാഗിനേയനും ശുശ്രൂഷകനുമായ ഹൃദയൻ പൂജകഴിഞ്ഞു് കൊടുക്കുന്ന ആഹാരം ഒരു യന്ത്രംപോലെയാണ് അദ്ദേഹം കഴിക്കുന്നതു്. ബാഹ്യബോധമില്ല. എപ്പോഴും പ്രാൎത്ഥനയും നാമജപവും ധ്യാനവും തന്നെ. ചില അവസരങ്ങളിൽ സമാധിസ്ഥനായ അദ്ദേഹത്തിൻെറ ശിരസ്സിലും തോളിലും പക്ഷികൾ വന്നു വിശ്രമിക്കുന്നു. ചിലപ്പോൾ കരയുന്നു. ചിലപ്പോൾ ചിരിക്കുന്നു.

കുറച്ചുദിവസങ്ങൾക്കുശേഷം സുന്ദരമായ ശരീരം ശോഷിച്ചു് അതിഭയങ്കരമായ ഒരു ജ്വരത്തിന്നധീനമായി. പല വൈദ്യന്മാരെയും ക്ഷേത്രാധികാരികൾ നിയോഗിച്ചു. ആൎക്കും രോഗം മനസ്സിലായില്ല. അങ്ങിനെയിരിക്കുമ്പോൾ കാഷായവസ്ത്രധാരിണിയായ ഒരു വംഗസന്യാസിനി അദ്ദേഹത്തെ കാണ്മാൻ വന്നു. അവർ ഈ രോഗം ഈശ്വരാനുരാഗജമാണെന്നും ഇതു് അസാധാരണ പുരുഷന്മാരിൽ മാത്രം ഉണ്ടാകാറുള്ളതാണെന്നും മനസ്സിലാക്കി, യോഗശാസ്ത്രപ്രോക്തങ്ങളായ പ്രതിക്രിയകൾ ചെയ്യുകയും അദ്ദേഹത്തിനുവേണ്ട ഉപദേശങ്ങൾ നൽകുകയും ചെയ്തു. തത്ഫലമായി രോഗം മാറി. അദ്ദേഹത്തിനു ഇഷ്ടദേവതാദൎശനം ലഭിച്ചു. എന്നാൽ അതുകൊണ്ടു തൃപ്തനാകാതെ ഒരേ ഈശ്വരൻെറ മററു രൂപങ്ങളെ കാണുന്നതിനുള്ള അത്യാസക്തിയോടെ ഹനുമൽഭാവത്തിൽ സാധനചെയ്തു് ശ്രീരാമനേയും, രാധാഭാവത്തിൽ സാധനചെയ്തു് ശ്രീകൃഷ്ണനേയും, ഫക്കീർ ഗോവിന്ദ് എന്നൊരാളോടുപദേശംവാങ്ങി സാധനചെയ്തു് അള്ളാവിനേയും, ക്രിസ്തീയസാധനകൾ അഭ്യസിച്ചു്ക്രിസ്തുവിനേയുംദൎശിച്ചു. പിന്നീടു തന്നിൽ ഒരു ആശമാത്രം ശേഷിച്ചു. അതു അദ്വൈതാനുഭൂതി ലഭിക്കണമെന്നുള്ളതായിരുന്നു. അപ്പോൾ ഹിമവൽപ്രാന്തങ്ങളിൽ ശീതോഷ്ണസമനായി, ഭൂമി മെത്തയും ആകാശം മേല്ക്കൂട്ടിയുമായിക്കരുതി, 'യദൃഛാലാഭസന്തുഷ്ട'നായി സഞ്ചരിച്ചിരുന്ന തോതാപുരിയെന്ന നഗ്നസന്യാസി കാന്തത്താൽ ആകൎഷിക്കപ്പെട്ട ലോഹമെന്നപോലെ ഏതോ ഒരു ദിവ്യസന്ദേശത്താൽ പ്രേരിതനായി ദക്ഷിണേശ്വരത്തിലെത്തി ഗദാധരനു് മഹാവാക്യവും അദ്വൈതാനുഭൂതിമാൎഗ്ഗവും ഉപദേശിച്ചു. ഉപദേശാനുസരണം മൂന്നുദിവസം അഭ്യാസം ചെയ്തു. മൂന്നാംദിവസം ശ്രീരാമകൃഷ്ണനെ സാധനമന്ദിരത്തിൽ ഇരുത്തി വാതിലടച്ചിട്ടു് വെളിയിൽ പോന്നു. ദിവസങ്ങൾ ഒന്നുരണ്ടു കഴിഞ്ഞു. അവധൂതൻ അത്ഭുതപരതന്ത്രനായി വാതിൽ തുറന്നു നോക്കുമ്പോൾ ശിഷ്യൻ അദ്വൈതത്തിൻെറ പരമാവസ്ഥയായ നിൎവ്വികല്പസമാധിയിൽ നി

മഗ്നനായിരിക്കുന്നതായി കണ്ടു. ഗുരു സംശയംതീൎക്കാനായി വടി കൊണ്ടു് പ്രഹരിച്ചു. യാതൊരു ചലനവുമില്ല. ശിഷ്യൻ അദ്വൈതാവസ്ഥയിൽ ദീർഘകാലം വിശ്രമിച്ചശേഷം തിരിച്ചുവന്നതുകണ്ടു അദ്ദേഹം അവതാരപുരുഷനാണെന്നു് മനസ്സിലാക്കി ഗദാധരനു് ശ്രീരാമകൃഷ്ണൻ* എന്ന നാമം നൽകി. എന്നുമാത്രമല്ല, തോതാപുരി പല പുതിയ തത്വങ്ങളും ശ്രീരാമകൃഷ്ണനിൽനിന്നു പഠിക്കയും ചെയ്തു. 'യത്ര സായംഗൃഹ'നായ ആ അവധൂതൻ ഇങ്ങനെ ആ ശിഷ്യനോടൊരുമിച്ചു് ആറുമാസം വസിച്ചശേഷം വീണ്ടും ഹിമവൽപ്രാന്തങ്ങളിലേയ്ക്കു് മടങ്ങി.

പിന്നെയും രാമകൃഷ്ണഗുരു കുറച്ചുകാലംകൂടി പലതരം സാധനകൾ ആവൎത്തിച്ചുറപ്പുവരുത്തിയശേഷം തന്റെ അവതാരകൃത്യനിൎവ്വഹണത്തിനു തീൎച്ചചെയ്തു. അപ്പോൾ പൂൎണ്ണ 'വികസിതമായ ആ മഹാപത്മത്തിന്റെ' സുഗന്ധത്താൽ ആകൃഷ്ടരായ മധുകരങ്ങൾ കൂട്ടംകൂട്ടമായി അദ്ദേഹത്തെ സമീപിക്കുവാനും ആരാധിക്കുവാനും തുടങ്ങി. ഗൗരീപണ്ഡിതൻ, പത്മലോചനൻ, വൈഷ്ണവചരൻ, ശശധരതൎക്കചൂഡാമണി മുതലായ ഒട്ടധികം നാനാശാസ്ത്രവിശാരദരായ പണ്ഡിതന്മാർ അദ്ദേഹത്തെ കാണുന്നതിലേയ്ക്കു വന്നു. വിഗ്രഹാരാധനയെ ശിലാരാധനയെന്നു പറഞ്ഞു ദൂഷിക്കുന്ന ബ്രഹ്മസമാജനേതാക്കന്മാരായ കേശബ് ചന്ദ്രസേനൻ, പ്രതാപ്ചന്ദ്രമസുംദാർ മുതലായവർ വിഗ്രഹാരാധനാതത്വപ്രഖ്യാപകനായ ഈ മഹാന്റെ പാദകമലമകരന്ദം ആസ്വദിച്ചു. ക്രിസ്ത്യാനികൾ, മുഹമ്മദീയർ, സിക്കുകൾ, ഹിന്ദുക്കൾ, വക്കീലന്മാർ, പ്രൊഫസറന്മാർ, മഹാകവികൾ, പ്രാസംഗികന്മാർ, ധനവാന്മാർ, ദരിദ്രന്മാർ മുതലായി എല്ലാ മതത്തിലും എല്ലാ അവസ്ഥയിലും ഉള്ള ജനങ്ങൾ ഈ വിശിഷ്ടപുരുഷനെ കാണുന്നതിനായി വന്നു് ദക്ഷിണേശ്വരത്തെ ഒരു നിത്യോത്സവശാലയാക്കിത്തീൎത്തു. അക്കൂട്ടത്തിൽ കൽക്കട്ടാ സൎവ്വകലാശാലയിൽ ബി. ഏ. വിദ്യാൎത്ഥിയാണെങ്കിലും, 14-ാംവയസ്സിൽ പ്രസിദ്ധ പാശ്ചാത്യതത്വജ്ഞാനിയായ ഹെർബർട്ടു് സ്പെൻസറുടെ സിദ്ധാന്തങ്ങളെ ഖണ്ഡിച്ച വാദപടുവും, ബ്രഹ്മസമാജാംഗവും, ''ഈശ്വരനെ നിങ്ങൾ കണ്ടിട്ടുണ്ടോ? കാണാത്തതിൽ വിശ്വസിക്കുന്നവനല്ല ഞാൻ'' എന്ന വാദംകൊണ്ടു് അക്കാലത്തു് ബംഗാളത്തുണ്ടായിരുന്ന സൎവ്വമതാചാൎയ്യന്മാരെയും വിഭ്രമിപ്പിച്ചുകൊണ്ടിരുന്ന പ്രത്യക്ഷവിശ്വാസിയായ നരേന്ദ്രനാഥദത്തൻ വന്നു. ശരത്, ശശി, ഹരി, കാളി തുടങ്ങി അവിശ്വാസികളായ പല കൽക്കട്ടാ സൎവ്വകലാശാലാവിദ്യാൎത്ഥികളും ഇദ്ദേഹത്തെ പ്രാപിച്ചു. തന്റെ അടുത്തുവന്ന ജനങ്ങളുടെയെല്ലാം

* ഈ പേരു് ഗുരു കൊടുത്തതല്ലെന്നും ഒരു പക്ഷമുണ്ടു്

ആത്മികസ്ഥിതി നോക്കി അവൎക്കുവേണ്ട സദുപദേശം നൽകി അവരെ തൃപ്തിപ്പെടുത്തിക്കൊണ്ടും തന്റെ ശിഷ്യന്മാരെ അവരുടെ ജീവിതകൃത്യനിൎവ്വഹണത്തിൽ പരിശീലിപ്പിച്ചുകൊണ്ടും ശ്രീരാമകൃഷ്ണൻ തന്റെ ആയുശ്ശേഷം നയിച്ചു.

ഈ ദിവ്യാത്മാവിന്റെ സ്ഥൂലശരീരം 1061(1886) ചിങ്ങമാസത്തിൽ അതിന്റെ മൂലവസ്തുക്കളിൽ ലയിച്ചുവെങ്കിലും അതിൽ വൎത്തിച്ചിരുന്ന ചൈതന്യം ഒരു ശക്തിയായി ഇന്നു ലോകം മുഴുവൻ പ്രചരിക്കുന്നു. ഇദ്ദേഹത്തിന്റെ ശിഷ്യോത്തമനായ വിവേകാനന്ദൻ (നരേന്ദ്രനാഥദത്തൻ) ഭൂലോകം മുഴുവൻ ചുററിസഞ്ചരിച്ചു് ആൎയ്യധൎമ്മപ്രതിഷ്ഠചെയ്തു. അമേരിക്കയിൽവച്ചു് 1893—ൽ നടന്ന മതമഹാസഭമൂലം ആൎയ്യധൎമ്മത്തിന്റെ മഹിമ ലോകം മുഴുവൻ മനസ്സിലാക്കി. ഈശ്വരൻ ദൃശ്യനാണെന്നും ഹിന്ദുമതം സത്യവും സചേതനവുമാണെന്നും അദ്ദേഹം അവിടെവച്ചു സ്ഥാപിച്ചു.

''ഈശ്വരനെ കാണാഞ്ഞുഴലുന്ന ജനങ്ങളെല്ലാം എന്റെ അടുക്കലേയ്ക്കു വരുവിൻ'' എന്നായിരുന്നു അദ്ദേഹം വിളിച്ചുപറഞ്ഞുകൊണ്ടിരുന്നതു്. ഈശ്വരദൎശനത്തിനു് ധനത്തിലും സ്ത്രീയിലുമുള്ള സക്തിയാണു് പ്രതിബന്ധമെന്നും, ഈ സക്തിയെ ഉപേക്ഷിച്ചാൽ ഈശ്വരദൎശനം ആൎക്കും സുലഭമാണെന്നും ഇവയെ ത്യജിച്ചു് ഒരു മനുഷ്യനു് ഈ ലോകത്തു് ജീവിക്കാൻ സാധിക്കുമെന്നും അദ്ദേഹം തന്റെ ജീവിതംകൊണ്ടും ഉപദേശംകൊണ്ടും ലോകത്തെ പഠിപ്പിച്ചു. മതമെന്നു പറയുന്നതു് പണ്ഡിതന്മാരുടെ വാക്കോലാഹലമോ, ചില ചടങ്ങുകളോ, പുരോഹിതന്മാരുടെ തന്ത്രപ്രയോഗങ്ങളോ അല്ലെന്നും അതു് ഈശ്വരാനുഭൂതിയാണെന്നും അദ്ദേഹം പ്രത്യക്ഷമാക്കി. കിം ബഹുനാ? ആൎയ്യധൎമ്മത്തെ പ്രതിഷ്ഠിച്ചും നാസ്തികവിശ്വാസത്തെ ധ്വംസിച്ചും ഭക്തന്മാരെ അനുഗ്രഹിച്ചും ലോകം രക്ഷിക്കാനായി അവതരിച്ച ആ പുണ്യാത്മാവ് ഏഴാമത്തെ വയസ്സുമുതൽ സമാധിസുഖമനുഭവിച്ചുതുടങ്ങിയിട്ടും, ലോകത്തു ജീവിക്കുന്ന ഓരോരുവനും കാമം, ക്രോധം, അഭിമാനം മുതലായവയെ ത്യജിക്കേണ്ടതെങ്ങിനെയെന്നു പഠിക്കാനായി പലേതരം സാധനകളഭ്യസിച്ചു് അതതുമാൎഗ്ഗങ്ങളെ വെട്ടിത്തുറന്നു്, പരമ്പരാപ്രാപ്തമായി വന്ന യോഗശാസ്ത്രം കാലത്തിന്നധീനമായി ദുഷിച്ചുപോകയാൽ, അതിനെ പുനഃസ്ഥാപിച്ചു് തന്റെ അവതാരകൃത്യം നിൎവ്വഹിച്ചു. ആയിരത്തിലധികം വൎഷമായി ദ്വൈതികളും, വിശിഷ്ടാദ്വൈതികളും, അദ്വൈതികളും തമ്മിൽ കൂട്ടിക്കൊണ്ടിരുന്ന കടിപിടികൾക്കു് ഇദ്ദേഹം ആദ്യമായി സമാധാനമുണ്ടാക്കി; ശൈവം, ശാക്തം, വൈഷ്ണവം, സൗരം മുതലായ മതങ്ങളുടെ മൂലതത്വം വെളി

പ്പെടുത്തി അവ തമ്മിലുള്ള യുദ്ധമവസാനിപ്പിച്ചു. ക്രിസ്തീയോപദേശിമാരുടെ സാഹങ്കാരാട്ടഹാസങ്ങളെ അമച്ചുചെയ്യുന്നതിനുള്ള ഔഷധം ആര്യഷിസന്താനങ്ങൾക്ക് അദ്ദേഹം പ്രദാനംചെയ്തു. ക്രിസ്തീയോപദേശിമാരുടെ വാക്കുകേട്ട് അര ക്രിസ്ത്യാനികളായിത്തീൎന്ന ബ്രഹ്മസമാജക്കാരുടെ നേതാക്കന്മാരെ കീഴ്പ്പെടുത്തി. ഹിന്ദു മുസ്ലീംമൈത്രിയുടെ അടിസ്ഥാനക്കല്ലുറപ്പിക്കുകയും തദ്വാരാ ഭാവിയായ ഭാരതഖണ്ഡത്തിൻെറ നിൎമ്മാണത്തിലെ പ്രാരംഭകൃത്യം നിൎവ്വഹിക്കുകയും ചെയ്തു. ബ്രാഹ്മണാദിവൎണ്ണവിഭാഗം അൎത്ഥവത്തും ആദരണീയവുമാണെന്നിരുന്നാലും എല്ലാവരും മുക്തിക്കധികാരികളാണെന്നും മുക്തി വൎണ്ണജന്മഭേദങ്ങളെ ആശ്രയിക്കുന്നില്ലെന്നും, ആത്മികനിലയിൽ ബ്രാഹ്മണത്വത്തിന്നും ജാതിയ്ക്കും തമ്മിൽ യാതൊരു സംബന്ധവുമില്ലെന്നും അദ്ദേഹം ഇന്ത്യയെ പഠിപ്പിച്ചു. മതദ്വേഷം ദോഷമാണെന്നും എല്ലാമതവും ഈശ്വരൻെറ ഓരോ അവതാരത്താൽ സ്ഥാപിതമാണെന്നും, ഇവയെല്ലാം ഓരേ കേന്ദ്രത്തിലേക്കുള്ള പല വഴികളാണെന്നും ഇവ തമ്മിലുള്ള മത്സരം മതതത്വത്തിൻെറ അജ്ഞാനത്തിൽനിന്നും യഥാൎത്ഥമായ ഈശ്വരാഭൂതിയുടെ അഭാവത്തിൽനിന്നും ഉണ്ടായതാണെന്നും അദ്ദേഹം സ്ഥാപിച്ചു. ഇങ്ങനെ ഇന്ത്യയുടെ മാത്രമല്ല, ലോകത്തിൻെറ മുഴുവൻ ആത്മികാഭിവൃദ്ധിക്കു ശരിയായ മാൎഗ്ഗം കാണിക്കയും, വേദാന്തമതത്തിൻെറ യഥാൎത്ഥമഹിമ വെളിപ്പെടുത്തുകയും അടഞ്ഞുകിടന്ന മുക്തിദ്വാരം ശ്രീരാമനും, ശ്രീകൃഷ്ണനും, ബുദ്ധനും, ശ്രീശങ്കരനുമെന്നപോലെ വീണ്ടും തുറക്കുകയും, ആത്മദൎശനത്തിനായി ഹൃദയംഗമം പ്രാൎത്ഥിച്ചുകൊണ്ടിരിക്കുന്ന അസംഖ്യം ജീവന്മാരെ സംസാരസാഗരത്തിൻെറ മറുകരപ്രാപിപ്പിക്കയും, ഹിന്ദുക്കൾക്കു അനുകരണീയനായ ഒരു ആദൎശപുരുഷനില്ലെന്നുള്ള ആക്ഷേപത്തെ ഇല്ലാതാക്കുകയും, സയൻസിൻെറയും നാസ്തികവാദത്തിൻെറയും കാലമായ ഈ യുഗത്തിലും ഋഷിവാക്യം പ്രത്യക്ഷരം ശരിയാണെന്നു സ്ഥാപിക്കയും, ഋഷിവാക്യങ്ങളെ പിന്നീടുള്ള കലപ്പുകളിൽനിന്നു വേർതിരിക്കേണ്ടതെങ്ങിനെയെന്നു നമ്മെ പഠിപ്പിക്കയും ചെയ്ത വിശിഷ്ടമൂൎത്തിയാണ് ശ്രീരാമകൃഷ്ണദേവൻ. ഇതിൽ കൂടുതലായി ഏതൊരു അവതാരപുരുഷനാണ് പ്രവൎത്തിച്ചിട്ടുള്ളത്? മുമ്പുള്ള അവതാരപുരുഷന്മാരിൽ ചിലർ ഖഡ്ഗംകൊണ്ടു വേദദൂഷകന്മാരെ നശിപ്പിച്ചെങ്കിൽ ഇതാ ശ്രീരാമകൃഷ്ണൻ പ്രേമം, അനുഗ്രഹം, യുക്തിവാദം, അനുഭവദാനം മുതലായ ദിവ്യാസ്ത്രങ്ങളാൽ അവരെ ധ്വംസിക്കുന്നു. അവരുടെ ജീവിതത്തിൽ അത്ഭുതസംഭവങ്ങൾ ഉണ്ടായിരുന്നെങ്കിൽ ശ്രീരാമകൃഷ്ണനും അവ ധാരാളം പ്രകാശിപ്പിച്ചിട്ടുണ്ട്. എന്നാൽ ആമാതിരി കഥകൾ പരത്തുന്നതുകൊണ്ട് വാസ്തവത്തിൽ യാതൊരുപ്ര

യോജനവുമില്ലെന്നും അവ കാലക്രമേണ ജനങ്ങളെ അന്ധവിശ്വാസത്തിലേയ്ക്കു വഴികാണിക്കുന്നതാകയാൽ അങ്ങനെ പ്രചരിപ്പിക്കേണ്ട ആവശ്യമില്ലെന്നും ശ്രീരാമകൃഷ്ണശിഷ്യന്മാർ തന്നെ പറഞ്ഞിട്ടുള്ളതിനാൽ അതിലേയ്ക്കു് ഇവിടെ ഒരുമ്പെടുന്നില്ല.

എന്തിനധികം പറയുന്നു? ആ ദിവ്യമൂർത്തി ഋഷിമാരുടേയും അവതാരപുരുഷന്മാരുടേയും നിരന്തരാവിർഭാവത്താൽ പരിപൂതമായ ഈ ഭാരതഭൂമിയിൽ അവതരിച്ചു് സ്ഥൂലശരീരത്തിൽ ദിവ്യലീല നടത്തിയശേഷം ഇന്നു് അനാത്മവാദികൾക്കു് അദൃശ്യമായി നിരന്തരം അത്ഭുതകർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. ഇന്നും നാസ്തികന്മാരെ ആസ്തികന്മാരാക്കിയും, അശ്രദ്ധന്മാരെ ശ്രദ്ധന്മാരാക്കിയും, മൂകന്മാരെ വാചാലന്മാരാക്കിയും, അന്ധന്മാരെ സുലോചനന്മാരാക്കിയും, വൃദ്ധന്മാരെ യുവാക്കന്മാരാക്കിയും, ലോകം മുഴുവൻ സഞ്ചരിക്കുന്നു. കാററു് എത്ര ഊക്കോടുകൂടിയടിച്ചാലും പായയില്ലാത്ത വള്ളത്തിനു് അതുകൊണ്ടുള്ള പ്രയോജനമെന്തു്?

ഭഗവാൻ ശ്രീകൃഷ്ണൻ—പരമകാരുണികമൂർത്തി—പശു പക്ഷി മൃഗാദികൾക്കുപോലും മുക്തി നൽകിയ ആനന്ദമൂർത്തി—പാണ്ഡവന്മാരുടെ ദൂതനായി കൗരവസഭയിൽ പ്രവേശിച്ചിട്ടും ദുര്യോധനാദികൾക്ക വല്ല കുലുക്കവുമുണ്ടായോ? നമ്മുടെ ജന്മം അതുപോലെയാകരുതു്. ''കണ്ണുള്ളവർ കാണുന്നു; ചെവിയുള്ളവർ കേൾക്കുന്നു.'' എന്നു് ശ്രീകൃസ്തുദേവൻ പറയുന്നു. അതിനാൽ നമുക്കു് ഈ ദിവ്യമൂർത്തിയേയോ അദ്ദേഹത്തിൻെറ സന്ദേശവാഹകനായ ശ്രീ വിവേകാനന്ദസ്വാമിയേയോ കാണാൻ ഭാഗ്യമുണ്ടായില്ലെങ്കിലും, അവരുടെ ഉപദേശങ്ങളെ അറിഞ്ഞനുഷ്ഠിച്ചു ജീവിതസാഫല്യം പ്രാപിക്കാം.

''നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യഃ
തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.''

എന്നത്രേ ഉപനിഷത്തുക്കൾ പറയുന്നതു്.

ഏതൊരു മഹാൻെറ നാമം തൻെറ ''സ്വർഗ്ഗാരോഹണ''ത്തിനു ശേഷം പത്തുവർഷക്കാലത്തിനകം ലോകം മുഴുവൻ പ്രചരിച്ചുവോ—ഏതൊരു ദിവ്യാത്മാവിൻെറ ശിഷ്യന്മാരുടെ പാദരജസ്സുകൾ നാസ്തികവിശ്വാസത്തിൻേറയും ഭൗതികാസക്തിയുടേയും കേന്ദ്രമായ പാശ്ചാത്യലോകത്തുള്ള പണ്ഡിതന്മാരും ഭാരതീയരാജർഷികളും ശിരോലങ്കാരമായി സ്വീകരിച്ചുവോ, ഏതൊരു വിശിഷ്ടപുരുഷൻെറ അന്തേവാസിയുടെ യുക്തിമഹാഗ്നിയിൽ സകല ഇതര മതപ്രതിനിധികളുടേ

യും ദുരഭിമാനം ശലഭീകൃതമായോ—ഏതൊരു അസാധാരണ പുരുഷൻ അദ്വൈതിയായ തൻെറ ഗുരുവിനു ഗുരുവായി, പവനാഹാരികളായ അസംഖ്യം ത്യാഗികളുടെ പൂജക്കു് പാത്രീഭൂതനായോ-ഏതൊരു അജ്ഞേയമൂർത്തി സ്ഥൂലശരീരത്തിൽ ക്രീഡിക്കുന്ന കാലത്തു് പറയൻെറ മലവിസർജനസ്ഥലം തൻെറ നീണ്ട തലമുടികൊണ്ടു് തുടച്ചു അഭിമാനഹാലാഹലത്തെ ഭസ്മമാക്കി 'തൃണാദപിസുനീച'നായെങ്കിലും പാശ്ചാത്യവിദ്യാഭ്യാസംകൊണ്ടു് മദാന്ധരായി ഈശ്വരനിൽ പോലും വിശ്വാസമില്ലാതെ തൻെറ അടുത്തുവന്ന യുവകേസരികളുടെ മുമ്പിൽവച്ചു് ''ത്രേതായുഗത്തിൽ ശ്രീരാമനായും ദ്വാപരയുഗത്തിൽ ശ്രീകൃഷ്ണനായും ജനിച്ചവൻ തന്നെ ഇവൻ.'' എന്നു പ്രഖ്യാപനംചെയ്തു അവരെ വിശ്വസിപ്പിച്ചുവോ—ഏതൊരു അത്ഭുതമാനുഷൻ അക്ഷരാഭ്യാസമില്ലാതെ തന്നെ വേദവേദാന്താദി സകലകലാ പണ്ഡിതന്മാരെപ്പോലും വാദമുഖത്തിൽ പരാജിതനാക്കിയോ—ഏതൊരു ദിവ്യശക്തി നിരന്തരസമാധിസുഖമാസ്വദിക്കയും ശിവവിഷ്ണുകാളീപ്രഭൃതികളായി തന്നിൽനിന്നുതന്നെ പുറപ്പെടുന്ന മൂർത്തികളോടുചേർന്നു ക്രീഡിക്കുകയും ചെയ്തുവോ—ഏതൊരു ത്യാഗീശ്വരൻെറ ഗുരുക്കന്മാർ 'അവതാരപുരുഷനാണു് തങ്ങളുടെ മുമ്പിൽ ശിഷ്യഭാവേനവർത്തിക്കുന്നതെന്നു പറഞ്ഞുകൊണ്ടു്' ഭക്തിപുരസ്സരം വർത്തിച്ചുവോ—ഏതൊരു ലോകഗുരുവിൻെറ ശിഷ്യകേസരി ഹനുമാനെന്നപോലെ സമുദ്രത്തേയും ഉല്ലംഘിച്ചു് പാതാളത്തിൽ പ്രവേശിച്ചു് അസുരന്മാരെ ജയിച്ചുവോ—ഏതൊരു കരുണാമൂർത്തിയെ ആശ്രയിക്കനിമിത്തം സംസാരത്തിൽ അലഞ്ഞുകൊണ്ടിരുന്ന അസംഖ്യം ജീവന്മാർ സദ്യഃശാന്തന്മാരായി തീർന്നുവോ ആ അപ്രമേയമഹിമാവിൻെറ പാദകമലമകരന്ദം ഉപനിഷത്തത്വാനുഭൂതിയും അഭയവും ശാന്തിയും തരട്ടെ!

''സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ ശ്രീരാമകൃഷ്ണായ തേ നമഃ''



* 1907 മീനം, പ്രബുദ്ധകേസരിയിൽ പ്രസിദ്ധീകൃതമായതു്.

# 52. ശ്രീരാമകൃഷ്ണധർമ്മം

ശ്രീരാമകൃഷ്ണനെ ഇന്നു് അവതാരമായി ഇന്ത്യയിൽ മാത്രമല്ല ഇതരരാജ്യങ്ങളിലും അനേകലക്ഷം പേർ ആരാധിച്ചുവരുന്നു.

''യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത!
അഭ്യുത്ഥാനമധർമ്മസ്യ തദാ*ff*ത്മാനം സൃജാമ്യഹം.
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.''

എന്നു ഗീതയിൽ പറയുന്നതനുസരിച്ചു്, ധർമ്മം ക്ഷയിച്ചു് അധർമ്മം അഭിവൃദ്ധിയെ പ്രാപിക്കുന്നകാലത്തു് ധർമ്മാധർമ്മങ്ങളെന്തെന്നറിയാതേയും അറിഞ്ഞാൽതന്നെ അനുഷ്ഠിക്കാനുള്ള ശക്തി പോരാതെയും സജ്ജനങ്ങൾ വിഷമിക്കുമ്പോൾ അവക്കു നേർവഴി കാട്ടി അവരെ രക്ഷിക്കാനും പ്രബലന്മാരായ ദുർജ്ജനങ്ങളുടെ ശക്തി ഇല്ലാതാക്കാനും ഓരോ ഘട്ടത്തിലും ജനിക്കുന്നയാൾ അവതാരം എന്ന ലക്ഷണം സമ്പൂർണ്ണം തികഞ്ഞ ആളായിട്ടാണു് ശ്രീരാമകൃഷ്ണനെ പഠിച്ചിട്ടുള്ള ലോകം കരുതുന്നതു്. മാത്രമല്ല അദ്ദേഹത്തെ ''അവതാരവരിഷ്ഠൻ'' എന്നും അവർ പറയുന്നു. അത്രയുമല്ല, മഹാത്മജി, പണ്ഡിററു് ജവഹരിലാൽ, സുഭാഷ്ബോസ് മുതലായി വിശാലാശയന്മാരെന്നു സർവ്വസമ്മതന്മാരായ നേതാക്കന്മാരുടെ മുക്തകണ്ഠമായ പ്രശംസയ്ക്കും ആദരത്തിനും പാത്രീഭൂതനായ ശ്രീവിവേകാനന്ദസ്വാമികൾ ഒരിടത്തു പറയുന്നു:

(1) അതായതു് ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങളുടെവെളിച്ചത്തിൽ പഠിയ്ക്കുകയും അദ്ദേഹത്തിന്റെ ജീവിതദ്വാരാ പരിശോധിക്കുകയും ചെയ്യാതെ ഒരുവനും വേദവേദാന്തങ്ങൾ ശരിയായി മനസ്സിലാക്കാൻ ശക്തിയുണ്ടാകയില്ല. മറെറാരു ഭാഷയിൽ പറഞ്ഞാൽ വേദങ്ങളും മററു ഗ്രന്ഥങ്ങളും ഇത്രകാലം ഇരുട്ടിൽ മൂടിക്കിടന്നിരുന്നുവെന്നും ശ്രീരാമകൃഷ്ണനാകുന്ന ദീപമാണു് അവയെ ഒരിക്കൽക്കൂടി വെളിച്ചത്തു കൊണ്ടുവന്നതെന്നും അർത്ഥം. ഇതു പറയുന്നതു ഭൂലോകം മുഴുവൻ സഞ്ചരിക്കുകയും എല്ലാ പ്രധാന മതഗ്രന്ഥങ്ങൾ പഠിക്കുകയും അക്കാലത്തു്

(1) "No one has the power to understand the Vedas and Vedanta, unless one reads them in the light of his (Sri Ramakrishna's) utterances and surveys them through the medium of his life.

അറിയപ്പെട്ടിട്ടുള്ള എല്ലാ പ്രസിദ്ധമഹാന്മാരേയും നേരിട്ടു കണ്ടു പരിചയിക്കയും ചെയ്തിട്ടുള്ള ''ബുദ്ധിമാനായ ഈ സന്യാസിയുടെ ബുദ്ധിയാകുന്ന കുന്തത്തിന്മേൽ കോക്കപ്പെടാത്ത കുയുക്തിവാദികൾ അമേരിക്കാ ഭൂഖണ്ഡത്തിലില്ല.'' എന്നു വെള്ളക്കാരുടെ പ്രശംസയ്ക്കു പാത്രീഭൂതനായ ശ്രീവിവേകാനന്ദസ്വാമികളാണെന്നോർക്കണം. അതിനാൽ ഈ വാക്കുകൾ അതിശയോക്തികളോ മതഭ്രാന്തപ്രലപനങ്ങളോ അർത്ഥവാദങ്ങളോ ആകാൻ തരമില്ല. എന്നാൽ ശ്രീരാമകൃഷ്ണദേവൻെറ ഉപദേശങ്ങളെ വച്ചുകൊണ്ടു് ഒരു പുതിയ മതം സൃഷ്ടിക്കുന്നതിനെ സ്വാമിജി അനുകൂലിച്ചിട്ടില്ല. (2) ''അതായതു് പ്രാചീന കാലത്തു് ഗീത എങ്ങിനെ വേദങ്ങളുടെ വ്യാഖ്യാനമായി—വേദസംഗ്രഹമായി—ഇരുന്നുവോ അതുപോലെ ശ്രീരാമകൃഷ്ണൻെറ വാക്യങ്ങൾ വൈദികസിദ്ധാന്തങ്ങളുടെ പൂർണ്ണവും അത്യന്താധുനികവുമായ വ്യാഖ്യാനങ്ങളായിരിക്കുമെന്നത്രേ. ഇവിടെ ഗീതയെ നാം അനുസ്മരിക്കേണ്ടതുണ്ടു്'' എന്നു സ്വാമിജി പറയുന്നു.

''ഇമം വിവസ്വതേ യോഗം പ്രോക്തവാനഹമവ്യയം,
വിവസ്വാൻ മനവേ പ്രാഹ മനുരിക്ഷ്വാകവേ ऽബ്രവീത്
ഏവം പരമ്പരാ പ്രാപ്തമിമം രാജർഷയോ വിദുഃ
സ കാലേനേഹ മഹതാ യോഗോ നഷ്ടഃ പരന്തപ!''
''കർമ്മാകർമ്മവികർമ്മേതി കവയോऽപ്യത്ര മോഹിതാഃ''

എന്നും മററും നാരദൻ, വ്യാസൻ, അസിതൻ, ദേവലൻ മുതലായ മഹർഷിവര്യന്മാർ ജീവിച്ചിരിക്കവേ ശ്രീകൃഷ്ണൻ പറയുന്നതോർക്കുക.

ഇതുപോലെ ഒരു കാലഘട്ടം ഇന്ത്യയുടെ, ലോകത്തിൻെറ ചരിത്രത്തിൽ പൊതുവേതന്നെ, വന്നപ്പോഴാണു് ശ്രീരാമകൃഷ്ണൻ ആവിർഭവിച്ചതും. എങ്കിലും അദ്ദേഹം ഒരു പുതിയ മതസ്ഥാപകനല്ല. യേശുക്രിസ്തു പറഞ്ഞതുപോലെ "Old wine in new bottle" (പഴയവീഞ്ഞു പുതിയകുപ്പിയിൽ) നൽകുക മാത്രമാണു് അദ്ദേഹം ചെയ്തതു്. എന്താണു് ഈ ശ്രീരാമകൃഷ്ണധർമ്മം? ബ്രഹ്മസമാജിയായ പ്രതാപചന്ദ്രമസുംദാർ ഒരിടത്തു പറഞ്ഞിട്ടുള്ളതുപോലെ അദ്ദേഹത്തിൻെറ ഉപദേശങ്ങളെല്ലാം രേഖപ്പെടുത്തുകയാണെങ്കിൽ അതു് അജ്ഞാതപൂർവ്വമായ ആശ്ചര്യപൂർണ്ണവിജ്ഞാനം നിറഞ്ഞ അനവധി വാല്യങ്ങൾ ഉണ്ടാകും.

---

(2) In other words, the Vedas and other Sciptures were so long enveloped in darkness and Sri Ramakrishna is the lamp that once more has brought them to light".

എങ്കിലും അദ്ദേഹത്തിന്റെ ജീവിതോപദേശങ്ങളിലടങ്ങിയിരിക്കുന്ന മുഖ്യാംശം പറയാം.

ഒന്നാമത്തേതു് ഈശ്വരനുണ്ടെന്നും അദ്ദേഹത്തെ ഏതുമനുഷ്യനും ഈ ലോകത്തു് ഈ ശരീരത്തിലിരിക്കുമ്പോൾതന്നെ നേരിട്ടു കാണാൻ കഴിയുമെന്നും ഉള്ളതാണു്. *''ഈശ്വരനെ അദ്ദേഹത്തിന്റെ സാകാരഭാവത്തിൽ കാണാൻ കഴിയുമെന്നു മാത്രമല്ല, ഒരുവനു് തന്റെ പ്രാണസ്നേഹിതനെ തൊടാൻ കഴിയുന്നതുപോലെ നമുക്കു് അദ്ദേഹത്തെ തൊടാനും കഴിയും'' എന്നത്രേ അദ്ദേഹം പറഞ്ഞിട്ടുള്ളതു്.

''ജ്ഞാതും ദ്രഷ്ടും ച തത്വേന പ്രവേഷ്ടും ച പരന്തപ!'' എന്ന ഗീതാശ്ലോകം ഇവിടെ അനുസ്മരിക്കുക. ശ്രീ വിവേകാനന്ദസ്വാമികൾ ''എന്റെ ഗുരു'' എന്ന പ്രസംഗത്തിൽ ശ്രീരാമകൃഷ്ണനെപ്പററി ''For the first time I found a man who dared to say that he saw God, that religion was a reality and I actually saw that religion could be given. One touch, one glance can change a whole life'' (മതം ഒരു പരമാർത്ഥമാണെന്നും ഈശ്വരനെ താൻ കണ്ടുവെന്നും പറയുന്ന ഒരാളെ ഞാൻ ആദ്യമായി കണ്ടെത്തി. മതം അഥവാ അനുഭൂതി മററൊരാൾക്കു കൊടുക്കാൻ കഴിയുമെന്നു ഞാൻ പ്രത്യക്ഷമായി കണ്ടു. ഒരു സ്പർശനത്തിനു് ഒരു നോട്ടത്തിനു് ഒരുവന്റെ ജീവിതത്തെ മുഴുവൻ മാററാൻ കഴിയും!) എന്നു പറഞ്ഞിരിക്കുന്നതും നോക്കുക. ഈശ്വരനുണ്ടോ എന്നു തർക്കിക്കുന്ന ലോകത്തിനു് ശ്രീരാമകൃഷ്ണൻ കൊടുക്കുന്നസമാധാനം,

''നൈഷാ തർക്കേണ മതിരാപനേയാ''

''നായമാത്മാ പ്രവചനേന ലഭ്യഃ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യഃ
തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം''

എന്ന വൈദികഭാഷയിലാണു്. ''തർക്കംകൊണ്ടു വെറുതെ ബുദ്ധി ചീത്തയാക്കേണ്ട. ഈ ആത്മാവു് പുസ്തകപ്പാഠിത്തംകൊണ്ടോ ബുദ്ധിബലംകൊണ്ടോ കിട്ടത്തക്കവനല്ല. അദ്ദേഹത്തെ ശരണംപ്രാപിച്ചു് അദ്ദേഹത്തിന്റെ കൃപയ്ക്കു പാത്രീഭൂതനായാൽ മാത്രമേ അദ്ദേഹത്തിന്റെ ദർശനം ലഭിക്കൂ'' എന്നർത്ഥം.

ഈശ്വരനെ സാകാരഭാവത്തിൽ കാണാമെന്നു മാത്രമല്ല ശ്രീരാമകൃഷ്ണൻ പഠിപ്പിക്കുന്നതു്. സഗുണസാകാരം, സഗുണനിരാകാരം,

* ("Teachings of Sri Ramakrishna — 9")

നിർഗ്ഗുണനിരാകാരം എന്നീ മൂന്നു ഭാവങ്ങളിലും മനുഷ്യന്നു് ഈ ലോകത്തുവെച്ചുതന്നെ ഈശ്വരനെ അനുഭവപ്പെടുത്താൻ കഴിയുമെന്നു് അദ്ദേഹം സ്വാനുഭവത്തെ അടിസ്ഥാനമാക്കി പഠിപ്പിച്ചു. ''മഹാശയാ! അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ?'' എന്ന നരേന്ദ്രന്റെ ചോദ്യത്തിനു് അദ്ദേഹം നൽകുന്ന ഉത്തരം ''ഉണ്ടു് കുഞ്ഞേ! ഉണ്ടു്. നിന്നെ കാണുന്നതിനേക്കാൾ നിബിഡമായ ഭാവത്തിൽ കണ്ടിട്ടുണ്ടു്, കാണുന്നുണ്ടു്'' എന്നാണു്. ഇങ്ങനെ മനസ്സാക്ഷിയനുസരിച്ചു പറയാവുന്ന സ്വബോധമുള്ള എത്ര മഹാത്മാക്കൾ ഉണ്ടു്. ഈശ്വരന്റെ ക്ഷണികദർശനംപോലും അത്ര എളുപ്പമല്ലെന്നു് മഹാത്മജിയേപ്പോലുള്ളവരുടെ ഗ്രന്ഥങ്ങൾ പഠിപ്പിക്കുന്നു. ആ സ്ഥിതിക്കു് ഈശ്വരനെ സാകാരഭാവത്തിൽ—അതിൽതന്നെ രാമനായും, കൃഷ്ണനായും, കാളിയായും, ക്രിസ്തുവായും, ശിവനായും, അള്ളാവായും കണ്ടു—മാത്രമല്ല, അതിനേക്കാൾ അതീതമായ നിരാകാരഭാവത്തിലും അതിലും അതീതവും പരമദുർല്ലഭവുമായ നിർഗ്ഗുണനിരാകാരഭാവത്തിലും ദർശിച്ച ഒരുവൻ എന്നു പറഞ്ഞാൽ ആ ആളുടെ അവസ്ഥയെന്തു്? നിർവ്വികല്പസമാധിയിൽ അദ്ദേഹം പതിനൊന്നുമാസമാണു് ദേഹബോധമില്ലാതെ സോഽഹം ഭാവത്തിൽ കഴിച്ചതു്. ആ അനുഭവത്തെ അടിസ്ഥാനമാക്കി അനേകശതവഷമായി പണ്ഡിതന്മാർ തക്കദ കൊണ്ടു തമ്മിൽതല്ലി തലകീറിക്കൊണ്ടിരുന്ന ''ദ്വൈതമോ വിശിഷ്ടാദ്വൈതമോ അദ്വൈതമോ ശരി?'' എന്ന വാദത്തിനു് അദ്ദേഹം സമാധാനം നൽകി. ''ദ്വൈതത്തിലാരംഭിച്ചു് അദ്വൈതത്തിലെത്തുന്നു. അദ്വൈതിക്കു് പിന്നേയും ദ്വൈതനിലയിൽവന്നു വ്യവഹരിക്കാം'' എന്നത്രേ. പണ്ഡിതന്മാരെഴുതിയ പരസ്പരവിരുദ്ധവാദ ഗ്രന്ഥങ്ങൾ വായിച്ചു നിരീശ്വരത്വത്തിൽ ചെന്നു ചാടാതെ എത്ര പേരെയാണു് അദ്ദേഹം രക്ഷിച്ചതെന്നു പറയാൻ സാധിക്കയില്ല.

അത്രയുമല്ല രാമനേയും കൃഷ്ണനേയും കാളിയേയും ക്രിസ്തുവിനേയും അള്ളാവിനേയും നേരിട്ടു്, അതതു, മതപ്രകാരം ദർശിക്കയാൽ ''യത മത തത പഥ'' (എത്ര മതങ്ങളുണ്ടോ അത്രയും മാർഗ്ഗങ്ങൾ) എന്നുപദേശിച്ചു മതകലഹം ഇല്ലാത്ത ഒരു ലോകം സൃഷ്ടിക്കാൻ വഴി തെളിച്ചു. ''ഈശ്വര അള്ളാ തേരേ നാമ്'' എന്നു പിൽക്കാലം മഹാത്മജി പാടിയതു് ''വെള്ളം എന്ന ഒരേ പദാർത്ഥത്തിനു് പാനി, അക്വ, വാട്ടർ, ജലം എന്ന പലേ പേരുള്ളതുപോലെ ഒരേ ഈശ്വരന്റെ പലേ നാമങ്ങളാണു് രാമൻ, കൃഷ്ണൻ, കാളി, ഹരി, അള്ള ഇത്യാദി'' എന്നു ശ്രീരാമകൃഷ്ണൻ പഠിപ്പിച്ചതിന്റെ പ്രതിദ്ധ്വനിയല്ലേ എന്നാലോചിക്കണം. തീർച്ചയായും മഹാത്മജി ശ്രീരാമകൃ

ശ്ലോപദേശങ്ങരം വായിച്ചിട്ടുണ്ടെന്നു് അദ്ദേഹത്തിൻെറ ലിഖിതങ്ങളിൽനിന്ന സ്പഷ്ടമാണു്.

എല്ലാ മതങ്ങളുടേയും ഉപദേശസാരം കമ്മയോഗം, ഭക്തിയോഗം, രാജയോഗം, ജ്ഞാനയോഗം എന്നിവയിലൊന്നിലടങ്ങുമെന്ന വെളിവാക്കിയതാണു് ശ്രീരാമകൃഷ്ണൻ ചെയ്ത മറെറാന്നു്. എന്നാൽ ഇവയിൽ ഭക്തിയാണു് ഈ കാലത്തിനു് ഏററവും പററിയതെന്നും അദ്ദേഹം പഠിപ്പിച്ചു.

''ഷഡംഗയോഗോ ന യതഃ സുസാദ്ധ്യോ
ജ്ഞാനാധികാരീ സുലഭോ ന യസ്മാത്
അഹേതുകീ ഭക്തിരതഃ കലൗ സ്യാത്
വിജ്ഞാപകസ്ത്വം ഭുവി രാമകൃഷ്ണ''

എന്ന ശ്രീരാമകൃഷ്ണശിഷ്യനായ ശ്രീ അഭേദാനന്ദസ്വാമികരം പറഞ്ഞിരിക്കുന്നതു് ഇവിടെ സ്മരണീയമാണു്. രാജയോഗം എന്ന പറഞ്ഞു രാജയോഗമല്ലാത്തതിനെ അഭ്യസിച്ചു ബുദ്ധിമാന്ദ്യവും ബുദ്ധിഭ്രമവും പിടിപെടുന്ന അനേകംപേരെ എനിക്കറിയാം. ശരിയായ രാജയോഗമെന്തെന്നറിയേണ്ടവർ ശ്രീ വിവേകാനന്ദസ്വാമികളുടെ രാജയോഗപ്രസംഗങ്ങരം വായിക്കേണ്ടതാണു്. ഭൈരവിയിൽ നിന്നു് രാജയോഗവും, തോതാപുരിയിൽനിന്ന ജ്ഞാനയോഗവും അഭ്യസിച്ചു് അനുഭൂതി വരുത്തിയ ശേഷമാണു് ശ്രീ രാമകൃഷ്ണൻ ഭക്തിയോഗോപദേഷ്ടാവായിരുന്നതെന്നും ഓക്കണം.

മതത്തിൽ ചടങ്ങുകരംക്കുള്ള സ്ഥാനം നിണ്ണയിക്കയാണു് ശ്രീ രാമകൃഷ്ണൻ ചെയ്ത മറെറാന്നു്. ശ്രദ്ധാഭക്തികരം വിത്തും ചടങ്ങുകരം വേലിയുമാണെന്നാണു് അദ്ദേഹം പഠിപ്പിച്ചതു്. കമ്മങ്ങളൊന്നും വേണ്ടെന്നും ഭക്തിമാത്രം മതിയെന്നും ചടങ്ങുകരം അനുഷ്ഠിക്കുന്നതാണു് ഭക്തിയുടെ ലക്ഷണമെന്നും കരുതുന്നയാളുകളെയാണു് നാം അധികമായി നമ്മുടെ ഇടയിൽ കാണുന്നതു്. ശരിയായ ഭക്തിയുടെ ലക്ഷണം.

''കഥം വിനാ രോമഹർഷം ദ്രവതാ ചേതസാ വിനാ
വിനാഽഽനന്ദാശ്രുകലയാ ശുദ്ധ്യേദ് ഭക്ത്യാ വിനാഽഽശയഃ''

എന്ന ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ടു്. ആനന്ദാശ്രു, രോമാഞ്ചം, കണ്ഠാവരോധം മുതലായ ഭക്തിലക്ഷണങ്ങരം സ്പഷ്ടമാകുന്നതുവരെ കമ്മങ്ങരം—ജപം, പൂജ, തീത്ഥാടനം മുതലായവ—അനുഷ്ഠിക്കണമെന്നും അവയുടെ അനുഷ്ഠാനം ഭക്തിയെ സഹായിക്കുമെന്നും ആണു് ശ്രീരാമകൃഷ്ണൻ പഠിപ്പിച്ചതു്.

സത്യം, തപസ്സ്, ബ്രഹ്മചര്യം, വിവേകം എന്നിവയാണ് മതത്തിന്റെ പ്രധാനാംശമെന്നും ഇവയുടെ പരിപാലനം ആദ്ധ്യാത്മിക ജീവിതത്തിന് അത്യന്താപേക്ഷിതമാണെന്നും ശ്രീരാമകൃഷ്ണൻ കാണിച്ചു. സ്വപ്നത്തിൽക്കൂടി കള്ളം പറയാനും ചിന്തിക്കാനും സാധിക്കാത്ത സത്യനിഷ്ഠയും, വിശപ്പും, ദാഹവും വളരെ ദിവസത്തേക്ക് അറിയുകപോലും ചെയ്യാത്ത തപോനിഷ്ഠയും, യൗവനയുക്തയായി സമീപത്തു വന്നു സഹവസിച്ച പത്നിയെ മാതാവായി മാത്രം കണ്ടാരാധിച്ച ബ്രഹ്മചര്യവും, ജഗന്മാതാവൊഴിച്ചു മറ്റൊന്നും തന്റേതല്ലെന്ന് എപ്പോഴും അറിഞ്ഞുപദേശിച്ചുകൊണ്ടിരുന്ന വിവേകവും ശ്രീരാമകൃഷ്ണനിൽ നാം കാണുന്നു. ഇവകൊണ്ടാണ് ഈശ്വരസാക്ഷാല്ക്കാരം സാദ്ധ്യമാകുന്നതെന്ന് അദ്ദേഹം പഠിപ്പിക്കുന്നു.

സർവ്വോപരി സ്ത്രീകളോടുള്ള ആദരം. മററു അവതാരങ്ങളിലെങ്ങും ഇല്ലാത്ത ഒരു വിശേഷമാണിത്. ഈശ്വരന്റെ സ്ത്രീഭാവത്തെ തന്റെ പ്രധാന ഇഷ്ടദേവതയായി കരുതുക. ഒരു സ്ത്രീയെ തന്റെ പ്രഥമഗുരുവായി സ്വീകരിച്ച് അവരിൽനിന്നു യോഗം അഭ്യസിക്കുക; വിരക്തനായിരുന്നിട്ടും മനഃപൂർവ്വം വിവാഹംകഴിക്കുക; പിന്നീട് ആ അമ്മയെ മാതൃഭാവത്തിൽ ആരാധിക്കുക; അവൾക്കും അതേസമയത്തുതന്നെ ആദ്ധ്യാത്മികോപദേശങ്ങൾ നൽകി അവരെ ആദ്ധ്യാത്മികോച്ചതലങ്ങളിലേയ്ക്കു നയിക്കുക ഇതെല്ലാം എന്തിനെ പഠിപ്പിക്കുന്നു? ആയിരംവർഷമായി സ്ത്രീകളെ പിശാചികളെന്നും സന്താനോല്പാദനയന്ത്രങ്ങളെന്നും പരിചാരികകളെന്നും കരുതിയിരുന്ന ഹിന്ദുസമുദായത്തിനു ഒരു പുതിയ വെളിച്ചമാണ് ശ്രീരാമകൃഷ്ണൻ കൊടുക്കുന്നതു്. 'സ്ത്രീകളെ ജഗന്മാതാവായി ആരാധിക്കണം' എന്ന മഹാസന്ദേശം പാശ്ചാത്യരുടെ കൂട്ടിരിപ്പു സമ്പ്രദായത്തിൽനിന്ന് എത്ര വ്യത്യസ്തമാണ്. സ്ത്രീകളെ നിന്ദിക്കരുതു്, ബഹുമാനിക്കണം. എന്നാൽ കാമദാസന്മാരായിട്ടല്ല ബഹുമാനിക്കേണ്ടതു്. ഈശ്വരോപാസകന്മാരായിട്ടു ബഹുമാനിക്കണം.

ജാതിബുദ്ധിയുള്ള കാലത്തോളം മനുഷ്യനു മോക്ഷംകിട്ടുകയില്ലെന്നുള്ളതാണ് ശ്രീരാമകൃഷ്ണധർമ്മത്തിന്റെ മറെറാരു അംശം. ഈശ്വരസാക്ഷാത്കാരത്തിനു കഠിനാധ്വാനം ചെയ്യവേ താൻ ബ്രാഹ്മണനാണെന്നുള്ള ജാതിബുദ്ധി തന്റെ മോക്ഷത്തിനു തടസ്സമായി നില്ക്കുന്നതു് ശ്രീരാമകൃഷ്ണൻ കണ്ടു. അടുത്തുള്ള പറയന്റെ വീട്ടിൽ രാത്രികാലത്തുചെന്ന് ആരും അറിയാതെ അയാളുടെ കക്കൂസ് വെടിപ്പാക്കി ജാതിബുദ്ധി നശിപ്പിച്ചു. വ്യക്തിക്കോ സമുദായത്തിനോ രാജ്യത്തിനോ മോക്ഷം വേണമെങ്കിൽ—ഉന്നതിവേണമെങ്കിൽ—ശാന്തി വേണമെങ്കിൽ—ഉയർന്ന ജാതിക്കാരെന്നഭിമാനി

ക്കുന്നവർ ഉടൻതന്നെ താഴ്ന്നവരുടെ ശുശ്രൂഷയ്ക്കു—കക്കൂസുവെടിപ്പാക്കുന്നതുരംപ്പെടെയുള്ള പരിചര്യക്കു—തയ്യാറായിക്കൊള്ളണമെന്നും മേലിൽ നിരത്ഥകരായ ജാതിബുദ്ധിവച്ചുകൊണ്ടിരിക്കരുതെന്നും ശ്രീരാമകൃഷ്ണൻ പഠിപ്പിച്ചു. കേരളത്തിൽ ആദ്യമായി ഹരിജന വിദ്യാലയം സ്ഥാപിച്ചതും ഹരിജനങ്ങളെ ബ്രാഹ്മണരോടൊപ്പം ഇരുത്തി ഭക്ഷണം കഴിപ്പിച്ചതും ഹരിജനങ്ങരംക്കു് ആദ്യം ക്ഷേത്രപ്രവേശം നൽകിയതും ശ്രീരാമകൃഷ്ണമിഷൻ പ്രവത്തകരായിരുന്നുവെന്ന സത്യം ബഹുജനങ്ങളറിഞ്ഞിട്ടുണ്ടോ എന്നറിഞ്ഞുകൂടാ. അവർ അതു സമുദായപരിഷ്കാരമെന്ന നിലയിലല്ലാ ഗുരുവാക്യം മാനിച്ചു് ഈശ്വരോപാസനയെന്ന നിലയിലാണ് ചെയ്യുതെന്നും ഓക്കേണ്ടതാണ്. ''ശിവജ്ഞാനേ ജീവേർ സേവാ'' (ഈശ്വരബുദ്ധിയോടുകൂടി ജീവനെ സേവിക്കുക) എന്നതാണ് ശ്രീരാമകൃഷ്ണൻ നൽകിയ മറെറാരു മഹോപദേശം. സ്വാമി വിവേകാനന്ദൻെറ കാലത്തിനുമുമ്പ് ഹൈന്ദവർ—അതിലും സന്യാസിമാർ—ആസ്പത്രികളും അഗതിമന്ദിരങ്ങളും മററും സ്ഥാപിച്ചു് ബഹുജനങ്ങളെ ശുശ്രൂഷിക്കുന്നതു മതാനുഷ്ഠാനത്തിൻെറ അംശമായി കരുതിവന്നില്ല. ഇന്നും വാസ്തവത്തിൽ കരുതിയിട്ടില്ല. കരുതിയിരുന്നെങ്കിൽ വെടിക്കെട്ടിനും ആനയ്ക്കും പണം ചിലവാക്കുമ്പോരം അഗതിമന്ദിരത്തിനു പണമില്ലാതെ കഷ്ടപ്പെടേണ്ടിവരുമോ? ശബരിമലക്കുപോകാൻ ലക്ഷക്കണക്കിനു രൂപ ചിലവാക്കുന്ന ഹിന്ദുവിനു് അനാഥബാലരൂപത്തിൽ കളിയാടുന്ന പ്രത്യക്ഷേശ്വരനു കയറിക്കിടക്കാനുള്ള മന്ദിരം കെട്ടാൻ കൊടുക്കുന്നതിനു പണമില്ലാത്തതെന്തുകൊണ്ടു്.? ശ്രീരാമകൃഷ്ണധമ്മം പറയുന്നു, ''മനുഷ്യനിൽ കാണുന്ന ഈശ്വരനെ (ജീവാത്മാവിനെ) ആദ്യം ആരാധിക്കുക, പിന്നീടു് അമ്പലങ്ങരം പണിയിക്കുക'' എന്നു്. ശ്രീരാമകൃഷ്ണാദിഷ്ടനായ സ്വാമി വിവേകാന്ദനാണ് ഇതിൻെറ ഉപജ്ഞാതാവു്.

ഈ നൂതനധമ്മം അഥവാ നൂതനരൂപത്തിൽ ശ്രീരാമകൃഷ്ണദ്വാരാ പ്രകടമായ സനാതനധമ്മം, അതേ പ്രാചീന വൈദികധമ്മം, ലോകത്തു പ്രചരിപ്പിക്കയാണ് ഇന്നത്തെ അത്യാവശ്യം. ''ഈശ്വരൻ ദൃശ്യനും, സ്പൃശ്യനും, സംഭാഷ്യനും ആണു്. ദ്വൈതവിശിഷ്ടാദ്വൈതാദ്വൈതങ്ങരം പരസ്പരവിരുദ്ധങ്ങളല്ല. ക്രൈസ്തവ-മാഹമ്മദ-ഹൈന്ദവാദി നാനാമതങ്ങളും ഒരേ ഈശ്വരനിലേക്കുള്ള നാനാമാഗ്ഗങ്ങളാണ്. ഏററവും ഉൽകൃഷ്ടമായ ഈശ്വരോപാസന ജീവാത്മാവിനെ ഈശ്വരഭാവത്തിൽ ഉപാസിക്കുന്നതാണ്.'' എന്നും മററും പഠിപ്പിക്കുന്നതല്ലേ ഇന്നത്തെ ആവശ്യമെന്നു ബുദ്ധിമാന്മാർ ആലോ

ചിക്കണം. ഇങ്ങനെയല്ലാതെ ലോകശാന്തിയും സർവ്വസാഹോദര്യവും സ്ഥാപിക്കാൻ സാധിക്കുമോ എന്നു് അവധാനപൂർവ്വം ചിന്തിക്കണം. "First deluge the land with spiritual ideas (ആദ്യമായി ഇന്ത്യയെ ആദ്ധ്യാത്മികാശയപ്രവാഹത്തിൽ മുക്കുക). എന്നു് ഇന്ത്യയെക്കുറിച്ചും "Up India and conquer the world with Spirituality" എന്നു് ഇന്ത്യ ലോകത്തുചെയ്യേണ്ട വേലയെക്കുറിച്ചും ത്രികാലജ്ഞനായ സ്വാമി വിവേകാനന്ദൻ പറഞ്ഞതിൻെറ ഗൌരവം ഭാരതീയയുവാക്കന്മാർ മനസ്സിലാക്കട്ടെ! കമ്മ്യൂണിസത്തിനോ സോഷ്യലിസത്തിനോ മററു ഏതെങ്കിലും ഇസത്തിനോ അതിൻെറ പുറകിൽ ആദ്ധ്യാത്മികതയില്ലെങ്കിൽ ലോകത്തെ രക്ഷിക്കാൻ സാധിക്കയില്ല.



1948-ലെ മലയാളരാജ്യം തിരുനാറം വിശേഷാൽ പ്രതിയിൽനിന്നു് എടുത്തതു്.

# SWAMY AGAMANANDA

## —Important events in his life.

| | | |
|---|---|---|
| Born on | : | 27th August, 1896 |
| at | : | Puthumana Illom, Chavara, Kollam District. |
| Parents | : | Parameswaran Nambiathiri & Lakshmi Devi. |
| Initiated into Alphabet in | : | 1899. |
| Early education | : | Sanskrit, Astrology, Ayurveda and Yoga. |
| Formal education admitted to | : | English Middle School, Chavara in 1909 and later English High School Mavelikkara in 1913. |
| First contact with Ramakrishna Movement. | : | Met Swami Nirmalananda at Haripad Ashrama in 1914. |
| Higher Studies at | : | Maharajas College, Trivandrum - 1916. |
| Initiated by | : | Swami Brahmananda in 1916. |
| First attempt in propagation of Spiritual thoughts | : | Organised Vedanta Sangha at Trivandrum to preach Philosophy and Religious thought among Collegues. |
| College education | : | From 1921 — 1924. |
| At Presidency College, Madras | : | M.A. (Hons.) Sanskrit. |
| | : | Under Prof. Kuppuswami Sastry. |
| College/Hostel mates | : | Sri. T. S. Avinasalingam, Swami Tapasyananda, Swami Chidbhavananda and others. Contact with Ramakrishna Math, Madras. |
| Teacher | : | Kallissery English High School as Headmaster in 1924. |
| Joined Sri Ramakrishna Ashrama, Tiruvalla. | : | 1925. |
| Sannyasm | : | 1928. |

| | | |
|---|---|---|
| Served at | : | Ottayyalam and Pudukkad Mutts. |
| Stay at Belur Math | : | 1932. |
| Contacts wtth | : | Swami Sivananda,<br>Swami Abhedananda,<br>Swami Akhandananda and other direct disciples of Sri Ramakrishna. |
| Pilgrimage to | : | Rishikesh, Haridwar, Varanasi etc. |
| Specialised in | : | Vedanta, Nyaya & Meemamsa at **Varanasi.** |
| Return to Kerala in | : | 1935. |
| First Public lecture at | : | Vaikom, in Kottayam District. |
| Lectures, Classes etc. | : | Throughout Kerala. |
| Kalady Ashram | : | Started 20th April, 1936. |
| Aimed at | : | Propagation of Sanskrit,<br>Sri Sankaracharya's Teachings,<br>and Sri Ramakrishna —<br>Vivekananda Literature. |
| Ashrama affiliated to the R. K. Math, Belur | : | 1941 with the blessings of the Trustees of the Ramakrishna Math Belur. |
| Started Brahmanandodayam Sanskrit High School, Kalady | : | June, 1936. |
| Brahmanandodayam U.P. School | : | 1952 |
| Gurukul | : | June, 1936. |
| Harijan Hostel | : | June, 1940. |
| Sri Sarada Ayurvedic Dispensary | : | 1953. |
| Sri Sankara College at Kalady | : | 1954. |
| Ashrama Activities | : | Daily worship, Bhajan, Classes, Seminars, Meetings, Sankara Jayanti celebrations, lectures, Harijan welfare work etc. |
| Intimate contacts with | : | Sir C. P. Ramaswami Iyer,<br>Sri Mannath Padmanabhan,<br>Dr. Rajendraprasad,<br>Sri K. M. Munshi,<br>Dr. S. Radhakrishnan,<br>Sri K. Kelappan, and<br>Sri Pattam Thanu Pillai |
| Samadhi | : | 17th April, 1961. |



1935 കേരളത്തിൽ സാമൂഹ്യവും സാംസ്കാരികവും രാഷ്ട്രീയവുമായ പല തരം വെല്ലുവിളികളുയർന്ന് ഹിന്ദുമതം ഒരു പ്രതിസന്ധിയിൽ എത്തിയ കാലഘട്ടം, വൈക്കം സത്യാഗ്രഹത്തെ തുടർന്ന് ക്ഷേത്ര ഗോപുരം വരെ എത്തിയ അവർണ ഹിന്ദു ജനത ഒന്നുകിൽ ക്ഷേത്രത്തിനകത്ത്, അല്ലെങ്കിൽ ഹിന്ദുമതത്തിനുപുറത്ത് എന്ന മട്ടിൽ കയ്യാലപ്പുറത്ത്. നിവർത്തനം തുടങ്ങിയ രാഷ്ട്രീയ പ്രക്ഷോഭണങ്ങൾ മറ്റൊരു വശത്ത്. ഇങ്ങനെ ഉള്ള ഒരു നിർണായക ഘട്ടത്തിലാണ് പരിവർത്തനത്തിന്റെ പടഹധ്വനി മുഴക്കിക്കൊണ്ട് വേദാന്തവനസഞ്ചാരിയും തുടർച്ചയായ തപസ്സുകൊണ്ട് പ്രവൃദ്ധവീര്യനും നിരന്തരമായ സ്വാധ്യായം കൊണ്ട് ക്രാന്തദർശിയും ആയ ഒരു യുവ സന്യാസി — സ്വാമി ആഗമാനന്ദ — ഉത്തരേന്ത്യയിൽനിന്ന് കേരളത്തിൽ എത്തിയത്

അതിനുശേഷം അദ്ദേഹം ഹിന്ദുമതത്തെ സംരക്ഷിക്കുവാൻ വേണ്ടി ചെയ്തിട്ടുള്ള സേവനങ്ങൾ സുവിദിതങ്ങളാണ്. സ്വാമികളുടെ പ്രസംഗങ്ങൾ ആധ്യാത്മികതയും മതബോധവും വളർത്തുവാൻ എങ്ങനെ സഹായകങ്ങളായിഎന്ന് ഈ ഗ്രന്ഥത്തിൽനിന്ന് മനസ്സിലാക്കാം

1935 മുതൽ 1961 വരെയുള്ള കാലയളവിൽ കേരളത്തിൽ അങ്ങോളമിങ്ങോളം വിവിധ വിഷയങ്ങളെ അടിസ്ഥാനമാക്കി സ്വാമികൾ ചെയ്തിട്ടുള്ള ഉജ്ജ്വല പ്രസംഗങ്ങളാണ് വീരവാണിയിൽ പ്രസിദ്ധം ചെയ്തിട്ടുള്ളത്. അഗാധമായ പാണ്ഡിത്യം, അധൃഷ്യമായ വാഗ്മിത്വം, അതുല്യമായ മേധാശക്തി, അസാധാരണമായ സ്വപ്രത്യയധൈര്യം, അചഞ്ചലമായ കർമ്മധീരത ഇവയുടെ എല്ലാം ഒരു പര്യായമായിരുന്നു ആഗമാനന്ദസ്വാമികൾ.